# ശ്രേയസ്

ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# വിവേകാനന്ദ
# സാഹിത്യസർവ്വസ്വം

നാലാം ഭാഗം

## തത്ത്വാന്വേഷണം

ശ്രീരാമകൃഷ്ണമഠം
പുറനാട്ടുകര - 680 551, തൃശ്ശൂർ

# VIVEKANANDA SAHITYA SARVASVAM

*Part Four* : TATTVANVESHANAM (Malayalam)

*Indian Culture, Religion and Philosophy*

*Translation of the* **Complete Works of Swami Vivekananda** from original English, Bengali & Sanskrit

Translators

| | |
|---|---|
| C.G. Narayana Pillai | Dharmaparichayam |
| B. A, B.L., L.T. | 2-4-of Hindudharmaparichayam |
| | 17-33 of Yogaparichayam |
| | Vedantaparichayam |
| Swami Trailokyananda | 1, 5-13 of Hindhudharmaparichayam |
| | 1-17of Yogaparichayam |
| | & Notes |

Published by:
President, Sri Ramakrishna Math
Puranattukara P.O., Thrissur - 680 551

First Edition: July 1963
Total no. of copies in last five impressions 18,000
Sixth Impression: June 2011 Copies 500

Printed at:
Prabuddhakeralam Press, Puranattukara
Thrissur - Dt., Kerala
Pin - 680 551.

**Price: Rs. 200/-**

# പൊതുമുഖവുര

ശ്രീമദ് വിവേകാനന്ദസ്വാമികളുടെ ശതാബ്ദജയന്തി 1963-ൽ ആഘോഷിക്കുവാൻ പോകുകയാണ്. അന്നേക്ക്, ശതാബ്ദസ്മാരകമായി സ്വാമിജിയുടെ പ്രസംഗങ്ങൾ, ലേഖനങ്ങൾ, സംഭാഷണങ്ങൾ, കവിതകൾ, സൂക്തങ്ങൾ മുതലായവയുടെ സമ്പൂർണ്ണസമാഹാരമായ വിവേകാനന്ദ സാഹിത്യസർവ്വസ്വം ഏഴു ഭാഗങ്ങളിലായി മലയാളത്തിൽ പ്രസിദ്ധീകരിക്കുവാൻ ഞങ്ങളുദ്ദേശിക്കുന്നു. അതിൽ ആദ്യത്തെ മൂന്നു ഭാഗം, ഒരു കൊല്ലം മുൻപായിത്തന്നെ, പ്രകാശിപ്പിച്ചുകൊള്ളുന്നു. ബാക്കി നാലും 1963 ജനുവരിയിൽ പ്രസിദ്ധീകരിക്കാൻ സാധിക്കുമെന്ന് ആശിക്കുകയും ചെയ്യുന്നു.

ശ്രീ സ്വാമികൾ 1893 സെപ്തംബർ 11-ാം തീയതി ആണ് ലോകസമക്ഷം ആദ്യമായി ഒരു പ്രസംഗം ചെയ്തത്. 1902 ജൂലായ് 4-ന് സ്വാമികൾ മഹാസമാധിയായി. ഈ ഒമ്പതു കൊല്ലത്തിനകം അവിടുന്നു ചെയ്ത പ്രസംഗങ്ങൾ വളരെയാണ്. അതിൽ കുറച്ചുമാത്രമേ നമുക്കു രേഖപ്പെട്ടു കിട്ടിയിട്ടുള്ളു. ഇത്രയെങ്കിലും കൈവന്നതിന്, സ്വാമിജിയുടെ ഇംഗ്ലീഷ് സെക്രട്ടറി യുവവായ ജെ. ജെ. ഗുഡ്വിനോടാണ് ലോകത്തിനു കടപ്പാട്. ഗുഡ്വിൻ 1895 ഒടുവിൽ അമേരിക്കയിൽവെച്ച് സ്വാമികളുടെ അന്തേവാസിയായി. അദ്ദേഹം 1896-ൽ ഇംഗ്ലണ്ടിലേക്കും 1897-ൽ ഭാരതത്തിലേക്കും സ്വാമിജിയെ അനുഗമിച്ചു. 1898 ജൂണിൽ ഊട്ടിയിൽവെച്ചു നിര്യാതനായി. ഊർജ്ജസ്വലനായ ഗുഡ്വിൻ കുശലതയോടും ശ്രദ്ധയോടും കൂടെ തന്റെ ഗുരുവിന്റെ അമൃതപദങ്ങൾ അണുവും വിട്ടുപോകാതെ ചൂടോടെ ശേഖരിച്ചുവെച്ചു. ഈ രണ്ടരക്കൊല്ലത്തിനുമുമ്പും പിമ്പും സ്വാമിജി പടിഞ്ഞാറുവെച്ചു ചെയ്ത ലോകവിസ്മാപകങ്ങളായ പ്രസംഗങ്ങൾ ഏറെയും നമുക്ക് നഷ്ടപ്പെട്ടിരിക്കയാണ്. അവിടുന്നു കത്തുകളും ചില ലേഖനങ്ങളും കവിതകളുമൊഴിച്ച് ഒന്നുംതന്നെ സ്വന്തം കൈകൊണ്ട് എഴുതിയിട്ടില്ലെന്നു പറയാം. ('ഹിന്ദുധർമ്മം' എന്ന പ്രബന്ധം ചിക്കാഗോ മതമഹാസമ്മേളനത്തിൽ എഴുതി വായിച്ചതും, യോഗസൂത്രവിവരണം ന്യൂയോർക്കിൽവെച്ചു പറഞ്ഞുകൊടുത്തെഴുതിച്ചതുമാണ്.) അവിടുത്തെ അത്ഭുതവാഗ്വൈഖരി അതിശക്തിയോടെ പെട്ടെന്നു പൊട്ടിപ്പുറപ്പെടാറേയുള്ളു. ഗുഡ്വിന്റെ ചുരുക്കെഴുത്തിനു പുറമെ സ്വാമിജിയുടെ കിഴക്കരും പടിഞ്ഞാറരുമായ പല ശിഷ്യന്മാരുടെയും തൽക്കാലക്കുറിപ്പുകളും പിൽക്കാലക്കുറിപ്പുകളും പത്രറിപ്പോർട്ടുകളും

സാഹിത്യസർവ്വസ്വത്തിലേക്കുള്ള വിലപ്പെട്ട മുതൽക്കൂട്ടുകളായിട്ടുണ്ട്. സ്വാമിജിയുടെ വിശ്രുതശിഷ്യയായ സിസ്റ്റർ നിവേദിതയുടെ പ്രൗഢമായ അവതാരിക വിവേകാനന്ദസാഹിത്യത്തെസ്സംബന്ധിച്ച ഒരു പ്രാമാണിക രേഖയാണ്.

സ്വാമിജിയുടെ കൃതികൾ ഇംഗ്ലീഷിൽ സമ്പൂർണ്ണസമാഹാരരൂപത്തിൽ ആദ്യം പ്രസിദ്ധീകരിച്ചത് 1907-ലാണ്. അൽമോറാ അദ്വൈതാശ്രമത്തിൽ നിന്ന് അന്നതു നാലു ഭാഗമായിരുന്നത് ക്രമേണ കൂടുതൽ രേഖകൾ വന്നുചേർന്ന മുറയ്ക്കു വർദ്ധിച്ച് ഇപ്പോൾ എട്ടായിട്ടുണ്ട്. ഈ എട്ടും സൗകര്യമുദ്ദേശിച്ച് വിഷയവിഭാഗം ചെയ്ത് താഴെപ്പറയും പ്രകാരം ഏഴാക്കുകയാണ് ഞങ്ങൾ ചെയ്തിരിക്കുന്നത്.

ഒന്നാം ഭാഗം — യോഗത്രയം

1. കർമ്മയോഗം
2. രാജയോഗം
3. ഭക്തിയോഗം

രണ്ടാം ഭാഗം — ജ്ഞാനയോഗം

മൂന്നാം ഭാഗം — ഉത്തിഷ്ഠ ഭാരത!

1. ഭാരതീയപ്രസംഗങ്ങൾ
2. ഭാരതത്തോട്
3. ഭാരതവും ഭാരതീയരും

നാലാം ഭാഗം — തത്ത്വാന്വേഷണം

1. ധർമ്മപരിചയം
2. ഹിന്ദുധർമ്മപരിചയം
3. യോഗപരിചയം
4. വേദാന്തപരിചയം

(തത്തദ്വിഷയകമായുള്ള മറ്റു മുഖ്യപ്രസംഗങ്ങളും ശിഷ്യരുടെ പാഠക്കുറിപ്പുകളും മറ്റും)

അഞ്ചാം ഭാഗം — കത്തുകൾ

ആറാം ഭാഗം — സംഭാഷണങ്ങൾ

1. സ്വാമിശിഷ്യസംവാദം
2. അമൃതഭാഷണം
3. ചോദ്യോത്തരങ്ങൾ
4. കൂടിക്കാഴ്ചകൾ

ഏഴാം ഭാഗം    മഹച്ചരിതങ്ങളും കവിതകളും മറ്റും

1. മഹച്ചരിതങ്ങൾ
2. കവിതകൾ
3. സൂക്തങ്ങൾ
4. കിഴക്കും പടിഞ്ഞാറും
5. പാശ്ചാത്യപര്യടനം
6. ലഘുകൃതികൾ.

വിവേകാനന്ദസാഹിത്യസർവ്വസ്വത്തിന്റെ മൂലം ഇംഗ്ലീഷും ബംഗാളിയും സംസ്കൃതവുമാണ്. നേരിട്ടു മൂലഭാഷയിൽ നിന്നുതന്നെയാണ് വിവർത്തനം. വിവർത്തകന്മാരേവരും വിവേകാനന്ദസാഹിത്യത്തിന്റെ ചിരവിദ്യാർത്ഥികളാണ്. 'പ്രതിപദം പൂർണ്ണാമൃതാസ്വാദനം' കൊതിച്ചു പുറപ്പെട്ടവരാണ്. എല്ലാവരും സർവ്വാത്മനാ പ്രയത്നിച്ചിട്ടുണ്ടെന്നല്ലാതെ ആരും അപ്രമാദിത്വം അവകാശപ്പെടുന്നില്ല. അങ്ങനെതന്നെ പ്രസാധകന്മാരും. സാഹിത്യപ്രസാധനം ഏറെയും ശ്രീ കുട്ടികൃഷ്ണമാരാരും കുറെ ശ്രീ എസ്. ഗുപ്തൻനായരുമാണ് ചെയ്തത്. ബാക്കിയുള്ളവരെല്ലാം വിവർത്തനപ്രസാധനത്തിൽ ശ്രദ്ധിച്ചു. ത്രൈലോക്യാനന്ദസ്വാമിയാണ് ശാസ്ത്രപ്രസാധനം ചെയ്തത്. പാതഞ്ജലയോഗസൂത്രങ്ങളുടെ പദാർത്ഥവും ചുവടെയുള്ള വ്യാഖ്യാനക്കുറിപ്പുകളും തയ്യാറാക്കുന്നതിൽ ശ്രീമത് പ്രകാശാനന്ദസ്വാമികളോടു ഞങ്ങൾക്ക് വളരെ കടപ്പാടുണ്ട്.

ഈ മലയാളപ്പതിപ്പിന്റെ -പ്രത്യേകിച്ചും ആദ്യത്തെ രണ്ടുഭാഗങ്ങളുടെ - ഒരു വൈശിഷ്ട്യം ഇതിന്റെ ചുവട്ടെഴുത്താണ് 'എന്റെ സമരപരിപാടി' എന്ന സുപ്രസിദ്ധമായ മദ്രാസ് പ്രസംഗത്തിൽ ശ്രീ സ്വാമികൾ പറയുന്നു: ''നാം ശ്രദ്ധിക്കേണ്ട ഒന്നാമത്തെ ജോലി ഇതാണ്; ഉപനിഷത്തുകളിലും മതഗ്രന്ഥങ്ങളിലും പുരാണങ്ങളിലുമുള്ള അത്ഭുതസത്യങ്ങൾ അവയിൽ നിന്നു വെളിയിൽ കൊണ്ടു വരണം, ......നാട്ടിലെങ്ങും പരക്കെ ചിതറണം. അങ്ങനെ പ്രസ്തുത സത്യങ്ങൾ വടക്കുമുതൽ തെക്കുവരെ, കിഴക്കുമുതൽ പടിഞ്ഞാറുവരെ, ഹിമാലയംമുതൽ കന്യാകുമാരിവരെ, സിന്ധുമുതൽ ബ്രഹ്മപുത്രവരെ-തീപോലെ കത്തിക്കാളി നാടാകെ നടമാടട്ടെ! ഓരോരുത്തനും അവയെ അറിയണം.... ആളുകൾ ഇതാദ്യം കേൾക്കട്ടെ! തങ്ങളുടെ മതഗ്രന്ഥങ്ങളിലുള്ള മഹത്തായ സത്യങ്ങൾ കേൾക്കുവാൻ സഹായിക്കുന്നവന് അതിലും മെച്ചപ്പെട്ട മറ്റൊരു കർമ്മം ഇന്നു ചെയ്യാനാവില്ല.'' (വി.സാ.സ. മൂന്നാം ഭാഗം. പു. 112, 113) ശ്രീ സ്വാമികൾ തന്നെ തന്റെ വാർഗ്വർഷത്തിലൂടെ ചെയ്തത് അതാണ്. നമ്മുടെ ശാസ്ത്ര

ങ്ങളിലെ ആശയങ്ങൾകൊണ്ടു തുടുത്തതാണ് അവിടുത്തെ വാക്കുക ളെല്ലാം. ആ ശാസ്ത്രവാക്യങ്ങൾ - പ്രസക്തങ്ങളും പ്രസക്താനുപ്രസക്ത ങ്ങളും-ആവതു തേടിപ്പിടിച്ചു ചുവടെ ചേർത്തിട്ടുണ്ട്. ഇതുകൊണ്ടെല്ലാമാ യെന്നോ, ഒക്കെ ഉചിതതമമമെന്നോ ഞങ്ങൾക്കു ഭാവമില്ല. ഇങ്ങനെ യൊരു ചുവട്ടെഴുത്തും മൂലകൃതിയിലില്ല. അവിടുത്തെ വാക്കുകൾക്കു പ്രാമാണ്യം കൊടുക്കാനല്ല ഈ ഉദ്ധരണങ്ങൾ; വാസ്തവത്തിൽ, ശാസ്ത്ര ങ്ങൾ ശ്രീ സ്വാമിജിയുടെ വാക്കുകളിലും വാക്കുകളെക്കൊണ്ടും ആത്മ ലാഭത്തിനു വെമ്പുകയാണ്. ആളുകൾക്കു പരക്കെയുണ്ടാകണമെന്നു ശ്രീ സ്വാമികൾ ഉള്ളിൽത്തട്ടി അഭിലഷിച്ച ശാസ്ത്രപരിചയം, അതിലാഗ്ര ഹമുള്ളവർക്ക്, ഈ ചുവട്ടെഴുത്തുകളിൽ സുലഭമാണ്. അല്ലാത്തവർക്ക് വിവേകാനന്ദസാഹിത്യം മാത്രം വായിച്ചുപോകുവാൻ തടവില്ലതാനും.

വിവേകാനന്ദസാഹിത്യത്തിൽത്തന്നെ ബ്രാക്കറ്റിൽ കൊടുത്തിട്ടുള്ളതു വിശദീകരണത്തിനായി ഞങ്ങൾ ചേർത്തിട്ടുള്ളതാണ്. ഓരോ ഭാഗത്തി ന്റെയും ഒടുവിലായി ഗ്രന്ഥസൂചി, വാക്യസൂചി, വിഷയസൂചി ഇത്രയും കൊടുത്തിട്ടുള്ളത് വിദ്യാർത്ഥികൾക്കും ഗവേഷകന്മാർക്കും വളരെ പ്രയോജനകരമാകുമെന്നു വിശ്വസിക്കുന്നു. വിവർത്തനം മൂലവുമായി ഒത്തുനോക്കണമെന്നുള്ളവരുടെ സൗകര്യത്തിനു മൂലസൂചി (Cross-reference to the original) കൂടെ കൊടുത്തിട്ടുണ്ട്. ഒന്നാം ഭാഗത്തിൽ യോഗസൂത്രപാഠവും, സൂത്രസൂചിയും കൂടെ വിദ്യാർത്ഥികളുടെ സൗക ര്യാർത്ഥം കൊടുത്തിട്ടുണ്ട്. ചിരസ്മരണീയനായ ശ്രീ സ്വാമികളുടെ ഒരു പടവും ഓരോ ഭാഗത്തിലും ചേർത്തിട്ടുണ്ട്.

പ്രസിദ്ധീകരണം വളരെയാളുകൾ സർവ്വാത്മനാ സഹകരിച്ചതുകൊ ണ്ടാണ് സാധിച്ചിട്ടുള്ളത്. വിവർത്തകന്മാരും പ്രസാധകന്മാരും പ്രൂഫ് വായനക്കാരും വളരെയധികം പണിയെടുത്തിട്ടുണ്ട്. അക്ഷരത്തിലും അർത്ഥത്തിലും വളരെ പിഴവുകൾ കണ്ണിൽപ്പെടാതെ കിടപ്പുണ്ടാവാം. അതെല്ലാം സജ്ജനങ്ങൾ പൊറുത്തു തിരുത്തി വായിക്കുവാൻ അപേക്ഷ.

ഒരുലക്ഷത്തിപ്പതിനായിരത്തിൽപ്പരം ഉറുപ്പിക ചെലവുള്ള ഈ ശതാബ്ദസ്മാരകപ്രസിദ്ധീകരണത്തിന്റെ ദേശീയഗൗരവവും സാഹിത്യ മഹിമയും കരുതി ഇത് അത്യുന്നതസഹായ്യാർഹമാണെന്നു കേരള സാഹിത്യഅക്കാദമിയുടെ നിർവ്വഹകസമിതി ഏകകണ്ഠമായി കേന്ദ്ര സർക്കാറിനോടഭിപ്രായപ്പെട്ടതിൽ ഞങ്ങൾക്കഭിമാനവും നന്ദിയുമുണ്ട്. ഭാരതീയഭാഷകളിൽ വിവേകാനന്ദസാഹിത്യപ്രസിദ്ധീകരണത്തിന് സഹാ യം നൽകാൻ പ്രാദേശികരാമകൃഷ്ണാശ്രമങ്ങൾ ബേലൂർമഠംവഴി കേന്ദ്രസർക്കാരിനോടപേക്ഷിക്കുകയും അത് സസന്തോഷം അനുവദിക്ക പ്പെടുകയും ചെയ്തു. മലയാളത്തിന് അമ്പതിനായിരം ഉറുപ്പിക അനുവ

ദിച്ചു. കേരളസർക്കാരും ഞങ്ങളുടെ സഹായാഭ്യാർത്ഥനയെ കൈക്കൊണ്ട് പതിനായിരം ഉറുപ്പിക അനുവദിച്ചുതന്നു-രണ്ടു സർക്കാരിനോടും അളവറ്റ കൃതജ്ഞത. അതുപോലെ മറ്റെത്രയോ തരത്തിൽ ഞങ്ങളെ സഹായിച്ചിട്ടുള്ള എല്ലാവരോടും.

എല്ലാറ്റിനും പുറമെ ഇത്രയും മനോഹരമായി അച്ചടിച്ചുതന്ന മാതൃഭൂമി പ്രസ്സിനോടു ഞങ്ങൾക്കുള്ള കടപ്പാടു കുറച്ചൊന്നുമല്ല. അതിലെ എല്ലാ പ്രവർത്തകരും വിവേകാനന്ദസാഹിത്യപ്രസിദ്ധീകരണം അവരുടെ സ്വന്തംപോലെ വാത്സല്യപൂർവ്വം കരുതി അങ്ങേയറ്റം പരിശ്രമിച്ചിട്ടുണ്ട്. അവർക്കും ഞങ്ങളുടെ നന്ദി.

വിവേകാനന്ദസാഹിത്യം മലയാളത്തിൽ ഒരുവലിയ ശക്തിയായിത്തീരണേ എന്നു നേർന്നുകൊണ്ട് ഞങ്ങൾ ഈ സ്മാരകഗ്രന്ഥം ഭഗവത് പാദാർപ്പണം ചെയ്തുകൊള്ളുന്നു.

ജനുവരി 28, 1962 —പ്രസാധകന്മാർ.

# നാലാം ഭാഗത്തെപ്പറ്റി

ശ്രീമദ് വിവേകാനന്ദസ്വാമികളും തത്ത്വചിന്തയിലേയ്ക്കുള്ള വാതിലാണ് തത്ത്വാന്വേഷണം.

തത്ത്വാന്വേഷണം മനുഷ്യന്റെ വിശേഷമഹിമയത്രേ. (36) അവനു സത്യത്തിലേ ജീവിക്കാനാവൂ, മിഥ്യയിൽ വയ്യ; സ്വാതന്ത്ര്യം പ്രാപിക്കും വരെ സംതൃപ്തിയില്ല, അടിമത്തത്തിൽനിന്നു കുതറിപ്പോകണം. സത്യാന്വേഷണവും സ്വാതന്ത്ര്യസമരവും ചെയ്തു തകർത്തുകയറുന്നതിലെ ഉപോൽപ്പന്നങ്ങളാണ് സർവ്വജ്ഞാനവും സംസ്കാരവും. ഒടുവിൽ താൻ തന്നെ പരമസത്യമെന്നും തന്റെ ഭാവംതന്നെ അനന്തസ്വാതന്ത്ര്യമെന്നും കണ്ടു കൃതകൃത്യനാകുന്നതത്രേ പരമസിദ്ധി.

ജീവിക്കുന്ന താനും തന്നെ ചൂഴുന്ന പ്രപഞ്ചവും -ജീവനും ജഗത്തും -സർവ്വമനുഷ്യന്റെയും വിചാരത്തെ കവരുന്നു. ''എന്താണ് സത്യം? ഈ ലോകമോ'' (2) ''എവിടേയ്ക്കു പോകുന്നു?'' (14) ''ഇതെല്ലാം എവിടെനിന്നും വരുന്നു?'' (16) ഈ അന്വേഷണം രണ്ടു വഴിക്കു തിരിയുന്നു.'' (19) ജീവതത്ത്വപ്രധാനമായ അന്വേഷണം ആത്മവാദത്തിലോ അനാത്മവാദത്തിലോ ചെന്നെത്തി; ജഗത്തത്ത്വപ്രധാനം ഈശ്വരവാദത്തിൽ അഥവാ ഭൗതികതയിൽ അന്വേഷിക്കുന്ന, തന്റെതന്നെ സത്തയെയും സ്വാതന്ത്ര്യത്തെയും നിഷേധിച്ചുകൊണ്ടുള്ള ഈശ്വരവാദവും ഭൗതികവാദവും കാലില്ലാപ്പാവകളാണ്; അത്തരം ജീവിതത്ത്വാന്വേഷണവും യുക്തിസഹമല്ല. ''വ്യാഖ്യേയമായ വസ്തുതയുടെ ഒരംശത്തെ നശിപ്പിച്ച് അവശിഷ്ടത്തിൽ സ്വയം ഇണങ്ങിക്കൊള്ളുവാൻ നോക്കുന്ന ഒരു വ്യാഖ്യാനം ശാസ്ത്രീയമല്ല, മറ്റെന്തായാലും. ''(16) ജീവന്റെ സത്തയെയും സ്വാതന്ത്ര്യത്തെയും മുൻനിർത്തിയുള്ള തത്ത്വാന്വേഷണത്തിനേ പുറപ്പെടാൻതന്നെ കഴിയൂ; വല്ലതും പ്രാപിക്കാനും. ഈ നിലയിൽ, മതം അഥവാ ധർമ്മം സയൻസിനെപ്പോലെതന്നെ ഒരു ശാസ്ത്രമാണ്. (38) ഈ തത്ത്വാന്വേഷണത്തിന്റെ സാമാന്യരൂപം കാട്ടിത്തരുന്നതാണ് ധർമ്മപരിചയം. മനുഷ്യന്നു ജന്മായത്തമായ അത്ഭുതഭാഗധേയത്തെയും തത്

പ്രാപ്തിക്കുള്ള മാർഗ്ഗത്തെയും യുക്തിയുക്തം, സാക്ഷാൽപ്രത്യക്ഷ പര്യന്തം സ്വാമിജി ഇവിടെ പ്രതിപാദിക്കുന്നു. ''ഈ ജീവിതം സ്വാതന്ത്ര്യം പിടിച്ചുപറ്റ''ലാണ്, (58) ''സ്വാതന്ത്ര്യമാണ് ഈശ്വരൻ,'' (80) മതമാകട്ടെ ''നിത്യമായ ആത്മാവിനു നിത്യനായ ഈശ്വരനോടുള്ള നിത്യബന്ധ മത്രേ,'' (37) ഈ ബന്ധം ആത്മേശ്വരൈക്യമാണ്. നിത്യപ്രാപ്തമായ ഈ ഏകത്വബന്ധത്തിൽനിന്നു വന്നുകൂടുന്ന അനിവാര്യമായ കൃത്യം ''വിശേഷാവകാശങ്ങളെ ഉന്മൂലനം ചെയ്യുകമാത്രമാണ്.'' (119) ''വിശേ ഷാവകാശം നശിപ്പിക്കുവാനാണ് സമരം.'' (119)

എല്ലായിടത്തുമുള്ള എല്ലാ മതങ്ങളിലും തത്ത്വാന്വേഷണത്തിന്റെ ഓരോ ഭാവം കാണാമെങ്കിലും സർവ്വഭാവങ്ങളും സമന്വയിക്കുന്ന ഒരേ ഒരു മതം ഹിന്ദുമതമാണ്. ഹിന്ദുധർമ്മപരിചയം സ്വാമിജിയുടെ ഹിന്ദു മതദർശനമാണ്. ഇതിലാദ്യത്തെ 'ഹിന്ദുധർമ്മം' സ്വാമിജി എഴുതിവായി ച്ചു ലോകത്തിനു നൽകിയ ഒരത്ഭുതമതപ്രമാണരേഖയത്രെ. അവിടുത്തെ ശിഷ്യയായ സിസ്റ്റർ നിവേദിത വിവേകാനന്ദസാഹിത്യസർവ്വസ്വത്തിന്റെ അവതാരികയിൽ പറയുന്നു: ''ആരംഭത്തിൽ അതു ഹിന്ദുധർമ്മതത്ത്വ ങ്ങളെക്കുറിച്ചായിരുന്നെങ്കിലും അവസാനിച്ചപ്പോഴേയ്ക്കും അതു ഹിന്ദു മതം സൃഷ്ടിക്കുകയാണുണ്ടായതെന്നു പറയാം.'' (I, xvi) സ്വാമിജിയുടെ ജീവിതചരിത്രകാരന്മാർ രേഖപ്പെടുത്തിയിരിക്കുന്നു: ''ഹിന്ദുധർമ്മത്തെ ക്കുറിച്ചുള്ള സ്വാമികളുടെ പ്രബന്ധം മതങ്ങളുടെ ചരിത്രത്തിൽ അങ്ങേ യറ്റം അന്യാദൃശവും ആർഷവുമായ അരുളപ്പാടായിരുന്നെന്നു പറയു ന്നതു തീർച്ചയായും നീതിയുറ്റ നിരൂപണത്തിന്റെ അതിർത്തികളെ കവിയുന്നതല്ല.'' (Life of Swami Vivekananda.p. 307)ഹിന്ദുവിനെ വിശ്വവിശാലനായും ഹിന്ദുമതത്തെ വിശ്വമതമായും സ്വാമിജി ദർശിക്കുന്ന ആർഷവും രോമഹർഷണവുമായ ഒരു പ്രവചനമുണ്ട്; (141) 'ഭാരതനവ പ്രബോധനത്തിന്റെ ഉജ്ജ്വലത'യെപ്പറ്റി ഒരുദീർഘദർശനവും.(201).

''ഓരോ മനുഷ്യനും അവന്റെ സ്വപ്രകൃതിക്കനുസരിച്ചു വേണം വികസിക്കുക'' (205) എന്ന ഹിന്ദുധർമ്മസിദ്ധാന്തപ്രകാരം ''ആളുകളുടെ വിവിധപ്രകൃതികൾക്കും സ്വഭാവങ്ങൾക്കും പാകപ്പെടുത്തിയ'' (205) നാലു യോഗങ്ങൾ ലഘുവായുപദേശിക്കുന്നതാണ് യോഗപരിചയം. കൂടാതെ, വിവേകാനന്ദസാഹിത്യസർവ്വസ്വത്തിലെ ഒന്നും രണ്ടും ഭാഗങ്ങ ളിൽ വിധിക്കപ്പെട്ടിട്ടുള്ള ചതുർയോഗങ്ങളുടെ ഇതികർത്തവ്യതയും ഇതിലടങ്ങിയിരിക്കുന്നു-വിശേഷിച്ചും 'ഭക്തിയോഗപ്രഭാഷണ'ങ്ങളിലും

'ലഘുരാജയോഗ'ത്തിലും 'ജ്ഞാനയോഗപ്രഭാഷണ'ങ്ങളിലും. നാരദ ഭക്തസൂത്രങ്ങളുടെ ഒരു ലഘുവിവർത്തനം വഴി, തന്റെ ശാസ്ത്രപരത സ്വാമിജി വീണ്ടും വെളിവാക്കിയിരിക്കുന്നു. സൂത്രപാഠം ഞങ്ങൾ അനുബന്ധിച്ചിട്ടുമുണ്ട്.

യോഗചതുഷ്ടയപ്രമാണങ്ങളായ വേദങ്ങളെയും ഉപനിഷത്തുകളെയും ഗീതയെയും പറ്റി പൊതുവായും വേദാന്തത്തെപ്പറ്റി വിശേഷിച്ചുമുള്ള വിചാരങ്ങളാണ് 'വേദാന്തപരിചയ'ത്തിൽ. 'വേദാന്തം ഭാവിയിലെ മതമോ?' എന്ന അഭൗമപ്രഭാഷണത്തിലെ ചോദ്യം ലോകം മുഴുവൻ ചോദിക്കും. ചോദിച്ചും തുടങ്ങിയിരിക്കുന്നു.

നിർഭയം തത്ത്വാന്വേഷണം ചെയ്യുവാനും തത്ത്വം ദർശിക്കുവാനും തത്ത്വമായി സ്വയം ഭവിക്കാനും നമുക്കു കഴിയട്ടെ!'

ജൂലായ് 28, 1963 — പ്രസാധകന്മാർ

# വിഷയാനുക്രമണിക



## ധർമ്മപരിചയം 1–120

## ഹിന്ദുധർമ്മപരിചയം 123–202



## യോഗപരിചയം 205–469

## വേദാന്തപരിചയം 473–544

# 1

## ആത്മാവും ഈശ്വരനും മതവും

ഭൂതകാലത്തിന്റെ നെടുവീഥികളിലൂടെ ശതാബ്ദങ്ങളുടെ ശബ്ദം നമ്മെ സമീപിച്ചുകൊണ്ടിരിക്കുന്നു-ഹിമാലയത്തിലെ ഋഷിവര്യന്മാരുടേയും അരണ്യവാസികളായ മുനിമാരുടേയും ശബ്ദം; സെമിറ്റിക്വർഗ്ഗങ്ങളിലെത്തിച്ചേർന്ന ശബ്ദം; ബുദ്ധൻ തുടങ്ങിയുള്ള അതിശ്രേഷ്ഠരായ ആദ്ധ്യാത്മികഗുരുക്കന്മാരിൽക്കൂടി നിർഗ്ഗളിതമായ ശബ്ദം; മനുഷ്യന്റെ ഭൂതലവാസാരംഭംമുതൽ അവനെ അനുഗമിച്ച്, അവൻ പോകുന്നിടമെല്ലാം പ്രഭാപൂരിതമാക്കി, അവന്റെ സന്തതസഹചാരിയായി വർത്തിക്കുന്ന ആ പ്രകാശത്തിൽത്തന്നെ ജീവിക്കുന്നവരിൽനിന്ന് ഉദീരിതമായ ശബ്ദം-ഇതാ ഇപ്പോഴും നമ്മിൽ വന്നെത്തുന്നുണ്ട്. ഈ ശബ്ദം മാമലമുകളിൽനിന്ന് ഒഴുകിവരുന്ന ചെറുകുല്യകളെപ്പോലെയാണ്-ചിലപ്പോൾ അത് അപ്രത്യക്ഷമാകുന്നു, കൂടുതൽ ശക്തിയുള്ള ഒരൊഴുക്കായി വീണ്ടും പ്രത്യക്ഷമാകുന്നു, ഒടുവിൽ എല്ലാ ഒഴുക്കുകളും കൂടിച്ചേർന്ന് ഒരു വിപുലപ്രവാഹമായിച്ചമയുന്നു. എല്ലാ മതസമ്പ്രദായങ്ങളിലും ജനസമുദായങ്ങളിലുംപെട്ട, സ്ത്രീകളും പുരുഷന്മാരുമായ സമസ്തപ്രവാചകന്മാരിലും മഹാത്മാക്കളിലുംനിന്നു നമുക്കു ലഭിച്ചിട്ടുള്ള ആദ്ധ്യാത്മിക സന്ദേശങ്ങൾ, അവയുടെ ശക്തി ഒന്നിച്ചുചേർത്തു നമ്മോടു ഭൂതകാലത്തിന്റെ കാഹളധ്വനിയിൽ സംസാരിക്കുകയാണ്. അതു നമുക്കു നൽകുന്ന ഒന്നാമത്തെ സന്ദേശം, 'നിങ്ങൾക്കും സമസ്തധർമ്മമാർഗ്ഗങ്ങൾക്കും ശാന്തി ഭവിക്കട്ടെ' എന്നത്രേ. അത് പരസ്പരസംഘർഷത്തിന്റെ സന്ദേശമല്ല, ഏകമതത്തിന്റെ സന്ദേശമാണ്.

ആദ്യമായി, നമുക്ക് ഈ സന്ദേശമെന്താണെന്നു പരീക്ഷിക്കാം. ഈ നൂറ്റാണ്ടിന്റെ ആരംഭത്തിൽ, മതത്തിന്റെ കഥ കഴിഞ്ഞു എന്ന് പൊതുവേ ഒരാശങ്കയുണ്ടായി. ശാസ്ത്രീയഗവേഷണങ്ങളാകുന്ന കൊടിയ ഇരുമ്പുകൂടപ്രഹരങ്ങളേറ്റ് പഴയ അന്ധ(മത)വിശ്വാസങ്ങളെല്ലാം കളിമൺപാത്രങ്ങൾ കണക്കെ പൊട്ടിത്തകർന്നുകൊണ്ടിരുന്നു. മതമെന്നത് ഒരുപിടി വിശ്വാസപ്രമാണങ്ങളും അർത്ഥശൂന്യമായ അനുഷ്ഠാനങ്ങളുമാണെന്നു കരുതിയവർ നിരാശരായി, ഇതികർത്തവ്യതാമൂഢരായി, സമസ്തവും അവരുടെ കൈവിരൽപ്പഴുതിലൂടെ വഴുതിപ്പൊയ്ക്കൊണ്ടിരുന്നു. അജ്ഞേയതാവാദത്തിന്റേയും ഭൗതികവാദത്തിന്റേയും ഇരമ്പിപ്പാഞ്ഞുവന്ന പ്രവാഹം സകലതും തൂത്തടിച്ചുകൊണ്ടു പോവുകയെന്നത് അനിവാര്യമെന്നു കുറച്ചുകാലം വിചാരിക്കപ്പെട്ടു. പലരും തങ്ങളുടെ വിചാരങ്ങൾ പുറത്തുപറയാൻ ധൈര്യപ്പെടാതെ കഴിഞ്ഞുകൂടി. അനേകം പേർ മതത്തിന്റെ പ്രാമാണ്യം എന്നെന്നേയ്ക്കുമായി നഷ്ടപ്പെട്ടുവെന്നും, അതു

സംബന്ധിച്ച് മേലിൽ യാതൊരാശയ്ക്കും വഴിയില്ലെന്നും വിചാരിച്ചു. എന്നാൽ കാറ്റു തിരിഞ്ഞടിച്ചു; ഒരു രക്ഷാമാർഗ്ഗം കണ്ടെത്തി. എന്താണത്? മതങ്ങളുടെ താരതമ്യപഠനം. നാനാമതങ്ങളുടെ പഠനത്തിൽനിന്ന് അവയെല്ലാം സാരാംശത്തിൽ ഒന്നാണെന്ന് നാം കാണുന്നു. കുട്ടിയായിരുന്നപ്പോൾ എന്നെയും ഈ സംശയാത്മകത്വം ബാധിച്ചു; മതത്തെസ്സംബന്ധിച്ച് എല്ലാ ആശയും വെടിയേണ്ടിവരുമെന്നും കുറച്ചു നാളേയ്ക്ക് എനിക്കു തോന്നി. എന്നാൽ ഭാഗ്യവശാൽ ക്രിസ്തുമതം, മുഹമ്മദുമതം, ബുദ്ധമതം മുതലായ മറ്റുമതങ്ങൾ പഠിക്കാൻ എനിക്കു സംഗതിയായി; എന്റെ മതം പഠിപ്പിച്ച മൗലികതത്ത്വങ്ങളെത്തന്നെയാണ് അവയും പഠിപ്പിക്കുന്നതെന്നു കണ്ടപ്പോൾ എനിക്കുണ്ടായ ആശ്ചര്യത്തെപ്പറ്റി എന്തു പറയട്ടെ! ഈ വിധത്തിലാണ് അതെന്റെ ചിന്താശക്തിയെ സ്പർശിച്ചത്. ഞാൻ സ്വയം ചോദിച്ചു, എന്താണ് സത്യം? ഈ ലോകം സത്യമാണോ? അതെ; എന്തുകൊണ്ട്? ഞാൻ അതു കാണുന്നു എന്നതുകൊണ്ട്. നാമിപ്പോൾ കേട്ട മധുരധ്വനികൾ സത്യമാണോ? അതെ. എന്തുകൊണ്ട്? നാം അവ കേട്ടു എന്നതുകൊണ്ട്. നമുക്കറിയാം, മനുഷ്യന് ഒരു ശരീരവും കണ്ണും ചെവിയുമെല്ലാമുണ്ടെന്ന്; മാത്രമല്ല, നമ്മുടെ ദൃഷ്ടിക്കു ഗോചരമല്ലാത്ത ഒരു ആദ്ധ്യാത്മികസ്വഭാവവും അവനുണ്ടെന്നു നമുക്കറിയാം. ആദ്ധ്യാത്മികകരണങ്ങൾ ഉപയോഗിച്ച് അവന് ഈ വിവിധ മതങ്ങളെപ്പറ്റി പഠിക്കാം, അങ്ങനെ എല്ലാ മതങ്ങളും-അവ ഭാരതത്തിലെ വനാന്തർഭാഗങ്ങളിൽവെച്ചുപദേശിക്കപ്പെട്ടതായാലും ശരി, ഒരു ക്രൈസ്തവരാജ്യത്തോ മറ്റെവിടെയെങ്കിലുമോവെച്ച് ഉപദേശിക്കപ്പെട്ടതായാലും ശരി-സാരാംശത്തിൽ ഒന്നുതന്നെയാണെന്നു മനസ്സിലാക്കാനും അവന്നു കഴിയും. മതം മനുഷ്യമനസ്സിന്റെ ഒരു സ്വാഭാവികാവശ്യമാണെന്നുമാത്രമാണ് ഇതു വെളിവാക്കുന്നത്. ഒരു മതത്തിന്റെ സത്യാവസ്ഥയെസ്സംബന്ധിച്ച തെളിവ്, മറ്റു മതങ്ങളുടെ സത്യാവസ്ഥയെസ്സംബന്ധിച്ച തെളിവിനെ ആശ്രയിച്ചുനിൽക്കുന്നു. ഉദാഹരണമായി, എനിക്ക് ആറു വിരലുകളുണ്ടെന്നും മറ്റാർക്കും അങ്ങനെയില്ലെന്നും വന്നാൽ അതൊരു അസ്വാഭാവികതയാണെന്ന് (അതിനാൽ ശരിയായുള്ളതിൽനിന്നു വ്യതിരിക്തമാണെന്ന്) നിങ്ങൾക്കു തീർച്ചയായിട്ടും പറയാം. ഒരു മതമേ സത്യമായിട്ടുള്ളൂ, മറ്റെല്ലാം തെറ്റാണ് എന്ന വാദഗതിയിലും ഇതേ യുക്തി സംഗതമത്രേ. ലോകത്തിൽ ഒരാൾക്കുമാത്രം ആറു വിരലുകളുണ്ടായിരിക്കുക എന്നതിലെപ്പോലെ, (മറ്റു മതങ്ങളിൽനിന്നു വ്യത്യസ്തമായി) ഒരു മതം മാത്രം ഉണ്ടായിരിക്കുക എന്നുള്ളതും അസ്വാഭാവികമായിരിക്കും. അതിനാൽ, ഒരു മതം ശരിയാണെങ്കിൽ മറ്റെല്ലാ മതങ്ങളും ശരിയാകണമെന്നു നാം കാണുന്നു. അപ്രധാനാംശങ്ങളിൽ വ്യത്യാസമുണ്ടായിരിക്കും; എന്നാൽ സാരാംശങ്ങളിൽ അവയെല്ലാം ഒന്നുതന്നെ. എന്റെ അഞ്ചുവിരലുകൾ ശരിയാണെങ്കിൽ, ആയതു നിങ്ങളുടെ അഞ്ചു വിരലും

ശരിതന്നെ എന്നു തെളിയിക്കുന്നു. മനുഷ്യൻ എവിടെയിരുന്നാലും അവൻ ആസ്തിക്യബുദ്ധിയെ വികസിപ്പിക്കണം. ആദ്ധ്യാത്മികത വളർത്തിക്കൊണ്ടുവരണം.

ലോകത്തിലെ വിവിധമതങ്ങളുടെ പഠനത്തിൽനിന്നു ഞാൻ കാണുന്ന മറ്റൊരു വസ്തുത, ആത്മാവിനേയും ഈശ്വരനേയും സംബന്ധിച്ച ആശയങ്ങൾക്കു മൂന്നു പടികളുണ്ടെന്നുള്ളതാണ്. ഒന്നാമതായി, നശ്വര മായ ദേഹത്തിനു പുറമെ, ദേഹത്തെപ്പോലെ മാറിക്കൊണ്ടിരിക്കാത്ത ഒരംശം,അവികാര്യവും ശാശ്വതവും മരണരഹിതവുമായ ഏതോ ഒന്ന് ഉണ്ടെന്ന് എല്ലാ മതങ്ങളും സമ്മതിക്കുന്നു. എന്നാൽ പിൽക്കാലത്തു ണ്ടായ ചില മതങ്ങൾ, വിനാശമില്ലാത്ത ഒരംശം നമ്മിലുണ്ടെന്നു സമ്മതിക്കുന്നതോടൊപ്പം അതിന് ആദിയുണ്ടായിരുന്നു എന്നും സിദ്ധാ ന്തിക്കുന്നുണ്ട്. എന്നാൽ ആദിയുള്ള ഏതൊന്നിനും അവശ്യം അന്തവു മുണ്ടാവണം. നമുക്ക്, അതായത്-നമ്മിലെ സത്തായ അംശത്തിന്-ഒരിക്ക ലും ആദിയുണ്ടായിട്ടില്ല. ഒരിക്കലും അന്തവുമുണ്ടാകയില്ല. നമുക്കെല്ലാം മേലെ, നിത്യമായ ഈ പ്രകൃതിക്കും മേലെ, നിത്യവും ശാശ്വതവുമായി മറ്റൊരു സത്തയുണ്ട്- ഈശ്വരൻ. ആളുകൾ ലോകാരംഭത്തെപ്പറ്റിയും മനുഷ്യന്റെ ഉൽപ്പത്തിയെപ്പറ്റിയും സംസാരിക്കാറുണ്ട്. 'ആരംഭ'മെന്നതിന് ഒരു കൽപ്പത്തിന്റെ ആരംഭമെന്നേ അർത്ഥമുള്ളു. ആകെക്കൂടിയുള്ള പ്രപഞ്ചത്തിന്റെ ആരംഭമെന്ന് അതിനൊരിടത്തും അർത്ഥമില്ല. സൃഷ്ടിക്ക് ഒരാരംഭം ഉണ്ടാവുകയെന്നത് അസാധ്യം. ഒരാരംഭകാലത്തെ വിഭാവനം ചെയ്യുക നിങ്ങളിലാർക്കും സാദ്ധ്യമല്ല. ആരംഭമുള്ള ഏതൊന്നിനും അവസാനവുമുണ്ടാവണം. ''ഞാൻ ഒരിക്കലും ഇല്ലാതിരുന്നിട്ടില്ല, നീയും അങ്ങനെതന്നെ. നമ്മളാരും മേലിൽ ഇല്ലാതാകയുമില്ല. ''എന്നാണ് ഭഗവദ്ഗീത* പറയുന്നത്. സൃഷ്ടിയുടെ ആരംഭത്തെപ്പറ്റി പറയുന്നിടത്തെ ല്ലാം കൽപ്പത്തിന്റെ ആരംഭമാണ് ഉദ്ദേശിക്കപ്പെട്ടിട്ടുള്ളത്. നിങ്ങളുടെ ശരീരം നാശമടയും. എന്നാൽ ആത്മാവ് ഒരിക്കലും നശിക്കില്ല.

ആത്മാവിനെക്കുറിച്ചുള്ള ഈ ആശയത്തോടൊപ്പം അതിന്റെ പരി പൂർണ്ണതയെസ്സംബന്ധിച്ച് മറ്റൊരു കൂട്ടം ആശയങ്ങളും കാണുന്നുണ്ട്. ആത്മാവ് സ്വയംപൂർണ്ണമാണ്. യഹൂദന്മാരുടെ 'പുതിയ നിയമം' മനു ഷ്യൻ ആദിയിൽ പൂർണ്ണനായിരുന്നുവെന്നു സമ്മതിക്കുന്നുണ്ട്. അവൻ സ്വന്തം കർമ്മങ്ങൾകൊണ്ടാണ് അശുദ്ധനായത്. അവനു തന്റെ പൂർവ്വ പ്രകൃതിയെ, പരിശുദ്ധാവസ്ഥയെ വീണ്ടെടുക്കേണ്ടിയിരിക്കുന്നു. ചിലർ അർത്ഥവാദങ്ങളും കെട്ടുകഥകളും പ്രതീകങ്ങളും മറ്റും മുഖേനയാണ് ഈ കാര്യങ്ങൾ പ്രതിപാദിക്കുന്നത്. ഈ പ്രസ്താവനകളെ അപഗ്രഥിച്ചു

---

* ന ത്വേവാഹം ജാതു നാസം, ന ത്വം നേമേ ജനാധിപാഃ
ന ചൈവ ന ഭവിഷ്യാമഃ സർവ്വേ വയമതഃ പരം. (ഗീത. 2.12)

തുടങ്ങുമ്പോൾ, മനുഷ്യാത്മാവ് അതിന്റെ യഥാർത്ഥരൂപത്തിൽ പരിപൂർണ്ണമാണെന്നും അതിന് ആ പൂർവ്വവിശുദ്ധി വീണ്ടെടുക്കേണ്ടതുണ്ടെന്നും അവയെല്ലാം പഠിപ്പിക്കുന്നതായി കാണാം. എങ്ങനെ? ഈശ്വരജ്ഞാനത്താൽ. യഹൂദന്മാരുടെ ബൈബിൾ പറയുംപോലെ, ''പുത്രനിൽക്കൂടിയല്ലാതെ ആർക്കും (പിതാവായ) ഈശ്വരനെ കാണാൻ കഴിയില്ല.'' എന്താണിതിന്റെ ആശയം? ഈശ്വരനെ കണ്ടെത്തലാണ് മനുഷ്യജന്മത്തിന്റെ ഉദ്ദേശ്യവും ലക്ഷ്യവും. പിതാവുമായി ഐക്യം പ്രാപിക്കുന്നതിനുമുമ്പു പുത്രഭാവമുണ്ടാവണം. മനുഷ്യന് അവന്റെ പവിത്രത പൊയ്പ്പോയതു സ്വന്തം കർമ്മങ്ങളുടെ ഫലമായിട്ടാണെന്ന് ഓർമ്മിക്കണം. നാം കഷ്ടതയനുഭവിക്കുന്നെങ്കിൽ, അതു നമ്മുടെ സ്വന്തം പ്രവൃത്തികളുടെ ഫലമാണ്; അതിന് ഈശ്വരനെ കുറ്റപ്പെടുത്താവുന്നതല്ല. യൂറോപ്യന്മാർ വികൃതമാക്കുന്നതിനുമുമ്പ് സാർവ്വത്രികമായിരുന്ന പുനർജ്ജന്മസിദ്ധാന്തം ഈ ആശയങ്ങളുമായി അടുത്തു ബന്ധപ്പെട്ടിരിക്കുന്ന ഒന്നാണ്.

നിങ്ങളിൽ ചിലർ അതു കേട്ടിരിക്കാം, അവഗണിക്കയും ചെയ്തിരിക്കാം. മനുഷ്യാത്മാവ് സനാതനമാണെന്ന സിദ്ധാന്തത്തോടു സമാന്തരമായി പോകുന്നതാണ് ഈ പുനർജ്ജന്മസിദ്ധാന്തം. ഒരു ക്ലിപ്തസമയത്ത് അവസാനിക്കുന്ന ഏതൊന്നിനും ഒരാരംഭമില്ലാതിരിക്കാൻ വയ്യ; ഒരു ക്ലിപ്തസമയത്ത് ആരംഭിക്കുന്ന ഏതൊന്നിനും ഒരവസാനമില്ലാതിരിക്കാനും വയ്യ. മനുഷ്യാത്മാവിന്റെ ആരംഭം എന്നതുപോലെയുള്ള ഒരു ഭീമമായ അസാധ്യതയിൽ വിശ്വസിക്കുവാൻ നമുക്കാവില്ല. പുനർജ്ജന്മസിദ്ധാന്തം ആത്മാവിന്റെ സ്വാതന്ത്ര്യത്തെ പ്രഖ്യാപനം ചെയ്യുന്നു. (പ്രപഞ്ചത്തിന്നാകെക്കൂടി) കേവലമായ ഒരാദിയുണ്ടായിരുന്നു എന്നു സങ്കൽപ്പിക്കുക. അപ്പോൾ, മനുഷ്യനിലുള്ള അവിശുദ്ധിയുടെ മുഴുവൻ ഉത്തരവാദിത്വവും ഈശ്വരനിൽ ചെന്നുചേരുന്നു. സർവ്വകാരുണികനായ പിതാവ് ലോകത്തിലെ പാപങ്ങൾക്കെല്ലാം ഉത്തരവാദി! പാപത്തിന്റെ ഉൽപ്പത്തി ഈ വിധത്തിലാണെങ്കിൽ ഒരുവൻ മറ്റൊരുവനെക്കാളേറെ ദുഃഖം അനുഭവിക്കേണ്ടിവരുന്നതെന്തുകൊണ്ട്? അതു സർവ്വകാരുണികനായ ഈശ്വരനിൽനിന്നു വരുന്നതാണെങ്കിൽ, ഈ പക്ഷപാതം എന്തുകൊണ്ട്? ലക്ഷക്കണക്കിനാളുകൾ (മറ്റുള്ളവരുടെ) കാൽച്ചവിട്ടുകൾക്കിരയാകുന്നതെന്തുകൊണ്ട്? പട്ടിണി അർഹിക്കത്തക്കവണ്ണം യാതൊന്നും ചെയ്തിട്ടില്ലാത്തവർ പട്ടിണികിടക്കേണ്ടിവരുന്നതെന്തുകൊണ്ട്? ആരാണുത്തരവാദി? മനുഷ്യർക്കല്ല ഇതിൽ കർത്തൃത്വമെങ്കിൽ, തീർച്ചയായും ഈശ്വരൻ ഉത്തരവാദിയാകണം. അതിനാൽ, ഒരുവൻ അനുഭവിക്കുന്ന ദുരിതങ്ങൾക്കെല്ലാം അവൻതന്നെ ഉത്തരവാദി എന്നുള്ളതാണ് കുറേക്കൂടി മെച്ചമായ സമാധാനം. ഞാൻ (കർമ്മ)ചക്രത്തെ ചുഴറ്റിവിട്ടാൽ അതിന്റെ ഫലത്തിനും ഞാൻ ഉത്തരവാദിയാണ്. എനിക്കു ദുഃഖം വരുത്തുവാൻ

കഴിയുമെങ്കിൽ അതില്ലാതാക്കുവാനും കഴിയും. ഇതിൽനിന്നു നാം സ്വതന്ത്രരാണെന്നു സിദ്ധിക്കുന്നു. വിധി എന്നൊന്നില്ല. നമ്മെ ബലാൽ പ്രവർത്തിപ്പിക്കുന്നതായി യാതൊന്നുമില്ല. നാം ചെയ്തതു റദ്ദാക്കാൻ നമുക്കു കഴിയുകയും ചെയ്യും.

ഈ സിദ്ധാന്തത്തോടനുബന്ധിച്ച ഒരു വാദഗതിയിലേയ്ക്കു നിങ്ങളുടെ ക്ഷമാപൂർവ്വമായ ശ്രദ്ധ ഞാനർത്ഥിക്കുന്നു; കാരണം അത് അല്പം സൂക്ഷ്മമാണ്. നാം നമ്മുടെ എല്ലാ അറിവും സമ്പാദിക്കുന്നത് അനുഭവങ്ങൾ വഴിക്കാണ്; അറിവ് നേടാൻ അതേ വഴിയുള്ളൂ. നാം അനുഭവങ്ങളെന്നു പറയുന്നതു ബോധതലത്തിലാണ് നടക്കുന്നത്. ഉദാഹരണത്തിന്, ഒരാൾ പിയാനോവിൽ ഒരു രാഗം വായിച്ചു പഠിക്കുമ്പോൾ ആദ്യം ഓരോ കട്ടയിലും ബോധപൂർവ്വം മനസ്സുവെച്ചു വിരൽ നടത്തുന്നു. വിരലുകളുടെ ആ നടപ്പു ശീലമാകുംവരെ അയാൾ ആ പ്രക്രിയ ആവർത്തിക്കുന്നു. പിന്നീടയാൾക്ക് ഓരോ കട്ടയിലും പ്രത്യേകം മനസ്സുവെയ്ക്കാതെ രാഗം വായിക്കുവാൻ കഴിയുന്നു. അതുപോലെ, നമ്മെസ്സംബന്ധിച്ചു നമ്മുടെ കർമ്മപ്രവണതകൾ, മുമ്പു ബോധപൂർവ്വം ചെയ്തിട്ടുള്ള കർമ്മങ്ങളുടെ ഫലമാണെന്നു കാണാം. ശിശു ചില വാസനകളോടുകൂടി ജനിക്കുന്നു. അവ എവിടെനിന്നു വന്നു? ഒരു ശിശുവും ഒന്നുമെഴുതാത്ത സ്ലേറ്റുപോലെ ശൂന്യമായ മനസ്സുമായല്ല ജനിക്കുന്നത്. മുന്നേ അതിൽ ചില എഴുത്തുകൾ നടന്നിട്ടുണ്ട്. ഒരു കുട്ടിയും ശൂന്യമായ മനസ്സോടുകൂടി പിറക്കുന്നില്ലെന്നു ഗ്രീസിലേയും ഈജിപ്തിലേയും പുരാതന തത്ത്വശാസ്ത്രജ്ഞന്മാർ പഠിപ്പിച്ചിരുന്നു. മുമ്പു ബോധപൂർവ്വം ചെയ്യപ്പെട്ട കർമ്മങ്ങളുടെ ഫലമായി, ഒരു നൂറു സംസ്കാരങ്ങളോടുകൂടിയാണ് ഓരോ ശിശുവും ജനിക്കുന്നത്. അവ കുട്ടി ഈ ജന്മത്തിൽ സമ്പാദിച്ചതല്ല; അതിനാൽ മുൻജന്മങ്ങളിൽ ആർജ്ജിച്ചതാവണമെന്നു സമ്മതിക്കാൻ നാം നിർബ്ബദ്ധരാകുന്നു. ഈ പ്രവണതകൾ മുൻകർമ്മങ്ങളുടെ ഫലമാണെന്ന്, അതിതീവ്രനായ ഭൗതികവാദിക്കും സമ്മതിക്കേണ്ടിവന്നിരിക്കുന്നു; എന്നാൽ അവ പാരമ്പര്യം വഴിക്കാണ് വരുന്നതെന്ന് അവരഭിപ്രായപ്പെടുന്നുവെന്നു മാത്രം. ഈ പാരമ്പര്യനിയമമനുസരിച്ച്, നമ്മുടെ പിതൃ-പിതാമഹ-പ്രപിതാമഹന്മാർ നമ്മിലേയ്ക്ക് അവതീർണ്ണരാകുന്നു. പാരമ്പര്യനിയമം മാത്രം ഇതിനു സമാധാനമാകുമെങ്കിൽ, പിന്നെ ആത്മാവിൽ വിശ്വസിക്കേണ്ട ആവശ്യം തീരെയില്ല; എന്തെന്നാൽ ശരീരംതന്നെ എല്ലാത്തിനും സമാധാനം നൽകും. ഭൗതികസിദ്ധാന്തത്തേയും ആദ്ധ്യാത്മികസിദ്ധാന്തത്തേയും സംബന്ധിച്ചുണ്ടായിട്ടുള്ള നാനാവാദങ്ങളിലേയ്ക്ക് കടക്കേണ്ടതില്ല. ഒരു പ്രത്യഗാത്മാവിൽ വിശ്വസിക്കുന്നവർക്ക് ഇതുവരെയും മാർഗ്ഗം സ്പഷ്ടമാണ്. യുക്തിയുക്തമായ ഒരു നിഗമനത്തിലെത്തിച്ചേരാൻ, നമുക്കു പൂർവ്വജന്മങ്ങൾ ഉണ്ടായിരുന്നു എന്നു സമ്മതിച്ചേ തീരൂ. പ്രാചീനരും ആധുനികരുമായ തത്ത്വചിന്തകന്മാരുടേയും ആത്മജ്ഞാനികളുടേയും വിശ്വാസമിതാണ്. യഹൂദരുടെ ഇടയിൽ ഈ സിദ്ധാന്തം വിശ്വസിക്കപ്പെട്ടിരുന്നു. യേശുക്രിസ്തു ഇതിൽ വിശ്വസിച്ചിരുന്നു.

'എബ്രഹാമിനുമുമ്പും ഞാനുണ്ട്' എന്ന് അദ്ദേഹം ബൈബിളിൽ പറഞ്ഞിരിക്കുന്നു. മറ്റൊരു ഭാഗത്ത് ഇങ്ങനെയും പറയുന്നുണ്ട്, '(മുമ്പ്) വന്നിട്ടുണ്ടെന്നു പറയപ്പെടുന്ന ഏലിയാസ് ഇദ്ദേഹമാണ്.'

നാനാജനസമുദായങ്ങളുടെ ഇടയിൽ നാനാപരിസ്ഥിതികളിലും സാഹചര്യങ്ങളിലും വളർന്നുവന്നിട്ടുള്ള നാനാമതങ്ങളുടെയെല്ലാം ഉത്ഭവസ്ഥാനം ഏഷ്യയത്രേ. ഏഷ്യക്കാർ അവയെ ശരിക്കു മനസ്സിലാക്കുകയും ചെയ്യുന്നു. ജന്മഭൂമിക്കു പുറത്തു കടന്നപ്പോൾ അവയിൽ പ്രമാദങ്ങൾ കൂടിക്കലർന്നു. ക്രിസ്തുമതത്തിലെ ഏറ്റവും ഗഹനങ്ങളും ഉൽക്കൃഷ്ടങ്ങളുമായ ആശയങ്ങൾ യൂറോപ്പിൽ ഒരിക്കലും ഗ്രഹിക്കപ്പെട്ടിട്ടില്ല; കാരണം, ബൈബിൾ എഴുതിയവർ ഉപയോഗിച്ച ആശയങ്ങളും ഭാവനകളും യൂറോപ്പിന് അപരിചിതങ്ങളായിരുന്നു. ഉദാഹരണത്തിന്, വിശുദ്ധകന്യകയുടെ (Madonna) ചിത്രങ്ങൾതന്നെ എടുക്കുക. ഒരോ ചിത്രകാരനും താൻ മുൻകൂട്ടി രൂപവൽക്കരിച്ച സ്വന്തം ആശയങ്ങൾക്കനുസരിച്ചാണ് വിശുദ്ധകന്യകയെ ചിത്രീകരിക്കുക. യേശുക്രിസ്തുവിന്റെ 'തിരുവത്താഴ'ത്തിന്റെ ചിത്രങ്ങൾ നൂറുകണക്കിനു ഞാൻ കണ്ടിട്ടുണ്ട്; അവയിലെല്ലാം അദ്ദേഹത്തെ ഒരു മേശയ്ക്കരികിൽ ഇരുത്തിയിരിക്കുന്നു. എന്നാൽ ക്രിസ്തു ഒരിക്കലും മേശമേൽ വെച്ച് ആഹാരം കഴിച്ചിട്ടില്ല; അദ്ദേഹം മറ്റുള്ളവരോടൊപ്പം തറയിൽ ഇരിക്കയാണ് ചെയ്തിട്ടുള്ളത്. അവർക്ക് ഓരോ കുടുവൻപാത്രവും (bowl) ഉണ്ടായിരുന്നു. അതിൽ അവർ റൊട്ടിമുക്കിയിരുന്നു– ആ റൊട്ടി നിങ്ങൾ ഇന്നു കഴിക്കുന്ന തരമല്ല, അന്യജനങ്ങളുടെ അപരിചിതങ്ങളായ ആചാരങ്ങൾ മനസ്സിലാക്കുക ഏതൊരു ജനതയ്ക്കും പ്രയാസമാണ്. ഗ്രീക്കുകാരുടേയും റോമാക്കാരുടേയും മറ്റും സമ്പർക്കം നിമിത്തം അനേകനൂറ്റാണ്ടുകളിലൂടെ വന്നുചേർന്ന മാറ്റങ്ങൾക്കും കൂടിക്കലർപ്പുകൾക്കും ശേഷം, യഹൂദന്മാരുടെ ആചാരങ്ങളെ ശരിക്കു മനസ്സിലാക്കുക എന്നത് യൂറോപ്യന്മാർക്ക് എത്രയോ കൂടുതൽ ദുഷ്കരമായിരുന്നു! ക്രിസ്തുമതത്തെ ആവരണം ചെയ്തിട്ടുള്ള കെട്ടുകഥകളിലും പുരാണകഥാവലികളിലുംകൂടി സുന്ദരമായ ആ മതത്തിന്റെ വളരെ ചെറിയ ഒരംശമേ ജനങ്ങൾക്ക് കിട്ടുന്നുള്ളുവെങ്കിൽ അത്ഭുതമില്ല; ഇന്നത്തെ ജനങ്ങൾ ആ മതത്തെ ഒരു കച്ചവടച്ചരക്കാക്കിയിട്ടുള്ളതും അത്ഭുതമല്ല.

നമുക്കു പ്രതിപാദ്യത്തിലേക്കു മടങ്ങാം. ആത്മാവ് സനാതനമാണ്, അതിന്റെ പ്രഭ മങ്ങിപ്പോയിരിക്കുന്നു, ഈശ്വരജ്ഞാനം കൊണ്ട് അതിന്റെ പൂർവ്വപരിശുദ്ധി വീണ്ടെടുക്കേണ്ടിയിരിക്കുന്നു – ഇത്രയും എല്ലാം മതങ്ങളും പഠിപ്പിക്കുന്നതായി നാം കാണുന്നു. ഈ വിവിധമതങ്ങളിലെല്ലാം ഈശ്വരനെപ്പറ്റിയുള്ള ആശയമെന്താണ്? ആദ്യകാലത്തെ ആശയം വളരെ അവ്യക്തമായിരുന്നു. ഏറ്റവും പ്രാചീനരായ ജനസമുദായങ്ങൾക്ക്, സൂര്യൻ, ഭൂമി, അഗ്നി, ജലം ഇത്യാദി പല ദേവന്മാരുണ്ടായിരുന്നു. പുരാതനയഹൂദന്മാരുടെ ഇടയിൽ ഇങ്ങനെയുള്ള അനേകം ദേവന്മാർ പരസ്പരം ഉഗ്രമായ പോരാട്ടം നടത്തിയിരുന്നതായി കാണുന്നു.

അനന്തരം, യഹൂദന്മാരും ബാബിലോണിയന്മാരും ആരാധിച്ചിരുന്ന 'ഇളോഹിം' എന്ന ദേവനെ കാണുന്നു. കുറേക്കൂടി കഴിഞ്ഞാൽ, ഒരീശ്വരൻ എല്ലാവരിലും മേലെ നിലകൊള്ളുന്നതായി കാണാം. എന്നാൽ ആ അധീശദേവനെസ്സംബന്ധിച്ചു വിഭിന്നവർഗ്ഗക്കാർക്ക് ആശയൈക്യമില്ലായിരുന്നു. തങ്ങളുടെ ഈശ്വരനാണ് ഏറ്റവും വലിയവനെന്ന് ഓരോ കൂട്ടരും ശഠിച്ചു. അവർ യുദ്ധംവഴി അതു സമർത്ഥിക്കുവാനും ശ്രമിച്ചു. യുദ്ധത്തിൽ ഏറ്റവും നിപുണത പ്രദർശിപ്പിച്ച വർഗ്ഗം അതുവഴി തങ്ങളുടെ ഈശ്വരനാണ് ഏറ്റവും വലിയവനെന്നു തെളിയിച്ചു. ആ മനുഷ്യവർഗ്ഗങ്ങൾ ഏറെക്കുറെ അനാഗരികരായിരുന്നു. എന്നാൽ ക്രമേണ പഴയ ആശയങ്ങളുടെ സ്ഥാനത്ത് ഉത്തരോത്തരം മെച്ചപ്പെട്ട ആശയങ്ങൾ വന്നുചേർന്നു. പഴയ ആശയങ്ങളെല്ലാം, ഉപയോഗമില്ലാത്ത സാധനങ്ങൾ നിക്ഷേപിക്കുവാനുള്ള കലവറയിലേയ്ക്കു നീക്കപ്പെട്ടു. അല്ലെങ്കിൽ നീക്കപ്പെട്ടുകൊണ്ടിരിക്കുന്നു. ആ മതങ്ങളെല്ലാം അനേകം നൂറ്റാണ്ടുകളിലൂടെ ഉണ്ടായി വളർന്നുവന്നവയാണ്. ഒന്നും ആകാശത്തിൽനിന്നു പൊട്ടിവീണതല്ല. ഓരോന്നും പടിപടിയായി ആവിഷ്കരിക്കപ്പെടേണ്ടിയിരുന്നു; തുടർന്നുവരുന്നത്, ഏകേശ്വരപരമായ ആശയങ്ങളാണ്; സർവ്വശക്തനും സർവ്വജ്ഞനും വിശ്വത്തിനുമുഴുവൻ നാഥനുമായ ഒരേ ഈശ്വരനിലുള്ള വിശ്വാസം. ഈ ഏകേശ്വരൻ പ്രപഞ്ചത്തിനു വെളിയ്ക്കു വർത്തിക്കുന്നവനാണ്. അവിടുന്നു സ്വർഗ്ഗത്തിൽ വാണരുളുന്നു. അവിടുത്തെ സങ്കൽപ്പിച്ചവരുടെ സ്ഥൂലഭാവനകൾ അവിടുത്തെമേൽ ആരോപിച്ചിരിക്കുന്നു. അവിടുത്തേയ്ക്കു വലതുവശവും ഇടതുവശവുമുണ്ട്, കയ്യിൽ ഒരു പക്ഷിയുണ്ട് എന്നും മറ്റും. പക്ഷേ, ഒരു കാര്യം നമ്മുടെ ശ്രദ്ധയിൽ പെടുന്നു-വർഗ്ഗദേവതകൾ എന്നേയ്ക്കുമായി മറഞ്ഞുവെന്നും അവയുടെ സ്ഥാനം വിശ്വത്തിന്റെ ഏകനാഥനായ ഒരീശ്വരൻ, ഒരു ദേവാധിദേവൻ ഏറ്റെടുത്തുകഴിഞ്ഞുവെന്നും. എങ്കിലും അവിടുന്നു പ്രപഞ്ചബാഹ്യനാണ്; അനഭിഗമ്യൻ. യാതൊന്നിനും അവിടുത്തെ അടുത്തു ചെല്ലാൻ സാധ്യമല്ല. ക്രമേണ ഈ ആശയത്തിനുമുണ്ടായി പരിവർത്തനം. തൽഫലമായി അടുത്തപടിയിൽ പ്രകൃതിയുടെ അന്തര്യാമിയായ ഒരീശ്വരനെ നാം കാണുന്നു.

ബൈബിളിലെ പുതിയ നിയമത്തിൽ, 'സ്വർഗ്ഗസ്ഥനായ നമ്മുടെ പിതാവ്'-മനുഷ്യരിൽനിന്നു വിട്ട് സ്വർഗ്ഗത്തിൽ വസിക്കുന്ന ഈശ്വരൻ- എന്നു പറഞ്ഞിരിക്കുന്നു. നാം ഭൂമിയിൽ താമസിക്കുന്നു. അവിടുന്നു സ്വർഗ്ഗത്തിലും. എന്നാൽ ഇതിനുമുമ്പ് കാണുന്നുണ്ട്, അവിടുന്നു പ്രപഞ്ചത്തിൽ അന്തര്യാമിയാണെന്നും സ്വർഗ്ഗത്തിലെമാത്രമല്ല, ഭൂമിയിലെയും ഈശ്വരനാണെന്നും പ്രസ്താവിക്കുന്ന ഭാഗങ്ങൾ. നമ്മുടെ ഉള്ളിലിരിക്കുന്ന ഈശ്വരനാണവിടുന്ന്. ഈശ്വരന്ന് നമ്മോട് ഇതേനിലയിലുള്ള അടുപ്പത്തെ കുറിക്കുന്ന ഒരു ഘട്ടം ഹൈന്ദവതത്ത്വശാസ്ത്രങ്ങളിലും കാണാം. പക്ഷേ, ഞങ്ങൾ അവിടംകൊണ്ടവസാനിപ്പിക്കുന്നില്ല. താൻ

ആരാധിച്ചുവന്നിരുന്ന ഈശ്വരൻ സ്വർഗ്ഗത്തിലേയും ഭൂമിയിലേയും പിതാവെന്നുമാത്രമല്ല, 'ഞാനും എന്റെ പിതാവും ഒന്നാണ്' എന്ന് മനുഷ്യൻ അനുഭവപ്പെടുത്തുന്ന ഒരു അദ്വൈതഘട്ടവുമുണ്ട്. അവിടെ, താൻ ഈശ്വരൻതന്നെയെന്ന് അവനു തന്റെ ആത്മാവിൽ അനുഭൂതമാകുന്നു–താൻ ഈശ്വരന്റെ കുറഞ്ഞ തോതിലുള്ള ഒരഭിസ്ഫുരണം മാത്രമാണെന്ന്. എന്നിൽ സത്തായിട്ടുള്ളതെല്ലാം ഈശ്വരൻതന്നെ; ഈശ്വരനിൽ സത്തായിട്ടുള്ളതെല്ലാം ഞാനും. ഈശ്വരനും മനുഷ്യനും തമ്മിലുള്ള വിടവ് ഇങ്ങനെ നികത്തപ്പെട്ടിരിക്കുന്നു. ഇപ്രകാരം, ഈശ്വരനെ അറിയുന്നതുമൂലം സ്വർഗ്ഗരാജ്യം നമ്മിൽത്തന്നെയായിരിക്കുന്നത് എങ്ങനെയെന്ന് നമുക്കു മനസ്സിലാകുന്നു.

ഒന്നാമത്തെ ഘട്ടത്തിൽ, അതായത് ദ്വൈതാവസ്ഥയിൽ, മനുഷ്യൻ താനൊരു ചെറിയ വ്യക്തി–ജോണോ ജെയിംസോ ടോമോ–ആണെന്നു വിചാരിക്കുന്നു; ''ഞാൻ എക്കാലവും ജോണോ ജെയിംസോ ടോമോ ആയിരിക്കും, ഒരിക്കലും മറ്റൊന്നുമാവില്ല'' എന്നു പറയുകയും ചെയ്യുന്നു. ഒരു കൊലപാതകി വന്ന്, 'ഞാൻ എന്നും ഒരു കൊലപാതകിയായിത്തന്നെ ഇരിക്കും' എന്നു പറയുന്നതിനേക്കാൾ കുറഞ്ഞതല്ല ഈ നിലപാട്. എന്നാൽ, കാലഗതിയിൽ ടോം അന്തർദ്ധാനം ചെയ്യുന്നു; ആദ്യത്തെ ശുദ്ധനായ ആദാമായി (പാപം തീണ്ടാത്ത ആത്മാവായി) മടങ്ങിയെത്തുന്നു.

''ഹൃദയശുദ്ധിയുള്ളവർ അനുഗൃഹീതർ, എന്തെന്നാൽ അവർ ഈശ്വരനെ കാണും.'' നമുക്ക് ഈശ്വരനെ കാണാൻ കഴിയുമോ? തീർച്ചയായുമില്ല. നമുക്ക് ഈശ്വരനെ അറിയാൻ സാധിക്കുമോ? തീർച്ചയായുമില്ല. ഈശ്വരനെ അറിയാൻ സാധിച്ചാൽപ്പിന്നെ അവിടുന്ന് ഈശ്വരനല്ല. അറിവ് പരിമിതിയാണ്. എന്നാൽ ഞാനും എന്റെ പിതാവും ഒന്നത്രേ–പരമാർത്ഥതത്ത്വത്തെ ഞാൻ എന്റെ ആത്മാവിൽ കാണുന്നു. ഈ ആശയങ്ങൾ ചില മതങ്ങളിൽ വ്യക്തമായി പ്രതിപാദിച്ചിട്ടുണ്ട്; മറ്റു ചിലവയിൽ സൂചനകളേ ഉള്ളൂ. ചില മതങ്ങളിൽ അവ നിരസിക്കപ്പെട്ടു. ക്രിസ്തുവിന്റെ ഉപദേശങ്ങൾ ഈ രാജ്യത്ത് ഇപ്പോൾ വളരെ ചുരുക്കമായിട്ടേ മനസ്സിലാക്കപ്പെടുന്നുള്ളൂ. നിങ്ങൾ ക്ഷമിക്കുമെങ്കിൽ അവ ഒരിക്കലും ശരിയായി ഗ്രഹിക്കപ്പെട്ടിട്ടില്ലെന്നു ഞാൻ പറയും.

പരിശുദ്ധിയും പൂർണ്ണതയും പ്രാപിക്കുവാൻ വളർച്ചയുടെ നാനാഘട്ടങ്ങൾ തികച്ചും ആവശ്യമാണ്. പലതരം മതസമ്പ്രദായങ്ങളെല്ലാം ഒരേ ആശയങ്ങളാകുന്ന അടിത്തറയിന്മേലാണ് ഉറപ്പിച്ചിട്ടുള്ളത്. 'സ്വർഗ്ഗരാജ്യം നിങ്ങളുടെ ഉള്ളിലാണ്' എന്നു ക്രിസ്തു പറയുന്നുണ്ട്; 'നമ്മുടെ സ്വർഗ്ഗസ്ഥനായ പിതാവ്' എന്നും പറയുന്നു. ഈ രണ്ടു വചനങ്ങളേയും നിങ്ങൾ എങ്ങനെ പൊരുത്തപ്പെടുത്തും? ഈവിധത്തിൽ–രണ്ടാമത്തെ വാക്യം വിദ്യാഭ്യാസമില്ലാത്ത, മതാഭ്യസനം ലഭിച്ചിട്ടില്ലാത്ത, സാമാന്യജനത്തോടു സംസാരിച്ചപ്പോൾ പറഞ്ഞതാണ്. അവരോട് അവരുടെ സ്വന്തം

ഭാഷയിൽ സംസാരിക്കേണ്ടിയിരുന്നു. സാധാരണജനങ്ങൾക്ക് ഇന്ദ്രിയ ഗ്രാഹ്യമായ സ്ഥൂലാശയങ്ങൾ വേണം. ഒരാൾ ലോകത്തിലെ ഏറ്റവും വലിയ തത്ത്വശാസ്ത്രപണ്ഡിതനാവാം; പക്ഷേ മതവിഷയത്തിൽ ഒരു ശിശുവാണെന്നു വരാം. ഒരുവൻ ആദ്ധ്യാത്മികതയുടെ ഒരുയർന്ന പടിയി ലെത്തുമ്പോൾ, അവന്നു സ്വർഗ്ഗരാജ്യം തന്റെ ഉള്ളിലാണെന്നു മനസ്സിലാ ക്കാൻ സാധിക്കും. അതാണ് സാക്ഷാൽ മാനസികരാജ്യം. അങ്ങനെ, എല്ലാ മതങ്ങളിലും സ്ഥൂലദൃഷ്ടിയിൽ തോന്നിക്കുന്ന വൈരുദ്ധ്യങ്ങളും പൊരുത്തക്കേടുകളും വളർച്ചയുടെ വിവിധഘട്ടങ്ങളെ കുറിക്കുകമാത്ര മാണ് ചെയ്യുന്നതെന്ന് നാം കാണുന്നു. അതിനാൽ ഒരുവനേയും അവന്റെ മതവിശ്വാസം സംബന്ധിച്ചു കുറ്റപ്പെടുത്തുവാൻ നമുക്കധികാരമില്ല. വളർച്ചയുടെ ചില ഘട്ടങ്ങളിൽ പ്രതിമകളും പ്രതീകങ്ങളുമെല്ലാം വേണം; അവയാണ് ആ ഘട്ടങ്ങളിൽ വർത്തിക്കുന്ന ആളുകൾക്ക് മനസ്സിലാക്കാൻ സാധിക്കുന്ന ഭാഷ.

ഞാൻ നിങ്ങളുടെ ശ്രദ്ധയിൽ കൊണ്ടുവരുവാനാഗ്രഹിക്കുന്ന അടുത്ത ആശയം, മതം വിശ്വാസപ്രമാണങ്ങളിലും അഭിപ്രായങ്ങളിലുമല്ല അടങ്ങി യിരിക്കുന്നതെന്നുള്ളതാണ്. നിങ്ങൾ എന്തു വായിക്കുന്നു, അല്ലെങ്കിൽ എന്തഭിപ്രായങ്ങളിൽ വിശ്വസിക്കുന്നു എന്നുള്ളതല്ല പ്രധാനം, എന്തു സാക്ഷാൽക്കരിക്കുന്നു എന്നുള്ളതാണ്. ''ഹൃദയശുദ്ധിയുള്ളവർ അനു ഗൃഹീതർ, എന്തെന്നാൽ അവർ ഈശ്വരനെ കാണും.'' അതേ, ഈ ജന്മ ത്തിൽത്തന്നെ; അതാണ് മുക്തിയെന്നു പറയുന്നതും, ചില ശബ്ദങ്ങൾ ഉരുവിടുന്നതുകൊണ്ട് ഇതു സാധിക്കാമെന്നു പഠിപ്പിക്കുന്നവരുണ്ട്. എന്നാൽ മഹാന്മാരായ ആചാര്യന്മാരിലാരുംതന്നെ, മുക്തിക്കു ബാഹ്യാ നുഷ്ഠാനങ്ങൾ ആവശ്യമാണെന്ന് ഇതുവരെ പഠിപ്പിച്ചിട്ടില്ല. മുക്തി പ്രാപിക്കാനുള്ള കഴിവ് നമ്മളിൽത്തന്നെയുണ്ട്. നാം ജീവിക്കുന്നതും ചലിക്കുന്നതും ഈശ്വരനിലാണ്. മതവിശ്വാസങ്ങൾക്കും മതസമ്പ്രദായ ങ്ങൾക്കും നിർവ്വഹിക്കേണ്ടതായി അവയുടെ അനുഷ്ഠാനവിഭാഗങ്ങ ളുണ്ട്. എന്നാൽ അവ കുട്ടികൾക്കുള്ളതാണ്, അല്പകാലത്തേയ്ക്കേ അവ നിലനിൽക്കുന്നുമുള്ളു. ഗ്രന്ഥങ്ങൾ ഒരിക്കലും മതങ്ങളെ സൃഷ്ടിക്കു ന്നില്ല; മറിച്ച് മതങ്ങൾ ഗ്രന്ഥങ്ങളെ സൃഷ്ടിക്കുന്നു. ഈ വസ്തുത നാം വിസ്മരിക്കരുത്. ഒരു ഗ്രന്ഥവും ഈശ്വരനെ സൃഷ്ടിച്ചിട്ടില്ല; എന്നാൽ ഈശ്വരൻ എല്ലാ മഹാഗ്രന്ഥങ്ങൾക്കും പ്രചോദനം നൽകി. ഒരു ഗ്രന്ഥ വും ഒരിക്കലും ഒരാത്മാവിനെ സൃഷ്ടിച്ചിട്ടില്ല; അതു നാം ഒരിക്കലും വിസ്മരിക്കരുത്. ഈശ്വരനെ ആത്മാവിൽ സാക്ഷാൽക്കരിക്കുകയെന്ന താണ് എല്ലാ മതങ്ങളുടെയും ലക്ഷ്യം. അതാണ് സാർവ്വജനീനമായ ഏകമതം. എല്ലാ മതങ്ങളിലും പൊതുവായ ഒരു സാർവ്വത്രികതത്ത്വമു ണ്ടെങ്കിൽ, അത് ഇക്കാര്യത്തിലാണ്, ഈശ്വരസാക്ഷാൽക്കാരത്തിലാണ് എന്ന് ഞാൻ പറയുന്നു, ആദർശങ്ങളും മാർഗ്ഗങ്ങളും വ്യത്യാസപ്പെടാം;

എന്നാൽ അവയ്ക്കെല്ലാം കേന്ദ്രമായിരിക്കുന്ന ആശയം ഇതാണ്. വിഭിന്നങ്ങളായ ഒരായിരം ആചാരങ്ങളുണ്ടാവാം; അവയെല്ലാം ഒരു കേന്ദ്രബിന്ദുവിൽ ചെന്നുചേരുന്നു-അതാണ് ഈശ്വരാനുഭൂതി. ഈ ഇന്ദ്രിയലോകത്തിന്റെ പിന്നിലുള്ള യാഥാർത്ഥ്യമാണത്; വിരാമമില്ലാതെ, തീനും കുടിയും നിരർത്ഥകപ്രലപനങ്ങളുമായി കഴിയുന്ന ഈ ലോകത്തിന്റെ സ്വാർത്ഥതാപൂർണ്ണമായ ഈ മായാപ്രപഞ്ചത്തിന്റെ, പിന്നിലുള്ള യാഥാർത്ഥ്യമാണത്. ഗ്രന്ഥങ്ങൾക്കെല്ലാം മേലേ. വിശ്വാസപ്രമാണങ്ങൾക്കെല്ലാം മേലേ, ഈ ലോകത്തിലെ മിഥ്യാഭ്രമങ്ങൾക്കെല്ലാംമേലേ, ഒന്നുണ്ട്. അതത്രേ നിങ്ങളിൽത്തന്നെ ഈശ്വരനെ സാക്ഷാൽക്കരിക്കുക എന്നത്. ഒരുവൻ ലോകത്തിലുള്ള എല്ലാ ആരാധനാസമ്പ്രദായങ്ങളിലും വിശ്വസിക്കുന്നുവെന്നുവരാം, എഴുതപ്പെട്ട എല്ലാ മതഗ്രന്ഥങ്ങളിലേയും ഉള്ളടക്കം തലയിലേറ്റിയിട്ടുണ്ടെന്നുവരാം. ലോകത്തിലുള്ള എല്ലാ നദീതീർത്ഥങ്ങളിലും 'ജ്ഞാനസ്നാനം' ചെയ്തിട്ടുണ്ടെന്നുവരാം. എന്നാലും ഈശ്വരദർശനമുണ്ടായിട്ടില്ലെങ്കിൽ ഞാനയാളെ മുഴുത്ത നാസ്തികന്റെ കൂട്ടത്തിലാണെണ്ണുക. മറ്റൊരുവൻ ഒരിക്കലും ഒരു ദേവാലയത്തിൽ കയറിയിട്ടില്ലെന്നുവരാം, പൂജാനുഷ്ഠാനങ്ങളൊന്നും നടത്തിയിട്ടില്ലെന്നുവരാം; എന്നാൽ ഉള്ളിൽ ഈശ്വരസാന്നിധ്യം അനുഭൂതമാകയും, തന്നിമിത്തം ലൗകികമായ മിഥ്യാഭ്രമങ്ങൾക്കെല്ലാം അതീതനായിരിക്കയും ചെയ്യുന്നുവെങ്കിൽ, അവൻ ഒരു പുണ്യാത്മാവാണ്. സിദ്ധപുരുഷനാണ്-അല്ലെങ്കിൽ ഇഷ്ടംപോലെ എന്തെങ്കിലും വിളിച്ചുകൊള്ളുക. ഒരുവൻ എഴുന്നേറ്റുനിന്ന് 'ഞാൻ പറയുന്നതു ശരി, എന്റെ മതം മാത്രം ശരി, മറ്റുള്ളതെല്ലാം തെറ്റ്' എന്നു പറയുമ്പോൾ അയാൾക്കു പാടേ തെറ്റുപറ്റിയിരിക്കുന്നു. മറ്റു മതങ്ങളുടെ സാധുത്വത്തിന്റെ തെളിവിനെ ആശ്രയിച്ചാണ് തന്റെ മതത്തിന്റേയും സാധുത്വത്തിന്റെ തെളിവിരിക്കുന്നതെന്ന് അയാളറിയുന്നില്ല. മനുഷ്യസമുദായത്തോടു മുഴുവനുമുള്ള സ്നേഹവും ഉദാരമനോഭാവവുമത്രേ യഥാർത്ഥമതനിഷ്ഠയുടെ ലക്ഷണം. എല്ലാ മനുഷ്യരും സഹോദരരാണെന്നുള്ള വികാരാത്മകമായ ഒരു പ്രസ്താവനയല്ല ഞാൻ വിവക്ഷിക്കുന്നത്; എല്ലാ മനുഷ്യജീവനും ഒന്നാണെന്ന അനുഭൂതിയുണ്ടാവണമെന്നുള്ളതാണ്. എല്ലാ മതങ്ങളും സമ്പ്രദായങ്ങളും അവ ആരെയും ഒഴിച്ചു നിർത്താത്തിടത്തോളം, എനിക്കുള്ളവയെന്നു ഞാൻ കാണുന്നു. അവയെല്ലാം ഉൽക്കൃഷ്ടങ്ങൾതന്നെ; എല്ലാം മനുഷ്യരെ യഥാർത്ഥമതത്തിലെത്തിക്കുവാൻ സഹായിക്കുന്നു. പള്ളിയിൽ ജനിക്കുന്നതു നല്ലതാണ്; പക്ഷേ അവിടെ മരിക്കുന്നതു നല്ലതല്ല എന്നുകൂടി ഞാൻ പറയും. ശിശുവായി ജനിക്കുന്നത് നല്ലതാണ്. എന്നാൽ മേലിലും ശിശുവായിട്ടുതന്നെ ഇരിക്കുന്നതു നല്ലതല്ല. ദേവാലയങ്ങളും ക്രിയാനുഷ്ഠാനങ്ങളും പ്രതീകങ്ങളും മറ്റും കുട്ടികളായിരിക്കുന്നവർക്ക് പറ്റിയതാണ്. കുട്ടി വളരുമ്പോൾ അവൻ ദേവാലയത്തെ ഭേദിച്ചു പുറത്തു കടക്കണം; അല്ലാത്തപക്ഷം അവൻ

തകരുകയാണ് ഫലം. നാം എന്നും ശിശുക്കളായിക്കഴിയരുത്. പല വലിപ്പത്തിനും വളർച്ചയ്ക്കും ഒരേ കുപ്പായം യോജിപ്പിക്കുവാൻ ശ്രമിക്കുന്നതുപോലെയാണത്. ലോകത്തിൽ മതവിഭാഗങ്ങൾ ഉണ്ടായിരിക്കുന്നതിൽ എനിക്കെതിരഭിപ്രായമില്ല. ഈശ്വരേച്ഛയാ അവ ഇനിയും ഇരുപതു ലക്ഷംകൂടി ഉണ്ടാവട്ടെ; എന്തെന്നാൽ, അവ എത്രകണ്ടു വർദ്ധിക്കുന്നുവോ, അത്രകണ്ടു തിരഞ്ഞെടുക്കാനുള്ള മണ്ഡലവും വിസ്തൃതമാകുമല്ലോ. ഞാൻ എതിർക്കുന്നത് ഒരേ മതം ഏവർക്കും യോജിപ്പിക്കുവാൻ ശ്രമിക്കുന്നതിനെയാണ്. എല്ലാ മതങ്ങളും സാരാംശത്തിൽ ഒന്നാണെങ്കിലും, അവയ്ക്കു വിഭിന്നജനസമുദായങ്ങളുടെ ഇടയിലെ പരിസ്ഥിതിഭേദങ്ങൾകൊണ്ടു വന്നുചേരുന്ന രൂപവൈവിധ്യം ഒഴിവാക്കാവതല്ല. നമുക്കോരോരുത്തർക്കും വേണം നമ്മുടെ സ്വന്തം മതം-അതായത് ബാഹ്യാനുഷ്ഠാനങ്ങളെസ്സംബന്ധിച്ചിടത്തോളം പ്രത്യേകം.

കുറേ കൊല്ലം മുമ്പ് ഞാൻ ഞങ്ങളുടെ ദേശത്തിലെ ഒരു മഹാത്മാവിനെ, ഒരു വലിയ സിദ്ധപുരുഷനെ സന്ദർശിച്ചു. ഞങ്ങളുടെ വെളിപാടു പുസ്തകമായ വേദങ്ങൾ, നിങ്ങളുടെ ബൈബിൾ, ഖുറാൻ മുതലായവയെപ്പറ്റിയും വെളിപാടുഗ്രന്ഥങ്ങളെപ്പറ്റി പൊതുവിലും ഞങ്ങൾ സംസാരിച്ചു. സംഭാഷണാവസാനത്തിൽ മേശപ്പുറത്തുനിന്ന് ഒരു പുസ്തകമെടുക്കുവാൻ അവിടുന്ന് എന്നോടു പറഞ്ഞു. മറ്റു കാര്യങ്ങളുടെ കൂട്ടത്തിൽ ആ കൊല്ലത്തെ മഴയെപ്പറ്റിയ പ്രവചനവും അതിലുണ്ടായിരുന്നു. അതു വായിക്കുവാൻ അവിടുന്ന് ആവശ്യപ്പെട്ടു. പെയ്യാനുള്ള മഴയുടെ അളവു ഞാൻ വായിച്ചു കേൾപ്പിച്ചു. ''ഇനി പുസ്തകമെടുത്തു പിഴിയൂ'' എന്നായി അവിടുന്ന്. ഞാൻ അപ്രകാരം ചെയ്തു. ഉടനെ അവിടുന്നു പറഞ്ഞു: ''കണ്ടോ കുഞ്ഞേ, ഒരു തുള്ളി വെള്ളവും വരുന്നില്ലല്ലോ. വെള്ളം കിട്ടാത്തിടത്തോളം ഇതു വെറും പുസ്തകംമാത്രം. അതുപോലെ ഈശ്വരസാക്ഷാൽക്കാരം അരുളാത്തിടത്തോളം മതവും നിഷ്പ്രയോജനമാണ്. ആത്മജ്ഞാനത്തിനുവേണ്ടി പുസ്തകപഠനംമാത്രം നടത്തുന്നവൻ, പഞ്ചസാരയുടെ മാധുര്യമറിയാതെ അതിന്റെ ഒരു പെരുംചുമടു ചുമക്കുന്ന കഴുതയുടെ സ്ഥിതിയാണോർമ്മിപ്പിക്കുന്നത്.''

''ഞങ്ങൾ കെട്ട പാപികളാണേ!''എന്നു മുട്ടുകുത്തിനിന്നു കേഴാൻ ആളുകളെ ഉപദേശിക്കയാണോ നാം വേണ്ടത്? അല്ല; മറിച്ച്, അവരെക്കൊണ്ട് അവരുടെ ദിവ്യപ്രകൃതിയെ അനുസ്മരിപ്പിക്കയാണ് വേണ്ടത്. ഒരു കഥ കേൾക്കുക; ഇരതേടി നടന്ന ഒരു പെൺസിംഹം ഒരാട്ടിൻ പറ്റത്തെ കണ്ടെത്തി. അത് ഒരാടിന്റെ മേൽ ചാടിവീണപ്പോൾ ഒരു സിംഹകുട്ടിയെ പ്രസവിച്ചു, പെട്ടെന്ന് മരിച്ചുപോയി. സിംഹക്കുട്ടി ആട്ടിൻ പറ്റത്തിൽ ആടുകളെപ്പോലെ പുല്ലുതിന്നു 'മേ' എന്നു കരഞ്ഞും വളർന്നുവന്നു, താനൊരു സിംഹമാണെന്ന ബോധം അതിനൊരിക്കലും

ഉണ്ടായില്ല. കുറെക്കാലം കഴിഞ്ഞൊരുനാൾ വേറൊരു സിംഹം ഈ ആട്ടിൻപറ്റത്തെ കാണാനിടയായി. പുല്ലു തിന്നുകയും ആടിനെപ്പോലെ കരയുകയും ചെയ്യുന്ന വലിയൊരു സിംഹത്തെ പറ്റത്തിനിടയിൽ കണ്ട് അതു വളരെ ആശ്ചര്യപ്പെട്ടു. പുതിയ സിംഹത്തെ കണ്ട ഉടനെ ആട്ടിൻ പറ്റം ഓടിപ്പോയി; അവയോടൊപ്പം അജസിംഹവും. എന്നാൽ സിംഹം തക്കം പാർത്തിരുന്നു. ഒരു നാൾ അജസിംഹം കിടന്നുറങ്ങുമ്പോൾ സിംഹം അതിനെ സമീപിച്ച് ഉണർത്തിയിട്ട് പറഞ്ഞു, 'നീയൊരു സിംഹ മാണ്' എന്ന്. 'അല്ല' എന്നു പറഞ്ഞ് അജസിംഹം ആടിനെപ്പോലെ 'മേ' എന്നു കരഞ്ഞുതുടങ്ങി. അപ്പോൾ സിംഹം അതിനെ ഒരു തടാക ത്തിനരികിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി. വെള്ളത്തിൽ അതിന്റെ നിഴൽ കാണിച്ച്, അതു തന്നെപ്പോലിരിക്കുന്നില്ലേ എന്നു നോക്കുവാൻ പറഞ്ഞു. അജസിംഹം നോക്കിയിട്ട് അങ്ങനെതന്നെ എന്നു സമ്മതിച്ചു. അപ്പോൾ സിംഹം ഗർജ്ജിച്ചു; തന്നെ അനുകരിക്കാൻ ആവശ്യപ്പെട്ടു. അജസിംഹം തന്റെ ശബ്ദം പരീക്ഷിച്ചുനോക്കി; തനിക്കും മറ്റേ സിംഹത്തെപ്പോലെ ഗംഭീരധ്വനിയിൽ ഗർജ്ജിക്കാമെന്നു വൈകാതെ മനസ്സിലാക്കുകയും ചെയ്തു. അതു പിന്നീടൊരിക്കലും ആടായി നടന്നിട്ടില്ല.

സ്നേഹിതരേ, നിങ്ങളെല്ലാവരും സിംഹത്തെപ്പോലെ പ്രഭാവമുള്ള വരാണെന്നു പറയുവാൻ ഞാനാഗ്രഹിക്കുന്നു.

മുറിയിലിരുട്ടാണെങ്കിൽ, 'ഇരുട്ട്, ഇരുട്ട്' എന്നു മുറവിളികൂട്ടിയും മാറത്തടിച്ചും ചുറ്റിത്തിരിയുകയാണോ ചെയ്യുക? അല്ല, വെളിച്ചം കിട്ടുവാനുള്ള ഒറ്റ വഴി വിളക്കു കത്തിക്കുകയാണ്; അപ്പോൾ ഇരുട്ടു നീങ്ങും. നിങ്ങൾക്കു മീതെയുള്ള പ്രകാശത്തെ സാക്ഷാൽക്കരിക്കുവാ നുള്ള ഏകമാർഗ്ഗം നിങ്ങളുടെ ഉള്ളിലെ അദ്ധ്യാത്മദീപം കൊളുത്തുകയാ ണ്. അതോടെ പാപമാലിന്യങ്ങളാകുന്ന തമസ്സു പറന്നുപോകും. നിങ്ങളു ടെ ആത്മാവിന്റെ ഉൽകൃഷ്ടഭാവത്തെപ്പറ്റി സദാ ചിന്തിക്കുക; അധമഭാവ ത്തെപ്പറ്റി ചിന്തിക്കാതിരിക്കുക.

* * * *

ഇതിനെത്തുടർന്ന് ഏതാനും ചോദ്യോത്തരങ്ങൾ നടന്നു. ശ്രോതാക്ക ളിൽ ഒരാൾ പറഞ്ഞു: ''ധർമ്മോപദേഷ്ടാക്കൾ നരകാഗ്നിയെപ്പറ്റിയുള്ള പ്രസംഗം നിർത്തിയാൽ അവർക്ക് ജനങ്ങളുടെ മേലുള്ള പിടിപാടു നഷ്ടപ്പെടും.''

ഉത്തരം: ''എങ്കിൽ അതു നഷ്ടപ്പെടുകയാണ് നല്ലത്. ഭയപ്പെട്ടു മതമാചരിക്കുന്ന ഒരുവന് ലേശവും മതപ്രതിപത്തിയുണ്ടാവില്ല. അവനെ അവന്റെ മൃഗീയപ്രകൃതിയെക്കുറിച്ചു പഠിപ്പിക്കുന്നതിനേക്കാൾ നല്ലത് ഐശ്വരപ്രകൃതിയെക്കുറിച്ചു പഠിപ്പിക്കുന്നതാണ്.''

ചോ: ''സ്വർഗ്ഗരാജ്യം ഈ ലോകത്തെസ്സംബന്ധിച്ചതല്ല എന്ന് യേശു പറഞ്ഞതിനെന്താണർത്ഥം?''

ഉ: ''സ്വർഗ്ഗരാജ്യം നമ്മുടെ ഉള്ളിലാണെന്ന്. ഈ ഭൂമിയിൽത്തന്നെ ഒരു സ്വർഗ്ഗരാജ്യം എന്നാതായിരുന്നു യഹൂദന്മാരുടെ ഇടയിലെ ആശയം. യേശുവിന്റെ ആശയം അതായിരുന്നില്ല.''

ചോ: ''നാം മൃഗങ്ങളിൽനിന്ന് ഉയർന്നുവന്നവരാണെന്ന് അങ്ങു വിശ്വസിക്കുന്നോ?''

ഉ: ''പരിണാമനിയമമനുസരിച്ച് ഉയർന്ന ജീവികൾ, താഴ്ന്നതരം ജന്തുമണ്ഡലങ്ങളിൽനിന്ന് ഉയർന്നുവന്നവയാണെന്നു ഞാൻ വിശ്വസിക്കുന്നു.''

ചോ: ''തന്റെ പൂർവ്വജന്മത്തെക്കുറിച്ച് ഓർമ്മയുള്ള ആരെയെങ്കിലും അങ്ങേയ്ക്കറിയാമോ?''

ഉ: ''തങ്ങളുടെ പൂർവ്വജന്മം ഓർമ്മയുണ്ട് എന്ന് എന്നോടു പ്രസ്താവിച്ച ചിലരെ ഞാൻ കണ്ടിട്ടുണ്ട്. അവർ തങ്ങളുടെ മുൻജന്മങ്ങളെ ഓർമ്മിക്കാൻ കഴിയുന്ന ഒരു സ്ഥിതിയിൽ എത്തിയിരിക്കുന്നു.''

ചോ: ''ക്രിസ്തുവിന്റെ കുരിശാരോഹണത്തിൽ അങ്ങു വിശ്വസിക്കുന്നുണ്ടോ?''

ഉ: ക്രിസ്തു ഈശ്വരാവതാരമായിരുന്നു: അവിടുത്തെ കൊല്ലാൻ അവർക്ക് സാധ്യമായിരുന്നില്ല. കുരിശിൽ തറയ്ക്കപ്പെട്ടത് അവിടുത്തെ ഒരു പ്രതിരൂപം, നിഴൽ, മാത്രമാണ്.''

ചോ: ''അത്തരം ഒരു പ്രതിരൂപമുണ്ടാക്കുവാൻ അവിടുത്തേയ്ക്കു കഴിഞ്ഞെങ്കിൽ, ആയത് ഏറ്റവും വലിയ അത്ഭുതകൃത്യമല്ലേ?''

ഉ: ''സത്യപഥത്തിലെ ഏറ്റവും വലിയ വിലങ്ങുതടികളായിട്ടാണ് ഞാൻ അത്ഭുതകൃത്യങ്ങളെ കരുതിയിട്ടുള്ളത്. ബുദ്ധന്റെ ശിഷ്യന്മാർ ഏതോ ഒരത്ഭുതകൃത്യം പ്രവർത്തിച്ച ഒരാളെപ്പറ്റി-വളരെ ഉയരത്തിലിരുന്ന ഒരു പാത്രം അതിന്മേൽ തൊടാതെ അയാൾ എടുത്തുവത്രേ-അവിടുത്തോടു പറയുകയും ആ പാത്രം കാണിക്കയും ചെയ്തപ്പോൾ, അവിടുന്നു പാത്രമെടുത്തു ചവിട്ടിപ്പൊട്ടിക്കയാണ് ചെയ്തത്: ഒരിക്കലും തങ്ങളുടെ വിശ്വാസത്തെ അത്ഭുതകൃത്യങ്ങളിന്മേൽ സ്ഥാപിച്ചുനിർത്തരുതെന്നും, സ്ഥായിയായ തത്ത്വങ്ങളിൽ സത്യത്തെ ആരായുകയാണ് വേണ്ടതെന്നും അവിടുന്ന് ഉപദേശിക്കയും ചെയ്തു. ശരിയായ ആന്തരപ്രകാശത്തെപ്പറ്റി, ആത്മജ്യോതിസ്സിനെക്കുറിച്ച്-അതുമാത്രമാണ് അപകടശങ്കയില്ലാതെ നമുക്കാശ്രയിക്കാവുന്ന ഏകമാർഗ്ഗദർശി-അവിടുന്ന് അവരെ പഠിപ്പിച്ചു. അത്ഭുതകൃത്യങ്ങൾ മാർഗ്ഗത്തിലെ വിലങ്ങുതടികളാണ്; നമുക്ക് അവയെ ദൂരെ പരിത്യജിക്കുക.''

ചോ: ''യേശു മലമേൽവെച്ചു പ്രസംഗം ചെയ്തുവെന്ന് അങ്ങു വിശ്വസിക്കുന്നുണ്ടോ?''

ഉ: ''അങ്ങനെതന്നെ ഞാൻ വിശ്വസിക്കുന്നു. എന്നാൽ ഇക്കാര്യത്തിൽ മറ്റുള്ളവരെപ്പോലെ എനിക്കും പുസ്തകങ്ങളുടെ സാക്ഷ്യത്തെ അവ

ലംബിക്കേണ്ടിയിരിക്കുന്നു. പുസ്തകത്തിന്റെമാത്രം സാക്ഷ്യം അത്ര ഉറപ്പുള്ള അവലംബമല്ലെന്ന് എനിക്കറിയാം. എന്നാൽ മലമേൽവെച്ചുള്ള പ്രസംഗത്തിലെ ഉപദേശങ്ങളെ മാർഗ്ഗദർശകമായി സ്വീകരിക്കുന്നതുകൊണ്ടു നമുക്കാർക്കും ദോഷം പറ്റാനില്ല. നമ്മുടെ അന്തരാത്മാവിനു ബോധിക്കുന്നതിനെ നാം കൈക്കൊള്ളേണ്ടതാണ്. ക്രിസ്തുവിന് അഞ്ഞൂറു കൊല്ലംമുമ്പാണ് ബുദ്ധൻ ധർമ്മോപദേശം ചെയ്തത്. അവിടുത്തെ വാക്കുകൾ ആശീർവ്വാദനിർഭരങ്ങളുമായിരുന്നു. ഒരൊറ്റ ശാപവാക്കുപോലും അവിടുത്തെ ചുണ്ടുകളിൽനിന്നു പുറപ്പെട്ടിട്ടില്ല. അതുപോലെ, സൊറാസ്റ്ററിൽനിന്നും ഉണ്ടായിട്ടില്ല. കൺഫ്യൂഷസിൽനിന്നുമില്ല.''

## 2

## മതത്തിന്റെ ഉൽപ്പത്തി

മന്ദമാരുതന്റെ ഒരോ ചലനത്തിലും ശിരസ്സാട്ടിയും തുള്ളിച്ചാടിയും ഉല്ലസിക്കുന്ന വിവിധവർണ്ണാഭങ്ങളായ സുന്ദരവനകുസുമങ്ങൾ; നിറപ്പകിട്ടാർന്ന തൂവൽക്കുപ്പായങ്ങളണിഞ്ഞ, വനമധ്യത്തിലുടനീളം മാറ്റൊലിക്കൊള്ളുന്ന മധുരഗാനങ്ങളാലപിക്കുന്ന കോമളപക്ഷിവൃന്ദങ്ങൾ- എനിക്കു സാന്ത്വനമരുളുന്ന സഹചാരികളായി അവ ഇന്നലെയുണ്ടായിരുന്നു, ഇന്നു പൊയ്പോയിരിക്കുന്നു-എവിടേയ്ക്ക്? എന്റെ കളിത്തോഴർ, സന്തോഷത്തിലും സന്താപത്തിലും എന്റെ കൂട്ടുകാർ, ആമോദങ്ങളിലും വിനോദങ്ങളിലും എന്റെ ചങ്ങാതിമാർ-അവരും പൊയ്പോയിരിക്കുന്നു- എവിടേയ്ക്ക്? ഞാനൊരു ശിശുവായിരുന്നപ്പോൾ എന്നെ താലോലിച്ചിരുന്ന, ജീവിതം മുഴുവൻ എന്നെക്കുറിച്ചുള്ള, എനിക്കു വേണ്ടതൊക്കെ ചെയ്യുകയെന്നുള്ള ഒറ്റവിചാരം മാത്രമുണ്ടായിരുന്ന ആ ജനങ്ങളും പൊയ്പ്പോയിരിക്കുന്നു- എവിടേയ്ക്ക്? എല്ലാവരും എല്ലാ വസ്തുക്കളും പോയി, പൊയ്ക്കൊണ്ടിരിക്കുന്നു, അല്ലെങ്കിൽ പോകും. അവ എവിടേയ്ക്കു പോകുന്നു? ഒരുത്തരത്തിനുവേണ്ടി ആദ്യമനുഷ്യന്റെ മനസ്സിനെ മഥിച്ചുകൊണ്ടിരുന്ന പ്രശ്നം ഇതായിരുന്നു.

''എന്തുകൊണ്ടങ്ങനെ? എല്ലാ വസ്തുക്കളും വിലയിക്കുന്നതും തവിടുപൊടിയായി നശിക്കുന്നതും കണ്ടുകൊണ്ടല്ലേ അവനിരുന്നത്? അവ എങ്ങോട്ടുപോയി എന്നതിനെപ്പറ്റി തല പുണ്ണാക്കേണ്ട ആവശ്യമെന്ത്?'' എന്നു നിങ്ങൾ ചോദിച്ചേക്കാം.

ഒന്നാമതായി, ആദിമമനുഷ്യന്റെ ഭാവനയിൽ, എല്ലാം (എപ്പോഴും) ജീവിച്ചിരിക്കുന്നു. പൂർണ്ണവിനാശം (കേവലം ഇല്ലാതാവുക) എന്നർത്ഥത്തിൽ മരണത്തെ അവൻ സ്വീകരിക്കുന്നില്ല. ആളുകൾ അവന്റെ അടുത്തുവരുന്നു, അകന്നു പോകുന്നു, വീണ്ടും വരുന്നു. ചിലപ്പോൾ അവർ പോയിട്ടു മടങ്ങിവരുന്നില്ല. അതിനാൽ, ലോകത്തിലെ ഏറ്റവും

പ്രാചീനമായ ഭാഷയിൽ, 'പോവുക' എന്നർത്ഥത്തിലുള്ള വല്ല വാക്കുമാണ് മരണത്തെ കുറിക്കാൻ എപ്പോഴും ഉപയോഗിച്ചിരിക്കുന്നത്. ഇതാണ് മതത്തിന്റെ ആരംഭം. അങ്ങനെ, ആദിമമനുഷ്യൻ തന്റെ ഈ പ്രശ്നത്തിന്- അവയെല്ലാം എവിടേയ്ക്കു പോകുന്നു എന്നുള്ളതിന്-ഒരു സമാധാനം സർവ്വത്ര അന്വേഷിച്ചു കൊണ്ടിരുന്നു.

അതാ, പ്രഭാതസൂര്യൻ നിദ്രയിലാണ്ട ലോകത്തിന് വെളിച്ചവും ചൂടും ഉന്മേഷവും വഹിച്ചുകൊണ്ട്, ഉജ്ജ്വലകാന്തിയോടെ ഉദിക്കുന്നു, അതു മെല്ലെമെല്ലെ സഞ്ചരിച്ചുയരുന്നു; എന്നാൽ, കഷ്ടം! അതും താണുതാണു പോയി, ഒടുവിൽ അന്തർദ്ധാനം ചെയ്യുന്നു. എന്നാൽ അടുത്തനാൾ അത് അതേ മോഹനകാന്തിപൂരത്തോടെ വീണ്ടും പ്രത്യക്ഷപ്പെടുന്നുണ്ട്. ഇനി, നാഗരികതയുടെ ഉത്ഭവസ്ഥാനങ്ങളായ നൈൽ, സിന്ധു, ടൈഗ്രീസ് എന്നീ നദീതടങ്ങളിലെ അത്ഭുതപുഷ്പമതാ-തന്റെ കൂമ്പിയ ഇതളുകളിൽ പ്രഭാതഭാസ്കരന്റെ കിരണങ്ങൾ വന്നു തലോടുമ്പോൾ വികസിക്കുകയും സൂര്യാസ്തമയത്തോടെ വീണ്ടും കൂമ്പുകയും ചെയ്യുന്ന താമരപ്പൂവ്, അങ്ങനെ വരികയും പോവുകയും മരണാവസ്ഥയിൽനിന്ന് പുനരുജ്ജീവിച്ചു വീണ്ടും വരികയും ചെയ്തിരുന്ന ചിലതുണ്ടായിരുന്നു. ഇതാണ് ആദ്യം കിട്ടിയ സമാധാനം. അതിനാൽ ഏറ്റവും പുരാതനങ്ങളായ മതങ്ങളിൽ സൂര്യനും താമരയും മുഖ്യപ്രതീകങ്ങളായി കാണുന്നു. ഈ പ്രതീകങ്ങളെന്തിനെന്നാണെങ്കിൽ, അമൂർത്തങ്ങളായ ആശയങ്ങൾ. അവ എങ്ങനെയുള്ളതായാലും ശരി, (വാക്കുകളിലൂടെ) പ്രകാശിപ്പിക്കപ്പെടുമ്പോൾ ദൃശ്യങ്ങളും മൂർത്തങ്ങളും സ്ഥൂലങ്ങളുമായ ചില ആവരണങ്ങളണിഞ്ഞുവരിക അനിവാര്യമത്രേ. അതാണ് നിയമം. ഒന്ന് അപ്രത്യക്ഷമാകുന്നത് അസ്തിത്വത്തിനു വെളിയിലേയ്ക്കല്ലെന്നും അതിനുള്ളിൽത്തന്നെയാണെന്നും, അതും ഒരു താൽക്കാലികമായ മാറ്റമോ പരിവർത്തനമോ മാത്രമാണെന്നുമുള്ള ആശയം പ്രകാശിപ്പിക്കേണ്ടിയിരുന്നു. ഇന്ദ്രിയഗോചരമായി, അതുവഴി മനസ്സിലെത്തി, അവിടെ പുതിയൊരാശയത്തെ (സാദൃശ്യബന്ധംകൊണ്ട്) ഉണർത്തിവിടുന്ന ഒരു വസ്തു, ആ നവീനാശയത്തിന്റെ ആവിഷ്കരണത്തിനുള്ള അവലംബം, ആ ആശയത്തിനു ചുഴന്നുനിൽക്കാനുള്ള ഒരു കേന്ദ്രബീജമായി സ്വീകരിക്കപ്പെടുക അനിവാര്യമത്രേ. അങ്ങനെയാണ് സൂര്യനും താമരയും പ്രഥമപ്രതീകങ്ങളായത്.

കീഴ്ഭാഗത്തെവിടെയും അന്ധകാരമയവും ഭയാനകവുമായ അഗാധഗർത്തങ്ങളാണ്. വെള്ളത്തിനടിയിൽ, കണ്ണു തുറന്നുവെച്ചാലും ഒന്നും കാണാൻ പാടില്ല. മുകൾഭാഗമോ പ്രകാശമയം. സർവ്വത്ര വെളിച്ചത്തോടുകൂടിയത്; രാത്രിയിൽപ്പോലും മനോഹരമായ നക്ഷത്രസമൂഹങ്ങൾ പ്രകാശം വിതറിക്കൊണ്ടിരിക്കുന്നു. ആ നിലയ്ക്ക്, അവർ, ഞാൻ സ്നേഹിക്കുന്ന ആളുകൾ, എവിടേയ്ക്കാണ് പോകുക? തീർച്ചയായും കീഴ്ഭാഗത്തുള്ള അന്ധകാരത്തിലേയ്ക്കല്ല; മുകൾഭാഗത്തുള്ള നിത്യ

പ്രകാശമയമായ ലോകത്തേയ്ക്കാകണം. അതിനൊരു പുതിയ പ്രതീകം വേണം. അതിലേയ്ക്കിതാ, അത്ഭുതജ്വാലാജിഹ്വകളോടുകൂടി ജ്വലിക്കുന്ന അഗ്നി. അല്പസമയത്തിനുള്ളിൽ ഒരു വനം തിന്നൊടുക്കുന്ന ഈ അഗ്നി, ഭക്ഷണം പാകപ്പെടുത്തുന്നു, ചൂടു നൽകുന്നു, വന്യമൃഗങ്ങളെ തുരത്തുന്നു; അങ്ങനെ അതു മനുഷ്യന് ജീവസന്ദായകവും ജീവസംരക്ഷകവുമായ വസ്തുവാകുന്നു. പിന്നെ, അതിന്റെ ജ്വാലകൾ-അവയുടെ ഗതി സദാ മേല്പോട്ടാണ്, ഒരിക്കലും കീഴ്പ്പോട്ടല്ല. ഇവിടെ മറ്റൊരാശയം ലഭിക്കുന്നു; മരിക്കുന്നവരെ ഉപരിഭാഗത്തുള്ള പ്രകാശപൂർണ്ണമായ പ്രദേശങ്ങളിലേയ്ക്കു വഹിച്ചുകൊണ്ടുപോകുന്ന ഈ അഗ്നി നമ്മെയും ജ്യോതിർമണ്ഡലങ്ങളിലേക്കു കടന്നിട്ടുള്ള അവരെയും തമ്മിൽ ബന്ധിപ്പിക്കുന്ന ശൃംഖലയാകുന്നു.* ''ഹേ, അഗ്നേ, ദേവന്മാരുടെ അടുക്കലേക്കു പോകുന്ന ഞങ്ങളുടെ ദൂതനായ അങ്ങ്'' എന്നിങ്ങനെയാണ് ഏറ്റവും പുരാതനമായ മനുഷ്യലിഖിതം ആരംഭിക്കുന്നത്. അതിനാൽ, ഭക്ഷ്യപേയങ്ങളും ദേവന്മാർക്കു പ്രിയമായിരിക്കുമെന്ന് തങ്ങൾ കരുതിയ മറ്റെല്ലാ സാധനങ്ങളും അവർ ആ അഗ്നിയിൽ ആഹുതി ചെയ്തു. ഇങ്ങനെയാണ് യജ്ഞത്തിന്റെ ആരംഭം.

ഇത്രത്തോളംകൊണ്ട് ഒന്നാമത്തെ പ്രശ്നത്തിനു സമാധാനമായി-ഈ ആദിമമനുഷ്യരുടെ ആവശ്യത്തിനു മതിയാകുന്നിടത്തോളമെങ്കിലും, പിന്നീട്, അടുത്ത പ്രശ്നമായി-ഇതെല്ലാം എവിടെനിന്നു വരുന്നു? ''ഈ ചോദ്യം എന്തുകൊണ്ട് ആദ്യമുദ്ഭവിച്ചില്ല?'' എന്നാണെങ്കിൽ, പെട്ടെന്നുണ്ടാകുന്ന ഒരു വ്യതിയാനമാണ് നാം കൂടുതൽ ഓർമ്മിക്കുക എന്നുള്ളതുകൊണ്ട്. സുഖവും സന്തോഷവും ലാഭവും മറ്റും, ദുഃഖവും സന്താപവും നഷ്ടവും മറ്റുംപോലെ, നമ്മുടെ മനസ്സിൽ അത്ര ആഴത്തിൽ പതിയുന്നില്ല. നമ്മുടെ സ്വതേയുള്ള പ്രകൃതിസുഖവും സന്തോഷവും ആനന്ദവുമാണ്. അതിനെ ആകസ്മികമായി ഭഞ്ജിക്കുന്ന ഏതും പ്രകൃത്യനുസൃതമായ അവസ്ഥയേക്കാൾ ആഴത്തിലുള്ള മുദ്ര പതിക്കുന്നു. അതിനാൽ, വലിയ സ്വാസ്ഥ്യഭഞ്ജകൻ എന്ന നിലയിൽ മരണത്തെസ്സംബന്ധിച്ച പ്രശ്നത്തിനാണ് ആദ്യം സമാധാനം കാണേണ്ടിയിരുന്നത്. പിന്നീട് മനുഷ്യൻ കൂടുതൽ പുരോഗമിച്ചതോടെ, അടുത്ത പ്രശ്നം-അവ എവിടെനിന്നു വന്നു എന്നത് - ഉത്ഭവിച്ചു. ജീവിക്കുന്നവയെല്ലാം ചലിക്കുന്നു; നാം ചലിക്കുന്നു, നമ്മുടെ ഇച്ഛ നമ്മുടെ അവയവങ്ങളെ ചലിപ്പിക്കുന്നു; നമ്മുടെ ഇച്ഛയ്ക്കൊത്തവണ്ണം നമ്മുടെ അവയവങ്ങൾ പലരൂപത്തിലുള്ള വസ്തുക്കളെ നിർമ്മിക്കുന്നു. അങ്ങനെ ചലനമുള്ള ഏതു വസ്തുവിലും അതിന്റെ പ്രവർത്തകശക്തിയായി ഒരിച്ഛയുണ്ടായിരുന്നു-ഇക്കാലത്തെ ശിശുമനുഷ്യനെപ്പോലെ പുരാതനകാലത്തെ

*അഗ്നിമീളേ പുരോഹിതം യജ്ഞസ്യ ദേവമൃത്വിജം ഹോതാരം രത്നധാതമം. (ഋഗ്വേദം 1.1.1)

മനുഷ്യശിശുവും അങ്ങനെയാണ് വിചാരിക്കുക. കാറ്റിന് ഒരിച്ഛയുണ്ട്. മേഘത്തിനൊന്നുണ്ട്. പ്രകൃതിയിലുള്ള മുഴുവൻ വസ്തുക്കളും പ്രത്യേകം ഇച്ഛ, മനസ്സ്, ആത്മാവ് എന്നിവയോടുകൂടിയവയാണ്. നാം അനേകം വസ്തുക്കൾ നിർമ്മിക്കുംപോലെ അവയും ഇതെല്ലാം സൃഷ്ടിക്കുന്നു. അതിനാൽ അവർ, ദേവന്മാർ, 'ഇളോഹിമുകൾ' അത്രേ ഇതിന്റെയെല്ലാം സൃഷ്ടികർത്താക്കൾ.

ഇതിനിടെ മനുഷ്യസമുദായം വളർന്നുവന്നു. സമുദായത്തിൽ രാജാവുണ്ടായിരുന്നു. ദേവന്മാരുടെ, ഇളോഹിമുകളുടെ കൂട്ടത്തിലും എന്തുകൊണ്ട് രാജാവ് പാടില്ല? അങ്ങനെ, സാർവ്വഭൗമനായ ഒരു ദേവൻ, ഒരു ഇളോഹിം-യഹോവാ, ഒരു ദേവാധിദേവൻ-തന്റെ ഏകമാത്രമായ ഇച്ഛാശക്തികൊണ്ട് ഇക്കാണായതെല്ലാം, ദേവന്മാരെക്കൂടിയും സൃഷ്ടിച്ച ഏകേശ്വരൻ ആവിർഭവിച്ചു. അവിടുന്നു വിവിധജ്യോതിർഗോളങ്ങളും ഗ്രഹസമൂഹങ്ങളും ഏർപ്പെടുത്തിയിരിക്കുംപോലെ, പ്രപഞ്ചത്തിലെ വിവിധ വ്യാപാരങ്ങളുടെ മേൽനോട്ടത്തിനായി പ്രത്യേകം ദേവന്മാരെ അഥവാ മാലാഖമാരെ ഏർപ്പെടുത്തി-ചിലരെ മരണത്തിന്, ചിലരെ ജനനത്തിന് എന്നിങ്ങനെ സർവ്വാധിനാഥനായ ഒരു മൂർത്തിയെ-മറ്റുള്ളവയെ അപേക്ഷിച്ചു നിസ്സീമമായ ശക്ത്യതിശയം ഹേതുവായി സർവ്വാധിനാഥത്വം ആർജ്ജിച്ചിരിക്കുന്ന ഒരു മൂർത്തിയെക്കുറിച്ചുള്ള ആശയം, മതങ്ങളുടെയെല്ലാം വലിയ രണ്ട് ഉല്പത്തിസ്ഥാനങ്ങളായ ആര്യൻ, സെമിറ്റിക് എന്നീ മനുഷ്യവർഗ്ഗങ്ങൾക്കു പൊതുവിലുള്ളതാണ്. എന്നാൽ ഇവിടെ വെച്ച് ആര്യന്മാർ പുതിയൊരു വഴിക്കു തിരിയുന്നു, മഹത്തായൊരു വ്യതിയാനം കൈക്കൊള്ളുന്നു. അവരുടെ ഈശ്വരൻ സർവ്വാധിനാഥൻ മാത്രമായിരുന്നില്ല. സ്വർഗ്ഗസ്ഥനായ പിതാവുമായിരുന്നു. ഇതാണ് പ്രേമത്തിന്റെ (ഭക്തിഭാവത്തിന്റെ) ആരംഭം, സെമിറ്റിക്‌വർഗ്ഗക്കാരുടെ ഈശ്വരൻ ഒരു ഉഗ്രശാസകൻ, ഒരു ഭീകരമൂർത്തി, ഗണങ്ങളുടെയെല്ലാം നാഥനായ അതിശക്തിമാൻ, മാത്രം. പ്രസ്തുതാശയങ്ങളോട്, 'പിതാവ്' എന്ന പുതിയൊരാശയം ആര്യന്മാർ കൂട്ടിച്ചേർത്തു . തുടർന്നുള്ള പുരോഗതിയിലൂടെയെല്ലാം ഈ വ്യതിയാനം കൂടുതൽ കൂടുതൽ സ്പഷ്ടമാകുന്നുണ്ട്. എന്നാൽ വാസ്തവത്തിൽ സെമിറ്റിക്‌ശാഖയിൽ ഈ ഘട്ടത്തിൽവെച്ച് പുരോഗതി നിലയ്ക്കുകയാണുണ്ടായത്. അവരുടെ ഈശ്വരനെ കാണാൻ പാടില്ല-മാത്രമല്ല, അവിടുത്തെ കാണുകയെന്നാൽ മരിക്കുകയാണെന്നാണ്. ആര്യന്മാരുടെ ഈശ്വരനെ കാണാമെന്നു മാത്രമല്ല, അവിടുന്നു ജീവിതലക്ഷ്യവുമത്രേ. ജീവിതത്തിന്റെ ഏകലക്ഷ്യം അവിടുത്തെ കണ്ടെത്തുകയെന്നതാണ്. സെമിറ്റിക് വർഗ്ഗക്കാരൻ ദണ്ഡനം ഭയന്ന്, അവന്റെ രാജാധിരാജനെ അനുസരിക്കുകയും അവിടുത്തെ ശാസനങ്ങളെ പരിപാലിക്കുകയും ചെയ്യുന്നു. ആര്യൻ അവന്റെ പിതാവിനെ സ്നേഹിക്കുന്നു; പിന്നെ, കുറേക്കൂടി ചെല്ലുമ്പോൾ, 'എന്റെ അമ്മ,' 'എന്റെ സ്നേഹിതൻ'

എന്നെല്ലാം പറഞ്ഞുതുടങ്ങുകയും ചെയ്യുന്നു. ''എന്നെ സ്നേഹിക്കുന്നുണ്ടെങ്കിൽ എന്റെ നായയേയും സ്നേഹിക്കണം.'' എന്നാണല്ലോ ചൊല്ല്. അതനുസരിച്ച്, ഈശ്വരസൃഷ്ടിയിലുള്ള എല്ലാ ജന്തുക്കളും ഈശ്വരന്റേതാകയാൽ, അവയെയെല്ലാം സ്നേഹിക്കണം എന്നും വന്നുകൂടുന്നു. സെമിറ്റിക്വർഗ്ഗജന് ഈ ജീവിതം ഒരു പുറംകാവൽസ്ഥലമാണ്. നമ്മുടെ കൂറു പരീക്ഷിപ്പാനായിട്ടാണ് നാം ഇവിടേയ്ക്കു നിയുക്തരായത്. ആര്യന് ഈ ജീവിതം നമ്മുടെ ലക്ഷ്യത്തിലേക്കുള്ള മാർഗ്ഗമധ്യമാണ് സെമിറ്റിക്കിന്റെ വിശ്വാസപ്രകാരം നാം ഇവിടെ നമ്മുടെ കർത്തവ്യം ശരിക്കു നിർവ്വഹിച്ചാൽ, സ്വർഗ്ഗത്ത് നിത്യസുഖസമ്പൂർണ്ണമായ ഒരു ഗേഹം നമുക്കു ലഭിക്കും. ആര്യനെ സംബന്ധിച്ച്, ആ ഗേഹം ഈശ്വരൻതന്നെയാണ്. സെമിറ്റിക്വർഗ്ഗക്കാരന്ന് ഈശ്വരസേവനം ഒരു സാധ്യത്തിനുള്ള സാധനമാണ്. സന്തുഷ്ടിയും സുഖാനുഭവവുമാകുന്ന പ്രതിഫലമാണ് അയാളുടെ സാദ്ധ്യം. ആര്യന്റെ കാര്യത്തിൽ സുഖാനുഭവവും ദുഃഖാനുഭവവും എല്ലാം സാധനങ്ങളാകുന്നു; ഈശ്വരൻ സാദ്ധ്യവും. സെമിറ്റിക് സ്വർഗ്ഗത്തിൽ പോകാൻ ഈശ്വരനെ ഭജിക്കുന്നു. ആര്യൻ ഈശ്വരനെ പ്രാപിക്കുവാൻ വേണ്ടി സ്വർഗ്ഗത്തെ നിരാകരിക്കുന്നു. ചുരുക്കത്തിൽ ഇതാണ് പ്രധാനവ്യത്യാസം. ആര്യന് ജീവിതത്തിന്റെ ഉന്നവും ലക്ഷ്യവും ഈശ്വരനെ കണ്ടെത്തലാണ്. പ്രേമഭാജനത്തിന്റെ അഭിമുഖദർശനമാണ്; എന്തെന്നാൽ ഈശ്വരനെ കൂടാതെ അവനു ജീവിക്കുക സാധ്യമല്ല. ''നിന്റെ സാന്നിദ്ധ്യമില്ലെങ്കിൽ , സൂര്യനും ചന്ദ്രനും നക്ഷത്രങ്ങളും പ്രകാശരഹിതങ്ങളായിപ്പോകുന്നു.''

## 3

## മതം–അതിന്റെ സാധനങ്ങളും സാധ്യവും

ലോകത്തിലെ മതങ്ങളെപ്പറ്റി പഠിക്കുമ്പോൾ സാധാരണമായി രണ്ടു ആവിഷ്കരണരീതികളാണ് കാണുന്നത്. ഒന്ന് ഈശ്വരനിൽനിന്ന് മനുഷ്യനിലേക്കുള്ള പോക്ക്; ഉദാഹരണത്തിന്, സെമിറ്റിക്സംഘാതത്തിൽപ്പെട്ട മതങ്ങളിൽ ഈശ്വരനെന്ന ആശയം തുടക്കത്തിലേ ഉണ്ട്. എന്നാൽ ആത്മാവെന്ന ആശയമില്ലായിരുന്നു എന്നത് ആശ്ചര്യവുമാണ്. പുരാതന യഹൂദന്മാരുടെ കാര്യത്തിൽ, അവരുടെ ചരിത്രത്തിൽ മനുഷ്യാത്മാവിനെപ്പറ്റിയ ആശയം ആവിഷ്കൃതമായിരുന്നില്ലെന്നത് ഒരു സവിശേഷതയാണ്. മനുഷ്യൻ ചില മാനസികാംശങ്ങളും ദ്രവ്യാംശങ്ങളും ചേർന്നുണ്ടായ ഒരു സങ്കരവസ്തു, അത്രതന്നെ; മരണത്തോടുകൂടി എല്ലാം അവസാനിക്കുകയും ചെയ്യുന്നു. മറിച്ച്, പ്രസ്തുതമനുഷ്യവർഗ്ഗം ഈശ്വരനെപ്പറ്റിയ ഏറ്റവും പ്രശസ്തമായ ആശയം ആവിഷ്കരിച്ചിരുന്നുതാനും. ഇതാണ്

രണ്ട് ആവിഷ്കരണരീതികളിലൊന്ന്. മറ്റേത്, മനുഷ്യനിൽ തുടങ്ങി ഈശ്വരനിലേക്കു പോവുകയാണ്. രണ്ടാമത്തേത് ആര്യന്റെയും ആദ്യത്തേതു സെമിറ്റിക്കിന്റെയും രീതികളാണ്. ആര്യന്റെ തുടക്കം ആത്മാവിൽനിന്നത്രെ. ഈശ്വരനെപ്പറ്റിയുള്ള അവന്റെ ആശയം അസ്പഷ്ടവും അവ്യക്തവുമായിരുന്നു. എന്നാൽ മനുഷ്യാത്മാവിനെസ്സംബന്ധിച്ച ആശയം വ്യക്തത പ്രാപിച്ചുവന്നതോടൊപ്പം ഈശ്വരനെപ്പറ്റിയുള്ള ആശയവും വ്യക്തത പ്രാപിച്ചുവന്നു. അതിനാൽ, വേദങ്ങളിലെ അന്വേഷണം എല്ലായ്പോഴും മനുഷ്യാത്മാവിനെ ചുഴന്നായിരുന്നു. ഈശ്വരനെപ്പറ്റി ആര്യന്മാർക്ക് കിട്ടിയ അറിവെല്ലാം മനുഷ്യാത്മാവിൽക്കൂടിയാണ്. തന്നിമിത്തം അവരുടെ തത്ത്വശാസ്ത്രമണ്ഡലം അന്തർമുഖമായ ഈശ്വരാന്വേഷണം എന്ന പ്രത്യേകമുദ്ര പതിഞ്ഞിട്ടുള്ളതത്രെ. ആര്യൻ എപ്പോഴും ഈശ്വരനെ തന്റെ ഉള്ളിലാണ് ആരാഞ്ഞുകൊണ്ടിരുന്നത്. കാലക്രമത്തിൽ അതവന്നു സ്വാഭാവികമായി, അവന്റെ പ്രകൃതിവിശേഷമായി, ആര്യന്മാരുടെ കലകളിലും നിത്യസാധാരണമായ പ്രവർത്തനങ്ങളിലും അതു നല്ലവണ്ണം കാണാം. ഇക്കാലത്തുതന്നെയും, മനുഷ്യനെ പ്രാർത്ഥനാഭാവത്തിൽ കാണിക്കുന്ന യൂറോപ്യൻചിത്രമെടുത്താൽ കാണാം, ചിത്രകാരൻ തന്റെ പാത്രത്തെ ഊർദ്ധ്വദൃഷ്ടിയായി, ഈശ്വരനെ പ്രകൃതിക്കു വെളിയിൽ, ഉയരെ ആകാശത്തിൽ, നോക്കുന്നവനായി ചിത്രീകരിക്കുന്നു. ഭാരതത്തിലാണെങ്കിൽ, നേരെമറിച്ച്, പ്രാർത്ഥനാഭാവം പ്രദർശിപ്പിക്കാൻ മനുഷ്യനെ നിമീലിതനേത്രനായി ആലേഖനം ചെയ്കയാണ് എപ്പോഴും പതിവ്. പ്രാർത്ഥിക്കുന്ന ആൾ തന്റെ ഉള്ളിലേക്ക് നോക്കിക്കൊണ്ടിരിക്കുന്നു എന്നു ഭാവം.

ഇങ്ങനെ രണ്ടു പഠനവിഷയങ്ങളാണ് മനുഷ്യന്നുള്ളത്-ബാഹ്യപ്രകൃതിയും ആഭ്യന്തരപ്രകൃതിയും. ആദ്യം ഇവ രണ്ടും അന്യോന്യവിരുദ്ധമെന്നു തോന്നുമെങ്കിലും, സാധാരണമനുഷ്യനെസ്സംബന്ധിച്ച്, ബാഹ്യപ്രകൃതി പൂർണ്ണമായും (അവന്റെ)ആഭ്യന്തരപ്രകൃതികൊണ്ട്, വിചാരലോകംകൊണ്ട്, സൃഷ്ടിക്കപ്പെട്ടതാകണം; എല്ലാ രാജ്യത്തിലെയും വിശേഷിച്ചും പാശ്ചാത്യരുടെ ഇടയിലെ, തത്ത്വചിന്തകന്മാരിൽ ഭൂരിഭാഗവും ഇവ രണ്ടും അതായത് ജഡവും മനസ്സും. പരസ്പരവിരുദ്ധങ്ങളായ സത്തകളാണെന്ന് പ്രാരംഭത്തിലേ കല്പിച്ചുകൊണ്ടാണ് മുന്നോട്ടു പോയത്; എന്നാൽ കാലാന്തരത്തിൽ അവ അന്യോന്യം അടുക്കുന്നതായും ഒടുവിൽ തമ്മിൽ യോജിച്ച് അനന്തസമസ്തമായിത്തീരുന്നതായും കാണാം. അതിനാൽ, ഈ വിശകലനംകൊണ്ട് വിഷയത്തോടുള്ള ഒരു സമീപനം മറ്റേതിനെ അപേക്ഷിച്ച് ഉയർന്നതെന്നോ താഴ്ന്നതെന്നോ സൂചിപ്പിക്കുകയല്ല ചെയ്യുന്നത്. ബാഹ്യപ്രകൃതിയിൽക്കൂടി സത്യത്തെ അന്വേഷിക്കുന്നത് തെറ്റാണെന്നോ ആഭ്യന്തരപ്രകൃതിയിലൂടെ സത്യാന്വേഷണം ഇഷ്ടപ്പെടുന്നവർ ഉത്കൃഷ്ടരാണെന്നോ എനിക്കു വിവക്ഷയില്ല. അന്വേഷ

ണത്തിന്റെ രണ്ടു രീതികളാണിവ. രണ്ടിനും സ്ഥാനം ഉണ്ടായിരിക്കണം; രണ്ടും പഠനവിഷയമാക്കണം; ഒടുവിൽ രണ്ടും ഒരുമിക്കുന്നതായി കാണാം. ഈ ശരീരം കേവലം നിസ്സാരമെന്നു വിചാരിക്കുന്ന അനേകം പേരെ കാണാമെങ്കിലും ശരീരം മനസ്സിന്റെയും മനസ്സു ശരീരത്തിന്റെയും പ്രതിയോഗിയല്ല. ഈ ശരീരം ഒരു വ്യാധി, ഒരു ദുരിതം. അല്ലെങ്കിൽ അതുപോലെ ദുഷ്ടമായ വല്ലതും മാത്രം എന്നു വിചാരിക്കുന്ന ആളുകൾ പഴയ കാലത്ത് എല്ലാ രാജ്യത്തും ധാരാളമുണ്ടായിരുന്നു. എന്നാൽ പില് ക്കാലത്ത്, വേദങ്ങളിൽ പഠിപ്പിച്ചിട്ടുള്ളതുപോലെ, ശരീരം മനസ്സിലേയ് ക്കും മനസ്സ് ശരീരത്തിലേക്കും ഉരുകിച്ചേരുന്നതായി നാം കാണുന്നു.

എല്ലാ വേദങ്ങളിലും ഉടനീളം ദൃശ്യമാകുന്ന ഈ പ്രമേയം നിങ്ങൾ ഓർമ്മിക്കേണ്ടതാണ്. ''ഒരു കട്ട മണ്ണിനെ അറിയുന്നതുകൊണ്ട് ജഗത്തി ലുള്ള എല്ലാ മണ്ണിനെയും നാം അറിയുന്നത് എപ്രകാരമോ, അതുപോലെ യാതൊരു വസ്തുവിന്റെ അറിവുമൂലം മറ്റെല്ലാത്തിനേയും അറിയാൻ സാധിക്കുമോ ആ വസ്തുവേത്?'' *ആവിഷ്കരണത്തിൽ സ്പഷ്ടതയ്ക്ക് ഏറ്റക്കുറവുണ്ടാകുമെങ്കിലും, സകല മനുഷ്യവിജ്ഞാനത്തിന്റെയും പ്രമേയം ഇതുതന്നെ. ഒരു ഏകത്വദർശനത്തെ ലക്ഷ്യമാക്കിയാണ് നാമെ ല്ലാം പൊയ്ക്കൊണ്ടിരിക്കുന്നത്. നമ്മുടെ ജീവിതത്തിലെ ഓരോ കർമ്മവും -അത്യന്തം ഭൗതികമോ സ്ഥൂലമോ അല്ലെങ്കിൽ അത്യന്തം സൂക്ഷ്മമോ ഉൽകൃഷ്ടമോ ആദ്ധ്യാത്മികമോ ആകട്ടെ-എല്ലാം ഒന്നുപോലെ ഈ ഒരേ ആദർശത്തെ ലക്ഷീകരിച്ചുള്ളതാണ്. ഒറ്റയായി ജീവിക്കുന്ന ഒരു മനുഷ്യൻ വിവാഹിതനാകുന്നു. ഇതൊരു സ്വാർത്ഥകർമ്മമാണെന്നു തോ ന്നാം. എന്നാൽ അതേ സമയം അതിന്റേതായ പ്രചോദകം, പ്രേരകശക്തി, ആ ഐക്യത്തെ കണ്ടെത്തുകയെന്നതാണ്. അയാൾക്ക് കുട്ടികളുണ്ട്, അയാൾക്ക് സ്നേഹിതന്മാരുണ്ട്, അയാൾ അവരെ സ്നേഹിക്കുന്നു. പിന്നെ, അയാൾ തന്റെ രാജ്യത്തെ സ്നേഹിക്കുന്നു; അനന്തരം ലോക ത്തെ സ്നേഹിക്കുന്നു. ഒടുവിൽ പ്രപഞ്ചം മുഴുവൻ അയാളുടെ സ്നേഹ ത്തിനു വിഷയമാകുന്നു. ഈ ചെറുവ്യക്തിത്വത്തെ നശിപ്പിച്ചും സ്വയം ഉപര്യുപരി വിശാലത്വം പ്രാപിച്ചും, ആ ഏകത്വദർശനമെന്ന പരിപൂർണ്ണത യിലേക്കു അപ്രതിരോധ്യമാംവണ്ണം തള്ളി നീക്കപ്പെടുകയാണ് നമ്മളേ വരും. പ്രപഞ്ചം ഇരമ്പിപ്പായുന്നത് ഈ ലക്ഷ്യത്തിലേയ്ക്കത്രേ. ഓരോ അണുവും മുമ്പോട്ടുപോയി അടുത്ത അണുവിനോടു ചേരാൻ ശ്രമി ക്കുകയാണ്. തുടരെത്തുടരെ അണുക്കൾ അണുക്കളുമായി ചേരുന്നു. അങ്ങനെ വലിയ ഗോളങ്ങൾ ഭൂമികൾ,സൂര്യന്മാർ, ചന്ദ്രന്മാർ, നക്ഷത്ര

---

* യഥൈകേന മൃത്പിണ്ഡേന സർവ്വം മൃണ്മയം വിജ്ഞാതം സ്യാത്.
(ഛാന്ദോഗ്യോപനിഷത്ത് 6.1.4)
കസ്മിൻ നു ഭഗവോ വിജ്ഞാതേ സർവ്വമിദം വിജ്ഞാതം ഭവതി.
(മുണ്ഡകോപനിഷത്ത് 1.1.3)

ങ്ങൾ, ഗ്രഹങ്ങൾ എല്ലാം– ഉണ്ടാകുന്നു. അവയും പരസ്പരം ഇരമ്പി യടുക്കുവാൻ ഉദ്യമിക്കുന്നു. ഇപ്രകാരം വിശ്വം മുഴുവൻ മാനസിക വും ഭൗതികവുമായ പ്രപഞ്ചമാസകലം, ഒടുവിൽ ഒന്നായി ഉരുകിച്ചേരു മെന്നു നമുക്കറിയാം.

പിണ്ഡാണ്ഡത്തിൽ ഒരു ചെറിയ തോതിൽ നടക്കുന്ന അതേ പ്രവർ ത്തനംതന്നെ വലിയ തോതിൽ ബ്രഹ്മാണ്ഡത്തിലും നടക്കുന്നു. ഈ പ്രപഞ്ചത്തിന്റെ അസ്തിത്വം വിച്ഛേദത്തിലും വ്യത്യസ്തയിലും സ്ഥിതി ചെയ്യുന്നു. അതോടൊപ്പം അത് ഏകത്വത്തെ, അവിച്ഛേദത്തെ, ലാക്കാക്കി സദാ ഇരമ്പിപ്പായുകയും ചെയ്യുന്നു. അതുപോലെ, നമ്മുടെ ചെറിയ ജീവലോകത്തെസ്സംബന്ധിച്ചും. ഓരോ ജീവനും ഇതരജീവിജാലങ്ങളിൽ നിന്നു വിച്ഛേദിക്കപ്പെട്ടതോ എന്നു തോന്നുമാറ് പിറവിയെടുക്കുന്നു. ഒരു ജീവന്റെ അജ്ഞാനം,ആത്മബോധമില്ലായ്മ, എത്ര കൂടുതലോ അത്ര കൂടുതലായിരിക്കും താൻ ഇതരജീവികളിൽനിന്നു വേറാണെന്നുള്ള ആ ജീവന്റെ വിചാരവും. ഒരുവൻ എത്രകണ്ട് അജ്ഞാനിയോ അത്രകണ്ടു തീക്ഷ്ണമായിരിക്കും അയാളിൽ 'ഞാൻ മരിക്കും,' 'ഞാൻ ജനിക്കും' എന്നും മറ്റുമുള്ള വിചാരങ്ങൾ. ഈ ആശയങ്ങൾ ഭേദബോധത്തിന്റെ പ്രകടനരൂപങ്ങളാണല്ലോ. എന്നാൽ, ജ്ഞാനം ഉദിക്കുന്നതോടെ, മനു ഷ്യൻ വളരുന്നു. സന്മാർഗ്ഗബോധം പുഷ്ടിപ്പെടുന്നു, അഭേദബുദ്ധി ഉളവാ യിത്തുടങ്ങുന്നു. മനുഷ്യർ മനസ്സിലാക്കുന്നുണ്ടെങ്കിലും ഇല്ലെങ്കിലും, അവരുടെ പിന്നിലുള്ള ശക്തി സ്വാർത്ഥം വെടിയാൻ അവരെ സദാ പ്രേരിപ്പിക്കുന്നുണ്ട്. ഈ സ്വാർത്ഥത്യാഗമത്രേ സകലധർമ്മനീതികളുടെ യും അസ്തിവാരം. ലോകത്തിലെ ഏതു ഭാഷയിലും ഏതു മതത്തിലും ഏതു പ്രവാചകനാലും ഉപദിഷ്ടമായിട്ടുള്ള സകല നീതിശാസ്ത്രത്തിന്റെ യും കാതലിതാണ്; ''നിസ്സ്വാർത്ഥനായിരിക്കുക.'' ''ഒന്നും ഞാനല്ല. എല്ലാം നീ തന്നെ.'' സകലസദാചാരസംഹിതയുടെയും പശ്ചാത്തലം ഇതത്രേ. അതിന്റെ പൊരുൾ വ്യക്തിത്വനിരസനത്തിന്റെ–നിങ്ങൾ എന്റേയും ഞാൻ നിങ്ങളുടേയും അംശമാണെന്നുള്ള വസ്തുതയുടെ–അംഗീകാരവും; നിങ്ങളെ ദ്രോഹിക്കുന്നതിൽ ഞാൻ എന്നെത്തന്നെ ദ്രോഹിക്കുന്നു, നിങ്ങളെ സഹായിക്കുന്നതിൽ ഞാൻ എന്നെത്തന്നെ സഹായിക്കുന്നു എന്ന വസ്തുതയുടെ അംഗീകാരം; നിങ്ങൾ ജീവിച്ചിരിക്കുമ്പോൾ എനിക്കു മരണം സംഭവിക്കാൻ നിവൃത്തിയില്ല എന്നതിന്റെ അംഗീകാരം; ഈ ജഗത്തിൽ ഒരു പുഴുവെങ്കിലും ജീവിച്ചിരിക്കുമ്പോൾ എനിക്കെങ്ങനെ മരിക്കാൻ സാധിക്കും? എന്തെന്നാൽ എന്റെ ജീവനാണ് ആ പുഴുവിലു ള്ളത്. അതോടൊപ്പം, നമ്മുടെ സഹജീവികളിൽ ഒരുവനേയും സഹായി ക്കാതെ കൈവെടിയുക നമുക്കു സാദ്ധ്യമല്ലെന്നും, അവന്റെ നന്മയിലാണ് എന്റെയും നന്മ അടങ്ങിയിരിക്കുന്നതെന്നും അതു നമ്മെ പഠിപ്പിക്കുന്നു.

ഇതത്രേ വേദാന്തമതത്തിൽ ഉടനീളമുള്ള പ്രമേയം. മറ്റെല്ലാ മതങ്ങ

ളുടെ പ്രമേയവും വേറൊന്നല്ല. എന്തെന്നാൽ, മതങ്ങൾക്കു സാധാരണ യായി മൂന്നു ഭാഗമുണ്ടെന്നു നിങ്ങളോർമ്മിക്കണം. ഒന്നാമത്തേത്, ഓരോ മതത്തിന്റേയും തത്ത്വശാസ്ത്രം അതിന്റെ കാതൽ, അഥവാ താത്ത്വി കാംശങ്ങൾ, ഉൾക്കൊള്ളുന്ന വിഭാഗം ഈ തത്ത്വങ്ങളുടെ ബഹിഃപ്രകാ ശനത്തിനുള്ള ഉപാധിയാണ് പുരാണേതിഹാസനങ്ങൾ–സിദ്ധന്മാർ, വീരപുരുഷന്മാർ, യക്ഷകിന്നരകിംപുരുഷന്മാർ, ദേവന്മാർ മുതലായവ രുടെ ചരിത്രങ്ങൾ. പുരാണങ്ങളിലെ പ്രധാനാശയം ശക്തിപ്രകടനമാണ്. ആദിമഘട്ടങ്ങളിലെ താഴ്ന്നതരം പുരാണങ്ങളിൽ ഇതു കായികശക്തി യുടെ പ്രകടനവുമാകുന്നു. അവരുടെ കഥാനായകന്മാർ ബലവാന്മാരും ഭീമാകാരന്മാരുമാണ്. നായകൻ ലോകത്തെ മുഴുവൻ ജയിച്ചടക്കുന്നു. എന്നാൽ മനുഷ്യൻ പുരോഗമിക്കുന്നതിനനുസരിച്ച് മാംസപേശിയിൽ ക്കൂടിയുള്ളതിലും കവിഞ്ഞ ഒരു ശക്തിപ്രകാശനമാർഗ്ഗം കണ്ടെത്തിയേ തീരൂ. തന്നിമിത്തം അവന്റെ കഥാപുരുഷന്മാരും കുറേക്കൂടി ഉൽകൃഷ്ട ഭാവത്തിൽ അഭിവ്യക്തരാകുന്നു. ഉയർന്നതരം പുരാണങ്ങളിലെ കഥാ നായകന്മാർ ഉന്നതമായ സന്മാർഗ്ഗനിഷ്ഠയുള്ളവരാണ്. സന്മാർഗ്ഗനിഷ്ഠ യും ചാരിത്ര്യശുദ്ധിയും ആർജ്ജിക്കുന്നതിലാണ് അവരുടെ ശക്തി പ്രകടമാകുന്നത്. അവർക്ക് സ്വയം അടിപതറാതെ നിൽക്കാനും തങ്ങളു ടെ നേർക്കു ഇരമ്പിയടുക്കുന്ന സ്വാർത്ഥതയുടെയും ദുർമ്മാർഗ്ഗത്തിന്റേ യും ഉഗ്രപ്രവാഹത്തെ പിന്നോക്കം തുരത്താനും കഴിവുണ്ട്. ഇനി എല്ലാ മതങ്ങളുടെയും മൂന്നാമത്തെ വിഭാഗം, ക്രിയാനുഷ്ഠാനങ്ങളെന്നും ചടങ്ങുകളെന്നും പറയാറുള്ള പ്രതീകതന്ത്രമാണ്. വീരപുരുഷന്മാരുടെ കഥകളടങ്ങിയ പുരാണങ്ങളിൽക്കൂടിയുള്ള തത്ത്വപ്രകാശനവും എല്ലാ വരെസ്സംബന്ധിച്ചും മതിയാവുന്നതല്ല. അതിനേക്കാളും കീഴ്നിലയിലിരി ക്കുന്ന മനസ്സുകളുണ്ട്. ശിശുക്കളുടെ കാര്യത്തിലെന്നപോലെ, അത്തര ക്കാർക്കു പറ്റിയ 'കിൻറർഗാർട്ടൻമതം' പ്രദാനം ചെയ്യേണ്ടിയിരിക്കുന്നു. അങ്ങനെയാണ്, ഈ പ്രതീകസമുച്ചയം–കൈകൊണ്ടു തൊടാനും പിടി ക്കാനും മനസ്സിനു ഗ്രഹിക്കാനും വിഷമമില്ലാത്ത, ഭൗതികസാമഗ്രികളെന്ന നിലയിൽ കാണാനും സ്പർശിക്കാനും കഴിയുന്ന, സ്ഥൂലപ്രതീകങ്ങൾ– ക്രമേണ ആവിഷ്കൃതങ്ങളാകുന്നത്.

ഇങ്ങനെ എല്ലാ മതങ്ങളിലും ജ്ഞാനകാണ്ഡം (തത്ത്വശാസ്ത്രം), പുരാണേതിഹാസങ്ങൾ, കർമ്മകാണ്ഡം (ക്രിയാനുഷ്ഠാനങ്ങൾ) എന്ന മൂന്നു പടികളുണ്ടെന്നു കാണാം. ഇവിടെ, വേദാന്തത്തിനുള്ള ഒരു മെച്ചം പ്രസ്താവ്യമാണ്. അതായത്, ഭാഗ്യവശാൽ ഭാരതത്തിൽ ഈ പടികൾക്കു വ്യക്തമായ അതിരുകൾ കൽപ്പിക്കപ്പെട്ടിട്ടുണ്ട്. മറ്റു മതങ്ങളിലാകട്ടെ, തമ്മിൽ വേർതിരിച്ചറിയുക അത്യന്തദുഷ്കരമാംവിധം തത്ത്വങ്ങൾ പുരാ ണങ്ങളുമായി കെട്ടുപിണഞ്ഞുകിടക്കുന്നു. തത്ത്വങ്ങളെ പാടേ ഗ്രസിച്ചു കൊണ്ട് പുരാണം അഗ്രിമസ്ഥാനത്തു നിലകൊള്ളുന്നു; നൂറ്റാണ്ടുകൾ കഴിയുമ്പോൾ തത്ത്വങ്ങൾ ദൃഷ്ടിഗോചരമല്ലാതാവുകയും ചെയ്യുന്നു. തത്ത്വത്തിന്റെ വിശദീകരണങ്ങൾ, ഉദാഹരണങ്ങൾ, അതിനെ ഗ്രസി

ച്ചുകളയുന്നു; ജനങ്ങൾ, ആ വിശദീകരണഭാഗത്തെ, അതായത് തത്ത്വത്തിന്റെ പ്രവാചകനെയോ ഉപദേഷ്ടാവിനെയോ മാത്രം കാണുകയും തത്ത്വം നഷ്ടപ്രായമാവുകയും ചെയ്യുന്നു. തൽഫലമായി ഇക്കാലത്തുപോലും, ക്രിസ്തുവിനെ വിട്ട് ക്രിസ്തുമതതത്ത്വങ്ങൾ പ്രസംഗിക്കാൻ മുതിരുന്നവനെ ക്രിസ്ത്യാനികൾ എതിർക്കും.അയാൾ തെറ്റാണ് ചെയ്യുന്നതെന്നും ക്രിസ്തുമതത്തിന്മേൽ പ്രഹരമേൽപ്പിക്കുന്നുവെന്നും അവർ വിചാരിക്കും. അതുപോലെ, മുഹമ്മദുമതതത്ത്വങ്ങളെ ഉപദേശിക്കാനൊരുമ്പെടുന്ന ഒരാളെക്കുറിച്ച് മുഹമ്മദീയരും അപ്രകാരംതന്നെ കരുതും. എന്തുകൊണ്ടെന്നാൽ, മൂർത്തങ്ങളായ ആശയങ്ങൾ, മഹാന്മാരുടെയും പ്രവാചകന്മാരുടെയും ജീവിതകഥകൾ, തത്ത്വങ്ങളെ പാടേ മറച്ചുകളഞ്ഞിരിക്കുന്നു.

വേദാന്തത്തിന്റെ പ്രധാനമേന്മ അത് മറ്റൊരുത്തന്റെ സൃഷ്ടിയല്ലെന്നുള്ളതാണ്. അതിനാൽ ബുദ്ധമതം, ക്രിസ്തുമതം, മുഹമ്മദുമതം ഇവയിൽനിന്നു സ്വാഭാവികമായും വ്യത്യസ്തമായി, പ്രവാചകനോ ആചാര്യനോ തത്ത്വങ്ങളെ പാടേ ഗ്രസിക്കുകയോ മറയ്ക്കുകയോ ചെയ്തിട്ടില്ല. തത്ത്വങ്ങൾ നിലനിൽക്കുന്നു; പ്രവാചകന്മാർ വേദാന്തത്തിൽ ഗൗനിക്കപ്പെടാതെ അപ്രധാനവർഗ്ഗമെന്നപോലെ വർത്തിക്കുന്നു. ഉപനിഷത്തുകൾ ഒരു പ്രവാചകവ്യക്തിയെപ്പറ്റി പറയുന്നില്ല; എന്നാൽ പലേ ഋഷിമാരെക്കുറിച്ചും അവ പ്രസ്താവിക്കുന്നുണ്ട്. ഏതാണ്ട് ഈ ദൃശ്യമായ ആശയം പുരാതനയഹൂദന്മാർക്കുണ്ടായിരുന്നു; എന്നിട്ടും യഹൂദസാഹിത്യത്തിന്റെ ഭൂരിഭാഗവും മോസസ്സ് കയ്യടക്കിയതായി നാം കാണുന്നു. ഈ പ്രവാചകന്മാർ ഒരു ജനതയുടെമേൽ മതപരമായ ആധിപത്യം കയ്യടക്കുന്നതു ചീത്തയാണെന്ന് എനിക്കു തെല്ലും വിവക്ഷയില്ല. എന്നാൽ തത്ത്വകാണ്ഡം മുഴുവൻ മറഞ്ഞുപോകുന്നുവെങ്കിൽ അതു തീർച്ചയായും വളരെ ദോഷകരമാണ്. തത്ത്വങ്ങളെസ്സംബന്ധിച്ചിടത്തോളം നമുക്ക് ഒട്ടുവളരെ അഭിപ്രായൈക്യം സാദ്ധ്യമാണ്; ആളുകളെസ്സംബന്ധിച്ചിടത്തോളമാകട്ടെ, അതു സാദ്ധ്യമല്ല. വ്യക്തികൾ നമ്മുടെ വികാരങ്ങളെ സ്വാധീനമാക്കുവാൻ നോക്കുന്നു; തത്ത്വങ്ങൾ കുറേക്കൂടി ഉയർന്ന ഒന്നിന്, നമ്മുടെ പ്രശാന്തമായ വിധിക്ക് (യുക്ത്യധിഷ്ഠിതമായ തീർപ്പിന്) വിഷയമാകുന്നു. അന്ത്യദശയിൽ തത്ത്വങ്ങൾ വിജയിച്ചേ മതിയാവൂ; എന്തെന്നാൽ അതിലത്രേ മനുഷ്യന്റെ മനുഷ്യത്വം. വികാരങ്ങൾ പലപ്പോഴും നമ്മെ മൃഗങ്ങളുടെ നിലവാരത്തിലേക്കു വലിച്ചുതാഴ്ത്തുന്നു. വികാരങ്ങൾക്കു ബുദ്ധിയോടുള്ളതിനെക്കാളേറെ ബന്ധം ഇന്ദ്രിയങ്ങളോടാണ്. അതിനാൽ തത്ത്വങ്ങൾ പാടെ അപ്രത്യക്ഷമാവുകയും വികാരങ്ങൾ പ്രാബല്യം പ്രാപിക്കുകയും ചെയ്യുമ്പോൾ, മതങ്ങൾ മതഭ്രാന്തായും ഇടുങ്ങിയ മതസമ്പ്രദായപ്രതിപത്തിയായും അധഃപതിക്കുന്നു. അവ, കക്ഷിരാഷ്ട്രീയത്തെയോ അതുപോലുള്ള കാര്യങ്ങളെയോ അപേക്ഷിച്ച് ഒട്ടും മെച്ചമല്ല. അത്യന്തഭയങ്കരങ്ങളായ മൂഢവിശ്വാസങ്ങളെ കൈക്കൊണ്ട്,

അവയ്ക്കു വേണ്ടി ആയിരക്കണക്കിനാളുകൾ സ്വസഹോദരന്മാരുടെ കഴുത്തറുക്കാൻ സന്നദ്ധരാകും. ഈ കാരണത്താലാണ്, ഈ മഹാവ്യക്തികളും പ്രവാചകന്മാരും നന്മയുടെ മഹത്തായ പ്രേരകശക്തികളാണെങ്കിലും, അതോടൊപ്പം അവരുടെ ജീവിതകഥകൾ അവർ പ്രതിനിധാനം ചെയ്യുന്ന തത്ത്വങ്ങളെ അവഗണിക്കുന്നതിലേക്കു നയിച്ചു പാടേ ആപൽക്കരങ്ങളാക്കിത്തീർക്കുന്നത്. അതെല്ലായ്പ്പോഴും മതഭ്രാന്തിലേക്കു നയിക്കുകയും ലോകത്തെ രക്തപ്രളയത്തിലാഴ്ത്തുകയും ചെയ്തിട്ടുണ്ട്. ഈ ദുർഘടത്തെ ഒഴിവാക്കാൻ വേദാന്തത്തിനു കഴിയും; എന്തെന്നാൽ അതിനു വിശിഷ്ടനായ ഒരു പ്രവാചകനും ഇല്ല. ഋഷിമാർ എന്നു വിളിക്കപ്പെടുന്ന അനേകം ദ്രഷ്ടാക്കളുണ്ട്. ഈ സത്യങ്ങളെ, മന്ത്രങ്ങളെ, ദർശിക്കുന്നവൻ എന്നർത്ഥത്തിൽ 'ദ്രഷ്ടാവ്' എന്നാണ് നേരായ പരിഭാഷയും.

മന്ത്രം എന്നാൽ മനനം ചെയ്യപ്പെട്ടത്, ധ്യാനത്താൽ ആവിഷ്കരിക്കപ്പെട്ടത്, എന്നർത്ഥം. ഋഷി ഈ ആശയങ്ങളുടെ ദ്രഷ്ടാവാണ്. അവ ഏതെങ്കിലും സവിശേഷവ്യക്തികളുടെ വകയല്ല. ഏതെങ്കിലും പുരുഷന്റെയോ സ്ത്രീയുടെയോ-അവർ എത്രതന്നെ സമുന്നതരാവട്ടെ-സ്വകാര്യസ്വത്തല്ല; ലോകത്തിലാവിർഭവിച്ചിട്ടുള്ളതിലേക്കും മഹാന്മാരായ ആത്മാക്കളുടെപോലും-ബുദ്ധന്മാരുടെയോ ക്രിസ്ത്യാനികളുടെയോ പോലും-സ്വകാര്യസ്വത്തല്ല. അവ, ഒരു ബുദ്ധന്റെയത്രതന്നെ, അധമരിൽവെച്ചധമന്നുപോലും അവകാശപ്പെട്ടതാണ്; ഒരു ക്രിസ്തുവിന്റെയത്രതന്നെ ഇഴഞ്ഞുനടക്കുന്ന ഒരു ചെറുകീടത്തിനും അവകാശപ്പെട്ടതാണ്. എന്തെന്നാൽ അവ സാർവ്വലൗകികതത്ത്വങ്ങളത്രേ. അവ ഒരിക്കലും സൃഷ്ടിക്കപ്പെട്ടവയല്ല. ഈ തത്ത്വങ്ങൾ സർവ്വകാലത്തും ഉണ്ടായിരുന്നു. മേലിൽ ഉണ്ടായിരിക്കയും ചെയ്യും. അവ അസൃഷ്ടങ്ങളാണ്; ഇന്നു പ്രകൃതിവിജ്ഞാനീയം നമ്മെ പഠിപ്പിക്കുന്ന ഏതെങ്കിലും നിയമങ്ങളാൽ സൃഷ്ടിക്കപ്പെട്ടവയല്ല. അവ (ഇടയ്ക്കിടെ)ആച്ഛാദിതങ്ങളായി വർത്തിക്കുകയും അനാച്ഛാദിതങ്ങളാവുകയും ചെയ്യുന്നു; എന്നാൽ എക്കാലത്തും പ്രകൃതിയിൽ നിലവിലുണ്ട്. ന്യൂട്ടൻ ജനിച്ചിരുന്നില്ലെങ്കിലും ആകർഷണനിയമം അതേപടി അവിടെ ഉണ്ടായിരിക്കും, അതേപടി പ്രവർത്തിച്ചുകൊണ്ടിരിക്കുകയും ചെയ്യും. അതിനെ കണ്ടെത്തി വാക്യനിഷ്പത്തി നൽകിയതും ആളുകളുടെ അറിവിൽപ്പെടുത്തി മനുഷ്യവർഗ്ഗത്തിന്റെ പ്രജ്ഞക്കു വിഷയമാക്കിയതും ന്യൂട്ടന്റെ ധിഷണാവൈഭവം തന്നെ. ധാർമ്മികനിയമങ്ങളുടെ, ആദ്ധ്യാത്മികമായ ഈ ഉന്നതസത്യങ്ങളുടെ, കാര്യവും അപ്രകാരമത്രേ. അവ എക്കാലത്തും വ്യാപരിച്ചുകൊണ്ടിരിക്കുന്നു. എല്ലാ വേദങ്ങളും ബൈബിളുകളും ഖൊറാനും ഇല്ലായിരുന്നെങ്കിലും, ഋഷിമാരും പ്രവാചകന്മാരും ജനിച്ചിരുന്നില്ലെങ്കിലും, ഈ സത്യങ്ങൾ ഉണ്ടായിരിക്കും. അവയുടെ പ്രവർത്തനം നിർത്തിവെയ്ക്കപ്പെടുമെന്നുമാത്രം. അവ പതുക്കെയെ

ങ്കിലും തീർച്ചയായും മനുഷ്യവർഗ്ഗത്തെ ഉയർത്തുവാനായി, മനുഷ്യ സ്വഭാവത്തെ ഉദ്ധരിക്കുവാനായി പ്രവർത്തിച്ചുകൊണ്ടിരിക്കും.എന്നാൽ, അവയെ ദർശിക്കുന്നത് കണ്ടെത്തുന്നത് പ്രവാചകന്മാരാണ്. അത്തരം പ്രവാചകന്മാരാണ് ആദ്ധ്യാത്മികമണ്ഡലത്തിലെ കണ്ടുപിടുത്തക്കാർ. ന്യൂട്ടനും ഗലീലിയോയും പ്രകൃതിവിജ്ഞാനീയത്തിന്റെ പ്രവാചകന്മാരാ യിരിക്കുംപോലെ, അവർ ആദ്ധ്യാത്മികതയുടെ പ്രവാചകന്മാരാണ്. ഇവയിലേതെങ്കിലും നിയമം തങ്ങളുടേതു മാത്രമാണെന്നു അവർക്കു അവകാശപ്പെടാവതല്ല. അവ പ്രകൃതിക്കു മുഴുവനും കൂടിയുള്ള പൊതു സ്വത്തത്രേ.

വേദങ്ങൾ, ഹിന്ദുക്കൾ പറയുമ്പോലെ ആദ്യന്തരഹിതങ്ങളാണ്. ആദ്യ ന്തരഹിതമെന്നതിന് അവരുദ്ദേശിച്ചിട്ടുള്ള അർത്ഥം നമുക്കറിയാം-അതാ യത്, പ്രകൃതിക്ക് ആരംഭമോ അവസാനമോ ഇല്ലാത്തതുപോലെ, ഈ നിയമങ്ങൾക്കുമില്ല. ആരംഭവും അവസാനവും . ഭൂമിക്കുപിമ്പേ ഭൂമിയും വ്യൂഹങ്ങൾക്കുപിമ്പേ വ്യൂഹങ്ങളും ഉളവായി, കുറേ കാലത്തേയ്ക്കു നിലനിന്നു. വീണ്ടും പ്രകൃതിയിൽത്തന്നെ ലയിക്കുന്നു; എന്നാൽ പ്രപ ഞ്ചം അതേപടി നിലനിൽക്കുന്നു. ലക്ഷോപലക്ഷം വ്യൂഹങ്ങൾ ഉണ്ടാ വുകയും ലക്ഷോപലക്ഷം നശിക്കുകയും ചെയ്യുന്നു. എന്നാൽ പ്രപഞ്ചം അതേപടി നിലകൊള്ളുന്നു. ഏതെങ്കിലും ഒരു ഗ്രഹത്തെസ്സംബന്ധിച്ച് കാലത്തിന്റെ ആരംഭമെന്നും അവസാനമെന്നും പറയാം. പ്രപഞ്ച ത്തെസ്സംബന്ധിച്ചിടത്തോളമാകട്ടെ കാലം അർത്ഥശൂന്യമാണ്. പ്രകൃതി നിയമങ്ങളെ-ഭൗതികമോ മാനസികമോ ആദ്ധ്യാത്മികമോ ആയ നിയമങ്ങ ളെ- സംബന്ധിച്ചും അതപ്രകാരംതന്നെ; അവയ്ക്കുമില്ല ആരംഭാവസാന ങ്ങൾ. ആപേക്ഷികമായി പറഞ്ഞാൽ ഏതാനും വത്സരങ്ങൾ, കൂടിയ പക്ഷം ഏതാനും സഹസ്രാബ്ദങ്ങൾ, മാത്രമേ ആയിട്ടുള്ളു മനുഷ്യൻ അവയെ വെളിപ്പെടുത്താൻ ശ്രമിച്ചുതുടങ്ങിയിട്ട്; അനന്തരാശി നമ്മുടെ മുമ്പിൽ ശേഷിക്കുന്നു. അതിനാൽ, പ്രാരംഭത്തിൽത്തന്നെ നാം വേദങ്ങ ളിൽനിന്നു പഠിക്കുന്ന മഹത്തായ പാഠം മതം ഇപ്പോൾ ആരംഭിച്ചിട്ടേ ഉള്ളു എന്നതാണ്. ആദ്ധ്യാത്മികസത്യമാകുന്ന അനന്താർണ്ണവം നമുക്കു പരീക്ഷണങ്ങൾ നടത്താനും കണ്ടുപിടിക്കാനും ജീവിതത്തിൽ അനുഭവ പ്പെടുത്താനുമായി നമ്മുടെ മുമ്പിൽ നിലകൊള്ളുന്നു. ലോകം ആയിരക്ക ണക്കിനു പ്രവാചകന്മാരെ കണ്ടിരിക്കുന്നു. ഇനി കോടിക്കണക്കിനു കാണാനിരിക്കുന്നു.

ഓരോ ജനസമുദായത്തിലും അനേകം പ്രവാചകന്മാർ ജീവിച്ചിരുന്ന കാലങ്ങൾ പണ്ടുണ്ടായിരുന്നു; ലോകത്തിലെ ഓരോ നഗരത്തിലുമുള്ള ഓരോ തെരുവീഥിയിലും പ്രവാചകന്മാർ സഞ്ചരിക്കുന്നകാലം മേലിൽ വരാൻ പോകുന്നു. പണ്ടുകാലങ്ങളിൽ ചില വ്യക്തിവിശേഷങ്ങൾ, ചില

അസാധാരണന്മാർ, സാമൂഹ്യനിയമങ്ങളുടെ പ്രവർത്തനംമൂലം പ്രവാചകപദത്തിലേക്കു തിരഞ്ഞെടുക്കപ്പെട്ടിരുന്നോ എന്നു തോന്നിയിരുന്നു. മതനിഷ്ഠനാകുക എന്നുവെച്ചാൽ പ്രവാചകനാകുക എന്നാണർത്ഥമെന്നും പ്രവാചകനാകുന്നതുവരെ ആരും മതനിഷ്ഠനാവുകയില്ലെന്നും നാം മനസ്സിലാക്കുന്ന കാലം വരാൻ പോകുന്നു. ഈ തത്ത്വങ്ങളൊക്കെ ചിന്തിക്കുകയോ പ്രസംഗിക്കുകയോ ചെയ്യാൻ കഴിവുണ്ടായിരിക്കുന്നതല്ല മതാനുഷ്ഠാനത്തിന്റെ മർമ്മമെന്നും, മറിച്ച്, വേദങ്ങൾ നമ്മെ പഠിപ്പിക്കുംപോലെ തത്ത്വങ്ങളെ സാക്ഷാൽക്കരിക്കുന്നതിൽ, മുമ്പു സാക്ഷാൽക്കരിക്കപ്പെട്ടിട്ടുള്ളതിനെക്കാളൊക്കെ നവീനവും ഉത്കൃഷ്ടവുമായ തത്ത്വങ്ങളെ സാക്ഷാൽക്കരിക്കുന്നതിൽ, അവയെ സ്വയം കണ്ടെത്തുകയും സമുദായമധ്യേ നടപ്പാക്കുകയും ചെയ്യുന്നതിൽ, ആണ് ആ മർമ്മം അടങ്ങിയിരിക്കുന്നതെന്നു നാം മനസ്സിലാക്കും. മതപഠനം അത്തരം പ്രവാചകന്മാരെ സൃഷ്ടിക്കാനുള്ള പരിശീലനമായിരിക്കയും വേണം. സ്കൂളുകളും കോളേജുകളും പ്രവാചകന്മാരെ സൃഷ്ടിച്ചെടുക്കാനുള്ള പരിശീലനനിലയങ്ങളാകണം. ലോകം നിറയെ പ്രവാചകന്മാരാകണം. ഒരുവൻ ഒരു പ്രവാചകനാകുംവരെ, അയാളെസ്സംബന്ധിച്ചിടത്തോളം മതം കേവലം മതാഭാസവും ഒരു നിരർത്ഥകപദവും മാത്രമായിരിക്കും. മതം നാം കണ്ടെത്തണം. അതു നമുക്കനുഭവത്തിൽ വരണം; നാം ഈ ചുമരു കാണുന്നതിന്റെ ഒരായിരം മടങ്ങു യാഥാർത്ഥ്യതീവ്രതയോടെ നമുക്കതു സാക്ഷാൽക്കരിക്കാൻ കഴിയണം.

എന്നാൽ മതത്തിന്റെ ഈ വിവിധാഭിസ്ഫുരണങ്ങൾക്കെല്ലാം അടിസ്ഥാനമായിരിക്കുന്ന ഒരു തത്ത്വമുണ്ട്. ആയതു മുമ്പേ നമുക്കുവേണ്ടി നിഷ്പന്നമായിട്ടുള്ളതുമാണ്. ഒരു ഏകത്വത്തെ ദർശിക്കുന്നതോടെ എല്ലാ ശാസ്ത്രവും അതിന്റെ അന്ത്യദശയിലെത്തുന്നു. എന്തെന്നാൽ പിന്നെ പുരോഗതിക്കു വകയില്ല. സമ്പൂർണ്ണമായ ഏകത്വത്തെ കണ്ടെത്തിയ ശാസ്ത്രവിഭാഗത്തിനു പിന്നീടു തത്ത്വപരമായി യാതൊന്നും നമ്മെ ധരിപ്പിക്കാനില്ല. മതങ്ങൾക്ക് ഇനി ചെയ്യാനുള്ള ജോലി (ലക്ഷ്യത്തിലേക്കുള്ള മാർഗ്ഗങ്ങളുടെ) വിശദാംശങ്ങൾ നിർണ്ണയിക്കുകമാത്രമാണ്. ഏതെങ്കിലുമൊരു ശാസ്ത്രത്തിന്റെ– ഉദാഹരണത്തിനു രസതന്ത്രശാസ്ത്രത്തിന്റെ–കഥയെടുക്കുക മറ്റു സകലവസ്തുക്കളേയും ഉൽപാദിപ്പിക്കാവുന്ന ഒരു മൂലദ്രവ്യത്തെ നാം കണ്ടെത്തിയെന്നു വിചാരിക്കുക; അതോടെ രസതന്ത്രം ഒരു ശാസ്ത്രമെന്ന നിലയ്ക്കു പൂർണ്ണതയിലെത്തും. പിന്നെ ചെയ്യേണ്ടതായി ശേഷിക്കുന്നത്, പ്രതിദിനം ആ വസ്തുവിനെ (നാനാതരത്തിൽ) കൂട്ടിച്ചേർത്തു നൂതനമിശ്രവസ്തുക്കൾ ഉണ്ടാക്കുന്നതെങ്ങനെയെന്നും ആ മിശ്രങ്ങളെ എങ്ങനെ ജീവിതാവശ്യങ്ങൾക്കൊക്കെ വിനിയോഗിക്കാമെന്നും കണ്ടുപിടിക്കുകയാണ്. മതത്തിന്റെ സംഗതിയിലും ഇതുപോലെതന്നെ. മതത്തിന്റെ മഹാതത്ത്വങ്ങൾ, അതിന്റെ സാധ്യതാപരിധിയും പദ്ധതിയും യുഗങ്ങൾക്കുമുമ്പേ കണ്ടുപിടിക്കപ്പെട്ടു കഴിഞ്ഞു; അതായത് വേദങ്ങളുടെ അന്ത്യവചനം എന്നു പറയപ്പെടുന്ന

'സോfഹം' തത്ത്വത്തെ- യാതൊന്നിൽ സമസ്തഭൗതികമാനസികപ്രപഞ്ചങ്ങളും ഏകത്വം പ്രാപിക്കുന്നുവോ ആ ഏകത്തെ-യാതൊന്നിനെ മനുഷ്യർ ഈശ്വരൻ, ബ്രഹ്മം, അള്ളാ, യഹോവാ ഇത്യാദി പേരുകൾകൊണ്ടു വിളിക്കുന്നുവോ, ആ ഒന്നിനെ-കണ്ടെത്തിയതോടെ അതു കണ്ടുപിടിക്കപ്പെട്ടുകഴിഞ്ഞു. അതിനപ്പുറം പോകുക സാധ്യമല്ല. സമുന്നതതത്ത്വത്തിന്റെ രൂപരേഖ നമുക്കായി നിഷ്പന്നമായിട്ടുണ്ട്; നമ്മുടെ കർത്തവ്യം, അതിന്റെ ഇടകൾ നികത്തുക, അതിനെ പ്രവൃത്തിപഥത്തിൽ കൊണ്ടുവരിക, ജീവിതത്തിലെ ഓരോ അവസ്ഥയിലും പ്രായോഗികമാക്കുക, മാത്രമാകുന്നു. ഓരോരുത്തനും ഓരോ പ്രവാചകനായി മാറത്തക്കവണ്ണം നാം പ്രവർത്തിച്ചു തുടങ്ങേണ്ടിയിരിക്കുന്നു. ആ ഒരു വലിയ വേലയാണ് നമ്മുടെ മുമ്പിൽ അവശേഷിക്കുന്നത്.

പ്രവാചകൻ എങ്ങനെയുള്ളവനാണെന്നു മുൻകാലങ്ങളിൽ അധികം പേർക്കും മനസ്സിലായിരുന്നില്ല. പ്രവാചകത്വം യാദൃച്ഛികമായി വന്നുകൂടുന്ന ഒന്നാണെന്നത്രേ ആളുകൾ വിചാരിച്ചിരുന്നത്; വെറും ഇച്ഛാശക്തിയെ വ്യാപരിപ്പിച്ചോ സാധാരണയിൽ കവിഞ്ഞ ബുദ്ധിശക്തി പ്രയോഗിച്ചോ ആണ് ഉത്കൃഷ്ടജ്ഞാനം സമ്പാദിച്ചിരുന്നതെന്ന് അവർ വിചാരിച്ചു; എന്നാൽ, ആ ജ്ഞാനം ഓരോ ജീവിയുടെയും-അയാൾ ആരുമാകട്ടെ എവിടെയുമാകട്ടെ-ജന്മാവകാശമാണെന്നും ഈ പ്രപഞ്ചത്തിൽ യാദൃച്ഛികം എന്നൊന്നില്ലെന്നും ഇക്കാലത്തു തെളിയിച്ചുകൊടുക്കാൻ നമ്മൾ സന്നദ്ധരാണ്. യാദൃച്ഛികമായി വല്ലതും കിട്ടുന്നു എന്നു നാം വിചാരിക്കുന്ന ഓരോ ദൃഷ്ടാന്തത്തിലും അയാൾ പതുക്കെയെങ്കിലും നിശ്ചയദാർഢ്യത്തോടെ അതിനുവേണ്ടി യുഗാന്തരങ്ങളിലൂടെ പ്രയത്നിച്ചിരുന്നു. അതിനാൽ ഈ പ്രശ്നം പൂർണ്ണമായും നമ്മെത്തന്നെ ആശ്രയിക്കുന്നു; നമുക്കു പ്രവാചകന്മാരാകണമെന്നുണ്ടോ? ഉണ്ടെങ്കിൽ നാം ആവുകയും ചെയ്യും.

പ്രവാചകത്വപരിശീലനമെന്ന ഈ വലിയ വേലയാണ് നമ്മുടെ മുമ്പിലുള്ളത്. എല്ലാ മതങ്ങളും ബോധപൂർവ്വമോ അബോധപൂർവ്വമോ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നതും ഈ ഒരു മഹത്തായ ലക്ഷ്യത്തെ ലാക്കാക്കിയാണ്. ചില മതങ്ങളെസ്സംബന്ധിച്ച് ഈയൊരു വ്യത്യാസം മാത്രമുണ്ട്. ആദ്ധ്യാത്മികതയുടെ ഈ അപരോക്ഷാനുഭൂതി ഈ ജീവിതത്തിൽ ലഭിക്കുന്നതല്ലെന്നും, മനുഷ്യൻ മരിച്ചു മറ്റൊരു ലോകത്തിൽവെച്ച് പിന്നൊരു കാലത്താണ് അവന് ആ അനുഭൂതികൾ ഉണ്ടാകുക എന്നും, എന്നാൽ അവയെ അവൻ ഇപ്പോൾ വിശ്വസിക്കണമെന്നും ആ മതങ്ങൾ പ്രഖ്യാപിക്കുന്നു. എന്നാൽ ഇത്തരം പ്രഖ്യാപനങ്ങൾ നടത്തുന്ന എല്ലാവരോടും വേദാന്തം ചോദിക്കും, 'ആദ്ധ്യാത്മികത ഉണ്ടെന്നു പിന്നെ ഞങ്ങൾക്കെങ്ങനെ അറിയാം?' എന്ന്. അപ്പോൾ, അജ്ഞാതവും അജ്ഞേയവുമായ വസ്തുക്കളുടെ ഒരു വീക്ഷണം ഈ ജീവിതത്തിൽത്തന്നെ നേടിയ ചില സവിശേഷവ്യക്തികൾ എക്കാലത്തും ഉണ്ടായിരുന്നിരിക്കണമെന്ന് അവർക്ക് സമ്മതിക്കേണ്ടിവരും.

ഇവിടെയും ഒരു പ്രയാസം നേരിടുന്നു. കേവലം യാദൃച്ഛികമായി ഈ ശക്തി ലഭിച്ച സവിശേഷവ്യക്തികളാണ് അവരെങ്കിൽ നമുക്കവരെ വിശ്വസിക്കാൻ വയ്യ. യാദൃച്ഛികമായ ഏതൊന്നിലും വിശ്വസിക്കുന്നതു പാപമായിരിക്കും; എന്തെന്നാൽ നമുക്ക് അതിനെപ്പറ്റി അറിയുക സാധ്യമല്ല. അറിവെന്നുവെച്ചാലെന്താണ്? സവിശേഷതയുടെ വിനാശം. ഒരു കുട്ടി തെരുവീഥിയിലോ മൃഗശാലയിലോ സവിശേഷാകൃതിയുള്ള ജന്തുവിനെ കണ്ടുവെന്നു വിചാരിക്കുക. അതെന്തു ജന്തുവാണെന്ന് അവന്നറിയാൻ മേലാ. പിന്നൊരിക്കൽ, ഇത്തരം ജന്തുക്കൾ നൂറുനൂറായുള്ള ഒരു രാജ്യത്ത് അവൻ പോകുന്നു. അതോടെ അവൻ തൃപ്തനാകുന്നു-അതായത് ആ ജന്തുവിന്റെ വർഗ്ഗം അവനു മനസ്സിലാകുന്നു. നമ്മുടെ അറിവ് തത്ത്വത്തെ (സാമാന്യത്തെ) അറിയുകയാണ്; അറിവില്ലായ്മ സാമാന്യത്തോടു ബന്ധപ്പെടുത്താനാവാത്ത സവിശേഷത കാണുകയും സാമാന്യത്തോടു ബന്ധപ്പെടുത്താൻ കഴിയാതെ, ഒരുദാഹരണമോ ഉദാഹരണങ്ങളോ കണ്ടെത്തുമ്പോൾ നാം അന്ധകാരത്തിൽപെടുന്നു, നമുക്ക് അറിഞ്ഞുകൂടാ എന്നു പറയുന്നു. അതിനാൽ, ഇന്ദ്രിയാതീതമായ വസ്തുക്കളുടെ ദർശനം ലഭിക്കാനുള്ള അർഹത ഈ പ്രവാചകന്മാർക്കു മാത്രം, മറ്റാർക്കുമില്ല എന്നാണെങ്കിൽ, അവർ അത്തരം സവിശേഷവ്യക്തികളായിരുന്നെങ്കിൽ, നാം അവരിൽ വിശ്വാസമർപ്പിക്കാൻ പാടില്ല; എന്തെന്നാൽ അവർ സാമാന്യത്തോടു പൊരുത്തപ്പെടാത്ത സവിശേഷദൃഷ്ടാന്തങ്ങളാണ്. നാംതന്നെ പ്രവാചകന്മാരാകുമെങ്കിലേ നമുക്ക് അവരിൽ വിശ്വസിക്കാൻ നിർവ്വാഹമുള്ളൂ.

കടൽപാമ്പിനെപ്പറ്റി വൃത്താന്തപത്രങ്ങളിൽ വരാറുള്ള പല തമാശകളും നിങ്ങൾ കേൾക്കുന്നുണ്ടല്ലോ. എന്തുകൊണ്ടാണതങ്ങനെ? ഏതോ ചിലർ വല്ലപ്പോഴും വന്നു കടൽപ്പാമ്പിനെപ്പറ്റി തങ്ങളുടെ കഥകൾ പറയുകയും, മറ്റാരും ഒരിക്കലും അങ്ങനെയൊന്നിനെ കാണാതിരിക്കയും ചെയ്യുന്നതുകൊണ്ട്. ഈ കഥകൾ ഒരു സാമാന്യതത്ത്വത്തോട് പൊരുത്തമുള്ളവയല്ല; അതിനാൽ അവയെ ലോകർ വിശ്വസിക്കുന്നുമില്ല. ഒരാൾ എന്റെയടുത്തു വന്ന് ഇന്ന പ്രവാചകൻ വായുവിൽക്കൂടി പറന്ന് അപ്രത്യക്ഷനായി എന്നു പറഞ്ഞാൽ എനിക്കതൊന്നു കാണണം. 'നിങ്ങളുടെ അച്ഛനോ അപ്പൂപ്പനോ അതു കണ്ടിട്ടുണ്ടോ?' എന്നു ഞാൻ ചോദിക്കുന്നു. 'ഹേയ്, ഇല്ല; അയ്യായിരം കൊല്ലം മുമ്പാണ് അതുണ്ടായത്' എന്നാണയാളുടെ മറുപടി. ഞാനതു വിശ്വസിക്കാത്തപക്ഷം എന്നെന്നേയ്ക്കും നരകാഗ്നിയിൽ വറുക്കപ്പെടുകയും വേണം.

എന്തൊരു മൂഢവിശ്വാസം. ഇതിന്റെ ഫലം, മനുഷ്യനെ അവന്റെ ദൈവികപ്രകൃതിയിൽനിന്ന് മൃഗീയതത്വത്തിലേക്ക് താഴ്ത്തുകയാണ്. നാം വിശ്വസിക്കാൻ നിർബ്ബന്ധരാണെങ്കിൽ, നമുക്കെന്തിനു വിചാരശക്തി

തന്നു? യുക്തിക്കു നിരക്കാത്തതു വിശ്വസിക്കുകയെന്നത് അതികഠിന മായ ഈശ്വരാവഹേളനമല്ലേ? ഈശ്വരൻ നമുക്കു തന്നിട്ടുള്ളതിൽവെച്ചു മഹത്തായ കഴിവിനെ ഉപയോഗിക്കാതിരിക്കാൻ നമുക്കെന്തവകാശം? തന്റെ വിചാരശക്തി ഉപയോഗിച്ചതിനുശേഷം വിശ്വസിക്കാൻ വയ്യാതാ വുന്ന ഒരുവനോട് ഈശ്വരൻ ക്ഷമിക്കുമെന്നും തനിക്കു നൽകപ്പെട്ട കഴിവുകളെ ഉപയോഗപ്പെടുത്താതെ അന്ധമായി വിശ്വസിക്കുന്നവനോട് അത്ര ക്ഷമിക്കില്ലെന്നും എനിക്കു നിശ്ചയമുണ്ട്. ഒടുവിൽ പറഞ്ഞവൻ സ്വപ്രകൃതിയെ അധഃപതിപ്പിക്കുന്നു. സ്വയം മൃഗത്തിന്റെ നിലവാരത്തി ലേക്കു താഴുന്നു, സ്വന്തം ഇന്ദ്രിയങ്ങളെ അധഃപതിപ്പിക്കുന്നു. ഒടുവിൽ മരിക്കുകയും ചെയ്യുന്നു. നാം യുക്തിചിന്ത ചെയ്യണം; എല്ലാ രാജ്യത്തു മുള്ള പ്രാചീനഗ്രന്ഥങ്ങളിൽ പ്രതിപാദിക്കപ്പെടുന്ന ഈ പ്രവാചകന്മാ രെയും മഹാത്മാക്കളെയും സംബന്ധിച്ച സത്യങ്ങൾ യുക്തി നമുക്കു തെളിയിച്ചു കാട്ടുമ്പോൾ നാമവരിൽ വിശ്വസിക്കും. നമ്മുടെ കൂട്ടത്തിൽ ത്തന്നെ അത്തരം പ്രവാചകന്മാരുണ്ടാകുമ്പോൾ നാം അവരിൽ വിശ്വസി ക്കും. അപ്പോൾ നമുക്കറിയാറാകും. അവർ സവിശേഷവ്യക്തികള ല്ലെന്നും ചില സാമാന്യതത്ത്വങ്ങളുടെ ഉദാഹരണങ്ങൾ മാത്രമാണെന്നും. അവർ പ്രയത്നിച്ചു; തത്ഫലമായി ആ തത്ത്വം അവരിൽ പ്രകടമായി. നമ്മിൽ അതു പ്രകടമാകുവാൻ യത്നം ചെയ്യേണ്ടതുണ്ട്. അവർ പ്രവാ ചകന്മാരാണെന്നു നമുക്ക് വിശ്വസിക്കാവുന്നത് നാമും പ്രവാചകന്മാ രാകുമ്പോഴാണ്. ഐശ്വരസത്യങ്ങളുടെ ദ്രഷ്ടാക്കളാണവർ. ഇന്ദ്രിയങ്ങ ളുടെ മേഖലയെ അതിക്രമിച്ചുപോകാനും ഇന്ദ്രിയാതീതവസ്തുക്കളുടെ ക്ഷണികദർശനം നേടാനും അവർക്കു കഴിഞ്ഞിരുന്നു. നാമും അപ്രകാ രം ചെയ്യാൻ കഴിവുള്ളവരാകുമ്പോൾ അതെല്ലാം വിശ്വസിക്കും. അതിനു മുമ്പില്ല.

ഇതാണ് വേദാന്തത്തിന്റെ ഏകതത്ത്വം, മതം (അനുഭവപ്പെടുത്തേ ണ്ടത്) ഇവിടെവെച്ചും ഇപ്പോൾത്തന്നെയുമാണ്. എന്തെന്നാൽ ഈ ജന്മ മെന്നും മറുജന്മമെന്നും ജീവിതമെന്നും മരണമെന്നും ഇഹലോകമെന്നും പരലോകമെന്നും മറ്റുമുള്ള പ്രമേയഭേദങ്ങൾ പൂർവ്വധാരണകളെ ആസ്പദീകരിച്ചുള്ള വെറും അന്ധവിശ്വാസങ്ങളാണ്. നാം (സങ്കൽപ്പ ത്താൽ) ഉണ്ടാക്കുന്നതൊഴിച്ച് കാലത്തിനു വിച്ഛേദമില്ല. പത്തുമണിയും പന്ത്രണ്ടുമണിയും തമ്മിൽ, പ്രകൃതിയിലെ ചില മാറ്റങ്ങൾ നിമിത്തം നാം കല്പിക്കുന്നതല്ലാതെ, എന്തു വ്യത്യാസമുള്ളു? കാലം അവിച്ഛിന്നമായി പ്രവഹിച്ചുകൊണ്ടിരിക്കുന്നു. അതിനാൽ ഈ ജീവിതമെന്നും മറുജീവിത മെന്നും പറഞ്ഞാലെന്താണർത്ഥം? അത് കാലം സംബന്ധിച്ച ഒരു പ്രമേയം മാത്രമാണ്; കാലനഷ്ടം യത്നം ത്വരിപ്പിക്കുന്നതുകൊണ്ട് പരിഹരി ക്കാവുന്നതുമാണ്. അതിനാൽ വേദാന്തം പറയുന്നു: മതം ഇപ്പോൾത്തന്നെ സാക്ഷാൽക്കരിക്കേണ്ടതാണെന്ന്. നിങ്ങൾ മതനിഷ്ഠരാവുക എന്നു വെച്ചാൽ, മതമൊന്നുമില്ലാതെ തുടങ്ങി സ്വപ്രയത്നത്തിലൂടെ മുന്നോട്ടു

പോയി വസ്തുതകളെ സാക്ഷാൽക്കരിക്കുക, അവയെ നേരെ കണ്ടെത്തുക, എന്നത്രേ. അങ്ങനെ ചെയ്യുമ്പോൾ മാത്രമാണ് നിങ്ങൾക്കു മതമുണ്ടെന്നു പറയാവുന്നത്. അതിനുമുമ്പ് നിങ്ങൾ നിരീശ്വരവാദികളേക്കാൾ ഭേദമല്ല; അഥവാ അവരേക്കാൾ കഷ്ടമാണ്. എന്തെന്നാൽ നിരീശ്വരവാദിക്ക് ഒരു നേരുണ്ട്. അവൻ നേരെ നിന്നു പറയും, 'ഈവക കാര്യങ്ങളെക്കുറിച്ച് എനിക്കറിഞ്ഞുകൂടാ' എന്ന്. അതേവിധം അറിഞ്ഞുകൂടാത്ത മറ്റു ചിലരാകട്ടെ, തങ്ങൾ വളരെ മതനിഷ്ഠയുള്ളവരാണെന്നു ഘോഷിച്ചുകൊണ്ട് എല്ലായിടത്തും നടക്കും. അവർക്ക് എന്തു മതമാണുള്ളതെന്ന് ആർക്കും നിശ്ചയമില്ല. അവർ ഏതോ മുത്തശ്ശിക്കഥകൾ കേട്ടുവെച്ചിട്ടുണ്ട്; അതെല്ലാം വിശ്വസിച്ചുകൊള്ളണമെന്ന് പുരോഹിതന്മാർ അവരെ അനുശാസിച്ചിട്ടുമുണ്ട്; അങ്ങനെ ചെയ്യാത്ത പക്ഷം അവർ കരുതിയിരുന്നുകൊള്ളട്ടെ എന്നും. ഈ വിധമാണ് സംഗതികൾ പോകുന്നത്.

മതം അനുഭവപ്പെടുത്തുകമാത്രമാണ് ഏകമാർഗ്ഗം. നാമോരോരുത്തരും തത്ത്വം കണ്ടെത്തണം. മറ്റെന്താണ്, ഈ ഗ്രന്ഥങ്ങളുടെ, ലോകത്തിലെ വേദപുസ്തകങ്ങളുടെ, പ്രയോജനം? ഒരു രാജ്യത്തിന്റെ ഭൂപടം നമുക്കു പ്രയോജകരമായിരിക്കുംപോലെ അവയ്ക്കുമുണ്ട് വലിയൊരു പ്രയോജനം. ഞാൻ ഇവിടെ വരുന്നതിനുമുമ്പ് ആയുഷ്ക്കാലം മുഴുവൻ ഇംഗ്ലണ്ടിന്റെ ഭൂപടം കണ്ടിരുന്നു; ഇംഗ്ലണ്ടിനെപ്പറ്റി ഒരു സാമാന്യചിത്രം മനസ്സിൽ രൂപീകരിക്കുവാൻ അതു വളരെ സഹായിച്ചിട്ടുണ്ട്. എങ്കിലും ഞാനിവിടെ വന്നെത്തിയശേഷം, സ്വതേയുള്ള ഇംഗ്ലണ്ടുരാജ്യവും അതിന്റെ പടവും തമ്മിൽ എന്തൊരന്തരം! ഇതുപോലെയാണ് മതഗ്രന്ഥങ്ങളും മതതത്ത്വങ്ങളുടെ സാക്ഷാൽക്കാരവും തമ്മിലുള്ള അന്തരം. മതഗ്രന്ഥങ്ങൾ ഭൂപടങ്ങളെപ്പോലെയാണ്; അവ മുമ്പുണ്ടായ ആളുകളുടെ അനുഭൂതികളെ ഉൾക്കൊള്ളുന്നു; അതേ അനുഭൂതികളെ ആർജ്ജിക്കാനും അതുപോലെയോ അതിനെക്കാൾ മെച്ചമായ രീതിയിലോ കാര്യങ്ങൾ സ്വയം കണ്ടെത്താനും ധീരതയോടെ യത്നം ചെയ്യാനും അവ നമുക്കു പ്രേരകശക്തികളായി വർത്തിക്കുന്നു.

ഇതാണ് വേദാന്തത്തിന്റെ പ്രഥമതത്ത്വം-മതമെന്നത് അനുഭൂതിയാണെന്നും സാക്ഷാൽക്കാരമുള്ളവനാണ് മതനിഷ്ഠനെന്നും. സാക്ഷാൽക്കാരമില്ലാത്തവൻ 'എനിക്കറിഞ്ഞുകൂടാ' എന്നു പറയുന്നവനേക്കാൾ മെച്ചമല്ല, അഥവാ വഷളനാവാനും മതി, എന്തെന്നാൽ 'എനിക്കറിഞ്ഞുകൂടാ' എന്നു പറയുന്ന മറ്റവന്നു നേരുണ്ട്. ഇനി, ഈ സാക്ഷാൽക്കരണകാര്യത്തിൽ ഈ ഗ്രന്ഥങ്ങൾ മാർഗ്ഗനിർദ്ദേശം ചെയ്തും ഉപദേശങ്ങളും അഭ്യസനമുറകളും അരുളിയും നമ്മെ തുലോം സഹായിക്കുന്നു. എന്തെന്നാൽ ഓരോ ശാസ്ത്രത്തിനുമുണ്ട് അതാതിന്റേതായ ഗവേഷണരീതികൾ, 'എനിക്ക് മതനിഷ്ഠനാകണമെന്നുണ്ടായിരുന്നു ഇവയൊക്കെ സാക്ഷാൽക്കരിക്കുവാൻ ഞാനാഗ്രഹിച്ചു. പക്ഷേ എനിക്കു സാധിച്ചിട്ടില്ല.

അതുകൊണ്ട് ഞാനിതൊന്നും വിശ്വസിക്കുന്നില്ല' എന്നു പറയുന്ന പലരേയും ലോകത്തിൽ കാണാം. വിദ്യാഭ്യാസം സിദ്ധിച്ചവരുടെ കൂട്ടത്തിലും ഇത്തരക്കാരെ കാണാം. 'ഞാൻ ആയുഷ്ക്കാലമത്രയും മതനിഷ്ഠനാകാൻ ശ്രമിച്ചു; എന്നാൽ അതിലൊരു ചുക്കുമില്ല എന്നു പറയുന്ന അസംഖ്യം പേരുണ്ട്. ഒരാൾ ഒരു വലിയ പ്രകൃതിശാസ്ത്രജ്ഞൻ, രസതന്ത്രശാസ്ത്രജ്ഞൻ, ആണെന്നും അയാൾ നിങ്ങളോടു രസതന്ത്രതത്ത്വങ്ങളെക്കുറിച്ചു പറയുന്നുവെന്നും വിചാരിക്കുക, ''ഞാൻ രസതന്ത്രത്തെപ്പറ്റി യാതൊന്നും വിശ്വസിക്കുന്നില്ല, എന്തുകൊണ്ടെന്നാൽ ഞാൻ ആയുഷ്ക്കാലം മുഴുവൻ രസതന്ത്രജ്ഞനാവാൻ ശ്രമം നടത്തി; എന്നിട്ടും ഞാനതിലൊരു വസ്തുവും കണ്ടില്ല'' എന്നു നിങ്ങൾ അയാളോടു പറഞ്ഞാൽ, അയാൾ ചോദിക്കും, ''നിങ്ങൾ എപ്പോൾ, എങ്ങനെ ശ്രമിച്ചു?'' എന്ന്. ''ഞാൻ ഉറങ്ങാൻ കിടന്നപ്പോഴൊക്കെ, 'ഹേ, രസതന്ത്രമേ, എന്റെയടുത്തു വന്നാലും' എന്നു ജപിച്ചിരുന്നു. എന്നിട്ട് അതൊരിക്കലും വന്നില്ല.'' ഇതുതന്നെയാണ് മറ്റേടത്തേയും നില. രസതന്ത്രശാസ്ത്രജ്ഞൻ നിങ്ങളെ നോക്കി ചിരിച്ചിട്ടു പറയും: ''ഏയ്, രസതന്ത്രത്തിന്റെ രീതി അതല്ല, നിങ്ങളെന്തുകൊണ്ട് ഗവേഷണശാലയിൽ ചെന്ന് അമ്ലങ്ങളും ക്ഷാരങ്ങളും മറ്റുംകൊണ്ട് തുടരെ പരീക്ഷണങ്ങൾ നടത്തിയില്ല? ആ വിധത്തിലേ നിങ്ങൾക്കു രസതന്ത്രം പഠിക്കാൻ സാധിക്കൂ.'' മതത്തിന്റെ കാര്യത്തിലും നിങ്ങൾ ഇതുപോലെ ബദ്ധപ്പാടുകൾ സഹിക്കുന്നുണ്ടോ? ഓരോ ശാസ്ത്രത്തിനുമുണ്ട് അതാതിന്റെ പഠനമാർഗ്ഗം; മതവും അതുപോലെ അഭ്യസിക്കേണ്ടതാണ്.അതിന് അതിന്റെ സ്വന്തം മാർഗ്ഗങ്ങളുണ്ട്. സകലപ്രാചീനപ്രവാചകരിൽനിന്നും-മതപരമായി എന്തെങ്കിലും കണ്ടുപിടിച്ചിട്ടുള്ള, അനുഭവപ്പെടുത്തിയിട്ടുള്ള, ഏതൊരാളിൽനിന്നും-നമുക്കു വല്ലതും പഠിക്കാനുണ്ടാവും, നാം പഠിക്കുകയും വേണം. ഏതൊരു മാർഗ്ഗവിശേഷണത്തിലൂടെമാത്രമാണോ, മതസത്യങ്ങൾ സാക്ഷാൽക്കരിക്കുവാൻ കഴിയുന്നത്, ആ മാർഗ്ഗങ്ങൾ അവരിൽനിന്നു നമുക്കു കിട്ടും. അവർ ആയുഷ്കാലമാകെ ക്ലേശിച്ച് മനസ്സിനെ സംസ്കരിക്കാൻ ചില വഴികൾ കണ്ടുപിടിച്ചിട്ടുണ്ട്; മനസ്സിനെ ഒരവസ്ഥാവിശേഷത്തിലെത്തിച്ച് അത്യന്തം സൂക്ഷ്മാവലോകനക്ഷമമാക്കി, അതിൽക്കൂടി അവർ ആദ്ധ്യാത്മികസത്യങ്ങളെ ദർശിച്ചു. നാം ആദ്ധ്യാത്മികത കൈവരുവാൻ, മതം കണ്ടെത്തുവാൻ, അതനുഭൂതമാക്കുവാൻ, ഒരു പ്രവാചകനാകുവാൻ, ഈ മാർഗ്ഗങ്ങളെ സ്വീകരിച്ചനുഷ്ഠിക്കണം. അപ്രകാരം ചെയ്തിട്ടും ഒന്നും കാണുന്നില്ലെങ്കിൽ, അപ്പോൾ 'മതത്തിലൊരു വസ്തുവുമില്ല; അതു ഞാൻ പരീക്ഷിച്ചറിഞ്ഞു' എന്നു പറയുവാൻ നമുക്കവകാശമാവും.

എല്ലാ മതങ്ങൾക്കുമുള്ള അനുഷ്ഠാനവശമാണിത്. ലോകത്തിലെ എല്ലാ മതഗ്രന്ഥത്തിലും അതു കാണാം.തത്ത്വങ്ങളും പ്രമാണങ്ങളും മാത്രമല്ല അവ ഉപദേശിക്കുന്നുള്ളൂ; സിദ്ധാത്മാക്കളുടെ ജീവിതചരിത്രത്തിൽ അനുഷ്ഠാനമുറകളും കാണും. ആചരണാർത്ഥമുള്ള നിയമരൂപ

ത്തിൽ സ്പഷ്ടമായി പ്രതിപാദിച്ചിട്ടില്ലെങ്കിലും, പ്രവാചകന്മാരുടെ ജീവിത കഥകളിൽ കാണാം. അവർപോലും തങ്ങളുടെ ഭക്ഷ്യപേയങ്ങളിൽ ചില പ്പോൾ നിയന്ത്രണങ്ങൾ ഏർപ്പെടുത്തിയിരുന്നുവെന്ന്, അവരുടെ മുഴു വൻ ജീവിതവും -അവരുടെ ആചരണങ്ങളും രീതികളുമെല്ലാം-ചുറ്റു പാടുമുള്ള സാമാന്യജീവിതത്തിന്റേതിൽനിന്നു വ്യത്യസ്തമായിരുന്നു. ഇതാണ്, അവർക്ക് ഉയർന്നതരം വെളിച്ചം, ഈശ്വരദർശനം, ലഭിച്ചതിന്റെ നിദാനവും. നമുക്ക് ഈ ദർശനം വേണമെങ്കിൽ, നമ്മളും ഈ രീതികള വലംബിക്കാൻ സന്നദ്ധരാവണം. സാധനാനുഷ്ഠാനം, പ്രയത്നം, അതത്രേ നമ്മെ ആ അവസ്ഥിയിലെത്തിക്കുക. അതിനാൽ വേദാന്തത്തിന്റെ പദ്ധതി ഇതാണ്; ആദ്യം തത്ത്വനിർണ്ണയം ചെയ്യുക, ലക്ഷ്യമെന്തെന്നു കാട്ടിത്ത രിക; അനന്തരം, ആ ലക്ഷ്യം പ്രാപിക്കാനുള്ള മതമെന്തെന്ന് മനസ്സിലാ ക്കുകയും അത് സാക്ഷാൽക്കരിക്കുകയും ചെയ്യാനുള്ള വഴി പഠിപ്പി ക്കുക.

ഇനി, ഈ മാർഗ്ഗങ്ങൾ വിവിധങ്ങളായിരിക്കാനേ നിവൃത്തിയുള്ളു. നാം അത്രമാത്രം ഭിന്നസ്വഭാവമുള്ളവരാകനിമിത്തം ഒരേ മാർഗ്ഗം ഒരേ രീതിയിൽ രണ്ടുപേർക്കു പ്രയോഗിക്കാവുന്നതു വിരളമാകും. നമ്മളിൽ ഓരോരുത്തനുമുണ്ട് അവരവരുടേതായ മാനസികവിശേഷതകൾ. അതിനാൽ മാർഗ്ഗങ്ങളും വ്യത്യാസപ്പെടുത്തേണ്ടതുണ്ട്. ചിലരുടെ സ്വഭാ വം വികാരപ്രധാനമാണ്; മറ്റുചിലർ തത്ത്വചിന്താപ്രിയന്മാർ, അഥവാ മനനശീലന്മാർ, ആയിരിക്കും. വേറെ ചിലർ എല്ലാത്തരം ക്രിയാനുഷ്ഠാ നങ്ങളോടും മമതയുള്ളവരായിരിക്കും; അവർക്ക് സ്ഥൂലവസ്തുക്കൾ വേണം ഒരാൾക്കു ക്രിയാനുഷ്ഠാനങ്ങളിലും ചടങ്ങുകളിലും മറ്റും തെല്ലും താൽപ്പര്യമില്ല; അയാൾക്കവ മരണതുല്യമാണ്. എന്നാൽ മറ്റൊരാൾ ശരീരത്തിലെമ്പാടും ഒരു ചുമടു യന്ത്രങ്ങൾ ധരിച്ചുകൊണ്ട് നടക്കുന്നു; ഈ പ്രതീകങ്ങൾ അയാൾക്ക് അത്രയ്ക്കു പ്രിയമാണ്. വികാര പ്രധാനനായ വേറൊരുവൻ എല്ലാവർക്കും ദാനധർമ്മങ്ങൾ ചെയ്യാൻ ആഗ്രഹിക്കുന്നു; അയാൾ കരയുകയും സ്നേഹം കാണിക്കുകയും മറ്റും ചെയ്യുന്നു. നിശ്ചയമായും ഇവർക്കെല്ലാം ഒരേ മാർഗ്ഗം സ്വീകാര്യമാകു വാൻ വയ്യ. സത്യത്തിലെത്താൻ ഒറ്റ വഴിയേ ഉണ്ടായിരുന്നുള്ളുവെങ്കിൽ ഒരേമാതിരി മാനസികസ്വഭാവമില്ലാത്തവർക്കെല്ലാം അതു മരണതുല്യമാ യേനെ, അതിനാൽ മാർഗ്ഗങ്ങൾ വിഭിന്നങ്ങളാകണം. വേദാന്തം ഈ വസ്തുത ഗ്രഹിച്ചിട്ടുള്ളതിനാൽ, നമുക്ക് എടുത്തുനടത്താവുന്ന വിവിധ മാർഗ്ഗങ്ങളെ ലോകസമക്ഷം സമർപ്പിക്കാൻ അതാഗ്രഹിക്കുന്നു. നിങ്ങൾ ക്കിഷ്ടമുള്ളതേതോ അതെടുക്കുക; ഒന്നു യോജിക്കാതെ വന്നാൽ യോജി ക്കുന്ന മറ്റൊന്നു കണ്ടേയ്ക്കാം. ഈ കാഴ്ചപ്പാടിൽനിന്നു നോക്കുമ്പോൾ, ലോകത്തിൽ ഇത്രയേറെ മതങ്ങളുള്ളത് എന്തു മഹിമയാണെന്നും പലരും ആഗ്രഹിക്കുന്നതുപോലെ ഒറ്റ ആചാര്യനോ ഒറ്റ പ്രവാചകനോ മാത്രമാകു

ന്നതിനുപകരം ഇത്ര വളരെ ആചാര്യന്മാരും പ്രവാചകന്മാരുമുള്ളത് എത്ര ശ്രേയസ്കരമാണെന്നും കാണാം. ലോകം മുഴുവൻ മുഹമ്മദീയ രാകണമെന്ന് മുഹമ്മദീയർ ആഗ്രഹിക്കുന്നു; അതുപോലെ ക്രിസ്ത്യാനി കളാകണമെന്ന് ക്രിസ്ത്യാനികളും ബൗദ്ധന്മാരാകണമെന്ന് ബുദ്ധമത ക്കാരും ആഗ്രഹിക്കുന്നു. എന്നാൽ വേദാന്തം പറയുന്നു, 'ലോകത്തിലെ ഓരോ മനുഷ്യനും വേണമെങ്കിൽ വെവ്വേറെ നിൽക്കട്ടെ. എല്ലാത്തി ന്റെയും പിമ്പിൽ ഏകത്വമുണ്ടായിരിക്കും. പ്രവാചകന്മാർ എത്ര കൂടുന്നു വോ, മതഗ്രന്ഥങ്ങളും ഋഷിമാരും മാർഗ്ഗങ്ങളും എത്ര വർദ്ധിക്കുന്നുവോ ലോകത്തിന് അത്രയ്ക്കും നല്ലത്' എന്ന്. സാമൂഹ്യജീവിതത്തിൽ ഓരോ ജനസമുദായത്തിലും തൊഴിലുകളുടെ എണ്ണം എത്രകണ്ടു വർദ്ധിക്കുന്നു വോ അത്രകണ്ട് അത് ആ സമുദായത്തിന് ഗുണകരമാകുമല്ലോ; കാരണം സമുദായത്തിലെ ഓരോ വ്യക്തിക്കും ഉപജീവനം നേടുവാനുള്ള സൗക ര്യം അത്രകണ്ടു വർദ്ധിക്കുമല്ലോ. അതുതന്നെയാണ് ചിന്താലോകത്തി ലേയും ആദ്ധ്യാത്മികലോകത്തിലേയും സ്ഥിതി. പ്രകൃതിവിജ്ഞാനത്തിന് ഇത്രയധികം ഉപവിഭാഗങ്ങൾ വർദ്ധിച്ചിരിക്കുന്ന ഇന്നത്തെ സ്ഥിതി എത്രയോ മെച്ചമായിരിക്കുന്നു; കാരണം, വിജ്ഞാനത്തിന്റെ ഈ വൈവിധ്യംനിമിത്തം ഓരോരുത്തന്നും ഉയർന്നതരം മാനസികസംസ്കാ രം ആർജ്ജിക്കുവാനുള്ള സാദ്ധ്യതയും തുലോം വർദ്ധിച്ചിട്ടുണ്ട്! ഇനി ഭൗതികമേഖലയിലായാലും നമുക്കു ഹിതതമമായ വസ്തുക്കളെ ഇഷ്ടം പോലെ തിരഞ്ഞെടുക്കുവാൻ കഴിയുമാറ്, അത്ര വളരെ വിവിധവസ്തു ക്കൾ നമ്മുടെ മുമ്പിൽ നിരത്തിവെയ്ക്കുന്നതു കൂടുതൽ അഭികാമ്യമല്ലേ? ആദ്ധ്യാത്മികമേഖലയെസ്സംബന്ധിച്ചും അതങ്ങനെതന്നെ, ലോകത്തിൽ ഇത്ര വളരെ മതങ്ങളുള്ളതു ജഗദീശ്വരന്റെ അത്യുദാരമായ അനുഗ്രഹ വിശേഷമാണ്. ഓരോ മനുഷ്യനും ഓരോ മതം കൈവരുംവരെ അവ യുടെ എണ്ണം ദിനംപ്രതി അങ്ങനെ കൂടിവരുവാനും അവിടുന്ന് ഇടയാ ക്കിയിരുന്നെങ്കിൽ!

വേദാന്തത്തിന് ഇതറിയാം; അതിനാൽ അത് ഏകതത്ത്വത്തെ ഉപദേശി ക്കുകയും മാർഗ്ഗഭേദങ്ങളെ അംഗീകരിക്കുകയും ചെയ്യുന്നു. അതിന്ന് ആർക്കുമെതിരായി ഒന്നും പറയാനില്ല–നിങ്ങൾ ക്രിസ്ത്യാനിയോ ബൗദ്ധ നോ യഹൂദനോ ഹിന്ദുവോ, ആരുതന്നെയായാലും ഏതു പുരാണത്തിൽ വിശ്വസിച്ചാലും, നസറേത്തിലേയോ മെക്കയിലേയോ ഭാരതത്തിലേയോ മറ്റെവിടുത്തെയെങ്കിലുമോ പ്രവാചകനിൽ വിശ്വസിച്ചാലും. അല്ലെങ്കിൽ നിങ്ങൾതന്നെ ഒരു പ്രവാചകനായാലും അതിന് ഒന്നും പറയാനില്ല. സകലമതങ്ങളുടേയും പശ്ചാത്തലമായിരിക്കുന്ന തത്ത്വങ്ങളെ ഉപദേശി ക്കുകയേ അതു ചെയ്യുന്നുള്ളു. സകലപ്രവാചകന്മാരും സിദ്ധപുരുഷന്മാ രും ഋഷിമാരും ഈ തത്ത്വത്തിന്റെ ഉദാഹരണങ്ങളും അഭിസ്ഫുരണ ങ്ങളും മാത്രം. നിങ്ങളുടെ പ്രവാചകന്മാരെ വേണമെങ്കിൽ വർദ്ധിപ്പിച്ചു കൊള്ളുക; വേദാന്തത്തിന് അതിൽ എതിരില്ല. അതു തത്ത്വമുപേദശിക്കു ന്നതേയുള്ളു. മാർഗ്ഗം നിങ്ങൾക്കായി വിട്ടു തരുന്നു. നിങ്ങൾക്കിഷ്ടമുള്ള

മാർഗ്ഗം തിരഞ്ഞെടുത്തുകൊള്ളുക. നിങ്ങൾക്കിഷ്ടമുള്ള പ്രവാചകനെ അനുഗമിച്ചുകൊള്ളുക. എന്നാൽ പുരോഗതി അഭംഗുരമാകുവാൻ നിങ്ങളുടെ പ്രകൃതിക്കൊത്ത മാർഗ്ഗം സ്വീകരിച്ചുകൊള്ളണമെന്നുമാത്രം.

4

## ഏകത്വം മതത്തിന്റെ ലക്ഷ്യം

നമ്മുടെ ഈ പ്രപഞ്ചം, പഞ്ചേന്ദ്രിയങ്ങളുടെ ലോകം, യുക്തിചിന്തയുടെയും ബുദ്ധിയുടെയും ലോകം, ഇരുവശത്തും അപരിമേയവും അജ്ഞേയവും എക്കാലത്തും അജ്ഞാതവുമായ ഒന്നിനാൽ വലയിതമാണ്; ഇതിനുള്ളിലാണ് നമ്മുടെ തിരച്ചിലുകളും അന്വേഷണങ്ങളും (അവയ്ക്കാസ്പദമായ) വസ്തുക്കളുമെല്ലാം. ഇതിൽനിന്നാണ് ലോകത്തു മതമെന്ന രൂപത്തിൽ അറിയപ്പെടുന്ന വെളിച്ചം ലഭിക്കുന്നത്. എന്നാലും, മതം പ്രധാനമായും ഇന്ദ്രിയമേഖലയെസ്സംബന്ധിച്ച വിഷയമല്ല; ഇന്ദ്രിയാതീതത്തെസംബന്ധിച്ചതാണ്. അതു ബുദ്ധിയുടെ വ്യാപാരമേഖലയിൽ പെടുന്നില്ല; യുക്തിചിന്തയ്ക്കെല്ലാം അതീതമത്രേ. അജ്ഞാതവും അജ്ഞേയവുമായ അതിന്റെ ഒരു ദർശനം, ഒരുൾക്കൊള്ളൽ, അതിലേക്കു ഒരെടുത്തുചാട്ടം, ആണ് മതം; അങ്ങനെ അത് അജ്ഞേയത്തെ 'അറിയുക' എന്നതിലും കവിഞ്ഞ് അനുഭവപ്പെടുത്തുന്നു; എന്തെന്നാൽ 'അജ്ഞേയ'ത്തെ 'അറിയുക' ഒരിക്കലും സാദ്ധ്യമല്ല. മനുഷ്യന്റെ ഉൽപ്പത്തികാലം മുതൽക്കേ മനുഷ്യമനസ്സ് ഈ അന്വേഷണത്തിൽ ഏർപ്പെട്ടിരുന്നു എന്ന് ഞാൻ വിശ്വസിക്കുന്നു. ലോകചരിത്രത്തിന്റെ ഒരു കാലഘട്ടത്തിലും, മനുഷ്യന്റെ ബുദ്ധിയും ചിന്താശക്തിയും ഈ പോരാട്ടം, അജ്ഞാതലോകത്തെക്കുറിച്ചുള്ള ഈ അന്വേഷണം നടത്താതിരിക്കാനിടയില്ല. നമ്മുടെ ചെറിയ പ്രപഞ്ചത്തിൽ ഈ മനുഷ്യമനസ്സിൽ, ഒരു വിചാരം പൊന്തിവരുന്നത് നാം കാണുന്നു. അതെവിടെനിന്നു വരുന്നു എന്നു നമുക്കറിഞ്ഞുകൂടാ; അതു മറയുമ്പോൾ എങ്ങോട്ടു പോകുന്നു എന്നും നമുക്കറിവില്ല. പിണ്ഡാണ്ഡവും ബ്രഹ്മാണ്ഡവും ഒരേതരം ചാലിൽക്കൂടി-എന്നു പറയട്ടെ-നീങ്ങുന്നു, ഒരേ ദശാസന്ധികളിൽക്കൂടി കടന്നുപോകുന്നു, ഒരേ രീതിയിൽ സ്പന്ദിക്കുന്നു.

മതങ്ങൾ ബാഹ്യജന്യങ്ങളല്ല, അന്തരംഗജന്യങ്ങളാണ് എന്നുള്ള ഹൈന്ദവസിദ്ധാന്തത്തെ ഞാൻ വിശദമാക്കാൻ ശ്രമിക്കാം. മനുഷ്യമനസ്സിന്റെ സ്വഭാവത്തിൽത്തന്നെയുള്ള ഒന്നാണ് മതപരമായ ചിന്തയെന്നും അതിനാൽ അവന്നു ശരീരവും മനസ്സും വിട്ടുപിരിയാൻ കഴിയുംവരെയും ചിന്തയും ജീവിതവും ഉപേക്ഷിക്കാൻ കഴിയുംവരേയും മതം ഉപേക്ഷിക്കുക സാദ്ധ്യമല്ലെന്നും ഞാൻ വിശ്വസിക്കുന്നു. മനുഷ്യനിൽ ചിന്താശക്തിയുള്ളിടത്തോളം കാലം ഈ പോരാട്ടം തുടർന്നുവരാതെ തരമില്ല;

അതുവരെ മനുഷ്യന് എതെങ്കിലും രൂപത്തിലുള്ള ഒരു മതം കൂടിയേ തീരൂ. അങ്ങനെ അനേകരൂപത്തിലുള്ള മതങ്ങൾ ലോകത്തു നാം കാണുന്നു. ബുദ്ധിയെ കുഴയ്ക്കുന്ന ഒരു പഠനവിഷയമാണത്; എങ്കിലും നമ്മളിൽ പലരും വിചാരിക്കുംപോലെ, കേവലം നിഷ്പ്രയോജനമായ ഒരു മനോവ്യായാമമല്ല, ഈ കുഴച്ചിൽപടലത്തിനിടക്ക് ഒരു സമന്വയ ഘടകമുണ്ട്; ഈ ശബ്ദവൈരുദ്ധ്യങ്ങൾക്കു പിന്നിൽ ഒരനുരഞ്ജകസ്വര മുണ്ട്; ഉറ്റുശ്രദ്ധിക്കാനൊരുക്കമുള്ളവന് അതു കേൾക്കുകയും ചെയ്യാം.

ഇക്കാലത്ത് സകലപ്രശ്നങ്ങളിലുംവെച്ച് വലിയ പ്രശ്നമായിരിക്കുന്ന തിതാണ്: ജ്ഞാതവും ജ്ഞേയവുമായ ലോകത്തിന്റെ ഇരുപുറത്തും അജ്ഞാതവും അജ്ഞേയവുമായ അനന്തഭാവം നിലകൊള്ളുന്നു എന്നു സിദ്ധമായിരിക്കേ, എന്തിന് ആ അനന്തമായ അജ്ഞാതത്തിനുവേണ്ടി ക്ലേശിക്കുന്നു? നമുക്കു ജ്ഞാതത്തെക്കൊണ്ടു തൃപ്തിപ്പെട്ടുകൂടാത്തതെ ന്ത്?-തിന്നുക, കുടിക്കുക, സമുദായത്തിന് അല്പം നന്മ ചെയ്യുക ഇത്ര യും കൊണ്ടു നമുക്കു തൃപ്തരായിക്കഴിയാൻ വയ്യാത്തതെന്ത്? ഈ ആശ യം അന്തരീക്ഷത്തിലുണ്ട്. പണ്ഡിതന്മാരായ പ്രൊഫസർമാർ മുതൽ കൊ ഞ്ചുന്ന ശിശുവരെ, ലോകത്തിനു നന്മ ചെയ്യാൻ നമ്മെ ഉപദേശിക്കുന്നു; അതാണ് മതസർവ്വസ്വമെന്നും അപ്പുറത്തുള്ള കാര്യങ്ങളെക്കുറിച്ചു ചിന്തിച്ചു ക്ലേശിക്കുന്നത് നിഷ്പ്രയോജനമാണെന്നും പറയുന്നു. ഈ പറച്ചിൽ വളരെ കൂടിയതു കാരണം, അതൊരു സ്വയം സിദ്ധവസ്തുത പോലായിട്ടുണ്ട്. എന്നാൽ ഭാഗ്യവശാൽ നാം ആ അപ്രമേയലോകത്തെ ക്കുറിച്ച് അന്വേഷിച്ചേ തീരൂ. ഈ അദ്യതനം, ഈ പ്രകടപ്രപഞ്ചം, അപ്രകടമായതിന്റെ ഒരംശംമാത്രമാണ്. ഈ ഇന്ദ്രിയപ്രപഞ്ചം, അനന്ത മായ ആദ്ധ്യാത്മികപ്രപഞ്ചത്തിന്റെ ഒരംശം, ഒരു ചെറിയ തുണ്ട്, ഇന്ദ്രിയ പ്രജ്ഞാഭൂമികയിലേക്ക് പ്രസർജ്ജനം ചെയ്യപ്പെട്ടതുപോലത്രേ. അങ്ങേ പ്പുറത്തുള്ളതിനെ അറിയാതെ, ഈ ചെറിയ അംശത്തിനു സമാധാനം കണ്ടെത്താനും അതിനെ ഗ്രഹിക്കാനും എങ്ങനെ സാധിക്കും? സോക്ര ട്ടീസ് ആതൻസ് പട്ടണത്തിൽ പ്രസംഗിച്ചുവന്ന കാലത്തൊരു ദിവസം, അദ്ദേഹം ഇന്ത്യയിൽനിന്ന് അവിടെ ചെന്ന ഒരു ബ്രാഹ്മണനെ കണ്ടു പോൽ. മനുഷ്യന്റെ ഏറ്റവും വലിയ പഠനവിഷയം മനുഷ്യൻതന്നെയാ ണെന്ന് സോക്രട്ടീസ് ബ്രാഹ്മണനോടു പറഞ്ഞു. ''ഈശ്വരനെ അറിയാതെ നിങ്ങൾക്കെങ്ങനെ മനുഷ്യനെ അറിയാൻ കഴിയും?'' എന്ന് ബ്രാഹ്മണൻ ഉടനെ തിരിച്ചു ചോദിക്കുകയുണ്ടായി. അതേ, ഈ ഈശ്വരൻ, ഒരു കാല ത്തും അറിവിനു വിഷയമാകാത്തവൻ, അഥവാ ബ്രഹ്മം, അല്ലെങ്കിൽ അനന്തം, അല്ലെങ്കിൽ നാമരഹിതം-നിങ്ങളുടെ ഇഷ്ടംപോലെ എന്തുപേരും പറഞ്ഞുകൊള്ളുക-മാത്രമാണ്,അറിയപ്പെടുന്നതും അറിയപ്പെടാവുന്ന തുമായ ഈ ലോകത്തിന്റെ, ഈ അദ്യതനജീവിതത്തിന്റെ, ഏകസമാ

ധാനം; യുക്തിയുക്തമായ അടിസ്ഥാനവും സാധൂകരണവും, നിങ്ങളുടെ മുമ്പിലുള്ള ഏതു വസ്തുവും ഏറ്റവും ഭൗതികമായ വല്ലതുംതന്നെ, എടുത്തുനോക്കുക. ഏറ്റവും ഭൗതികമായ ശാസ്ത്രങ്ങളിലൊന്ന് രസതന്ത്രമോ ഊർജ്ജതന്ത്രമോ വാനശാസ്ത്രമോ ജന്തുശാസ്ത്രമോ- എടുത്തു പഠനം നടത്തുകയും ആ പഠനം അനുക്രമം മുന്നോട്ടു കൊണ്ടുപോവുകയും ചെയ്യുക. ആ ശാസ്ത്രത്തിന്റെ സ്ഥൂലരൂപങ്ങൾ ക്രമേണ ഉരുകി, മേൽക്കുമേൽ സൂക്ഷ്മങ്ങളായി, ഒടുവിൽ അഭൗതിക വസ്തുക്കളുടെ മേഖലയിലേക്കു (ചേതനാമേഖലയിലേക്ക്) ഒരു നെടും ചാട്ടം അനിവാര്യമാകുന്ന ഒരു ഘട്ടത്തിലെത്തുന്നു. ഏതു ജ്ഞാനമണ്ഡലത്തിലും സ്ഥൂലം ഉരുകി സൂക്ഷ്മമാകുന്നു; ഭൗതികശാസ്ത്രം ആത്മവിദ്യയായി മാറുന്നു.

അങ്ങനെ മനുഷ്യൻ ഇന്ദ്രിയാതീതത്തിന്റെ പഠനത്തിലേക്കു ബലമായി നയിക്കപ്പെടുന്നു. ഇന്ദ്രിയമേഖലയ്ക്കപ്പുറമുള്ളതിനെ അറിയാൻ നമുക്കു കഴിയുന്നില്ലെങ്കിൽ, ജീവിതം ഒരു മണൽക്കാടായിരിക്കും. മനുഷ്യജീവിതം കേവലം വ്യർത്ഥമായിരിക്കും. ഇപ്പോഴുള്ള വസ്തുക്കളെക്കൊണ്ട് തൃപ്തിപ്പെടുക എന്നും മറ്റും ഉപദേശിക്കാം. പശുക്കളും പട്ടികളും അങ്ങനെ തൃപ്തിപ്പെടുന്നു; അതുപോലെതന്നെ എല്ലാ മൃഗങ്ങളും അവ മൃഗങ്ങളായിരിക്കുന്നതും അതുകൊണ്ടത്രെ. മനുഷ്യനും ഇപ്പോഴത്തെ അവസ്ഥയിൽ സംതൃപ്തനായി ഇതിനപ്പുറത്തുള്ള കാര്യങ്ങളെപ്പറ്റിയ അന്വേഷണം പാടെ വെടിയുന്നപക്ഷം മനുഷ്യവർഗ്ഗം വീണ്ടും മൃഗങ്ങളുടെ അവസ്ഥയിലേക്കു മടങ്ങേണ്ടിവരും. മനുഷ്യനും മൃഗവും തമ്മിലുള്ള വ്യത്യാസം അവന്റെ മതമത്രേ- അജ്ഞാതത്തെക്കുറിച്ചുള്ള അവന്റെ അന്വേഷണം. മനുഷ്യൻ മാത്രമാണ് പ്രകൃത്യാ മേലോട്ടു നോക്കുന്നവൻ എന്നു പറഞ്ഞിട്ടുള്ളതു സമുചിതംതന്നെ. മറ്റു ജന്തുക്കളെല്ലാം പ്രകൃത്യാ കീഴോട്ടു നോക്കുന്നു. മനുഷ്യന്റെ ഈ മേലോട്ടുള്ള നോട്ടവും മേലോട്ടുള്ള പോക്കും പൂർണ്ണതയെ തേടലുമത്രേ മുക്തിയെന്നു പറയുന്നത്. ഈ ഊർദ്ധ്വാഭിമുഖപ്രയാണം മനുഷ്യൻ എത്രവേഗം ആരംഭിക്കുന്നുവോ, അത്രവേഗം അയാൾ സത്യപ്രാപ്തി മുക്തിയാണെന്ന ഈ ആശയത്തിലേക്കുയരും. അത്, നിങ്ങളുടെ പോക്കറ്റിലുള്ള പണത്തിന്റെ തുകയേയോ നിങ്ങൾ ധരിക്കുന്ന വസ്ത്രങ്ങളേയോ നിങ്ങൾ പാർക്കുന്ന വീടിനെയോ അല്ല ആശ്രയിച്ചിരിക്കുന്നത്, നിങ്ങളുടെ മസ്തിഷ്കത്തിലുള്ള ആദ്ധ്യാത്മികചിന്താസമ്പത്തിനെയാണ്. അതത്രേ മനുഷ്യപുരോഗതി കൈവരുത്തുന്നത്-സകലഭൗതികസാംസ്കാരിക പുരോഗതിയുടേയും നിദാനം, പ്രവർത്തനങ്ങളുടെ പിമ്പിലുള്ള പ്രേരകം, മനുഷ്യവർഗ്ഗത്തെ മുമ്പോട്ടു തള്ളിവിടുന്ന ഉത്സാഹശക്തി.

മതം ഭക്ഷണത്തെ ആശ്രയിച്ചല്ല പുലരുന്നത്. അതൊരു വീട്ടിൽ പാർക്കുന്നില്ല. വീണ്ടും വീണ്ടും ഈ ആക്ഷേപം ഉന്നയിക്കപ്പെട്ടു കേൾക്കുന്നു; ''മതംകൊണ്ടെന്താണ് ഗുണം? അതിന് പാവങ്ങളുടെ

പട്ടിണി ഇല്ലാതാക്കൻ കഴിയുമോ?'' എന്ന്. കഴിയില്ലെങ്കിൽത്തന്നെ, അത് മതത്തിന്റെ അസാധുത്വത്തിനു തെളിവാകുമോ? നിങ്ങൾ വാനശാസ്ത്ര സംബന്ധമായ ഒരു സിദ്ധാന്തപരീക്ഷണത്തിനൊരുമ്പെടുമ്പോൾ ഒരു ശിശുവന്ന്, ''ഇതിൽനിന്ന് ഇഞ്ചിമിഠായി കിട്ടുമോ?'' എന്നു ചോദിക്കുന്നു. 'ഇല്ല' എന്നു നിങ്ങൾ ഉത്തരം പറയുന്നു. ''എങ്കിൽ അതുകൊണ്ട് ഒരുപയോഗവുമില്ല'' എന്ന് ശിശു പ്രസ്താവിക്കുന്നു. ശിശുക്കൾ, ഇഞ്ചി മിഠായി കിട്ടുക എന്ന സ്വന്തം വീക്ഷണസ്ഥാനത്തുനിന്ന് പ്രപഞ്ചസാകല്യ ത്തെപ്പറ്റി വിധികൽപ്പിക്കുന്നു. ലോകത്തിലെ ശിശുക്കളും അപ്രകാരം തന്നെ ചെയ്യുന്നു. താഴ്ന്നൊരു കാഴ്ചപ്പാടിൽനിന്നുകൊണ്ട് ഉന്നതമായ കാര്യങ്ങളെക്കുറിച്ചു വിധിച്ചു തള്ളാൻ പാടില്ല. ഏതൊരു വസ്തുവേയും അതാതിനുള്ള മാനദണ്ഡംകൊണ്ടുവേണം മതിക്കുക. അനന്തതയെ മതിക്കുവൻ അനന്തതയുടെ മാനദണ്ഡംതന്നെ ഉപയോഗിക്കണം, മതം മനുഷ്യജീവിതത്തിൽ സാകല്യേന വ്യാപിച്ചു കിടക്കുന്നു- ഇപ്പോഴേ ത്തതിൽ മാത്രമല്ല, ഭൂതഭാവിജീവിതമാസകലവും. അതിനാൽ മതമെന്നത്, നിത്യനായ ആത്മാവിനു നിത്യനായ ഈശ്വരനുമായുള്ള നിത്യബന്ധമ ത്രേ. മനുഷ്യന്റെ അഞ്ചു മിനിട്ടു നേരത്തെ ജീവിതത്തിന്മേലുള്ള പ്രവർ ത്തനത്തെ ആസ്പദമാക്കി അതിന്റെ മൂല്യം നിർണ്ണയിക്കുന്നതു യുക്തി യുക്തമാണോ? തീർച്ചയായും അല്ല. ഇതെല്ലാം നിഷേധാത്മകമായ വാദ മുഖങ്ങളാണ്.

ഇനി മതത്തെക്കൊണ്ടു വല്ല കാര്യവും സാധിപ്പാനുണ്ടോ എന്ന പ്രശ്നമെടുക്കാം. ഉണ്ട്. അത് മനുഷ്യന്നു നിത്യജീവിതം പ്രദാനം ചെയ്യുന്നു. അതാണ് മനുഷ്യനെ അവന്റെ ഇന്നത്തെ നിലയിലെത്തിച്ചത്; ഇനി അതു മൃഗസമാനനായ മനുഷ്യനെ ദേവസമാനനാക്കുകയും ചെയ്യും. അതാണ് മതത്തിന്റെ സാധ്യം. മതത്തെ മനുഷ്യസമുദായ ത്തിൽനിന്നു മാറ്റിവെയ്ക്കുക; പിന്നെ ശേഷിക്കുന്നതെന്ത്? ഒരു കൂട്ടം കാട്ടുമൃഗങ്ങൾമാത്രം. ഇന്ദ്രിയസുഖമല്ല മനുഷ്യജീവിതത്തിന്റെ ലക്ഷ്യം; എല്ലാ ജീവന്റേയും ലക്ഷ്യം (ആത്മ)ജ്ഞാനമത്രേ. മൃഗം അതിന്റെ ഇന്ദ്രിയങ്ങളുടെ വ്യാപാരത്തിൽ സുഖിക്കുന്നതിനേക്കാൾ കൂടുതലായി മനുഷ്യൻ തന്റെ ബുദ്ധിവ്യാപാരത്തിൽ സുഖിക്കുന്നതായി കാണുന്നു. ഇനി തന്റെ വിചാരപ്രകൃതിയേക്കാൾ കൂടുതലായി, ആദ്ധ്യാത്മികപ്രകൃതി മനുഷ്യന് ആസ്വാദ്യമായിരിക്കുന്നതായും കാണുന്നു. അതിനാൽ, ഏറ്റവും ഉന്നതമായ ജ്ഞാനം ഈ ആദ്ധ്യാത്മികജ്ഞാനമായിരിക്കണം. ഈ ജ്ഞാനത്തോടുകൂടി ആനന്ദവും കൈവരുന്നു. ഈ ലൗകികവിഷയ ങ്ങളെല്ലാം ആ യഥാർത്ഥജ്ഞാനത്തിന്റെയും ആനന്ദത്തിന്റെയും നിഴലുകൾ മാത്രം-മൂന്നാം കിടയോ നാലാംകിടയോ അഭിസ്ഫുരണ ങ്ങൾമാത്രം.

ഒരു പ്രശ്നംകൂടി; എന്താണ് ലക്ഷ്യം? മനുഷ്യൻ അറുതിയില്ലാതെ പുരോഗമിച്ചുവരികയാണെന്നും അവനു ചെന്നെത്തേണ്ടതായി ഒരു പൂർണ്ണതാലക്ഷ്യമില്ലെന്നും ഇക്കാലത്ത് പ്രഖ്യാപിക്കപ്പെട്ടു കാണുന്നു

എന്നെന്നും പുരോഗമിക്കുകയും ഒരിക്കലും ചെന്നെത്താതിരിക്കുകയും; ഇതിന്റെ അർത്ഥമെന്തായാലും ഇതെത്ര വിചിത്രമായിതോന്നിയാലും, പ്രത്യക്ഷത്തിൽത്തന്നെ അസംബന്ധമാണ്. ഋജുരേഖയിൽക്കൂടി പുരോഗതിയെന്നൊന്നുണ്ടോ? ഒരു ഋജുരേഖയെ അന്തമില്ലാതെ നീട്ടിയാൽ അതൊരു വൃത്തമായിത്തീരും; അത് തുടങ്ങിയേടത്തുതന്നെ വന്നെത്തും. നിങ്ങൾ ആരംഭിക്കുന്നിടത്തുതന്നെ അവസാനിപ്പിച്ചേ മതിയാവൂ. നിങ്ങൾ ഈശ്വരനിൽ ആരംഭിച്ചു; അതിനാൽ ഈശ്വരനിൽത്തന്നെ മടങ്ങിച്ചെല്ലണം.അപ്പോൾപ്പിന്നെ ശേഷിക്കുന്നതെന്ത്? വേലയുടെ വിസ്തരാംശങ്ങൾ. അനന്തകാലമത്രയും നിങ്ങൾ ഈ വേല നടത്തിക്കൊണ്ടിരിക്കുകയും വേണം.

ഇനി മറ്റൊരു ചോദ്യംകൂടി: നാം മുന്നോട്ടു പോകുന്നതിനൊപ്പം പുതിയ മതതത്ത്വങ്ങൾ കണ്ടുപിടിക്കേണ്ടതുണ്ടോ? ഉണ്ടെന്നും ഇല്ലെന്നും പറയേണ്ടിയിരിക്കുന്നു. ഒന്നാമത്, മതവിഷയകമായി കൂടുതലറിവൊന്നും നമുക്കു സാധ്യമല്ല; എന്തെന്നാൽ എല്ലാം മുമ്പേ അറിയപ്പെട്ടു കഴിഞ്ഞു. നമ്മളിൽ ഒരേകത്വം സ്ഥിതിചെയ്യുന്നതായി ലോകത്തിലെ എല്ലാ മതങ്ങളിലും അവകാശപ്പെട്ടിരിക്കുന്നതു കാണാം. ഈശ്വരനുമായി ഏകത്വം പ്രാപിച്ചുകഴിഞ്ഞാൽപ്പിന്നെ ആ അർത്ഥത്തിൽ പുരോഗതി സാദ്ധ്യമല്ല. ജ്ഞാനമെന്നാൽ ഈ ഏകത്വത്തെ കണ്ടെത്തലാണ്. നിങ്ങളെ ഞാനിവിടെ പുരുഷന്മാരായും സ്ത്രീകളായും കാണുന്നു; ഇതു നാനാത്വം. എല്ലാവരേയും ഒരു വർഗ്ഗത്തിൽ പെടുത്തി 'മനുഷ്യർ' എന്നു പറയുമ്പോഴാകട്ടെ, അതു ശാസ്ത്രീയവിജ്ഞാനമായി. ഉദാഹരണത്തിന് രസതന്ത്രത്തിന്റെ കാര്യമെടുക്കുക. ഇന്നറിയപ്പെടുന്ന പദാർത്ഥങ്ങളെയെല്ലാം അവയുടെ മൂലദ്രവ്യങ്ങളായി അപഗ്രഥിക്കാനും ഇവയുടെയെല്ലാം ഉല്പത്തിസ്ഥാനമായി ഒരൊറ്റ മൂലദ്രവ്യത്തെ, കഴിയുമെങ്കിൽ, കണ്ടുപിടിക്കുവാനുമാണ് രസതന്ത്രജ്ഞന്മാർ യത്നിക്കുന്നത്. അവർ മറ്റെല്ലാ ദ്രവ്യങ്ങളുടെയും ഉല്പത്തിക്കു മൂലമായ ഒരു ദ്രവ്യത്തെ കണ്ടു പിടിക്കുന്ന കാലം വന്നേയ്ക്കാം. അങ്ങനെയൊന്നു കണ്ടെത്തിയാൽ പിന്നീടവർക്ക് മുന്നോട്ടുപോവുക സാദ്ധ്യമല്ല. അതോടെ രസതന്ത്രം പൂർണ്ണതയിലെത്തിക്കഴിയും. മതമാകുന്ന ശാസ്ത്രത്തെസ്സംബന്ധിച്ചും ഇങ്ങനെ തന്നെ. മുഴുത്ത ഏകത്വം കണ്ടുപിടിക്കാൻ നമുക്കു കഴിഞ്ഞാൽപ്പിന്നെ പുരോഗതിക്കു സാധ്യതയില്ല.

അടുത്ത പ്രശ്നം അത്തരമൊരു ഏകത്വം കണ്ടെത്താൻ കഴിയുമോ എന്നതാണ്. ഭാരതത്തിൽ അതിപുരാതനകാലം മുതൽക്കേ മതത്തിന്റേയും തത്ത്വശാസ്ത്രത്തിന്റേയും കൂടിയുള്ള ഒരു ശാസ്ത്രം ആവിഷ്കരിക്കാനുള്ള യത്നം നടന്നിട്ടുണ്ട്; എന്തെന്നാൽ പാശ്ചാത്യരാജ്യങ്ങളിൽ പതിവായിരിക്കുംപോലെ, ഹിന്ദുക്കൾ ഇവ രണ്ടും (മതവും തത്ത്വശാസ്ത്രവും) വേർതിരിക്കാറില്ല. ഞങ്ങൾ മതത്തേയും തത്ത്വശാസ്ത്രത്തേയും ഒരേ വസ്തുവിന്റെ രണ്ടു വശങ്ങളായി കരുതിപ്പോരുന്നു; രണ്ടും ഒരുപോലെ യുക്തിയിലും ശാസ്ത്രീയവസ്തുക്കളിലും അധിഷ്ഠിതമായിരിക്കണം.

സാംഖ്യദർശനം ഭാരതത്തിലെയെന്നല്ല, ലോകത്തിലെതന്നെ, ഏറ്റവും പുരാതനമായ തത്ത്വശാസ്ത്രങ്ങളിലൊന്നത്രേ. അതിന്റെ ഉപജ്ഞാതാവായ കപിലൻ ഹൈന്ദവമനശ്ശാസ്ത്രസാകല്യത്തിന്റെ പിതാവത്രേ. അദ്ദേഹം ഉപദേശിച്ച ആ പുരാതനതത്ത്വസംഹിത ഇന്നും ഭാരതത്തിൽ അംഗീകാരം ലഭിച്ചിട്ടുള്ള എല്ലാത്തരം തത്ത്വസംഹിതകളുടേയും- അവയെ 'ദർശനങ്ങൾ' എന്നാണ് പറയുന്നത് - അസ്ഥിവാരമാണ്. മറ്റു കാര്യങ്ങളിൽ അവർ അദ്ദേഹവുമായി എത്രമാത്രം വിയോജിച്ചാലും, എല്ലാവരും അദ്ദേഹത്തിന്റെ 'മനശ്ശാസ്ത്ര'ത്തെ സ്വീകരിച്ചിട്ടുണ്ട്.

സാംഖ്യദർശനത്തിന്റെ യുക്തിസിദ്ധപരിണാമമായ വേദാന്തം, സാംഖ്യ നിഗമനങ്ങളെ കുറേക്കൂടി മുന്നോട്ടു കൊണ്ടുപോയി. വേദാന്തത്തിന്റെ 'പ്രപഞ്ചവിജ്ഞാനീയം' കപിലന്റേതുമായി യോജിക്കുന്നുണ്ടെങ്കിലും വേദാന്തം ദ്വൈതത്തിൽ അവസാനിക്കുന്നില്ല. സയൻസിന്റേയും മതത്തിന്റേയും സമാനലക്ഷ്യമായ ഏകത്വദർശനംവരേയും അത് അന്വേഷണം തുടരുന്നു.

## 5
## ഏകത്വം

(ന്യൂയോർക്കിലെ വേദാന്തസംഘത്തിൽ 1900 ജൂണിൽചെയ്ത പ്രസംഗത്തിന്റെ കുറിപ്പ്)

ഭാരതത്തിലെ വിഭിന്നസമ്പ്രദായങ്ങളെല്ലാം ഏകത്വം അല്ലെങ്കിൽ അദ്വൈതം എന്ന കേന്ദ്രാശയത്തിൽനിന്ന് പ്രസരിക്കുന്നു. അവയെല്ലാം വേദാന്തത്തിൽ ഉൾപ്പെടുന്നു; എല്ലാം വേദാന്തത്തെ ആസ്പദമാക്കി വ്യാഖ്യാനിക്കപ്പെടുന്നു. അവയുടെ ആത്യന്തികസാരം ഏകത്വം ഉപദേശിക്കലാണ്. നാം ഈ നാനാരൂപങ്ങളിൽ കാണുന്നത് ഈശ്വരനെയാണ്. നാം ഇന്ദ്രിയങ്ങളിൽക്കൂടി നാനാത്വം ഗ്രഹിക്കുന്നു. എങ്കിലും സത്ത ഒന്നേ ഉള്ളൂ.

ഈ വിവിധനാമങ്ങൾ ആ ഒന്നിന്റെ അഭിവ്യക്തിയിലെ മാത്രാഭേദങ്ങളെ കുറിക്കുകയേ ചെയ്യുന്നുള്ളൂ. ഇന്നത്തെ പുഴു നാളത്തെ ഈശ്വരനാകുന്നു. നമുക്ക് അത്രയേറെ പ്രിയമായിരിക്കുന്ന ഈ ഭേദഭാവങ്ങൾ ഒരേ അനന്തവസ്തുതയുടെ അംശങ്ങളാണ്. അഭിവ്യക്തിയുടെ മാത്രയിലേ വ്യത്യാസമുള്ളു. ആ അനന്തവസ്തുത സ്വാതന്ത്ര്യപ്രാപ്തിയുമത്രേ.

മാർഗ്ഗത്തെസ്സംബന്ധിച്ച് നമുക്ക് എന്തെല്ലാം തെറ്റുകൾ പറ്റിയിരിക്കാമെങ്കിലും നമ്മുടെ അദ്ധ്വാനമെല്ലാം യഥാർത്ഥത്തിൽ സ്വാതന്ത്ര്യാർത്ഥമാണ്. സുഖമോ ദുഃഖമോ അല്ല നാമന്വേഷിക്കുന്നത്. സ്വാതന്ത്ര്യമാണ്. ഈ ഒരു ലക്ഷ്യമത്രേ മനുഷ്യന്റെ അതർപ്പണീയമായ പിപാസയുടെ

രഹസ്യം. ഹിന്ദു പറയുന്നു, ബൗദ്ധനും പറയുന്നു, കൂടുതൽ കൂടുതൽ കാര്യങ്ങൾക്കു വേണ്ടിയുള്ള മനുഷ്യന്റെ ഈ ദാഹം എരിപൊരികൊള്ളിക്കുന്ന, ഒരിക്കലും ശമിക്കാത്ത ഒരു ദാഹമാണെന്ന്. അമേരിക്കക്കാരായ നിങ്ങൾ സദാ കൂടുതൽ സുഖഭോഗങ്ങൾ കണ്ടെത്താൻ നോക്കുന്നുണ്ടല്ലോ. നിങ്ങൾക്കു തൃപ്തിവരാൻ സാധ്യതയില്ല. ശരിതന്നെ; എന്നാൽ നിങ്ങളുടെ അന്വേഷണത്തിന്റെ അടിയിലുള്ള ലക്ഷ്യം സ്വാതന്ത്ര്യമാണ്.

മനുഷ്യതൃഷ്ണയുടെ ഈ വൈപുല്യം യഥാർത്ഥത്തിൽ മനുഷ്യന്റെ അനന്തതയുടെ ലക്ഷണമാണ്. മനുഷ്യന്റെ തൃഷ്ണയും അതിനുള്ള നിവൃത്തിയും അനന്തമാകുമ്പോഴേ അവന് അലംഭാവം സാധ്യമാകൂ എന്ന വസ്തുതയുടെ നിദാനം അവന്റെ അനന്തതയത്രേ.

മറ്റെന്തിനു കഴിവുണ്ട് മനുഷ്യനെ തൃപ്തനാക്കാൻ? സ്വർണ്ണത്തിനില്ല, ഭോഗങ്ങൾക്കില്ല, സൗന്ദര്യത്തിനില്ല. ഏകമായ അനന്തതയ്ക്കുമാത്രമേ അവനെ തൃപ്തിപ്പെടുത്താൻ കഴിയൂ. ആ അനന്തത അവൻതന്നെയാണു താനും. ഈ വസ്തുത അവൻ സാക്ഷാൽക്കരിക്കുമ്പോഴേ സ്വാതന്ത്ര്യം വന്നുചേരുന്നുള്ളു.

'ഇന്ദ്രിയങ്ങളാകുന്ന രാഗസുഷിരങ്ങളോടുകൂടിയതും വേദാന്തദർശനാദി കഴിവുകളുള്ളതും സംഗീതയുക്തവുമായ ഈ ഓടക്കുഴൽ ഒറ്റക്കാര്യത്തെക്കുറിച്ചാണ് പാടിക്കൊണ്ടിരിക്കുന്നത്-അതിനെ മുറിച്ചെടുത്ത കാട്ടിലേക്കു മടങ്ങിപ്പോകാൻ അതു വ്യാകുലപ്പെടുന്നു.'

''ഉദ്ധരേദാത്മനാത്മാനം നാത്മാനമവസാദയേത്

ആത്മൈവഹ്യാത്മനോ ബന്ധുരാത്മൈവ രിപുരാത്മനഃ''*

അനന്തത്തെ സഹായിക്കാൻ ആർക്കു കഴിയും? ഇരുട്ടിൽക്കൂടി നിങ്ങളുടെ അടുത്തേയ്ക്കു നീണ്ടുവരുന്ന കൈപോലും നിങ്ങളുടേതുതന്നെയാകാനേ തരമുള്ളു.

ഭയവും തൃഷ്ണയുമാണ് ഇതിന്റെയെല്ലാം ഹേതുക്കളായ രണ്ടു സംഗതികൾ. അവയെ ആരു സൃഷ്ടിക്കുന്നു? നാം തന്നെ. നമ്മുടെ ജീവിതം സ്വപ്നസ്വപ്നാന്തരമുള്ള ഒരു പര്യടനം മാത്രം. അനന്തസ്വപ്നദർശിയായ മനുഷ്യൻ പരിമിതസ്വപ്നങ്ങൾ കാണുന്നു! ഹാ! ബാഹ്യമായതൊന്നുമേ നിത്യമല്ല എന്നുള്ളതിന്റെ ആ ധന്യത! ആ വ്യാവഹാരിക ലോകത്തിലുള്ളതൊന്നുമേ നിത്യമാകാൻ തരമില്ല എന്നു കേൾക്കുമ്പോൾ ഹൃദയം തുടിക്കുന്നവർ ഇതിന്റെ അർത്ഥമെന്തെന്നറിയുന്നില്ല.

ഞാൻ അനന്തമായ നീലാകാശം, എന്റെ മീതേക്കൂടി ഈ വിവിധവർണ്ണോജ്ജ്വലങ്ങളായ മേഘങ്ങൾ കടന്നുപോകുന്നു. ഒരു നിമിഷം നിന്നിട്ട് അപ്രത്യക്ഷമാകുന്നു. പക്ഷേ, ഞാൻ എക്കാലവും ഒരേ നീലാകാശമായി നിലകൊള്ളുന്നു. ഞാൻ എല്ലാത്തിന്റേയും നിത്യസാക്ഷിയായി

* ഗീത. 6.5

വർത്തിക്കുന്നു. ഞാൻ കാണുന്നു: അതിനാൽ പ്രകൃതിയുണ്ട്. ഞാൻ കാണുന്നില്ല; അതിനാൽ പ്രകൃതിയില്ല. ഈ അനന്തമായ ഏകത്വം ഒരുനിമിഷമെങ്കിലും വിച്ഛേദിക്കപ്പെടുന്നുവെങ്കിൽ, (വല്ലതും) കാണാനോ കേൾക്കാനോ നമ്മളിലാർക്കും സാധിക്കില്ല.

## 6

## മതവും സയൻസും

ജ്ഞാനത്തിന്റെ ഏകനിദാനം അനുഭവമത്രേ. നിശ്ചയാത്മകത്വമില്ലാത്ത ഏകശാസ്ത്രം ലോകത്തു മതം മാത്രമാണ്; കാരണം, അത് ഒരനുഭവശാസ്ത്രമായി ഉപദേശിക്കപ്പെടുന്നില്ല. ഇതു പാടില്ലാത്തതാണ്. എങ്കിലും, അനുഭവത്തിൽനിന്നു മതം പഠിപ്പിക്കുന്ന ഒരു ചെറിയ സംഘം ആളുകൾ ഏതു കാലത്തുമുണ്ട്. ഇവരെ 'മിസ്റ്റിക്കു'കൾ എന്നു പറയുന്നു. എല്ലാ മതത്തിലുമുള്ള ഈ മിസ്റ്റിക്കുകൾ ഒരേ ഭാഷയിൽ സംസാരിക്കുകയും ഒരേ സത്യങ്ങൾ പഠിപ്പിക്കുകയും ചെയ്യുന്നു. മതത്തിന്റെ ശരിയായ ശാസ്ത്രമിതാണ്. ലോകത്തിന്റെ ഏതു ഭാഗത്തായാലും ഗണിതശാസ്ത്രത്തിനു വ്യത്യാസമില്ലാത്തതുപോലെ മിസ്റ്റിക്കുകൾക്കു തമ്മിലും മതാന്തരമില്ല; അവരെല്ലാം ഒരേമാതിരി മാനസികഭാവവും ഒരേമാതിരി നിലപാടുമുള്ളവരാണ്. അവരുടെ അനുഭൂതി ഒന്നുപോലെയാണ്; അതു നിയമമാവുകയും ചെയ്യുന്നു.

പള്ളിമതത്തിൽ, ആ മതസ്ഥർ, ആദ്യം ഒരു മതം പഠിക്കുന്നു, പിന്നെ അനുഷ്ഠിക്കുവാൻ തുടങ്ങുന്നു. അവർ തങ്ങളുടെ വിശ്വാസത്തിന്നടിസ്ഥാനമായി അനുഭവത്തെയല്ല കൈക്കൊള്ളുന്നത്. മിസ്റ്റിക്കാകട്ടെ, സത്യത്തെ അന്വേഷിച്ചു പുറപ്പെടുന്നു; ആദ്യം അതിനെ അനുഭവത്തിൽ വരുത്തുകയും പിന്നീട് തന്റെ വിശ്വാസപ്രമാണത്തെ ആവിഷ്കരിക്കുകയും ചെയ്യുന്നു. പള്ളിമതമാകട്ടെ മറ്റുള്ളവരുടെ അനുഭവങ്ങളെ വായ്പവാങ്ങുന്നു. മിസ്റ്റിക്കിനു സ്വന്തം അനുഭൂതികളുണ്ട്. പള്ളിമതം പുറത്തുനിന്ന് അകത്തേക്കു പോകുന്നു; മിസ്റ്റിക്ക് അകത്തുനിന്ന് പുറത്തേയ്ക്കും.

രസതന്ത്രവും മറ്റു ഭൗതികശാസ്ത്രങ്ങളും ഭൗതികലോകത്തെസ്സംബന്ധിച്ച സത്യങ്ങളെ എന്നപോലെ മതം ആത്മീയലോകത്തെസ്സംബന്ധിച്ച സത്യങ്ങളെ കൈകാര്യം ചെയ്യുന്നു. രസതന്ത്രം അഭ്യസിക്കേണ്ടുന്നവൻ വായിക്കേണ്ടത് പ്രകൃതിയാകുന്ന ഗ്രന്ഥമാണ്. മതം അഭ്യസിക്കാനുതകുന്ന ഗ്രന്ഥം നിങ്ങളുടെ സ്വന്തം മനസ്സും ഹൃദയവുമാണ്. ആത്മജ്ഞാനി പലപ്പോഴും പ്രകൃതിശാസ്ത്രങ്ങളെക്കുറിച്ചു അജ്ഞനായിരിക്കുന്നു; കാരണം അദ്ദേഹം തെറ്റായ ഗ്രന്ഥം-അന്തരംഗഗ്രന്ഥം-ആണ് വായിക്കുന്നത്; പ്രകൃതിശാസ്ത്രജ്ഞൻ മിക്കവാറും മതവിഷയത്തിൽ അജ്ഞ

നായി കാണപ്പെടുന്നു. കാരണം, അദ്ദേഹവും തെറ്റായ ഗ്രന്ഥം-ബാഹ്യ ഗ്രന്ഥം-ആണ് പാരായണം ചെയ്യുന്നത്.

ഓരോ ശാസ്ത്രത്തിനുമുണ്ട് അതാതിന്റേതായ മാർഗ്ഗവിശേഷം. മതമാകുന്ന ശാസ്ത്രത്തിനും അങ്ങനെതന്നെ. അതിനു (മറ്റുള്ളവയേക്കാൾ കൂടുതൽ മാർഗ്ഗങ്ങളുണ്ട്. എന്തെന്നാൽ അതിനു പ്രവർത്തിക്കേണ്ട സാമഗ്രികൾ കൂടുതലാണ്. ബാഹ്യലോകസാമഗ്രികളെപ്പോലെ ഏകരൂപമല്ല മനുഷ്യമനസ്സ്. വിഭിന്നപ്രകൃതികൾക്കനുസരിച്ചു വിഭിന്നമാർഗ്ഗങ്ങളുണ്ടാകണം. ഒരു മനുഷ്യനിൽ ഏതെങ്കിലുമൊരു ജ്ഞാനേന്ദ്രിയം മുന്തിനിൽക്കുംപോലെ- ഒരാൾക്കു കാഴ്ചയേറെ, മറ്റൊരാൾക്കു കേൾവിയേറെ എന്നിങ്ങനെ-(ഓരോരുത്തനിലും) മുന്തിനിൽക്കുന്ന ഒരു മാനസിക ഭാവമുണ്ട്. ഈ വാതിലിൽക്കൂടിയാണ് ഓരോരുത്തനും അവരവരുടെ മനസ്സിന്റെ ഉള്ളറയെ പ്രാപിക്കേണ്ടത്. എങ്കിലും എല്ലാ മനസ്സുകൾക്കും പൊതുവായ ഒരേകത്വമുണ്ട്. അതിനാൽ, എല്ലാത്തിനും ഉപയുക്തമാക്കാവുന്ന ഒരു ശാസ്ത്രവുമുണ്ട്. മതമാകുന്ന ഈ ശാസ്ത്രം മനുഷ്യാത്മാവിന്റെ അപഗ്രഥനത്തിലധിഷ്ഠിതമാണ്. അതിന് ഇതരവിശ്വാസപ്രമാണമില്ല.

ഒരേ മതസമ്പ്രദായം എല്ലാവർക്കും പറ്റില്ല. ഓരോന്നും ഒരു ചരടിൽ കോർത്തിട്ടുള്ള ഓരോ മുത്തുമണിയാണ്. എല്ലാറ്റിനും മേലെ ഓരോരുത്തനിലുമുള്ള വ്യക്തിത്വം കാണാൻ നാം ശ്രദ്ധിക്കണം. ഒരു മനുഷ്യനും മതത്തിലേക്കായി ജനിക്കുന്നില്ല. അവന് അവന്റെ ആത്മാവിൽത്തന്നെയുണ്ട് ഒരു മതം. വ്യക്തിത്വത്തെ നശിപ്പിക്കാൻ നോക്കുന്ന ഏതു സമ്പ്രദായവും അന്തിമദശയിൽ ആപത്കരമാണ്. ഓരോ ജീവനിലും ഒരു ശക്തിപ്രവാഹം വ്യാപരിക്കുന്നുണ്ട്. ഈ പ്രവാഹം അതിനെ അചിരേണ ഈശ്വരനിലെത്തിക്കുന്നതാണ്. എല്ലാ മതങ്ങളുടേയും ഉദ്ദേശ്യലക്ഷ്യങ്ങൾ ഈശ്വരസാക്ഷാൽക്കാരമത്രേ. പരിശീലനങ്ങളിൽവെച്ച് ഏറ്റവും ഉത്കൃഷ്ടമായ പരിശീലനം ഈശ്വരനെമാത്രം ആരാധിക്കുന്നതാണ്. ഓരോ മനുഷ്യനും അവനവന്റെ ഇഷ്ടാദർശത്തെ തിരഞ്ഞെടുത്ത് അതിൽ ഉറച്ചുനിന്നിരുന്നെങ്കിൽ മതപരമായ എല്ലാ വാദകോലാഹലങ്ങളും അവസാനിച്ചേനേ.

## 7

## മതം സാക്ഷാത്കാരമാണ്

മനുഷ്യൻ ഈശ്വരന്ന് നൽകിയിട്ടുള്ളതിലേക്കും മഹത്തായ പേരത്രേ 'സത്യം'. സത്യം സാക്ഷാത്കാരഫലമാണ്; അതിനാൽ അതിനെ ആത്മാവിൽ ആരായേണ്ടതാണ്. എല്ലാ ഗ്രന്ഥങ്ങളേയും ചടങ്ങുകളേയും

ദൂരെ തള്ളി, സ്വന്തം ആത്മാവിനെ ദർശിക്കാൻ ശ്രമിക്കുക. ''ഗ്രന്ഥങ്ങൾ നമ്മെ ഭ്രാന്തു പിടിപ്പിക്കയും ചെയ്യുന്നു'' എന്ന് ശ്രീകൃഷ്ണഭഗവാൻ പ്രസ്താവിക്കുന്നു. പ്രകൃതിയുടെ ദ്വന്ദ്വങ്ങൾക്കപ്പുറം പോവുക. വിശ്വാസങ്ങളും അനുഷ്ഠാനങ്ങളും ചടങ്ങുകളുമാണ് 'ജീവിതസർവ്വസ്വ'വും 'ലക്ഷ്യസർവ്വസ്വ'വുമെന്നു വിചാരിക്കുന്ന മാത്രയിൽ നിങ്ങൾ ബദ്ധരാവുന്നു. മറ്റുള്ളവരെ സഹായിക്കാൻ മാത്രം അവയിൽ പങ്കുകൊള്ളുക. എന്നാൽ അവ ഒരു ബന്ധനമാകാതിരിക്കാൻ കരുതുക. മതം ഒന്നേയുള്ളു. എന്നാൽ അതിന്റെ പ്രയോഗത്തിൽ വൈവിധ്യം അനിവാര്യമത്രേ. അതിനാൽ ഓരോരുത്തനും അവനവന്റെ സന്ദേശം നൽകട്ടെ; പക്ഷേ, മറ്റു മതങ്ങളുടെ കുറവുകൾ കാണാനുദ്യമിക്കരുത്. വെളിച്ചം കണ്ടെത്തണമെന്നുണ്ടെങ്കിൽ, നിങ്ങൾ ചടങ്ങുകൾക്കെല്ലാം പുറത്തു കടക്കണം. ഈശ്വരജ്ഞാനമാകുന്ന പീയൂഷം ആകണ്ഠം പാനം ചെയ്യുക. 'സോഽഹം' എന്ന് അനുഭവപ്പെട്ടവൻ. കീറത്തുണികളുടുത്താലും ആനന്ദമഗ്നനാണ്. നിത്യത്തിലേക്കു നിമഗ്നനാകുക. എന്നിട്ട് നിത്യശക്തിയൊത്തു മടങ്ങിവരിക. അടിമ സത്യത്തെ അന്വേഷിച്ചു പുറപ്പെടുന്നു; സ്വതന്ത്രനായി മടങ്ങിവരുന്നു.

## 8

## മതം ആത്മനിരാസമാണ്

പ്രപഞ്ചത്തിലെ അവകാശങ്ങൾ ഭാഗിക്കാവതല്ല. അവകാശത്തെപ്പറ്റി പറയുമ്പോൾ അതിൽ പരിമിതി വ്യഞ്ജിപ്പിക്കുന്നുണ്ട്. 'അവകാശ'മല്ല 'ഉത്തരവാദിത്വ'മാണ്. ഓരോരുത്തനും ലോകത്തെവിടെയുള്ള തിന്മയ്ക്കും ഉത്തരവാദിയാണ് ആർക്കും വയ്യ തന്റെ സഹോദരനിൽനിന്നു വേർപെട്ടു പോകുക. നമ്മെ ജഗത്തിനോടു ഐക്യപ്പെടുത്തുന്നതെല്ലാം നന്മയും വേർപ്പെടുത്തുന്നതെല്ലാം തിന്മയുമത്രേ. നിങ്ങൾ അനന്തത്തിന്റെ ഒരംശമാണ്. അതു നിങ്ങളുടെ സ്വന്തപ്രകൃതിയാണ്. അതിനാൽ നിങ്ങൾ നിങ്ങളുടെ സഹോദരന്റെ സഹകാരിയാണ്.

ജീവിതത്തിന്റെ ഒന്നാമത്തെ സാധ്യം ജ്ഞാനമത്രേ. രണ്ടാമത്തേത് ആനന്ദവും. ജ്ഞാനവും ആനന്ദവും മുക്തിയിലേക്കു നയിക്കുന്നു. എന്നാൽ എല്ലാ ജീവികളും (എറുമ്പും പട്ടിയും കൂടി) മുക്തരാകുംവരെ ആർക്കും മുക്തിപ്രാപ്തി സാദ്ധ്യമല്ല. എല്ലാവർക്കും ആനന്ദം സിദ്ധിക്കുംവരെ ആർക്കും ആനന്ദപ്രാപ്തി സാധ്യമല്ല. നിങ്ങൾ വല്ലവനെയും ദ്രോഹിക്കുമ്പോൾ, നിങ്ങളെത്തന്നെയാണ് ദ്രോഹിക്കുന്നത്; എന്തെന്നാൽ നിങ്ങളും നിങ്ങളുടെ സഹോദരനും ഒന്നാകുന്നു. യാതൊരുവൻ പ്രപഞ്ചമാകെ തന്നിലും പ്രപഞ്ചത്തിലാകെ തന്നെയും കാണുന്നുവോ അവനത്രേ യഥാർത്ഥയോഗി.1 പ്രപഞ്ചത്തിന്റെ ഏറ്റവും ഉന്നതമായ നിയമം സ്വാർത്ഥത്യാഗമാണ്; സ്വാർത്ഥപ്രകടനമല്ല. ''തിന്മയെ ചെറുക്കരുത്''

1. സർവഭൂതസ്ഥമാത്മാനം സർവഭൂതാനി ചാത്മനി
ഈക്ഷതേ യോഗയുക്താത്മാ സർവത്ര സമദർശനഃ. (ഗീത. 6.29)

എന്ന യേശുവിന്റെ ഉപദേശം ഒരിക്കലും പ്രയോഗിച്ചുനോക്കാത്തതു കൊണ്ടാണ് ലോകത്തു തിന്മ നിറഞ്ഞിരിക്കുന്നത്. നിസ്സ്വാർത്ഥത ഒന്നു മാത്രമേ പ്രശ്നപരിഹാരമാകൂ. ഉൽക്കടമായ സ്വാർത്ഥത്യാഗത്തോടെ മതം സമാഗതമാകുന്നു. താന്താങ്ങൾക്കുവേണ്ടി യാതൊന്നും ആഗ്രഹിക്കാതിരിക്കുക; എല്ലാ കർമ്മങ്ങളും പരാർത്ഥമാക്കുക. ഇതാണ് ഈശ്വരനുമായി ഐക്യപ്പെട്ടു ജീവിക്കുക എന്നത്.

## 9

## ആത്മാവിന്റെ സ്വഭാവവും അതിന്റെ ലക്ഷ്യവും

മരണത്തോടെ മനുഷ്യൻ ശൂന്യനാകുന്നില്ലെന്നത് ആദ്യകാലം മുതൽക്കേ ഉള്ള ആശയമാണ്. മനുഷ്യന്റെ മരണശേഷവും ഏതോ ഒന്നു ജീവിച്ചിരിക്കുന്നു. ആയതു തുടർന്നു ജീവിക്കുകയും ചെയ്യുന്നു. ഈ ആശയം സംബന്ധിച്ച് ഈജിപ്തുകാർ, ബാബിലോണിയക്കാർ, പ്രാചീന ഹിന്ദുക്കൾ എന്നീ മൂന്ന് അതിപുരാതനജനസമുദായങ്ങളുടെ ഒരു താരതമ്യപഠനം നടത്തുന്നതു പക്ഷേ സമുചിതമാവും. ഈജിപ്തുകാരുടെയും ബാബിലോണിയക്കാരുടെയും കാര്യത്തിൽ ആത്മാവിനെസ്സംബന്ധിച്ച ഒരാശയവിശേഷം നിലവിലിരുന്നു– അതു ബാഹ്യശരീരത്തിന്റെ ഇണ ആണെന്നുള്ളത്. അവരുടെ വിശ്വാസമനുസരിച്ച്, ഈ ബാഹ്യശരീരത്തിനുള്ളിൽ ചലിക്കുന്നതായും പ്രവർത്തിക്കുന്നതായും മറ്റൊരു ശരീരമുണ്ട്. ബാഹ്യശരീരം നശിക്കുമ്പോൾ അതിന്റെ ഇണ (ആന്തരശരീരം) വെളിയിൽ പോകുകയും, കുറേക്കാലംകൂടി ജീവിച്ചിരിക്കയും ചെയ്യുന്നു. എന്നാൽ, ഈ ഇണയുടെ തുടർന്നുള്ള ജീവിതം ബാഹ്യശരീരത്തിന്റെ സംരക്ഷണത്തെ ആശ്രയിച്ചിരിക്കുന്നു. ബാഹ്യശരീരത്തിന്റെ വല്ലഭാഗത്തിനും കേടുപറ്റിയാൽ ആന്തരശരീരത്തിന്റേയും അതേ ഭാഗത്തിനു നിശ്ചയമായും കേടു പറ്റും. ഇതുമൂലമാണ്, പുരാതന ഈജിപതുകാർ തൈലലേപനവിദ്യകൊണ്ടും പിരമിഡുകൾ പണിയിച്ചും മറ്റും ശവശരീരം കേടു വരാതെ സൂക്ഷിക്കുവാൻ വ്യഗ്രത കാണിച്ചിരുന്നത്. ബാബിലോണിയക്കാരുടേയും, പുരാതന ഈജിപ്തുകാരുടേയും വിശ്വാസപ്രകാരം ഈ 'ഇണ'യ്ക്ക് നിത്യജീവിതം സാധ്യമല്ല. അതിനു പരമാവധി ജീവിച്ചിരിക്കാൻ കഴിയുന്ന ഒരു കാലപരിധിയുണ്ട്– അതായത് അത് ഉപേക്ഷിച്ചുപോയ ശരീരം സംരക്ഷിക്കാൻ കഴിയുന്നിടത്തോളംമാത്രം.

പിന്നെയൊരു സവിശേഷത, ഈ ഇണയ്ക്കും 'ഭയപീഡ'യുണ്ടെന്നുള്ളതാണ്. അതു സർവദാ ദുഃഖിതവും വ്യാകുലവുമാണ്. അതിന്റെ ജീവിതം അത്യന്തം വിഷാദാത്മകമാണ്. (ബാഹ്യശരീരവുമായി വേർ

പെട്ടതിനുശേഷം) തനിക്ക് അലഭ്യമായിരിക്കുന്ന ഭക്ഷ്യപേയങ്ങളും മറ്റു സുഖസാമഗ്രികളും തേടി. അതു കൂടെക്കൂടെ ജീവിച്ചിരിക്കുന്നവരെ സമീപിക്കുന്നു. നൈൽനദിയിലെ വെള്ളം, ഇപ്പോൾ അതിനു കുടിക്കാൻ നിവൃത്തിയില്ലാത്ത ശുദ്ധജലം, കുടിക്കാൻ അതാഗ്രഹിക്കുന്നു. ഭൂമിയിൽ ജീവിച്ചിരുന്നപ്പോൾ അതിനു പ്രിയമായിരുന്ന ഭക്ഷ്യങ്ങൾ വീണ്ടും ലഭിക്കാൻ അതാഗ്രഹിക്കുന്നു. ഇവയൊന്നും കിട്ടാനിടയില്ലായെന്നു കാണുമ്പോൾ, 'ഇണ' ഒരു ഭയങ്കരസത്ത്വമായി, ജീവിച്ചിരിക്കുന്നവരെ ചിലപ്പോൾ മരണമാരണാദിവിപത്തുകൾ കാട്ടി ഭീഷണിപ്പെടുത്തുന്നു.

ആര്യന്മാരുടെ ഇടയിൽ നിലവിലിരുന്ന ആശയത്തിലേക്ക് കടക്കുമ്പോൾ പൊടുന്നനവേ വലിയൊരന്തരം ദൃശ്യമാകുന്നു. അവിടെയും ഇണയെന്ന സങ്കൽപ്പമുണ്ട്. എന്നാൽ അത് ഒരുതരം ആത്മീയശരീരമാണ്. ഇവിടെയുള്ള വലിയൊരു വ്യത്യാസം, ഈ ആത്മീയശരീരം അഥവാ ആത്മാവ്-അതിന്റെ പേരെന്തുമാകട്ടെ-അതുപേക്ഷിച്ചുപോയ ശരീരത്താൽ ബദ്ധമല്ലെന്നുള്ളതാണ്. നേരെമറിച്ച്, അത് ഈ ശരീരത്തിൽനിന്നു സ്വാതന്ത്ര്യം നേടിയിരിക്കുന്നു; ഇതത്രേ ശവം ദഹിപ്പിച്ചുകളയുകയെന്ന ആര്യന്മാരുടെ പ്രത്യേകാചാരത്തിന്റെ നിദാനവും. ആത്മാവ് ഉപേക്ഷിച്ചുപോയ ശരീരത്തെ നിഷ്കാസനം ചെയ്യാൻ ആര്യന്മാർ ആഗ്രഹിക്കുന്നു. ഈജിപ്തുകാരാകട്ടെ അതിനെ മണ്ണിൽ മൂടിയും, തൈലലേപനം ചെയ്തും, പിരമിഡുകൾ പണിയിച്ചും മറ്റും എങ്ങനെയും സംരക്ഷിക്കാനാഗ്രഹിക്കുന്നു. ഏറ്റവും ആദിമങ്ങളായ ശവസംസ്കാരരീതികളെ വിട്ടു ഒരുമാതിരി പുരോഗതി പ്രാപിച്ച ജനസമുദായങ്ങളുടെ ശവസംസ്കരണരീതികൾ നോക്കിയാലും അവ ആത്മാവിനെപ്പറ്റി ആ ജനസമുദായങ്ങൾക്കുണ്ടായിരുന്ന ആശയത്തിനു ഗണ്യമായ സൂചനയരുളുന്നതാണ്. വിട്ടുപോയ ദേഹിക്ക് അവശിഷ്ടദേഹവുമായി ഉറ്റ ബന്ധമുണ്ട് എന്ന ആശയം എവിടെയൊക്കെ കാണുന്നുവോ, അവിടെയൊക്കെ ശരീരത്തെ സംരക്ഷിക്കാനുള്ള പ്രവണതയും സദാപി കാണുന്നു; ഏതെങ്കിലും തരത്തിലുള്ള കുഴിച്ചുമൂടലും കാണുന്നുണ്ട്. നേരേമറിച്ച്, ആത്മാവ് ശരീരത്തിൽനിന്നു വ്യതിരിക്തമായ വസ്തുവാണെന്നും ശരീരത്തെ നശിപ്പിച്ചാലും അതിനു ഹാനി ഭവിക്കുന്നില്ലെന്നുമുള്ള ആശയം ആരുടെയൊക്കെയിടയിൽ വളർന്നുവന്നുവോ, അവിടെയൊക്കെ എപ്പോഴും ശരീരത്തെ ദഹിപ്പിക്കുകയെന്ന ഏർപ്പാടാണ് നടപ്പിലുള്ളത്. അങ്ങനെ, എല്ലാ പുരാതനാര്യവർഗ്ഗക്കാരും മരിച്ചവരെ ദഹിപ്പിച്ചിരുന്നതായി നാം കാണുന്നു. പാഴ്സികൾ ഈ രീതിക്ക്, ശവം ഒരു മാളികമുകളിൽ കൊണ്ടുപോയിടുക എന്ന രൂപത്തിൽ ഒരു മാറ്റം വരുത്തിയിട്ടുള്ളതു ശരി തന്നെ; എന്നാൽ ആ മാളികയ്ക്കു നൽകിയ പേരിന്റെ (ദഖ്മാ) അർത്ഥം തന്നെ ''ദഹനസ്ഥലം'' എന്നാണ്. പുരാതനകാലത്ത് അവരും ശവം ദഹിപ്പിക്കുകയായിരുന്നു പതിവെന്ന് ഇതിൽനിന്നു വ്യക്തമാകുന്നു. മറ്റൊരു സവിശേഷത ആര്യന്മാരുടെ ഇടയിൽ ഈ ഇണയ്ക്കു ഭയപീഡയുണ്ടാ

യിരുന്നില്ലെന്നുള്ളതാണ്. അവ ഭക്ഷണമോ സഹായമോ അർത്ഥിച്ചു കൊണ്ടു ജീവിച്ചിരിക്കുന്നവരെ സമീപിക്കുന്നില്ല. അർത്ഥനകൾ നിരസിക്കപ്പെടുമ്പോൾ ക്രൗര്യപൂർവ്വം ജീവിച്ചിരിക്കുന്നവരെ ഹിംസിക്കാനൊരുമ്പെടുന്നുമില്ല. അവർ, നേരെമറിച്ച്, ആനന്ദയുക്തരായി, സ്വാതന്ത്ര്യം ലഭിച്ചതിൽ സന്തുഷ്ടരായി, വർത്തിക്കുന്നു. ചിതാഗ്നി ശരീരവിലയത്തിന്റെ പ്രതീകമാണ്. പിരിഞ്ഞുപോയ ആത്മാവിനെ പിതൃക്കൾ വസിക്കുന്നിടത്തേക്ക്- ഒരിക്കലും ദുഃഖമില്ലാത്തതും എക്കാലവും സുഖസമ്പൂർണ്ണവുമായ പിതൃലോകത്തേക്ക്-പതുക്കെ നയിക്കുവാൻ ഈ പ്രതീകത്തോട് (അഗ്നിശിഖകളോട്) അഭ്യർത്ഥിക്കുന്നു.

ഈ രണ്ടാശയങ്ങളും സാദൃശ്യമുള്ളവയാണെന്നു നമുക്കു പൊടുന്നനവേ കാണാം-ഒന്നു പ്രസാദാത്മകവും മറ്റേതു (പ്രാഥമികമാകയാൽ) വിഷാദാത്മകവും. ഒന്നു മറ്റേതിന്റെ പരിണാമമാണ്. ഈജിപ്തുകാരുടെ ആ ആശയംതന്നെയാവാം അതിപുരാതനകാലത്ത് ആര്യന്മാരും പുലർത്തിയിരുന്നത്. ആര്യന്മാരുടെ അതിപുരാതനരേഖകൾ പരീക്ഷിക്കുമ്പോൾ ഇതേ ആശയം നിലവിലിരുന്നതിന്റെ സംഭാവ്യത കാണുന്നുണ്ട്. എന്നാൽ ആര്യന്മാരുടെ ആത്മാവ് തികച്ചും തേജസ്വിയായ, പ്രഭാപൂർണ്ണമായ ഒരു വസ്തുവത്രേ. മനുഷ്യൻ മരിക്കുമ്പോൾ, അയാളുടെ ആത്മാവ് പിതൃക്കളോടു ചേർന്നു വസിക്കാൻ പോകുന്നു; അവരോടൊത്ത് അവിടെ ആനന്ദമായി പാർക്കുകയും ചെയ്യുന്നു. ആ പിതൃക്കൾ ഇവിടെ ദയാവായ്പോടെ സ്വാഗതം ചെയ്യുന്നു. ഇന്ത്യയിൽ ആത്മാവിനെപ്പറ്റിയുള്ള ഏറ്റവും പുരാതനമായ ആശയമിതാണ്. പിൽക്കാലത്ത് ഈ ആശയം ഉയർന്നുയർന്നുപോകുന്നുണ്ട്. ആദ്യം അവർ ആത്മാവെന്നു പറഞ്ഞുവന്നത് യഥാർത്ഥത്തിലുള്ള ആത്മാവല്ലെന്നു പിന്നീടു കണ്ടുപിടിച്ചു; ഈ തേജസ്വിയായ ശരീരം, സൂക്ഷ്മശരീരം; എത്ര സൂക്ഷ്മമായാലും ശരീരംതന്നെ. എല്ലാ ശരീരവും സ്ഥൂലമോ സൂക്ഷ്മമോ ആയ ദ്രവ്യത്താൽ നിർമ്മിതമാകണം; അതിനാൽ അതു ശാശ്വതമാകാനിടയില്ല. രൂപമുള്ള ഏതൊന്നിനും മാറ്റമുണ്ട്. മാറ്റമുള്ളത് എങ്ങനെ ശാശ്വതമാകും? അതിനാൽ മനുഷ്യന്റെ ആത്മാവായി, തേജോമയശരീരത്തിന്റെ പിന്നിൽ-എന്നു പറയട്ടെ-മറ്റൊരു വസ്തുവിനെ അവർ കണ്ടെത്തി. അതിന് ആത്മാവെന്നു പേരിട്ടു അങ്ങനെയാണ് ആത്മാവെന്ന ഈ ആശയം ഉല്പന്നമായത്. ഈ ആശയത്തിനും അനേകം മാറ്റങ്ങൾക്കു വിധേയമാകേണ്ടിവന്നു. ആത്മാവു ശാശ്വതമാണെന്നും, അണുവിനെപ്പോലെ അത്യന്തം ചെറുതാണെന്നും, അതു ശരീരത്തിന്റെ ഒരു സവിശേഷഭാഗത്തു കുടികൊള്ളുന്നുവെന്നും, മനുഷ്യൻ മരിക്കുമ്പോൾ അയാളുടെ ആത്മാവ് തേജോമയശരീരത്തോടുകൂടി സ്ഥൂലശരീരത്തിൽനിന്നു വിട്ടുപോകുന്നുവെന്നും

മറ്റും ചിലർ വിചാരിച്ചു. എന്നാൽ, തേജോമയശരീരം ആത്മാവാണെന്നുള്ള ആശയം ഏതു കാരണത്താൽ നിഷേധിക്കപ്പെട്ടുവോ, അതേ കാരണത്താൽ ഈ 'ആത്മാ'വിന്റെ അണുസ്വഭാവത്തെ നിഷേധിക്കാനും മറ്റും ചിലർ മുതിർന്നുവന്നു.

ഈ വിവിധാഭിപ്രായങ്ങളിൽനിന്നാണ് സാംഖ്യദർശനം ഉത്ഭവിച്ചത്. അതോടെ വലിയൊരന്തരം ദൃശ്യമാകുന്നു. സാംഖ്യദർശനപ്രകാരം, മനുഷ്യന് ഒന്നാമത് ഈ സ്ഥൂലശരീരവും ഇതിന്റെ പിന്നിൽ സൂക്ഷ്മശരീരവുമുണ്ട്. സൂക്ഷ്മശരീരം മനസ്സിന്റെ വാഹനമെന്നപോലെ വർത്തിക്കുന്നു. ഇതിന്റെയും പിന്നിലാണ് ആത്മാവ്, അഥവാ സാംഖ്യന്മാർ പറയുംപോലെ, മനസ്സിന്റെയും ദ്രഷ്ടാവായ പുരുഷൻ. ഇതു സർവ്വവ്യാപിയാണ്. അതായത്, നിങ്ങളുടെ ആത്മാവും എന്റെ ആത്മാവും മറ്റു സകലരുടെയും ആത്മാക്കളും ഒരേ സമയം എല്ലായിടത്തുമുണ്ട്. അതു രൂപരഹിതമാണെങ്കിൽ, ഏതെങ്കിലും സ്ഥലത്തിരിക്കുന്നുവെന്ന് എങ്ങനെ പറയാം? ഒരു സ്ഥലത്തിരിക്കുന്ന ഒന്നിനു രൂപമുണ്ട്. രൂപരഹിതം അനന്തമാകാനേ തരമുള്ളു. അതിനാൽ ഓരോ ആത്മാവും എല്ലായിടത്തുമുണ്ട്. രണ്ടാമത്തെ വാദം കുറേക്കൂടി ആശ്ചര്യജനകമാണ്. മനുഷ്യജീവികൾ,അഥവാ അവരിൽ ഒട്ടുവളരെ പേരെങ്കിലും, പുരോഗമിച്ചുവരുന്നതായി പുരാതനകാലത്തുതന്നെ അവർ കണ്ടറിഞ്ഞു. മനുഷ്യനിൽ പവിത്രതയും ജ്ഞാനവും ശക്തിയും വളർച്ച പ്രാപിച്ചുകൊണ്ടിരുന്നു. മനുഷ്യൻ പ്രകാശിപ്പിച്ച വർദ്ധമാനമായ ജ്ഞാനവും പവിത്രതയും ശക്തിയും അവന്ന് എവിടെനിന്നു കിട്ടി? ഇതാ, ഒരറിവുമില്ലാത്ത ഒരു പൈതൽ. അതു വളർന്നു ശക്തനും പ്രഭാവശാലിയും ജ്ഞാനിയുമായ മനുഷ്യനാകുന്നു. അതിന് ആ വിജ്ഞാനസമ്പത്തും ശക്തിസമുച്ചയവും എവിടെനിന്നു കിട്ടി? അവ അതിന്റെ ആത്മാവിൽത്തന്നെയുണ്ടായിരുന്നുവെന്നാണ് ഇതിനുത്തരം; ശിശുവിന്റെ ആത്മാവിൽ ആദ്യം മുതൽക്കേ ഈ ശക്തിയും ജ്ഞാനവും ഉണ്ടായിരുന്നു. ഈ ശക്തിയും പവിത്രതയും പ്രഭാവവുമെല്ലാം ആ ആത്മാവിലുണ്ടായിരുന്നു; പക്ഷേ അവ അനഭിവ്യക്തമായിരുന്നു. അവ പിന്നീട് അഭിവ്യക്തമായി. ഈ അഭിവ്യക്തിയെന്നും അനഭിവ്യക്തിയെന്നും പറഞ്ഞാലെന്താണ്? ഓരോ ആത്മാവും സാംഖ്യന്മാർ പറയും പോലെ പവിത്രനും പൂർണ്ണനും സർവ്വശക്തനും സർവ്വജ്ഞനുമാണ്, എന്നാൽ അതിനു സിദ്ധിച്ച മനസ്സിനെ ആശ്രയിച്ചാണ് സ്വയം ബഹിഃസ്ഫുരണത്തിനുള്ള അതിന്റെ കഴിവിരിക്കുന്നത്. മനസ്സ് ആത്മാവിനെ പ്രതിഫലിപ്പിക്കുന്ന ദർപ്പണംപോലെയാണ്. എന്റെ മനസ്സ് ഒരു നിശ്ചിതപരിധിവരെ എന്റെ ആത്മാവിന്റെ ശക്തികളെ പ്രതിഫലിപ്പിക്കുന്നു. അതുപോലെ നിങ്ങളുടേയും മറ്റൊരോരുത്തന്റേയും കാര്യത്തിലും കൂടുതൽ നിർമ്മലമായ ദർപ്പണം ആത്മാവിനെ കൂടുതൽ നന്നായി പ്രതിഫലിപ്പിക്കും. അതിനാൽ, ഓരോരുത്തനും സ്വായത്തമായുള്ള മനസ്സിന്റെ സ്ഥിതിഭേദമനുസരിച്ച് ആത്മാവിന്റെ ബഹിഃസ്ഫുരണവും വ്യത്യസ്തമാകും. എന്നാലും എല്ലാ ആത്മാക്കളും

സ്വതവേ നിർമ്മലവും പൂർണ്ണവുമത്രേ.

ഇങ്ങനെയാവാൻ വയ്യെന്നഭിപ്രായപ്പെട്ട മറ്റൊരു ചിന്താസരണിക്കാരുണ്ടായിരുന്നു. അവരുടെ പക്ഷം, ആത്മാക്കൾ സ്വഭാവേന പവിത്രവും പൂർണ്ണവുമാണെങ്കിലും, ഈ പവിത്രതയും പൂർണ്ണതയും ചിലപ്പോൾ സങ്കോചനവും മറ്റു ചിലപ്പോൾ വികാസവും പ്രാപിക്കുമെന്നാണ്. ചില കർമ്മങ്ങളും ചില വിചാരങ്ങളും ആത്മാവിനെ സങ്കോചിപ്പിക്കുന്നു; മറ്റു ചില കർമ്മങ്ങളും വിചാരങ്ങളും ആത്മസ്വരൂപത്തെ പ്രകാശിപ്പിക്കുന്നു. അഭിവ്യക്തമാക്കുന്നു. ഇതിനു വീണ്ടും വിശദീകരണം നൽകപ്പെട്ടിട്ടുണ്ട്. ആത്മാവിന്റെ ശക്തിയേയും പവിത്രതയേയും സങ്കോചിപ്പിക്കുന്ന വിചാരങ്ങളും പ്രവൃത്തികളുമെല്ലാം ദുർവിചാരങ്ങളും ദുഷ്പ്രവൃത്തികളുമാണ്. ആത്മാവിനു സ്വസ്വരൂപത്തെ അഭിവ്യക്തമാക്കാൻ, സ്വശക്തികളെ വെളിയിൽ പ്രകാശിപ്പിക്കാൻ, സഹായിക്കുന്ന എല്ലാ വിചാരങ്ങളും പ്രവൃത്തികളും സദാചാരമാണ്, സത്കർമ്മങ്ങളാണ്. രണ്ടു വാദങ്ങളും തമ്മിലുള്ള അന്തരം വളരെ ലോലമാണ്, ഏറെക്കുറേ 'സങ്കോചം', 'വികാസം' എന്നീ വാക്കുകളെക്കൊണ്ടുള്ള തിരിമറിമാത്രമാണ്. ആത്മാവിനു ലഭ്യമായ മനസ്സിനെ ആശ്രയിച്ചാണ് വൈവിധ്യമുണ്ടാകുന്നതെന്ന വാദമാണ് കൂടുതൽ തൃപ്തികരമായ സമാധാനം നൽകുന്നതെന്നതിൽ സംശയമില്ല. സങ്കോച-വികാസവാദക്കാർ ആ പദദ്വയത്തിന്റെ പിന്നിൽ അഭയം തേടുകയാണ്. ആത്മാവിന്റെ സങ്കോചമെന്നും വികാസമെന്നും പറഞ്ഞാലെന്താണെന്ന് അവരോടു ചോദിക്കേണ്ടതാണ്. ആത്മാവും ചൈതന്യാത്മകമാണ്. ദ്രവ്യത്തെസ്സംബന്ധിച്ച്-സ്ഥൂലരൂപത്തിലുള്ള ദ്രവ്യമോ, മനസ്സിനെപ്പോലെ സൂക്ഷ്മരൂപത്തിലുള്ള ദ്രവ്യമോ ആകട്ടെ-സങ്കോച-വികാസപ്രശ്നം നമുക്കുന്നയിക്കാം. എന്നാൽ അതിനപ്പുറം. ദ്രവ്യമല്ലാത്ത ഒന്നിനെക്കുറിച്ച്, സ്ഥലകാലനിബദ്ധമല്ലാത്ത ഒന്നിനെക്കുറിച്ച്, സങ്കോച-വികാസപദങ്ങൾക്ക് എന്തു വിശദീകരണമാണ് നൽകാൻ കഴിയുക? അതിനാൽ, ആത്മാവ് നിത്യശുദ്ധനും നിത്യപൂർണ്ണനുമാണെന്നും, എന്നാൽ അതിന്റെ സ്വരൂപം ചില മനസ്സുകളിൽ മറ്റു ചിലതിലേക്കാൾ കൂടുതൽ പ്രതിഫലിക്കുന്നുണ്ടെന്നുമുള്ള വാദമാണ് തമ്മിൽ ഭേദമെന്നു തോന്നുന്നു. മനസ്സിനു മാറ്റം വരുന്നതിനനുസരിച്ച് അതിന്റെ പ്രകൃതി കൂടുതൽ കൂടുതൽ തെളിഞ്ഞു കിട്ടുകയും, അപ്പോൾ അത് ആത്മാവിനെ കൂടുതൽ കൂടുതൽ നന്നായി പ്രതിഫലിപ്പിക്കുകയും ചെയ്യുന്നു. അങ്ങനെ ആത്മസ്വഭാവത്തെ സമ്പൂർണ്ണം പ്രതിഫലിപ്പിക്കത്തക്കവണ്ണം മനസ്സു നിർമ്മലമാകുവോളം അതിന്റെ പുരോഗതി തുടരുന്നു. അതോടെ ആത്മാവു മുക്തനാവുകയും ചെയ്യുന്നു.

ഇതത്രേ ആത്മാവിന്റെ സ്വരൂപം. ഇനി അതിന്റെ ലക്ഷ്യമെന്താണ്? ഇന്ത്യയിൽ സകലമതസമ്പ്രദായക്കാരെസ്സംബന്ധിച്ചും ആത്മാവിന്റെ ലക്ഷ്യം ഒന്നുതന്നെ എന്നു തോന്നുന്നു. മുക്തി എന്ന ആശയം എല്ലാവർക്കും പൊതുവെ ഉള്ളതാണ്. മനുഷ്യൻ അനന്തമാണ്; ഇപ്പോഴത്തെ അവന്റെ ഈ പരിമിതാവസ്ഥ അവന്റെ സ്വതവേയുള്ള പ്രകൃതിയല്ല. ഈ പരിമിതികളെല്ലാം താണ്ടി മുമ്പോട്ടു പോകാൻ, ഉയർന്നുയർന്നു പോകാൻ–ആ അനന്തതയിൽ, അപരിമിതത്തിൽ, തന്റെ ജന്മാവകാശമായ സ്വസ്വരൂപത്തിൽ, എത്തിച്ചേരാൻ–അവൻ വെമ്പുകയാണ്. നമ്മുടെ ചുറ്റിലും കാണുന്ന ഈ സംവിധാനങ്ങളും പുനസ്സംവിധാനങ്ങളും അഭിവ്യക്തികളുമൊന്നും ലക്ഷ്യമോ ഉന്നമോ അല്ല; അവയൊക്കെ ഇടത്താവളങ്ങൾ; ഭൂമികൾ, സൂര്യന്മാർ, ചന്ദ്രന്മാർ, ജ്യോതിർഗണങ്ങൾ, ധർമ്മാധർമ്മങ്ങൾ ,നന്മതിന്മകൾ, സന്തോഷസന്താപങ്ങൾ, സുഖദുഃഖങ്ങൾ മുതലായ സംവിധാനങ്ങളെല്ലാം. നമ്മുടെ ആത്മാവിന് തന്റെ പൂർണ്ണഭാവത്തെ പ്രകാശിപ്പിക്കാനും പരിമിതികളെ അതിക്രമിക്കാനും ഉപയുക്തമായ അനുഭവങ്ങൾ പ്രദാനംചെയ്യാൻ വേണ്ടിയുള്ളതത്രേ. (ആ പൂർണ്ണാവസ്ഥാപ്രാപ്തിക്ക്) പിന്നീട്, അത് ആഭ്യന്തരമോ ബാഹ്യമോ ആയ യാതൊരു നിയമത്താലും ബദ്ധമല്ല. അതു സകലനിയമങ്ങൾക്കും, സകലപരിമിതികൾക്കും പ്രകൃതിക്കു മുഴുവനും അതീതമാകുന്നു. ആത്മാവ് പ്രകൃതിക്കധീനമാകുന്നതിനു പകരം (ഇപ്പോൾ അതു സ്വയം അങ്ങനെ വിചാരിക്കുന്നു). പ്രകൃതി ആത്മാവിന്റെ അധീനതയിലാവുന്നു. ആത്മാവിന്റെ ഏകലക്ഷ്യം ഇതത്രേ. ഈ ലക്ഷ്യത്തിലെത്താനായി, അത് അനുക്രമം തരണം ചെയ്യുന്ന പടികളെ, കടന്നുപോരുന്ന അനുഭവപരമ്പരകളെ, അതിന്റെ ജന്മങ്ങളായി സങ്കൽപ്പിക്കപ്പെട്ടിരിക്കുന്നു. ആത്മാവ് ഒരു താഴ്ന്നതരം ശരീരമെടുത്ത് (അങ്ങനെ ഭാവനചെയ്യാം) അതിൽക്കൂടി സ്വയം പ്രകാശിക്കാൻ ശ്രമിക്കുന്നു. ആ ശരീരം അപര്യാപ്തമെന്നു കാണുന്നു. അതിനാൽ അതുപേക്ഷിച്ചിട്ടു കുറേക്കൂടി മെച്ചമായ വേറൊന്നെടുത്ത് അതിൽക്കൂടി സ്വയം പ്രകാശിക്കാൻ യത്നിക്കുന്നു. അതും അപര്യാപ്തമെന്നു കാണുമ്പോൾ അതു തള്ളി കൂടുതൽ ശ്രേഷ്ഠമായ മറ്റൊന്നെടുക്കുന്നു. ഇങ്ങനെ, അവസാനം ആത്മാവിന്റെ പരമോന്നതഭാവം പ്രകാശിപ്പിക്കാൻ പര്യാപ്തമായ ഒരു ശരീരം കണ്ടെത്തുംവരെ ഈ പ്രക്രിയ ആവർത്തിക്കുന്നു. അതോടെ, ആത്മാവ് മുക്തനാവുകയും ചെയ്യുന്നു.

ഇനി, ആത്മാവ് അനന്തവും സർവ്വവ്യാപിയുമാണെങ്കിൽ–അതു ചൈതന്യാത്മകമായിരിക്കുന്ന സ്ഥിതിക്ക് അങ്ങനെയാവാതെ തരമില്ല–അതു ശരീരങ്ങളെ സ്വീകരിക്കുന്നുവെന്നും തുടരെ അനേകം ശരീരങ്ങളിൽക്കൂടി കടന്നുപോകുന്നുവെന്നും പറയുന്നതിനെന്താണർത്ഥമെന്ന പ്രശ്നമുദിക്കുന്നു. യഥാർത്ഥത്തിൽ ആത്മാവു വരുന്നുമില്ല, പോകുന്നു

മില്ല; ജനിക്കുന്നുമില്ല, മരിക്കുന്നുമില്ല. സർവ്വവ്യാപിക്കു ജനിക്കാൻ കഴിയുന്നതെങ്ങനെ? ആത്മാവ് ഒരു ശരീരത്തിൽ വസിക്കുന്നു എന്നു പറഞ്ഞാൽ അത് ഒരർത്ഥവുമില്ലാത്ത അസംബന്ധമാണ്. അപരിമിതം എങ്ങനെ പരിമിതസ്ഥലത്തിരിക്കും? പുസ്തകം വായിക്കുന്ന മനുഷ്യൻ അതിനെ ഒരു പുറം വായിച്ചുതീരുമ്പോൾ അതു മറിച്ചിട്ട് അടുത്ത പുറത്തിലേക്കു കടക്കുന്നു. അതും വായിച്ചു കഴിയുമ്പോൾ മറിക്കുകയും അതിനടുത്ത് പുറം എടുക്കുകയും ചെയ്യുന്നു. ഇങ്ങനെ, പുസ്തകം മുഴുവൻ വായിച്ചുതീരുംവരെ അയാൾ പുറങ്ങൾ മറിച്ചുപോകുന്നു. ഇവിടെ പുസ്തകം,അഥവാ അതിലെ പുറങ്ങൾ,ആണ് മറിഞ്ഞുകൊണ്ടിരിക്കുന്നത്. വായനക്കാരനല്ല. അയാൾ സർവ്വദാ സ്വസ്ഥാനത്തുതന്നെ ഇരിക്കുന്നു. ആത്മാവിന്റെ സംഗതിയും ഇതുപോലെയാണ്. പ്രകൃതി സമസ്തവും ആത്മാവു വായിച്ചുകൊണ്ടിരിക്കുന്ന പുസ്തകമാണ്, ഓരോ ജന്മവും അതിലെ ഓരോ പുറംപോലെയാണ്. അതു വായിച്ചു കഴിയുമ്പോൾ മറിക്കുന്നു. അങ്ങനെ ഗ്രന്ഥം മുഴുവൻ വായിച്ചുതീരും വരെ,. പ്രകൃതിയെസ്സംബന്ധിച്ച എല്ലാ അനുഭവങ്ങളും സിദ്ധിച്ച് ആത്മാവ് പൂർണ്ണതയിലെത്തുംവരെ, ഗ്രന്ഥത്തിന്റെ പുറങ്ങൾ ഓരോന്നായി മറിക്കപ്പെടുന്നു. എന്നാൽ ആത്മാവ് ഒരിക്കലും ചലിച്ചിട്ടില്ല. എങ്ങും പോയില്ല, വന്നുമില്ല. അത് അനുഭവങ്ങൾ ആർജ്ജിക്കുകമാത്രം ചെയ്തു. എന്നാൽ നാം സഞ്ചരിക്കുന്നതായിട്ടാണ് നമുക്കു തോന്നുന്നത്. ഭൂമി സഞ്ചരിക്കുന്നു; എങ്കിലും ഭൂമിയല്ല സൂര്യനാണ് സഞ്ചരിക്കുന്നതെന്നു നമുക്കു തോന്നുന്നു. ഇതൊരു പ്രമാദം, ഇന്ദ്രിയങ്ങളുടെ ഭ്രമം, മാത്രമാണെന്നു നമുക്കറിയാം. അതുപോലുള്ള ഒരു ഭ്രമം മാത്രമാണ്, നാം ജനിക്കുന്നു, മരിക്കുന്നു. വരുന്നു, പോകുന്നു ഇത്യാദി തോന്നലുകൾ. നാം വരുന്നില്ല, പോകുന്നില്ല, നാമൊട്ടു ജനിച്ചിട്ടുമില്ല. എന്തെന്നാൽ ആത്മാവ് എവിടേയ്ക്കു പോകാനാണ്? അതിന് എങ്ങോട്ടും നീങ്ങാനിടമില്ല. അത് ഇപ്പോൾത്തന്നെ ഇല്ലാത്തതെവിടെ?

അങ്ങനെ ഈ സിദ്ധാന്തം പ്രകൃതിയുടെ പരിണാമവും ആത്മാവിന്റെ അഭിവ്യക്തിയും എന്ന രൂപമെടുക്കുന്നു. പരിണാമപ്രക്രിയകൾ, ഏറെയേറെ ഉൽകൃഷ്ടങ്ങളായ സംവിധാനങ്ങൾ, ആത്മാവിലല്ല നടക്കുന്നത്; അത് പൂർവ്വസ്ഥിതിയിൽത്തന്നെ വർത്തിക്കുന്നു; അവയൊക്കെ പ്രകൃതിയിലാണ് നടക്കുന്നത്. എന്നാൽ പ്രകൃതിപരിണാമങ്ങൾ ഒന്നിനൊന്ന് ഉത്കൃഷ്ടങ്ങളായ സംവിധാനങ്ങളായി മുന്നേറുന്തോറും , ആത്മാവിന്റെ മഹിമയും ഏറെയേറെ അഭിവ്യക്തമാകുന്നു. ഇവിടെ ഒരു തിരശ്ശീലയും അതിന്റെ പിന്നിലായി അത്ഭുതാവഹമായ ഒരു പ്രകൃതിദൃശ്യവും ഉണ്ടെന്നു വിചാരിക്കൂ. തിരശ്ശീലയിലെ ഒരു ചെറുസുഷിരത്തിൽക്കൂടി അപ്പുറത്തുള്ള ആ ദൃശ്യത്തിന്റെ ഒരു ചെറിയ അംശമേ നമുക്കു കാണാൻ കഴിയൂ. എന്നാൽ ആ സുഷിരം വലുതാകാൻ തുടങ്ങുന്നുവെന്നു വിചാരിക്കുക. അതു വലുതാകുംതോറും ദൃശ്യത്തിന്റെ കൂടുതൽ കൂടുതൽ

ഭാഗങ്ങൾ ദൃഷ്ടിഗോചരമാകുന്നു. തിരസ്കരണി പാടേ നീങ്ങിയാൽപ്പിന്നെ ദൃശ്യത്തിനും നമുക്കും മധ്യേ ഒന്നും അവശേഷിക്കായ്കയാൽ അതു മുഴുവനും കാണുമാറാകുന്നു. ഈ തിരശ്ശീലയാണ് മനുഷ്യമനസ്സ്. അതിന്നപ്പുറത്ത് ഗംഭീരനും പവിത്രനും അനന്തശക്തനുമായ ആത്മാവു സ്ഥിതിചെയ്യുന്നു. മനസ്സ് മേൽക്കുമേൽ സ്വച്ഛവും നിർമ്മലവുമാകുന്നതിനൊപ്പം ആത്മാവിന്റെ മഹിമ ഏറെയേറെ പ്രകാശിതമാകുന്നു. ആത്മാവിൽ മാറ്റങ്ങളുണ്ടാകുന്നില്ല; മാറ്റങ്ങൾ തിരസ്കരണിയിലാണ്. ആത്മാവ് അവികാര്യനും നിത്യശുദ്ധനും നിത്യമുക്തനുമാണ്.

അതിനാൽ ഇതത്രെ സിദ്ധാന്തസാരം: ഏറ്റവും ഉന്നതൻമുതൽ ഏറ്റവും അധമനും ദുഷ്ടനുമായ മനുഷ്യൻവരെ, ഏറ്റവും മഹാനായ വ്യക്തി മുതൽ നമ്മുടെ കാൽച്ചുവട്ടിലിഴയുന്ന അതിനികൃഷ്ടമായ പുഴുവരെ. എല്ലാറ്റിലും നിർമ്മലനും പൂർണ്ണനും അനന്തനും നിത്യമുക്തനുമായ ആത്മാവ് സ്ഥിതിചെയ്യുന്നു. പുഴുവിൽ ആ ആത്മാവ് തന്റെ ശക്തിയുടേയും പവിത്രതയുടേയും ഒരു അത്യല്പാംശംമാത്രം പ്രകാശിപ്പിക്കുന്നു; മഹാപുരുഷനിൽ അതു വളരെ കൂടിയ മാത്രയിൽ പ്രകാശിപ്പിക്കുന്നു. വ്യത്യാസം അഭിവ്യക്തിയിലെ മാത്രയിലല്ലാതെ, സാരാംശത്തിലില്ല. എല്ലാ ജീവികളിലും ഒരേ നിർമ്മലനും പൂർണ്ണനുമായ ആത്മാവ് സ്ഥിതിചെയ്യുന്നു.

സ്വർഗ്ഗാദിലോകങ്ങളെക്കുറിച്ചുള്ള ഭാവനകളും കാണുന്നുണ്ട്. എന്നാൽ അവയെല്ലാം രണ്ടാംകിടയായി ഗണിക്കപ്പെടുന്നു. സ്വർഗ്ഗമെന്ന ആശയം ഒരുത്കൃഷ്ടാശയമായി കരുതപ്പെടുന്നില്ല. ഭോഗാനുഭവത്തിനു പറ്റിയ ഒരു സ്ഥലത്തെക്കുറിച്ചുള്ള അഭിനിവേശത്തിൽ നിന്നാണ് അതുത്ഭവിച്ചിട്ടുള്ളത്. നമ്മുടെ ഇപ്പോഴത്തെ അനുഭവങ്ങളുടെ അധിഷ്ഠാനത്തിൽ പ്രപഞ്ചത്തെ മുഴുവൻ പരിമിതമാക്കുവാൻ നാം മൂഢമായാഗ്രഹിക്കുന്നു. ശിശുക്കൾ വിചാരിക്കുന്നു ഈ വിശ്വം നിറയെ ശിശുക്കളാണെന്ന്. ഭ്രാന്തന്മാരുടെ ദൃഷ്ടിയിൽ ലോകമെല്ലാംകൂടി ഒരു ഭ്രാന്താശുപത്രിയാണ്. അതുപോലെ, ഇന്ദ്രിയഭോഗങ്ങൾമാത്രമാണ് ഈ ലോകത്തു കാര്യമായിട്ടുള്ളതെന്നു കരുതുന്നവർ, മൃഗങ്ങളിൽനിന്നു വളരെ വ്യത്യാസമില്ലാതെ, ജീവിതമാകെ തീറ്റിയിലും കുടിയിലും വിരുന്നൂണിലുമായി കഴിയുന്നവർ. സ്വാഭാവികമായി ഇവിടത്തേക്കാൾ കൂടുതൽ സുഖഭോഗങ്ങൾ കിട്ടുന്ന സ്ഥലങ്ങളെക്കുറിച്ചു വിഭാവനം ചെയ്യുന്നവരായി കാണപ്പെടുന്നു; എന്തെന്നാൽ ഈ ജീവിതം ഹ്രസ്വമാണ്. അവരോ, ഇന്ദ്രിയവിഷയങ്ങളിൽ ഒടുങ്ങാത്ത തൃഷ്ണയോടുകൂടിയവരും. അതിനാൽ അവർ അവിരാമമായ ഭോഗാനുഭൂതിക്കു സൗകര്യമുള്ള സ്ഥലങ്ങളെപ്പറ്റി ചിന്തിക്കുക അനിവാര്യമത്രേ. അങ്ങനെയുള്ള സ്ഥലങ്ങളിൽ പോകാനാഗ്രഹിക്കുന്നവർ അപ്രകാരം പോയേ തീരൂ എന്നും. മുമ്പോട്ടു ചെല്ലുന്തോറും നമുക്കു കാണാം. അവർ അപ്രകാരം സ്വപ്നം കാണും. ആ സ്വപ്നം അവസാനിക്കുമ്പോൾ, ഭോഗാസ്വാദനത്തിന് ധാരാളം വകയുള്ള മറ്റൊരു സ്വപ്നത്തിലേക്കു കടക്കും. ആ സ്വപ്നവും അവസാനിക്കുമ്പോൾ അവർക്കു

മറ്റു വല്ലതിനേയും കുറിച്ചു ചിന്തിക്കേണ്ടിവരും. അങ്ങനെ അവർ സ്വപ്നലോകത്തിൽ സഞ്ചരിച്ചുകൊണ്ടിരിക്കും.

ഇനി ഒടുവിലത്തെ സിദ്ധാന്തം; ആത്മാവിനെപ്പറ്റി ഒരാശയംകൂടി; ആത്മാവ് സ്വഭാവേന നിർമ്മലനും പരിപൂർണ്ണനുമാണെന്നും അതേ സമയം ഓരോ ആത്മാവും അനന്തവും സർവ്വവ്യാപിയുമാണെന്നും വരികിൽ, അനേകം ആത്മാക്കളുണ്ടാകുന്നതെങ്ങനെ? 'അനന്ത'ങ്ങൾ അനേകമുണ്ടാകുവാൻ നിർവ്വാഹമില്ല; അനേകത്തിന്റെ കാര്യം പോയിട്ട്, രണ്ടുപോലും ഉണ്ടാവാൻ വയ്യ; രണ്ട് അനന്തങ്ങളുണ്ടായാൽ ഒന്നു മറ്റേതിനെ പരിമിതപ്പെടുത്തും, അപ്പോൾ രണ്ടും പരിമിതങ്ങളാവുകയും ചെയ്യും. അതിനാൽ അനന്തം ഒന്നേ ഉണ്ടാകാൻ തരമുള്ളു. അങ്ങനെ നാം അവസാനത്തെ നിഗമനത്തെ ധീരമായി സമീപിക്കയാണ്–അതായത് ആത്മാവ് ഒന്നേയുള്ളു, രണ്ടില്ല എന്ന്.

രണ്ടു പക്ഷികൾ– രണ്ടും അഴകേറിയ തൂവലുകളുള്ളവ– ഒരു വൃക്ഷത്തിൽ ഇരിക്കുന്നു. ഒന്നു മുകളിലും മറ്റേതു താഴേയും. ഒന്നു വൃക്ഷത്തിലെ പഴങ്ങൾ തിന്നുന്നു. മറ്റേതാകട്ടെ, ശാന്തഗംഭീരനായി, സ്വന്തമഹിമാവിൽ ഏകാഗ്രചിത്തനായിരിക്കുന്നു. കീഴ്ഭാഗത്തിരിക്കുന്ന പക്ഷി, നല്ലതും ചീത്തയുമായ പഴങ്ങൾ തിന്നുന്നു. അതായത് ഇന്ദ്രിയസുഖങ്ങൾക്കു പിന്നാലെ പോകുന്നു. ഇടയ്ക്കിടെ ഒരു കയ്പേറിയ ഫലം തിന്നുമ്പോൾ, അത് അല്പം മുകളിലേക്കു നീങ്ങി മറ്റേ പക്ഷിയെ നോക്കുന്നു. മറ്റേ പക്ഷിയാകട്ടെ, നല്ല ഫലത്തെക്കുറിച്ചോ ചീത്ത ഫലത്തെക്കുറിച്ചോ താല്പര്യമില്ലാതെ, തന്നിലും മേലെ ഒരു സുഖാനുഭൂതിയേയും അന്വേഷിക്കാതെ, സ്വയം തൃപ്തനായി, ശാന്തഗംഭീരനായി സ്ഥിതിചെയ്യുന്നതു താഴത്തെ പക്ഷി കാണുന്നു. മുകളിലത്തെ പക്ഷി സ്വയം സുഖസ്വരൂപിയാണ്. അതു തന്നിലും മേലെ എന്തന്വേഷിക്കാനാണ്? താഴത്തെ പക്ഷി മുകളിലത്തെ പക്ഷിയെ നോക്കുകയും അതിന്റെ അടുത്തു പോകാൻ ആഗ്രഹിക്കുകയും ചെയ്യുന്നു. അത് അല്പം മുകളിലേക്കു നീങ്ങുന്നു; എന്നാൽ അതിന്റെ പഴയ സംസ്കാരങ്ങളുടെ പ്രേരണനിമിത്തം, അതേ പഴങ്ങൾ വീണ്ടും ഭക്ഷിച്ചുകൊണ്ടിരിക്കുന്നു. അങ്ങനെയിരിക്കെ, അതു വല്ലാത്ത കയ്പുള്ള ഒരു പഴം തിന്നുന്നു; സ്തബ്ധപ്രജ്ഞനാകുന്നു, മുകളിലേക്കു നോക്കുന്നു. അവിടെയതാ, മറ്റേതു അതേ ശാന്തഗംഭീരഭാവത്തിൽ നിലകൊള്ളുന്നു. താഴത്തെ പക്ഷി കുറച്ചുകൂടി അടുത്തു ചെല്ലുന്നു; എന്നാൽ വീണ്ടും പൂർവ്വകർമ്മസംസ്കാരത്താൽ കീഴോട്ടു വലിക്കപ്പെടുകയും, പിന്നേയും മധുരിക്കുന്നതും കയ്ക്കുന്നതുമായ ഫലങ്ങളെ തുടർന്നു ഭക്ഷിക്കുകയും ചെയ്യുന്നു. വീണ്ടും കൊടുംകയ്പുള്ള ഒരു പഴം; ഉടനെ അതു മേലോട്ടു നോക്കുകയും മുകളിലത്തേതിനോടു കുറേക്കൂടി അടുക്കുകയും ചെയ്യുന്നു. ഇങ്ങനെ അടുത്തടുത്തു ചെല്ലുന്തോറും മുകളിലത്തെ പക്ഷിയുടെ തൂവലിന്മേലുള്ള പ്രകാശം ഇതിന്റെ മേൽ പ്രതിബിംബിക്കുന്നു. അതിന്റെ സ്വന്തം തൂവൽക്കൂട്ടം

ഉരുകിമറയുന്നു; കൂടാതെ, വളരെ അടുത്തു വന്നതോടെ കാഴ്ചയ്ക്കു ആകമാനം ഒരു ഭാവപ്പകർച്ച സംഭവിക്കുകയും ചെയ്യുന്നു; അതായത്, താഴത്തെ പക്ഷി ഒരിക്കലും ഉണ്ടായിരുന്നതേയില്ല; മുകളിലത്തേതുമാത്ര മേ സദാകാലവും ഉണ്ടായിരുന്നുള്ളു. താഴത്തെ പക്ഷിയായി കരുതപ്പെട്ടി രുന്നത് മുകളിലത്തേതിന്റെ ഒരു ചെറിയ പ്രതിബിംബം മാത്രമായിരുന്നു.

ഇപ്രകാരമാണ് ആത്മസ്വരൂപം. ഈ മനുഷ്യാത്മാവ് ഇന്ദ്രിയസുഖ ങ്ങളുടെ, ലൗകികങ്ങളായ നിസ്സാരവസ്തുക്കളുടെ, പിന്നാലെ പോകുന്നു. മൃഗങ്ങൾകണക്കെ, അതു ഇന്ദ്രിയങ്ങളിൽ ജീവിക്കുന്നു; സിരാസഞ്ചയ ത്തിന്റെ ക്ഷണികങ്ങളായ ഇക്കിളിപ്പെടുത്തലുകളിൽ കഴിഞ്ഞുകൂടുന്നു. ഒരു ഊക്കേറിയ അടി കിട്ടുമ്പോൾ അതിന് ഒരു നിമിഷനേരത്തേക്കു തല ചുറ്റുകയും സകലതും തിരോധാനം ചെയ്യുന്നതുപോലെ തോന്നുക യും ചെയ്യുന്നു. ലോകം വിചാരിച്ചിരുന്നതുപോലെയല്ല, ജീവിതപന്ഥാവ് അക്ലിഷ്ടസുഗമമല്ല എന്ന് അതു മനസ്സിലാക്കുന്നു. അതു മേലോട്ടു നോ ക്കുന്നു, സർവാധിനാഥനെ ഒരു നോക്കു കാണുന്നു. അനന്തഗംഭീരന്റെ ഒരു ക്ഷണികദർശനം നേടുന്നു. അവിടുത്തോട് അല്പം അടുത്തു ചെല്ലുകയും ചെയ്യുന്നു. എന്നാൽ പൂർവ്വകർമ്മവാസനകൾ അതിനെ വീണ്ടും വലിച്ചകത്തുന്നു. മറ്റൊരു പ്രഹരം കൂടി കിട്ടുമ്പോൾ അതു പിന്നെയും മടങ്ങിവരുന്നു. 'അനന്തസാന്നിധ്യ'ത്തിന്റെ മറ്റൊരു ക്ഷണിക ദർശനംകൂടി അതിനു ലഭിക്കുന്നു, കുറേക്കൂടി അതിനോടു അടുത്തു ചെല്ലുകയും ചെയ്യുന്നു. ഇങ്ങനെ അടുത്തടുത്തു ചെല്ലുന്തോറും തന്റെ വ്യക്തിത്വം- അധമവും അപകൃഷ്ടവും സ്വാർത്ഥജടിലവുമായ വ്യക്തി ത്വം- ക്ഷയോന്മുഖമാകുന്നതും അതു കാണുന്നു. ആ ചെറുസാധനത്തെ (വ്യക്തിത്വത്തെ) സന്തുഷ്ടമാക്കാൻ വേണ്ടി ലോകത്തെ മുഴുവൻ ബലി കഴിക്കാനുള്ള ആഗ്രഹം ഉരുകി അകലുന്നതായി കാണുന്നു. അത് അടു ത്തടുത്തു ചെല്ലുന്തോറും പ്രകൃതി ഉരുകിത്തുടങ്ങുന്നു. ഒടുവിൽ വേ ണ്ടത്ര അടുത്തെത്തുമ്പോൾ, ദൃശ്യത്തിന് ആകമാനം ഒരു ഭാവപ്പകർച്ച സംഭവിക്കുന്നു; അതായത്, താൻതന്നെയായിരുന്നു ആ മറ്റേ പക്ഷിയെന്ന്, വിദൂരതയിൽനിന്നെന്നതുപോലെ താൻ നോക്കിക്കൊണ്ടിരുന്ന ആ അനന്തവസ്തു സ്വന്തം ആത്മാവുതന്നെയാണെന്ന്, തന്നെ അത്ഭുതസ്ത ബ്ധനാക്കിയ മഹിമഗാംഭീര്യങ്ങളെല്ലാം സ്വന്തം ആത്മവിന്റേതുതന്നെയായി രുന്നെന്ന്, ആ സത്യവസ്തു താൻതന്നെയായിരുന്നെന്ന്, അതു മനസ്സിലാ ക്കുന്നു, ഇതോടെ, എല്ലാ വസ്തുക്കളിലും സത്യമായിട്ടുള്ള ആ ഒന്നിനെ ആത്മാവു കണ്ടെത്തുന്നു. യാതൊന്ന് എല്ലാ അണുക്കളിലും സ്ഥിതിചെ യ്യുന്നു, സർവ്വത്ര വ്യാപിച്ചിരിക്കുന്ന, സകലത്തിന്റെയും സൂക്ഷ്മാംശവും അതേ സമയം പ്രപഞ്ചത്തിന്റെ അധിനായകനുമായിരിക്കുന്നു, അതു നിങ്ങൾതന്നെയെന്നറിയുക; നിങ്ങൾ സ്വതന്ത്രനാണെന്നറിയുക.

## 10

# മതത്തിന്റെ സാരാംശം

(അമേരിക്കയിൽ ചെയ്ത ഒരു പ്രസംഗത്തിന്റെ റിപ്പോർട്ട്)

ഫ്രാൻസിൽ വളരെ കാലത്തേയ്ക്കു 'മനുഷ്യന്റെ അവകാശങ്ങൾ' ഒരു മുദ്രാവാക്യമായിരുന്നു, അമേരിക്കയിൽ ഇപ്പോഴും സ്ത്രീകളുടെ അവകാശങ്ങൾ, പൊതുജനങ്ങളുടെ കർണ്ണപുടങ്ങളിൽ കേട്ടു അർത്ഥിച്ചു കൊണ്ടിരിക്കുന്നു; ഭാരതത്തിൽ സദാ 'ദേവതകളുടെ അവകാശങ്ങ' ളെപ്പറ്റിയാണ് ഞങ്ങൾ ജാഗരൂകരായിരുന്നിട്ടുള്ളത്.

വേദാന്തം സർവ്വമതസമ്പ്രദായങ്ങളേയും ഉൾക്കൊള്ളുന്നു. ഭാരതത്തിൽ ഒരാശയവിശേഷം നിലവിലുണ്ട്. എനിക്ക് ഒരു കുട്ടിയുണ്ടെന്നിരിക്കട്ടെ, ഞാനവനെ മനസ്സ് ഏകാഗ്രമാക്കാൻ പരിശീലിപ്പിക്കുകയല്ലാതെ, ഒരു മതവും പഠിപ്പിക്കാൻ പാടില്ല. ഒപ്പം ഒരു പ്രാർത്ഥനാവാക്യംകൂടി പഠിപ്പിക്കുന്നു- നിങ്ങളുടെ ധാരണപ്രകാരം ഒരു പ്രാർത്ഥനയെന്നും പറഞ്ഞുകൂടാ-അതായത് ഇത്രമാത്രം: ''ജഗത് സ്രഷ്ടാവിനെ ഞാൻ ധ്യാനിക്കുന്നു; അദ്ദേഹം എന്റെ മനസ്സിനെ പ്രബുദ്ധമാക്കട്ടെ.''*

പിന്നീട്, പ്രായമാകുമ്പോൾ അവർ പലതരം തത്ത്വശാസ്ത്രങ്ങളെയും മതോപദേശങ്ങളേയും പറ്റി പലേടത്തുനിന്നും കേട്ടു മനസ്സിലാക്കുന്നു. ഒടുവിൽ അവൻ തനിക്കു ബോധിച്ച സത്യമാർഗ്ഗം കണ്ടെത്തുന്നു. അനന്തരം ആ സത്യമാർഗ്ഗം ഉപദേശിക്കുന്ന ഒരു ഗുരുവിന്റെ ശിഷ്യത്വവും സ്വീകരിക്കുന്നു.

അവനു ക്രിസ്തുവിനേയോ ബുദ്ധനേയോ മുഹമ്മദിനേയോ ഇഷ്ടംപോലെ ആരാധിക്കാം. ഇവരിലോരോരുത്തന്റെയും അവകാശങ്ങളേയും, എല്ലാ മനുഷ്യർക്കും അവരവരുടെ ഇഷ്ടദേവനെ അഥവാ ഇഷ്ടമാർഗ്ഗത്തെ സ്വീകരിക്കാനുള്ള അവകാശത്തെയും ഞങ്ങൾ അംഗീകരിക്കുന്നു. അതിനാൽ ഏകകാലത്ത് എന്റെ മകൻ ബുദ്ധമതക്കാരനും ഭാര്യ ക്രിസ്ത്യാനിയും ഞാൻ മുഹമ്മദീയനും ആയിരിക്കുവാനും, ഞങ്ങൾ പരസ്പരം യാതൊരുരസലുമില്ലാതെ  കഴിഞ്ഞുകൂടുവാനും തികച്ചും സാധ്യതയുണ്ട്.

എല്ലാ മർഗ്ഗങ്ങളും ഈശ്വരനിലേയ്ക്ക് നയിക്കുന്നുവെന്നും സകലരും നമ്മുടെ കണ്ണുകളിൽക്കൂടി ഈശ്വരനെ കാണുന്നതിനെ ആശ്രയിച്ചല്ല ലോകപരിഷ്കരണം ഇരിക്കുന്നതെന്നും ഓർമ്മിക്കുവാൻ ഞങ്ങൾക്ക് സന്തോഷമാണ്.  ഞങ്ങളുടെ അടിസ്ഥാനപരമായ ഒരാശയം തന്നെ, നിങ്ങളുടെ മതവിശ്വാസം എന്റേതോ എന്റേതു നിങ്ങളുടേതോ ആകുവാൻ നിവൃത്തിയില്ലെന്നതത്രേ.  എന്റെ മതവിഭാഗം ഞാൻതന്നെ. നിലവിലുള്ള യുക്തിയുക്തമായ ഏകമതതത്ത്വജ്ഞാനമെന്നു ഞങ്ങൾ

* ഗായത്രീസാരം.

വിശ്വസിക്കുന്ന ഒരു തത്ത്വജ്ഞാനം ഇന്ത്യയിൽ ഞങ്ങൾ ആവിഷ്ക രിച്ചിട്ടുണ്ടെന്നുള്ളതു വാസ്തവം. എന്നാൽ, അതിന്റെ യുക്തിയുക്തത യിൽ ഞങ്ങൾക്കുള്ള വിശ്വാസംതന്നെ, അതു സകലസത്യാന്വേഷികളേ യും ഉൾക്കൊള്ളുന്നു എന്ന വസ്തുതയിലും, എല്ലാ ആരാധനാരീതിക ളോടും അതിനുള്ള ദാക്ഷിണ്യത്തിലും, പ്രപഞ്ചത്തിൽ ഈശ്വരാവിഷ്കര ണത്തിനുതകുന്ന ആശയങ്ങളെ സ്വാഗതം ചെയ്വാൻ അതിന്നുള്ള നിത്യസന്നദ്ധതയിലും അധിഷ്ഠിതമത്രേ.

ഞങ്ങളുടെ സമ്പ്രദായത്തിന്റെ അപൂർണ്ണത ഞങ്ങൾ അംഗീകരിക്കു ന്നു; എന്തെന്നാൽ സത്യവസ്തു സമ്പ്രദായങ്ങൾക്കെല്ലാം അതീതമാക ണം. ഈ അംഗീകരണത്തിലാണ് ഒരു നിത്യവളർച്ചയ്ക്കുള്ള സൂചനയും സാദ്ധ്യതയും അടങ്ങിയിരിക്കുന്നത്. സമ്പ്രദായങ്ങളും ചടങ്ങുകളും ഗ്രന്ഥങ്ങളും മറ്റും മനുഷ്യന്ന് സ്വസ്വരൂപം സാക്ഷാൽക്കരിക്കുവാൻ സഹായങ്ങളായിരിക്കുന്നിടത്തോളം നന്ന്; സാക്ഷാൽകാരത്തിനുശേഷം അവൻ അവയെയെല്ലാം സന്ത്യജിക്കുന്നു.

''വേദങ്ങളെ ഞാൻ തിരസ്കരിക്കുന്നു'' എന്നത് വേദാന്തതത്ത്വ ശാസ്ത്രത്തിന്റെ അന്ത്യവചനങ്ങളത്രേ. ക്രിയാനുഷ്ഠാനങ്ങളേയും സ്തോത്രങ്ങളേയും ശാസ്ത്രഗ്രന്ഥങ്ങളേയും മറ്റും അവലംബിച്ച് ഒരുവൻ മുക്തിപദത്തിലെത്തുന്നെങ്കിലും, പിന്നീടവ അയാൾക്കു നിഷ്പ്രയോജനങ്ങളാകുന്നു. 'സോfഹം, സോfഹം' എന്ന് അവന്റെ ഓഷ്ഠങ്ങളിൽനിന്ന് ഉദീരണം ചെയ്യുന്നു. അത്തരമൊരുവൻ, ഈശ്വര നെപ്പറ്റി 'അവിടുന്ന്' 'നീ' എന്നു പറയുന്നതു അസംബന്ധമാവും. എന്തെന്നാൽ അവൻ പിതാവുമായി ഐക്യം പ്രാപിച്ചിരിക്കുന്നു.

എന്റെ സ്വന്തം നിലപാടാണെങ്കിൽ, വേദങ്ങളിൽ യുക്തിയുമായി പൊരുത്തപ്പെടുന്നിടത്തോളം ഭാഗങ്ങൾ ഞാൻ സ്വീകരിക്കുന്നു. വേദ ങ്ങളിലെ ചില ഭാഗങ്ങൾ പ്രഥമദൃഷ്ടിയിൽ പരസ്പര വിരുദ്ധങ്ങളാണ്. പാശ്ചാത്യരുടെ ഇടയിൽ സ്വീകൃതമായിട്ടുള്ള അർത്ഥത്തിൽ, അവ (വേദങ്ങൾ) 'ബാഹ്യപ്രചോദനങ്ങ'ളായി ഗണിക്കപ്പെട്ടിട്ടില്ല; അവ ഈശ്വരനെപ്പറ്റി നമുക്കു സിദ്ധിച്ചിട്ടുള്ള അറിവിന്റെ ആകെത്തുകയാണ്. എന്നാൽ, വേദങ്ങൾ എന്ന് ഞങ്ങൾ പറയുന്ന ആ ഗ്രന്ഥങ്ങളിൽമാത്ര മാണ് ഈ അറിവ് അടങ്ങിയിരിക്കുന്നതെന്നു പറയുന്നതു പ്രമാദമാവും. എല്ലാ സമ്പ്രദായക്കാരുടെയും മതഗ്രന്ഥങ്ങൾ പല തോതിലും അളവിലും ആ അറിവിനു പങ്കാളികളാണെന്നു ഞങ്ങൾക്കറിയാം. യുക്തിയുമായി പൊരുത്തപ്പെടുന്ന വേദഭാഗങ്ങൾമാത്രമാണ് വേദം എന്നു മനു പറയു ന്നു. ഞങ്ങളുടെ പല തത്ത്വചിന്തകന്മാരും ഈ അഭിപ്രായക്കാരാണ്. ലോകത്തിലെ എല്ലാ മതഗ്രന്ഥങ്ങളിലുംവെച്ച് വേദങ്ങൾമാത്രമാണ് വേദപഠനത്തിന് രണ്ടാം സ്ഥാനമേയുള്ളു എന്നു പ്രസ്താവിച്ചിട്ടുള്ളത്.*

* നായമാത്മാ പ്രവചനേന ലഭ്യോ ന മേധയാ ന ബഹുനാ ശ്രുതേന.

(കഠോപനിഷത്ത് 2.28)

ആ അവികാര്യമായ ഒന്നിനെ സാക്ഷാൽകരിക്കുന്നതിനുതകുന്നതേതോ, അതാണ് യഥാർത്ഥജ്ഞാനം. ആ സാക്ഷാൽക്കാരം പാരായണം കൊണ്ടോ വിശ്വസിക്കുന്നതുകൊണ്ടോ യുക്തിവാദം കൊണ്ടോ സാധ്യവുമല്ല. സമാധിയിലെ ബോധാതീതദർശനംകൊണ്ടേ സാധ്യമാവൂ. ഒരുവൻ ആ പൂർണ്ണാവസ്ഥയിലെത്തിയാൽപ്പിന്നെ സഗുണനായ ഈശ്വരന്റെ ഭാവംതന്നെയാണ് അയാൾക്കുള്ളത്. ''ഞാനും എന്റെ പിതാവും ഒന്നാണ്.'' താൻ കേവലബ്രഹ്മത്തിൽ നിന്നു ഭിന്നനല്ലെന്നുള്ള ബോധം അയാൾക്കുണ്ടാകുന്നു. സഗുണനായ ഈശ്വരനെപ്പോലെ അയാൾ സ്വയം സ്രഷ്ടാവാകുന്നു. ബ്രഹ്മം മായയുടെ (അവിദ്യയുടെ) മറയിൽക്കൂടി കാണപ്പെടുന്നതാണ് സഗുണനായ ഈശ്വരൻ.

പഞ്ചേന്ദ്രിയങ്ങൾകൊണ്ട് സമീപിക്കുന്നിടത്തോളം നമുക്കു ബ്രഹ്മത്തെ സഗുണനായ ഈശ്വരനായിട്ടേ കാണാൻ പറ്റൂ. 'ദ്രഷ്ടാ'വിനെ 'ദൃശ്യ'നാക്കുക സാധ്യമല്ലെന്നുള്ളതാണ് സംഗതി. ജ്ഞാതാവ് തന്നെത്തന്നെ എങ്ങനെ അറിയും? എന്നാൽ അവന് (തന്റെതന്നെ) ഒരു നിഴൽ വീഴ്ത്താം; ആ നിഴൽ വീഴ്ത്തലിന്റെ -സ്വയം ദൃശ്യനോ ജ്ഞേയനോ ആക്കിത്തീർക്കാനുള്ള ശ്രമത്തിന്റെ-ഏറ്റവും സമുന്നത ഭാവമാണ് സഗുണനായ ഈശ്വരൻ. ആത്മാവ് നിത്യനായ 'ജ്ഞാതാ'വാണ്. ആത്മാവിനെ ജ്ഞേയമാക്കാൻ നാം അവിരാമം യത്നിക്കുകയാണ്. ആ യത്നത്തിന്റെ ഫലമായിട്ടത്രേ ഈ ദൃശ്യപ്രപഞ്ചം, നാം ജഡമെന്നു പറയുന്നത്, ആവിർഭവിച്ചിട്ടുള്ളത്. എന്നാൽ ഇവയൊക്കെ ദുർബ്ബലയത്നങ്ങളാണ്; നമുക്കു സാധ്യമായതിൽ ഏറ്റവും സമുന്നതമായ ജ്ഞേയം സഗുണനായ ഈശ്വരനാണ്.

''സത്യസന്ധനായ ഒരീശ്വരൻ മനുഷ്യന്റെ ഏറ്റവും ഉത്കൃഷ്ടമായ സൃഷ്ടിയാണ്'' എന്ന് നിങ്ങളുടെ പാശ്ചാത്യചിന്തകന്മാരിലൊരാൾ പറയുകയുണ്ടായി. മനുഷ്യൻ ഏതുപോലെയോ അതുപോലെ ഈശ്വരനും. ഈ മാനുഷികങ്ങളായ അഭിവ്യക്തികളിൽക്കൂടിയല്ലാതെ ഒരു മനുഷ്യനും ഈശ്വരനെ കാണാൻ വയ്യ. എത്രയൊക്കെ പറഞ്ഞാലും, എങ്ങനെയൊക്കെ ശ്രമിച്ചാലും, ഒരു മനുഷ്യാകാരത്തിലല്ലാതെ നിങ്ങൾക്ക് ഈശ്വരനെപ്പറ്റി ചിന്തിക്കാൻ കഴിയില്ല. അതിനാൽ, നിങ്ങൾ എപ്രകാരമോ അപ്രകാരംതന്നെ നിങ്ങളുടെ ഈശ്വരനും. ഒരിക്കൽ വെറും പാമരനായ ഒരു മനുഷ്യൻ ഒരു ശിവവിഗ്രഹം നിർമ്മിക്കുവാൻ നിയുക്തനായി. ഏറിയ നാളത്തെ മെനക്കേടിനുശേഷം ഒരു കുരങ്ങിന്റെ രൂപം ഉണ്ടാക്കുവാനാണ് അയാൾക്ക് കഴിഞ്ഞത്. അതിനാൽ, ഈശ്വരനെ അവിടുത്തെ കേവലസമ്പൂർണ്ണാവസ്ഥയിൽ സങ്കൽപ്പിക്കുവാൻ ശ്രമിക്കുമ്പോൾ നാം ദയനീയമായി പരാജയപ്പെടുന്നു, എന്തെന്നാൽ, നാം പരിമിതരാണ്. ഇപ്പോഴത്തെ നമ്മുടെ സ്വഭാവം ഹേതുവായി. ഈശ്വരനെ മനുഷ്യരൂപത്തിൽ വിഭാവനം ചെയ്വാൻ നാം നിർബദ്ധരാണ്.

പോത്തുകൾക്ക് ഈശ്വരനെ ആരാധിക്കാൻ ആഗ്രഹമുണ്ടായാൽ അവയുടെ സ്വന്തം പ്രകൃതിയ്ക്കൊത്ത് അവിടുത്തെ വലിയൊരു പോത്തായിട്ടാവും അവ കാണുക. മത്സ്യത്തിനു ഈശ്വരനെ ആരാധിക്കാൻ ആഗ്രഹമുണ്ടായാൽ, ഈശ്വരനെപ്പറ്റി അതിന്റെ സങ്കൽപ്പം വലിയൊരു മത്സ്യമായിരിക്കും; മനുഷ്യൻ അവിടുത്തെ മനുഷ്യാകാരത്തിലും വിഭാവനം ചെയ്യേണ്ടിയിരിക്കുന്നു.

മനുഷ്യൻ, പോത്ത്, മത്സ്യം ഇവയത്രയും വിവിധപാത്രങ്ങളാണെന്നു വിചാരിക്കുക. ഈ പാത്രങ്ങൾക്ക് അതാതിനുള്ള അളവും ആകാരവുമനുസരിച്ച്, ജലമുൾക്കൊള്ളുവാൻ ഈശ്വരനാകുന്ന സമുദ്രത്തിലേയ്ക്കു പോകുന്നു. മനുഷ്യനിൽ ജലം മനുഷ്യന്റെ ആകൃതി കൈക്കൊള്ളും. പോത്തിൽ പോത്തിന്റെ ആകൃതിയും മത്സ്യത്തിൽ മത്സ്യത്തിന്റെ ആകൃതിയുമാകും വെള്ളത്തിന്. എന്നാൽ ഈ ഓരോ പാത്രവും ഈശ്വരനാകുന്ന സമുദ്രത്തിലെ ഒരേ ജലമാണ് ഉൾക്കൊള്ളുന്നത്.

രണ്ടുതരം മനുഷ്യരേ ഈശ്വരനെ മനുഷ്യരൂപത്തിൽ ആരാധിക്കാതുള്ളു–മതമൊന്നുമില്ലാത്ത മനുഷ്യമൃഗവും, തന്റെ മനുഷ്യപ്രകൃതിയുടെ സീമകളെ ഉല്ലംഘിച്ച പരമഹംസനും. പരമഹംസന് പ്രകൃതി മുഴുവൻ താൻതന്നെയായിരിക്കുന്നു; അദ്ദേഹത്തിനുമാത്രമാണ് ഈശ്വരനെ അവിടുത്തെ സ്വതവേയുള്ള ഭാവത്തിൽ ആരാധിക്കാൻ കഴിയുക. മനുഷ്യമൃഗം തന്റെ അജ്ഞതനിമിത്തം ആരാധിക്കുന്നില്ല. ജീവന്മുക്തന്മാർ തങ്ങളിൽത്തന്നെ ഈശ്വരനെ സാക്ഷാൽക്കരിച്ചിരിക്കനിമിത്തവും. 'സോ*f*ഹം, സോ*f*ഹം' എന്നാണവർ പറയുക; അവരെങ്ങനെ തങ്ങളെത്തന്നെ ആരാധിക്കും?

ഒരു ചെറിയകഥ പറയാം. ഒരിക്കൽ ഒരു സിംഹക്കുഞ്ഞിനെ അതിന്റെ തള്ള ഒരാട്ടിൻപറ്റത്തിനിടയിൽ പെറ്റിട്ടിട്ട് മരണമടഞ്ഞു. ആടുകൾ അതിനെ അഭയവും ഭക്ഷണവും നൽകി വളർത്തി. അത് ആട്ടിൻകൂട്ടത്തിൽ വളർന്നുവന്നു. ആടുകൾ 'ബാ ബാ' എന്നു കരയുമ്പോൾ സിംഹവും 'ബാ, ബാ' എന്നു കരയും. ഒരു ദിവസം മറ്റൊരു സിംഹം അതുവഴി കടന്നുപോയപ്പോൾ, ആടുകളെപ്പോലെ കരയുന്ന ഈ സിംഹത്തെ കണ്ടു. ''നീ ഇവിടെ എന്തു ചെയ്യുന്നു?'' എന്ന് രണ്ടാമത്തെ സിംഹം അത്ഭുതത്തോടെ ചോദിച്ചു. ''ബാ ബാ. ഞാനൊരു ചെറിയ ആടാണ്; എനിക്കു ഭയമാണ്'' എന്നു മറുപടി. 'അസംബന്ധം, എന്നോടൊരുമിച്ചു വാ; ഞാൻ കാണിച്ചു തരാം'' എന്നും പറഞ്ഞ് ആഗതസിംഹം അജസിംഹത്തെ ഒരു തെളിഞ്ഞ അരുവിയുടെ കരയ്ക്കു കൊണ്ടുപോയി. വെള്ളത്തിൽ അതിന്റെ പ്രതിച്ഛായ കാട്ടിക്കൊടുത്തു. ''നീ ആടല്ല, ഒരു സിംഹമാണ്. എന്നെ നോക്ക്, ആടുകളെ നോക്ക്. നിന്റെ പ്രതിച്ഛായയും നോക്ക്'' അജസിംഹം വെള്ളത്തിൽ നോക്കിയശേഷം ''ഞാൻ ആടുകളെപ്പോലെ ഇരിക്കുന്നില്ല എന്നതു വാസ്തവം. ഞാനൊരു സിംഹം തന്നെ.'' എന്നു പറഞ്ഞിട്ട്, കുന്നുകൾ അടിവരെ കുലങ്ങുമാറ് ഉച്ചത്തിലൊരു ഗർജ്ജനം ചെയ്തു.

ഇതാണ് സ്ഥിതി. നാം, ശീലമാകുന്ന ആട്ടിൻതോൽ പുതച്ച സിംഹങ്ങളാണ്. നമ്മുടെ ചുറ്റുപാടുകൾ, മയക്കുവിദ്യകൊണ്ടെന്നപോലെ നാം ദുർബ്ബലരാണെന്ന തോന്നൽ നമ്മിൽ രൂഢമൂലമാക്കിയിരിക്കുന്നു. വേദാന്തത്തിന്റെ കൃത്യം ഈ മയക്കത്തിനുള്ള മറുമരുന്നു പ്രയോഗിച്ച് ആത്മബോധം വീണ്ടെടുക്കുകയത്രേ. നമുക്കു പ്രാപിക്കേണ്ട ലക്ഷ്യം സ്വാതന്ത്ര്യമാണ്. സ്വാതന്ത്ര്യമെന്നത് പ്രകൃതിനിയമങ്ങൾക്കു വഴങ്ങി കഴിയുകയാണെന്നുള്ള അഭിപ്രായത്തോടു ഞാൻ വിയോജിക്കുന്നു. അതിന്റെ അർത്ഥമെന്തെന്ന് എനിക്കു മനസ്സിലാകുന്നില്ല. മനുഷ്യപുരോഗതിയുടെ ചരിത്രം നിരീക്ഷിച്ചാൽ, പ്രകൃത്യധികാരത്തിന്റെ നിഷേധമാണ് ആ പുരോഗതിക്കു നിദാനമെന്നു കാണാം. താഴ്ന്നതരം നിയമങ്ങളുടെ മേൽ വിജയം നേടിയത് ഉയർന്നവയിൽക്കൂടിയാണെന്നു പറഞ്ഞേയ്ക്കാം. എന്നാൽ, അവിടേയും, വിജിഗീഷുവായ മനസ്സ് സ്വാതന്ത്ര്യമാണ് അന്വേഷിച്ചുകൊണ്ടിരുന്നത്, പോരാട്ടം നിയമത്തിൽക്കൂടിയാണെന്നു കണ്ട നിമിഷത്തിൽ, അതിനേയും ജയിച്ചടക്കാൻ മനസ്സാഗ്രഹിച്ചു. അതിനാൽ സ്വാതന്ത്ര്യമാണ് സന്തതാദർശം. വൃക്ഷങ്ങൾ ഒരിക്കലും നിയമം ലംഘിക്കുന്നില്ല; പശു മോഷ്ടിക്കുന്നതായി കണ്ടിട്ടില്ല. മുത്തുച്ചിപ്പി ഒരിക്കലും കള്ളം പറഞ്ഞിട്ടില്ല. എങ്കിലും ഇതുകളൊന്നും മനുഷ്യനേക്കാൾ വലിയവയല്ല.

അന്ത്യവിശകലനത്തിൽ നിയമവിധേയത്വം-സമുദായത്തിലോ രാഷ്ട്രീയത്തിലോ മതത്തിലോ എവിടെയായാലും- നമ്മെ വെറും ജഡവസ്തുവാക്കിത്തീർക്കും. ഈ ജീവിതമെന്നത് ഉഗ്രമായൊരു സ്വാതന്ത്ര്യം പിടിച്ചുപറ്റലാണ്. നിയമബാഹുല്യം മരണലക്ഷണമാണ്. ഹിന്ദുക്കളുടെയത്ര നിയമങ്ങളുള്ള മറ്റൊരു ജനസമുദായമില്ല. ഫലമോ ജനതയുടെ മരണം. എന്നാൽ, അവരുടെയിടയിൽ ഒരാശയവിശേഷം നിലവിലിരുന്നു. അതായത് മതത്തിന്റെ സംഗതിയിൽ വിശ്വാസങ്ങളും തത്ത്വങ്ങളും ഒന്നും അടിച്ചേല്പിച്ചില്ല. അതിനാൽ, അവിടെ പരമാവധി വളർച്ചയുമുണ്ടായി. ആ കാര്യത്തിൽ, നിങ്ങൾ പ്രയോഗപടുക്കളല്ലാതെ കാണുന്ന മതത്തിന്റെ കാര്യത്തിൽ ഞങ്ങൾ പ്രയോഗപടുക്കളാണ്.

അമേരിക്കയിൽ അഞ്ചോ ആറോ പേർ ഒത്തുകൂടി, ''നമുക്കൊരു ജോയിന്റ് സ്റ്റോക്ക് കമ്പനി വേണം'' എന്നു പറഞ്ഞാൽ, അഞ്ചു മിനിട്ടിനുള്ളിൽ അതു നടപ്പിലാവും. ഇന്ത്യയിലാകട്ടെ, ഇരുപതു പേർ ചേർന്ന് അത്രയും ആഴ്ചകൾ സ്റ്റോക്ക് കമ്പനിയെപ്പറ്റി ചർച്ച ചെയ്താലും, അത് ഉടലെടുക്കാനിടയില്ല. എന്നാൽ നാല്പതു സംവത്സരം കയ്യുയർത്തിപ്പിടിച്ചുകൊണ്ടു നിന്നാൽ ജ്ഞാനസിദ്ധിയുണ്ടാകുമെന്ന് ഒരുവൻ വിശ്വസിക്കുന്നുവെങ്കിൽ, അതു അനുഷ്ഠിക്കപ്പെടും. അതിനാൽ, ഞങ്ങൾ ഞങ്ങളുടെ രീതിയിലും നിങ്ങൾ നിങ്ങളുടെ രീതിയിലും പ്രയോഗവിചക്ഷണരാണ്.

എന്നാൽ സാക്ഷാൽക്കാരത്തിലേയ്ക്കുള്ള വഴികളിൽവെച്ച് വഴിയായത് സ്നേഹമത്രേ. ഈശ്വരനെ സ്നേഹിക്കുന്നവന്ന് ലോകം മുഴുവൻ പ്രിയപ്പെട്ടതാകുന്നു- എന്തെന്നാൽ സമസ്തവും ഈശ്വരന്റേതത്രേ. ''സമസ്തവും ഈശ്വരന്റേതാണ്; അവിടുന്ന് എന്റെ കമിതാവുമാണ്; ഞാൻ അവിടുത്തെ സ്നേഹിക്കുന്നു'' എന്നിങ്ങനെയാണ് ഭക്തൻ പറയുക. ഇപ്രകാരം സകലവസ്തുക്കളും ഭക്തന്നു വിശുദ്ധങ്ങളായി ഭവിക്കുന്നു. എന്തെന്നാൽ സർവവും ഈശ്വരന്റേതത്രേ. അപ്പോൾ നമുക്ക് ആരെയെങ്കിലും ദ്രോഹിക്കാവതെങ്ങനെ? അന്യനെ സ്നേഹിക്കായ്വതെങ്ങനെ? ഈശ്വരപ്രേമത്തോടൊപ്പം, അതിന്റെ അനന്തരഫലമായി, കാലാന്തരത്തിൽ സകലരോടും സ്നേഹം വന്നുചേരും. നാം ഈശ്വരനോടു എത്രകണ്ട് അടുക്കുന്നുവോ, അത്രകണ്ട് എല്ലാം അവനിൽ പ്രതിഷ്ഠിതമാണെന്നുള്ള വസ്തുത നമുക്കു കൂടുതലായി ബോധപ്പെട്ടു തുടങ്ങും. നമ്മുടെ ഹൃദയം പ്രേമത്തിന്റെ ഒരിക്കലും വറ്റാത്ത ഒരുറവയാകും. ഇത്തരം പ്രേമപ്രകാശസാന്നിധ്യത്തിൽ മനുഷ്യൻ പാടേ മാറിപ്പോകുന്നു. ഒടുവിൽ, പ്രേമവും പ്രേമകർത്താവും പ്രേമഭാജനവും യഥാർത്ഥത്തിൽ ഒന്നാണെന്നുള്ള സുന്ദരവും പ്രചോദകവുമായ സത്യത്തെ അവൻ സാക്ഷാൽക്കരിക്കുകയും ചെയ്യുന്നു.

## 11

## വികസനയത്നം

'അണ്ടിയോ മൂത്തത്, മാവോ മൂത്തത്' എന്ന ആ പഴയ പ്രശ്നം നമ്മുടെ സകലവിജ്ഞാനരൂപങ്ങളെസ്സംബന്ധിച്ചും ഉദിക്കുന്നുണ്ട്. ബുദ്ധിചേതനയോ കേവലദ്രവ്യമോ ആദ്യമുണ്ടായത്? ആശയമോ അതിന്റെ ബാഹ്യസ്ഫുരണമോ ആദ്യം? നമ്മുടെ യഥാർത്ഥഭാവം സ്വാതന്ത്ര്യമോ നിയമാധീനതയോ? വിചാരം ദ്രവ്യത്തെ സൃഷ്ടിക്കുന്നോ, ദ്രവ്യം വിചാരത്തെ സൃഷ്ടിക്കുന്നോ? പ്രകൃതിയിലെ നിരന്തരപരിവർത്തനം നിശ്ചലാവസ്ഥയുടെ മുൻഗാമിയോ, നിശ്ചലാവസ്ഥ പരിവർത്തനത്തിന്റെ മുൻഗാമിയോ? ഉത്തരം കണ്ടെത്താൻ നിവൃത്തിയില്ലാത്ത ഒരേ ജാതി പ്രശ്നങ്ങളാണിവയെല്ലാം. ഒരു തരംഗപരമ്പരയിലെ തരംഗങ്ങളുടെ ഇടവിട്ടുള്ള ഉയർച്ചയും താഴ്ചയും പോലെ, അവ ഒന്നിനു പിന്നാലെ മറ്റേത് എന്ന അഭേദ്യക്രമത്തിൽ ആവർത്തിച്ചുകൊണ്ടിരിക്കുന്നു. മനുഷ്യർ അവരവരുടെ അഭിരുചിയേയോ വിദ്യാഭ്യാസത്തേയോ മാനസികസംസ്കാരത്തേയോ അനുസരിച്ച് എതെങ്കിലും ഒരു പക്ഷം പിടിക്കുന്നു.

ഉദാഹരണത്തിന്, ഒരു പക്ഷത്തുനിന്നു പ്രകൃതിയിലെ വിവിധഭാഗങ്ങൾ തമ്മിലുള്ള പൊരുത്തം നിരീക്ഷിക്കുമ്പോൾ, അതു ബുദ്ധിയുടെ

പ്രവർത്തനഫലമെന്നു വ്യക്തമാണെന്നു പറയാമെങ്കിൽ, മറുപക്ഷത്തു നിന്നു ബുദ്ധിതന്നെ പരിണാമഗതിയിൽ ദ്രവ്യവും ഊർജ്ജവും (ആകാശ വും പ്രാണനും) ചേർന്നു സൃഷ്ടിച്ചതാകയാൽ, ഈ ലോകത്തേക്കാൾ മുമ്പ് ബുദ്ധി ഉണ്ടായിരുന്നിരിക്കാൻ തരമില്ല എന്നു വാദിക്കാം. ഏതൊരു രൂപത്തിന്റെയും ഉല്പാദനത്തിനുമുമ്പ് അതിന്റെ ആശയം മനസ്സിൽ ഉണ്ടാകേണ്ടിയിരിക്കുന്നു-എന്ന വാദത്തിനെതിരായി ആശയംതന്നെ ബാഹ്യമായ അനേകം (രൂപങ്ങളെക്കുറിച്ചുള്ള) അനുഭൂതികളാൽ സൃഷ്ടി ക്കപ്പെട്ടതാണെന്നുള്ള വാദം തുല്യശക്തിയോടെ ഉന്നയിക്കാം. ഒരു പക്ഷ ത്ത് നമുക്കു നിത്യം ബോധമുള്ള സ്വാതന്ത്ര്യാശയമാണ് ബലവത്തായി തോന്നുന്നതെങ്കിൽ, മറുപക്ഷത്ത് ജഗത്തിൽ കാരണംവിനാ യാതൊന്നുമി ല്ലാത്തതിനാൽ, മാനസികമോ ഭൗതികമോ ആയ സമസ്തവും കാര്യ കാരണനിയമത്താൽ നിബദ്ധമാണെന്നുള്ള വസ്തുതയ്ക്കാണ് പ്രാബ ല്യം. ഇച്ഛയുടെ പ്രേരണയാൽ ശരീരത്തിനുണ്ടാകുന്ന പരിവർത്തന ങ്ങൾ കണ്ടിട്ട്, വിചാരമാണ് ഈ ശരീരത്തിൽ സ്രഷ്ടാവ് എന്നു സിദ്ധാ ന്തിച്ചാൽ, ശാരീരികമായ മാറ്റങ്ങൾ മാനസികമായ മാറ്റങ്ങൾക്കും പ്രേരക മായിരിക്കുന്നതുകൊണ്ട്, ശരീരം മനസ്സിനെ ഉല്പാദിപ്പിച്ചിരിക്കണം എന്നു ള്ളതിനും തുല്യപ്രാമാണ്യം കാണുന്നു. (പ്രകൃതിയിൽ) സാർവത്രിക മായി കാണുന്ന ചലനാവസ്ഥ അതിന്റെ മുൻഗാമിയായ ഒരു നിശ്ചലാവ സ്ഥയുടെ അനന്തരഫലമായിരിക്കണമെന്നു വാദിക്കുന്നപക്ഷം, നിശ്ചലാ വസ്ഥ എന്നത് തരതമവ്യത്യാസങ്ങളിൽനിന്നുളവാകുന്ന ആപേക്ഷിക മായ ഒരു മിഥ്യാഭ്രമം മാത്രമാണെന്നു കാണിക്കാൻ തുല്യയുക്തിവാദ ങ്ങളുന്നയിക്കാം.

അങ്ങനെ, അന്തിമവിശകലനത്തിൽ എല്ലാ ജ്ഞാനത്തേയും 'കാര്യ കാരണങ്ങളുടെ അനിശ്ചിതമായ പരസ്പരാശ്രയത്വം' എന്ന ദോഷം ബാധിക്കുന്നു. തർക്കശാസ്ത്രനിയമങ്ങളനുസരിച്ചു നോക്കിയാൽ അത്തരം ജ്ഞാനം പ്രമാദയുക്തമത്രേ. അതോടൊപ്പം, ഏറ്റവും വിചിത്ര മായ വസ്തുത, ഈ ജ്ഞാനം പ്രമാദയുക്തമെന്നു തെളിയിക്കുന്നതു പരമാർത്ഥജ്ഞാനവുമായി തട്ടിച്ചുനോക്കിയിട്ടല്ലെന്നും, (മേൽ വിവരിച്ച) അതേ ദോഷത്തെ ആധാരമാക്കി വർത്തിക്കുന്ന നിയമങ്ങളനുസരിച്ചാ ണെന്നുമുള്ളതാണ്. അതിനാൽ നമ്മുടെ എല്ലാ ജ്ഞാനം സംബന്ധിച്ചും സ്പഷ്ടമായി കാണാവുന്ന സവിശേഷത, അത് അതിന്റെതന്നെ അപര്യാ പ്തതയെ തെളിയിക്കുന്നു എന്നതാണ്. എങ്കിലും ഈ ജ്ഞാനം അയഥാർ ത്ഥമെന്നു പറഞ്ഞുകൂടാ, എന്തെന്നാൽ, നമുക്കറിയാവുന്നതും ചിന്തി ക്കാൻ കഴിയുന്നതുമായ സകലയാഥാർത്ഥ്യവും ഈ ജ്ഞാനത്തിനുള്ളി ലത്രേ. കൂടാതെ, എല്ലാ പ്രായോഗികാവശ്യങ്ങൾക്കും ഇതു മതിയാകുന്നു ണ്ട് എന്ന വസ്തുത നിഷേധിക്കാവതുമല്ല. ബാഹ്യവും ആന്തരവുമായ രണ്ടു ലോകങ്ങളിലും വ്യാപാരവ്യാപ്തിയോടുകൂടിയ ഈ മനുഷ്യജ്ഞാ നസ്വഭാവത്തെയാണ് മായ എന്നു പറയുന്നത്. അത് അതിന്റെതന്നെ

പ്രമാദം തെളിയിക്കുന്നതിനാൽ അയഥാർത്ഥമാകുന്നു; എന്നാൽ 'മൃഗ മനുഷ്യ'ന്റെ ആവശ്യങ്ങൾക്കെല്ലാം പര്യാപ്തമായതിനാൽ, ആ അർത്ഥത്തിൽ യഥാർത്ഥവുമാണ്.

ബാഹ്യലോകത്ത് വ്യാപരിക്കുന്ന മായ ആകർഷണം, വികർഷണം എന്നീ രണ്ടു ശക്തികളുടെ രൂപത്തിലാണ് പ്രകടമാകുന്നത്. ആന്തരലോകത്ത് അതിന്റെ അഭിസ്ഫുരണങ്ങൾ തൃഷ്ണയും തൃഷ്ണാരാഹിത്യവും (പ്രവൃത്തിയും നിവൃത്തിയും) ആണ്. ജഗത്ത് മുഴുവൻ ബഹിർഭാഗത്തേക്ക് ഇരമ്പിപ്പായാൻ ശ്രമിക്കുകയാണ്. ഓരോ അണുവും അതിന്റെ കേന്ദ്രത്തിൽനിന്ന് ഓടിയകലാൻ യത്നിക്കുന്നു. ആന്തരലോകത്ത് ഓരോ വിചാരവും നിയന്ത്രണത്തെ അതിക്രമിച്ചുപോകാൻ നോക്കുന്നു. ഇനി, ബാഹ്യലോകത്തെ ഓരോ ചെറുതരിയേയും മറ്റൊരു ശക്തി-കേന്ദ്രാഭിമുഖ ശക്തി-തടഞ്ഞുനിറുത്തുകയും കേന്ദ്രത്തിലേക്കു വലിക്കുകയും ചെയ്യുന്നുണ്ട്. അതുപോലെ, മാനസികലോകത്തിലും ബഹിർമുഖമായി പ്രയാണം ചെയ്യുന്ന ഈ തൃഷ്ണകളെയെല്ലാം ഒരു നിയാമകശക്തി നിയന്ത്രിച്ചു നിർത്തുന്നു.

ഭൗതികമാകാനുള്ള തൃഷ്ണ, അതായത്, യാന്ത്രികപ്രവർത്തനത്തിന്റെ മേഖലയിലേയ്ക്ക് കൂടുതൽ കൂടുതൽ വലിക്കപ്പെടുകയെന്നുള്ളത് മൃഗാവസ്ഥയിലിരിക്കുന്ന മനുഷ്യന്റെ സ്വഭാവമാണ്. ഇന്ദ്രിയങ്ങളുമായുള്ള അത്തരം ബന്ധനങ്ങളെയെല്ലാം തടയാൻ ആഗ്രഹമുണ്ടാകുമ്പോൾ മാത്രമാണ് മനുഷ്യഹൃദയത്തിൽ മതം ഉദയം ചെയ്യുന്നത്. അങ്ങനെ, മതത്തിന്റെ പ്രയോജനസാകല്യം മനുഷ്യനെ ഇന്ദ്രിയങ്ങളുടെ ബന്ധനത്തിലകപ്പെടാതെ തടയുകയും സ്വസ്വാതന്ത്ര്യം പിടിച്ചുപറ്റുവാൻ അവനെ സഹായിക്കുകയും ചെയ്യുകയെന്നതാണ്. ഈ ലക്ഷ്യാഭിമുഖമായുള്ള നിവൃത്തിശക്തിയുടെ പ്രഥമയത്നത്തെ 'സദാചാരം' എന്നു പറയുന്നു. സകലസദാചാരത്തിന്റേയും സാധ്യം ഈ അധഃപതനത്തെ തടയുകയും ഈ ബന്ധനത്തെ വിച്ഛേദിക്കുകയുമത്രേ. സദാചാരത്തെ മുഴുവൻ, വിധ്യാത്മകം, നിഷേധാത്മകം എന്നിങ്ങനെ രണ്ടിനമായി തിരിക്കാം-'ഇന്നത് ചെയ്യൂ' എന്നോ 'ഇന്നതു ചെയ്യരുത്' എന്നോ അതു ശാസിക്കുന്നു. 'ചെയ്യരുത്' എന്നു പറയുമ്പോൾ, മനുഷ്യനെ അടിമയാക്കുന്ന ഏതെങ്കിലും ഒരു തൃഷ്ണയുടെ നിരോധമാണതെന്നു വ്യക്തം. 'ചെയ്യൂ' എന്നു പറയുമ്പോൾ അതിന്റെ ഉദ്ദിഷ്ടം, സ്വാതന്ത്ര്യത്തിലേക്കുള്ള വഴി കാട്ടിത്തരികയും മനുഷ്യഹൃദയത്തെ മുമ്പിനാലേ ഗ്രസിച്ചു കഴിഞ്ഞിട്ടുള്ള ഒരു ദുഷ്പ്രവണതയെ നശിപ്പിക്കുകയുമാണ്.

ഇനി ഈ സദാചാരാനുഷ്ഠാനം സാധ്യമാകുന്നത്, മനുഷ്യന്ന് പ്രാപിക്കേണ്ടതായി സ്വാതന്ത്ര്യം എന്നൊന്നുണ്ടെങ്കിൽ മാത്രമാണ്. പരിപൂർണ്ണമായ സ്വാതന്ത്ര്യപ്രാപ്തി സാധ്യമോ എന്ന പ്രശ്നം ആലോചിക്കാതിരുന്നാൽത്തന്നെയും വിശ്വം മുഴുവൻ വികസനാർത്ഥം, മറ്റുവിധത്തിൽ പറഞ്ഞാൽ സ്വാതന്ത്ര്യലബ്ധിക്കായി, ആയാസപ്പെട്ടുവരികയാണെന്നും

സുവ്യക്തമത്രേ. അനന്തമായ സ്ഥലം ഒരു പരമാണുവിനുപോലും മതിയാകാതെയിരിക്കുന്നു. പരിപൂർണ്ണസ്വാതന്ത്ര്യത്തിലെത്തുംവരെ വികസനയത്നം അവിരാമം തുടരേണ്ടിയിരിക്കുന്നു. സ്വാതന്ത്ര്യലബ്ധിക്കായുള്ള ഈ യത്നം, ദുഃഖത്തെ ഒഴിക്കാനോ സുഖത്തെ നേടാനോ ആണെന്നും പറഞ്ഞുകൂടാ. അത്തരം വിചാരങ്ങളൊന്നും ഉണ്ടായിരിക്കാൻ സാധ്യതയില്ലാത്ത, ഏറ്റവും താഴ്ന്ന പടിയിലുള്ള ജീവികൾപോലും വികസനാർത്ഥം ആയാസപ്പെടുന്നുണ്ട്; അനേകരുടെ അഭിപ്രായത്തിൽ, മനുഷ്യൻതന്നെ ഈ ജീവികൾ വികസിച്ചതാണുതാനും.

## 12

## പ്രകൃതിയും മനുഷ്യനും

(സ്വാമിജിയുടെ ഒന്നാമത്തെ അമേരിക്കൻ സന്ദർശനകാലത്ത് ഒരു പാശ്ചാത്യ ശിഷ്യന്റെ ചോദ്യങ്ങൾക്ക് ഉത്തരമായി എഴുതിയത്)

'ഭൗതികപ്രപഞ്ചരൂപത്തിൽ അഭിവ്യക്തമാകുന്ന ജഗദ്വിഭാഗം മാത്രമാണ് പ്രകൃതി' എന്നത്രേ ആധുനികരുടെ ആശയം. 'മനസ്സ്' എന്നു പൊതുവെ അറിയപ്പെടുന്നതിനെ അവർ 'പ്രകൃതി'യായി ഗണിക്കുന്നില്ല.

ഇച്ഛ സ്വാതന്ത്രമാണെന്നു തെളിയിക്കാനുദ്യുക്തരായ തത്ത്വചിന്തകന്മാർ, മനസ്സിനെ പ്രകൃതിയിൽനിന്ന് ഒഴിച്ചുനിർത്തിയിരിക്കുന്നു. പ്രകൃതിനിയമത്തിന്റെ, മുറുകിയതും അയവറ്റതുമായ നിയമത്തിന്റെ ബന്ധനത്തിലും ഭരണത്തിലും വർത്തിക്കുന്നതാകയാൽ, മനസ്സ് പ്രകൃതിയിലുൾപ്പെട്ടതായി ഗണിക്കപ്പെടുന്നപക്ഷം അതും നിയമബദ്ധമാണെന്നു വരും. അത് സ്വതന്ത്രേച്ഛ എന്ന വാദത്തിനു മാരകമായിരിക്കും; എന്തെന്നാൽ നിയമബദ്ധമായ ഒന്നു സ്വതന്ത്രമാവുക സാധ്യമല്ലല്ലോ.

ഭാരതത്തിലെ തത്ത്വചിന്തകരാകട്ടെ, മറിച്ചൊരു നിലപാടാണ് കൈക്കൊണ്ടത്. അവരുടെ മതമനുസരിച്ച്, അഭിവ്യക്തമോ അനഭിവ്യക്തമോ ആയ സകലഭൗതികവസ്തുവും നിയമബദ്ധമാണ്. ബാഹ്യപ്രകൃതിയെന്നപോലെ, മനസ്സും അതേ നിയമത്താൽ തത്തുല്യം ബദ്ധമാണെന്ന് അവർ വാദിക്കുന്നു. മനസ്സു നിയമബദ്ധമല്ലെങ്കിൽ, നാം വിചാരിക്കുന്ന വിചാരങ്ങൾ അവയുടെ മുൻഗാമികളായ വിചാരങ്ങളുടെ അവശ്യഫലമല്ലെങ്കിൽ, ഒരുമാനസികാവസ്ഥയ്ക്കു പിമ്പേ അതുൽപാദിപ്പിക്കുന്ന മറ്റൊരു മാനസികാവസ്ഥ സംഭവിക്കുന്നില്ലെങ്കിൽ, മനസ്സു യുക്തിരഹിതമാകുന്നു. അപ്പോൾ, ഇച്ഛ സ്വതന്ത്രമാണെന്നവകാശപ്പെടുകയും അതേ സമയം യുക്തിയുടെ പ്രവർത്തനത്തെ നിഷേധിക്കുകയും ചെയ്യാൻ ആർക്കു സാധിക്കും? അഥവാ, മറിച്ച്, മനസ്സു കാര്യകാരണനിയമത്തിനു വിധേയമാണെന്നു സമ്മതിച്ചുകൊണ്ട് ഇച്ഛ സ്വതന്ത്രമാണെന്നവകാശപ്പെടാ

വുന്നതെങ്ങനെ?

നിയമംതന്നെ കാര്യകാരണങ്ങളുടെ പ്രവർത്തനമത്രേ. ചില സംഗതികൾ അവയ്ക്കുമുമ്പുണ്ടായ മറ്റു ചില സംഗതികളനുസരിച്ചു സംഭവിക്കുന്നു. ഏതൊരു പൂർവ്വസംഭവത്തിനുമുണ്ട് ഒരപരസംഭവം. അങ്ങനെയാണ് പ്രകൃതിയിൽ കാണുന്നത്. ഈ നിയമപ്രവർത്തനം മനസ്സിനെസ്സംബന്ധിച്ചു നടക്കുന്നുണ്ടെങ്കിൽ, മനസ്സു ബദ്ധമാണ്, സ്വതന്ത്രമല്ല. എങ്കിലും, നാം സ്വതന്ത്രരാണെന്നു നമുക്കേവർക്കും ബോധമുണ്ട്. നമുക്കങ്ങനെ തോന്നുന്നുണ്ട്. നാം സ്വതന്ത്രരല്ലെങ്കിൽ, ജീവിതം അർത്ഥശൂന്യമാണ്. അത് ജീവിതാർഹമാകയുമില്ല.

പൗരസ്ത്യതത്ത്വചിന്തകന്മാർ ഈ തത്ത്വം അംഗീകരിച്ചു, അഥവാ ആവിഷ്കരിച്ചു-അതായത്, മനസ്സും ഇച്ഛയും പൊതുവേ ജഡം എന്നറിയപ്പെടുന്നതിനെപ്പോലെതന്നെ, ദേശകാലനിമിത്തോപാധികൾക്കുള്ളിലാണെന്നും അതിനാൽ അവയും കാര്യകാരണനിയമത്തിനധീനമാണെന്നും. നമ്മുടെ ചിന്ത നടക്കുന്നത്. 'കാല'ത്തിനുള്ളിലാണ്; നമ്മുടെ വിചാരങ്ങൾ കാലത്താൽ ബദ്ധമാണ്. ജഗത്തിലുള്ള സർവ്വവും ദേശകാലോപാധികൾക്കുള്ളിലാണ് വർത്തിക്കുന്നത്. സകലതും കാര്യകാരണനിയമത്താൽ ബദ്ധവുമാണ്.

ദ്രവ്യമെന്നും മനസ്സെന്നും പറയുന്നവ രണ്ടും ഒരേ സാധനം തന്നെ. സ്പന്ദനത്തിന്റെ മാത്ര സംബന്ധിച്ചുമാത്രമാണ് അവയ്ക്കു വ്യത്യാസം. മനസ്സ് വളരെ കുറഞ്ഞ വേഗത്തിൽ സ്പന്ദിക്കുമ്പോൾ, അതു ദ്രവ്യമെന്നറിയപ്പെടുന്നു; ദ്രവ്യം വളരെ കൂടിയ വേഗത്തിൽ സ്പന്ദിക്കുമ്പോൾ, അതിനെ മനസ്സെന്നു പറയുന്നു. രണ്ടും ഒരേ വസ്തു. അതിനാൽ, ദ്രവ്യം ദേശകാലനിയമങ്ങളിൽ ബദ്ധമായിരിക്കുംപോലെ, കൂടിയ വേഗത്തിൽ സ്പന്ദിക്കുന്ന ദ്രവ്യംതന്നെയായ മനസ്സും അതേ നിയമത്താൽ ബദ്ധമത്രേ.

പ്രകൃതി ഏകരൂപമാണ്. അഭിവ്യക്തിയിലാണ് വ്യത്യാസം. 'പ്രകൃതി' എന്ന സംസ്കൃതവാക്കിന്റെ വാച്യമായ അർത്ഥം വൈചിത്ര്യം എന്നാണ്. സമസ്തവും ഏകവസ്തുതന്നെ; എന്നാൽ അത് അനേകവിധത്തിൽ അഭിവ്യക്തമാകുന്നു. മനസ്സുപോയി ദ്രവ്യമാകുന്നു; ദ്രവ്യം തിരികെ മനസ്സുമാകുന്നു. സ്പന്ദത്തിന്റെ വേഗം സംബന്ധിച്ച ഒരു പ്രശ്നം മാത്രമാണിത്.

ഒരു ഉരുക്കുകമ്പിയിൽ, അതിനെ സ്പന്ദിക്കാൻ പര്യാപ്തമായത്ര ശക്തി നിവേശിപ്പിച്ചാൽ എന്തുണ്ടാകുന്നു എന്നു നോക്കുക. ഇരുട്ടുമുറിയിൽവെച്ചാണ് ഇതു നടത്തുന്നതെങ്കിൽ, ആദ്യമായി നിങ്ങൾക്കു വേദ്യമാകുന്നത് ഒരു ശബ്ദം, ഒരു മുരൾച്ച ആയിരിക്കും. ശക്തി വർദ്ധിപ്പിച്ചാൽ ഉരുക്കുകമ്പി ദീപ്തിമത്താകും; പിന്നേയും വർദ്ധിപ്പിച്ചാൽ അതു അപ്രത്യക്ഷമാകും; അതായത് അതു മനസ്സാകും.

ഇനി വേറൊരുദാഹരണമെടുക്കാം. ഞാൻ പത്തു നാൾ ഒന്നും

ഭക്ഷിക്കാതിരുന്നാൽ, എനിക്കു ചിന്തിക്കാനുള്ള കഴിവില്ലാതാകും. അലഞ്ഞുതിരിയുന്ന ചില വിചാരശകലങ്ങൾമാത്രമാണ് അപ്പോൾ എന്റെ മനസ്സിലുണ്ടാവുക. ഒരു പക്ഷേ, സ്വന്തം പേരുപോലും ഓർമ്മിക്കാൻ കഴിയാത്തവണ്ണം ഞാൻ ദുർബ്ബലനാകും. അനന്തരം കുറച്ചാഹാരം കഴിച്ചാൽ അല്പസമയത്തിനുള്ളിൽ ചിന്തിക്കാൻ കഴിവുണ്ടായിത്തുടങ്ങും. എന്റെ മനസ്സിന്റെ ശക്തി വീണ്ടുകിട്ടിയിരിക്കുന്നു. ഞാൻ കഴിച്ച ആഹാരം മനസ്സായി രൂപാന്തരപ്പെട്ടു. അതുപോലെ, മനസ്സ് അതിന്റെ സ്പന്ദത്തിന്റെ വേഗം കുറച്ച്, ശരീരരൂപത്തിൽ അഭിവ്യക്തമാകുന്നു, ദ്രവ്യമായി മാറുന്നു.

ഇനി, ആദ്യമുണ്ടായതു ദ്രവ്യമോ, മനസ്സോ എന്ന പ്രശ്നം. ഒരുദാഹരണമെടുക്കാം. കോഴി മുട്ടയിടുന്നു; മുട്ടയിൽനിന്നു മറ്റൊരു കോഴിയുണ്ടാകുന്നു. ആ കോഴിയെ പിന്നെ മുട്ടയിടുന്നു, ആ മുട്ട വേറൊരു കോഴിയെ ഉളവാക്കുന്നു-ഇങ്ങനെ ആ ശൃംഖല അവസാനമില്ലാതെ തുടരുന്നു. അപ്പോൾ ആദ്യമുണ്ടായതു മുട്ടയോ കോഴിയോ? കോഴിയിട്ടതല്ലാത്ത മുട്ടയെപ്പറ്റിയോ, മുട്ട വിരിഞ്ഞല്ലാതുണ്ടായ കോഴിയെപ്പറ്റിയോ നമുക്കു ചിന്തിക്കാൻ വയ്യ; എന്നാൽ, ആദ്യമേതായാലും അതുകൊണ്ടു വ്യത്യാസമൊന്നും വരുന്നില്ല. മിക്കവാറും നമുക്കുള്ള എല്ലാ ആശയങ്ങളും ഈ കോഴി-മുട്ടക്കാര്യത്തിന്റെ രൂപം കൈക്കൊള്ളുന്നു.

ഏറ്റവും മഹത്തായ സത്യങ്ങൾ അവയുടെ അത്യന്തലാളിത്യം ഹേതുവായി വിസ്മരിക്കപ്പെട്ടുപോയിട്ടുണ്ട്. മഹത്തായ സത്യങ്ങൾ ലളിതങ്ങളാണ്. കാരണം, അവയുടെ സാർവ്വത്രികമായ പ്രായോഗിക സാംഗത്യംതന്നെ. സത്യംതന്നെ എപ്പോഴും ലളിതമാണ്. മനുഷ്യന്റെ അജ്ഞതയാണ് സങ്കീർണ്ണതയ്ക്കു നിദാനം.

മനുഷ്യന്റെ സ്വതന്ത്രാവസ്ഥ മനസ്സിനെസ്സംബന്ധിച്ചതല്ല; എന്തെന്നാൽ, മനസ്സ് നിയമബദ്ധമാണ്. അവിടെ സ്വാതന്ത്ര്യമില്ല. മനുഷ്യൻ മനസ്സല്ല. 'ആത്മാ'വാണ്. ആത്മാവ് നിത്യമുക്തനും നിസ്സീമനും ശാശ്വതനുമത്രേ. ഇവിടെ, ഈ ആത്മാവിലത്രേ മനുഷ്യസ്വാതന്ത്ര്യം കുടികൊള്ളുന്നത്. ആത്മാവ് എക്കാലവും സ്വതന്ത്രൻതന്നെ. എന്നാൽ മനസ്സ്, അതിലെ ക്ഷണികങ്ങളായ തരംഗങ്ങളുമായി സ്വയം സാത്മ്യപ്പെട്ടുകൊണ്ട് ആത്മാവിനെ വിസ്മരിക്കുകയും ദേശകാലനിമിത്തോപാധികളുടെ മായയുടെ ചുഴിയിലകപ്പെട്ടു വഴിതെറ്റി ഉഴലുകയും ചെയ്യുന്നു; നമ്മുടെ ബന്ധനഹേതു ഇതാണ്: നാം സദാ നമ്മുടെ മനസ്സുമായി, ചിത്തത്തിന്റെ വൃത്തിരൂപത്തിലുള്ള മാറ്റങ്ങളുമായി സാത്മ്യപ്പെട്ടു കഴിയുന്നു.

മനുഷ്യന്റെ സ്വതന്ത്രാവസ്ഥ ആത്മാവിൽ പ്രതിഷ്ഠിതമാണ്. മനസ്സ് ബന്ധനസ്ഥനാണെങ്കിലും ആത്മാവ് സ്വയം സ്വതന്ത്രനാണെന്നറിഞ്ഞ്, 'ഞാൻ സ്വതന്ത്രൻ, ഞാൻ സ്വതന്ത്രൻ' എന്നിങ്ങനെ ആ വസ്തുത സദാ പ്രഖ്യാപനം ചെയ്യുന്നുണ്ട്. ഇതാണ് നമ്മുടെ സ്വാതന്ത്ര്യം. നിത്യമുക്തനും നിസ്സീമനും ശാശ്വതനുമായ ആത്മാവ് അതിന്റെ ഉപകരണമായ

മനസ്സിൽക്കൂടി യുഗയുഗങ്ങളായി കൂടുതൽ കൂടുതൽ സ്വയം അഭിവ്യക്തമായിവരികയാണ്.

എങ്കിൽ, മനുഷ്യനു പ്രകൃതിയോടുള്ള ബന്ധമെന്ത്? ഏറ്റവും താഴ്ന്ന ജീവിമുതൽ മനുഷ്യൻവരെയുള്ള എല്ലാവരുടെയും സംഗതിയിൽ, ആത്മാവ് പ്രകൃതിയിൽക്കൂടി സ്വയം അഭിവ്യക്തമായിവരികയാണ്. ആത്മാവിന്റെ പരമോച്ചമായ അഭിവ്യക്തി ഏറ്റവും താഴ്ന്ന ജീവിയിലും ഗുപ്തഭാവത്തിൽ കുടികൊള്ളുന്നുണ്ട്; പരിണാമം എന്ന പ്രക്രിയയിൽക്കൂടി അതു സ്വയം ബാഹ്യോന്മുഖമായി പ്രവർത്തിച്ചുവരികയുമാണ്.

പരിണാമമെന്നു പറയുന്ന പ്രക്രിയ മുഴുവൻ, സ്വയം അഭിവ്യക്തമാകാനുള്ള ആത്മാവിന്റെ യത്നമത്രേ. അതു പ്രകൃതിയോടുള്ള ഇടതടവില്ലാത്ത പോരാട്ടമാണ്. പ്രകൃതിയുമായി ഒത്തിണങ്ങിപ്പോകുന്നതല്ല, അതിനോടുള്ള സമരമാണ്. മനുഷ്യനെ മനുഷ്യനാക്കുന്നത്. പ്രകൃതിയുമായി അനുരഞ്ജിച്ചു ജീവിക്കുന്നതിനെപ്പറ്റിയും സ്വരച്ചേർച്ചയിൽ കഴിയുന്നതിനെപ്പറ്റിയും നാം വളരെയൊക്കെ കേൾക്കുന്നുണ്ട്. എന്നാൽ, ഇതൊരു തെറ്റായ അഭിപ്രായമാണ്. ഈ മേശ, ഈ പാനപാത്രം, ലോഹങ്ങൾ, വൃക്ഷങ്ങൾ, ഇവയൊക്കെ പ്രകൃതിയുമായി രഞ്ജിപ്പിലാണ്; പരിപൂർണ്ണരഞ്ജിപ്പിലാണ്; ഒരു വികലതയുമില്ല. പ്രകൃതിയുമായി രഞ്ജിപ്പിലാവുകയെന്നുവെച്ചാൽ, നിശ്ചലാവസ്ഥ. മരണം എന്നാണർത്ഥം. മനുഷ്യൻ ഈ കെട്ടിടം എങ്ങനെ പണിതു? പ്രകൃതിയുമായി രഞ്ജിച്ചിരുന്നിട്ടാണോ? അല്ല, അതുമായി യുദ്ധം ചെയ്തിട്ട്. പ്രകൃതിക്കെതിരായുള്ള നിരന്തരസമരമാണ്, അല്ലാതെ അതുമായി ഒത്തിണങ്ങിപ്പോകുന്നതല്ല മനുഷ്യ പുരോഗതിയുടെ നിദാനം.

## 13

## ആത്മാവും പ്രകൃതിയും

മതമെന്നത് ആത്മാവിനെ ആത്മാവായറിയുകയാണ്. ജഡമായിട്ടല്ല.

മതം ഒരു വളർച്ചയാണ്. ഓരോരുത്തനും അതു സ്വയം അനുഭവപ്പെടുത്തേണ്ടിയിരിക്കുന്നു. യേശുക്രിസ്തു മനുഷ്യനെ രക്ഷിക്കാനായി ജീവൻ ത്യജിച്ചു എന്ന് ക്രിസ്ത്യാനികൾ വിശ്വസിക്കുന്നു. ക്രിസ്ത്യാനികളായ നിങ്ങൾക്കു മതം ഒരു സിദ്ധാന്തത്തിലുള്ള വിശ്വാസമാണ്; ഈ വിശ്വാസത്തിൽ നിങ്ങളുടെ രക്ഷ (മുക്തി) അന്തർഭവിച്ചിരിക്കുകയും ചെയ്യുന്നു. ഹിന്ദുക്കളായ ഞങ്ങളെസ്സംബന്ധിച്ചാകട്ടെ, സിദ്ധാന്തത്തിനു മുക്തിയുമായി ഒരു ബന്ധവുമില്ല. ഓരോരുത്തനും അവനവനിഷ്ടമുള്ള എന്തു സിദ്ധാന്തത്തിലും വിശ്വസിക്കാം. അല്ലെങ്കിൽ ഒന്നിലും വിശ്വസിക്കാതിരിക്കാം. പണ്ടൊരു കാലത്ത് യേശുക്രിസ്തു ജീവിച്ചിരുന്നോ ഇല്ല

യോ എന്നുള്ളത് നിങ്ങളെസ്സംബന്ധിച്ച് എന്തു വ്യത്യാസമാണുളവാക്കുന്നത്? മോസസ്സ് എരിയുന്ന കുറ്റിക്കാട്ടിൽ ഈശ്വരനെ കണ്ടു എന്നതിൽ നിങ്ങൾക്കെന്തു കാര്യലാഭമാണുള്ളത്? എരിയുന്ന കുറ്റിക്കാട്ടിൽവെച്ചുള്ള മോസസ്സിന്റെ ഈശ്വരദർശനം നിങ്ങളുടെ ഈശ്വരദർശനമാകുന്നില്ലല്ലോ; ഉവ്വെങ്കിൽ, മോസസ്സ് ആഹാരം കഴിച്ചിരുന്നത് മതി നിങ്ങൾക്കും. നിങ്ങൾക്കു ഭക്ഷണം ഉപേക്ഷിക്കാം. ഒന്നിലെ യുക്തി മറ്റേതിലും തുല്യമായി ചേരുന്നു. മുൻകാലത്തു ജീവിച്ചിരുന്ന ആദ്ധ്യാത്മികമഹാപുരുഷന്മാരുടെ ലിഖിതകഥകൾ, അവരെപ്പോലെ പ്രവർത്തിക്കുവാൻ, മതം സ്വയം അനുഭവപ്പെടുത്തുവാൻ, നമ്മെ പ്രേരിപ്പിക്കുന്നു എന്നതിൽ കവിഞ്ഞ്, ഒരു നന്മയും നമുക്കു ചെയ്യുന്നില്ല. ക്രിസ്തുവോ മോസസ്സോ മറ്റാരെങ്കിലുമോ എന്തു ചെയ്തിട്ടുണ്ടെങ്കിലും, അതു മുന്നോട്ടു പോകാൻ ഒരുത്തേജനം നൽകുന്നതൊഴിച്ച് നമുക്കു ലേശവും സഹായമരുളുന്നില്ല.

ഓരോരുത്തനും സ്വന്തമായുള്ള ഓരോ പ്രകൃതമുണ്ട്. ഓരോരുത്തനും അതിനെ അനുസരിക്കുകയും അതിൽക്കൂടി സ്വാതന്ത്ര്യത്തിലേയ്ക്കുള്ള സ്വന്തം വഴി കണ്ടെത്തുകയും വേണം. നിങ്ങളുടെ പ്രകൃതിക്കനുസരിച്ചുള്ള നിങ്ങളുടെ വഴി ഏതെന്നു നിർദ്ദേശിക്കാനും അതിൽക്കൂടി നിങ്ങളെ മുമ്പോട്ടു നയിക്കാനും നിങ്ങളുടെ ഗുരുവിനു കഴിയണം. നിങ്ങളുടെ മുഖലക്ഷണംകൊണ്ടുതന്നെ നിങ്ങളുടെ വഴി ഏതെന്നു തിരിച്ചറിയാനും നിങ്ങൾക്കതു പറഞ്ഞുതരാനും അദ്ദേഹത്തിനു കഴിയണം. മറ്റൊരുവന്നുള്ള വഴിയേ പോകാൻ നിങ്ങൾ ഒരിക്കലും ഉദ്യമിക്കരുത്; എന്തെന്നാൽ അതയാളുടെ വഴിയാണ്, നിങ്ങളുടേതല്ല. ആ സ്വന്തം വഴി കണ്ടെത്തിയാൽപ്പിന്നെ നിങ്ങൾ കയ്യും കെട്ടി നിന്നാൽ മതി, മറ്റൊന്നും ചെയ്യേണ്ടതില്ല; ഒഴുക്കു നിങ്ങളെ സ്വാതന്ത്ര്യ (ലക്ഷ്യ)ലെത്തിച്ചുകൊള്ളും. അതിനാൽ ആ വഴി കണ്ടെത്തിയാൽ, ഒരിക്കലും അതിൽ നിന്നു വ്യതിചലിക്കരുത്. നിങ്ങളുടെ വഴിയാണ് നിങ്ങൾക്കുത്തമം; എന്നാൽ അതുകൊണ്ട്, അതു മറ്റുള്ളവർക്കും ഉത്തമമായിരിക്കണമെന്നില്ല.

യഥാർത്ഥമായ ആദ്ധ്യാത്മികതയുള്ളവർ ആത്മാവിനെ ആത്മാവായിട്ടുതന്നെ കാണുന്നു, ജഡമായിട്ടല്ല. പ്രകൃതിയെ ചലിപ്പിക്കുന്നത് ആത്മാവാണ്; പ്രകൃതിയിലെ സത്യവസ്തു അതത്രേ. കർമ്മം പ്രകൃതിയിലാണ്, ആത്മാവിലല്ല. ആത്മാവ് ഏകാത്മകൻ. നിർവികാരൻ, നിത്യൻ. യഥാർത്ഥത്തിൽ ആത്മാവും ജഡവും ഒന്നാണ്. എങ്കിലും ആത്മാവ് ഒരിക്കലും ജഡമാകുന്നില്ല; ജഡം ഒരിക്കലും ആത്മാവാകുന്നുമില്ല.

ആത്മാവ് ഒരിക്കലും കർമ്മം ചെയ്യുന്നില്ല. എന്തിനു ചെയ്യണം? അതിന് അസ്തിത്വം മാത്രമേയുള്ളൂ; അതു മതിതാനും. അതു കേവലസത്തയാണ്, അതിനു കർമ്മത്തിന്റെ ആവശ്യമില്ല.

നിങ്ങൾ (ആത്മാവ്) നിയമത്താൽ ബദ്ധമല്ല. നിയമബദ്ധത പ്രകൃതി

ക്കാണ്. മനസ്സ് പ്രകൃതിയിലുൾപ്പെട്ടതും നിയമബദ്ധവുമാണ്. പ്രകൃതി, നിയമത്താൽ, അതിന്റെതന്നെ പ്രവർത്തനനിയമത്താൽ ബദ്ധമാണ്. ഈ നിയമം ഒരിക്കലും ലംഘിക്കപ്പെടാവതല്ല. പ്രകൃതിയുടെ ഒരു നിയമമെങ്കിലും ലംഘിക്കാൻ നിങ്ങൾക്ക് കഴിഞ്ഞാൽ, ആ നിമിഷം പ്രകൃതി അപ്പാടേ (നിങ്ങളെസ്സംബന്ധിച്ചിടത്തോളം) അവസാനിക്കും. പിന്നെ പ്രകൃതിയെന്നൊന്നില്ല. സ്വാതന്ത്ര്യം പ്രാപിക്കുന്നവൻ പ്രകൃതിനിയമത്തെ ഉല്ലംഘിക്കുന്നു; അയാളെസ്സംബന്ധിച്ചിടത്തോളം പ്രകൃതി മറയത്തു പോകുന്നു. അയാളുടെ മേൽ പിന്നീട് അതിന് ആധിപത്യമില്ല. ഓരോരുത്തനും ഒരിക്കൽ എന്നന്നേയ്ക്കുമായി നിയമത്തെ ഉല്ലംഘിക്കും; അതോടെ പ്രകൃതിനിമിത്തമായ അയാളുടെ ക്ലേശങ്ങൾ അവസാനിക്കുകയും ചെയ്യും.

ഗവൺമെന്റുകൾ, സാമൂഹ്യസംഘടനകൾ മുതലായവ ആപേക്ഷികമായ തിന്മകളാണ്. എല്ലാ സാമൂഹ്യസംഘടനകളും തെറ്റായ സാമാന്യധർമ്മക്രോഡീകരണത്തിൽ അധിഷ്ഠിതമാണ്. നിങ്ങൾ ഒരു സംഘടന രൂപവൽക്കരിച്ച് അതിലുൾപ്പെട്ടാൽ, ആ നിമിഷം മുതൽ സംഘടനയ്ക്കു വെളിയിലുള്ളവരെ വിദ്വേഷിച്ചുതുടങ്ങുന്നു. സംഘടനയിൽ ചേരുമ്പോൾ, നിങ്ങൾ നിങ്ങൾക്കുതന്നെ അതിരിടുകയാണ്, സ്വന്തം സ്വാതന്ത്ര്യത്തെ പരിമിതപ്പെടുത്തുകയാണ് ചെയ്യുന്നത്. ഏറ്റവും വലിയ നന്മ ഏറ്റവും കൂടിയ സ്വാതന്ത്ര്യമാണ്. വ്യക്തിക്ക് ഈ സ്വാതന്ത്ര്യത്തിലേയ്ക്ക് നീങ്ങാനുള്ള തടസ്സങ്ങളില്ലാതാക്കുകയാകണം നമ്മുടെ ഉന്നം. നന്മ കൂടുകയെന്നാൽ കൃത്രിമനിയമങ്ങൾ കുറയുകയെന്നാണ്. അത്തരം നിയമങ്ങളെ നിയമങ്ങളെന്നു പറഞ്ഞുകൂടാ. അവ നിയമമായിരുന്നെങ്കിൽ അവയെ ലംഘിക്കുവാൻ സാധിക്കുമായിരുന്നില്ല. ഇത്തരം നിയമങ്ങൾ ലംഘിക്കപ്പെട്ടുപോരുന്നു എന്ന വസ്തുതതന്നെ, അവ നിയമങ്ങളല്ലെന്നുള്ളതിനു വ്യക്തമായ തെളിവാണ്. അലംഘനീയമായ ഒന്നത്രേ നിയമം.

നിങ്ങൾ ഒരു വിചാരത്തെ പുറകോട്ടമർത്തുമ്പോഴൊക്കെയും അതു തൽക്കാലത്തേയ്ക്കു ഗോചരമാകാത്തവിധം ഒരു സ്പ്രിങ്ങിന്റെ ചുരുൾ കണക്കേ, അമർത്തിവെയ്ക്കപ്പെടുന്നുവെന്നേയുള്ളു. ഇങ്ങനെ അമർത്തിവെയ്ക്കപ്പെട്ടതുമൂലം നിരുദ്ധമായ ശക്തിസാകല്യത്തോടുകൂടി ഏതവസരത്തിലും പുറത്തേയ്ക്കു ചാടാനും കൂടുതൽ നീണ്ട കാലത്തിനിടയിൽ ചെയ്യുമായിരുന്ന വിനകൾ ഏതാനും നിമിഷങ്ങൾക്കുള്ളിൽ കാട്ടിക്കൂട്ടാനും അതു സന്നദ്ധമായിരിക്കും.

ഓരോ ഔൺസ് ഭോഗാസ്വാദനവും അതിന്റെ വക ഓരോ പൗണ്ട് ദുഃഖാനുഭവം കൊണ്ടുവരുന്നുണ്ട്. ഒരേ ഊർജ്ജം (ശക്തി) തന്നെയാണ് ഒരു സമയത്തു സുഖമായും മറ്റൊരു സമയത്തു ദുഃഖമായും പ്രകടമാകുന്നത്. ഒരുകൂട്ടം അനുഭവവീചികൾ നിലക്കുമ്പോൾ മറ്റൊന്ന് ആരംഭിക്കുന്നു. എന്നാൽ ചില ദൃഷ്ടാന്തങ്ങളിൽ കൂടുതൽ പുരോഗമിച്ചിട്ടുള്ള

വ്യക്തികളുടെ കാര്യത്തിൽ, ഒരേ സമയം ഒന്നിലധികം, ഒരു നൂറുതന്നെ വിഭിന്നവിചാരങ്ങൾ സജീവമായി പ്രവർത്തിച്ചുകൊണ്ടിരിക്കാനും മതി.

മനസ്സു സ്വപ്രകൃതി ഹേതുവായിത്തന്നെ പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന ഒന്നാണ്. മാനസികപ്രവർത്തനത്തിന്റെ അർത്ഥം സൃഷ്ടിയെന്നാണ് വിചാരത്തിൽനിന്നു വാക്കും വാക്കിൽനിന്നു രൂപവും ഭവിക്കുന്നു. മനസ്സിന് ആത്മാവിനെ പ്രതിബിംബിപ്പിക്കാൻ കഴിയണമെങ്കിൽ മാനസികവും ഭൗതികവുമായ ഈ സൃഷ്ടിയാകെ അവസാനിക്കേണ്ടിയിരിക്കുന്നു.

## 14

## പ്രപഞ്ചവും ആത്മാവും

പ്രകൃതിയിലെ സകലവസ്തുക്കളും ചില സൂക്ഷ്മബീജരൂപങ്ങളിൽ നിന്നുളവായി, മേല്ക്കുമേൽ സ്ഥൂലങ്ങളായിവരുകയും ഒരു നിയതകാലം നിലനിന്നശേഷം വീണ്ടും ആദ്യത്തെ സൂക്ഷ്മരൂപത്തിലേക്കു മടങ്ങിപ്പോകയും ചെയ്യുന്നു. ഉദാഹരണത്തിന്, നമ്മുടെ ഭൂമിതന്നെ വാതകരൂപമായ സൂക്ഷ്മവസ്തുക്കളിൽനിന്നുണ്ടായതാണ്; വാതകം ക്രമേണ തണുത്തും ഘനീഭവിച്ചും ഇന്നു നാമധിവസിക്കുന്ന ഭൂമിയുടെ രൂപത്തിലായി. ഭാവിയിൽ ഇതു വിഘടിച്ചു പഴയ വാതകരൂപത്തിലേക്കു മടങ്ങുകയും ചെയ്യും. ജഗത്തിൽ ഈ വിധം നടന്നുവരുന്നു, അനാദികാലമായി നടന്നുവന്നു. ഇതാണ് മനുഷ്യന്റെ ചരിത്രസർവ്വസ്വം; ഇതുതന്നെ പ്രകൃതിയുടെ ചരിത്രസർവ്വസ്വവും ജീവന്റെയെല്ലാം ചരിത്രസർവ്വസ്വവും.

ഓരോ വികസനത്തിനും (പ്രഭവത്തിനും) മുൻഗാമിയായുണ്ട്, ഓരോ സങ്കോചനം (പ്രലയം). വൃക്ഷമാകെ അതിന്റെ കാരണവസ്തുവായ വിത്തിൽ അടങ്ങിയിരിക്കുന്നു. മനുഷ്യജീവിയാകെ പ്രോട്ടോപ്ലാസത്തിൽ ഉൾക്കൊണ്ടിരിക്കുന്നു. ഈ ജഗത്ത് മുഴുവൻ സൂക്ഷ്മപ്രപഞ്ചത്തിൽ സ്ഥിതിചെയ്യുന്നു. ഓരോന്നും അതാതിന്റെ സൂക്ഷ്മരൂപമായ കാരണവസ്തുവിൽ സന്നിഹിതമാണ്. പരിണാമം, അഥവാ സ്ഥൂലരൂപത്തിലേക്കുള്ള ക്രമികവികസനം. ഒരു വസ്തുത തന്നെ; എന്നാൽ ഓരോ വികസനത്തിനും പൂർവ്വഗാമിയായി ഓരോ സങ്കോചനമുണ്ട്. ഈ പ്രപഞ്ചം ഉണ്ടാകുന്നതിനുമുമ്പ് അത് മുഴുവൻ പ്രലയരൂപത്തിൽ വർത്തിച്ചിരിക്കണം. ഇപ്പോൾ അതു നാനാരൂപങ്ങളിൽ വികസ്വരമായിരിക്കുന്നതു വീണ്ടും പ്രലയത്തിലേക്കു സങ്കോചിക്കുവാനാണുതാനും. ഉദാഹരണമായി ഒരു ചെറിയ ചെടിയുടെ ജീവിതകഥയെടുക്കാം. ചെടിയെ ഒരു യൂണിറ്റ്* (ഏകകം) ആക്കുന്ന രണ്ടു വസ്തുത കാണുന്നു– ഒന്നാമത് അതിന്റെ

* യൂണിറ്റ്

വളർച്ചയും വികസനവും, രണ്ടാമത് അതിന്റെ ക്ഷയവും മരണവും. ഇവ രണ്ടും ചേർന്നാണ് 'ചെടിജീവിതം' എന്ന ഏകകത്തിനു നിദാനമാകുന്നത്. ഈ ചെടിജീവിതത്തെ ജീവിതമാകുന്ന ശൃംഖലയിലെ ഒരു കണ്ണിയായിമാത്രം കണക്കാക്കി. പ്രോട്ടോപ്ലാസത്തിൽ തുടങ്ങി പരിപൂർണ്ണ മനുഷ്യൻവരെയുള്ള പരമ്പരാസാകല്യത്തെ ഒരൊറ്റ ജീവിതമായി ഗണിക്കാം. മനുഷ്യൻ അതിലെ ഒരു കണ്ണി, പലതരം മൃഗങ്ങളും ജന്തുക്കളും ചെടികളും മറ്റൊരോരോ കണ്ണികൾ. ഈ പരമ്പരാസാകല്യത്തെ ഒരൊറ്റ ജീവിതമായി പരിഗണിച്ച് അതിന്റെ ഉൽപ്പത്തിയെ ആരാഞ്ഞാൽ, ഓരോന്നും അതിനുമുമ്പുണ്ടായിരുന്ന ഒന്നിന്റെ പരിണാമമാണെന്നു കാണുമാറാകും.

അത് ആരംഭിക്കുന്നതെവിടെയോ അവിടെത്തന്നെ അവസാനിക്കുന്നു. ഈ ജഗത്തിന്റെ പരിണാമമെന്ത്? ചേന; അങ്ങനെയല്ലേ? പരിണാമവാദക്കാരുടെ മതമനുസരിച്ച്ു സൃഷ്ടിക്രമത്തിലെ അവസാനവസ്തു ചേതനയാണ്. ആ സ്ഥിതിക്കു സൃഷ്ടിയുടെ ആരംഭവും-അതിന്റെ കാരണവസ്തുവും-അതാകണം. പ്രാരംഭത്തിൽ ആ ചേതന ഗുപ്തഭാവത്തിൽ വർത്തിക്കുന്നു; ഒടുവിൽ അതു വികസ്വരമാകുന്നു. അതിനാൽ, ജഗത്തിൽ പ്രകടമാകുന്ന ചേതനയുടെ ആകെത്തുക, ഇപ്പോൾ വികസിതമായിരിക്കുന്നതും ഒരിക്കൽ ലീനരൂപത്തിലിരുന്നതുമായ വിശ്വചേതനതന്നെയാകണം. ഈ വിശ്വചേതനയെയാണ് ഞങ്ങൾ ഈശ്വരൻ എന്നു പറയുന്നത്. നാം ഈശ്വരനിൽനിന്നുത്ഭവിച്ചിട്ട് അങ്ങോട്ടു മടങ്ങിച്ചെല്ലുന്നു എന്നാണല്ലോ മതശാസ്ത്രങ്ങൾ പറയുന്നതും. പേരെന്തു പറഞ്ഞാലും വേണ്ടില്ല, ആ അനന്തവിശ്വചൈതന്യമുണ്ടെന്നുള്ളതു നിഷേധിക്കാവതല്ല.

സംഘാതമെന്നാലെന്ത്? 'കാരണ'ങ്ങൾ സംയോജിച്ചു 'കാര്യ'മായിച്ചമഞ്ഞതാണ് സംഘാതം. അതിനാൽ ഈ സംഘാതവസ്തുക്കൾ കാര്യകാരണനിയമവലയത്തിനുള്ളിലാകാനേ തരമുള്ളു. കാര്യകാരണനിയമങ്ങളുടെ പ്രവർത്തനം എത്തുന്നിടംവരെ. സംഘാതങ്ങളും സംയുക്തങ്ങളും ഉണ്ടാവാം. അതിനുപുറമാകട്ടെ സംയുക്തങ്ങളെപ്പറ്റിയുള്ള വ്യവഹാരം അസാധ്യമത്രെ; എന്തെന്നാൽ അവിടെ നിയമം പ്രവർത്തിക്കുന്നില്ല. നിയമത്തിന്റെ പ്രവർത്തനം നാം കാണുകയും കേൾക്കുകയും വിചാരിക്കുകയും സങ്കൽപ്പിക്കുകയും സ്വപ്നം കാണുകയും ചെയ്യുന്ന പ്രപഞ്ചത്തിൽ മാത്രമാണ്; അതിനപ്പുറത്തേയ്ക്കു നിയമമെന്ന ആശയത്തിനു വ്യാപ്തിയില്ല. നാം ഇന്ദ്രിയങ്ങൾകൊണ്ടു ഗ്രഹിക്കുന്നതും മനസ്സുകൊണ്ടു സങ്കൽപ്പിക്കുന്നതും ഉൾപ്പെടുന്നതാണ് നമ്മുടെ പ്രപഞ്ചം. ഇന്ദ്രിയങ്ങൾക്കു നേരെ ഗോചരമാകുന്ന വസ്തുകളെ നാം ഇന്ദ്രിയങ്ങളിൽക്കൂടി ഗ്രഹിക്കുന്നു; മനസ്സിലുള്ളവ സങ്കൽപ്പത്തിനും വിഷയമാകുന്നു. ശരീരത്തിന്നതീതമായത് ഇന്ദ്രിയങ്ങൾക്കതീതമാണ്; മനസ്സിന്നതീതമായത്

സങ്കൽപ്പത്തിനും അതീതമാണ്. അതിനാൽ ആ അതീതവസ്തു നമ്മുടെ വ്യാവഹാരികപ്രപഞ്ചത്തിന്നതീതമാണ്. നിമിത്തനിയമത്തിനും അതീതമാണ്. കാര്യാകരണനിയമത്തിന് അതീതമായി വർത്തിക്കുന്ന മനുഷ്യാത്മാവ് ഒരു സംയുക്തവസ്തുവല്ല, അത് ഒരു 'കാരണ'ജന്യമായ 'കാര്യ' മല്ല അതിനാൽ അതു നിത്യസ്വതന്ത്രവും നിയമത്തിനുള്ളിൽ സ്ഥിതി ചെയ്യുന്ന സകലതിന്റേയും നിയാമകവുമാണ്. അതു സംയുക്തമല്ലാത്തതിനാൽ ഒരിക്കലും മരിക്കുന്നില്ല; എന്തെന്നാൽ മരണമെന്നതിന്റെ അർത്ഥം ഘടകവസ്തുക്കളായി വേർതിരിയുകയെന്നാണ്. വിനാശമെന്നാൽ 'കാരണ'ത്തിലേക്കു മടങ്ങുകയെന്നാണ്. മരിക്കാൻ കഴിയാത്തതാകയാൽ അതിനു ജീവിക്കാനും കഴിവില്ല. എന്തെന്നാൽ, ജീവിതമരണങ്ങൾ ഒരേ വസ്തുതയുടെ അഭിവ്യക്തിവിധങ്ങളത്രേ. അതിനാൽ ആത്മാവ് ജീവിതമരണങ്ങൾക്കതീതമാണ്. നിങ്ങൾ ഒരിക്കലും ജനിച്ചിട്ടില്ല. ഒരിക്കലും മരിക്കുകയുമില്ല. ജനനമരണങ്ങൾ ഒരു ശാരീരികകാര്യംമാത്രം.

അദ്വൈതസിദ്ധാന്തപ്രകാരം ഈ ജഗത്തുമാത്രമാണുള്ളത്. സ്ഥൂലരൂപത്തിലായാലും സൂക്ഷ്മരൂപത്തിലായാലും സമസ്തവും ഇതിലുണ്ട്. കാര്യവും കാരണവും രണ്ടും ഇവിടെത്തന്നെ; വിശദീകരണം ഇവിടെത്തന്നെ. വ്യഷ്ടി എന്നറിയപ്പെടുന്നത് സമഷ്ടിയുടെ അണുതോതിലുള്ള ആവർത്തനം മാത്രമാണ്. ജഗത്തിനെക്കുറിച്ചുള്ള നമ്മുടെ ആശയം നമ്മുടെ ആത്മാവിനെസ്സംബന്ധിച്ച പഠനത്തിൽ നിന്നു ലഭിക്കുന്നു. ആത്മാവിനെസ്സംബന്ധിച്ചു പരമാർത്ഥമായതു ബാഹ്യപ്രപഞ്ചത്തെസ്സംബന്ധിച്ചും പരമാർത്ഥമാണ്. സ്വർഗ്ഗാദിവിവിധലോകങ്ങളെപ്പറ്റിയ ആശയങ്ങളും അവ യഥാർത്ഥങ്ങളാണെങ്കിൽത്തന്നെ. ഈ ജഗത്തിലുൾപ്പെടുന്നു. അവയെല്ലാം കൂടിച്ചേർന്നാണ് ഈ ഏകത്വം ഉണ്ടാകുന്നു. അതിനാൽ പ്രഥമതഃ ഒരു പൂർണ്ണത്തിന്റെ, അസംഖ്യം ചെറുഘടകങ്ങൾ ചേർന്നുള്ള ഒരു ഏകകത്തിന്റെ ആശയമാണുളവാക്കുന്നത്. നമ്മിലോരോരുത്തനും ഈ ഏകകത്തിന്റെ അംശമാണെന്നതുപോലെയാണ്. അഭിവ്യക്തജീവികളെന്ന നിലയിൽ, നാം വെവ്വേറെയാണെന്നു തോന്നുമെങ്കിലും യഥാർത്ഥത്തിൽ ഒന്നത്രേ. ഈ പൂർണ്ണത്തിൽനിന്നു നാം വേറാണെന്നുള്ള വിചാരം നമ്മിൽ എത്രകണ്ടു പ്രബലമായിരിക്കുന്നോ അത്രകണ്ടു കൂടുതലായിരിക്കും. നമ്മുടെ കഷ്ടതയും. അതിനാൽ അദ്വൈതമാണ് നീതിശാസ്ത്രത്തിന്റെ അടിത്തറ.

## 15

## ആത്മാവും ഈശ്വരനും

ദേശത്തിലുൾക്കൊണ്ട ഏതിനും രൂപമുണ്ട്. ദേശത്തിനുതന്നെ രൂപമുണ്ട്. ഒന്നുകിൽ നിങ്ങൾ ദേശത്തിലാണ്. അല്ലെങ്കിൽ ദേശം

നിങ്ങളിലാണ്. ആത്മാവ് ദേശത്തിനെല്ലാം അതീതമാണ്. ദേശം ആത്മാവിലാണ്. ആത്മാവു ദേശത്തിലല്ല.

രൂപം ദേശകാലങ്ങളിൽ പരിമിതമാണ്. നിമിത്തനിയമത്താൽ ബദ്ധവുമാണ്. കാലം മുഴുവൻ നമ്മിൽ (ആത്മാവിൽ) ആകുന്നു. നാം കാലത്തിലല്ല. ആത്മാവ് ദേശകാലങ്ങളിലല്ലായ്കയാൽ ദേശകാലങ്ങൾ ആത്മാവിലാണ്. അതിനാൽ, ആത്മാവ് സർവ്വവ്യാപിയാണ്.

ഈശ്വരനെപ്പറ്റിയ നമ്മുടെ ആശയം നമ്മുടെതന്നെ ഒരു പ്രതിബിംബമത്രേ.

പഴയ പേർഷ്യൻഭാഷയ്ക്കും സംസ്കൃതത്തിനും തമ്മിൽ സാജാത്യമുണ്ട്. ഈശ്വരനെപ്പറ്റിയ ആദിമാശയം പ്രകൃതിയിലെ വിവിധ ദൃശ്യങ്ങളിൽ അവിടുത്തെ സാത്മീകരിക്കലായിരുന്നു-അതായത് പ്രകൃതിയെ ആരാധിക്കൽ. അടുത്ത പടിയായി ഓരോ ഗോത്രക്കാർക്ക് വെവ്വേറെ ഈശ്വരനുണ്ടായി. പിന്നീട്, രാജാക്കന്മാരെ ആരാധിച്ചുതുടങ്ങി.

സ്വർഗ്ഗസ്ഥനായ ഈശ്വരൻ എന്ന ആശയം ഇന്ത്യയിലൊഴികെ എല്ലാ ജനസമൂഹത്തിലും പ്രബലമായി കാണുന്നു. ഈ ആശയം വളരെ സ്ഥൂലമാണ്.

(ഇപ്രകാരമുള്ള നമ്മുടെ) ജീവിതം തുടരുമെന്നുള്ള ആശയം മൂഢമാണ്. ജീവിതത്തിൽനിന്നു മോചിക്കുംവരെ, ഒരിക്കലും നമുക്കു മരണത്തിൽനിന്നും മോചിക്കാവതല്ല.

## 16

## ലക്ഷ്യം

ഈശ്വരനും പ്രകൃതിയും എക്കാലവും വെവ്വേറെയാണെന്നു ദ്വൈതമതം വിചാരിക്കുന്നു. പ്രകൃതിയും പ്രപഞ്ചവും ഈശ്വരനെ ആശ്രയിച്ചു വർത്തിക്കുന്നു.

അദ്വൈതികൾ അത്തരമൊരു ഭേദഭാവം അംഗീകരിക്കുന്നില്ല. അന്തിമവിശകലനത്തിൽ എല്ലാം ഈശ്വരൻതന്നെ എന്നാണ് അവരുടെ വാദം. പ്രപഞ്ചം ഈശ്വരനിൽ ലയിക്കുന്നു; പ്രപഞ്ചത്തിന്റെ നിത്യചേതന ഈശ്വരനത്രേ.

അദ്വൈതികളെസ്സംബന്ധിച്ച് അനന്തവും സാന്തവും വെറും പദങ്ങൾ മാത്രം. പ്രപഞ്ചവും പ്രകൃതിയുമൊക്കെ ഭേദകല്പനമൂലം നിലനിൽക്കുന്നവയാണ്; പ്രകൃതിതന്നെ ഭേദകല്പനയാണ്.

ഈശ്വരൻ എന്തിനു പ്രപഞ്ചത്തെ സൃഷ്ടിച്ചു? സർവ്വസമ്പൂർണ്ണൻ അപൂർണ്ണത്തെ എന്തിനു സൃഷ്ടിച്ചു? ഇത്യാദി ചോദ്യങ്ങൾക്ക് ഒരിക്കലും

ഉത്തരമുണ്ടാവാൻ വയ്യ; എന്തെന്നാൽ അവ തർക്കശാസ്ത്രദൃഷ്ട്യാ അസംബന്ധങ്ങളാണ്. യുക്തിക്കു നിലയുള്ളതു പ്രകൃതിയിൽമാത്രമാണ്. പ്രകൃതിക്കപ്പുറത്തില്ല. ഈശ്വരൻ സർവ്വശക്തനാണ്. ഈശ്വരൻ എന്തിന് അങ്ങനെയും ഇങ്ങനെയും ചെയ്തു എന്നു ചോദിക്കുന്നത് ഈശ്വരനെ പരിമിതനാക്കുകയാണ്. എങ്ങനെയെന്നാൽ, പ്രപഞ്ചസൃഷ്ടിയിൽ അവിടേയ്ക്കു ഒരുദ്ദേശ്യമുണ്ടെന്ന് അതിൽനിന്നു വ്യഞ്ജിക്കുന്നു. ഈശ്വരന്നൊരുദ്ദേശ്യമുണ്ടെങ്കിൽ അതൊരു ലക്ഷ്യത്തെ ഉന്നമാക്കിയുള്ള മാർഗ്ഗമായിരിക്കണം–അതിന്റെ അർത്ഥം മാർഗ്ഗത്തെ അവലംബിക്കാതെ ലക്ഷ്യം പ്രാപിക്കാൻ ഈശ്വരനു കഴിവില്ലെന്നുമാണ്. എന്തിനെന്നും എന്തുകൊണ്ടെന്നുമുള്ള ചോദ്യങ്ങൾ മറ്റൊന്നിനെ ആശ്രയിച്ചിരിക്കുന്ന ഒന്നിനെപ്പറ്റിമാത്രമേ സംഗതമാവൂ.

## 17

## മതത്തിന്റെ തെളിവിനെസ്സംബന്ധിച്ച്

മതത്തെസ്സംബന്ധിച്ച വലിയൊരു ചോദ്യം, അതിത്രമാത്രം അശാസ്ത്രീയമായിരിക്കുന്നതെന്തുകൊണ്ട് എന്നതാണ്. മതം ഒരു ശാസ്ത്രമാണെങ്കിൽ, അതിനു മറ്റു ശാസ്ത്രങ്ങളെപ്പോലെ അത്ര നിശ്ചയാത്മകത്വമില്ലാത്തതെന്ത്? ഈശ്വരൻ, സ്വർഗ്ഗം മുതലായവയിലുള്ള വിശ്വാസമെല്ലാം വെറും ഊഹങ്ങൾ. കേവലം വിശ്വാസങ്ങൾ മാത്രം. അവയെപ്പറ്റി നിശ്ചയാത്മകമായ അറിവൊന്നുമില്ലാത്തതുപോലെയാണിരിക്കുന്നത്. മതത്തെപ്പറ്റിയ നമ്മുടെ ആശയങ്ങൾ സർവ്വദാ മാറിക്കൊണ്ടിരിക്കുന്നു. മനസ്സ് ഒരു നിരന്തരപ്രവാഹാവസ്ഥയിലാണ്.

മനുഷ്യൻ മാറ്റമില്ലാത്ത ഒരാത്മാവോ നിരന്തരം മാറിക്കൊണ്ടിരിക്കുന്ന ഒരു സാധനമോ ആദിമബുദ്ധമതമൊഴികെ മറ്റെല്ലാ മതങ്ങളും മനുഷ്യൻ ഒരാത്മാവാണ്. നിത്യനും അവിനാശിയുമായ ഒരു ഏകകമാണ് എന്നു വിശ്വസിക്കുന്നു.

ആദിമബുദ്ധമതക്കാരാകട്ടെ, മനുഷ്യൻ നിരന്തരം മാറിക്കൊണ്ടിരിക്കുന്നൊരു വസ്തുവാണെന്നും, അവന്റെ ബോധതലമെന്നത് അതിവേഗത്തിൽ നീങ്ങിക്കൊണ്ടിരിക്കുന്ന ഒരനന്തപരിവർത്തനപരമ്പരയാണെന്നും വിശ്വസിക്കുന്നു. ഒരോ പരിവർത്തനവും അതിന്റെ പൂർവ്വഗാമിയുമായി ബന്ധമില്ലാതെ ഒറ്റപ്പെട്ടുനിൽക്കുന്നതുപോലെയാകയാൽ, നിമിത്തനിയമസിദ്ധാന്തത്തെ ഒഴിച്ചുനിർത്തുകയും ചെയ്തിരിക്കുന്നു.

ഒരു ഏകകമുണ്ടെങ്കിൽ ഒരു സാധനവുമുണ്ട്; ഏകകം സദാ ഒറ്റ വസ്തുവാണ്; മറ്റു വസ്തുതകൾ ചേർന്നുണ്ടായ സംയുക്തവസ്തുവല്ല. അതു മറ്റൊന്നിനെ ആശ്രയിക്കുന്നില്ല. അതു തനിയെ നിൽക്കുന്നു.

ഒരിക്കലും നാശമില്ലാത്തതുമത്രേ.

ആദിമബുദ്ധമതക്കാർ സകലതും പരസ്പരബന്ധമില്ലാത്തവയാണെന്നും ഏകകമായി ഒന്നുമില്ലെന്നും മനുഷ്യൻ ഏകകമാണെന്നുള്ള വാദം തെളിയിക്കാൻ നിവൃത്തിയില്ലാത്ത ഒരു വിശ്വാസം മാത്രമാണെന്നും വാദിക്കുന്നു.

അപ്പോൾ, വലിയ പ്രശ്നമിതാണ്-മനുഷ്യൻ ഒരു ഏകകമോ നിരന്തരം മാറിക്കൊണ്ടിരിക്കുന്ന ഒരു പിണ്ഡംമാത്രമോ?

ഇതു നിശ്ചയിക്കാൻ, ഈ ചോദ്യത്തിനുത്തരം കണ്ടെത്താൻ, ഒരു മാർഗ്ഗമേയുള്ളൂ. മനസ്സിന്റെ ഭ്രമണങ്ങളെ (പ്രതിക്ഷണം വിഷയവിഷയാന്തരങ്ങളിലേക്കുള്ള ചംക്രമണത്തെ) നിർത്തുക; അപ്പോൾ മനുഷ്യൻ ഒരു ഏകകം, ഒരു കേവലവസ്തു ആണെന്നു തെളിയും. മാറ്റങ്ങളെല്ലാം ചിത്തത്തിൽ, മനസ്സിൽ ആണ്. ആ മാറ്റങ്ങളല്ല ഞാൻ; ആയിരുന്നെങ്കിൽ, എനിക്കവയെ നിർത്താൻ സാധിക്കുമായിരുന്നില്ല.

ഓരോരുത്തനും തന്നെത്തന്നെയും മറ്റേവരേയും വിശ്വസിപ്പിക്കാൻ ശ്രമിക്കുകയാണ്. ഈ ലോകം അതിവിശിഷ്ടമാണെന്നും തനിക്കത്യന്തം സുഖമാണെന്നും. എന്നാൽ തന്റെ ജീവിതത്തിലെ കർമ്മപ്രേരകങ്ങളെ പരീക്ഷണം ചെയ്തുതുടങ്ങുമ്പോൾ മനുഷ്യന് അറിയാറാകും. താൻ അതിനുമിതിനുംവേണ്ടി സാഹസപ്പെടുന്നത് തനിക്കതിൽനിന്നൊഴിയാൻ നിർവ്വാഹമില്ലാഞ്ഞിട്ടാണെന്ന്. അവൻ പ്രവർത്തിച്ചുകൊണ്ടിരുന്നേ ഒക്കൂ. അവനു വിരമിക്കുക സാധ്യമല്ല; അതിനാൽ, തനിക്കു അതുമിതും വേണമെന്നു തന്നെത്താൻ വിശ്വസിപ്പിക്കാൻ അവൻ ശ്രമിക്കുന്നു. തനിക്കു ഉല്ലാസകാലമാണെന്ന് സ്വയം ബോധ്യപ്പെടുത്തുന്നതിൽ വിജയിക്കുന്നത് പൂർണ്ണശരീരാരോഗ്യമുള്ള മനുഷ്യനാണ്. ഈ മനുഷ്യൻ തന്റെ ആഗ്രഹങ്ങളുടെ ആഹ്വാനത്തെ സന്ദേഹമെന്യേ ഉടനടി അനുസരിച്ചു പ്രവർത്തിക്കുന്നു. താൻ ആവശ്യം തോന്നിയിട്ട്, സ്വേച്ഛയാ പ്രവർത്തിക്കുന്നതുപോലെ തോന്നുമെങ്കിലും, തന്നെ മുമ്പോട്ടുന്തിവിടുന്ന, തന്റെ ഉള്ളിൽത്തന്നെ കുടികൊള്ളുന്ന, ഒരു ശക്തിയുടെ പ്രേരണയനുസരിച്ചാണ് അവൻ പ്രവർത്തിക്കുന്നത്. എന്നാൽ, പ്രകൃതിയിൽനിന്ന് ഒട്ടുവളരെ ഇട്ടുതട്ടുകളും ഒട്ടധികം മുറിവുകളും ചതവുകളും ഏറ്റു കഴിയുമ്പോൾ, ഇതിന്റെയെല്ലാം പരമാർത്ഥം അവൻ ആരാഞ്ഞുതുടങ്ങുന്നു. കൂടുതൽ പീഡ അനുഭവപ്പെടുന്നതിനനുസരിച്ച് കൂടുതൽ ചിന്തിക്കുന്നതോടെ, തനിക്കതീതമായി ഒരു ശക്തിയാൽ പ്രേരിതനാണ് താനെന്നു കേവലം ഗത്യന്തരമില്ലായ്കയാലാണ് താൻ കർമ്മങ്ങൾ ചെയ്യുന്നതെന്നും അവനു മനസ്സിലാകുന്നു. അപ്പോഴവൻ എതിർപ്പു തുടങ്ങുന്നു; ഇവിടംമുതൽ (പ്രകൃതിയു

മായുള്ള) പോരാട്ടം ആരംഭിക്കുകയും ചെയ്യുന്നു.

ഈ വിഷമതകളിൽനിന്നെല്ലാം ഒരു മോചനമാർഗ്ഗമുണ്ടെങ്കിൽ, അതു നമ്മിൽത്തന്നെയാണ്. നാം എപ്പോഴും യാഥാർത്ഥ്യത്തെ സാക്ഷാൽക്കരിക്കാൻ യത്നിച്ചുവരികയാണ്. സഹജവാസനയാലാണ് നാം അപ്രകാരം യത്നിച്ചുവരുന്നത്. മനുഷ്യമനസ്സിലെ സൃഷ്ടി ഈശ്വരനെ ആവരണം ചെയ്യുന്നു. അതുകൊണ്ടാണ് ഈശ്വരപരമായ ആദർശങ്ങളിൽ ഇത്രവളരെ ഭിന്നത കാണുന്നത്. സൃഷ്ടി നിലയ്ക്കുമ്പോൾ മാത്രമേ നമുക്ക് പരമാത്മാവിനെ കണ്ടെത്താൻ കഴിയൂ. പരമാത്മാവ് ആത്മാവിലാണ്. സൃഷ്ടിയിലല്ല. അതിനാൽ സൃഷ്ടി അവസാനിച്ചാൽ നമുക്ക് പരമാത്മാവിനെ അറിയാൻ സംഗതിയാകും. നാം നമ്മെപ്പറ്റി ചിന്തിക്കുമ്പോൾ ശരീരത്തെക്കുറിച്ചാണ് ചിന്തിക്കുന്നത്; അതിനാൽ ഈശ്വരനെപ്പറ്റി ചിന്തിക്കുമ്പോഴും ശരിയായി ചിന്തിക്കുന്നു. ആത്മാവു പ്രകാശിക്കുമാറ് മനസ്സിന്റെ ഭ്രമണങ്ങളെ നിർത്തുകയാണ് നാം ചെയ്യേണ്ടത്. ഇതിനുള്ള പരിശീലനം ശരീരത്തിലാണാരംഭിക്കുക. പ്രാണായാമം ശരീരത്തെ വഴക്കുന്നു. അതിനെ അനുകൂലാവസ്ഥയിലാക്കുന്നു. പ്രാണായാമക്രിയകളുടെ ഉദ്ദേശ്യം ധ്യാനത്തിൽ ഏകാഗ്രത കൈവരുത്തുകയാണ്. ഒരു നിമിഷത്തേയ്ക്കെങ്കിലും പരിപൂർണ്ണനിശ്ചലാവസ്ഥ പ്രാപിക്കാൻ സാധിക്കുന്നപക്ഷം, നിങ്ങൾ ലക്ഷ്യത്തിലെത്തും. അതിനുശേഷം മനസ്സും പ്രവർത്തിച്ചുകൊണ്ടിരുന്നേയ്ക്കാം. എന്നാൽ അത് പിന്നീടൊരിക്കലും മുമ്പത്തെ മനസ്സല്ല. അപ്പോൾ നിങ്ങൾ നിങ്ങളെ നിങ്ങളുടെ യഥാർത്ഥഭാവത്തിലറിയും. ഒരു നിമിഷനേരത്തേയ്ക്കെങ്കിലും മനസ്സിനെ നിശ്ചലമാക്കുക; അപ്പോൾ നിങ്ങളുടെ യഥാർത്ഥസ്വരൂപം നിങ്ങളിൽ പൊടുന്നനവേ സ്ഫുരിക്കും. സ്വാതന്ത്ര്യം കരഗതമാകും. അതിനുമേൽ പിന്നെ ബന്ധമില്ല. കാലത്തിന്റെ ഒരു നിമിഷത്തെ അറിയാമെങ്കിൽ സമസ്തകാലത്തേയും അറിയാറാകും–എന്തെന്നാൽ സമസ്തം ഒന്നിന്റെതന്നെ ശീഘ്രമായ ആവർത്തനമാണെന്ന സിദ്ധാന്തത്തിൽനിന്ന് ഈ വസ്തുത സിദ്ധമാകുന്നു. ഒന്നിനെ പാട്ടിലാക്കുക. ഒരു നിമിഷത്തെ കൂലങ്കഷമായി അറിയുക–എങ്കിൽ സ്വാതന്ത്ര്യം കൈവന്നു.

ആദിമബുദ്ധമതമൊഴിച്ച് എല്ലാ മതങ്ങളും ഈശ്വരനിലും ആത്മാവിലും വിശ്വസിക്കുന്നു. ആധുനികബുദ്ധമതാനുയായികൾ ഈശ്വരനിലും ആത്മാവിലും വിശ്വസിക്കുന്നുണ്ട്. ആദിമബുദ്ധമതാനുയായികളുടെ കൂട്ടത്തിലാണ് ബർമ്മക്കാർ, തായ്‌ലന്റുകാർ, ചൈനക്കാർ മുതലായവർ.

'പൗരസ്ത്യദീപം'* എന്ന ആർനോൾഡിന്റെ ഗ്രന്ഥം ബുദ്ധമതത്തേ

* Light of Asia

ക്കാൾ കൂടുതലായി വേദാന്തത്തെയാണ് പ്രതിനിധാനം ചെയ്യുന്നത്.

## 18

## ജീവിതമരണങ്ങളെസ്സംബന്ധിച്ച നിയമം

പ്രകൃതിയിലുള്ള സകലവസ്തുക്കളും ഒന്നൊഴിയാതെ നിയമവിധേയമായത്രേ പ്രവർത്തിക്കുന്നത്. ബാഹ്യപ്രകൃതിയിലെ എല്ലാ വസ്തുക്കളെയുംപോലെ മനസ്സും നിയമത്താൽ ബദ്ധവും നിയന്ത്രിതവുമാണ്.

ആന്തരപ്രകൃതിയും ബാഹ്യപ്രകൃതിയും-മനസ്സും ജഡവും-ദേശകാലനിമിത്തങ്ങൾക്കുള്ളിലാണ്; കാര്യകാരണനിയമത്തിനധീനവുമാണ്.

മനസ്സിന്റെ സ്വാതന്ത്ര്യമെന്നത് ഒരു വ്യാമോഹമത്രേ. അതു നിയമത്താൽ ബദ്ധവും നിയന്ത്രിതവുമായിരിക്കെ എങ്ങനെ സ്വതന്ത്രമാകും?

കർമ്മനിയമം കാര്യകാരണനിയമം തന്നെ.

നമുക്കു സ്വതന്ത്രരാകണം. നാം സ്വതന്ത്രർതന്നെ; അതറിയുകയാണ് കർത്തവ്യം. അതിലേക്ക്, എല്ലാ അടിമത്തവും എല്ലാത്തരത്തിലുള്ള ബന്ധങ്ങളും തിരസ്കരിക്കണം. ഭൂമിയോടും ഭൂമിയിലുള്ള എല്ലാ വസ്തുക്കളോടും എല്ലാ ആളുകളോടുമുള്ളതുമാത്രമല്ല, സ്വർഗ്ഗസുഖാദികളിലുള്ള ആസക്തിയും സന്ത്യജിക്കണം.

തൃഷ്ണയാൽ നാം ഭൂമിയോടു ബദ്ധരായിരിക്കുന്നു. ഈശ്വരൻ, സ്വർഗ്ഗം, മാലാഖമാർ (ദേവതകൾ) ആദിയായവയോടും അപ്രകാരംതന്നെ. അടിമത്തം മനുഷ്യനോടോ ഈശ്വരനോടോ മാലാഖമാരോടോ ആരോടായാലും അടിമത്തംതന്നെ.

സ്വർഗ്ഗമെന്ന സങ്കൽപ്പം മറയത്തു പോകേണ്ടതാണ്. (അവിടെ സദ്വൃത്തരായ ആളുകൾ എക്കാലവും സുഖമായി ജീവിക്കുന്നു എന്നാണ് സങ്കൽപ്പം) മരണാനന്തരസ്വർഗ്ഗലോകത്തെപ്പറ്റിയ ആശയം തരിമ്പെങ്കിലും അർത്ഥമോ യുക്തിയോ ഇല്ലാത്ത ഒരു മിഥ്യാസ്വപ്നമാണ്. സുഖമെവിടെയുണ്ടോ അവിടെ ദുഃഖമുണ്ട്. ഹർഷം എവിടെയുണ്ടോ അവിടെ ശോകവും അനിവാര്യം. ഇതു സംശയമറ്റ വസ്തുതയാണ്. ഓരോ പ്രവർത്തനത്തിനും അതാതിന്റെ പ്രതിപ്രവർത്തനം ഉണ്ടായേ തീരൂ.

മോക്ഷമെന്നതിന്റെ ശരിയായ ആശയം സ്വാതന്ത്ര്യാശയം മാത്രമാണ് -അതായത്, ഹർഷം, ശോകം; നന്മ, തിന്മ ഇത്യാദിദ്വന്ദ്വങ്ങളിൽനിന്നുള്ള സ്വാതന്ത്ര്യം.

അതുകൊണ്ടും പോരാ; നമുക്ക് മരണത്തിൽനിന്നും വേണം മോചനം. മരണത്തിൽനിന്നു മോചനം വേണമെങ്കിൽ ജീവിതത്തിൽനിന്നു മോചനം ലഭിക്കണം. ജീവിതം മരണത്തിന്റെ ഒരു സ്വപ്നം മാത്രമാണ്. ജീവിതമെ

വിടെയുണ്ടോ അവിടെ മരണവും ഉണ്ടായിരിക്കും. അതിനാൽ മരണത്തിൽ നിന്നൊഴിയണമെങ്കിൽ ജീവിതത്തിൽനിന്നു പിന്മാറുക.

നമുക്കു വിശ്വാസദാർഢ്യമുണ്ടെങ്കിൽ, നമ്മുടെ വിശ്വാസം വേണ്ടത്ര പ്രബലമാണെങ്കിൽ, നാം നിത്യമുക്തന്മാർതന്നെ. നിങ്ങൾ നിത്യനും ശാശ്വതനും നിത്യമുക്തനും നിത്യകൃതാർത്ഥനും നിത്യധന്യനുമായ ആത്മാവത്രേ. (ആ പരമാർത്ഥത്തിൽ) നിങ്ങളുടെ വിശ്വാസത്തെ വേണ്ടത്ര പ്രബലമാക്കുക, എന്നാൽ ആ നിമിഷത്തിൽ നിങ്ങൾ മുക്തൻ തന്നെ.

ദേശകാലനിമിത്തങ്ങളിൽ പെട്ട സമസ്തവും അസ്വതന്ത്രമാണ്. കാലസമസ്തത്തിനും ദേശസമസ്തത്തിനും നിമിത്തസമസ്തത്തിനും അതീതമാണ് ആത്മാവ്. ബദ്ധമായിരിക്കുന്നത് പ്രകൃതിയാണ്, ആത്മാവല്ല.

അതിനാൽ നിങ്ങളുടെ സ്വാതന്ത്ര്യം പ്രഖ്യാപനം ചെയ്തിട്ട്, നിത്യമുക്തവും നിത്യധന്യവുമായ നിങ്ങളുടെ യഥാർത്ഥസ്വരൂപത്തിൽ പ്രതിഷ്ഠിതനാവുക.

ദേശകാലനിമിത്തങ്ങൾക്കു നാം മായ എന്നു പറയുന്നു.

## 19

## ജീവിതമരണങ്ങളെപ്പറ്റിയ നിയമങ്ങൾ

(1900 മാർച്ച് 7-ന് അമേരിക്കയിൽ ഓക്‌ലണ്ടിൽ ചെയ്ത പ്രസംഗത്തെപ്പറ്റി, ഓക്‌ലണ്ട് ട്രിബ്യൂൺ എന്ന പത്രത്തിന്റെ നിരൂപണമടങ്ങിയ റിപ്പോർട്ട്).

'ജീവിതമരണങ്ങളെപ്പറ്റിയ നിയമങ്ങൾ' എന്ന വിഷയത്തെ അധികരിച്ച് കഴിഞ്ഞ സായാഹ്നത്തിൽ സ്വാമി വിവേകാനന്ദൻ ഒരു പ്രസംഗം ചെയ്തു. സ്വാമിജി പറഞ്ഞു:

''ജനനമരണങ്ങളിൽനിന്നെങ്ങനെ ഒഴിയാം-സ്വർഗ്ഗത്തിൽപ്പോകുന്നതെങ്ങനെയെന്നല്ല, സ്വർഗ്ഗത്തിൽ പോകുന്നതിൽനിന്ന് എങ്ങനെ വിരമിക്കാം-എന്നുള്ളതാണ് ഹിന്ദുവിന്റെ അന്വേഷണവിഷയം.

യാതൊന്നും ഒറ്റയ്ക്കു വേർതിരിഞ്ഞു നിൽക്കുന്നില്ല. സകലതും ഒരിക്കലും വിരാമമില്ലാതെ നീങ്ങിക്കൊണ്ടിരിക്കുന്ന കാരണകാര്യശൃംഖലയുടെ ഒരോ കണ്ണിയാണ്. മനുഷ്യനെക്കാൾ ഉയർന്നജീവികളുണ്ടെങ്കിൽ അവരും നിയമങ്ങൾക്കധീനരാണ്. ജീവൻ ജീവനിൽനിന്നേ ഉളവാകാൻ നിവൃത്തിയുള്ളു; അതുപോലെ, വിചാരം വിചാരത്തിൽനിന്നും ജഡം ജഡത്തിൽനിന്നും. ജഡത്തിൽനിന്ന് (പുതുതായി) ഒരു ജഗത്തിനെ സൃഷ്ടിക്കാൻ കഴിയില്ല. ജഗത്ത് എക്കാലത്തും നിലവിലുണ്ട്. മനുഷ്യജീവികൾ

പ്രകൃതിയിൽനിന്ന് പെട്ടെന്ന് ആവിർഭവിക്കുന്നവരാണെങ്കിൽ അവർ സംസ്കാരങ്ങൾ (മാനസികപ്രവണതകൾ, കൂടാതെ ജനിക്കണം, എന്നാൽ അങ്ങനെയല്ല നാം ഭൂമിയിലേക്കു വരുന്നത്. നാം പുത്തനായി സൃഷ്ടിക്കപ്പെടുകയല്ലെന്നുള്ളതിനു തെളിവാണിത്. മനുഷ്യാത്മാക്കളെ ശൂന്യത്തിൽനിന്നു സൃഷ്ടിക്കാമെങ്കിൽ, അവർക്ക് ശൂന്യത്തിലേക്ക് മടങ്ങുവാൻ എന്തു പ്രതിബന്ധം? നാം അനന്തഭാവികാലവും ജീവിച്ചിരിക്കേണ്ടവരാണെങ്കിൽ, അനന്തഭൂതകാലത്തിലും നാം ജീവിച്ചിരുന്നിരിക്കണം.

ഹിന്ദുവിന്റെ വിശ്വാസം ആത്മാവു മനസ്സോ ശരീരമോ അല്ലെന്നാണ്. 'ഞാൻ ഞാനാണ്' എന്നു പറയാനുള്ള കഴിവോടെ, മാറ്റമില്ലാതെ സ്ഥായിയായി നിലകൊള്ളുന്നതെന്താണ്? ശരീരമല്ല; എന്തെന്നാൽ അതു സർവ്വദാ മാറിക്കൊണ്ടിരിക്കുന്നു. മനസ്സല്ല; എന്തെന്നാൽ അതു ശരീരത്തെക്കാൾ വേഗത്തിൽ മാറിക്കൊണ്ടിരിക്കുന്നു-ഏതാനും മിനിട്ടു സമയത്തേക്കുപോലും ഒരേ വിചാരം അവിടെ തങ്ങിനിൽക്കുന്നില്ല. ഒരു നദിക്ക് അതിന്റെ തിട്ടുകളെന്നപോലെ, മനുഷ്യനിലും മാറ്റമില്ലാത്ത വല്ലതുമൊന്നുണ്ടായിരിക്കണം. നദിയുടെ തിട്ടുകൾ ചലനമില്ലാതെ സ്ഥിരമായി നിലകൊള്ളുന്നു. അവയുടെ സ്ഥാവരതകൊണ്ടത്രേ നദീജലത്തിന്റെ നിരന്തരപ്രവാഹത്തെപ്പറ്റി നമുക്കു ബോധമുണ്ടാകുന്നത്. ശരീരത്തിന്റെ പിന്നിൽ, മനസ്സിന്റെയും പിന്നിൽ, മനുഷ്യനെ ഒരു ഏകകമാക്കുന്ന ഒന്ന്, ആത്മാവ്, ഉണ്ടായിരിക്കണം. മനസ്സെന്നത്, യജമാനനായ ആത്മാവിനു ശരീരത്തിന്മേൽ പ്രവർത്തിക്കാനുതകുന്ന സൂക്ഷ്മാകാരമായ ഉപകരണം മാത്രം. ഇന്ത്യയിൽ (മരണത്തെ ഉദ്ദേശിച്ച്) 'ദേഹത്യാഗം ചെയ്തു' എന്നാണ് ഞങ്ങൾ പറയാറുള്ളത്; നിങ്ങളാകട്ടെ, 'ആത്മാവിനെ ഉപേക്ഷിച്ചു' എന്നു പറയുന്നു. മനുഷ്യൻ ആത്മാവാണെന്നും അവന്നൊരു ശരീരമുണ്ടെന്നും ഹിന്ദുക്കൾ വിശ്വസിക്കുമ്പോൾ, മനുഷ്യൻ ശരീരമാണെന്നും അവന് ആത്മാവുണ്ടെന്നും പാശ്ചാത്യർ വിശ്വസിക്കുന്നു.

സങ്കീർണ്ണമായ (സംയുക്തമായ) ഏതൊന്നിനെയും മരണം ഗ്രസിക്കുന്നു. ആത്മാവു മറ്റു വസ്തുക്കൾ ചേർന്നുണ്ടായ ഒരു (സംയുക്ത) വസ്തുവല്ല. അതൊരു ഒറ്റ വസ്തുവാണ്. അതിനാൽ അതിനു മരണം സാധ്യമല്ല. സ്വഭാവേനതന്നെ അത് അമൃതമാകണം. ശരീരവും മനസ്സും ആത്മാവും കൂടി (കർമ്മ) നിയമമാകുന്ന ചക്രത്തിൽ ഭ്രമണം ചെയ്യുന്നു. ആർക്കും അതിൽനിന്നൊഴിയുക സാധ്യമല്ല. നക്ഷത്രങ്ങൾ, സൂര്യൻ മുതലായവയെപ്പോലെതന്നെ, നമുക്കും നിയമത്തെ അതിക്രമിക്കാൻ കഴിവില്ല- സമസ്തവും ചേർന്ന ഒരു നിയമപ്രപഞ്ചമാകുന്നു. ഏതു കർമ്മത്തിനും നേരത്തേയോ താമസിച്ചോ ഒരു അനന്തരഫലമുണ്ടായേ തീരൂ എന്നതാണ് കർമ്മനിയമസിദ്ധാന്തം. ഈജിപ്തിലെ ഒരു മമ്മിയുടെ കയ്യിൽനിന്നെടുത്ത 5000 കൊല്ലത്തെ പഴക്കമുള്ള ഒരു വിത്തു പാകിയ

പ്പോൾ മുളച്ചുവന്നതു മനുഷ്യകർമ്മങ്ങളുടെ, ഒരിക്കലും നശിക്കാത്ത ഫലവ്യാപ്തിക്കു നിദർശനമാണ്. ഒരു കർമ്മവും (മറ്റൊരു) കർമ്മത്തെ ജനിപ്പിക്കാതെ നശിക്കാനൊക്കില്ല. നമ്മുടെ കർമ്മങ്ങൾ അവയുടെ യഥാതഥമായ ഫലത്തെ ഉദ്വഹിക്കേണ്ടത്, ഈ ജീവിതതലത്തിൽവെച്ചു തന്നെയാണെങ്കിൽ, കാരണ-കാര്യവൃത്തത്തെ മുഴുമിപ്പിക്കുവാൻ നാമെല്ലാം ഇവിടേയ്ക്കു മടങ്ങി വന്നേ മതിയാവൂ എന്നു സിദ്ധിക്കുന്നു. ഇതാണ് പുനർജ്ജന്മസിദ്ധാന്തം. നാം നിയമത്തിന്റെ അടിമകളാണ്, കർമ്മത്തിന്റെ അടിമകളാണ്, തൃഷ്ണയുടെ അടിമകളാണ്, ആഗ്രഹങ്ങളുടെ അടിമകളാണ്. ഇങ്ങനെ ഒരായിരം കൂട്ടത്തിന്റെ അടിമകളാണ്. ജീവിതത്തിൽ നിന്നുതന്നെ മോചനം ലഭിച്ചാലേ നമുക്ക് ഈ അടിമത്തത്തിൽനിന്നും മോചനം നേടി സ്വാതന്ത്ര്യം സാധ്യമാകൂ. ഈശ്വരൻ മാത്രമാണ് ഏക സ്വതന്ത്രൻ. ഈശ്വരനും സ്വാതന്ത്ര്യവും ഒരേ വസ്തുതയെ കുറിക്കുന്ന പര്യായപദങ്ങളത്രേ.''

## 20

## നിയമവും സ്വാതന്ത്ര്യവും

മുക്തമനുഷ്യന്നു (പ്രകൃതിയുമായുണ്ടായ) സമരം അർത്ഥവത്താണെന്ന് ഒരിക്കലും തോന്നുന്നില്ല. എന്നാൽ നമുക്ക് അർത്ഥവത്താണ്. എന്തെന്നാൽ, നാമരൂപങ്ങളാണ് ലോകത്തെ സൃഷ്ടിക്കുന്നത്.

വേദാന്തത്തിൽ സമരത്തിനു സ്ഥാനമുണ്ട്. എന്നാൽ ഭയത്തിന്നില്ല. നിങ്ങൾ സ്വരൂപത്തിൽ ഉറച്ചുനിൽക്കാൻ തുടങ്ങുമ്പോൾ എല്ലാ ഭയങ്ങളും മാഞ്ഞുപോകും. നിങ്ങൾ ബദ്ധനാണെന്നു സ്വയം വിചാരിക്കുന്നപക്ഷം, ബദ്ധനായിത്തന്നെ ഇരിക്കും; സ്വതന്ത്രനാണെന്നു വിചാരിക്കുന്നപക്ഷം സ്വതന്ത്രനാവുകയും ചെയ്യും.

ഈ വ്യാവഹാരികലോകത്തിരിക്കെത്തന്നെ നമുക്കനുഭവപ്പെടുന്ന തരം സ്വാതന്ത്ര്യം യഥാർത്ഥസ്വാതന്ത്ര്യത്തിന്റെ മങ്ങിയ ഒരനുഭൂതിയാണ്; എന്നല്ലാതെ യഥാർത്ഥസ്വാതന്ത്ര്യമല്ല.

പ്രകൃതിനിയമങ്ങൾക്കു വഴങ്ങുന്നതാണ് സ്വാതന്ത്ര്യം എന്ന അഭിപ്രായത്തോടു ഞാൻ വിയോജിക്കുന്നു. അതിന്റെ അർത്ഥമെന്താണെന്ന് എനിക്കു മനസ്സിലാകുന്നില്ല. മനുഷ്യപുരോഗതിയുടെ ചരിത്രം നിരീക്ഷിച്ചാൽ പ്രകൃതിയെ ധിക്കരിച്ചതാണ് ആ പുരോഗതിയുടെ നിദാനമെന്നു കാണാം. താഴ്ന്ന നിയമങ്ങളെ അതിക്രമിച്ചത് ഉയർന്നവയിൽക്കൂടിയാണെന്നു പറഞ്ഞേയ്ക്കാം. എന്നാൽ അവിടെയും വിജിഗീഷുവായ മനസ്സു സ്വാതന്ത്ര്യാർത്ഥം യത്നിക്കയത്രേ ചെയ്തിട്ടുള്ളത്. പോരാട്ടവും നിയമത്തിൽക്കൂടിയാണെന്ന് കണ്ട നിമിഷത്തിൽ അതിനെയും ജയിച്ചട

ക്കുവാൻ മനസ്സ് ആഗ്രഹിച്ചു. അതിനാൽ, എങ്ങനെയായാലും സ്വാതന്ത്ര്യ മാണാദർശം. വൃക്ഷങ്ങൾ ഒരിക്കലും നിയമം ലംഘിക്കുന്നില്ല. പശു മോഷ്ടിക്കുന്നതായി കണ്ടിട്ടില്ല. മുത്തുചിപ്പി ഒരിക്കലും കള്ളം പറഞ്ഞി ട്ടില്ല. എങ്കിലും, ഇതുകളൊന്നും മനുഷ്യനേക്കാൾ വലിയവയല്ല. ഈ ജീവിതമെന്നതു വിപലുമായ ഒരു സ്വാതന്ത്ര്യസമരമാണ്. അതിരുകടന്ന നിയമവിധേയത്വം, സമുദായത്തിലായാലും രാഷ്ട്രീയത്തിലായാലും മതത്തിലായാലും, നമ്മെ കേവലം ജഡപദാർത്ഥമാക്കും. ആവശ്യത്തിൽ കവിഞ്ഞ നിയമബാഹുല്യം മരണത്തിന്റെ ഒരു സുനിശ്ചിതലക്ഷണമാണ്. ഏതെങ്കിലും സമുദായത്തിൽ ആവശ്യത്തിലധികം നിയമങ്ങൾ നില വിലുണ്ടെങ്കിൽ, ആ സമുദായം വൈകാതെ നാശമടയുമെന്നുള്ളതിന്റെ പിഴയ്ക്കാത്ത ലക്ഷണമാണത്. നിങ്ങൾ ഭാരതത്തിലെ സ്ഥിതിവിശേഷങ്ങ ളെപ്പറ്റി പഠിച്ചാൽ കാണാം, ഹിന്ദുക്കളെപ്പോലെ ഇത്ര വളരെ നിയമങ്ങ ളുള്ള ഒരു ജനത മറ്റില്ലന്ന്. ഇതിന്റെ ഫലം ആ ജനതയുടെ വിനാശ മാണ്. എന്നാൽ ഹിന്ദുക്കളുടെ ഇടയിൽ ഒരു സവിശേഷാശയം നില വിലിരുന്നു- അതായത് മതത്തിന്റെ കാര്യത്തിൽ പ്രമാണങ്ങളും വിശ്വാസ ങ്ങളും ഉണ്ടാക്കിയില്ല. അതിനാൽ, അവിടെ മതത്തിനു പരമാവധി വളർച്ചയുണ്ടായി. ശാശ്വതനിയമം സ്വാതന്ത്ര്യമാവാൻ തരമില്ല; എന്തെന്നാൽ നിത്യവസ്തുവിനെ നിയമത്തിനുള്ളിലാക്കുന്നത് അതിനെ പരിമിതമാക്കുകയാണ്.

ഈശ്വരന് ഒരു അവാപ്തവ്യം ഉണ്ടാവാൻ തരമില്ല; അവാപ്തവ്യം ഉണ്ടെന്നുവന്നാൽ അവിടുന്നു മനുഷ്യനെക്കാൾ മേലെയല്ലാതാവും. ഈശ്വരന് എന്തെങ്കിലും അവാപ്ത്യവും ഉണ്ടായിരിക്കേണ്ട ആവശ്യ മെന്ത്? അത്തരം വല്ലതുമുണ്ടായാൽ, അതവിടേയ്ക്കു ബന്ധനമായേനെ. അവിടുത്തേയ്ക്കു പുറമേ അവിടുത്തെക്കാൾ വലിയതായി മറ്റൊന്നു ണ്ടായേനെ. ഉദാഹരണത്തിന്, പരവതാനിനെയ്ത്തുകാരൻ പരവതാനി നെയ്യുന്ന കഥയെടുക്കുക. ആ ആശയം അയാൾക്കു ബാഹ്യമായ ഒന്നാണ്. അതയാളെക്കാൾ വലുതുമാണ്. ഈശ്വരനെസ്സംബന്ധിച്ചിട ത്തോളം ബാഹ്യമായ എന്താശയത്തോടാണ് സ്വയം പൊരുത്തപ്പെടാ നുള്ളത്? ഏറ്റവും ഗംഭീരന്മാരായ ചക്രവർത്തിമാർ ചിലപ്പോൾ പാവകളു മായി വിനോദിക്കുംപോലെ, ഈശ്വരൻ ഈ പ്രകൃതിയുമായി വിനോദി ക്കുന്നു. നാം നിയമമെന്നു പറയുന്നതതിനെയാണ്. നാം അതിനെ നിയമമെന്നു വിളിക്കാൻ കാരണം, അഭംഗുരമായി നടന്നുപോകുന്ന പ്രകൃതിയുടെ, ചെറുതുണ്ടങ്ങളെമാത്രമേ നമുക്കു കാണാൻ കഴിയുന്നു ള്ളു എന്നതാണ്. നിയമത്തെസ്സംബന്ധിച്ച നമ്മുടെ ആശയമെല്ലാം ഈ ചെറുതുണ്ടത്തിനുള്ളിലാണ്. നിയമം അനന്തമാണെന്നു പറയുന്നത് - കല്ല് എക്കാലവും കീഴോട്ടു വീഴുമെന്നു പറയുന്നത്-അസംബന്ധമാണ്. എല്ലാ യുക്തിയുടേയും ആസ്പദം അനുഭവങ്ങളാണെങ്കിൽ, അമ്പതു

ലക്ഷം വത്സരങ്ങൾക്കുമുമ്പ് കല്ലു വീണിരുന്നോ എന്നു നോക്കാൻ ആരുണ്ടായിരുന്നു? അതിനാൽ, നിയമം മനുഷ്യനിലെ അഭേദ്യഘടകമല്ല. നാം എവിടെ ആരംഭിക്കുന്നുവോ അവിടെ അവസാനിപ്പിക്കുകയും ചെയ്യുമെന്നുള്ളത് ഒരു ശാസ്ത്രീയസിദ്ധാന്തമാണ്. യഥാർത്ഥത്തിൽ നാം ക്രമേണ നിയമത്തിനു പുറത്തു കടന്നുകൊണ്ടിരിക്കയാണ്. ഒടുവിൽ ഒരു പൂർണ്ണജീവിതത്തിലെ അനുഭൂതികളോടുകൂടി, പാടേപുറത്തു കടക്കുകയും ചെയ്യും. ഈശ്വരനിലും സ്വാതന്ത്ര്യത്തിലുമാണ് നമ്മുടെ തുടക്കം. ഈശ്വരനിലും സ്വാതന്ത്ര്യത്തിലും നാം അവസാനിപ്പിക്കുകയും ചെയ്യും. നമുക്കു കടന്നുപോകാനുള്ള മദ്ധ്യഘട്ടത്തിലാണീ നിയമങ്ങൾ. ഞങ്ങളുടെ വേദാന്തം നിരന്തരമായ സ്വാതന്ത്ര്യവിളംബരം തന്നെയാണ്. നിയമമെന്ന ആശയംപോലും വേദാന്തിയെ ഭയവിഹ്വലനാക്കുന്നു; ശാശ്വതനിയമമെന്നതു വേദാന്തിക്ക് ഒരു ഭയങ്കരവസ്തുവാണ്, എന്തെന്നാൽ, പിന്നെ മോചനത്തിനു സാദ്ധ്യതയില്ലല്ലോ. എക്കാലത്തും മനുഷ്യനെ ബന്ധിക്കുന്ന ഒരു ശാശ്വതനിയമമുണ്ടെങ്കിൽ, അവന്ന് ഒരു പുൽക്കൊടിയേക്കാൾ എന്താണ് ഭേദം? നിയമത്തെസ്സംബന്ധിച്ച അത്തരം അമൂർത്താശയത്തിൽ ഞങ്ങൾ വിശ്വസിക്കുന്നില്ല.

സ്വാതന്ത്ര്യമാണ് നാം അന്വേഷിക്കേണ്ടതെന്നും ആ സ്വാതന്ത്ര്യമാണ് ഈശ്വരനെന്നുമത്രേ ഞങ്ങളുടെ മതം. മറ്റേതു കാര്യത്തിന്റേയും ലക്ഷ്യമായ ആ സുഖംതന്നെയാണ് ഇവിടെയും അവാപ്തവ്യം. എന്നാൽ മനുഷ്യൻ അതിനെ പരിമിതമായ വല്ലതിലും ആരായുമ്പോൾ, അതിന്റെ ഒരു പൊരി മാത്രമേ അവന്നു കിട്ടുന്നുള്ളു. ഒരുവന്ന് ഈശ്വരനിൽ ലബ്ധമാകുന്ന ആ സുഖം തന്നെയാണ് ഒരു മോഷ്ടാവിനു മോഷണം നടത്തുമ്പോഴുണ്ടാകുന്നതും; എന്നാൽ കള്ളന് അതിന്റെ ഒരു പൊരിമാത്രമേ കിട്ടുന്നുള്ളു-അതോടൊപ്പം ഒട്ടേറെ ദുരിതാനുഭവവും. യഥാർത്ഥസുഖം ഈശ്വരനത്രേ; സ്നേഹം ഈശ്വരനാണ്; സ്വാതന്ത്ര്യം ഈശ്വരനാണ്; എന്നാൽ, ബന്ധനാത്മകമായതൊന്നും ഈശ്വരനല്ല.

മനുഷ്യൻ ഇപ്പോൾത്തന്നെ സ്വതന്ത്രനാണ്; പക്ഷേ, അവനതു കണ്ടെത്തേണ്ടിയിരിക്കുന്നു. അവനു സ്വാതന്ത്ര്യമുണ്ടെങ്കിലും ഓരോ നിമിഷവും അവനതു വിസ്മരിക്കുന്നു. ബോധപൂർവ്വമോ അല്ലാതെയോ നടന്നുവരുന്ന ഈ കണ്ടുപിടിത്തശ്രമമാണ് ഓരോരുത്തന്റേയും ജീവിതസാഫല്യം. ഋഷിയും അജ്ഞനായ മനുഷ്യനും തമ്മിലുള്ള വ്യത്യാസം, ഒരാൾ ബോധപൂർവ്വം, മറ്റേയാൾ അബോധപൂർവ്വവും ശ്രമം നടത്തുന്നു എന്നതാണ്. പരമാണുമുതൽ ജ്യോതിർഗോളം വരെ സകലതും സ്വാതന്ത്ര്യാർത്ഥം യത്നം ചെയ്യുന്നു. അജ്ഞനായ മനുഷ്യൻ ഒരു പരിധിക്കുള്ളിൽ കിട്ടുന്ന സ്വാതന്ത്ര്യംകൊണ്ട്- ഉദാഹരണത്തിന് വിശപ്പിന്റെയോ ദാഹത്തിന്റെയോ ബന്ധനത്തിൽനിന്നുള്ള മോചനംകൊണ്ട്-തൃപ്തിപ്പെടുന്നു. എന്നാൽ പൊട്ടിച്ചെറിയേണ്ട, ഇതിനെക്കാൾ ശക്തിമത്തായ,

ഒരു ബന്ധനമുണ്ടെന്നു ഋഷി വിചാരിക്കുന്നു. അമേരിക്കൻ റെഡ് ഇന്ത്യന്റേതുപോലുള്ള സ്വാതന്ത്ര്യം, സ്വതന്ത്ര്യമായി അദ്ദേഹം കരുതുന്നില്ല.

ഞങ്ങളുടെ തത്ത്വചിന്തകന്മാരുടെ വീക്ഷണത്തിൽ സ്വാതന്ത്ര്യമാണ് ജീവിതലക്ഷ്യം. ജ്ഞാനം ലക്ഷ്യമാക്കാൻ വയ്യ. എന്തെന്നാൽ ജ്ഞാനം ഒരു സംഘാതമാണ്. ജ്ഞാനമെന്നത് ശക്തിയും സ്വാതന്ത്ര്യവും ചേർന്ന ഒരു കൂട്ടുവസ്തുവാണ്. സ്വാതന്ത്ര്യം മാത്രമാണ് അഭിലഷണീയം. അതിനെ തേടിയാണ് മനുഷ്യർ ക്ലേശിക്കുന്നത്. ശക്തിലാഭംകൊണ്ടു മാത്രം, ജ്ഞാനമാവില്ല. ഉദാഹരണത്തിന്, ഒരു പ്രകൃതിശാസ്ത്രജ്ഞന് ഏതാനും നാഴിക ദൂരംവരെ ഒരു വൈദ്യുതാഘാതം പ്രസരിപ്പിക്കാൻ കഴിയുമെങ്കിൽ, പ്രകൃതിക്ക് അത്തരമൊന്ന് അപരിമിതദൂരത്തെത്തിക്കാൻ കഴിയുന്നുണ്ട്; എങ്കിൽ, നാം പ്രകൃതിക്കുവേണ്ടി പ്രതിമകൾ നിർമ്മിക്കാത്തതെന്തുകൊണ്ട്? നിയമമല്ല നമുക്കാവശ്യം നിയമത്തെ കവിഞ്ഞുപോകുവാനുള്ള കഴിവാണ്. നമുക്കു നിയമത്തിൽനിന്നു പുറത്തു കടക്കണം. നിങ്ങൾ നിയമബദ്ധരാണെങ്കിൽ ഒരു മണ്ണാംകട്ടയെപ്പോലാകുന്നു. നിങ്ങൾ നിയമാതീതരാണോ, അല്ലയോ എന്നുള്ളതല്ല പ്രശ്നം; നാം നിയമത്തിനതീതരാണെന്നുള്ള നമ്മുടെ വിചാരമാണ് സാരമായിട്ടുള്ളത്. മനുഷ്യചരിത്രമാകെ അതിന്മേൽ അധിഷ്ഠിതമത്രേ. ഒരു മനുഷ്യൻ വനത്തിൽ ജീവിക്കുന്നു. അയാൾക്ക് പഠിപ്പോ പാണ്ഡിത്യമോ ഒന്നുമില്ല. അയാൾ ഒരു സാധാരണ പ്രകൃതിസംഭവം- ഒരു കല്ലു ഭൂമിയിലേക്കു വീഴുന്നത്- കാണുന്നു. അത് സ്വാതന്ത്ര്യമാണെന്ന് അയാൾ വിചാരിക്കുന്നു. ആ കല്ലിന് ഒരാത്മാവുണ്ടെന്ന്-ആത്മാവെന്നതിലെ കാതലായ ആശയം സ്വാതന്ത്ര്യമെന്നാണ്- അയാൾ വിചാരിക്കുന്നു. എന്നാൽ വീഴാതെ ഗത്യന്തരമില്ലെന്ന അവസ്ഥയാണ് കല്ലിന്റേതെന്ന് അയാൾ മനസ്സിലാക്കിത്തുടങ്ങുന്ന നിമിഷത്തിൽ, അതിനെ പ്രകൃതിയെന്നു വിളിക്കുന്നു- അതായത് ജഡപദാർത്ഥത്തിന്റെ ചേതനാരഹിതമായ ചലനം. എനിക്കു തെരുവിലേക്കു പോവുകയോ പോവാതിരിക്കുകയോ ആവാം. ഒരു മനുഷ്യനെന്ന നിലയിൽ എനിക്കുള്ള മഹിമ അതിലാണ്. ഞാനവിടെ പോയേ തീരൂ എന്നെനിക്കുറപ്പാണെങ്കിൽ, എന്റെ സ്വതന്ത്രാവസ്ഥ പൊയ്പ്പോയി. ഞാനൊരു യന്ത്രമായി. അനന്തശക്തിയുടെ കലവറയാണെങ്കിലും പ്രകൃതി ഒരു യന്ത്രംമാത്രമാണ്. സ്വാതന്ത്ര്യമത്രേ ചേതനായുക്തമായ ജീവലക്ഷണം.

ആ വനവാസിയായ മനുഷ്യന്റെ വിചാരമാണ് ശരിയെന്നു വേദാന്തം പറയുന്നു. അവന്റെ അവലോകനം ശരിയാണ്. എന്നാൽ വിശദീകരണം തെറ്റാണ്. അവൻ ഈ പ്രകൃതിയെ സ്വതന്ത്രയായിട്ടാണ്-നിയമബദ്ധയായിട്ടല്ല-കരുതുന്നത്. മനുഷ്യന്റെ അനുഭൂതിസമുച്ചയങ്ങൾക്കെല്ലാം ശേഷ

മേ നാം അതേ അഭിപ്രായത്തിൽ, തത്ത്വശാസ്ത്രപരമായ വീക്ഷണത്തിലൂടെ ചെന്നുചേരൂ. ഉദാഹരണത്തിന്, എനിക്കു തെരുവിലേക്കു പോകണമെന്നു തോന്നി (ഞാൻ അപ്രകാരം പോകുന്നു). പിന്നീട് എന്റെ ഇച്ഛയുടെ പ്രചോദനം കിട്ടിയതനുസരിച്ചു ഞാൻ വിരമിക്കുന്നു. തെരുവിലേക്കു പോയതിനും ഇച്ഛയുടെ ഈ പ്രചോദനത്തിനും ഇടയ്ക്കുള്ള സമയം ഞാൻ ഏകരൂപമായി പ്രവർത്തിക്കുന്നുണ്ട്. പ്രവർത്തനത്തിന്റെ ഏകരൂപതയ്ക്കാണല്ലോ നാം നിയമമെന്നു പറയുന്നത്. എന്റെ പ്രവൃത്തികളിലെ ഈ ഐകരൂപ്യം അവിച്ഛിന്നമല്ല; ഇടയ്ക്കിടെ അതിഹ്രസ്വങ്ങളായ കാലയളവുകളിലേക്കുമാത്രമേ അതു നിലനിൽക്കുന്നുള്ളൂ. ഇക്കാരണത്താൽ എന്റെ ചെയ്തികൾ നിയമബദ്ധമെന്നു ഞാൻ ഗണിക്കുന്നില്ല. ഞാൻ സ്വതന്ത്രമായി പ്രവർത്തിക്കുന്നു. ഞാൻ അഞ്ചുമിനിട്ടു സമയത്തേക്കു നടക്കാനിറങ്ങുന്നു. ഈ അഞ്ചുമിനിട്ടു സമയത്തെ നടത്തം ഏകരൂപ്യമാണ്. എന്നാൽ അതിനു മുമ്പ്, നടക്കാനുള്ള പ്രചോദനം നൽകിയ ഇച്ഛാവ്യാപാരമുണ്ടായിട്ടുണ്ട്. അങ്ങനെ, തന്റെ പ്രവർത്തനങ്ങളെല്ലാം ചെറിയ കാലയളവുകളിലായി വിച്ഛേദിക്കാവുന്നതിനാലും, ഈ ചെറിയ കാലയളവുകളിൽ (പ്രവർത്തനത്തിന്) ഐകരൂപ്യമുണ്ടെങ്കിലും അതിനപ്പുറത്ത് അതില്ലാത്തതിനാലും മനുഷ്യൻ താൻ സ്വതന്ത്രനാണെന്നു വിചാരിക്കുന്നു. ഈ വിധം ഐക്യരൂപമില്ലായ്മ കാണുന്നതിലാണ് സ്വാതന്ത്ര്യാശയം നിലകൊള്ളുന്നത്. പ്രകൃതിയിൽ സുദീർഘങ്ങളായ കാലയളവുകളിലേക്കു നിലനിൽക്കുന്ന ഐക്യരൂപമേ കാണുന്നുള്ളൂ. എന്നാൽ അവിടെയും ആരംഭത്തിലും അവസാനത്തിലും സ്വതന്ത്രപ്രചോദനങ്ങളുണ്ടായിരിക്കണം. സ്വതന്ത്രപ്രചോദനം ആരംഭത്തിലുണ്ടായി. അതു തുടർന്നുപൊയ്ക്കൊണ്ടിരിക്കയും ചെയ്തു. എന്നാൽ അതിന്റെ കാലയളവു നമ്മുടെ കാലയളവുകളുമായി താരതമ്യപ്പെടുത്തുമ്പോൾ വളരെവളരെ നീണ്ടതാണ്. തത്ത്വശാസ്ത്രഭൂമികളനുസരിച്ചുള്ള വിശകലനത്തിൽ നാം സ്വതന്ത്രരല്ലെന്നു കാണുന്നു. എന്നാൽ ഈയൊരു വസ്തുത, അതായത് 'ഞാൻ സ്വതന്ത്രൻ' എന്നുള്ള ബോധം, നമ്മിൽ അവശേഷിക്കുന്നുണ്ട്. ഇതിനൊരു വിശദീകരണം കണ്ടെത്തേണ്ടിയിരിക്കുന്നു. ഈ രണ്ടു തോന്നലുകളും നമ്മിലുള്ളതായി നമുക്കറിയാം. യുക്തി നമ്മോടു പറയുന്നുണ്ട്. നമ്മുടെ കർമ്മങ്ങളെല്ലാം നിമിത്തകൃതങ്ങളാണെന്ന്. എന്നാൽ ഓരോ പ്രചോദനത്തിലൂടെയും നാം നമ്മുടെ സ്വാതന്ത്ര്യം പ്രഖ്യാപനം ചെയ്യുന്നുമുണ്ട്. ഇതിനു വേദാന്തം നൽകുന്ന സമാധാനമിതാണ്. നമ്മുടെയുള്ളിൽ സ്വാതന്ത്ര്യമുണ്ട്-ആത്മാവ് യഥാർത്ഥത്തിൽ സ്വതന്ത്രമാണ്; എന്നാൽ ആ ആത്മാവിന്റെ ചെയ്തികൾ അസ്വതന്ത്രങ്ങളായ ശരീരമനസ്സുകളിൽക്കൂടിയാണ് പ്രകടമാകുന്നത്.

പ്രതിപ്രവർത്തനം നടത്തുന്ന നിമിഷത്തിൽ നാം അടിമകളാവുക

യാണ്. മറ്റൊരാൾ എന്നെ കുറ്റപ്പെടുത്തുന്നു; ഞാനെന്റെ കോപം പ്രകടിപ്പിച്ച് ഉടൻ പ്രതിപ്രവർത്തനം നടത്തുന്നു. അയാൾ ഇളക്കിവിട്ട ഒരു ചെറിയ വായുസ്പന്ദം എന്നെ അടിമയാക്കി. അതിനാൽ നാം നമ്മുടെ സ്വാതന്ത്ര്യം പ്രകടമാക്കേണ്ടിയിരിക്കുന്നു. ഏറ്റവും ഉന്നതനോ പണ്ഡിതനോ ആയ വ്യക്തിയിലും, ഏറ്റവും ദുഷ്ടനോ നീചനോ ആയ മനുഷ്യനിലും ഏറ്റവും താഴ്ന്ന ഒരു ജന്തുവിലും തുല്യമായി ഒരേ ഈശ്വരനെ ഏവർ ദർശിക്കുന്നുവോ അവരാണ് ജ്ഞാനികൾ[1]. (ഈശ്വരസത്തയല്ലാതെ മനുഷ്യനെയോ സിദ്ധപുരുഷനെയോ ജന്തുവിനെയോ അവർ കാണുന്നില്ല). ഈ ജീവിതത്തിൽവെച്ചുതന്നെ അങ്ങനെയുള്ളവർ സംസാരത്തെ തരണം ചെയ്തിരിക്കുന്നു. സമത്വമാകുന്ന പാറമേൽ അവർ അവരുടെ നിലയുറപ്പിച്ചിരിക്കുന്നു.[2] ഈശ്വരൻ പവിത്രനും ഏകാത്മകനുമാണ്. അതിനാൽ അത്തരമൊരു ജ്ഞാനി കാണപ്പെട്ട ഈശ്വരനായിരിക്കും. ഈ ലക്ഷ്യത്തിലേക്കാണ് നാമേവരും പ്രയാണം ചെയ്യുന്നത്. ഓരോ ആരാധനാസമ്പ്രദായവും മനുഷ്യസമുദായത്തിന്റെ ഓരോ കർമ്മവും അവിടെ എത്തിച്ചേരാനുള്ള ഉപായമാണ്. പണം ആഗ്രഹിക്കുന്ന മനുഷ്യൻ സ്വാതന്ത്ര്യത്തിനുവേണ്ടിയാണ് യത്നിക്കുന്നത്. ദാരിദ്ര്യത്തിന്റെ പിടിയിൽനിന്നു മോചിക്കാൻ ഓരോ മനുഷ്യകർമ്മവും ഉപാസനയത്രേ- എന്തെന്നാൽ സ്വാതന്ത്ര്യമാണതിന്റെ ഉദ്ദേശ്യം; എല്ലാ കർമ്മങ്ങളും പ്രത്യക്ഷമായോ പരോക്ഷമായോ ആ ലക്ഷ്യത്തിലേക്കു നയിക്കുകയും ചെയ്യുന്നു. ലക്ഷ്യത്തിലേക്കുള്ള ഗതിയെ പ്രതിബന്ധിക്കുന്ന കർമ്മങ്ങൾ നാം വർജ്ജിക്കേണ്ടതാണ്. ജഗത്തു മുഴുവൻ ബോധപൂർവ്വമോ അബോധപൂർവ്വമോ ആരാധന നടത്തിവരികയാണ്. ആളുകൾ അതറിയുന്നില്ലെന്നേയുള്ളു-അവർ ശാപവചനം വമിക്കുമ്പോഴും ശപിക്കപ്പെടുന്ന അതേ ഈശ്വരനെ മറ്റൊരു രൂപത്തിലാരാധിക്കയാണ് ചെയ്യുന്നത്; എന്തെന്നാൽ ശപിക്കുന്നവരും സ്വാതന്ത്ര്യാർത്ഥം യത്നിക്കുന്നവരാണ്. ഏതു കാര്യത്തോടും പ്രതിപ്രവർത്തനം നടത്തുന്നതുനിമിത്തം തങ്ങൾ സ്വയം അതിന്റെ അടിമകളാവുകയാണെന്നുള്ളത് അവർ ഒരിക്കലും ആലോചിക്കാറില്ല. ഒരു യാതനാനുഭവത്തെ വൃഥാ ചെറുക്കുന്നതു ക്ലേശകരമാണ്.

നാം പരിമിതരാണെന്നുള്ള വിശ്വാസത്തിൽനിന്നു മോചിക്കാമെങ്കിൽ ഇപ്പോൾത്തന്നെ ഏതു കാര്യവും നമുക്കു സുസാധ്യമാകും. ഏതായാലും അതു കാലത്തെസ്സംബന്ധിച്ച ഒരു പ്രശ്നംമാത്രം. അങ്ങനെയാണെ

---

1. വിദ്യാവിനയസമ്പന്നേ ബ്രാഹ്മണേ ഗവി ഹസ്തിനി
ശുനി ചൈവ ശ്വപാകേ ച പണ്ഡിതാഃ സമദർശിനഃ. (ഗീ. 5.18)

2. ഇഹൈവ തൈർജിതഃ സർഗോ യേഷാം സാമ്യേ സ്ഥിതം മനഃ.
(ഗീത. 5.19)

ങ്കിൽ ശക്തി സംഭരിച്ച് കാലദൈർഘ്യം കുറയ്ക്കുക. അനേകനൂറ്റാണ്ടു കാലംകൊണ്ട് പ്രകൃതി നിർമ്മിക്കുന്ന മാർബിൾക്കല്ലുകൾ അവയുടെ നിർമ്മാണരഹസ്യം മനസ്സിലാക്കിയ ശാസ്ത്രജ്ഞൻ പന്ത്രണ്ടുകൊല്ലത്തി നിടയിൽ ഉണ്ടാക്കിയെടുത്ത കഥയനുസ്മരിക്കുക.

## 21

## ആത്മാവിന്റെ സ്വാതന്ത്ര്യം

നമുക്കു കണ്ണുണ്ടെന്നുള്ള വസ്തുത അതിന്റെ ഫലംകൊണ്ടല്ലാതെ അറിയാനാവാത്തതുപോലെ, ആത്മാവിനെ അതിന്റെ ഫലംകൊണ്ടല്ലാതെ നമുക്കു കാണാൻ സാധിക്കയില്ല. ഇന്ദ്രിയങ്ങൾക്കു ഗോചരമാകുമാറ് ഒരു താഴ്ന്ന മേഖലയിലേക്ക് അതിനെ ആനയിക്കാവതല്ല, അതു സ്വയം അഹേതുകമെങ്കിലും ജഗത്തിലുള്ള സകലത്തിന്റേയും ഹേതുവത്രേ. നാം ആത്മാവാണെന്നു സ്വയം അറിയുമ്പോൾ നാം സ്വതന്ത്രരായി ആത്മാ വിനൊരിക്കലും മാറ്റമുണ്ടാകയില്ല. അതിന്മേൽ ഒരു കാരണവസ്തുവിന്റെ പ്രവർത്തനമുണ്ടാവാൻ നിവൃത്തിയില്ല. എന്തെന്നാൽ, അതുതന്നെയാണ് (സകലതിന്റേയും) കാരണം. അതു സ്വയംഭൂവാണ്. ഒരു കാരണവസ്തുവി ന്റേയും പ്രവർത്തനമില്ലാത്ത ഒന്നിനെ നമ്മിൽത്തന്നെ നമുക്കു കണ്ടെ ത്താൻ സാധിക്കുന്നുവെങ്കിൽ, അപ്പോൾ നാം ആത്മാവിനെ അറിഞ്ഞു കഴിഞ്ഞു.

സ്വാതന്ത്ര്യം അമൃതത്വവുമായി അഭേദ്യമാംവണ്ണം ബന്ധപ്പെട്ടിരി ക്കുന്നു. സ്വതന്ത്രനാവാൻ ഒരുവൻ പ്രകൃതിനിയമങ്ങൾക്കതീതനാവണം. നമ്മിൽ അജ്ഞാനം സ്ഥിതിചെയ്യുന്നിടത്തോളം നിയമം നിലവിലുണ്ട്. ജ്ഞാനമുദിക്കുമ്പോൾ നമ്മിലുള്ള സ്വാതന്ത്ര്യമാണ് നിയമമെന്നു നമുക്കറിയാറാകും. ഇച്ഛ ഒരിക്കലും സ്വതന്ത്രമാവാൻ വയ്യ; എന്തെന്നാൽ അതു കാരണകാര്യങ്ങളുടെ ദാസനാണ്. എന്നാൽ ഇച്ഛയുടെ പിന്നിലുള്ള 'ഞാൻ' സ്വതന്ത്രനാണ്- അതാത്മാവല്ലാതെ മറ്റൊന്നുമല്ലതാനും. ''ഞാൻ സ്വതന്ത്രനത്രേ''- ഈ അടിത്തറയിലാണ് നാം ജീവിതസൗധം പണിയേ ണ്ടത്; സ്വാതന്ത്ര്യത്തിന്റെ പൊരുൾ അമൃതത്വമെന്നുമാണ്.

## 22

## മനുഷ്യൻ സ്വന്തം വിധിയുടെ വിധാതാവ്

ദക്ഷിണഭാരതത്തിൽ ഒരിക്കൽ ഒരു പ്രബലരാജവംശം വാണിരുന്നു. കാലാകാലം ജീവിച്ചിരുന്ന പ്രാമാണികരായ ആളുകളുടെ ജനനസമയ

ത്തെ ആസ്പദമാക്കി അവരുടെ ജാതകം എഴുതിക്കുവാൻ ഈ രാജവംശജർ ഒരു ചിട്ടവെച്ചു. ജാതകങ്ങളിൽ പ്രവചിക്കപ്പെട്ട പ്രധാനസംഭവങ്ങളെ പിന്നീട് ജീവിതത്തിലെ യഥാർത്ഥാനുഭവങ്ങളുമായി ഓരോന്നും സംഭവിക്കുമ്പോൾ, അതുമായി താരതമ്യപ്പെടുത്തിപ്പോന്നു. ഇങ്ങനെ ഒരായിരം കൊല്ലത്തേക്കു നടന്നുവന്നു. തൽഫലമായി, ജാതകവും അനുഭവവും തമ്മിൽ, യോജിപ്പുള്ള കാര്യങ്ങൾ കണ്ടെത്തി. ഇവയിലന്തർഭവിച്ച സാമാന്യതത്ത്വങ്ങളെ സമാഹരിച്ചു രേഖപ്പെടുത്തിയത് ഒരു വലിയ ഗ്രന്ഥമാക്കി. ഈ രാജവംശം കാലാന്തരത്തിൽ നശിച്ചുപോയി. എന്നാൽ ജ്യോതിഷികളുടെ വംശം നിലനിന്നു. അവരുടെ പക്കൽ ആ ഗ്രന്ഥവും കിട്ടി. ജ്യോതിഷം നിലവിൽ വന്നത് ഈ വഴിക്കാവാനാണിടയെന്നു തോന്നുന്നു. ജ്യോതിഷത്തിലെ നിസ്സാരാംശങ്ങളിലുള്ള അതിർകവിഞ്ഞ താൽപര്യപ്രകടനം ഹിന്ദുക്കൾക്ക് വളരെ ദോഷം ചെയ്തിട്ടുള്ള അന്ധവിശ്വാസങ്ങളിലൊന്നാണ്.

ഗ്രീക്കുകാരാണ് ജ്യോതിഷം ആദ്യം ഭാരതത്തിൽ കൊണ്ടുവന്നതെന്നും, അവർ ഹിന്ദുക്കളിൽനിന്ന് ജ്യോതിശ്ശാസ്ത്രം (ഖഗോളശാസ്ത്രം) കരസ്ഥമാക്കി യൂറോപ്പിലേക്കു കൊണ്ടുപോയി എന്നും ഞാൻ വിചാരിക്കുന്നു. എന്തെന്നാൽ, ഭാരതത്തിൽ പ്രാചീനകാലത്തെ യജ്ഞവേദികൾ ക്ഷേത്രഗണിതപരമായ ചില രൂപകൽപ്പനകളനുസരിച്ച് ഉണ്ടാക്കിയിരുന്നതായും ചില കർമ്മങ്ങൾ, ഗ്രഹങ്ങൾ ചില രാശികളിൽ വരുമ്പോൾ അനുഷ്ഠിക്കേണ്ടിയിരുന്നതായും കാണുന്നു. അതിനാലാണ്, ഗ്രീക്കുകാർ ഹിന്ദുക്കൾക്ക് ജ്യോതിഷവും ഹിന്ദുക്കൾ ഗ്രീക്കുകാർക്ക് ജ്യോതിശ്ശാസ്ത്രവും പ്രദാനം ചെയ്തു എന്ന് ഞാൻ വിചാരിക്കുന്നത്.

അത്ഭുതമായ പ്രവചനങ്ങൾ നടത്തിയിട്ടുള്ള ചില ജ്യോതിഷികളെ ഞാൻ കണ്ടിട്ടുണ്ട്. എന്നാൽ നക്ഷത്രങ്ങളുടെ നിലയെയോ അതുപോലുള്ള കാര്യങ്ങളെയോ മാത്രം ആസ്പദമാക്കിയാണ് അവരപ്രകാരം ചെയ്തതെന്നു വിശ്വസിക്കാൻ ന്യായമില്ല. അനേകം ദൃഷ്ടാന്തങ്ങളിൽ ആയതു കേവലം പരഹൃദയജ്ഞാനം മാത്രമാണ്. ചിലപ്പോൾ അത്ഭുതാവഹങ്ങളായ ദീർഘദർശനങ്ങൾ നടത്തിക്കാണുന്നുണ്ട്. എന്നാൽ അനേകം ഉദാഹരണങ്ങളിൽ അവ ശുദ്ധഭോഷ്കാണ്.

ലണ്ടനിൽവെച്ച് ഒരു ചെറുപ്പക്കാരൻ എന്റെ അടുത്തുവന്നു. ''അടുത്തകൊല്ലം എന്റെ സ്ഥിതിയെന്താവും?'' എന്നു ചോദിച്ചിരുന്നു. എന്താണങ്ങനെ ചോദിക്കാൻ കാരണമെന്നു ഞാനയാളോടന്വേഷിച്ചു. 'എന്റെ സ്വത്തെല്ലാം നശിച്ചുപോയി. ഞാനിപ്പോൾ കടുത്ത ദാരിദ്ര്യത്തിലാണ്' എന്നായിരുന്നു മറുപടി. അനേകം ജീവികൾക്കു പണമാണ് ഏകദേവൻ. ദുർബ്ബലരായ ചില ആളുകളുടെ സ്വത്തെല്ലാം നശിക്കുകയും അവർക്കു

ദുർബ്ബലത തോന്നിത്തുടങ്ങുകയും ചെയ്യുമ്പോൾ പണമുണ്ടാക്കാൻ വേണ്ടി അവർ എല്ലാത്തരം രഹസ്യമാർഗ്ഗങ്ങളും പരീക്ഷിക്കുവാൻ സന്നദ്ധരാവുകയും ജ്യോതിഷാദിവിദ്യകളെ തേടുകയും ചെയ്യുന്നു. 'ഇതു വിധിയാണ് എന്നു പറയുന്നവൻ ഭീരുവും മൂഢനുമാണ്' എന്നിങ്ങനെ സംസ്കൃതത്തിൽ ഒരു പഴഞ്ചൊല്ലുണ്ട്. 'എന്റെ വിധിയെ ഞാൻ തന്നെ സൃഷ്ടിക്കും' എന്നാണ് ബലവാന്മാർ പറയുക. വിധിയെപ്പറ്റി പുലമ്പിക്കൊണ്ടിരിക്കുന്നത് പ്രായം കൂടിവരുന്നവരാണ്. യുവജനങ്ങൾ പ്രായേണ ജ്യോതിഷത്തെ ആശ്രയിക്കാറില്ല. ഗ്രഹങ്ങൾ നമ്മുടെ മേൽ പ്രഭാവം പ്രയോഗിക്കുന്നുണ്ടാവാം. എന്നാൽ നാം അതിനത്ര പ്രാധാന്യം കൽപ്പിക്കാൻ പാടില്ല. നക്ഷത്രങ്ങളെപ്പറ്റിയുള്ള കണക്കുകൂട്ടലുകളും അതുപോലുള്ള വിദ്യകളും കൗശലങ്ങളും മറ്റുംകൊണ്ടു കാലയാപനം കഴിക്കുന്നവരെ വർജ്ജിക്കേണ്ടതാണെന്നു ശ്രീബുദ്ധൻ പറയുന്നുണ്ട്. ഇന്നേവരെ ജനിച്ചവരിലേക്കും മഹാനായ ഹിന്ദുവാണദ്ദേഹം; അതിനാൽ അദ്ദേഹത്തിനു പരമാർത്ഥജ്ഞാനമുണ്ടായിരുന്നു. ജ്യോതിർഗ്ഗണങ്ങൾ വന്നുകൊള്ളട്ടെ. അതുകൊണ്ടെന്തു ദോഷം? ഒരു നക്ഷത്രത്തിനു താറുമാറാക്കാവുന്നതാണ് എന്റെ ജീവിതമെങ്കിൽ, അതൊരു കാശിനു വില പിടിപ്പുള്ളതല്ല. ജ്യോതിഷവും അതുപോലുള്ള ഗൂഢവിദ്യകളും പ്രായേണ ദുർബലമനസ്സിന്റെ ചിഹ്നങ്ങളാണെന്നു നമുക്കറിയാറാകും. അതിനാൽ അവ നമ്മുടെ മനസ്സിൽ സ്ഥാനം പിടിക്കാൻ തുടങ്ങിയാലുടൻ നാം ഒരു വൈദ്യനെ കാണുകയും നല്ല ആഹാരം കഴിക്കുകയും വിശ്രമിക്കുകയും ചെയ്യേണ്ടതാണ്.

ഒരു പ്രതിഭാസത്തിനു വിശദീകരണം അതിന്റെ പ്രകൃതത്തിൽനിന്നു തന്നെ കിട്ടുമെങ്കിൽ, ബാഹ്യമായ വിശദീകരണം അന്വേഷിക്കുന്നത് അസംബന്ധമാണ്. ലോകത്തിന്റെ വിശദീകരണം അതിൽനിന്നുതന്നെ ലഭിക്കുന്നുണ്ടെങ്കിൽ, അതു പിന്നെ വെളിയിൽ തേടുന്നത് അസംബന്ധമാണ്. നിങ്ങൾക്കറിയാവുന്ന വല്ല മനുഷ്യന്റെയും ജീവിതത്തിൽ ആ മനുഷ്യനിലെ ശക്തിവിശേഷങ്ങൾ കൊണ്ടുതന്നെ സമാധാനം കാണാൻ പാടില്ലാത്ത വല്ല പ്രതിഭാസവും നിങ്ങൾ കണ്ടിട്ടുണ്ടോ? അതിനാൽ, നക്ഷത്രങ്ങളെയോ ലോകത്തിലുള്ള മറ്റു വല്ലതിനേയുമോ തേടുന്നതുകൊണ്ടെന്തു പ്രയോജനം? എന്റെ ഇന്നത്തെ അവസ്ഥക്കു എന്റെ സ്വന്തം കർമ്മങ്ങൾ മതിയായ സമാധാനമാണ്. യേശുക്രിസ്തുവിന്റെ കാര്യത്തിൽപ്പോലും അപ്രകാരമാണ്. അവിടുത്തെ പിതാവ് വെറും ഒരാശാരിപ്പണിക്കാരനായിരുന്നു എന്ന് നമുക്കറിയാം. അവിടുത്തെ ശക്തിയുടെ നിദാനമമ്പേഷിച്ച് നാം മറ്റാരുടെയും അടുത്തു പോകേണ്ടതില്ല. തന്റെ തന്നെ ഭൂതകാലത്തിന്റെ ഒരു പരിണതഫലമായിരുന്നു ക്രിസ്തു. ആ ഭൂതകാലമത്രെയും ഈ യേശുവിന്റെ സൃഷ്ടിക്കായുള്ള തയ്യാറെടുപ്പായിരുന്നു. ബുദ്ധൻ തന്റെ ഭൂതകാലങ്ങളിലേക്കുള്ള വളരെ ദൂരം പിന്തിരിഞ്ഞു

നോക്കി. താൻ മൃഗശരീരങ്ങളിലായിരുന്ന അവസ്ഥയിൽനിന്ന് എങ്ങനെ ഒടുവിൽ ബുദ്ധനായി വന്നു എന്നു പറയുന്നുണ്ട്. സമാധാനത്തിനു നക്ഷത്രങ്ങളെ തിരക്കിപ്പോകുന്നതെന്തിന്? അവയ്ക്കു നമ്മുടെ മേൽ അല്പം പ്രാഭവമുണ്ടായിരിക്കാം. എന്നാൽ ആയതിൽ ശ്രദ്ധ വ്യാപരിപ്പിച്ച് സ്വന്തം മനസ്സുകൾക്കു തളർച്ചയുണ്ടാക്കാതെ അവയെ അവഗണിക്കുകയത്രേ നാം ചെയ്യേണ്ടത്. ഞാൻ ഉപദേശിച്ചുപോരുന്ന കാര്യങ്ങളിൽ പ്രഥമവും പ്രധാനതമവും ഇതാണെന്നും ഇവിടെ പ്രസ്താവിക്കട്ടെ-അതായത്, ആത്മീയമോ മാനസികമോ കായികമോ ആയ ദൗർബ്ബല്യമുളവാക്കുന്ന യാതൊന്നിനെയും കാൽവിരലുകൊണ്ടുപോലും തൊടാതിരിക്കുക. മനുഷ്യനിൽ പ്രകൃത്യാ ഉള്ള ശക്തിയുടെ പ്രകാശനമത്രേ മതം. അനന്തശക്തിയാർന്ന ഒരു സ്പ്രിംഗ് ഈ ചെറുശരീരത്തിൽ ചുരുണ്ടു കിടക്കുന്നുണ്ട്. ആ സ്പ്രിംഗ് ക്രമേണ വികസിപ്പിച്ചു വരികയാണ്. അതു വികസിക്കുന്തോറും, തുടരെ സ്വീകരിക്കപ്പെടുന്ന ഓരോ ശരീരവും മതിയാകാതെ വരുന്നു. അതിനാൽ അതു അവയുപേക്ഷിച്ചിട്ട് കൂടുതൽ ഉത്കൃഷ്ടങ്ങളായ ശരീരങ്ങളെ കൈക്കൊള്ളുന്നു. മനുഷ്യചരിത്രസാരമിതാണ്, മതത്തിന്റേയും നാഗരികതയുടേയും പുരോഗതിയുടേയും ചരിത്രമിതാണ്. ബന്ധനസ്ഥനായ ആ അപ്രതിമപ്രഭാവൻ പ്രൊമിത്യൂസ് ബന്ധവിമുക്തനാവുകയാണ്. അതെപ്പോഴും ശക്തിയുടെ ക്രമോന്നതമായ അഭിവ്യക്തിയത്രേ. അതിനാൽ ജ്യോതിഷത്തെപ്പോലുള്ള കാര്യങ്ങൾ, അവയിൽ ഒരു കഴഞ്ചു സത്യമുണ്ടെന്നിരുന്നാലും, വർജ്ജിക്കപ്പെടേണ്ടതാണ്.

ഒരു ജ്യോതിഷിയെസ്സംബന്ധിച്ച പഴയൊരു കഥ കേട്ടിട്ടുണ്ട്. അയാൾ ഒരു രാജാവിന്റെ അടുത്തുചെന്ന് അദ്ദേഹം ആറുമാസത്തിനകം മരിക്കുമെന്നു പ്രവചിച്ചു. ഭയവിഹ്വലനായ രാജാവ്, ഭയാധിക്യത്താൽ ഏതാണ്ടപ്പോൾതന്നെ മരിക്കുമെന്ന മട്ടായി. എന്നാൽ രാജസചിവൻ ഒരു സമർത്ഥനായിരുന്നു. ഈ ജ്യോതിഷികൾ പൊതുവേ വിഡ്ഢികളാണെന്ന് അയാൾ രാജാവിനോടു പറഞ്ഞു. പക്ഷേ രാജാവിനു മന്ത്രിയുടെ വാക്കിൽ വിശ്വാസം വന്നില്ല. അതിനാൽ അദ്ദേഹത്തെ ബോധ്യപ്പെടുത്തുവാൻ ജ്യോതിഷിയെ വീണ്ടും കൊട്ടാരത്തിലേക്കു വരുത്താതെ ഗത്യന്തരമില്ലെന്നായി. കൊട്ടാരത്തിലെത്തിയ ജ്യോതിഷിയോട് അയാളുടെ ഗണിതപ്രവചനം ശരിയാണോ എന്ന് മന്ത്രി ചോദിച്ചു. അതു തെറ്റാൻ വഴിയില്ലെന്നയാൾ മറുപടി പറഞ്ഞു. എങ്കിലും മന്ത്രിയുടെ തൃപ്തിക്കായി എല്ലാം ഒരിക്കൽക്കൂടി ഗണിച്ചുനോക്കിയിട്ട് അതു തികച്ചും ശരിയാണെന്നറിയിച്ചു. രാജാവിന്റെ മുഖം കരുവാളിച്ചു. 'അപ്പോൾ നിങ്ങൾ എന്നു മരിക്കുമെന്നാണ് പറയുന്നത്?' മന്ത്രി ജ്യോതിഷിയോടു ചോദിച്ചു. 'പന്ത്രണ്ടുകൊല്ലം കഴിഞ്ഞാൽ' എന്നായിരുന്നു മറുപടി. ഉടനെ മന്ത്രി തന്റെ വാളൂരി ഒറ്റവെട്ടിനു ജ്യോതിഷയുടെ ശിരസ്സ് ഉടലിൽനിന്നു വേർ

പ്പെടുത്തിയിട്ട് രാജാവിനോടു പറഞ്ഞു: 'അങ്ങേക്കിപ്പോൾ ബോദ്ധ്യമായ ല്ലോ ഇവൻ കള്ളനാണെന്ന്. ഈ നിമിഷംതന്നെ അവൻ ചത്തുവല്ലോ.'

നിങ്ങളുടെ ജനത ജീവിക്കാനാഗ്രഹിക്കുന്നെങ്കിൽ ഇത്തരം കാര്യങ്ങ ളിൽനിന്നെല്ലാം അകന്നുനിൽക്കട്ടെ. നല്ല കാര്യങ്ങളുടെ ലക്ഷണം. അവ നമുക്കു കരുത്തുണ്ടാകുമെന്നതാണ്. ജീവിതം നല്ലതാണ്. മരണം ചീത്തയും. ഇത്തരം മൂഢവിശ്വാസങ്ങളും നിങ്ങളുടെ രാജ്യത്തു കുമിൾ കുരുക്കുംപോലെ പ്രചരിച്ചുവരുന്നുണ്ട്. കാര്യങ്ങളുടെ യുക്തിയുക്തമായ അപഗ്രഥനത്തിനു കഴിവില്ലാത്ത സ്ത്രീകൾ അവയൊക്കെ വിശ്വസി ക്കാൻ തയ്യാറാകയും ചെയ്യുന്നു. സ്ത്രീകൾ സ്വാതന്ത്ര്യത്തിനുവേണ്ടി ശ്രമിക്കുന്നുവെങ്കിലും, ഇതേവരെ അവരുടെ ബുദ്ധിക്കു ബലവും ഉറപ്പും ഉണ്ടായിട്ടില്ലാത്തതാണിതിനു കാരണം. ഒരുത്തി ഒരാഖ്യായികാപുസ്തക ത്തിൽനിന്നെങ്ങാനും ഏതാനും വരി കവിത മനഃപാഠമാക്കിയിട്ട് 'ബ്രൗ ണിങ്ങ്' മുഴുവൻ തനിക്കറിയാമെന്നു പറയുന്നു. മറ്റൊരുത്തി ഒരു അദ്ധ്യാ യനപദ്ധതിയിലെ മൂന്നു പ്രഭാഷണങ്ങൾ കേട്ടിട്ട് താൻ ലോകത്തിലെ സകലകാര്യങ്ങളെക്കുറിച്ചും അഭിജ്ഞയാണെന്നു സ്വയം വിചാരിക്കുന്നു. സ്ത്രീകൾക്ക് സഹജമായ അന്ധവിശ്വാസങ്ങളെ കൈവെടിയാൻ സാധി ക്കുന്നില്ലെന്നുള്ളതാണ് വൈഷമ്യം. അവർക്ക് ഒട്ടേറെ പണമുണ്ട്. കുറെ ബുദ്ധിപരമായ ജ്ഞാനമുണ്ട്. ഈ പരിവർത്തനഘട്ടത്തിലൂടെ കടന്നു പോയി അവർക്കൊരു നിലയുറച്ചുകിട്ടിക്കഴിഞ്ഞാൽ എല്ലാം നേരെയായി ക്കൊള്ളും. എന്നാൽ അവർ കപടവിദ്യക്കാരാൽ വഞ്ചിക്കപ്പെടുന്നു. ഞാൻ പറയുന്നതു കേട്ടു ഖേദിക്കരുത്. ആരെയും അസുഖപ്പെടുത്തണ മെന്ന് എനിക്കുദ്ദേശമില്ല. എന്നാൽ സത്യം പറയാതെ നിവൃത്തിയില്ല. ഈവക കാര്യങ്ങൾക്കു നിങ്ങൾ എത്രമാത്രം വശംവദരായിപ്പോകുന്നു ണ്ടെന്നു കാണുന്നില്ലേ? ഈ സ്ത്രീകൾ വളരെ നേരുള്ളവരാണെന്നും സകലരിലും സുപ്താവസ്ഥയിലിരിക്കുന്ന ആ ഈശ്വരത്വം ഒരിക്കലും നശിക്കുന്നില്ലെന്നും ഓർമ്മിക്കുക. ആ ഈശ്വരത്വത്തെ തൊട്ടുണർത്തേണ്ട തെങ്ങനെയെന്നറിയുകയേ വേണ്ടൂ!

ഒരോ മനുഷ്യജീവിയിലും ഈശ്വരത്വമുണ്ടെന്നുള്ള പരമാർത്ഥബോധം ജീവിതം നീങ്ങുംതോറും എന്നിൽ അധികമധികം ദൃഢമായിവരികയാണ്. എത്ര വഷളരായാലും ഒരൊറ്റ പുരുഷനിലും സ്ത്രീയിലും ഈശ്വരത്വം നശിക്കുന്നതല്ല. അതിനെ എങ്ങനെ പ്രാപിക്കണമെന്ന് അവരറിയുന്നില്ലെ ന്നേയുള്ളു. ആ പരമസത്യത്തിനുവേണ്ടി അവർ കാത്തിരിക്കയുമാണ്. അങ്ങനെയുള്ള സ്ത്രീപുരുഷന്മാരെ, ദുഷ്ടന്മാരായ ആളുകൾ എല്ലാത്തരം ഭോഷ്കുകളും പ്രയോഗിച്ചു വഞ്ചിക്കാൻ നോക്കുന്നു. പണത്തിനു വേണ്ടി ചതി കാണിക്കുന്നവനെ മൂഢനെന്നും നെറികെട്ടവനെന്നും വിളി ക്കാറുണ്ടല്ലോ. ആത്മീയവിഷയത്തിൽ അന്യന്മാരുടെ കണ്ണിൽ മണ്ണിടാ നൊരുങ്ങുന്നവന്റെ അധർമ്മം അതിനെക്കാൾ എത്രയോ വലുതാണ്!

ഇതത്യന്തം ശോചനീയമാണ്. സത്യത്തിനുള്ള ഏകനികഷം, അതു നിങ്ങൾക്കു ബലം നൽകി, മൂഢവിശ്വാസങ്ങൾക്കുപരി നിർത്തുമെന്നുള്ളതാണ്. ഈ ലോകവും ഈ ശരീരവും ഈ മനസ്സുംപോലും മൂഢവിശ്വാസങ്ങളാകുന്നു. എത്ര അനന്തമായ ആത്മാക്കളാണ് നിങ്ങൾ! എന്നിട്ട് ഈ കണ്ണു ചിമ്മുന്ന നക്ഷത്രങ്ങൾ നിങ്ങളെ പേടിപ്പിക്കുകയോ, ലജ്ജാവഹംതന്നെ! നിങ്ങൾ ഈശ്വരന്മാരാണ്. കണ്ണു ചിമ്മുന്ന നക്ഷത്രങ്ങളുടെ നിലനില്പുതന്നെ നിങ്ങളെ ആശ്രയിച്ചിരിക്കുന്നു.

ഞങ്ങൾ ഒരിക്കൽ ഹിമാലയത്തിൽക്കൂടി സഞ്ചരിച്ചു. നോക്കെത്താത്ത വണ്ണം നീണ്ട വഴി ഞങ്ങളുടെ മുമ്പിൽ കിടക്കുന്നു. സാധു സന്ന്യാസിമാരായ ഞങ്ങൾക്കു വാഹകന്മാരെ കിട്ടാൻ വഴിയില്ല. അതിനാൽ മുഴുവൻ ദൂരവും നടന്നാണ് പോയത്. ഞങ്ങളുടെ കൂട്ടത്തിൽ ഒരു വയസ്സനുണ്ടായിരുന്നു. അന്തമില്ലാതെ നിമ്നോന്നതങ്ങളായി മുമ്പിൽ നീണ്ടുകിടന്ന വഴി കണ്ടിട്ട് വൃദ്ധൻ പറഞ്ഞു: 'ഇതെങ്ങനെ നടന്നു തീർക്കാനാണ്? എനിക്കിനി ഒട്ടും വയ്യ. എന്റെ നെഞ്ചു പൊട്ടിപ്പോകും.' ഞാൻ അദ്ദേഹത്തോടു സ്വന്തം കാൽച്ചുവട്ടിലേക്കു നോക്കാൻ പറഞ്ഞു. അദ്ദേഹം അപ്രകാരം ചെയ്തപ്പോൾ ഞാൻ പറഞ്ഞു: 'നിങ്ങളുടെ ചവുട്ടടിയിലുള്ള വഴി നിങ്ങൾ കടന്നു കഴിഞ്ഞതാണ്. അതേ വഴിതന്നെയാണ് നിങ്ങളുടെ മുമ്പിൽ കാണുന്നതും. അതും താമസിയാതെ നിങ്ങളുടെ ചവുട്ടടിയിലാകും.' ഏറ്റവും ഉന്നതങ്ങളായ വസ്തുക്കളും നിങ്ങളുടെ ചവുട്ടടിയിലാണ്; എന്തെന്നാൽ നിങ്ങൾ ഈശ്വരാവതാരങ്ങളത്രെ. ഈ സകലവസ്തുക്കളും നിങ്ങളുടെ ചവിട്ടടിയിലാണ്. നക്ഷത്രങ്ങളെ പിടിക്കണക്കിനു വാരിവിഴുങ്ങാൻ നിങ്ങൾക്കു കഴിയും, അത്ര മഹത്താണ് നിങ്ങളുടെ യഥാർത്ഥസ്വരൂപം. അതിനാൽ, ശക്തരാവുക; എല്ലാ മൂഢവിശ്വാസങ്ങളേയും അതിക്രമിച്ചു സ്വതന്ത്രരാവുക.

## 23

## വസ്തുവും നിഴലും: സത്യവും മിഥ്യയും

(1900 മാർച്ച് 8-ന് അമേരിക്കയിൽ ഓക്‌ലണ്ടിൽവെച്ചു ചെയ്ത ഒരു പ്രഭാഷണത്തെപ്പറ്റി 'ഓക്‌ലണ്ടു ട്രിബ്യൂൺ' എന്ന പത്രത്തിന്റെ നിരൂപണമടങ്ങിയ റിപ്പോർട്ട്)

ഹൈന്ദവതത്ത്വശാസ്ത്രജ്ഞനായ സ്വാമി വിവേകാനന്ദൻ വെൻറി ഹാളിൽവെച്ചു കഴിഞ്ഞ സായാഹ്നത്തിൽ മറ്റൊരു പ്രസംഗം ചെയ്തു. 'വസ്തുവും നിഴലും' എന്നായിരുന്നു പ്രസംഗവിഷയം. അദ്ദേഹം ഇപ്രകാരം പ്രസ്താവിച്ചു.

'നിശ്ചയാത്മകത്വമുള്ള ഒന്നിനെ, ഒരിക്കലും മാറ്റമില്ലാത്ത ഒരു വസ്തുവിനെ, കണ്ടെത്തുവാൻ മനുഷ്യാത്മാവ് സദാ യത്നിക്കുന്നു.

അതിന് ഒരിക്കലും തൃപ്തി കൈവരുന്നില്ല. ധനം, ഉന്നതപദവി, അഭിലാഷ പൂരണം ഇവയൊന്നും സ്ഥിരമല്ല. ഇവ ഒരിക്കൽ കൈവന്നാൽ പിന്നെയും മനുഷ്യനു തൃപ്തിയില്ലാതാവുന്നു. മാറ്റമില്ലാത്ത ഒന്നിനുവേണ്ടിയുള്ള ഈ ക്ഷുത്തിനെ എങ്ങനെ ശമിപ്പിക്കാമെന്ന് നമ്മെ പഠിപ്പിക്കുന്ന ശാസ്ത്രമത്രേ മതം. പ്രാദേശികമായ നിറപ്പകർച്ചകൾക്കും രൂപഭേദങ്ങൾക്കുമെല്ലാം പിന്നിൽ ഈ മതങ്ങളെല്ലാം ഒരേ വസ്തുതതന്നെ പഠിപ്പിക്കുന്നു - മനുഷ്യാത്മാവിൽമാത്രമാണ് യഥാർത്ഥ്യമുള്ളതെന്ന്.

''വേദാന്തതത്ത്വശാസ്ത്രം രണ്ടു ലോകങ്ങളുണ്ടെന്നു പഠിപ്പിക്കുന്നു- ഇന്ദ്രിയഗോചരമാകുന്ന ബാഹ്യലോകവും വിചാരമേഖലയാകുന്ന ആന്തരലോകവും.''

''വേദാന്തം അടിസ്ഥാനപരമായ മൂന്നു ഭാവനകളെ (ഉപാധികളെ) ഉന്നയിക്കുന്നു- കാലം,ദേശം, നിമിത്തം. ഇവ ചേർന്നുള്ളതാണ് 'മായ'. അതു മനുഷ്യചിന്തയുടെ അധിഷ്ഠാനഭൂമികയാണ്. എന്നാൽ ചിന്താജന്യമല്ല. ഇതേ നിഗമനത്തിൽ കാന്റ് എന്ന ജർമ്മൻ തത്ത്വശാസ്ത്രജ്ഞനും പിന്നൊരു കാലത്ത് എത്തിച്ചേരുകയുണ്ടായി.''

'എന്നിലും പ്രകൃതിയിലും ഈശ്വരനിലും സത്യമായുള്ള വസ്തു ഒന്നുതന്നെ. അഭിവ്യക്തിയുടെ മാതിരിയുള്ള വ്യത്യാസമുള്ള മായയാണ് ഈ വ്യത്യാസമുണ്ടാക്കുന്നത്-തീരരേഖയുടെ വളവുതിരിവുകൾ സമുദ്രത്തിന് ഉൾക്കടൽ, കടലിടുക്ക്, പൊഴി മുതലായ ആകാരഭേദങ്ങൾ ഉണ്ടാക്കുംപോലെ. എന്നാൽ ആകാരഭേദമുളവാകുന്ന ശക്തി അല്ലെങ്കിൽ മായ നീക്കം ചെയ്യപ്പെടുമ്പോൾ ഭിന്നാകാരങ്ങൾ അന്തർദ്ധാനംചെയ്യുന്നു. വ്യത്യാസങ്ങളില്ലാതാകുന്നു- വീണ്ടും എല്ലാം സമുദ്രംതന്നെ.'

അനന്തരം സ്വാമി പരിണാമവാദത്തിന്റെ മൂലഭാവനകൾ വേദാന്ത തത്ത്വശാസ്ത്രത്തിൽ കാണുന്നവയെക്കുറിച്ചു സംസാരിച്ചു.

അദ്ദേഹം ഇങ്ങനെ തുടർന്നു: 'എല്ലാ ആധുനികമതങ്ങളും ആരംഭിക്കുന്നത്, മനുഷ്യൻ ഒരുകാലത്ത് പവിത്രനായിരുന്നുവെന്നും അവനു പതനമുണ്ടായി എന്നും വീണ്ടും അവൻ പവിത്രനാകുമെന്നുള്ള ആശയത്തിലാണ്. ഈ ആശയം അവയ്ക്കെവിടെനിന്നു ലഭിക്കുന്നുവെന്നറിഞ്ഞുകൂടാ. ആത്മാവത്രേ ജ്ഞാനത്തിന്റെ ഇരിപ്പിടം. ബാഹ്യപരിസ്ഥിതികൾ ആത്മാവിനു ഒരുത്തേജനം നൽകമാത്രം ചെയ്യുന്നു. ജ്ഞാനം ആത്മാവിന്റെ ശക്തിവിശേഷമാണ്. ആത്മാവ് അനേകശതാബ്ദങ്ങളായി തുടരെ ശരീരങ്ങളെ നിർമ്മിക്കുകയാണ്. നാനാരൂപമായ ജീവോല്പത്തികൾ ആത്മാവിന്റെ ജീവിതകഥയിലെ തുടർച്ചയായ അദ്ധ്യായങ്ങൾമാത്രം. നാം നിരന്തരം ശരീരങ്ങൾ നിർമ്മിച്ചുകൊണ്ടിരിക്കയാണ്. ജഗത്തു മുഴുവൻ ഒരു നിരന്തര പ്രവാഹാവസ്ഥയിലാണ്-ഹ്രാസവികാസ(പ്രലയ-പ്രഭവ)രൂപത്തിലുള്ള പരിവർത്തനാവസ്ഥയിൽ, ആത്മാവിനു സാരാംശ

ത്തിൽ ഒരിക്കലും മാറ്റമുണ്ടാകുന്നില്ലെന്ന് വേദാന്തം സിദ്ധാന്തിക്കുന്നു. എന്നാൽ അതു മായാവിശിഷ്ടമാകുന്നു. മനസ്സിനാൽ പരിച്ഛേദ്യനായ ഈശ്വരനാണ് പ്രകൃതി. പ്രകൃതിയുടെ പരിണാമങ്ങൾ ആത്മാവിനു വേണ്ടിയാണ്. അത് ആത്മാവിന്റേതായി തോന്നിക്കുന്നു. എല്ലാ ജീവികളിലും ആത്മാവ് സാരാംശത്തിൽ ഒന്നുതന്നെ. അതിന്റെ പ്രകാശനം ജീവികളുടെ ശരീരങ്ങൾക്കനുസരിച്ചാണെന്നുമാത്രം. മനുഷ്യവർഗ്ഗത്തിനു പൊതുവായിട്ടുള്ള ഈ തത്ത്വമാണ്, ഈ ആത്മൈക്യമാണ് നീതിശാസ്ത്രത്തിന്റെയും സദാചാരത്തിന്റെയും അടിസ്ഥാനം. ആത്മീയമായ ഈ വീക്ഷണത്തിലൂടെ സകലരും ഒന്നാകുന്നു. അതിനാൽ, സ്വസഹോദരനോട് പ്രവർത്തിക്കുന്ന ദ്രോഹം ആത്മദ്രോഹം തന്നെയാകും.

'ഈ അനന്തമായ ഏകാത്മകതയുടെ ഒരു പ്രകാശംമാത്രമാണ് പ്രേമമെന്നത്. ഏതു ദ്വൈതസമ്പ്രദായമനുസരിച്ചാണ് നിങ്ങൾക്ക് പ്രേമത്തിനൊരു നിദാനം കണ്ടെത്താൻ കഴിയുക? ഒരു തത്ത്വശാസ്ത്രജ്ഞൻ പറയുന്നു ചുംബനം 'നരഭോജന'ത്തിന്റെ അവശിഷ്ടമാണെന്ന്– 'നീ എത്ര രുചികരം' എന്നുള്ളതിന്റെ ഒരുതരം പ്രകടനമാണെന്ന്. എന്നാൽ ഞാനതു വിശ്വസിക്കുന്നില്ല.

'നാമെല്ലാം ആരായുന്നതെന്താണ്? സ്വാതന്ത്ര്യം! ജീവിതത്തിലെ സകലപ്രയത്നവും പോരാട്ടവും സ്വാതന്ത്ര്യാർത്ഥമാണ്. അങ്ങോട്ടാണ് മനുഷ്യവർഗ്ഗങ്ങളും ലോകങ്ങളും ലോകവ്യൂഹങ്ങളും ഒരുമിച്ചു മാർച്ചു ചെയ്യുന്നത്.'

'നാം ബന്ധനസ്ഥരാണെങ്കിൽ, നമ്മെ ആരു ബന്ധിച്ചു? അനന്തത്തെ ബന്ധിക്കുവാൻ അതിന്നൊഴികെ മറ്റൊരു ശക്തിക്കും കഴിവില്ല.'

പ്രസംഗാനന്തരം പ്രാസംഗികനോടു ചോദ്യങ്ങൾ ചോദിക്കാനൊരവസരം നൽകപ്പെട്ടു. അവയ്ക്കുത്തരം പറയുവാൻ അദ്ദേഹം അരമണിക്കൂർ സമയം വിനിയോഗിക്കയുണ്ടായി.

## 24

## രക്ഷാമാർഗ്ഗം

(1900 മാർച്ച് 12–ാം തീയതി അമേരിക്കയിൽ ഓക്‌ലണ്ടിൽ ചെയ്ത പ്രസംഗത്തിന്റെ റിപ്പോർട്ട് – ഓക്‌ലണ്ട് എൻക്വയർ' എന്ന പത്രത്തിന്റെ പത്രാധിപക്കുറിപ്പോടുകൂടി.)

ഒന്നാം യൂണിറ്റേറിയൻ ചർച്ചു വക വെൻറിഹാൾ കഴിഞ്ഞ സായാഹ്നത്തിൽ ഹിന്ദുസന്ന്യാസിയായ സ്വാമി വിവേകാനന്ദന്റെ വീക്ഷണസ്ഥാന

ത്തുനിന്നുള്ള ‘രക്ഷാമാർഗ്ഗ’ത്തെക്കുറിച്ചു കേൾക്കാൻ തിങ്ങിക്കൂടിയ ശ്രോതാക്കളെക്കൊണ്ടു നിബിഡമായിരുന്നു. സ്വാമികൾ ഇവിടെ നടത്തിയ മൂന്നു പ്രസംഗങ്ങളിൽ ഒടുവിലേത്തതാണിത്.

പലതിന്റേതായ കൂട്ടത്തിൽ അദ്ദേഹം പ്രസ്താവിച്ചു. ‘ഒരാൾ പറയുന്നു, ഈശ്വരൻ സ്വർഗ്ഗത്തിലാണെന്ന്. മറ്റൊരാൾ പറയുന്നു, ഈശ്വരൻ പ്രകൃതിയിലാണെന്നും സർവ്വത്ര വ്യാപിച്ചിരിക്കുന്നുവെന്നും. എന്നാൽ വലിയൊരു സന്ധിഘട്ടം ആസന്നമാകുമ്പോൾ ലക്ഷ്യമെല്ലാം ഒന്നാണെന്നു നാം കാണുന്നു. പല പദ്ധതികളനുസരിച്ചു നാം പ്രവർത്തിക്കുന്നു. എന്നാൽ നമ്മുടെ ലക്ഷ്യത്തിന് അന്തരമില്ല.

എല്ലാ വലിയ മതങ്ങൾക്കുമുള്ള രണ്ടു വലിയ മുദ്രാവാക്യങ്ങളാണ് ത്യാഗവും സേവനവും. നമുക്കെല്ലാം സത്യമാണ് വേണ്ടത്. നമുക്കു വേണമെങ്കിലും വേണ്ടെങ്കിലും അതു നമ്മോടണഞ്ഞേ മതിയാവൂ എന്നും നമുക്കറിയാം. ഏതെങ്കിലും മാർഗ്ഗത്തിൽ നാമെല്ലാം ആ ലക്ഷ്യം പ്രാപിക്കാൻ യത്നിച്ചുവരികയാണ്. നമ്മെ അവിടെയെത്തുന്നതിൽനിന്നു തടയുന്നതെന്താണ്? നാം തന്നെ. നിങ്ങളുടെ പൂർവ്വികന്മാർ അതിനെ ‘ചെകുത്താൻ’ എന്നു പറഞ്ഞു. എന്നാൽ അതു നമ്മുടെതന്നെ ‘അനൃതാഹ’മാകുന്നു.

നാം അടിമത്തത്തിൽ കഴിയുന്നു. അതിൽനിന്നു വിട്ടാൽ നാം മരിക്കും. തൊണ്ണൂറാണ്ടു കൂരിരുട്ടിൽ ജീവിച്ചതിനുശേഷം സൂര്യപ്രകാശത്തിലേക്കു കൊണ്ടുവരപ്പെട്ടപ്പോൾ വീണ്ടും തന്നെ തന്റെ ഇരുട്ടറയിലാക്കണമെന്നു യാചിച്ച മനുഷ്യനെപ്പോലെയാണ് നാം. നവ്യവും കൂടുതൽ സ്വതന്ത്രവുമായ ഒരു ജീവിതസരണി മുമ്പിൽ തുറന്നുകിടന്നാലും, നിങ്ങൾ ആ പഴയ ജീവിതം ഉപേക്ഷിക്കില്ല.

കാര്യങ്ങളുടെ കാതൽ കണ്ടെത്തുന്നതിലാണ് വലിയ ബുദ്ധിമുട്ട്. തനിക്കു അനന്തമായ ഒരാത്മാവുണ്ടെന്നു വിചാരിക്കുന്ന മിസ്റ്റർ ജാക്കിന്റെ ക്ഷുദ്രങ്ങളും അധമങ്ങളുമായ, മനോവിഭ്രാന്തികൾ! മതവൈവിധ്യങ്ങളോടുകൂടിയ മനുഷ്യൻ എത്ര ചെറുതായിരിക്കുന്നു! ഒരു രാജ്യത്ത് മതാനുശാസനപ്രകാരംതന്നെ ഒരു മനുഷ്യനു പല ഭാര്യമാരുണ്ട്: മറ്റൊരിടത്ത് ഒരു സ്ത്രീക്ക് പല ഭർത്താക്കന്മാരുണ്ട്. അതുപോലെ ചില മനുഷ്യർക്ക് ഒന്നിലധികം ഈശ്വരന്മാരുണ്ട്. ചിലർക്ക് ഒരീശ്വരനേ ഉള്ളൂ; മറ്റു ചിലർക്ക് ഈശ്വരനേ ഇല്ല.

എന്നാൽ ‘രക്ഷ’യിരിക്കുന്നതു കർമ്മത്തിലും പ്രേമത്തിലും (ഭക്തിയിലും) ആണ്. നിങ്ങൾ ഒരു സംഗതി നന്നായി ഹൃദിസ്ഥമാക്കിയാലും, കാലക്രമത്തിൽ അത് നിങ്ങളുടെ ഓർമ്മയിൽനിന്നു വഴുതിപ്പോയി എന്നു വരാം. എങ്കിലും അതു അന്തർബോധത്തിൽ ചുഴിഞ്ഞിറങ്ങി

നിങ്ങളുടെ ഒരംശമായിട്ടുണ്ട്. അതിനാൽ, നിങ്ങൾ ഓരോരോ കർമ്മങ്ങൾ– നല്ലതായാലും ചീത്തയായാലും– ചെയ്യുന്നതോടൊപ്പം, നിങ്ങളുടെ ഭാവി ജീവിതത്തെ സ്വയം രൂപപ്പെടുത്തുകയും ചെയ്യുന്നു. നിങ്ങൾ സൽകർമ്മ ങ്ങൾ അനുഷ്ഠിക്കുന്നെങ്കിൽ നിഃസ്വാർത്ഥമായനുഷ്ഠിക്കണം. അല്ലെ ങ്കിൽ നിങ്ങളുടെ അഭിലാഷാനുസാരമുള്ള സ്വർഗ്ഗത്തു നിങ്ങൾ പോകും. നിങ്ങൾ അത്തരം സ്വർഗ്ഗത്തെപ്പറ്റി സ്വപ്നം കാണും.

ലോകത്തിന്റെ ചരിത്രം അതിലെ മഹാന്മാരുടെ, അതിലെ അർത്ഥദേവ ന്മാരുടെ ചരിത്രമല്ല, കടലൊഴുക്കിൽനിന്നുള്ള മണ്ണുവെച്ചു മുറ്റി, ക്രമേണ വലിയ ഭൂഖണ്ഡങ്ങളായി വളർന്നുവരുമാറുള്ള സമുദ്രത്തിലെ ചെറുദ്വീപു കൾപോലെയാണത്. ഓരോ ഗൃഹത്തിലും അനുഷ്ഠിക്കപ്പെടുന്ന ത്യാഗാ ത്മകമായ ലഘുപ്രവർത്തനങ്ങളുടെ ആകെത്തുകയാണ് ലോകചരിത്രം. മനുഷ്യൻ സ്വന്തം തീർപ്പിന്മേൽ ഊന്നിനിൽക്കാൻ വിചാരിക്കുന്നില്ലാത്ത തുകൊണ്ടാണ് മതം അംഗീകരിക്കുന്നത്. ഒരു ചീത്ത സ്ഥലത്തുനിന്നു മോചനമരുളുന്ന ഏറ്റവും കൊള്ളാവുന്ന വഴിയെന്ന നിലയിൽ അവന തിനെ കരുതുന്നു.

മനുഷ്യന്റെ 'രക്ഷ'അവനു തന്റെ ഈശ്വരനോടുള്ള പരമപ്രേമത്തെ ആശ്രയിച്ചിരിക്കുന്നു. നിങ്ങളുടെ ഭാര്യ നിങ്ങളോടു പറയും, ഓ ജോൺ! എനിക്കു നിങ്ങളെക്കൂടാതെ ജീവിതം അസാധ്യമാണെന്ന്; തങ്ങളുടെ കുറേ പണം നഷ്ടപ്പെട്ടാൽ ഭ്രാന്താശുപത്രിക്കയയ്ക്കേണ്ട സ്ഥിതിയിലാ കുന്ന ചില ആളുകളുണ്ട്. ഇതുപോലുള്ള അഭിനിവേശം ഈശ്വരനോടു നിങ്ങൾക്കു തോന്നുന്നുണ്ടോ? സ്വത്ത്, സ്നേഹിതന്മാർ, മാതാപിതാക്ക ന്മാർ, സഹോദരന്മാർ, ഇത്യാദി ലോകത്തിലുള്ളതു മുഴുവൻ പരിത്യജിച്ചിട്ട് ഈശ്വരന്റെ പ്രേമത്തെ അവിടുത്തോടഭ്യർത്ഥിക്കാൻ കഴിയുമ്പോഴാണ് നിങ്ങൾ 'രക്ഷാ'മാർഗ്ഗം കണ്ടെത്തുക.

## 25

## ആധുനികലോകത്തു വേദാന്തം അവകാശപ്പെടുന്ന സ്ഥാനം

(1900 ഫെബ്രുവരി 15–ാം തീയതി ഓക്‌ലണ്ടിൽ ചെയ്ത പ്രസംഗത്തിന്റെ റിപ്പോർട്ട്– 'ഓക്‌ലണ്ട് എൻക്വയർ' എന്ന പത്രത്തിന്റെ നിരൂപണക്കുറിപ്പോടുകൂടി)

സ്ഥലത്തെ 'യൂണിറ്റേറിയൻ ചർച്ചി'ൽ നടക്കുന്ന മതസമ്മേളനത്തിൽ ഇന്നലെ സായാഹ്നത്തിൽ പ്രശസ്ത പൗരസ്ത്യപണ്ഡിതനായ സ്വാമി വിവേകാനന്ദൻ വേദാന്തതത്ത്വശാസ്ത്രത്തെ വിശദീകരിച്ചു പ്രസംഗിക്കാ മെന്ന വിജ്ഞാപനം വമ്പിച്ചൊരു ജനക്കൂട്ടത്തെ ആകർഷിച്ചു. പ്രധാന

ആഡിറ്റോറിയവും അതിന്റെ ഉപശാലകളും നേരത്തെ തിങ്ങിനിറഞ്ഞു. അടുത്തുള്ള വെൻറിഹാൾ ആഡിറ്റോറിയം തുറന്നുകൊടുത്തതിലും ആൾ നിറഞ്ഞതിനുപുറമേ, കേൾക്കത്തക്ക സൗകര്യസ്ഥാനങ്ങളിലെങ്ങും ഇരിക്കാനോ നിൽക്കാനോ ഇടം കിട്ടാതെ ഏകദേശം അഞ്ഞൂറിൽപ്പരം ആളുകളെ മടക്കി അയയ്ക്കേണ്ടി വന്നതായി കണക്കാക്കപ്പെടുന്നു.

ശ്രോതാക്കളിൽ ഒരു ഗാഢമുദ്ര പതിക്കുവാൻ സ്വാമിക്കു കഴിഞ്ഞു. കൂടെക്കൂടെ കരഘോഷമാർജ്ജിച്ചിരുന്ന പ്രസംഗം അവസാനിച്ചതിനു മേൽ ഉത്സാഹപ്രമത്തരായ ആരാധകരുമായി ഒരു വിശേഷാൽ സംഭാഷണമേളയുമുണ്ടായി. 'ആധുനികലോകത്തു വേദാന്തം അവകാശപ്പെടുന്ന സ്ഥാനം' എന്ന വിഷയത്തെ അധികരിച്ചു ചെയ്ത പ്രസംഗത്തിനിടയിൽ അദ്ദേഹം ഭാഗികമായി ഇങ്ങനെ പ്രസ്താവിച്ചു:

'വേദാന്തം ആധുനികലോകത്തിന്റെ പരിഗണന അവകാശപ്പെടുന്നു. മനുഷ്യസമുദായത്തിലെ ഏറ്റവും കൂടുതലാളുകൾ അതിന്റെ പ്രഭാവവലയത്തിലുണ്ട്. ഭാരതത്തിലുള്ള അതിന്റെ അനുഗാമികളുടെ മേൽ ദശലക്ഷക്കണക്കിനു വിദേശീയർ ആക്രമണം നടത്തി ബലപ്രയോഗംകൊണ്ട് അവരെ ഞെരിച്ചുപൊടിച്ചിട്ടുണ്ട്. എന്നിട്ടും ആ മതം അതിജീവിക്കുന്നു.'

'ലോകത്തിലെ ജനങ്ങളിലാകെക്കൂടിയും ഇത്തരമൊരു മതസമ്പ്രദായം കണ്ടെത്താൻ കഴിയുമോ? മറ്റു ചില സമ്പ്രദായങ്ങൾ ഉത്ഭവിച്ച് അതിന്റെ തണലിൽ അസ്തമിക്കുന്നുണ്ട്. കുമിൾ കുരുക്കുംപോലെ ഉണ്ടായി വരുന്ന അവ ഇന്ന് അഭിവൃദ്ധിയിലാണെങ്കിൽ നാളെ അന്തർദ്ധാനം ചെയ്യുകയാവും. ഏറ്റവും കൊള്ളാവുന്നത് അതിജീവിക്കും എന്ന തത്ത്വത്തിന്റെ ദൃഷ്ടാന്തമല്ലേ ഇത്?'

'അത് ഇന്നും പൂർണ്ണവളർച്ചയിലെത്തിയിട്ടില്ലാത്ത ഒരു സമ്പ്രദായമാണ്. ആയിരമായിരം കൊല്ലങ്ങളിലൂടെ അതു വളർന്നുവന്നു. ഇന്നും വളർന്നുവരികയാണ്. അതിനാൽ ഒരു ചുരുങ്ങിയ മണിക്കൂറുകൊണ്ട് സാധ്യമാകുന്നിടത്തോളം ചില ആശയങ്ങൾ നിങ്ങളെ ധരിപ്പിക്കാമെന്നേ ഞാൻ വിചാരിക്കുന്നുള്ളു.'

'ഒന്നാമത്, വേദാന്തമതത്തിന്റെ ഉത്ഭവചരിത്രം അല്പം പറയാം. അതിന്റെ ഉത്ഭവകാലത്തിനു മുമ്പുതന്നെ ഭാരതത്തിൽ ഒരു മതം പൂർണ്ണഭാവം പ്രാപിച്ചിരുന്നു. അനേകവത്സരങ്ങളിലൂടെ ആ മതത്തിന്റെ രൂപഭാവങ്ങൾ നിജപ്പെട്ടുവന്നു. സുസംസ്കൃതമായ ക്രിയാനുഷ്ഠാന പദ്ധതികൾ ഇതിനകംതന്നെ രൂപംകൊണ്ടിരുന്നു. ജീവിതത്തിലെ വിവിധ ഘട്ടങ്ങളിൽ (ആശ്രമങ്ങളിൽ) അനുഷ്ഠേയങ്ങളായ ധർമ്മാനുശാസന

ങ്ങൾ സമ്പൂർണ്ണഭാവത്തിൽ ക്രോഡീകൃതമായിരുന്നു. അങ്ങനെയിരിക്കെ, മതത്തിൽ പറ്റിക്കൂടി നിരർത്ഥകാചാരങ്ങളുടെയും അനുഷ്ഠാനവൈകൃതങ്ങളുടെയും (ഇവ മിക്ക മതങ്ങളിലും കാലക്രമേണ കടന്നുകൂടാറുള്ളതാണ്) നേർക്ക് ഒരു സമരമുണ്ടായി. മഹാപുരുഷന്മാർ ആവിർഭവിച്ച്, വേദങ്ങളിൽക്കൂടി യഥാർത്ഥമതം വിളംബരം ചെയ്തു. ഈ വേദങ്ങളിലെ തത്ത്വജ്ഞാനദർശനത്തിലൂടെ ഹിന്ദുക്കൾക്ക് അവരുടെ മതം കൈവന്നു. വേദങ്ങൾ ആദിയും അന്തവുമില്ലാത്തവയാണെന്നു പ്രഖ്യാപിക്കപ്പെട്ടു. ഒരു ഗ്രന്ഥത്തിന് ആദിയും അന്തവുമില്ലെന്നു കേൾക്കുന്നത് ഈ സദസ്സിനു വളരെ വിചിത്രമായി തോന്നാം. എന്നാൽ വേദങ്ങളെന്നു പറയുന്നത് ഒരു ഗ്രന്ഥത്തെയല്ല. അനേകകാലങ്ങളായി അനേകമാളുകൾ കണ്ടെത്തിയിട്ടുള്ള ആദ്ധ്യാത്മികതത്ത്വങ്ങളുടെ സമാഹാരത്തെയാണ് വേദങ്ങളെന്നു പറയുന്നത്.

ഈ മഹാത്മാക്കളുടെ ആവിർഭാവത്തിനുമുമ്പ്, ജഗത്തിനെ ഒരീശ്വരനാണ് ഭരിക്കുന്നതെന്നും മനുഷ്യാത്മാവ് മരണരഹിതനാണെന്നും മറ്റുമുള്ള പൊതുജനസാമാന്യമായ ആശയങ്ങൾ നിലവിലിരുന്നു. എന്നാൽ അന്വേഷണം അതിനപ്പുറത്തേക്കു പോയിരുന്നില്ല. അതിൽ കൂടുതലൊന്നും അറിയാൻ നിവൃത്തിയില്ലെന്നു വിചാരിക്കപ്പെട്ടിരുന്നു. ഈ ഘട്ടത്തിലാണ് വേദാന്തവ്യാഖ്യാതാക്കളുടെ ധീരത പ്രത്യക്ഷപ്പെടുന്നത്. കുട്ടികൾക്കുള്ള മതം ചിന്താശീലരായ മനുഷ്യർക്ക് പറ്റില്ലെന്നു അവർ മനസ്സിലാക്കി. മനുഷ്യനും ഈശ്വരനും തമ്മിൽ ഇതിലും കവിഞ്ഞ ഒരു ബന്ധമുണ്ടെന്ന് അവർ കണ്ടു.

''സദാചാരനിഷ്ഠനായ അജ്ഞേയവാദിക്കു നിർജ്ജീവമായ ബാഹ്യപ്രകൃതിയെക്കുറിച്ചേ അറിയാവൂ. അതിൽനിന്നാണ് ജഗത്തിനെസ്സംബന്ധിച്ച നിയമങ്ങൾ അയാൾ ക്രോഡീകരിക്കുക. എന്റെ മൂക്കു മുറിച്ചുകളഞ്ഞിട്ട് ആകെയുള്ള ശരീരത്തിന്റെ സ്വരൂപം നിർണ്ണയിക്കാമെന്നവകാശപ്പെടുന്നതിനു തുല്യമാണ് ആ വാദം.''

''അയാൾ സ്വന്തം ഉള്ളിലേക്കു നോക്കട്ടെ, വിയന്മണ്ഡലത്തിലൂടെ ചരിക്കുന്ന നക്ഷത്രവൃന്ദങ്ങൾ, എന്തിനു സമസ്തവിശ്വവും, തൊട്ടിയിലെ ഒരു തുള്ളിയേ ആകൂ. ഏറ്റവും ബൃഹത്തായതിനെ നിങ്ങളുടെ അജ്ഞേയവാദി കാണുന്നില്ല. അയാൾ വിശ്വാസത്തിന്റെ വലുപ്പം കണ്ടു ഭയവിഹ്വലനാകുകയും ചെയ്യുന്നു.''

''ആത്മാവിന്റെ ലോകമാണ് എല്ലാറ്റിലും വലുത്- ജഗത്തിന്റെ നിയാമകനായ ഈശ്വരൻ, നമ്മുടെ പിതാവും മാതാവും. നാം ലോകമെന്നു വിളിക്കുന്ന ഈ വികൃതസൃഷ്ടിയെന്താണ്? അതിന്റെ എല്ലാ ഭാഗ

ത്തും ദുഃഖവും കഷ്ടപ്പാടുകളുമാണ്. കുഞ്ഞു ജനിക്കുന്നതുതന്നെ ചുണ്ടിൽ കരച്ചിലുമായിട്ടാണ്; അതാദ്യം പുറപ്പെടുവിക്കുന്ന ശബ്ദം അതാണ്. ഈ കുഞ്ഞു മനുഷ്യനാകുന്നു; അയാൾക്കു കഷ്ടതകളനുഭവിച്ചു തഴക്കം വരികയാൽ, ഹൃദയത്തിലെ വിങ്ങൽ ചുണ്ടിലെ പുഞ്ചിരിക്കൊണ്ടു മറച്ചുവെയ്ക്കാൻ കഴിയുന്നു.''

ഈ ലോകത്തിന്റെ വിശദീകരണം എവിടെയാണ് കണ്ടെത്തുക? ബാഹ്യലോകത്തന്വേഷിക്കുന്നവർ അതൊരിക്കലും കണ്ടെത്തില്ല. അവർ ദൃഷ്ടികളെ ഉള്ളിലേക്കു തിരിച്ചുവേണം സത്യം കണ്ടെത്തുക. മതം നമ്മുടെ ഉള്ളിലാണിരിക്കുന്നത്.

നിങ്ങളുടെ ശിരസ്സു ഛേദിച്ചുകളഞ്ഞാൽ 'രക്ഷ' കിട്ടുമെന്ന് ഒരാൾ പ്രസംഗിക്കുന്നു. എന്നാൽ അയാൾക്ക് അനുയായികളെ കിട്ടുമോ? നിങ്ങളുടെ സ്വന്തം യേശുതന്നെ പറയുന്നു. 'സകലതും ദരിദ്രന്മാർക്കു ദാനം ചെയ്തിട്ടു എന്നെ അനുഗമിക്കുക' എന്ന്. നിങ്ങളിൽ എത്രപേർ ഇതുപോലെ പ്രവർത്തിച്ചിട്ടുണ്ട്? നിങ്ങൾ ഈ ശാസനത്തെ അനുസരിച്ചിട്ടില്ല. യേശു നിങ്ങളുടെ മതത്തിന്റെ മഹാചാര്യനായിരുന്നിട്ടും. സ്വന്തം ജീവിതത്തിൽ, നിങ്ങൾ ഓരോരുത്തനും പ്രായോഗികമായതേ സ്വീകരിക്കൂ; ഈ ഉപദേശം അപ്രായോഗികമാണെന്നു നിങ്ങൾ കാണുന്നു.

എന്നാൽ വേദാന്തം അപ്രായോഗികമായതൊന്നും നിങ്ങളോടു പറയുന്നില്ല. ഓരോ ശാസ്ത്രത്തിനും പ്രവർത്തനത്തിന് അതാതിനുള്ള വിഷയം കിട്ടണം. ഓരോന്നിലും ചില വ്യവസ്ഥകൾ നിറവേറേണ്ടതുണ്ട്. ഒട്ടു വളരെ പഠന-പരിശീലനങ്ങൾ ആവശ്യവുമാണ്. എന്നാൽ മതത്തെസ്സംബന്ധിച്ച സർവ്വകാര്യങ്ങളും ഉപദേശിക്കാൻ തെരുവീഥിയിലെ ഏതു ജാക്കിനും കഴിയും. മതം അനുഷ്ഠാനത്തിൽ കൊണ്ടുവരാനും ആ കാര്യത്തിൽ ഒരു വിദഗ്ദ്ധനെ പിന്തുടരാനും നിങ്ങൾ ആഗ്രഹിക്കുന്നുണ്ടാവാം. പക്ഷേ നിങ്ങൾ തെരുവീഥിയിലെ ജാക്കുമായി സംഭാഷണം നടത്തുവാനേ കൂട്ടാക്കുന്നുള്ളു. എന്തെന്നാൽ അയാൾക്കതിനെക്കുറിച്ചു സംസാരിക്കാൻ കഴിയും.

സയൻസിന്റെ കാര്യത്തിലെപ്പോലെ വേണം നിങ്ങൾ മതത്തിന്റെ കാര്യത്തിലും പ്രവർത്തിക്കാൻ. വസ്തുക്കളുമായി നേരിട്ടു സമ്പർക്കത്തിലേർപ്പെടുകയും ആ അടിസ്ഥാനത്തിന്മേൽ ഒരത്ഭുത സൗധം പണിതുയർത്തുകയും ചെയ്യുക.

ശരിയായ മതമുണ്ടാകണമെങ്കിൽ അതിനുതകുന്ന ഉപകരണങ്ങൾ വേണം. വിശ്വാസം പോരാ. വിശ്വാസം കൊണ്ടൊന്നും സാധിക്കാവതല്ല.

എന്തെന്നാൽ നിങ്ങൾക്കെന്തുവേണമെങ്കിലും വിശ്വസിക്കാനൊക്കും.

സയൻസിൽ ഗതിവേഗം (Velocity) കൂടുംതോറും പിണ്ഡം (mass) കുറഞ്ഞുവരുമെന്നു നമുക്കറിയാം; മറിച്ച്, പിണ്ഡം കൂടുംതോറും ഗതിവേഗം കുറയുകയും ചെയ്യും. അങ്ങനെ ദ്രവ്യവും ശക്തിയും നാം കാണുന്നു. എങ്ങനെയെന്നു നമുക്കറിയാൻ പാടില്ലാ, ദ്രവ്യം ശക്തിയായും ശക്തി ദ്രവ്യമായും മാറുന്നു. അതിനാൽ, ദ്രവ്യമോ ശക്തിയോ അല്ലാത്ത ഒരു വസ്തു ഉണ്ട്. ഇതിനെയാണ് നാം മനസ്സ്– സമഷ്ടി മനസ്സ് – എന്നു പറയുന്നത്.

എന്റെ ശരീരവും നിങ്ങളുടെ ശരീരവും വെവ്വേറെയാണെന്നു നിങ്ങൾ പറയുമായിരിക്കാം. മനുഷ്യരാശിയാകുന്ന വിശാലസമുദ്രത്തിലെ ഒരു ചെറിയ ചുഴിമാത്രമാണ് ഞാൻ; ഒരു ചെറിയ ചുഴിമാത്രമാണെന്നുള്ളതു ശരിതന്നെയെങ്കിലും അതു മഹാസമുദ്രത്തിന്റെ ഒരംശംമാത്രം.

ഒഴുകുന്ന നദിയിലെ ഓരോ കണവും നിമിഷംപ്രതി നീങ്ങിക്കൊണ്ടിരിക്കുന്നു. എങ്കിലും നിങ്ങൾ അതിനെ നദിയെന്നു വിളിക്കുന്നു. വെള്ളം നീങ്ങിക്കൊണ്ടിരിക്കുന്നത് ശരിയാണെങ്കിലും, നദിയുടെ തിട്ടുകൾ മാറ്റമില്ലാതെ നിലകൊള്ളുന്നു. മനസ്സിനു (വലിയ) മാറ്റമില്ല; എന്നാൽ ശരീരം മാറിക്കൊണ്ടിരിക്കുന്നു. എത്ര വേഗമാണതിന്റെ വളർച്ച! ഞാൻ ഇന്നാളിൽ ഒരു ശിശുവായിരുന്നു. പിന്നീട് കൗമാരപ്രായം കടന്നു ഒരു മനുഷ്യനായി; ഇനി വേഗം കൂനിപ്പിടിച്ച ഒരു വൃദ്ധനാകും. ശരീരം മാറിക്കൊണ്ടിരിക്കുന്നു. മനസ്സും വ്യത്യാസപ്പെട്ടുകൊണ്ടിരിക്കുന്നില്ലേ? ഞാൻ കുട്ടിയായിരുന്നപ്പോൾ ചിന്തിച്ചതുപോലെയല്ല ഇപ്പോൾ ചിന്തിക്കുന്നത്; എന്റെ മനസ്സു ജീവിതത്തിലൂടെ ആർജ്ജിച്ച സംസ്കാരമുദ്രകളുടെ ബാഹുല്യം ഹേതുവായി ഞാൻ വളരെ വളർന്നിട്ടുണ്ട്.

പ്രകൃതിക്കു പിന്നിൽ ഒരു സമഷ്ടിമനസ്സുണ്ട്. ആത്മാവ് ഏകാത്മകമായ ഒരു വസ്തുവാണ്. അതു ജഡമല്ല. മനുഷ്യൻ ആത്മാവത്രേ. 'മരണാനന്തരം ആത്മാവെങ്ങോട്ടു പോകുന്നു? എന്ന ചോദ്യത്തിന്,' ഭൂമി കീഴോട്ട് വീഴാത്തതെന്ത്? എന്ന ചോദ്യത്തിന് ഒരു സ്കൂൾ കുട്ടി പറഞ്ഞ ഉത്തരമാണ് പറയേണ്ടത്. ചോദ്യങ്ങൾക്കു തമ്മിൽ സാദൃശ്യമുണ്ട്; അതിനാൽ അവയുടെ ഉത്തരങ്ങളും ഒരുപോലെയിരിക്കും– അതായത്, (സർവ്വവ്യാപിയായ) ആത്മാവ് എവിടേയ്ക്കാണ് പോകുക?'

'നിങ്ങളുടെ കൂട്ടത്തിൽ അമൃതത്വത്തെപ്പറ്റി സംസാരിക്കുന്നവരോടു ഞാൻ അപേക്ഷിക്കുന്നു. വീട്ടിൽ ചെന്നതിനുശേഷം നിങ്ങൾ മരിച്ചതായി സങ്കൽപ്പിക്കാൻ ശ്രമിക്കണമെന്ന്. മാറിനിന്ന് നിങ്ങളുടെ മൃതശരീര

ത്തിന്മേൽ തൊടാൻ നോക്കുക. നിങ്ങൾക്കതു സാധിക്കില്ല– എന്തെന്നാൽ നിങ്ങളിൽനിന്നു പുറത്തു പോകാൻ നിങ്ങൾക്കു സാധിക്കില്ല. അമൃതത്വമുണ്ടോ എന്നതല്ല പ്രശ്നം മരണാനന്തരം ജാക്ക് അവന്റെ പ്രിയപ്പെട്ട ജെന്നിയെ കണ്ടെത്തുമോ എന്നുള്ളതാണ്.'

'മതത്തിന്റെ പരമമായ രഹസ്യം നിങ്ങൾ ആത്മാവാണെന്നു സ്വയം അറിയുകയാണ്. 'ഞാനൊരു കീടമാണ്.' ഞാൻ നിസ്സാരനാണ്' എന്നു പറഞ്ഞുകൊണ്ടിരിക്കരുത്. 'ഞാൻ സച്ചിദാനന്ദസ്വരൂപനാണ്.' (ചിദാനന്ദരൂപഃ ശിവോ*f*ഹം ശിവോ*f*ഹം) എന്ന് ഋഷിയായ കവി പാടുന്നു: 'ഞാൻ ലോകത്തിലെ തിന്മകളിലൊന്നാണ്' എന്ന് തനിയേ വിളിച്ചുകൂവുന്നതുകൊണ്ട് ഒരു മനുഷ്യനും ലോകത്തിലൊരു ഗുണവും കൈവരുത്താനില്ല. നിങ്ങൾ സ്വയം പൂർണ്ണതയിലേക്കു നീങ്ങുംതോറും (ലോകത്തിൽ) അപൂർണ്ണതകൾ കുറഞ്ഞു കുറഞ്ഞു വരുന്നതായി കാണും.

## 26

## ഈശ്വരൻ: സഗുണനും നിർഗുണനും

നിങ്ങൾ സഗുണനായ, വ്യഷ്ടിയായ, ഈശ്വരൻ എന്നു പറയുന്നതു തന്നെയാണ് നിർഗുണനായ, സമഷ്ടിയായ, ഈശ്വരനും എന്നാണെന്റെ മതം – ഈശ്വരൻ ഒരേ സമയം സഗുണനും നിർഗുണനും, വ്യഷ്ടിയും സമഷ്ടിയുമാണ്. നാമെല്ലാം വ്യക്തിരൂപം കൈക്കൊണ്ടിട്ടുള്ള സമഷ്ടി ജീവികളാണ്. നാം പരമാർത്ഥത്തിൽ സമഷ്ടിയും വ്യാവഹാരികാർത്ഥത്തിൽ വ്യഷ്ടികളുമാണ്. നിങ്ങളിൽ ഒരോരുത്തനും ഒരോ സമഷ്ടിജീവിയാണ്–ഒരോരുത്തനും സർവവ്യാപിയാണ്. ഇത് അമ്പരപ്പിക്കുന്ന ഒരു പ്രസ്താവനയായി ആദ്യം തോന്നാം; എന്നാൽ ഞാൻ നിങ്ങളുടെ മുമ്പിൽ നിൽക്കുന്നു എന്നതുപോലെ എനിക്കു നിശ്ചയമുള്ള ഒരു വസ്തുതയാണിത്. ആത്മാവ് സർവവ്യാപിയാകാതിരിക്കുന്നതെങ്ങനെ? അതിനു നീളമോ, വീതിയോ, കനമോ അതുപോലുള്ള മറ്റെന്തെങ്കിലും ഭൗതിക ധർമ്മങ്ങളോ ഇല്ല. നാമെല്ലാം ആത്മാക്കളാണെങ്കിൽ, ദേശത്തിനു നമ്മെ പരിമിതരാക്കുക സാദ്ധ്യമല്ല. ദേശം ദേശത്തെമാത്രമേ പരിമിതമാക്കൂ. ജഡം ജഡത്തെയും. നാം ഈ ശരീരത്തിലൊതുങ്ങി നിൽക്കുന്നവരാണെങ്കിൽ, നാമൊരു ഭൗതികവസ്തു മാത്രമാകും. ശരീരവും ജീവാത്മാവും സകലതും ഭൗതികമാകും. 'ശരീരത്തിലിരിക്കുന്ന,' 'ആത്മാവിനെ ഉൾക്കൊള്ളുന്ന,' എന്നൊക്കെ പറയാറുള്ളത്, കേവലം സൗകര്യാർത്ഥമുള്ള പദപ്രയോഗങ്ങളാണ്; അല്ലാതെ, അതിനപ്പുറം അവയ്ക്കു ഒരർത്ഥവുമില്ല. ഞാൻ ജീവാത്മാവിനു നൽകിയ നിർവചനം നിങ്ങളിൽ

പലരും ഓർക്കുന്നുണ്ടാവാം – അതായത്, ഒരോ ആത്മാവും ഒരു നിശ്ചിതബിന്ദുവിൽ കേന്ദ്രമുള്ളതും എന്നാൽ ഒരിടത്തും പരിധിയില്ലാത്തതുമായ ഒരോ വൃത്തമാണ്. വൃത്തത്തിന്റെ കേന്ദ്രം ശരീരത്തിലാണ്; അവിടെയാണതിന്റെ പ്രവർത്തനം പ്രകടമാകുന്നതും. നിങ്ങൾ സർവ്വവ്യാപിയാണ്; ഒരു ബിന്ദുവിൽ കേന്ദ്രീകൃതനാണെന്ന പ്രതീതി നിങ്ങൾക്കുണ്ടെന്നുമാത്രം. ആ ബിന്ദു സ്വയം പ്രകാശിക്കാൻ, ഭൂതശകലങ്ങളെ എടുത്തു ഒരു യന്ത്രമാക്കി രൂപപ്പെടുത്തിയിരിക്കുന്നു. ഏതൊന്നിൽക്കൂടി അതു പ്രകാശിക്കുന്നുവോ അതാണ് ശരീരം. അതിനാൽ നിങ്ങൾ എല്ലായിടത്തുമുണ്ട്. ഒരു യന്ത്രം അഥവാ ശരീരം കൊള്ളില്ലെന്നു വരുമ്പോൾ നിങ്ങൾ (കേന്ദ്രം) ഉപേക്ഷിച്ചിട്ട്, സൂക്ഷ്മതരമോ സ്ഥൂലതരമോ ആയ മറ്റു ദ്രവ്യശകലങ്ങളെ ശേഖരിച്ച് മറ്റൊരു ശരീരമുണ്ടാക്കി അതിൽക്കൂടി പ്രവർത്തിച്ചുതുടങ്ങുന്നു. ഇതാണ് മനുഷ്യനെന്നു പറയുന്നത്. ഇനി ഈശ്വരനെന്താണ്? ഒരിടത്തും പരിധിയില്ലാത്തതും എല്ലായിടത്തും കേന്ദ്രത്തോടുകൂടിയതുമായ ഒരു വൃത്തമാണ് ഈശ്വരൻ. ആ വൃത്തത്തിലെ ഒരോ ബിന്ദുവും ചേതനാത്മകവും, ബോധയുക്തവും, കർമ്മോന്മുഖവും, തുല്യവുമായി പ്രവർത്തിച്ചുക്കൊണ്ടിരിക്കുന്നതുമാണ്. ജീവാത്മാക്കളായ നമ്മുടെ സംഗതിയിൽ (വൃത്തത്തിലെ) ഒരു ബിന്ദുമാത്രമാണ് ബോധയുക്തം, ആ ബിന്ദു മുമ്പോട്ടും പിമ്പോട്ടും നീങ്ങിക്കൊണ്ടിരിക്കയും ചെയ്യുന്നു. ജഗത്തിനോട് താരതമ്യപ്പെടുത്തുമ്പോൾ നമ്മുടെ ശരീരം അത്യന്തം അണുപ്രായമായ ഒരു വസ്തുവായിരിക്കുമ്പോലെ, ഈശ്വരനുമായി താരതമ്യപ്പെടുത്തുമ്പോൾ ജഗത്താകക്കൂടിയും വെറും നിസ്സാരമാണ്. ഈശ്വരൻ സംസാരിക്കുന്നതായി പറയുമ്പോൾ അവിടുന്ന് അവിടുത്തെ ജഗത്തിൽക്കൂടി സംസാരിക്കുന്നുവെന്നാണാശയം. ഈശ്വരൻ സകല ദേശകാലപരിമിതികൾക്കും അതീതനാണെന്നു പറയുമ്പോൾ അവിടുന്ന് ഒരു സമഷ്ടിജീവിയെന്നാണ് വിവക്ഷിക്കുന്നത്. എങ്കിലും, ഈശ്വരനു വ്യത്യാസം ഭവിക്കുന്നില്ല.

ഒരുദാഹരണം പറയാം. നാം ഭൂമിയിൽനിന്നു സൂര്യനെ കാണുന്നുണ്ടല്ലോ. നിങ്ങൾ സൂര്യനിലേയ്ക്കു പോകുന്നുവെന്നു വിചാരിക്കുക. ഏതാനുമായിരം നാഴിക അടുത്തു ചെല്ലുമ്പോൾ നിങ്ങൾ മറ്റൊരു സൂര്യനെയാണ് കാണുക–ഭൂമിയിൽനിന്ന് കണ്ടതിനേക്കാൾ വളരെ വലിയ ഒന്നിനെ. പിന്നെയും വളരെദൂരം ചെന്നടുക്കുമ്പോൾ പൂർവ്വാധികം ബൃഹത്തായ ഒരു സൂര്യനെ കാണും. ഒടുവിൽ സൂര്യനിലെത്തിച്ചേരുമ്പോൾ ലക്ഷോപലക്ഷം നാഴിക വിസ്താരമുള്ള യഥാർത്ഥസൂര്യനെ കണ്ടെത്തും. ഈ സഞ്ചാരത്തെ പല ഘട്ടങ്ങളായി വിഭജിച്ച്, ഒരോ ഘട്ടത്തിലും വെച്ചു കണ്ട സൂര്യന്റെ ഫോട്ടോവെടുക്കുന്നുവെന്നും അന്ത്യഘട്ടത്തിൽ കണ്ട യഥാർത്ഥസൂര്യന്റെ ഫോട്ടോയും എടുത്തു മടങ്ങിവന്ന് ഫോട്ടോകൾ

താരതമ്യപ്പെടുത്തിനോക്കുന്നുവെന്നും വിചാരിക്കുക. അവയെല്ലാം ഒന്നിനൊന്നു വ്യത്യാസപ്പെട്ടിരിക്കും; ഒന്നാമത്തെ കാഴ്ച ഒരു ചുവന്ന പന്തുപോലെയാണെങ്കിൽ, യഥാർത്ഥസൂര്യൻ ലക്ഷോപലക്ഷം നാഴിക വിസ്താരമുള്ള ഒരു ഗോളമാണ്. എങ്കിലും എല്ലായ്പ്പോഴും ഒരു സൂര്യനെത്തന്നെയാണ് കണ്ടിരുന്നത്. ഈശ്വരനെസ്സംബന്ധിച്ചും ഇതുപോലെയാണ്, അനന്തവസ്തുവിനെ വിവിധവീക്ഷണസ്ഥാനത്തുനിന്നാണ് അഥവാ വിവിധമാനസികഭൂമികളിൽനിന്നാണ്, നാം വീക്ഷിക്കുന്നത്. ഏറ്റവും താണ പടിയിൽ വർത്തിക്കുന്ന മനുഷ്യൻ ഈശ്വരനെ ഒരു പൂർവ്വികനായി കാണുന്നു. അയാളുടെ ദാർശനികശക്തി ഉയരുമ്പോൾ ഒരു ഗോളത്തിന്റെ (ഗ്രഹത്തിന്റെ) ഭരണാധിപനായും, കുറേക്കൂടി ഉയരുമ്പോൾ ജഗത്തിന്റെ ഭരണകർത്താവായും കാണുന്നു. ഏറ്റവും ഉയർന്ന പടിയിലെത്തിയ മനുഷ്യൻ ഈശ്വരനെ താനായിത്തന്നെ കാണുന്നു. ഈ ദർശനത്തിനെല്ലാം വിഷയമാകുന്നത് ഒറ്റ ഈശ്വരൻതന്നെ; അനുഭൂതിവൈവിധ്യം വീക്ഷണത്തിന്റെ മാത്രാവ്യത്യാസം നിമിത്തമാണ്.

## 27

## സാധന അഥവാ ഉന്നതജീവിതത്തിനുള്ള ഒരുക്കം

പൂർവ്വജീവന്മാതൃകകളിലേയ്ക്കു മടങ്ങാനുള്ള പ്രവണത ശക്തിപ്പെട്ടാൽ നാം കീഴോട്ടു പോകുന്നു. പരിണാമം (ഉന്നതമാതൃകകളിലേക്കുള്ള പ്രയാണം) ശക്തിപ്പെട്ടാൽ പുരോഗമിക്കുന്നു. അതിനാൽ നാം പശ്ചാത്പ്രയാണത്തിനു വിധേയരാകരുത്. ഇവിടെ എന്റെ ഈ ശരീരത്തിൽത്തന്നെയാണ് ഒന്നാമത്തെ പഠനസംരംഭം. അയൽപക്കക്കാരുടെ രീതികൾ നന്നാക്കാനുള്ള ഉദ്യമത്തിൽ നമുക്കു ശ്രദ്ധകൂടിപ്പോയിരിക്കുന്നതിലാണ് ബുദ്ധിമുട്ട്. നാം നമ്മുടെതന്നെ ശരീരത്തിൽനിന്നാണ് തുടങ്ങേണ്ടത്. ഹൃദയം, കരൾ മുതലായ അവയവങ്ങളുടെ പ്രവർത്തനരീതി പിന്നോക്കം പോയിട്ടുണ്ട്. (അവയുടെ പ്രവർത്തനത്തെപ്പറ്റി നാം ബോധവാന്മാരല്ല.; അവ ബോധതലത്തിന്റെ നിയന്ത്രണംകൂടാതെ പ്രവർത്തിച്ചുകൊണ്ടുമിരിക്കുന്നു). നിങ്ങളുടെ ഇഷ്ടാനുസരണം ആജ്ഞാവിധേയമായി പ്രവർത്തിക്കുമാറ് അവയെ ബോധതലത്തിൽ കൊണ്ടുവന്നു നിയന്ത്രിക്കുക. ഒരു കാലത്ത് കരളിന്റെ പ്രവർത്തനം നമ്മുടെ നിയന്ത്രണത്തിലിരുന്നു. പശുവിനു സാധിക്കുംപോലെ നമ്മുടെ ത്വക്കു മുഴുവൻ വിറപ്പിക്കാൻ നമുക്കു കഴിഞ്ഞിരുന്നു. കഠിനമായ പരിശീലനംകൊണ്ട് ഈ നിയന്ത്രണപാടവം വീണ്ടെടുത്തിട്ടുള്ള അനേകരെ ഞാൻ കണ്ടിട്ടുണ്ട്. ഒരിക്കൽ ഒരു മുദ്ര പതിഞ്ഞാൽ അതു വിട്ടുപോകാതെ നിൽക്കും. ആണ്ടുപോയ പ്രവർത്തനങ്ങളെയെല്ലാം -വിസ്തൃതമായ കർമ്മപാരാവാ

രത്തെ-തിരിച്ചുകൊണ്ടുവരിക. ഇതാണ് പഠനത്തിന്റെ ഒന്നാം ഭാഗം; നമ്മുടെ സാമൂഹികക്ഷേമത്തിന്, ഇതത്യന്താപേക്ഷിതവുമാണ്. മറിച്ച്, ബോധതലം എല്ലായ്പ്പോഴും പഠനവിഷയമാക്കേണ്ടതില്ലെന്നുമാത്രം.

ഇനി പഠനത്തിന്റെ മറ്റേ ഭാഗമുണ്ട്- സാമൂഹ്യജീവിതത്തിൽ അത്ര ആവശ്യമല്ലാത്തതും നമ്മെ മുക്തിയിലേയ്ക്കു നയിക്കുന്നതുമായ ഭാഗം. അതിന്റെ നേരിട്ടുള്ള പ്രവൃത്തി ആത്മാവിനെ വിമോചിപ്പിക്കുകയത്രേ-അന്ധകാരത്തിലേക്കു ദീപശിഖ കാണിച്ചും, പശ്ചാത്തലത്തിലുള്ള മാലിന്യങ്ങളെ നീക്കംചെയ്തും, അവയോടെതിർത്തു പോരാടിയും ഇരുൾനിര പിളർന്നു മുന്നോട്ടു പോകാൻ നമ്മെ സഹായിക്കുകയെന്നതത്രേ. അതാണ് നമ്മുടെ ലക്ഷ്യം-ബോധാതീതവസ്ഥ. ആ അവസ്ഥയിലെത്തുന്നതോടെ ഇതേ മനുഷ്യന് ഈശ്വരത്വം കൈവരുന്നു. അവൻ സ്വതന്ത്രനാകുന്നു. ഈവിധം എല്ലാത്തിനേയും അതിക്രമിക്കാൻ പരിശീലിപ്പിക്കപ്പെട്ട മനസ്സിന് ഈ പ്രപഞ്ചം അതിന്റെ രഹസ്യങ്ങൾ ക്രമേണ വിട്ടുകൊടുത്തു തുടങ്ങും. പ്രകൃതിയാകുന്ന പുസ്തകം ഒരോ അദ്ധ്യായമായി വായിച്ചു തീർത്ത് ഒടുവിൽ നാം ലക്ഷ്യത്തിലെത്തിച്ചേരും. ജീവിതമരണങ്ങളുടെ ഉപത്യകയിൽനിന്ന് ജനിമരണങ്ങൾക്കതീതമായ ആ ഏകതത്ത്വത്തിലെത്തിച്ചേരും. പരമാർത്ഥസത്തയെ അറിഞ്ഞ് അതുമായി ഐക്യം പ്രാപിക്കും.

ഒന്നാമതായി വേണ്ടതു സമാധാനാന്വിതമായ ഒരു ശാന്തജീവിതമാണ്. ദിവസം മുഴുവൻ ഉപജീവനമാർഗ്ഗമന്വേഷിച്ച് അങ്ങുമിങ്ങു നടക്കാൻ ഞാൻ നിർബ്ബദ്ധനായാൽ, ഈ ജീവിതത്തിൽ ഉന്നതമായ വല്ല ലക്ഷ്യവും നേടുക ദുസ്സാധ്യമാണ്. ഒരുപക്ഷേ മറ്റൊരു ജന്മത്തിൽ കുറേക്കൂടി അനുകൂലമായ പരിസ്ഥിതിയിൽ ഞാൻ ജനിച്ചേയ്ക്കാം. എന്നാൽ, എനിക്കു വേണ്ടത്ര ഉദ്ദേശനിഷ്ഠയുണ്ടെങ്കിൽ ഈ ജന്മത്തുതന്നെ ഇപ്പോഴത്തെ പരിസ്ഥിതികൾ മാറിക്കിട്ടും. നേരായിട്ടും നിങ്ങൾക്കാവശ്യമുണ്ടായിരുന്ന വല്ലതും നിങ്ങൾക്കു കിട്ടാതിരുന്നിട്ടുണ്ടോ? അങ്ങനെ വരാൻ വയ്യ. എന്തെന്നാൽ ആവശ്യമാണ് ശരീരത്തെ സൃഷ്ടിക്കുന്നത്. പ്രകാശമാണ് നിങ്ങളുടെ ശിരസ്സിൽ കണ്ണുകളെന്നു പറയപ്പെടുന്ന ആ രണ്ടു സുഷിരങ്ങൾ തുറന്നിട്ടുള്ളത്. വെളിച്ചമെന്നൊന്നില്ലായിരുന്നുവെങ്കിൽ, നിങ്ങൾക്കു കണ്ണുകളും ഉണ്ടാകാതിരുന്നേനേ. ശബ്ദമാണ് കാതുകളെ സൃഷ്ടിച്ചത്. നിങ്ങളുടെ ഇന്ദ്രിയങ്ങൾ സൃഷ്ടിക്കപ്പെടുംമുമ്പെതന്നെ. അവയുടെ വിഷയങ്ങളുണ്ടായിരുന്നു. ഏതാനും നൂറായിരത്താണ്ടുകൾക്കകമോ അതിലും നേരത്തേയോ വിദ്യുച്ഛക്തി മുതലായ വസ്തുക്കളെ കാണുവാൻ നമുക്കു മറ്റിന്ദ്രിയങ്ങൾ സിദ്ധിച്ചെന്നുവരാം. പ്രശാന്തമായ മനസ്സിന് ആഗ്രഹങ്ങളൊന്നുമില്ല. ആഗ്രഹം നിറവേറ്റാനുള്ളതു വല്ലതും വെളിയില്ലില്ലെങ്കിൽ ആഗ്രഹമുണ്ടാവില്ല. വെളിയിലുള്ള ആ വല്ലതും ശരീരത്തിൽ ഒരു തുള

തുളച്ചു-എന്നു പറയട്ടെ-അതിലൂടെ മനസ്സിൽ ചെന്നുകൂടാൻ ശ്രമിക്കുന്നു. അതിനാൽ, മനസ്സിന്റെ വികസനത്തിനു സർവ്വഥാ അനുകൂലമായ ശാന്തവും സമാധാനാന്വിതവുമായ, ഒരു ജീവിതത്തിന് അഭിലാഷമുണ്ടാകുമ്പോൾ അതുവന്നു ചേരുകതന്നെ ചെയ്യും-ഇതെന്റെ അനുഭവമായി നിങ്ങൾക്കു സ്വീകരിക്കാം. ചിലപ്പോൾ ആയിരമായിരം ജീവിതകാലങ്ങൾ കൊണ്ടാവാം അതു സംഭവിക്കുക; എന്നാൽ അതു സംഭവിച്ചേതീരൂ. അതിനാൽ അതിനെ, ആഗ്രഹത്തെ, വിടാതെ പിടിച്ചുകൊള്ളുക. തീവ്രമായ ഒരാഗ്രഹം, അതിന്റെ വിഷയം ബഹിർഭാഗത്തു നേരത്തേയില്ലെങ്കിൽ നിങ്ങളിലങ്കുരിക്കാൻ നിവൃത്തിയില്ല. എന്നാൽ, ആഗ്രഹവും ആഗ്രഹവും തമ്മിൽ വ്യത്യാസമുണ്ടെന്നു നിങ്ങൾ മനസ്സിലാക്കണം. ഗുരു ശിഷ്യനോടു പറഞ്ഞു: 'കുഞ്ഞേ, നിനക്ക് ഈശ്വരനോട് അഭിവാഞ്ഛയുണ്ടെങ്കിൽ ഈശ്വരൻ നിന്റെ അടുത്തു വരും' എന്ന്. ഗുരു പറഞ്ഞതിന്റെ ആശയം ശിഷ്യൻ ശരിക്കു മനസ്സിലാക്കിയില്ല. ഒരു ദിവസം രണ്ടുപേരും കൂടി ഒരു നദിയിൽ കുളിക്കാൻ പോയി. വെള്ളത്തിൽ മുങ്ങാൻ ഗുരു ശിഷ്യനോട് പറഞ്ഞു. ശിഷ്യൻ അതു ചെയ്ത ഉടനെ ഗുരു കൂടെച്ചാടി ശിഷ്യനെ വെള്ളത്തിനടിയിൽ അമർത്തിപ്പിടിച്ചു. പൊന്തിവരാൻ സമ്മതിച്ചില്ല. ശിഷ്യൻ ആവുന്നത്ര ശ്രമമെല്ലാം ചെയ്തു തളർന്നെന്നു കണ്ടപ്പോൾ ഗുരു പിടിവിട്ടു. 'വെള്ളത്തിനടിയിൽവെച്ച് എന്തു തോന്നി?' ഗുരു ചോദിച്ചു. 'ഓ! ഒന്നു ശ്വസിക്കാൻ വായു കിട്ടിയിരുന്നെങ്കിൽ' എന്നുത്തരം. 'നിനക്ക് ഈശ്വരനോട് അത്തരം ആഗ്രഹം തോന്നുന്നുണ്ടോ?' 'ഇല്ല.' ഈശ്വരനിൽ അത്തരം തീവ്രമായ അഭിനിവേശം ഉണ്ടാവട്ടെ; അപ്പോൾ നീ ഈശ്വരനെ പ്രാപിക്കും.'

യാതൊന്നില്ലാതെ നമുക്കു ജീവിക്കുക സാദ്ധ്യമല്ലയോ, അതു നമുക്കു കിട്ടാതിരിക്കാൻ വയ്യ. കിട്ടാത്തപക്ഷം ജീവിതം മുമ്പോട്ടു നീങ്ങില്ല.

നിങ്ങൾ യോഗിയാകാനാഗ്രഹിക്കുന്നെങ്കിൽ, തികച്ചും ഉൽക്കണ്ഠാവിമുക്തവും ഏകാന്തവാസത്തിനൊത്തതുമായ ചുറ്റുപാടുകളുണ്ടാക്കി അവിടെ ബദ്ധപ്പാടുകളിൽനിന്നൊഴിഞ്ഞു ജീവിക്കണം. ക്ലേശരഹിതമായ സുഖജീവിതം നയിക്കാനാഗ്രഹിക്കുകയും അതോടൊപ്പം ആത്മസാക്ഷാൽക്കാരം നേടണമെന്നു വിചാരിക്കയും ചെയ്യുന്നവൻ, നദി കടക്കാൻ തടിക്കഷണമെന്നു കരുതി മുതലയെ പിടികൂടിയ മഠയനെപ്പോലെയാണ്. 'ആദ്യം നിങ്ങൾ ഈശ്വരരാജ്യവും ഈശ്വരനീതിയും തേടുക; അപ്പോൾ ബാക്കിയുള്ളവയെല്ലാം നിങ്ങൾക്കു (അനായാസേന) ലബ്ധമാകും.' യാതൊന്നിലും കൗതുകമില്ലാത്തവന്റെയടുത്തു സകലതും വന്നുചേരുന്നു. ഭാഗ്യദേവത ഒരു തോന്ന്യാസക്കാരിയാണ്. അവളെ വേണമെന്നുള്ളവനെ അവൾ ശ്രദ്ധിക്കില്ല; അവളെപ്പറ്റി കൗതുകലേശമില്ലാത്തവനു പാദസേവയും ചെയ്യും. ധനത്തിൽ കൗതുകമില്ലാത്തവന്റെ

അടുത്തു പണം കുന്നുകൂടുന്നു. (അതുപോലെതന്നെ) പ്രശസ്തിയും-അതൊരു ശല്യവും ഭാരവുമായി തോന്നുവോളം ധാരാളമായി വന്നുചേരുന്നു. ഇവ എല്ലായ്പോഴും, 'യജമാനനായിരിക്കുന്നവന്റെ അടുക്കലേയ്ക്കു വരുന്നു. അടിമയ്ക്ക് ഒരിക്കലും ഒന്നും കിട്ടില്ല. യാതൊരുവന് ഇവയൊന്നുമില്ലാതെയും ജീവിക്കാമോ, യാതൊരുവന്റെ ജീവിതം ലോകത്തിലെ നിസ്സാരങ്ങളും കഴമ്പില്ലാത്തതുമായ ഇത്തരം വസ്തുക്കളെ ആശ്രയിച്ചിരിക്കുന്നില്ലയോ അവനാണ് യജമാനൻ. ഒരാദർശത്തിനുവേണ്ടി, ആ ഒന്നിനുവേണ്ടിമാത്രം ജീവിക്കുക. മനസ്സിൽ മറ്റൊന്നിനും ഇടം ശേഷിക്കാത്തവണ്ണം ആ ആദർശം അതിമഹത്തും അതിപ്രബലവുമാകട്ടെ-മറ്റൊന്നിനും പിന്നെ സ്ഥാനമുണ്ടാകരുത്, മറ്റൊന്നിനും സമയവുമുണ്ടാകരുത്.

ചില ആളുകൾ ധനസമ്പാദനാർത്ഥം തങ്ങളുടെ മുഴുവൻ ശക്തിയും സമയവും ബുദ്ധിയും ശരീരവും സകലതും വിനിയോഗിക്കുന്നു! അവർക്ക് പ്രാതൽ കഴിക്കാൻ പോലും സമയമില്ല! അവർ അതിരാവിലെ എഴുന്നേറ്റു ജോലിയിലേർപ്പെടുന്നു! അവരിൽ തൊണ്ണൂറു ശതമാനം പേരും ഈ സംരംഭത്തിനിടയ്ക്കുവെച്ചു മരിക്കുന്നു. ബാക്കിയാളുകൾ ധനമുണ്ടാക്കുമ്പോഴേയ്ക്ക് അതനുഭവിക്കാൻ കഴിയാത്തവരായിത്തീരുന്നു. വളരെ ആശ്ചര്യകരം! ധനത്തിനുവേണ്ടി യത്നം ചെയ്യുന്നതു ചീത്തയാണെന്നു ഞാൻ പറയുന്നില്ല. അതത്ഭുതകരവും പ്രശംസാവഹവുമത്രേ! എന്തുകൊണ്ട്? ഇതിൽനിന്നെന്താണ് തെളിയുന്നത്? പണത്തിനുവേണ്ടി അർപ്പിച്ചത്രയും ക്ലേശവും അദ്ധ്വാനവും മോക്ഷസ്വാതന്ത്ര്യത്തിനുവേണ്ടി അർപ്പിക്കുവാൻ സാധിക്കുമെന്ന്. നാം മരിക്കുമ്പോൾ പണവും മറ്റു സകലവസ്തുക്കളും ഉപേക്ഷിക്കേണ്ടിവരുമെന്നു നമുക്കറിയാം. എന്നിട്ടും അവയ്ക്കുവേണ്ടി എത്രമാത്രം പാടുപെടാൻ നമുക്കു സാധിക്കുന്നുണ്ടെന്നു നോക്കുക. ആ സ്ഥിതിക്ക്, ഒരിക്കലും മങ്ങാതെ സർവ്വകാലവും നമ്മോടൊപ്പമുണ്ടായിരിക്കുന്ന ഒന്നു നേടാനായി, അതിനേക്കാൾ ഒരായിരം മടങ്ങു ശക്തിയും അദ്ധ്വാനവും അതേ മനുഷ്യജീവികളായ നാം വിനിയോഗിക്കേണ്ടതല്ലേ? എന്തെന്നാൽ, പട്ടടയ്ക്കപ്പുറത്തേയ്ക്കു നമ്മെ അനുഗമിക്കുന്ന നമ്മുടെ ഏകസുഹൃത്ത് ഇതേയുള്ളു-നമ്മുടെ സൽകർമ്മസഞ്ചയം. നമ്മുടെ ആദ്ധ്യാത്മികപ്രകർഷം. മറ്റു സർവ്വസ്വവും ഇവിടെത്തന്നെ ശരീരത്തോടൊപ്പം ഉപേക്ഷിക്കപ്പെടുന്നു.

ഇതാണ് മഹത്തായ ആദ്യപടി-ലക്ഷ്യം പ്രാപിക്കാനുള്ള അവ്യാജമായ അഭിലാഷം. മറ്റെല്ലാം അതിന്റെ പിന്നാലെ അനായാസേന വന്നുചേരുന്നു. ഈ വസ്തുത ഭാരതീയമനസ്സു കണ്ടുപിടിച്ചു. അവിടെ, ഭാരതത്തിൽ, സത്യത്തെ കണ്ടെത്താൻ വേണ്ടി എന്തു ക്ലേശനഷ്ടങ്ങൾ സഹിക്കാനും ആളുകൾ സന്നദ്ധരാണ്. എന്നാൽ ഇവിടെ, പാശ്ചാത്യരാജ്യങ്ങളിൽ എല്ലാ കാര്യങ്ങളും വളരെ ആയാസരഹിതമാക്കപ്പെട്ടിരിക്കുന്നുവെന്നുള്ളതാണ്

ബുദ്ധിമുട്ട്. സത്യമല്ല, അഭിവൃദ്ധിയാണ്, വികാസമാണ്, പ്രധാനലക്ഷ്യം. (ക്ലേശങ്ങളോടും പ്രതിബന്ധങ്ങളോടുമുള്ള) സമരം വലിയൊരു പാഠമാണ്. ഈ സമരം ഈ ജീവിതത്തിലെ വലിയ നന്മയാണെന്നോർത്തുകൊള്ളുക. അതിൽക്കൂടിയാണ് നാം കടന്നുപോകേണ്ടത്. സ്വർഗ്ഗത്തേയ്ക്ക് ഒരു പാതയുണ്ടെങ്കിൽ അതു നരകത്തിലൂടെയാണ്; നരകത്തിലൂടെ സ്വർഗ്ഗത്തിലേക്ക്-അങ്ങനെയാണെപ്പോഴും വഴി. ആത്മാവ് പരിസ്ഥിതികളുമായി മല്ലടിച്ച് മാർഗ്ഗമധ്യേ ഒരായിരം പ്രാവശ്യം മരണം നേരിടുമ്പോഴും ലേശവും അധൈര്യപ്പെടാതെ വീണ്ടും വീണ്ടും സമരം ചെയ്തു പുരോഗമിക്കുമ്പോൾ, അസാമാന്യശക്തി സമ്പാദിക്കുന്നു, താൻ ഏതാദർശത്തിനുവേണ്ടി മല്ലടിച്ചുവോ, അതേക്കുറിച്ച് അവനു പുച്ഛം തോന്നുകയും ചെയ്യുന്നു. എന്തെന്നാൽ ഈ ആദർശത്തേക്കാൾ എത്രയോ വലുതാണ് താനെന്ന് അവൻ കാണുന്നു; ഞാൻ തന്നെയാണ് ലക്ഷ്യം-എന്റെ ആത്മാവ്, മറ്റൊന്നുമല്ല. എന്റെ ആത്മാവിനോട് താരതമ്യപ്പെടുത്താൻ വേറെയെന്തുണ്ട്? ഒരു സഞ്ചിസ്വർണ്ണനാണയം എന്റെ ജീവിതാദർശമാകാനൊക്കുമോ? തീർച്ചയായും ഇല്ല. എന്റെ ആത്മാവുതന്നെയാണ് എനിക്കു സാധ്യമായതിൽവെച്ച് ഏറ്റവും ഉന്നതമായ ആദർശം. എന്റെ യഥാർത്ഥഭാവത്തെ സ്വാനുഭവപ്പെടുത്തുകയാണ് എന്റെ ജീവിതത്തിന്റെ ഏകലക്ഷ്യം.

കലർപ്പില്ലാത്ത തിന്മയായിട്ടൊന്നുമില്ല. ഈശ്വരന്നുള്ളതുപോലെ ചെകുത്താനും ഇവിടെ ഒരു സ്ഥാനമുണ്ട്; ഇല്ലായിരുന്നെങ്കിൽ അവനെ ഇവിടെ കാണാഞ്ഞേനേ. ഞാനിപ്പോൾ പറഞ്ഞതുപോലെ നരകത്തിൽക്കൂടിയാണ് നാം സ്വർഗ്ഗത്തിലേക്ക് കടക്കുന്നത്. നമ്മുടെ തെറ്റുകൾക്കും ഇവിടെ സ്ഥാനമുണ്ട്. മുന്നോട്ടു പോകുവിൻ! ശരിയല്ലാത്തതെന്തോ ചെയ്തുപോയെന്നു ശങ്കയുണ്ടായാലും തിരിഞ്ഞുനോക്കരുത്. നിങ്ങൾ ആദ്യം ആ തെറ്റുകൾ ചെയ്തില്ലായിരുന്നെങ്കിൽ, നിങ്ങൾ ഇപ്പോഴത്തെ അവസ്ഥയിലാകുമായിരുന്നുവെന്നു വിശ്വസിക്കുന്നുണ്ടോ? അതുകൊണ്ട്, നിങ്ങളുടെ തെറ്റുകളെ വാഴ്ത്തുവിൻ. അവ നിങ്ങളറിയാതെതന്നെ അനുഗ്രഹങ്ങളായിരുന്നു. പീഡനങ്ങൾ വാഴ്ത്തപ്പെടട്ടെ. സുഖാനുഭവവും വാഴ്ത്തപ്പെടട്ടെ. നിങ്ങളുടെ ഭാഗധേയം എന്തുതന്നെയായാലും അതിനെപ്പറ്റി വിചാരപ്പെടരുത്. ആദർശത്തെ മുറുകെപ്പിടിച്ചുകൊണ്ട് മുമ്പോട്ടു പോവുക. സംഭവിച്ചിരിക്കാവുന്ന ചെറിയ തെറ്റുകളെയും മറ്റും പിന്തിരിഞ്ഞു നോക്കരുത്. നമ്മുടെ ഈ രണാങ്കണത്തിൽ തെറ്റുകളാകുന്ന പൊടിപടലം ഇളക്കപ്പെടുക അനിവാര്യമാകുന്നു. ആ പൊടി സഹിക്കാനാവാത്തവണ്ണം അത്ര നേർത്ത തൊലിയുള്ളവർ സമരനിരകളിൽ നിന്നു മാറിപ്പോയ്ക്കൊള്ളട്ടെ.

ഇപ്രകാരം യത്നം ചെയ്വാനുള്ള ഒരു ദൃഢനിശ്ചയമാണ്, ഈ ജീവിതത്തിലേയ്ക്കുള്ളതെന്തെങ്കിലും സമ്പാദിക്കുവാനെടുക്കുന്നതിന്റെ ഒരു ശതഗുണം ശക്തിമത്തായ നിശ്ചയമാണ്, ഒന്നാമത്തെ വലിയ ഒരുക്കം.

ഇനി അതോടൊപ്പം ധ്യാനവും വേണം. ധ്യാനമാണ് കാര്യമായ ഏക വസ്തു. ധ്യാനം ശീലിക്കുക. ഏറ്റവും പ്രാധാന്യമുള്ള ഘടകമത്രേ ധ്യാനം. ആദ്ധ്യാത്മികജീവിതമെന്നു പറയുന്നതിനോട് ഏറ്റവും അടുത്തു ചെല്ലുന്നതിനെയാണ് മനസ്സിന്റെ ധ്യാനം എന്നു പറയുന്നത്. ദൈനന്ദിന ജീവിതത്തിൽ നാം ജഡമല്ലാത്തതാകുന്ന ഏകനിമിഷം ഇതാണ്-ആത്മാവ് ഭൗതികവസ്തുക്കളിൽനിന്നൊഴിഞ്ഞ് ആത്മാവിനെക്കുറിച്ചുതന്നെ ചിന്തിച്ചുകൊണ്ടിരിക്കുന്ന സമയം, അത്യാശ്ചര്യകരമായ ഈ ആത്മസമ്പർക്ക വേള.

ശരീരം നമ്മുടെ ശത്രുവാണ്; അതോടൊപ്പം ബന്ധുവുമാണ്. നിങ്ങളിൽ മനുഷ്യയാതന കാണുന്നതു സഹിക്കാവുന്നവരാരുണ്ട്? എന്നാൽ യാതനയുടെ ഒരു ചിത്രമാണെങ്കിൽ, അതു കാണാൻ വയ്യാത്തവരാരുണ്ട്? ചിത്രത്തിലെ യാതന അയഥാർത്ഥമാകയാൽ, നാം അതുമായി താദാത്മ്യം പ്രാപിക്കുന്നില്ല. അതൊരു ചിത്രമെഴുത്തുമാത്രമാണെന്നു നമുക്കറിയാം; അതിനു നമ്മെ ആഗ്രഹിക്കാനും വയ്യ, നിഗ്രഹിക്കാനും വയ്യ. ഒരു ക്യാൻവാസ്തുണിയിൽ ആലേഖനം ചെയ്തിട്ടുള്ള അതിദാരുണമായ യാതനാകഥതന്നെയും നമുക്കൊരു ആസ്വാദ്യവസ്തുവാകാം. ചിത്രീകരിക്കുന്ന ദൃശ്യം അത്യന്തം ഭീകരമായാലും, ചിത്രകാരന്റ കലാപാടവത്തെ നാം അഭിനന്ദിക്കുന്നു. അയാളുടെ അത്ഭുതാവഹമായ പ്രതിഭയെപ്പറ്റി ആശ്ചര്യപ്പെടുന്നു. ഇതാണ് രഹസ്യം-ഈ അനാസക്തി, കേവലം സാക്ഷിയായി നിലകൊള്ളുക.

''ഞാൻ സാക്ഷിയാണ്'' എന്ന ഭാവനയിൽ എത്തിച്ചേരുന്നില്ലെങ്കിൽ, പ്രാണായാമമോ കായികമായ യോഗാഭ്യാസമുറകളോ കൊണ്ടൊന്നും പ്രയോജനമില്ല. ക്രൂരഹസ്തങ്ങൾ നിങ്ങളുടെ കണ്ഠത്തിൽ പതിക്കുമ്പോൾ, ''ഞാൻ സാക്ഷിയാണ്, ഞാൻ സാക്ഷിയാണ്'' എന്നിങ്ങനെ പറയുക. ''ഞാൻ ആത്മാവാണ്, ബാഹ്യമായ യാതൊന്നിനും എന്നെ സ്പർശിക്കാൻ കഴിവില്ല'' എന്നു പറയുക. ദുർവ്വിചാരങ്ങൾ മനസ്സിൽ കടക്കാൻ തുടങ്ങുമ്പോഴും ഇതുതന്നെ ഉരുവിടുക-''ഞാൻ ആത്മാവാണ്, ഞാൻ നിത്യമുക്തനായ സാക്ഷിയാണ്, എനിക്കു കർമ്മമുണ്ടാവാൻ ന്യായമില്ല, വ്യഥയുണ്ടാവാനും ന്യായമില്ല. സർവ്വവസ്തുക്കളുമായുള്ള ഇടപാടും ഞാനവസാനിപ്പിച്ചിരിക്കുന്നു. ഞാൻ സാക്ഷിയാണ്. ഞാനെന്റെ ചിത്രശാലയിലാണ്-ഈ ജഗത്ത് എന്റെ ഒരു കാഴ്ചബംഗ്ലാവ്; ഞാനതിലെ ചിത്രപരമ്പരയെ നോക്കിക്കാണുന്നു. അവയെല്ലാം നന്മയായാലും തിന്മയായാലും മനോഹരങ്ങളാണ്. അവയിലെ അത്ഭുതാവഹമായ കലാകുശലതയാണ് ഞാൻ കാണുന്നത്. എന്നാൽ അവയെല്ലാം ഒരുപോലെയാണ്-മഹാനായ ചിത്രമെഴുത്തുകാരന്റെ അനന്തദീപ്തിശിഖകൾ!'' യഥാർത്ഥം ആലോചിക്കുമ്പോൾ ഒന്നുംതന്നെ ഉള്ളതല്ല- ഇച്ഛയുമില്ല, സ്പൃഹയുമില്ല. എല്ലാം അവിടുന്നുമാത്രം. അവിടുന്ന്, അഥവാ അവൾ, ആ അമ്മ, കളിക്കയാണ്. ഈ കളിയിൽ നാം പാവകളെപ്പോലെ അവ

ളുടെ ഉപകരണങ്ങളാണ്. അവൾ ഇവിടെ ഒരുവനെ ഇന്ന് ഒരു യാചക വേഷമണിയിക്കുന്നു; മറ്റൊരു നിമിഷത്തിൽ അയാളെ രാജാവിന്റെ വേഷവും പിന്നെയൊരിക്കൽ ചെകുത്താന്റെ വേഷവും കെട്ടിക്കുന്നു. അമ്മയെ അവളുടെ ലീലയിൽ സഹായിക്കാൻ വേണ്ടി നാം പലതരം വേഷങ്ങളണിയുന്നു.

കുഞ്ഞു കളിച്ചുകൊണ്ടിരിക്കുമ്പോൾ അമ്മ വിളിച്ചാലും അവൾ വരില്ല. കളി മതിയാക്കിക്കഴിഞ്ഞാലോ, അവൾ അമ്മയുടെ അടുത്തു പാഞ്ഞെത്തും; വിലക്കിയാൽ കേൾക്കയുമില്ല. അതുപോലെ, നമ്മുടെ കളി അവസാനിച്ചിരിക്കുന്നുവെന്നും ഇനി അമ്മയുടെയടുത്ത് ഓടിയെത്തണമെന്നും തോന്നുന്ന വേളകൾ നമ്മുടെ ജീവിതത്തിൽ ഉണ്ടാകാറുണ്ട്. അപ്പോൾ, നമ്മുടെ ഇവിടുത്തെ എല്ലാ അദ്ധ്വാനങ്ങളും നിർമൂല്യങ്ങളാകും. പുരുഷന്മാരും സ്ത്രീകളും കുട്ടികളും-മരണവും പേരും പ്രശസ്തിയും ജീവിതത്തിലെ സന്തോഷങ്ങളും പ്രതാപങ്ങളും-ശിക്ഷകളും വിജയങ്ങളും-ഒന്നും പിന്നെ നമ്മുടെ ശ്രദ്ധയ്ക്കു വിഷയമല്ല. ജീവിതമാകെ ഒരു പ്രദർശനക്കാഴ്ചപ്പോലെ തോന്നും. പ്രപഞ്ചാന്ദോളനത്തിന്റെ അനന്തമായ താളമിടുപ്പുമാത്രമേ നാം കാണൂ-ഉദ്ദേശ്യരഹിതമായ വിരാമമില്ലാതെ, എങ്ങോട്ടെന്നു നമുക്കറിഞ്ഞുകൂടാ, ചരിച്ചുകൊണ്ടിരിക്കുന്ന പ്രപഞ്ചം. ഇത്രമാത്രമേ നമുക്കു പറയാനുമുള്ളു-അതായത്, 'നമ്മുടെ കളി അവസാനിച്ചിരിക്കുന്നു.'

## 28

## പരിണാമം

ആകാശപ്രാണങ്ങളുടെ സ്ഥൂലരൂപത്തിലുള്ള അഭിവ്യക്തിയേയും സൂക്ഷ്മഭാവത്തിലേയ്ക്കുള്ള വിലയത്തെയും സംബന്ധിച്ച്, ഭാരതീയചിന്താഗതിയും ആധുനിക പ്രകൃതിവിജ്ഞാനീയവും തമ്മിൽ ഒട്ടു വളരെ സാദൃശ്യമുണ്ട്. ആധുനികന്മാർക്ക് പരിണാമവാദമുള്ളതുപോലെ ഭാരതീയയോഗിമാർക്കുമുണ്ട്. പരിണാമത്തിനു യോഗിമാരുടെ വ്യാഖ്യാനമാണ് മെച്ചമെന്ന് ഞാൻ വിചാരിക്കുന്നു. ''ഒരു ജാതി മറ്റൊന്നായി മാറുന്നതു പ്രകൃതിയുടെ ആപൂരണംകൊണ്ടത്രെ.''* അധിഷ്ഠാനപരമായ ആശയം, ഒരു വർഗ്ഗം മറ്റൊന്നായി പരിണമിച്ചുകൊണ്ടിരിക്കുന്നുവെന്നും മനുഷ്യനാണ് വർഗ്ഗങ്ങളുടെയെല്ലാം ഉച്ചസ്ഥാനത്തു നിൽക്കുന്നതെന്നുമാണ്. 'പ്രകൃതിയുടെ ആപുരണ'മെന്നാലെന്തെന്ന് കർഷകർ കൃഷിഭൂമി നനയ്ക്കുന്നവിധം ഉപമാനമാക്കി പതഞ്ജലി വിശദീകരിക്കുന്നുണ്ട്. നമ്മുടെ

* ജാത്യന്തരപരിണാമഃ പ്രകൃത്യാപൂരാത്. (പാതഞ്ജലയോഗസൂത്രം. 4.3)

വിദ്യാഭ്യാസത്തിന്റെയും പുരോഗതിയുടേയും പൊരുൾ പ്രതിബന്ധങ്ങളെ നീക്കം ചെയ്യുകയെന്നാണ്; അപ്പോൾ ഈശ്വരത്വം സ്വാഭാവികമായിത്തന്നെ അഭിവ്യക്തമാകും. ഇതു ജീവിതമാത്സര്യത്തെ നിശ്ശേഷം ഒഴിവാക്കുന്നു. മാർഗ്ഗമധ്യേ ജീവിതത്തിലെ കഷ്ടാനുഭവങ്ങൾ വർത്തിക്കുന്നുണ്ടെന്നേയുള്ളൂ; അവയെ നിശ്ശേഷം ഇല്ലാതാക്കാം. അവ പരിണാമത്തിന് ആവശ്യമല്ല. അവയുടെ അഭാവത്തിലും നാം പുരോഗമിക്കും. സ്വയം അഭിവ്യക്തമാകാനുള്ള പ്രവണത വസ്തുക്കളിൽ സ്വഭാവേനതന്നെയുണ്ട്. ചലനപ്രചോദനം ബാഹ്യഭാഗത്തു നിന്നല്ല, ഉള്ളിൽ നിന്നാണ് വരുന്നത്. ഓരോ ജീവാത്മാവും ചുരുണ്ടുകൂടിക്കിടക്കുന്ന അനുഭൂതിസർവ്വസ്വത്തിന്റെ ആകെത്തുകയാണ്. ഈ അനുഭൂതി സമുച്ചയത്തിൽനിന്ന് തക്ക പരിസ്ഥിതികൾ ലഭിക്കുന്നവ മാത്രമേ (ഓരോ കാലത്തും) വെളിയിൽ വരുന്നുള്ളൂ.

അതിനാൽ ബാഹ്യവസ്തുക്കൾ ചുറ്റുപാടുകളെ പ്രദാനം ചെയ്യുന്നുവെന്നേയുള്ളു. ഇക്കാണുന്ന മത്സരങ്ങളും പോരാട്ടങ്ങളും മറ്റു തിന്മകളും ഗർഭീകരണത്തിന്റെ കാര്യഭാവമോ കാരണഭാവമോ അല്ല. അവ വഴിമുടക്കികളായി ഇടയ്ക്കുണ്ടെന്നുമാത്രം. അവയില്ലാഞ്ഞാലും മനുഷ്യർ പുരോഗമിച്ച് ഈശ്വരഭാവത്തിലെത്തും; എന്തെന്നാൽ സ്വയം അഭിവ്യക്തമാകുകയെന്നത് (ഗർഭീകൃതനായ) ആ ഈശ്വരന്റെ സ്വഭാവമാണ്. എന്റെ അഭിപ്രായത്തിൽ, ജീവിതമത്സരമെന്ന ഭയാനകാശയത്തിന്റെ സ്ഥാനത്ത് ഇതു വളരെ ആശാവഹമായ ഒരു സ്ഥിതിഗതി നൽകുന്നുണ്ട്. ചരിത്രം കൂടുതൽ പഠിക്കുന്തോറും ആ ഭയാനകാശയം തെറ്റാണെന്ന അഭിപ്രായം എനിക്കു കൂടിക്കൂടി വരികയാണ്. മനുഷ്യൻ മനുഷ്യനുമായി സമരം ചെയ്തില്ലെങ്കിൽ, അവൻ പുരോഗമിക്കില്ലെന്നു ചിലർ പറയുന്നു. ഒരു കാലത്ത് ഞാനും അപ്രകാരം വിചാരിച്ചിരുന്നു; എന്നാൽ ഓരോ യുദ്ധവും മനുഷ്യപുരോഗതിയെ അമ്പതു കൊല്ലമെങ്കിലും പിന്നോക്കം പായിച്ചിട്ടുണ്ടെന്നാണ് ഞാനിപ്പോൾ കാണുന്നത്. മനുഷ്യർ വേറൊരു കാഴ്ചപ്പാടിലൂടെ ചരിത്രം പഠിച്ചു. തൽഫലമായി മാത്സര്യം (പുരോഗതിക്കു) കാര്യമോ കാരണമോ അല്ലെന്നും, അതു പരിണാമപ്രക്രിയയ്ക്കു തീരെ ആവശ്യമില്ലാതെ കേവലം മാർഗ്ഗമധ്യേ വർത്തിക്കുന്ന ഒരു വസ്തുവാണെന്നും കണ്ടെത്തുന്ന കാലം സമാഗതമാകും.

യുക്തിവാദിയും ചിന്താശീലനുമായ മനുഷ്യന് സ്വീകാര്യമായ ഏകവാദം പതഞ്ജലിയുടേതുമാത്രമാണ്. ആധുനികവാദം എന്തൊരു വിനയാണ് വരുത്തിക്കൂട്ടുക! ഒരോ ഖലനും അതിന്റെ കീഴിൽ തന്റെ ദുഷ്കൃത്യങ്ങൾക്ക് ഒരു തീട്ടൂരം കിട്ടുന്നു. എല്ലാ ക്രിമിനൽക്കുറ്റവാളികളേയും വകവരുത്തേണ്ടതാണെന്നും, സമൂഹമദ്ധ്യത്തിൽനിന്നു കുറ്റവാളിത്തത്തെ ഉച്ചാടനം ചെയ്യാൻ അതേ ഒരു മാർഗ്ഗമുള്ളുവെന്നും പറയുന്ന പ്രകൃതിശാസ്ത്രജ്ഞന്മാരെ ഈ രാജ്യത്തു (അമേരിക്കയിൽ) ഞാൻ കണ്ടിട്ടു

ണ്ട്. ഇത്തരം ചുറ്റുപാടുകൾക്കു പുരോഗതിയെ തടസ്സപ്പെടുത്താനാവും എന്നല്ലാതെ, അവ പുരോഗതിയ്ക്കാവശ്യമില്ല. ഒരുവൻ ചുറ്റുപാടുകളെ ജയിച്ചടക്കിയേക്കാം, പക്ഷേ, അവന്റെ ആ വിജയത്തിന്റെ ഫലമായി അനേകായിരങ്ങളുടെ ഗതി മുട്ടിപ്പോകുന്നുവെന്നുള്ളതാണ് മത്സരമാർഗ്ഗത്തെസ്സംബന്ധിച്ച ഏറ്റവും ഭയാനകമായ വസ്തുത. അതിനാലത് എങ്ങനെയായാലും തിന്മതന്നെ. ഭൂരിപക്ഷത്തിന്റെ ഗതി തടഞ്ഞുകൊണ്ട് ഒരുവന്നുമാത്രം സാഹായമരുളുന്നൊന്നു നന്മയാവാൻ വയ്യ. ഈ മത്സരങ്ങൾ നമ്മുടെ അജ്ഞതമൂലം അവശേഷിക്കുന്നവമാത്രമാണെന്നും, അവ ആവശ്യമോ മനുഷ്യന്റെ പരിണാമപുരോഗതിയുടെ ഘടകമോ അല്ലെന്നും പതഞ്ജലി പറയുന്നു. കേവലം നമ്മുടെ അക്ഷമയാണ് അവയെ സൃഷ്ടിക്കുന്നത്. നാം ക്ഷമയോടെ കാത്തുനിന്നദ്ധ്വാനിച്ചു നമുക്കുള്ള വഴി തുറക്കാൻ സന്നദ്ധരല്ല. ഉദാഹരണത്തിന്, ഒരു നാടകശാലയിൽ അഗ്നിബാധയുണ്ടായെന്നു വിചാരിക്കുക-ഏതാനുംപേർ മാത്രമേ രക്ഷപ്പെടുന്നുള്ളു. ബാക്കിയുള്ളവർ പുറത്തേയ്ക്കു ചാടിയിറങ്ങാനുള്ള സാഹസത്തിൽ അന്യോന്യം തള്ളിവീഴ്ത്തുന്നു. നാടകശാലക്കെട്ടിടത്തേയോ പുറത്തു ചാടിക്കടന്ന ഏതാനും പേരെയോ രക്ഷിക്കാൻ ആതിക്കും തിരക്കും ആവശ്യമില്ല. എല്ലാവരും പതുക്കെ വെളിയിലേയ്ക്കു നീങ്ങിയിരുന്നെങ്കിൽ, ഒരുവന്നും ആപത്തു പറ്റാഞ്ഞേനേ. ഇതുന്നെയാണ് ജീവിതത്തിലെ അവസ്ഥയും. വാതിലുകൾ നമുക്കായി തുറന്നു കിടപ്പുണ്ട്. ഈ മത്സരങ്ങളും പോരാട്ടവും കൂടാതെ നമുക്കേവർക്കും വെളിയിൽ കടക്കാനൊക്കും; എന്നിട്ടും നാം പോരാടുന്നു. ഈ മത്സരപ്പോരാട്ടങ്ങൾ അജ്ഞതയും അക്ഷമയും മൂലം സൃഷ്ടിക്കുന്നതാണ്; നാം ആവശ്യത്തിലും വളരെയധികം തിടുക്കം കൂട്ടുന്നു. ശക്തിയുടെ ഏറ്റവും വലിയ അഭിസ്ഫുരണം നാം അക്ഷോഭ്യരായി, ശാന്തരായി, സ്വന്തം കാലിന്മേൽ ഉറച്ചു നിൽക്കുന്നതിലാണ്.

## 29

## മതാചരണം

നാം വളരെ പുസ്തകങ്ങൾ വായിക്കുന്നുണ്ട്. എന്നാൽ അതു നമ്മെ ജ്ഞാനികളാക്കുന്നില്ല. ലോകത്തിലുള്ള മതഗ്രന്ഥങ്ങളെല്ലാം നാം വായിച്ചെന്നു വരാം, എന്നാലും അതു നമ്മെ മതനിഷ്ഠരാക്കുന്നില്ല. തത്ത്വവാദപരമായ മതം എളുപ്പമാണ്. അതാർക്കുമുണ്ടാവാം. നമുക്കു വേണ്ടതു പ്രയോഗപരമായ മതമാണ്.

പ്രയോഗപരമായ മതത്തെസ്സംബന്ധിച്ചുള്ള ക്രിസ്തീയാദർശം ധർമ്മപ്രവർത്തനങ്ങൾ ചെയ്യുക എന്നതാണ്-അതായത് ലൗകികപ്രയോജനമുള്ള കാര്യങ്ങൾ.

ലൗകികമായ പ്രയോജനംകൊണ്ടെന്തു സാധ്യം? പ്രയോജനവാദത്തിന്റെ വീക്ഷണസ്ഥാനത്തുനിന്നു നോക്കിയാൽ മതം ഒരു പരാജയമാണ്. ഓരോ ആശുപത്രിയും കൂടുതലാളുകൾ അവിടെ വരണേ എന്നുള്ള ഒരു പ്രാർത്ഥനയാണ്. ദാനത്തിന്റെ അർത്ഥമെന്ത്? ദാനം മൗലികമായ ആശയമല്ല. യഥാർത്ഥത്തിൽ അതു ലോകത്തിലെ കഷ്ടപ്പാടുകൾ നീക്കുകയല്ല ചെയ്യുന്നത്, അവയെ നീട്ടിക്കൊണ്ടു പോവാൻ സഹായിക്കുകയാണ്. ഒരുവനു പേരും പെരുമയും വേണമെന്നുണ്ട്; അയാൾ അവ നേടാനുള്ള തന്റെ ശ്രമങ്ങളെ ദാനധർമ്മങ്ങളും സൽപ്രവർത്തനങ്ങളുമാകുന്ന പുറംചട്ടകൊണ്ടു പൊതിയുന്നു. അയാൾ അന്യർക്കുവേണ്ടി പ്രവർത്തിക്കുന്നുവെന്ന നാട്യത്തിൽ തനിക്കു വേണ്ടിത്തന്നെയാണ് പ്രവർത്തിക്കുന്നത്, ദാനധർമ്മങ്ങളെന്ന മിഥ്യാഭിധാനം വഹിക്കുന്ന ഇത്തരം ഒരോ കർമ്മവും, ഏതൊരു തിന്മയ്ക്കെതിരായി പ്രവർത്തിക്കുന്നുവെന്നവകാശപ്പെടുന്നുവോ, അതിനു പ്രോത്സാഹനം നൽകുകയാണ് ചെയ്യുന്നത്.

സ്ത്രീപുരുഷന്മാർ 'ബൗൾ' എന്ന സാമൂഹ്യനൃത്യവിനോദത്തിനു പോകുന്നു; വല്ല ആശുപത്രിക്കോ മറ്റു വല്ല ധർമ്മസ്ഥാപനത്തിനോ വേണ്ടി രാത്രി മുഴുവൻ നൃത്തം ചെയ്തിട്ട്, വീട്ടിൽ ചെന്നു കേവലം മൃഗങ്ങളെപ്പോലെ പെരുമാറുന്നു. തൽഫലമായി, ജയിലുകളും ഭ്രാന്താലയങ്ങളും ആശുപത്രികളും നിറയാൻ വേണ്ട 'ചെകുത്താൻമാരെ' ലോകത്തു ജനിപ്പിക്കുന്നു. അങ്ങനെയാണ് അതൊക്കെ നടക്കുന്നത്! എന്നിട്ട്, ആശുപത്രിനിർമ്മാണം മുതലായവയ്ക്ക് സൽകർമ്മങ്ങളെന്നു പേരും കൊടുക്കുന്നു. സൽകർമ്മങ്ങളുടെ ലക്ഷ്യം ലോകത്തിലെ കഷ്ടപ്പാടുകളെ കുറയ്ക്കുകയോ ഉന്മൂലനം ചെയ്യുകയോ ആകുന്നു. മനസ്സിനെ നിയന്ത്രിക്കാൻ കഴിവില്ലാത്തതുകൊണ്ടാണ് സകലകഷ്ടതകളും ഉണ്ടാകുന്നതെന്നാണ് യോഗി പറയുന്നത്. യോഗിയുടെ ആദർശം പ്രകൃതിയിൽനിന്നുള്ള മോചനമാണ്. പ്രകൃതിയെ ജയിച്ചടക്കുക എന്നതാണ് കർമ്മത്തിനു യോഗിയുടെ മാനദണ്ഡം. എല്ലാ ശക്തിയും ആത്മാവിലാണെന്നും, ശരീരമനസ്സുകളെ നിയന്ത്രിച്ച് ഈ ആത്മശക്തികൊണ്ടു പ്രകൃതിയെ ജയിക്കാമെന്നും യോഗി പറയുന്നു.

ഒരുവന്ന് കായികമായി ചെയ്യാനുള്ള ജോലിക്കു വേണ്ടതിൽ കവിഞ്ഞുള്ള ഓരോ ഔൺസ് മാംസപേശിയുടേയും അർത്ഥം അത്രയ്ക്കും മസ്തിഷ്കത്തിൽ കുറവാണെന്നാണ്. വേണ്ടതിലധികം കഠിനമായി പണിയെടുക്കരുത്; അതു ഹാനികരമാണ്. കഠിനാദ്ധ്വാനം ചെയ്യാത്തവൻ കൂടുതൽ കാലം ജീവിച്ചിരിക്കുന്നു. ഭക്ഷണം കുറയ്ക്കുക, ജോലിയും കുറയ്ക്കുക. മസ്തിഷ്കത്തിനുള്ള ഭക്ഷണം (വിജ്ഞാനം) സ്വരൂപിച്ചുകൂട്ടുക. സ്ത്രീകൾക്കു ഗാർഹികജോലി മതിയാകും. വിളക്ക് അതിവേഗം എരിയാൻ വിടരുത്; അതു പതുക്കെ എരിയട്ടെ. ശരിയായ ഭക്ഷണം എന്നത് അധികം മസാലകളും മറ്റും ചേരാത്ത ലളിതഭക്ഷണമാണ്.

## 30

## പ്രലയ-പ്രഭവങ്ങളുടെ ചക്രഗതി

(ആദ്യത്തെ അമേരിക്കൻസന്ദർശനകാലത്തു സ്വാമിജി ഒരു പാശ്ചാത്യശിഷ്യന്റെ ചോദ്യത്തിനുത്തരമായെഴുതിയത്)

സന്തുലിതനില നഷ്ടപ്പെട്ട ഒരവസ്ഥയുടെ നിദർശനമാണ് ഈ പ്രപഞ്ചം. ഭഞ്ജിക്കപ്പെട്ട സാമ്യാവസ്ഥ വീണ്ടെടുക്കാനുള്ള യത്നമത്രേ പ്രപഞ്ചത്തിലെ സർവ്വചലനങ്ങളും; ആ സാമ്യാവസ്ഥയാകട്ടെ, ചലനാത്മകമാകാൻ വയ്യ. അത് ആന്തരലോകത്തെസ്സംബന്ധിച്ച് വിചാരത്തിനും അപ്പുറമായ ഒരവസ്ഥയാവണം; എന്തെന്നാൽ വിചാരംതന്നെ ചലനമാണ്. സർവ്വവസ്തുക്കളും വികസനംവഴി സമ്പൂർണ്ണസന്തുലിതാവസ്ഥയെ ലക്ഷ്യമാക്കി നീങ്ങുന്നതിന്റെ തികഞ്ഞ സൂചനകളുള്ളതിനാലും, ജഗത്തു മുഴുവൻ ആ വഴിക്ക് ഇരമ്പിപ്പായുന്നതിനാലും ആ അവസ്ഥ അപ്രാപ്യമാണെന്നു പറയാൻ വയ്യ. ആ സന്തുലിതാവസ്ഥയിലാകട്ടെ, വല്ലതരത്തിലും വൈവിധ്യമുണ്ടായിരിക്കുക അസാദ്ധ്യമാണ്. അതു ഏകാത്മകമാകാനേ തരമുള്ളൂ: എന്തെന്നാൽ രണ്ടു അണുക്കളെങ്കിലും ഉള്ളിടത്തോളം കാലം അവ തമ്മിൽ ആകർഷണമോ വികർഷണമോ ഉണ്ടാവുകയും തന്മൂലം സന്തുലിതനില ഭഞ്ജിപ്പിക്കപ്പെടുകയും ചെയ്യും. അതിനാൽ സന്തുലിതാവസ്ഥ ഏകത്വപരവും ഏകാത്മകവും നിശ്ചലവുമായ ഒരവസ്ഥയാണ്. ആന്തരലോകത്തിന്റെ വിഷയത്തിൽ, അതു വിചാരമോ ശരീരമോ നാം 'വിശേഷണ'മെന്നു വ്യവഹരിക്കുന്ന വല്ലതുമോ ആകാവതല്ല. അതിനുണ്ടെന്നു നമുക്കു പറയാവുന്നത് അതിന്റെ തന്നെ സാക്ഷാത്ഭാവം- സത്തും ചിത്തും ആനന്ദവും മാത്രമാണ്.

അതുപോലെതന്നെ ആ അവസ്ഥയ്ക്കു ദ്വന്ദ്വഭാവം സാദ്ധ്യമല്ല, അതൊരു ഏകത്വമാകാനേ നിവൃത്തിയുള്ളു; 'ഞാൻ,, നീ എന്നിങ്ങനെയുള്ള സകലമിത്ഥ്യാഭാവങ്ങളും സകലഭേദഭാവങ്ങളും അന്തർദ്ധാനം ചെയ്തേ മതിയാവൂ; എന്തെന്നാൽ അവയൊക്കെ പരിവർത്തനാവസ്ഥയുടെ അഥവാ മായയുടെ മണ്ഡലത്തിൽ പെട്ടതാണ്. ഇവിടെ ഒരു പൂർവ്വപക്ഷമുന്നയിക്കപ്പെടാം: മുമ്പ് ആത്മാവിനു വിശ്രാന്തിരൂപമായ ഒരു മുക്താവസ്ഥയുണ്ടായിരുന്നതായി ജ്ഞാപനം ചെയ്തുകൊണ്ട് ഇപ്പോഴത്തെ ചലനാത്മകസ്ഥിതി അതിൽ വന്നു ചേർന്നിരിക്കുന്നു; ഇപ്പോഴിനി അതിന്റെ ഈ സങ്കീർണ്ണഭാവം മാത്രമാണ് യഥാർത്ഥഭാവം, ഏകാത്മകഭാവം; ഇപ്പോഴത്തെ ചലനാത്മകഭാവത്തിന്റെ നിർമ്മാണത്തിന് നിദാനമായിനിന്ന ഒരു അസംസ്കൃതപൂർവ്വരൂപമാണ്; അതിനാൽ പൂർവ്വകാലത്തെ ആ അവ്യക്താവസ്ഥയിലേക്കു മടങ്ങുന്നത് ഒരു അധഃപതനമാ

വും എന്ന്. ഈ രണ്ടവസ്ഥകൾ, അതായത് ഏകാത്മകഭാവവും സങ്കീർണ്ണഭാവവും, മാത്രമേ ഉള്ളുവെന്നും, സകലകാലത്തിലുംകൂടി അവ ഒരിക്കലേ സംഭവിക്കൂ എന്നും തെളിയിക്കാൻ സാധിച്ചില്ലെങ്കിൽ, ഈ പൂർവ്വപക്ഷത്തിൽ അല്പം കഴമ്പുണ്ടായേനേ. എന്നാൽ ഒരിക്കൽ സംഭവിക്കുന്നതു വീണ്ടും വീണ്ടും സംഭവിക്കാതെ വയ്യ. നിശ്ചലാവസ്ഥയെ തുടർന്നു ചലനമുണ്ടാകുന്നു. എന്നാൽ ആ നിശ്ചലാവസ്ഥയ്ക്കും മുമ്പ് മറ്റു ചലനാവസ്ഥകളുണ്ടായിരുന്നിരിക്കണം; ഇപ്പോഴത്തെ ചലനാവസ്ഥയ്ക്കു ശേഷം വേറെ നിശ്ചലാവസ്ഥകളുണ്ടാവുകയും ചെയ്യും. ഒരു വിശ്രാന്തിഘട്ടമുണ്ടായിരുന്നു, അതിനെ തുടർന്നു ഈ മാറ്റം വന്നുകൂടി, ഈ അവസ്ഥ എക്കാലവും ഇങ്ങനെ തുടരുകയും ചെയ്യും-ഈ അഭിപ്രായഗതി അപഹാസ്യമത്രേ. പ്രകൃതിയിലെ ഓരോ തരിയും അതു വീണ്ടും വീണ്ടും ഇടവിട്ടുള്ള വിശ്രാന്തി-വിപര്യയങ്ങളിൽക്കൂടി കടന്നുപോകുന്നുവെന്നു ജ്ഞാപനം ചെയ്യുന്നുണ്ട്.

ഒരു വിശ്രാന്തിവേളയ്ക്കും മറ്റൊന്നിനും ഇടയ്ക്കുള്ള കാലത്തെ ഒരു കല്പമെന്നു പറയുന്നു. എന്നാൽ ഈ കല്പാന്തവിശ്രമം തികച്ചും ഏകാത്മകമാവാൻ വയ്യ; കാരണം, അങ്ങനെയായാൽ മേലിൽ അഭിവ്യക്തി (പ്രപഞ്ചാവിഷ്കരണം) നിലച്ചുപോകും. ഇപ്പോഴത്തെ പരിവർത്തനാവസ്ഥ ഇതിനു മുമ്പത്തെ നിശ്ചലാവസ്ഥയെക്കാൾ വളരെ പുരോഗമിച്ചതാണെന്നു പറയുന്നതു വെറും അസംബന്ധം. അങ്ങനെയെങ്കിൽ ഇനിയുണ്ടാകുന്ന നിശ്ചലാവസ്ഥ, കാലഗതിയിൽ കൂറേക്കൂടി മുമ്പോട്ടു നീങ്ങിവരുന്നതാകയാൽ ഇപ്പോഴത്തെ അവസ്ഥയേക്കാൾ ഉത്കൃഷ്ടമാകണമല്ലോ! പ്രകൃതിയിൽ പുരോഗതിയോ പശ്ചാദ്ഗതിയോ ഇല്ല. അതു വീണ്ടും വീണ്ടും ഒരേ രൂപങ്ങളെത്തന്നെ പ്രദർശിപ്പിക്കുന്നു. വാസ്തവത്തിൽ 'നിയമം' എന്ന വാക്കിന്റെ അർത്ഥംതന്നെ അതാണ്. എന്നാൽ ജീവാത്മാക്കളെസ്സംബന്ധിച്ചിടത്തോളം പുരോഗതിയുണ്ട്; അതായത് ജീവാത്മാക്കൾ സ്വപ്രകൃതിയോടു കൂടുതലടുക്കുന്നുണ്ട്.; ഓരോ കല്പത്തിലും അനേകം ജീവാത്മാക്കൾ ഈ സംസാരചക്രത്തിലൂടെയുള്ള ചുറ്റിക്കറങ്ങലിൽനിന്നു മോചനം നേടുന്നു. വീണ്ടും വീണ്ടും പ്രത്യക്ഷപ്പെടുന്ന പ്രപഞ്ചത്തിന്റെയും പ്രകൃതിയുടേയും ഭാഗമാകയാൽ ജീവാത്മാക്കൾക്കു സ്വതന്ത്രരാവാൻ നിവൃത്തിയില്ലെന്നും, അവർ സ്വതന്ത്രരായാൽ പ്രപഞ്ചമേ ഇല്ലാതാകേണ്ടിവരുമെന്നും വാദം വരാം. ഇതിനു സമാധാനം, ജീവാത്മാവ് മായയിൽക്കൂടിയുള്ള ഒരു ഭാവന മാത്രമാണെന്നും പ്രകൃതിയെപ്പോലെതന്നെ അതിനു യഥാർത്ഥസത്തയില്ലെന്നുമത്രേ. യഥാർത്ഥത്തിൽ ജീവാത്മാവ് അപരിച്ഛിന്നവും അപരിമേയവുമായ കേവലബ്രഹ്മംതന്നെ.

പ്രകൃതിയിൽ യഥാർത്ഥസത്തയുള്ളതെല്ലാം ബ്രഹ്മംതന്നെ. അത് മായയുടെ അഭ്യാസംകാരണം നാനാത്വമാർന്ന പ്രകൃതിയായി നമുക്കു ഗോച

രമാകുന്നുവെന്നുമാത്രം. മായ വ്യാമോഹമാകയാൽ യഥാർത്ഥമെന്നു പറഞ്ഞുകൂടാ. എങ്കിലും, അത് (പ്രകൃതിയിലെ) ഈ പ്രതിഭാസങ്ങളെ സൃഷ്ടിക്കുന്നു. മായതന്നെ വ്യാമോഹമായിരിക്കെ, എങ്ങനെ ഇതെല്ലാം സൃഷ്ടിക്കാനൊക്കുമെന്നു ചോദിച്ചാൽ, സൃഷ്ടിക്കപ്പെടുന്ന കാര്യങ്ങളും അജ്ഞാനാത്മകമാകയാൽ അവയുടെ സൃഷ്ടികർത്താവും അങ്ങനെ യായിരിക്കാനേ തരമുള്ളു എന്നാണുത്തരം. ജ്ഞാനത്തിന് (വിദ്യയ്ക്ക്) എങ്ങനെ അജ്ഞാനത്തെ (അവിദ്യയെ) ജനിപ്പിക്കാനൊക്കും? അതിനാൽ, ഈ മായ, അവിദ്യ (അജ്ഞാനം), അപരവിദ്യ സയൻസ് അല്ലെങ്കിൽ (വ്യാവഹാരികവിജ്ഞാനം) എന്നീ രണ്ടു പ്രകാരത്തിൽ പ്രവർത്തിക്കുന്നു. അപരവിദ്യ അവിദ്യയെ നശിപ്പിച്ചശേഷം സ്വയം നശിക്കുന്നു. അങ്ങനെ മായ മായയാൽത്തന്നെ നശിപ്പിക്കപ്പെട്ടതിനുമേൽ അവശേഷിക്കുന്നത് സച്ചിദാനന്ദാത്മകമായ കേവലബ്രഹ്മം മാത്രം. പ്രകൃതിയിൽ എന്തെങ്കിലും നിത്യത (യാഥാർത്ഥ്യം) ഉള്ളതുണ്ടെങ്കിൽ അത് ഈ ബ്രഹ്മമത്രേ. പ്രകൃതി മൂന്നു രൂപത്തിലാണ് നമ്മുടെ അറിവിനു വിഷയമാകുന്നത്-ഈശ്വരൻ, ചേതനായുക്തരായ ജീവാത്മാക്കൾ, അചേതനവസ്തുക്കൾ, ഇവയുടെയെല്ലാം പിന്നിലെ യാഥാർത്ഥ്യം ബ്രഹ്മമാണ്; മായ നിമിത്തം ആ ബ്രഹ്മത്തിനു നാനാത്വം തോന്നിക്കുന്നു. പരമാർത്ഥവസ്തുവിന്റെ ദർശനത്തോട് ഏറ്റവും അടുത്തു ചെല്ലുന്നതും ഏറ്റവും ഉന്നതമായതും ഈശ്വരദർശനമാണ്. വ്യക്തിയായ, സഗുണനായ, ഈശ്വരനെക്കുറിച്ചുള്ള സങ്കൽപ്പമാണ് മനുഷ്യനു സാധ്യമായതിലേക്കും ഉച്ചതമമായ സങ്കൽപ്പം. ഈശ്വരനിൽ ആരോപിക്കപ്പെട്ടിട്ടുള്ള എല്ലാ ധർമ്മങ്ങളും (ഗുണപൗഷ്കല്യങ്ങളും) പ്രകൃതിയുടെ ഗുണങ്ങൾ ഏതർത്ഥത്തിൽ സത്യമോ ആ അർത്ഥത്തിൽ സത്യമാണ്. എന്നിരുന്നാലും, സഗുണനായ ഈശ്വരൻ മായയിൽക്കൂടി കാണപ്പെടുന്ന കേവലബ്രഹ്മംതന്നെയാണെന്ന് നാം ഒരിക്കലും വിസ്മരിക്കരുത്.

## 31

## രചനാവാദം

പ്രകൃതിയിലെ അടുക്കൊത്ത വിന്യാസക്രമം മുഴുവൻ, തന്റെ ഉദ്ദേശ്യനിർവഹണത്തിനുതകുമാറ് ഉപായങ്ങളെ സംവിധാനം ചെയ്യാനുള്ള ജഗൽസ്രഷ്ടാവിന്റെ പ്രഭാവത്തെ ദ്യോതിപ്പിക്കുന്നു. ഈ ആശയം, ഈശ്വരന്റെ സൗന്ദര്യം, ശക്തി, മഹിമ മുതലായവയെക്കുറിച്ച് ഉദ്ബോധിപ്പിക്കാനുള്ള കിന്റർഗാർട്ടൻപാഠമെന്ന നിലയിലും മതവിഷയത്തിൽ ശിശുക്കളുടെ പടിയിൽ വർത്തിക്കുന്നവരെ ഈശ്വരനെപ്പറ്റിയ ഉൽകൃഷ്ടദാർശനികഭാവനകളിലേയ്ക്കു നയിക്കുവാനുള്ള പ്രാരംഭപാഠമെന്ന നിലയിലും, നല്ലതുതന്നെ. അതിനപ്പുറം ഈ ആശയംകൊണ്ടു ഗുണമൊന്നുമില്ല; അതു

തികച്ചും വിരുദ്ധവുമാണ്. ഈശ്വരനെ സർവ്വശക്തനായി അംഗീകരിക്കുന്നെങ്കിൽ ഒരു ദാർശനികഭാവനയെന്ന നിലയിൽ അതിനു യാതൊരധിഷ്ഠാനവുമില്ല.

പ്രപഞ്ചസൃഷ്ടിയിലൂടെ പ്രകൃതി ഈശ്വരപ്രഭാവത്തെ ജ്ഞാപനം ചെയ്യുന്നുവെങ്കിൽ, അത്തരം സൃഷ്ടിയിൽ ഒരു പദ്ധതിയുണ്ടായിരിക്കുകയെന്നുള്ളത് ഈശ്വരന്റെ ദൗർബ്ബല്യത്തെയും കാണിക്കുന്നു. ഈശ്വരൻ സർവ്വശക്തനെങ്കിൽ അവിടേയ്ക്ക് എന്തു ചെയ്യുവാനും പദ്ധതിയോ സംവിധാനമോ ആവശ്യമില്ല. അദ്ദേഹം ഒന്ന് ഇച്ഛിക്കയേ വേണ്ടു; ആ നിമിഷത്തിലതു നടന്നിരിക്കും. അതിനാൽ ഈശ്വരന് പ്രകൃതിയുടെ കാര്യത്തിൽ എന്തെങ്കിലും പദ്ധതി ഉണ്ടായിരിക്കുകയെന്ന വിഷയമേ ഇല്ല.

മനുഷ്യന്റെ പരിമിതമായ ബോധതലത്തിന്റെ ഫലമാണ് പഞ്ചഭൂതാത്മകമായ ഈ പ്രപഞ്ചം. മനുഷ്യൻ തന്റെ ഈശ്വരത്വത്തെക്കുറിച്ചു പ്രജ്ഞാവാനാകുമ്പോൾ, ഇപ്പോൾ നാം അറിയുന്ന തരത്തിലുള്ള പ്രകൃതിയും ഭൗതികവസ്തുക്കളും നിലവിലില്ലാതാവും.

ഏതെങ്കിലും സാധ്യത്തിനുള്ള സാധനമെന്ന നിലയിൽ ഭൗതികപ്രപഞ്ചത്തിനു സർവ്വവ്യാപിയുടെ പ്രജ്ഞാതലത്തിൽ സ്ഥാനമില്ല. ഉണ്ടായിരുന്നെങ്കിൽ, ഈശ്വരൻ ജഗത്തിനാൽ പരിമിതനാക്കപ്പെട്ടേനേ. പ്രകൃതി ഈശ്വരന്റെ അനുമതിയോടെ നിലനിൽക്കുന്നു എന്നു പറയാം; അതിന്റെ അർത്ഥം, മനുഷ്യനെ പൂർണ്ണതയിലെത്തിക്കാനുള്ള ഈശ്വരന്റെ ഒരു ആവശ്യസാധനമായിട്ടോ മറ്റെന്തെങ്കിലും കാരണവശാലോ ആണ് അതു നിലനിൽക്കുന്നത് എന്നല്ല.

അതു മനുഷ്യന്നുവേണ്ടിയുള്ള ഒരു സൃഷ്ടിയാണ്. ഈശ്വരന്നുവേണ്ടിയുള്ളതല്ല. വിശ്വവിധാനത്തിൽ ഈശ്വരന്റേതായ ഒരു പദ്ധതിയുമില്ല. അവിടുന്നു സർവ്വശക്തനാണെങ്കിൽ അതെങ്ങനെയുണ്ടാകും? ഈശ്വരന്നു വല്ലതും ചെയ്യുവാൻ പദ്ധതിയോ എന്തെങ്കിലും കാരണമോ വേണോ? വേണമെന്നു പറയുന്നത് അവിടുത്തെ പരിമിതിപ്പെടുത്തുകയും അവിടുത്തെ സർവ്വശക്തഭാവത്തെ അപഹരിക്കുകയും ചെയ്യുകയാണ്.

ഉദാഹരണത്തിന്, നിങ്ങൾ വിസ്തൃതമായ ഒരു നദിയുടെ വക്കത്തു ചെല്ലുന്നു. ഒരു പാലമില്ലാതെ കടന്നുപോകാൻ നിവൃത്തിയില്ലാത്തവണ്ണം അത്ര വീതിയുള്ളതാണ് നദി. നദിയിൽ പാലം തീർക്കാനുള്ള കഴിവു നിങ്ങളുടെ ശക്തിക്കു തെളിവാണെങ്കിലും, നദി കടക്കണമെങ്കിൽ പാലം തീർത്തേ ഒക്കൂ എന്ന വസ്തുത നിങ്ങളുടെ പരിമിതിയേയും ശക്തിഹീനതയെയും കാണിക്കുന്നു. നിങ്ങൾക്കു പരിമിതികളില്ലെങ്കിൽ, പറന്നോ ചാടിയോ അക്കര പറ്റാമായിരുന്നെങ്കിൽ. പാലത്തിന്റെ ആവശ്യമേ നേരിടുമായിരുന്നില്ലല്ലോ. ഇനി, നിങ്ങളുടെ കഴിവു കാട്ടാൻ വേണ്ടിമാത്രം

പാലം പണിയുകയാണെങ്കിൽ അതും നിങ്ങളുടെ ദൗർബ്ബല്യത്തെ കാണിക്കും; എന്തെന്നാൽ മറ്റെന്തിനെക്കാളും അതു നിങ്ങളുടെ 'വങ്കത്ത'ത്തെത്തെയാണ് സൂചിപ്പിക്കുന്നത്.

സാരാംശത്തിൽ ദ്വൈതവും അദ്വൈതവും ഒന്നുതന്നെ. ആശയപ്രകാശത്തിലാണ് വ്യത്യാസം. ദ്വൈതികൾ പിതാവും പുത്രനും രണ്ടാണെന്നു കരുതുന്നു. അദ്വൈതികൾ അവരെ യഥാർത്ഥത്തിൽ ഒന്നായി ഗണിക്കുന്നു. ദ്വൈതത്തിന്റെ നില പ്രകൃതിയിലാണ്. പ്രകൃതിരൂപേണയുള്ള അഭിവ്യക്തിയിലാണ്. അദ്വൈതം ശുദ്ധമായ ആത്മഭാവത്തെ പ്രകാശിപ്പിക്കുന്നു.

ഈശ്വരപ്രാപ്തിക്കുള്ള ഉപായമെന്ന നിലയിൽ സ്വാർത്ഥത്യാഗവും വൈരാഗ്യവും എല്ലാ മതങ്ങളിലും കാണുന്നുണ്ട്.

## 32

## വിശേഷാവകാശം

പ്രകൃതിയിലൂടനീളം രണ്ടു ശക്തികൾ പ്രവർത്തിക്കുന്നതായി കാണുന്നു; ഒന്നു നിരന്തരം വ്യത്യാസങ്ങളുളവാക്കിക്കൊണ്ടും, മറ്റേത് അതുപോലെതന്നെ ഏകീകരണം നടത്തികൊണ്ടുമിരിക്കുന്നു. ഒന്നു വിഭിന്നവ്യക്തികളായി പിരിക്കുന്നവഴിക്കു കൂടുതൽ കൂടുതൽ നീങ്ങുന്നു; മറ്റേതു വ്യക്തികളെ സമാനയിച്ച് ഒരു പിണ്ഡമെന്നപോലാക്കുന്ന വഴിക്കു പ്രവർത്തിക്കുന്നു. ഈ നാനാത്വത്തിന്റെയെല്ലാമിടയിലൂടെ സമാനഭാവത്തെ പ്രകാശിപ്പിക്കുന്നു. ഈ രണ്ടു ശക്തികളുടേയും വ്യാപാരം പ്രകൃതിയുടെ എല്ലാ മണ്ഡലങ്ങളിലും, മനുഷ്യജീവിതിതത്തിന്റെ എല്ലാ തുറകളിലും, വ്യാപിക്കുന്നതായി തോന്നുന്നു. ഭൗതികലോകത്ത് ഈ ശക്തികളുടെ അതിപ്രകടമായ പ്രവർത്തനം നമുക്കു സർവ്വദാ ഗോചരമാകുന്നുണ്ട്. അവ വ്യക്തികളെ വേർതിരിച്ചു ഇതരവ്യക്തികളിൽനിന്ന് ഉപര്യുപരി വ്യതിരിക്തമാക്കിത്തീർക്കയും വീണ്ടും അവയെ വർഗ്ഗങ്ങളായും ഗണങ്ങളായും കൂട്ടിച്ചേർത്തും ഭാവത്തിലും രൂപത്തിലുമുള്ള സാദൃശ്യത്തെ പ്രകാശിപ്പിക്കയും ചെയ്യുന്നു. മനുഷ്യരുടെ സാമൂഹ്യജീവിതത്തെസ്സംബന്ധിച്ചും ഇതു പരമാർത്ഥമാണ്. സാമൂഹ്യജീവിതം നടപ്പിൽവന്ന കാലംമുതൽ ഈ രണ്ടു ശക്തികളും അവയുടെ പൃഥക്കരണൈകീകരണവ്യാപാരങ്ങൾ നടത്തിക്കൊണ്ടിരിക്കുന്നു. അവയുടെ പ്രവർത്തനം പല രൂപങ്ങൾ അവലംബിക്കയും, പല ദേശങ്ങളിലും പല കാലങ്ങളിലും പല പേരുകളിൽ അറിയപ്പെടുകയും ചെയ്യുന്നു. എന്നാൽ സാരാംശം എല്ലാറ്റിലും കാണ്മാനുണ്ട്-അതായത്, ഒന്നു നാനാത്വത്തിന്റെ വഴിക്കും മറ്റേതു ഏകത്വത്തിന്റെ വഴിക്കും പ്രവർത്തിക്കുന്നു; ഒന്നു ജാതിയെ ഉണ്ടാക്കുന്നതിലും മറ്റേതു അതിനെ

ഉടയ്ക്കുന്നതിലും, ഒന്നു വർഗ്ഗങ്ങളും സവിശേഷാവകാശങ്ങളും സൃഷ്ടിക്കുന്നതിലും മറ്റേതു അവയെ നശിപ്പിക്കുന്നതിലും ഏർപ്പെട്ടിരിക്കുന്നു. പ്രപഞ്ചം മുഴുവനും ഈ രണ്ടു ശക്തികളുടെ പോർക്കളമാണെന്നു തോന്നുന്നു.

ഈ ഏകീകരണപ്രക്രിയ നിലവിലുണ്ടെങ്കിലും, നമ്മുടെ സകലശക്തിയും പ്രയോഗിച്ച് അതിനെ തടയേണ്ടതാണെന്ന് ഒരു ഭാഗത്തുനിന്നു വാദിക്കുന്നു. എന്തെന്നാൽ, അതു മരണാവസ്ഥയിലേയ്ക്കാണ് നയിക്കുക; പൂർണ്ണമായ ഏകത്വം പൂർണ്ണവിനാശമാണ്; പ്രപഞ്ചത്തിൽ നടന്നുവരുന്ന വ്യതിരേകവൃത്തി നിലയ്ക്കുമ്പോൾ പ്രപഞ്ചവും അവസാനിക്കും. ഈ വ്യതിരേകവൃത്തിയാണ് നാം കാണുന്ന ഈ പ്രതിഭാസങ്ങളെയെല്ലാം ഉണ്ടാക്കുന്നത്; ഏകീകരണവൃത്തി അതിനെയെല്ലാം ഒരേകാത്മകനിർജ്ജീവവസ്തുവായി മാറ്റും. ഈദൃശമായ ഒരവസ്ഥ ഒഴിവാക്കാനാവും മനുഷ്യസമുദായം നിശ്ചയമായും ആഗ്രഹിക്കുക. അതേ യുക്തി നമ്മുടെ ചുറ്റും കാണുന്ന എല്ലാ വസ്തുക്കളേയും വസ്തുതകളേയും സംബന്ധിച്ചും ഉപയോഗിക്കുന്നു. നമ്മുടെ ഈ സ്ഥൂലശരീരത്തിന്റേയും സമുദായവിഭജനത്തിന്റേയും കാര്യത്തിൽപ്പോലും പരിപൂർണ്ണമായ സമാനാവസ്ഥ ശരീരത്തിന്റേയും സമുദായത്തിന്റേയും നാശത്തിനിടയാക്കുമെന്നു വാദിക്കപ്പെടുന്നു. അതുപോലെ, വിചാരവികാരങ്ങളുടെ സമ്പൂർണ്ണസമാനഭാവം മാനസികമായ ജീർണ്ണതയും അപചയവുമുണ്ടാക്കും; അതിനാൽ സമാനാവസ്ഥ വർജ്ജിക്കപ്പെടേണ്ടതാണ്-ഈവിധമാണ് ഒരു ഭാഗത്തെ വാദഗതി. ഈ വാദഗതി ഭാഷമാത്രം മാറ്റി ഒരോ രാജ്യത്തും ഓരോ കാലത്ത് ഉന്നയിക്കപ്പെട്ടിട്ടുമുണ്ട്. പരമാർത്ഥത്തിൽ ഈ യുക്തിവാദംതന്നെയാണ് ഭാരതത്തിലെ ബ്രാഹ്മണർ ജാതിവർണ്ണവിഭാഗങ്ങൾ നിലനിർത്താൻവേണ്ടി, സമുദായത്തിലെ ഏതാനുംകൂട്ടരുടെ സവിശേഷാവകാശങ്ങളെ മറ്റെല്ലാവർക്കുമെതിരായി നിലനിർത്താൻവേണ്ടി പുറപ്പെടുവിക്കുന്നതും. ജാതിധ്വംസനം സമുദായനാശത്തിലേയ്ക്കു നയിക്കുമെന്നാണ് അവർ പറയുന്നത്; ഏറ്റവും നീണാൾ നിലനിന്നിട്ടുള്ള ജനപദം തങ്ങളുടേതാണെന്നുള്ള ചരിത്രവസ്തുത (വാദത്തിനുപോദ്ബലകമായി) അവർ കൂസലെന്യേ ഹാജരാക്കുകയും ചെയ്യുന്നു. അതിനാൽ, തങ്ങളുടെ നിലപാടു കഴമ്പുറ്റതാണെന്നൊരു തോന്നൽ പുലർത്തിക്കൊണ്ടു തന്നെ, അവർ ഈ യുക്തിവാദത്തെ സമാശ്രയിക്കുന്നു; ആയതു പ്രമാണാന്വിതമാണെന്ന തോന്നലുളവാക്കിക്കൊണ്ടുതന്നെ അവർ പറയുന്നു, മനുഷ്യർക്ക് പരമാവധി ജീവിക്കാൻ കഴിവുണ്ടാക്കുന്ന ഒരേർപ്പാടു നിശ്ചയമായും ഹ്രസ്വജീവിതം പ്രദാനംചെയ്യുന്ന ഒന്നിനെക്കാൾ മെച്ചമായിരിക്കണമെന്ന്.

നേരേമറിച്ച്, ഏകത്വാശയത്തിന്റെ പിന്തുണക്കാരും എല്ലാക്കാലത്തു

മുണ്ടായിരുന്നു. ഉപനിഷത്തുകളുടെ കാലംമുതൽ, ബുദ്ധന്മാരുടെയും ക്രിസ്ത്യാനികളുടെയും മഹാന്മാരായ മറ്റു മതാചാര്യന്മാരുടെയും കാലം മുതൽ നമ്മുടെ ഇന്നത്തെ കാലംവരേയും അഭിനവരാഷ്ട്രീയാഭിവാഞ്ഛാപ്രകടനങ്ങളിലൂടെയും, മർദ്ദിതന്മാർക്കും പാദാഹതന്മാർക്കും പ്രത്യേകാവകാശങ്ങൾ നിഷേധിക്കപ്പെട്ട മറ്റെല്ലാക്കൂട്ടർക്കുംവേണ്ടി ഉയർന്നിട്ടുള്ള അവകാശവാദങ്ങളിലൂടേയും ഈ ഏകത്വത്തിന്റെയും സമത്വഭാവത്തിന്റെയും പ്രഖ്യാപനം മുഴങ്ങിയിട്ടുണ്ട്. പക്ഷേ മനുഷ്യപ്രകൃതിയാണ് സ്വയം പ്രകടമാകുന്നത്. ഒരു മേന്മ അനുഭവിച്ചുകൊണ്ടിരിക്കുന്നവർക്ക് അതു കൈവിടാതിരിക്കേണ്ടതുണ്ട്. അതിന് ഒരു ന്യായം കണ്ടുകിട്ടിയാൽ, അതെത്രതന്നെ സങ്കുചിതമോ ഏകപക്ഷീയമോ ആയാലും ശരി, അവർക്കതിനെ മുറുകെപ്പിടിക്കാതെ തരമില്ല. ഇപ്പറഞ്ഞത് ഇരുഭാഗക്കാരെസ്സംബന്ധിച്ചും പരമാർത്ഥമാണ്.

തത്ത്വശാസ്ത്രവിഷയകമായി ഈ വാദം മറ്റൊരു രൂപവും കൈക്കൊള്ളുന്നു. ഈ വിവിധപ്രതിഭാസങ്ങൾക്കെല്ലാം ഏകത്വം നൽകുന്ന വല്ലതിനെയും തേടിപ്പോയിട്ടാവശ്യമില്ല. പ്രതിഭാസാത്മകമായ ഈ ജഗത്തിനെക്കൊണ്ടു നാം തൃപ്തിപ്പെടണം എന്നു ബുദ്ധമതക്കാരൻ പറയുന്നു. ഈ നാനാത്വം എത്രതന്നെ ദുഃഖസങ്കലവും ദുർബ്ബലവുമായി തോന്നിയാലും, അതാണ് ജീവിതത്തിന്റെ കഴമ്പുറ്റ ഭാഗം; ഇതിലുപരിയായ ഒന്നു ലഭിക്കുക സാധ്യമല്ല. ഏകത്വം മാത്രമാണ് ഉള്ളത്, നാനാത്വം പ്രാതിഭാസികവും ക്ഷണികവും മായികവുമാണെന്ന് വേദാന്തി പ്രസ്താവിക്കുന്നു. ''നാനാത്വത്തെ നോക്കേണ്ട; ഏകത്വത്തിലേക്കു മടങ്ങുക'' എന്ന് വേദാന്തി പറയുന്നു. ''ഏകത്വത്തെ വർജ്ജിക്കുക, അതു കേവലം ഭ്രമമാകുന്നു. നാനാത്വത്തിലേക്കു പോകുക'' എന്ന് ബൗദ്ധനും പറയുന്നു. മതവും തത്ത്വശാസ്ത്രവും സംബന്ധിച്ചുള്ള ഈ അഭിപ്രായവ്യത്യാസങ്ങൾ നമ്മുടെ ഇന്നത്തെ കാലംവരെയും നീണ്ടുനിൽക്കുന്നുണ്ട്; എന്തെന്നാൽ ജ്ഞാനത്തിന്റെ മൂലതത്ത്വങ്ങളുടെ ആകെത്തുക വാസ്തവത്തിൽ വളരെ കുറച്ചേയുള്ളൂ. തത്ത്വശാസ്ത്രവും തത്ത്വശാസ്ത്രപരമായ അറിവും, മതവും മതപരമായ അറിവും അയ്യായിരം വർഷങ്ങൾക്കു മുമ്പ് പരമകാഷ്ഠയെ പ്രാപിച്ചു. നാം അന്നേ ദൃഷ്ടങ്ങളായ സത്യങ്ങളെ പല ഭാഷകളിൽക്കൂടി ആവർത്തിച്ചുപറയുകമാത്രമാണ് ചെയ്യുന്നത്. വല്ലപ്പോഴും അവയെ നൂതനോദാഹരണങ്ങൾ കൂട്ടിച്ചേർത്തു പൊലിപ്പിക്കുന്നുമുണ്ടാവാം. അതിനാൽ വിവാദവിഷയം ഇന്നും ഇതുതന്നെയാണ്. ഈ പ്രതിഭാസങ്ങളെ, ഈ നാനാത്വത്തെ, കൈവിടരുതെന്ന് ഒരു കൂട്ടർ നമ്മോടാവശ്യപ്പെടുന്നു; മാത്രമല്ല, നാനാത്വം നിലനിൽക്കേണ്ടതാണെന്നു വളരെ യുക്ത്യാഭാസത്തോടെ വാദിക്കയും ചെയ്യുന്നു; എന്തെന്നാൽ അതു നിലയ്ക്കുന്നതോടെ സകലതും അന്തർദ്ധാനംചെയ്യുമത്രേ. ജീവൻ എന്നു നാം പറയുന്നതുതന്നെ ഈ നാനാത്വംനിമിത്തം ഉണ്ടായിട്ടുള്ളതാ

ണ്. അതേ സമയം മറ്റേക്കൂട്ടർ ധീരതയോടെ ഏകത്വത്തിനുവേണ്ടിയും നിലക്കൊള്ളുന്നു.

നീതിശാസ്ത്രത്തിലേയ്ക്കു കടന്നാൽ വലുതായൊരു വ്യതിയാനം കാണുന്നു. ഈ വിവാദത്തിൽനിന്ന് ധീരമായ ഒരു വ്യതിയാനം പ്രദർശിപ്പിക്കുന്നത് ഒരുപക്ഷേ ഈ ശാസ്ത്രം മാത്രമാണെന്നു തോന്നുന്നു. എന്തെന്നാൽ നീതിശാസ്ത്രം ഏകത്വവും അതിന്റെ അടിത്തറ പ്രേമവുമാണ്. അത് ഈ നാനാത്വത്തെ ആദരിക്കില്ല. അതിന്റെ ഏകലക്ഷ്യം ഈ ഏകത്വം അഥവാ അഭേദാവസ്ഥയാണ്. മാനവസമുദായം ഇന്നേവരെ ആവിഷ്കരിച്ചിട്ടുള്ള അത്യുൽകൃഷ്ടനീതിസംഹിതകളിലൊന്നിലും ഈ നാനാത്വം അംഗീകരിക്കപ്പെട്ടിട്ടില്ല. അതിനെപ്പറ്റി നിന്നാലോചിപ്പാൻ അവയ്ക്കിടയേ ഇല്ല. അവയുടെ ഏകലക്ഷ്യം ആ അഭേദാവസ്ഥയിലേയ്ക്ക് അടുക്കുകയാണ്. ഭാരതീയചിന്ത, അതായത് വേദാന്തചിന്ത, കൂടുതൽ അപഗ്രഥനാത്മകമാകയാൽ, അതിന്റെ അപഗ്രഥനങ്ങളുടെയെല്ലാം ഫലമായി ഈ ഐക്യം കണ്ടെത്തി; ഈ ഏകഭാവത്തിന്മേൽ സകലതും പ്രതിഷ്ഠിക്കണമെന്ന് ആ ചിന്തകന്മാർ ആഗ്രഹിക്കയും ചെയ്തു. എന്നാൽ മുമ്പുപറഞ്ഞതുപോലെ അതേ രാജ്യത്ത് ഈ ഏകത്വം ഒരിടത്തും ദർശിക്കാൻ കഴിയാത്ത മറ്റാളുകളും (ബുദ്ധമതക്കാർ) ഉണ്ടായിരുന്നു. അവരുടെ വീക്ഷണത്തിൽ സത്യം മുഴുവൻ ഈ നാനാത്വസമാഹാരത്തിൽത്തന്നെയാണ്; വസ്തുക്കൾക്ക് തമ്മിൽ ഒരു ബന്ധവുമില്ല.

പ്രൊഫസർ മാക്സ്മുള്ളർ തന്റെ ഗ്രന്ഥങ്ങളിലൊന്നിൽ പറഞ്ഞിട്ടുള്ള ഒരു കഥ, ഒരു പുരാതനഗ്രീക്കുകഥ എന്റെ ഓർമ്മയിൽ വരുന്നു. ഭാരതത്തിൽനിന്ന് ഒരു ബ്രാഹ്മണൻ ഏതൻസിൽ ചെന്നു സോക്രട്ടീസിനെ സന്ദർശിച്ചു ''ഏറ്റവും ഉത്കൃഷ്ടമായ ജ്ഞാനം എന്താണ്?'' എന്ന് ബ്രാഹ്മണൻ ചോദിച്ചു. ''മനുഷ്യനെ അറിയുക എന്നതാണ് എല്ലാ ജ്ഞാനത്തിന്റെയും ലക്ഷ്യവും ഉദ്ദേശ്യവും'' എന്ന് സോക്രട്ടീസ് ഉത്തരം പറഞ്ഞു. ''ഈശ്വരനെ അറിയാതെ എങ്ങനെ മനുഷ്യനെ അറിയാനൊക്കും?'' എന്ന് ബ്രാഹ്മണൻ പ്രതിവചിച്ചു. ഒരു ഭാഗത്തുള്ളവർ, ആധുനികയൂറോപ്പിനാൽ പ്രതിനിധാനം ചെയ്യപ്പെടുന്ന ഗ്രീക്കുപക്ഷക്കാർ. മനുഷ്യനെസ്സംബന്ധിച്ച അറിവു വേണമെന്നു നിഷ്കർഷിച്ചു. ലോകത്തിലെ പുരാതനമതങ്ങളാൽ പ്രതിനിധാനം ചെയ്യപ്പെടുന്ന ഭാരതീയപക്ഷത്തുനിന്ന് ഈശ്വരനെ അറിയണമെന്നും നിർബന്ധിച്ചു. ഒന്നു പ്രകൃതിയിൽ ഈശ്വരനെയും മറ്റേത് ഈശ്വരനിൽ പ്രകൃതിയേയും ദർശിക്കുന്നു. ഈ രണ്ടുനിലപാടുകളിൽനിന്നും മാറിനിന്നു, സമസ്തവും നിഷ്പക്ഷമായി വീക്ഷിക്കാനുള്ള അവകാശവിശേഷം സിദ്ധിച്ചിരിക്കുന്നത് ഒരുപക്ഷേ ഇപ്പോൾ നമുക്കാവാം. നാനാത്വമുണ്ടെന്നുള്ളത് ഒരു പരമാർത്ഥമാണ്; ജീവിതം നിലനിൽക്കണമെങ്കിൽ അതങ്ങനെ വേണംതാനും. ഈ നാനാത്വങ്ങളിലൂടെ അന്തർഗാമിയായ ഏകത്വം ദർശിക്കണമെന്നുള്ളതും ഒരു

പരമാർത്ഥമത്രേ. പ്രകൃതിയിൽ ഈശ്വരനെ ദർശിക്കുന്നതു പരമാർത്ഥമെങ്കിൽ, ഈശ്വരനിൽ പ്രകൃതിയെ ദർശിക്കുന്നതും പരമാർത്ഥമാണ്. മനുഷ്യനെസ്സംബന്ധിച്ച ജ്ഞാനമാണ് അത്യുത്കൃഷ്ടജ്ഞാനം. അതിനാൽമാത്രമേ മനുഷ്യനെ അറിയാൻ കഴിയൂ എന്നുള്ളതും തുല്യവസ്തുതയാണ്. ഈ തത്ത്വപ്രതിപാദനങ്ങൾ പരസ്പരവിരുദ്ധങ്ങളായി തോന്നിയേയ്ക്കാമെങ്കിലും, അവ മനുഷ്യപ്രകൃതിയുടെ ഒരു അവശ്യാവശ്യമാണ്. ഈ പ്രപഞ്ചം മുഴുവൻ നാനാത്വത്തിൽ ഏകത്വത്തിന്റേയും ഏകത്വത്തിൽ നാനാത്വത്തിന്റേയും ഒരു കളിയാണ്-പ്രപഞ്ചം മുഴുവൻ പൃഥക്കരണത്തിന്റേയും ഏകീകരണത്തിന്റേയും കളി, പ്രപഞ്ചം മുഴുവൻ അപരിമിതത്തിൽ പരിമിതത്തിന്റെ ലീല. ഒന്നിനെ സ്വീകരിക്കയും മറ്റേതിനെ നിരാകരിക്കയും ചെയ്യാൻ സാധിക്കില്ല. എന്നാൽ അവ രണ്ടും ഒരേ ദർശനത്തിലെ, ഒരേ അനുഭൂതിയിലെ, സത്യങ്ങളാണെന്നു പറയാൻ നിവൃത്തിയില്ല; എങ്കിലും ഈ രീതിയിൽ ഇതെന്നും നടന്നുപോരും.

അതിനാൽ നമ്മുടെ പ്രകൃതത്തിലേക്കു മടങ്ങുമ്പോൾ-അതു നീതിശാസ്ത്രത്തേക്കാൾ കൂടുതലായി മതമാണല്ലോ-ജീവഗണങ്ങളുള്ളിടത്തോളംകാലം നാനാത്വമെല്ലാം നശിച്ച്, സർവ്വത്ര ഏകരൂപവും മൃതപ്രായവുമായ ഒരു സമാനാവസ്ഥ സംഭവിക്കുക അസാധ്യമാണ്. അതാശാസ്യവുമല്ല, അതേസമയം, വസ്തുതയുടെ മറുവശം, അതായത് ഈ ഏകത്വം ഇപ്പോൾത്തന്നെ ഉണ്ടെന്നുള്ളത്, ഓർമ്മിക്കണം. അതാണ് ആ ഭാഗത്തെ വാദത്തിന്റെ സവിശേഷത-ഈ ഏകത്വം ഉണ്ടാക്കേണ്ടതില്ല, അതിപ്പോൾത്തന്നെ ഉണ്ട്. അതില്ലാതെ നാനാത്വം ദർശിക്കാൻ സാധിക്കയുമില്ല എന്ന്. ഈശ്വരനെ ഉണ്ടാക്കേണ്ടതില്ല, അവിടുന്ന് ഇപ്പോൾത്തന്നെ ഉണ്ട്. അങ്ങനെയാണ് എല്ലാ മതങ്ങളും പ്രഖ്യാപിച്ചിട്ടുള്ളത്. എപ്പോഴൊക്കെ ഒരാൾ പരിമിതത്തെ കണ്ടിരിക്കുന്നുവോ അപ്പോഴൊക്കെ അപരിമിതത്തേയും കണ്ടിരിക്കുന്നു. ചിലർ പരിമിതത്തിനു പ്രാധാന്യം കൽപ്പിച്ചു പുറമേ പരിമിതത്തെ ദർശിച്ചതായി പ്രസ്താവിച്ചു; മറ്റു ചിലർ അപരിമിതത്തിനു പ്രാധാന്യം കൽപ്പിച്ച്, തങ്ങൾ അപരിമിതത്തെമാത്രമേ കാണുന്നുള്ളു എന്നു പ്രഖ്യാപിച്ചു. എന്നാൽ ഒന്നിനെ കാണാതെ മറ്റേതിനെ കാണാൻ കഴിയില്ലെന്നുള്ളത് യുക്തിനിബദ്ധമാണെന്നു നമുക്കറിയാം. അതുകൊണ്ട്, ഈ സമാനത, ഈ ഏകത്വം, ഈ പരിപൂർണ്ണത-എന്നുതന്നെ നമുക്കതിനെ പറയാം-ഉളവാക്കേണ്ടതില്ല, അതിതാ ഇപ്പോൾത്തന്നെ, ഇവിടെത്തന്നെ ഉണ്ട് എന്നാണ് വാദം. നാം അതിനെ അറിയുകയേ വേണ്ടു. അതിനെ മനസ്സിലാക്കുകയേ വേണ്ടൂ. നാമതിനെ അറിഞ്ഞാലുമില്ലെങ്കിലും, നമുക്കതിനെപ്പറ്റി വ്യക്തമായ ഭാഷയിൽ പ്രതിപാദിക്കാൻ കഴിഞ്ഞാലുമില്ലെങ്കിലും, അതിന്റെ ദർശനത്തിന് ഇന്ദ്രിയഗ്രഹണത്തിന്റെ ശക്തിയും വൈശദ്യവും ഉണ്ടായിരുന്നാലുമില്ലെങ്കിലും, അതു നിലനിൽക്കുന്നുണ്ട്. എന്തെന്നാൽ, നമ്മുടെ യുക്തിബോധംകൊണ്ടുതന്നെ അതുണ്ടെന്നു സമ്മതിക്കാതെ നിവൃത്തിയില്ല; അല്ലാത്ത പക്ഷം, പരിമി

തത്തെ ദർശിക്കാനും നമുക്കു സാധിക്കില്ല. ധർമ്മാധർമ്മങ്ങളെക്കുറിച്ചുള്ള പഴയ സിദ്ധാന്തത്തെപ്പെറ്റിയല്ല, ഏകത്വത്തെപ്പറ്റിയാണ് ഞാൻ പറയുന്നത്. ഈ നാനാത്വസമൂഹങ്ങളുടെയെല്ലാം മധ്യത്തിൽ, നിങ്ങളും ഞാനും വേറാണെന്നുള്ള ബോധത്തെ ജനിപ്പിക്കുന്നു. ആ ഏകത്വത്തിന്റെ അഭാവത്തിൽ ജ്ഞാനം അസാധ്യമാകും. സമത്വഭാവന കൂടാതെ ദർശനമോ ജ്ഞാനമോ ഉണ്ടാകയില്ല; അതിനാൽ രണ്ടും ഒരുമിച്ചുതന്നെ വർത്തിക്കുന്നു.

അതുകൊണ്ട് സമ്പൂർണ്ണസമാനാവസ്ഥ, നീതിശാസ്ത്രത്തിന്റെ ലക്ഷ്യം അതാണെങ്കിൽ, അസാധ്യമാകുമെന്നു തോന്നുന്നു. മനുഷ്യരെല്ലാം ഒന്നുപോലെയാവുകയെന്നത്, നാം എത്ര ശ്രമിച്ചാലും, ഒരിക്കലും സംഭാവ്യമല്ല. മനുഷ്യർ വ്യത്യസ്തരായിത്തന്നെ ജനിക്കും; ചിലർ മറ്റു ചിലരേക്കാൾ കൂടുതൽ പ്രഭാവശാലികളാകും; ചിലർക്ക് നൈസർഗ്ഗികമായി പല കഴിവുകളും ഉണ്ടാകും, ചിലർക്കുണ്ടാവില്ല; ചിലർക്ക് അന്യൂനമായ ശരീരസൗഷ്ഠവം കാണും, ചിലർക്കതു കാണില്ല. ഇതൊക്കെ തടയാൻ നമുക്കൊരിക്കലും കഴിയില്ല. അതേ സമയം അനേകം ആചാര്യന്മാർ ഉദ്ഘോഷിച്ച മഹനീയങ്ങളായ നീതിസൂക്തങ്ങൾ നമ്മുടെ കർണ്ണപുടങ്ങളിൽ മുഴങ്ങുന്നുമുണ്ട്; 'അങ്ങനെ ഈശ്വരനെ എല്ലാറ്റിലും ഒന്നുപോലെ സ്ഥിതിചെയ്യുന്നവനായി കണ്ടിട്ട്, ജ്ഞാനി ആത്മാവിനെ ആത്മാവിനാൽ ഹനിക്കുന്നില്ല; തന്നിമിത്തം പരഗതിയെ പ്രാപിക്കയും ചെയ്യുന്നു.''[1] 'യാതൊരുവന്റെ മനസ്സ് ഈ സമത്വത്തിൽ നിശ്ചലമായി നിൽക്കുന്നുവോ, അവൻ ഈ ജന്മത്തിൽത്തന്നെ സംസാരത്തെ ജയിച്ചിരിക്കുന്നു; എന്തെന്നാൽ ഈശ്വരൻ കളങ്കമറ്റവനും എല്ലാറ്റിലും സമനുമത്രേ. അതിനാൽ, അങ്ങനെയുള്ളവർ ഈശ്വരനിൽത്തന്നെ വർത്തിക്കുന്നു.''[2] ഇതാണ് പരമാർത്ഥമെന്നുള്ളത്. നമുക്കത് നിഷേധിക്കാൻ വയ്യ. എന്നാൽ അതേ സമയം ബാഹ്യരൂപങ്ങളേയും നിലകളേയും സംബന്ധിച്ചിടത്തോളം ഈ സമത്വം കേവലം അപ്രാപ്യമാണെന്നുള്ള വൈഷമ്യം നിലനിൽക്കുകയും ചെയ്യുന്നു.

എന്നാൽപ്പിന്നെ പ്രാപ്യമായതെന്തെന്നാണെങ്കിൽ, അതു വിശേഷാവകാശങ്ങളെ ഉന്മൂലനം ചെയ്യുകമാത്രമാണ്. അതുതന്നെയാണ് ലോകത്തിൽ ചെയ്യേണ്ടുന്ന കൃത്യവും. എല്ലായിടത്തുമുള്ള സാമൂഹ്യജീവിതത്തിൽ, എല്ലാ രാജ്യത്തും എല്ലാ മനുഷ്യവർഗ്ഗങ്ങളിലും. ഈയൊരു സമരംതന്നെയാണ് ഉണ്ടായിട്ടുള്ളത്. ഒരു കൂട്ടം ആളുകൾ സ്വാഭാവികമായി

---

1. സമം പശ്യൻ ഹി സർവത്ര സമവസ്ഥിതമീശ്വരം
ന ഹിനസ്ത്യാത്മനാത്മാനം തതോ യാതി പരാം ഗതിം. (ഗീ. 13.28)

2. ഇഹൈവ തൈർജിതഃ സർഗോ യേഷാം സാമ്യേ സ്ഥിതം മനഃ
നിർദോഷം ഹി സമം ബ്രഹ്മ തസ്മാദ് ബ്രഹ്മണി തേ സ്ഥിതാഃ (ഗീത. 5.19)

മറ്റൊരു കൂട്ടരെ അപേക്ഷിച്ച് കൂടുതൽ ബുദ്ധിശാലികളാണെന്നുള്ളതിലല്ല വൈഷമ്യം; പിന്നെയോ? ബുദ്ധിശക്തിയുടെ മേന്മയുള്ളവർ അതില്ലാത്തവരുടെ ശാരീരിക സുഖാനുഭവങ്ങൾപോലും കവർന്നെടുക്കുന്നതു ശരിയാണോ എന്നുള്ളതിലാണ്. ആ വിശേഷാവകാശം നശിപ്പിക്കുവാനാണ് സമരം. ചിലർ മറ്റു ചിലരെ അപേക്ഷിച്ച് കൂടുതൽ കായബലമുള്ളവരും അക്കാരണത്താൽ സ്വാഭാവികമായി ബലഹീനന്മാരെ കീഴടക്കാനോ തോൽപ്പിക്കാനോ കഴിവുള്ളവരുമാകുമെന്നുള്ളതു സ്വയം സിദ്ധമായ വസ്തുതയാണ്. എന്നാൽ അവർ ബലമുള്ളതുകൊണ്ട് ഈ ജീവിതത്തിൽ സാധ്യമായ സുഖങ്ങളെല്ലാം കരസ്ഥമാക്കുകയെന്നുള്ളതു ന്യായമല്ല; അതിനെതിരായിട്ടാണ് സമരമെല്ലാം. ചില ആളുകൾക്കു നൈസർഗ്ഗികമായ കർമ്മകുശലതയാൽ മറ്റുള്ളവരേക്കാൾ കൂടുതൽ ധനമാർജ്ജിക്കാൻ കഴിവുണ്ടായിരിക്കുക സ്വാഭാവികമാണ്. എന്നാൽ, അവർ ഈ ധനാർജ്ജനശേഷിയുള്ളതുകൊണ്ട്, അത്രതന്നെയില്ലാത്തവരെ കുതിരകയറുന്നതും പീഡാമർദ്ദനാദികൾക്കു വിധേയരാക്കുന്നതും ന്യായ്യമല്ല; ഇതിനെതിരായിട്ടാണ് സമരമെല്ലാം. മറ്റൊരാളെ കവിഞ്ഞുള്ള ആനുകൂല്യാനുഭവമാണ് വിശേഷാവകാശം; യുഗയുഗാന്തരങ്ങളിലൂടെ നീതിമാർഗ്ഗങ്ങളുടെ ഉന്നം അതിനെ നശിപ്പിക്കുകയെന്നതാണ്. (വിശേഷാവകാശധ്വംസനമെന്ന) ഈ കർമ്മമത്രേ, നാനാത്വത്തെ നശിപ്പിക്കാതെതന്നെ, സമത്വത്തിലേക്കും ഏകത്വത്തിലേക്കും നയിക്കുന്നതും.

ഈ ഭിന്നഭാവങ്ങളെല്ലാം എന്നെന്നേയ്ക്കും നിലനിന്നുക്കൊള്ളട്ടെ; ജീവിതത്തിന്റെ കാതൽതന്നെ അതാണ്. ഈ വിധത്തിൽ ശാശ്വതമായി നമുക്കെല്ലാവർക്കും കളിച്ചുകൊണ്ടിരിക്കാം. നിങ്ങൾ ധനികനാവാം. ഞാൻ ദരിദ്രനാവാം; നിങ്ങൾ ബലവാനാവാം. ഞാൻ ബലഹീനനാവാം; നിങ്ങൾ പണ്ഡിതനാവാം, ഞാൻ പാമരനാവാം; നിങ്ങൾക്ക് ആദ്ധ്യാത്മികതയുണ്ടാവാം, എനിക്കതു കുറവാകാം. അതുകൊണ്ടെന്ത്? നമുക്കിതുപോലെതന്നെ തുടരാം; പക്ഷേ, നിങ്ങൾക്കു കായികമായോ മേധാപരമായോ ശക്തിക്കൂടുതലുണ്ടെന്നു വെച്ച്, എന്നെക്കാൾ കൂടുതൽ അവകാശങ്ങളുണ്ടാവാൻ പാടില്ല. നിങ്ങൾക്കു കൂടുതൽ സമ്പത്തുണ്ടെന്ന കാരണത്താൽ, നിങ്ങൾ എന്നെക്കാൾ വലിയവനായി ഗണിക്കപ്പെടാൻ പാടില്ല. എന്തെന്നാൽ, സ്ഥിതിഭേദങ്ങളുണ്ടെങ്കിലും ഏകത്വവും നിലവിലുണ്ട്.

നീതിമാർഗ്ഗത്തിന്റെ കൃത്യം ഈ നാനാത്വത്തെ നശിപ്പിച്ച് ബാഹ്യലോകത്ത് ഏകരൂപത സ്ഥാപിക്കാനായിരുന്നില്ല. മേലിൽ ആയിരിക്കയുമില്ല. അതൊരിക്കലും സാദ്ധ്യവുമല്ല; എന്തെന്നാൽ അതിന്റെ ഫലം മരണവും സർവനാശവുമാകും. പിന്നെയെന്താണാ കൃത്യം? ഈ ഭിന്നഭാവങ്ങളെ

ല്ലാമുണ്ടെങ്കിലും ഏകത്വത്തെ സ്വീകരിക്കുക; നമ്മെ ഭയപ്പെടുത്തുന്ന കാര്യങ്ങളൊക്കെയുണ്ടെങ്കിലും അന്തര്യാമിയായ ഈശ്വരനെ അറിയുക, നാം അത്യന്തം ബലഹീനരാണെന്ന തോന്നലുണ്ടെങ്കിലും, ആ അനന്ത ശക്തി നമ്മുടെ ജന്മാവകാശസ്വത്താണെന്നറിയുക; ഉപരിതലത്തിൽ കാണുന്നതെല്ലാം വിപരീതമായ പ്രതീതി ഉളവാക്കിയാലും. ആത്മാവിന്റെ അനന്തനിത്യശുദ്ധസ്വഭാവത്തെ അറിയുക-ഇതത്രേ ആ കൃത്യം. ഇതു നാം അംഗീകരിക്കണം. ഒരുപക്ഷത്തുമാത്രം ചേരുന്നത്, ഈ അവസ്ഥാനത്തിന്റെ അർദ്ധഭാഗംമാത്രം സ്വീകരിക്കുന്നത്, ആപൽകരവും കലഹഹേതുവുമാണ്. നാം വസ്തുതയെ ആകമാനം യഥാതഥം കൈക്കൊള്ളുകയും ആ അടിത്തറയിന്മേൽ നിലയുറപ്പിച്ച് നമ്മുടെ ജീവിതത്തിന്റെ ഓരോ അംശത്തിലും, വ്യക്തികളെന്ന നിലയിലും സമുദായത്തിലും അംഗങ്ങളെന്ന നിലയിലും, അതിനെ പ്രായോഗികമാക്കാൻ യത്നിക്കുകയും വേണം.

# 1
# ഹിന്ദുധർമ്മം

(1893 സെപ്തംബർ 15-നു സർവ്വമതസമ്മേളനത്തിൽ വായിച്ച പ്രബന്ധം)

ചരിത്രാതീതകാലങ്ങളിൽനിന്ന് നമുക്കു കൈവന്നിട്ടുള്ള മൂന്നു മതങ്ങൾ ഇന്നു ലോകത്തിൽ നിലകൊള്ളുന്നു-ഹിന്ദുമതം, ജരദുഷ്ട്രമതം, യഹൂദമതം. അവയ്ക്കെല്ലാം അതിഭയങ്കരങ്ങളായ തട്ടുകൾ കിട്ടിയിട്ടുണ്ട്; എന്നിട്ടും അവയെല്ലാം അതിജീവിച്ച് തങ്ങളുടെ അകക്കരുത്തിനെ തെളിയിക്കുന്നു. ക്രിസ്തുമതത്തെ ഉൾക്കൊള്ളാൻ കഴിയാഞ്ഞ യഹൂദമതം, അതിന്റെ സർവ്വജൈത്രിയായ പുത്രിയാൽ സ്വജന്മഭൂമിയിൽനിന്നുതന്നെ ഓടിക്കപ്പെട്ടു; തങ്ങളുടെ മഹാമതത്തിന്റെ കഥ പറയാൻ ഒരുപിടി പാഴ്സികളേ ഇന്നു ബാക്കിയുള്ളൂ; ഭാരതത്തിലാകട്ടെ, അവാന്തരമതങ്ങൾ ഒന്നിനു പിറകെ ഒന്നായി ഉയർന്ന് വൈദികമതത്തെ അടിയോളം ഉലയ്ക്കുന്ന മട്ടായി. എന്നാൽ, ഉഗ്രമായ ഭൂകമ്പത്തിൽ കടൽത്തീരത്തുള്ള ജലരാശി പോലെ അല്പനേരത്തേയ്ക്കുമാത്രം അതു പിൻവാങ്ങി- മടങ്ങിവരാൻ, ആകെ വിഴുങ്ങുന്ന പെരുവെള്ളമായി ആയിരം മടങ്ങു തിമർത്തുകയറാൻ മാത്രം, ഒഴുക്കിന്റെ ബഹളം കഴിഞ്ഞപ്പോൾ അവാന്തരമതങ്ങൾ മുഴുവനും ഗ്രസിക്കപ്പെട്ട് മാതൃമതത്തിന്റെ അനന്തശരീരത്തിൽ ചേർന്നുലയിച്ചു കഴിഞ്ഞിരുന്നു.

ശാസ്ത്രത്തിന്റെ പുതുപുത്തൻ കണ്ടുപിടുത്തങ്ങൾ യാതൊന്നിന്റെ പ്രതിധ്വനികളെപ്പോലെ തോന്നുന്നുവോ വേദാന്തദർശനത്തിന്റെ ആ ആദ്ധ്യാത്മികോഡ്ഡയനങ്ങൾമുതൽ വിഗ്രഹാരാധനയുടെ-അതിന്റെ നാനാവിധങ്ങളായ പഴംകഥകളടക്കം-ഏറ്റവും ഹീനങ്ങളായ ആശയങ്ങളും ബൗദ്ധരുടെ ദുർവ്വിജ്ഞേയവാദവും ജൈനരുടെ നിരീശ്വരവാദവും വരെ ഓരോന്നിനും, എല്ലാറ്റിനും ഹിന്ദുവിന്റെ ധർമ്മത്തിൽ സ്ഥാനമുണ്ട്.

അപ്പോൾ, ഒരു ചോദ്യം ഉയരുന്നു; ഇത്ര അകലുന്ന ഈ ആരങ്ങളെല്ലാം ഒത്തുകൂടുന്ന പൊതുകേന്ദ്രം എവിടെ? ഗതികെട്ട മട്ടുള്ള ഈ വൈരുദ്ധ്യങ്ങളെല്ലാം നിലകൊള്ളുന്ന പൊതുവായ ചുവടെവിടെ? ഈ ചോദ്യത്തിനുതന്നെയാണ് ഞാനിപ്പോൾ സമാധാനം പറയാൻ നോക്കുന്നത്.

ഹിന്ദുക്കൾക്ക് അവരുടെ ധർമ്മം കിട്ടിയിരിക്കുന്നതു വെളിപാടിൽനിന്നാണ്. വേദങ്ങളിൽനിന്ന്. വേദങ്ങൾ അനാദിയും അനന്തവുമാണെന്നാണ് അവരുടെ മതം. ഒരു പുസ്തകത്തിന് ആദിയോ അന്തമോ ഇല്ലെന്നത് ഈ സദസ്സിനു ഹാസ്യമായിത്തോന്നിയേക്കാം. എന്നാൽ വേദങ്ങൾ എന്നു വെച്ചാൽ പുസ്തകമേയല്ല. ഓരോ കാലത്ത് ഓരോ ആളുകൾ ദർശിച്ചി

ട്ടുള്ള ആദ്ധ്യാത്മികനിയമങ്ങളുടെ സഞ്ചിതനിധിയെന്നാണ് അവയ്ക്കർത്ഥം. 'വസ്ത്വാകർഷണനിയമം അതറിയപ്പെടുന്നതിനുമുമ്പുണ്ടായിരുന്നു. മനുഷ്യരൊക്കെ മറന്നുപോയാലും അതുണ്ടായിരിക്കയും ചെയ്യും. അതുപോലെതന്നെയാണ് ആദ്ധ്യാത്മലോകത്തെ ഭരിക്കുന്ന നിയമങ്ങളും. ജീവാത്മാവും ജീവാത്മാവും തമ്മിലും ജീവാത്മാവും പരമാത്മാവും തമ്മിലും ഉള്ള ധാർമ്മികവും ആചാരപരവും ആദ്ധ്യാത്മികവുമായ ബന്ധങ്ങൾ അവ അറിയപ്പെടുന്നതിനുമുമ്പേ ഉണ്ടായിരുന്നതാണ്. നാം അവയെ മറന്നാൽത്തന്നെ നിലനിൽക്കയും ചെയ്യും.

ഈ നിയമങ്ങളുടെ ദ്രഷ്ടാക്കളെ ഋഷികൾ എന്നു വിളിക്കുന്നു. പൂർണ്ണന്മാരെന്ന നിലയിൽ അവരെ ഞങ്ങൾ പൂജിക്കയും ചെയ്യുന്നു. അവരിൽ ഏറ്റവും മഹിമയുള്ളവരിൽ ചിലർ സ്ത്രീകളായിരുന്നു[1] എന്ന് ഈ സദസ്സിനോടു പറയുവാൻ എനിക്കു സന്തോഷമുണ്ട്.

ഈ നിയമങ്ങൾ നിയമങ്ങളെന്ന നിലയിൽ അന്തമറ്റവയായിരിക്കാം. എങ്കിലും അവയ്ക്ക് ആദിയുണ്ടായിരിക്കണം എന്ന് ഇവിടെ ഒരു വാദം വരാം. സൃഷ്ടിക്ക് ആദിയോ അന്തമോ ഇല്ലെന്നു വേദങ്ങൾ ഉപദേശിക്കുന്നു. വിശ്വശക്തിയുടെ ആകെത്തുക സദാ സമമാണെന്നു ശാസ്ത്രം തെളിയിച്ചിട്ടുള്ളതായി പറയപ്പെടുന്നു. അപ്പോൾ, ഒന്നും ഇല്ലാതിരുന്ന ഒരു കാലം ഉണ്ടായിരുന്നെങ്കിൽ ഈ വ്യക്തി ശക്തിയെല്ലാം എവിടെയായിരുന്നു? അത് ഈശ്വരനിൽ അവ്യക്തമായിരുന്നു എന്നു ചിലർ പറയുന്നു. എങ്കിൽ ഈശ്വരൻ ചിലപ്പോൾ അവ്യക്തശക്തിയും ചിലപ്പോൾ വ്യക്തശക്തിയും ആകും. അത് ഈശ്വരനെ വികാരിയാക്കും. വികാരമുള്ളതെല്ലാം കൂട്ടാണ്. കൂട്ടെല്ലാം തന്നെ വിനാശമെന്ന വികാരത്തിനു വിധേയമാകണം. അപ്പോൾ ഈശ്വരൻ നശിക്കും. ഇതബദ്ധം. അതുകൊണ്ട് സൃഷ്ടി ഇല്ലാതിരുന്ന കാലം ഒരിക്കലുമില്ലായിരുന്നു.

ഉപമ പറയുന്നപക്ഷം, സൃഷ്ടിയും സ്രഷ്ടാവും രണ്ട് രേഖകളാണ്. അനാദി, അനന്തം[2] സമാന്തരം. ഈശ്വരൻ നിത്യപ്രവൃത്തനായ ധാതാവാണ്. അവിടുന്ന് സ്വമഹിമകൊണ്ടു ബ്രഹ്മാണ്ഡപരമ്പരകളെ അവ്യക്തത്തിൽനിന്നു പ്രകാശിപ്പിച്ചു കുറേക്കാലം പ്രവർത്തിപ്പിച്ച്, ഒടുവിൽ സംഹരിക്കുന്നു. ഇതാണ് ബ്രാഹ്മണബാലൻ എന്നും ജപിക്കുന്നത്. അതീതകൽപ്പങ്ങളിലെ സൂര്യന്മാരെപ്പോലെ ഈ സൂര്യചന്ദ്രന്മാരേയും ഈശ്വരൻ സൃഷ്ടിച്ചു.[3]

ഞാൻ ഇതാ ഇവിടെ നിന്ന് കണ്ണടച്ച് 'ഞാൻ', 'ഞാൻ', 'ഞാൻ' എന്ന് എന്റെ ഉണ്മയെ ഭാവനചെയ്യാൻ ശ്രമിക്കുന്നെങ്കിൽ എന്താശയമാണ്

1. വാക്, അപാലാ, വിശ്വവാരാ, ആംഭൃണി മുതലായവർ

2. ന രൂപമസ്യേഹ തഥോപലഭ്യതേ
നാന്തോ ന ചാദിർനച സംപ്രതിഷ്ഠാ. (ഗീത.15.3)

3. സൂര്യാചന്ദ്രമസൗ ധാതാ യഥാപൂർവ്വമകൽപ്പയത് (ഋഗ്വേദം 10.190.3)

ആവിർഭവിക്കുക? ശരീരമെന്ന്. അപ്പോൾ, ഞാൻ ഭൗതികവസ്തുക്കളുടെ വെറുമൊരു കൂട്ടാണെന്നോ? അല്ലെന്നു വേദഘോഷം. ഞാൻ ശരീരത്തിൽ വസിക്കുന്ന ചൈതന്യമാണ്. ഞാൻ ദേഹമല്ല. ദേഹം നശിക്കും. എന്നാൽ എനിക്കു നാശമില്ല. ഞാൻ ഇതാ ഈ ശരീരത്തിലാണ്.* ഇതു വീണു പോകും. ഞാൻ തുടർന്നു ജീവിക്കും.

ഒരു ഭൂതകാലവും എനിക്കുണ്ടായിരുന്നു. ആത്മാവ് സൃഷ്ടിക്കപ്പെട്ട തല്ല. എന്തെന്നാൽ സൃഷ്ടി സംയോഗമാണ്. എന്നുവെച്ചാൽ മേലിൽ വിയോഗം തീർച്ചയെന്നർത്ഥം. അതുകൊണ്ട്, ആത്മാവ് നിർമ്മിതമാണെ ങ്കിൽ അതു നശിക്കണം. ചിലർ സുഖികളായി ജനിക്കുന്നു. തികവുറ്റ ആരോഗ്യം, അഴകുള്ള ശരീരം, മനസ്സിനു ചുറുചുറുക്ക്, വേണ്ടതെല്ലാം സുലഭം. ചിലർ ദുഃഖികളായി ജനിക്കുന്നു. ചിലർക്കു കയ്യില്ല, ചിലർക്കു കാലില്ല, പിന്നെച്ചിലർക്കു ബുദ്ധിയേ ഇല്ല. അവർ അതികഷ്ടമായ ഒരു ജീവിതം വെറുതെ ഇട്ടിഴയ്ക്കുന്നു. ഇവരെല്ലാം സൃഷ്ടിക്കപ്പെട്ടവരെങ്കിൽ സമനും കരുണാമയനുമായ ഒരീശ്വരൻ ഒരുവനെ സുഖിയായും മറ്റൊ രുവനെ ദുഃഖിയായും സൃഷ്ടിച്ചതെന്തിന്? ഇത്ര പക്ഷപാതിയായതെന്ത്? ഈ ജന്മത്തിൽ ദുഃഖിക്കുന്നവർ വരുംജന്മത്തിൽ സുഖിക്കുമെന്നു പറ യുന്നതും തീരെ സമാധാനമാകുന്നില്ല. സമനും കരുണാമയനുമായ ഒരീ ശ്വരന്റെ ഭരണത്തിൽ ഒരുവൻ ഇവിടെത്തന്നെ എന്തിനു ദുഃഖിക്കണം?

രണ്ടാമത് ഈശ്വരൻ സൃഷ്ടിച്ചു എന്ന ആശയം സൃഷ്ടിയിലെ പൊരു ത്തക്കേടിനു സമാധാനം തരുന്നില്ല. അത് ഒരു സർവ്വശക്തന്റെ ക്രൂരശാ സനത്തെ വെളിപ്പെടുത്തുകയേ ചെയ്യുന്നുള്ളു. അപ്പോൾ, ഒരു മനു ഷ്യനെ സുഖിയോ ദുഃഖിയോ ആക്കാൻ അവന്റെ ജനനത്തിനുമുമ്പു തന്നെ കാരണങ്ങൾ ഉണ്ടായിരുന്നിരിക്കണം. അവന്റെ പൂർവ്വകർമ്മങ്ങ ളത്രേ അവ.

ശരീരമനസ്സുകളുടെ പ്രവണതകളെയെല്ലാം നൈസർഗ്ഗികവാസന കൾകൊണ്ടു വ്യാഖ്യാനിച്ചുകൂടേ? ഇവിടെ സത്തയുടെ രണ്ടു സമാന്ത രരേഖകളുണ്ട്-ഒന്നു മനസ്സിന്റെ, മറ്റേതു ജഡത്തിന്റെ. ജഡവും ജഡപ രിണാമങ്ങളുംകൊണ്ട് നമുക്കുള്ളതെല്ലാം വ്യാഖ്യനിക്കാമെങ്കിൽ ഒരു ആത്മാവിന്റെ ഉണ്മയെ കൽപ്പിക്കേണ്ട ആവശ്യമില്ല. പക്ഷേ, ജഡ ത്തിൽനിന്നും വിചാരം ഉദിച്ചതായി തെളിയിക്കാൻ കഴിയുന്നതല്ല. ദാർശ നികമായ ഏകത്വം അനിവാര്യമാണെങ്കിൽ ആത്മികമായ ഏകത്വം (ആ ത്മാദ്വൈതം) തീർച്ചയായും യുക്തിയുക്തമാണ്. ഭൗതികമായ ഏകത്വത്തേ ക്കാൾ (ഭൂതാദ്വൈതം) ആശാസ്യതയിൽ ഒട്ടു കുറവുമല്ല.

---

*ജീവാപേതം വാവ കിലേദം മ്രിയതേ ന ജീവോ മ്രിയതേ.

(ഛാന്ദോഗ്യോപനിഷത്ത് 6.11.3)

പാരമ്പര്യം വഴി ശരീരങ്ങൾ ചില സവിശേഷപ്രവണതകളെ പ്രാപിക്കുന്നു എന്നത് അനിഷേധ്യമാണ്; പക്ഷേ, ആ പ്രവണതകളെന്നുവെച്ചാൽ ഒരു സവിശേഷമനസ്സിനുമാത്രം സവിശേഷരീതിയിൽ വ്യാപരിക്കാനുതകുന്ന വെറും ഭൗതികാകാരമത്രേ. പൂർവ്വകർമ്മ പ്രഭവങ്ങളായ മറ്റു പ്രവണതകൾ ഒരോ ആത്മാവിനും സ്വന്തമായുണ്ട്. ഒരു സവിശേഷപ്രവണതയോടുകൂടിയ ജീവൻ ആ പ്രവണതയെ പ്രദർശിപ്പിക്കാൻ ഏറ്റവും പറ്റിയ ഒരു ശരീരത്തിൽ സദൃശസംയോഗനിയമപ്രകാരം വന്നു പിറക്കുന്നു. ഇതു ശാസ്ത്രത്തിനു സമ്മതമാണ്; എന്തെന്നാൽ ശാസ്ത്രത്തിന് എല്ലാം ശീലത്തിലൂടെ വ്യാഖ്യാനിക്കണം. ശീലമാകട്ടെ അഭ്യാസംകൊണ്ട് വരുന്നതുമാണ്. അതുകൊണ്ട് നവജാതനായ ഒരു ജീവന്റെ സഹജശീലങ്ങൾ വ്യാഖ്യാനിക്കാൻ അഭ്യാസങ്ങൾ ആവശ്യമാണ്. അവ ഈ ജന്മം നേടാത്തവയാകയാൽ പൂർവ്വജന്മങ്ങളിൽനിന്നു വന്നുചേർന്നവതന്നെയായിരിക്കണം.

ഇവിടെ വേറൊരു ശങ്ക; ഇതൊക്കെ ശരിയെന്നുവെച്ചാലും എന്റെ പൂർവ്വജന്മത്തിലെ യാതൊന്നും ഞാനോർക്കാത്തതെന്ത്? ഇതിനു സമാധാനം പറയാൻ എളുപ്പമാണ്. ഞാനിപ്പോൾ ഇംഗ്ലീഷ് പറയുകയാണ്. ഇതെന്റെ മാതൃഭാഷയല്ല. വാസ്തവത്തിൽ മാതൃഭാഷയിലെ ഒരു വാക്കും ഇപ്പോൾ എന്റെ ബോധത്തിലില്ല; എന്നാൽ അവയെ ഉയർത്താൻ ഞാനൊന്നു ശ്രമിക്കട്ടെ. അവയങ്ങു തള്ളിക്കയറുകയായി. ഇതുകൊണ്ട് തെളിയുന്നതു ബോധം മനഃസമുദ്രത്തിന്റെ ഉപരിതലംമാത്രമെന്നാണ്; അതിന്റെ ആഴത്തിൽ നമ്മുടെ അനുഭവങ്ങൾ കൂട്ടംകൂടികിടപ്പുണ്ട്. ശ്രമിക്കൂ, പണിപ്പെടൂ; അവ പൊന്തിവരും, നിങ്ങളുടെ പൂർവ്വജന്മത്തെക്കുറിച്ചുപോലും നിങ്ങൾക്കു ബോധമുണ്ടാകും.

നേരിട്ടു കാട്ടിക്കൊടുക്കുന്ന തെളിവാണിത്. സാക്ഷാദ്ദർശനമാണ് ഒരു സിദ്ധാന്തത്തിന്റെ തികവുറ്റ തെളിവ്. ഇതാ ഋഷികൾ ലോകത്തെ വെല്ലുവിളിക്കുന്നു; സ്മൃതിസമുദ്രത്തെ അടിയോളം ഇളക്കി മറിക്കാനുള്ള രഹസ്യം ഞങ്ങൾ കണ്ടുപിടിച്ചിരിക്കുന്നു-അതു പരീക്ഷിക്കുവിൻ. നിങ്ങൾക്കു പൂർവ്വജന്മത്തിന്റെ പൂർണ്ണസ്മൃതിയുണ്ടാകും.

അങ്ങനെ, താൻ ആത്മാവാണെന്ന് ഹിന്ദു വിശ്വസിക്കുന്നു. ആത്മാവിനെ വാളിനു മുറിച്ചുകൂടാ, തീയ്ക്കെരിച്ചുകൂടാ, വെള്ളത്തിനു അലിച്ചുകൂടാ. കാറ്റിനു ഉണക്കിയുംകൂടാ.* ഒരോ ആത്മാവ് ഒരോ വൃത്തമാണെന്നു ഹിന്ദു വിശ്വസിക്കുന്നു-അതിനു പരിധി എങ്ങുമില്ല. എങ്കിലും കേന്ദ്രം ശരീരത്തിലാണ്. ഈ കേന്ദ്രം ശരീരത്തിൽനിന്നു ശരീരത്തിലേക്കു മാറുകമാത്രമാണ് മരണമെന്നു വെച്ചാൽ. ഭൗതികാവസ്ഥകൾ ആത്മാവിനെ ബന്ധിക്കുന്നുമില്ല. അതിന്റെ യഥാർത്ഥസ്വരൂപത്തിൽ ആത്മാവ് സ്വതന്ത്രവും അപരിമിതവും അപാപവിദ്ധവും ശുദ്ധവും പൂർണ്ണവുമാ

* നൈനം ഛിന്ദന്തി ശസ്ത്രാണി നൈനം ദഹതി പാവകഃ
ന ചൈനം ക്ലേദയന്ത്യാപോ ന ശോഷയതി മാരുതഃ. (ഗീത. 2.23)

ണ്. എന്നാൽ അത് എങ്ങനെയോ ജഡത്തിൽ കുടുങ്ങിയതായി കാണുകയും സ്വയം ജഡമെന്നു വിചാരിക്കയും ചെയ്യുന്നു.

മുക്തനും ശുദ്ധനും പൂർണ്ണനുമായ ആത്മാവ് ഇങ്ങനെ ജഡക്കുടുക്കിൽപ്പെടേണ്ട ആവശ്യമെന്ത്? ഇതാണ് അടുത്ത ചോദ്യം. പൂർണ്ണനായ ആത്മാവ്, താൻ അപൂർണ്ണനാണെന്ന തെറ്റിദ്ധാരണയിൽ അകപ്പെട്ടതെങ്ങനെ? ഹിന്ദുക്കൾ ഈ ചോദ്യത്തിൽനിന്നൊഴിഞ്ഞുകളയുന്നെന്നും അങ്ങനെ ഒരു ചോദ്യം ഉദിക്കുന്നില്ലെന്ന് അവർ പറയുന്നെന്നും ചിലർ പറഞ്ഞുകേട്ടിട്ടുണ്ട്. ചില ചിന്തകന്മാർ ഇതിനുത്തരം പറയാൻ ഒന്നോ അതിലധികമോ പൂർണ്ണപ്രായന്മാരെ കൽപ്പിക്കുന്നു, വിടവുകളടയ്ക്കാൻ വലിയ ശാസ്ത്രീയസംജ്ഞകൾ ഉപയോഗിക്കയും ചെയ്യുന്നു. പക്ഷേ സംജ്ഞാപ്രയോഗം സമാധാനം പറയലല്ല. ചോദ്യം അങ്ങനെതന്നെ ശേഷിക്കുന്നു. പൂർണ്ണൻ എങ്ങനെ പൂർണ്ണപ്രായനായി? ശുദ്ധനിരുപാധികസ്വരൂപം അണുമാത്രമെങ്കിലും മാറുന്നതെങ്ങിനെ? എന്നാൽ ഹിന്ദു ഋജുവാണ്. യുക്ത്യാഭാസത്തെ അഭയം പ്രാപിക്കാൻ അവൻ ആഗ്രഹിക്കുന്നില്ല. ആണത്തത്തോടെ ചോദ്യത്തെ നേരിടാൻ അവനു ധൈര്യമുണ്ട്. അവന്റെ മറുപടി ''എനിക്കറിഞ്ഞുകൂടാ'' എന്നാണ്. ''പൂർണ്ണനായ ആത്മാവ് താൻ അപൂർണ്ണനാണെന്നു വിചാരിച്ചത്, ജഡത്തോടൊട്ടി അതിൽ കുടുങ്ങിയത്. എങ്ങനെയെന്ന് എനിക്കറിഞ്ഞുകൂടാ.'' എന്നാൽ എന്തൊക്കെയായാലും വസ്തുത വസ്തുതതന്നെ താൻ ശരീരമാണെന്നുള്ള തനതു വിചാരം എല്ലാവരുടെയും ബോധതലത്തിലുള്ള ഒരു വസ്തുതയാണ്. താൻ ശരീരമാണെന്നു വിചാരിക്കുന്നതെന്തുകൊണ്ടെന്നു വിശദീകരിക്കാൻ ഹിന്ദു ശ്രമിക്കുന്നില്ല. അത് ഈശ്വരേച്ഛയാണെന്ന് മറുപടി ഒരു സമാധാനമല്ല. 'എനിക്കറിഞ്ഞുകൂടാ' എന്ന ഹിന്ദുവിന്റെ വചനത്തെക്കാൾ ഒട്ടും മെച്ചമല്ല അത്.

ഇങ്ങനെ, മനുഷ്യാത്മാവ് നിത്യനും അമൃതനും പൂർണ്ണനും അനന്തനുമാണ്. മരണമെന്നു പറയുന്നത് ഒരു ശരീരത്തിൽനിന്നു മറ്റൊരു ശരീരത്തിലേക്കു കേന്ദ്രം മാറുകമാത്രമാണ്. പൂർവ്വകർമ്മങ്ങൾ വർത്തമാനത്തെയും വർത്തമാനം ഭാവിയെയും നിർണ്ണയിക്കുന്നു. ജനനത്തിൽനിന്നു ജനനത്തിലേക്കും മരണത്തിൽനിന്നു മരണത്തിലേക്കും സംസാരിച്ച് ജീവൻ മേല്പോട്ടോ കീഴ്പോട്ടോ പൊയ്ക്കൊണ്ടേ ഇരിക്കുന്നു. ഇവിടെ വേറൊരു ചോദ്യം ഇങ്ങനെയാണെങ്കിൽ മനുഷ്യന്റെ കഥയെന്ത്? കൊടുങ്കാറ്റിൽപ്പെട്ട ചെറുതോണിയോ അവൻ? പതചൂടിയ തിരത്തുഞ്ചത്തേയ്ക്ക് ഒരു നിമിഷം അടിച്ചു കയറ്റപ്പെട്ടും തന്റെ സുകൃതദുഷ്കൃത്യങ്ങളുടെ പിടിയിൽപെട്ട് അങ്ങിങ്ങു മറിയുന്ന ചെറുതോണിയോ മനുഷ്യൻ? സദാ ക്ഷോഭിച്ച്, സദാ പായുന്ന നിഷ്കരുണമായ കാര്യകാരണധാരയിൽ കഴിവുറ്റ തുണയറ്റുഴലുന്ന കെടുതോണിയോ അവൻ! വിധവയുടെ കണ്ണീരോ

അനാഥരോദനമോ ഗൗനിക്കാതെ, ഒക്കെത്തകർത്തുരുണ്ടുപോകുന്ന കാരണചക്രത്തിന്റെ അടിയിലകപ്പെട്ട ക്ഷുദ്രശലഭമോ മനുഷ്യൻ? ഇതോർത്ത് ഉള്ളം കുഴയുന്നു, എന്നാലും പ്രകൃതിയുടെ നിയമം ഇതുതന്നെ. ഒരാശയ്ക്കും വകയില്ലേ? ഒരു രക്ഷയുമില്ലേ? ഈ ക്രന്ദനം, നിരാശത നിറഞ്ഞ നെഞ്ചിന്റെ അടിത്തട്ടിൽനിന്നു പൊന്തി, കരുണയുടെ തിരുമഞ്ചത്തിലെത്തി; അവിടെനിന്ന് ആശാവഹവും സാന്ത്വപരവുമായ തിരുമൊഴികൾ അവതരിച്ച് ഒരു വൈദിക ഋഷിയെ പ്രചോദിപ്പിച്ചു. ലോകസമക്ഷം എണീറ്റുനിന്നു കാഹളധ്വനിയിൽ ആ മംഗളവാർത്ത അവിടുന്നു വിളംബരം ചെയ്തു: ''അമൃതാനന്ദത്തിന്റെ അരുമക്കിടാങ്ങളേ! ദിവ്യധാമങ്ങളിലും നിവസിക്കുന്നവരേ! ഇരുളിനെല്ലാം അപ്പുറത്ത് മായയ്ക്കപ്പുറത്ത്, ആദിത്യവർണ്ണനായ പുരാണപുരുഷനെ ഞാൻ കണ്ടിരിക്കുന്നു. അവനെ അറിഞ്ഞാൽമാത്രമേ നിങ്ങൾ മരണപരമ്പരയിൽനിന്നു വിമുക്തരാവൂ.''[1] ''അമൃതാനന്ദത്തിന്റെ അരുമക്കിടാങ്ങളേ!'' എത്ര മധുരമായ പേർ! എത്ര ആശാവഹം! ഞാൻ ആ മധുരമായ പേർ ചൊല്ലി നിങ്ങളെ വിളിക്കട്ടെ– അമൃതാനന്ദത്തിന്റെ അനന്തരാവകാശികൾ–അതേ, നിങ്ങളെ പാപികളെന്നു വിളിക്കാൻ ഹിന്ദു കൂട്ടാക്കുകയില്ല. ഈശ്വരസന്താനങ്ങളാണ് നിങ്ങൾ. അമൃതാനന്ദത്തിന്റെ പങ്കാളികൾ, ദിവ്യന്മാർ, പരിപൂർണ്ണന്മാർ! അല്ലയോ ഭൂലോകദേവന്മാരേ, നിങ്ങൾ പാപികളോ! അങ്ങനെ വിളിക്കുന്നത് പാപമാണ്, മനുഷ്യസ്വഭാവത്തിനു പെട്ട മാനഹാനിയാണിത്. അല്ലയോ സിംഹങ്ങളേ, എണീറ്റു വരുവിൻ! ആടെന്ന ഭ്രാന്തി കുടഞ്ഞു കളയുവിൻ! മരണം തീണ്ടാത്ത ആത്മാക്കളാണ് നിങ്ങൾ. മുക്തന്മാർ, ധന്യന്മാർ, നിത്യന്മാർ, ജഡമല്ല നിങ്ങൾ, ദേഹമല്ല നിങ്ങൾ; ജഡം നിങ്ങളുടെ ദാസൻ, നിങ്ങൾ ജഡത്തിന്റെ ദാസന്മാരല്ല.

ഇങ്ങനെയാണ് വേദങ്ങൾ ഉദ്ഘോഷിക്കുന്നത്; അല്ലാതെ നീക്കുപോക്കില്ലാത്ത നിയമങ്ങളുടെ ഒരു കൊടുംചട്ടക്കൂടല്ല, അറുതിയറ്റ കാര്യകാരണക്കൽത്തുറുങ്കുമല്ല. പിന്നെയോ, ഈ നിയമങ്ങളുടെയെല്ലാം തലപ്പത്തും സർവ്വവസ്തുവിലും ശക്തിയിലും പരമാണുപര്യന്തം വ്യാപിച്ച് ഒരു പരമപുരഷൻ നിലകൊള്ളുന്നു; ''അവന്റെ കൽപ്പനകൊണ്ടു കാറ്റു വീശുന്നു, തീ എരിയുന്നു, കാർ പെയ്യുന്നു, മൃത്യു ഭൂമിയിലെങ്ങും നീളെ നടക്കുന്നു.''[2]

---

1. ശൃണ്വന്തു വിശ്വേ അമൃതസ്യ പുത്രാ
ആ യേ ധാമാനി ദിവ്യാനി തസ്ഥുഃ
വേദാഹമേതം പുരുഷം മഹാന്തമാദിത്യവർണ്ണം തമസഃ പരസ്താത്
തമേവ വിദിത്വാ അതിമൃത്യുമേതി നാന്യഃ പന്ഥാ വിദ്യതേ/യനായ.
(ശ്വേതാശ്വതരോപനിഷത്ത് 2 5,3,8)

2. ഭീഷാസ്മാദ് വാതഃ പവതേ ഭീഷോദേതി സൂര്യഃ
ഭീഷാസ്മാദഗ്നിശ്ചേന്ദ്രശ്ച മൃത്യുർധാവതി പഞ്ചമഃ.
(തൈത്തിരീയോപനിഷത്ത് 2.8)

ആ പരന്റെ സ്വരൂപമെന്ത്? അവിടുന്നു സർവ്വവ്യാപിയാണ്; നിർമ്മലനും നിരാകാരനും സർവ്വശക്തനും പരമകാരുണികനുമാണ്. ''അവിടുന്നാണ് ഞങ്ങളുടെ അച്ഛൻ, അവിടുന്നാണ് ഞങ്ങളുടെ അമ്മ. ഞങ്ങളുടെ പ്രിയതോഴനും അവിടുന്നുതന്നെ.[1] ഞങ്ങളുടെ കരുത്തിന്റെയെല്ലാം ഉറവാണവിടുന്ന്; ഞങ്ങൾക്കു കരുത്തു തരേണമേ. അവിടുന്നുതന്നെ ഈ വിശ്വഭാരം വഹിക്കുന്നത്; ജീവിതത്തിന്റെ ചെറുചുമടു താങ്ങാൻ ഞങ്ങളെ തുണയ്ക്കേണമേ''2 ഇങ്ങനെയാണ് വേദർഷികൾ പാടിയത്. ഇനി അവിടുത്തെ ആരാധിക്കേണ്ടതെങ്ങനെ? പ്രേമം കൊണ്ടുതന്നെ. ''ഈ ജന്മത്തിലും വരും ജന്മത്തിലുമുള്ള എല്ലാറ്റിനേയുംകാൾ പ്രിയതരനായി. പ്രേഷ്ഠനായി കരുതി അവിടുത്തെ ആരാധിക്കണം.''

ഇതാണ് വേദപ്രോക്തമായ ഭക്തിമാർഗ്ഗം. ഇനി ഈശ്വരാവതാരമെന്നു ഹിന്ദുക്കൾ വിശ്വസിക്കുന്ന ശ്രീകൃഷ്ണൻ, ഇതിനെ പൂർണ്ണമായി വളർത്തി ഉപദേശിച്ചത് എങ്ങനെയെന്നു നോക്കാം. ''ഒരുവൻ ഈ ലോകത്തിൽ താമരയിലപോലെ ജീവിക്കണം''[3] എന്ന് അവിടുന്നുപദേശിച്ചു. താമരയില വെള്ളത്തിൽ വളരുന്നെങ്കിലും വെള്ളം കൊണ്ടു നനയുന്നില്ലല്ലോ; അതുപോലെ വേണം മനുഷ്യൻ ലോകത്തിൽ ജീവിക്കാൻ-ഹൃദയം ഹരിയിലേയ്ക്കും കരങ്ങൾ കർമ്മത്തിലേയ്ക്കും.

ഈ ലോകത്തിലോ, വരും ലോകത്തിലോ കിട്ടാവുന്ന ഫലങ്ങൾ കൊതിച്ച് ഈശ്വരനെ പ്രേമിക്കുന്നതു നന്ന്. എന്നാൽ അതിലും നന്ന്, പ്രേമത്തിനുവേണ്ടി ഭഗവാനെ പ്രേമിക്കുന്നത്. ആ പ്രാർത്ഥന ഇങ്ങനെയാണ്: ''ഭഗവാൻ എനിക്കു സമ്പത്തോ സന്തതിയോ വിദ്യയോ വേണ്ട. ഞാൻ പലവുരു ജനിക്കണമെന്നാണ് അവിടുത്തെ ഇച്ഛയെങ്കിൽ അതങ്ങനെയായിക്കൊള്ളട്ടെ. എന്നാൽ ഒരനുഗ്രഹം മാത്രം; എനിക്കു ഫലകാംക്ഷയില്ലാതെ അവിടുത്തെ പ്രേമിക്കാറാകണം; നിസ്സ്വാർത്ഥം, പ്രേമാർത്ഥം, പ്രേമിക്കണം''[4] ശ്രീകൃഷ്ണശിഷ്യരിലൊരുവനായിരുന്ന അന്നത്തെ ഭാരതചക്രവർത്തി(യുധിഷ്ഠിരൻ)യെ ശത്രുക്കൾ രാജ്യത്തിൽനിന്നോടിച്ചു.[5] അദ്ദേഹത്തിന് രാജ്ഞിയോടുകൂടി ഹിമാലയവന

1. ത്വമേവ മാതാ ച പിതാ ത്വമേവ
   ത്വമേവ ബന്ധുശ്ച സഖാ ത്വമേവ.
2. വീര്യമസി വീര്യം മയി ധേഹി
   സഹോ/സി സഹോ മയി ധേഹി. (ശുക്ലയജുർവേദസംഹിത 19.9)
3. ബ്രഹ്മണ്യാധായ കർമ്മാണി സംഗം ത്യക്ത്വാ കരോതി യഃ
   ലിപ്യതേ ന സ പാപേന പദ്മപത്രമിവാംഭസാ. (ഗീ. 5.10)
4. ന ധനം ന ജനം ന സുന്ദരീം കവിതാം വാ കമലേശ കാമയേ
   മമ ജന്മനി ജന്മനീശ്വരേ ഭവതാദ് ഭക്തിരഹൈതുകീ ത്വയി. (ശിക്ഷാഷ്ടകം 4)
5. മഹാഭാരതം വനപർവ്വം 30,31 അദ്ധ്യായങ്ങളിൽ ഈ കഥ വിസ്തരിച്ചു പറയുന്നുണ്ട്.

ങ്ങളെ അഭയം പ്രാപിക്കേണ്ടിവന്നു. അവിടെവെച്ച് ഒരു നാൾ അദ്ദേഹ ത്തോടു രാജ്ഞി ചോദിച്ചു: 'ധർമ്മിഷ്ഠരിൽ അഗ്രേസരനായ അങ്ങേയ്ക്ക് ഇത്രയേറെ ദുഃഖം സഹിക്കേണ്ടിവന്നതെന്തുകൊണ്ട്?' യുധിഷ്ഠിരൻ മറു പടി പറഞ്ഞു: 'പ്രിയേ, ഇതാ ഹിമാലയപർവ്വതങ്ങളെ നോക്കൂ, അവ എത്ര ഗംഭീരങ്ങളും രമണീയങ്ങളുമായിരിക്കുന്നു. ഞാൻ അവയെ സ്നേഹിക്കുന്നു. അവ എനിക്കൊന്നും തരുന്നില്ല. എങ്കിലും ഗംഭീരവും രമണീയവുമായതിനെ സ്നേഹിക്കുക എന്റെ പ്രകൃതിയാണ്; ഞാൻ അവയെ സ്നേഹിക്കുന്നു. ഇതുപോലെ ഞാൻ ഭഗവാനേയും സ്നേഹി ക്കുന്നു. സർവ്വസൗന്ദര്യഗാംഭീര്യങ്ങൾക്കും ഉറവിടം അവിടുന്നാണ്. പ്രേമാർഹമായ ഏകവസ്തു ഭഗവാനാണ്. അവിടുത്തെ പ്രേമിക്കയാണ് എന്റെ പ്രകൃതി. അതുകൊണ്ടു ഞാൻ പ്രേമിക്കുന്നു. ഞാൻ യാതൊന്നും പ്രാർത്ഥിക്കുന്നില്ല. ഞാൻ യാതൊന്നും യാചിക്കുന്നില്ല. അവിടുന്ന് ഇഷ്ടം പോലെ എന്നെ എവിടെയും വെയ്ക്കട്ടെ. പ്രേമൈകപരനായി എനിക്ക വിടുത്തെ പ്രേമിക്കണം. പ്രേമവാണിജ്യം എനിക്കു വയ്യ.'

ആത്മാവ് ദിവ്യമാണ്, ജഡത്തിന്റെ കെട്ടിൽ പെട്ടുപോയെന്നുമാത്രം; ഈ കെട്ടു പൊട്ടിയാൽ പൂർണ്ണതയായി-ഇതാണ് വേദാനുശാസനം. അതിന് അവർ പറയുന്ന പേരു മുക്തിയെന്നാണ്-സ്വാതന്ത്ര്യം, അപൂർണ്ണ തയുടെ ബന്ധനത്തിൽനിന്നുള്ള സ്വാതന്ത്ര്യം, മൃത്യുവിൽനിന്നും ദുഃഖ ത്തിൽനിന്നുമുള്ള സ്വാതന്ത്ര്യം.

ഈ ബന്ധനം ഈശ്വരകൃപകൊണ്ടേ വീണുപോകൂ. ഈശ്വരകൃപ പവിത്രരിലേ വന്നുചേരൂ. അതുകൊണ്ട് പവിത്രതയാണ് ഈശ്വരകൃപ യ്ക്കുള്ള യോഗ്യത.[1] ആ കൃപ എങ്ങനെ പ്രവർത്തിക്കുന്നു? പവിത്ര ഹൃദയത്തിൽ അവിടുന്നു തന്നെത്താൻ വെളിപ്പെടുത്തുന്നു.[2] പവിത്രനും അലിപ്തനും ഈശ്വരനെ ദർശിക്കുന്നു. അതും, ഈ ജന്മംതന്നെ.[3] അപ്പോൾ നെഞ്ചിലെ കുടിലതകൾ നിവരും, അപ്പോൾ മാത്രം. സർവ്വ സംശയവും അപ്പോൾ തീരും.[4] പിന്നെ മനുഷ്യൻ ഭയങ്കരമായ കാരണ നിയമത്തിന്റെ കളിപ്പാട്ടമല്ല. ഇതാണ് ഹിന്ദുമതത്തിന്റെ മർമ്മപ്രധാനമായ ആശയം. ഹിന്ദുവിന് വാക്കുകളും വാദങ്ങളും കൊണ്ടു കഴിയാൻ ഇഷ്ട

1. തപഃ പ്രഭാവാദ്ദേവപ്രസാദാച്ച
ബ്രഹ്മ ഹ ശ്വേതാശ്വതരോऽഥ വിദ്വാൻ. (ശ്വേതാശ്വതരോപനിഷത്ത്. 6.21)
2. ജ്ഞാനപ്രസാദേന വിശുദ്ധസത്ത്വ-
സ്തതസ്തു തം പശ്യതേ നിഷ്കലം ധ്യായമാനഃ. (മുണ്ഡകോപനിഷത്ത് 3.1.8)
3. യദാ സർവ്വേ പ്രമുച്യന്തേ കാമാ യേऽസ്യ ഹൃദി ശ്രിതാഃ
അഥ മർത്ത്യോऽമൃതോ ഭവത്യത്ര ബ്രഹ്മ സമശ്നുതേ. (കഠോപനിഷത്ത്.6.14)
4. ഭിദ്യതേ ഹൃദയഗ്രന്ഥിശ്ഛിദ്യന്തേ സർവ്വസംശയാഃ
ക്ഷീയന്തേ ചാസ്യ കർമ്മാണി തസ്മിൻ ദൃഷ്ടേ പരാവരേ.
(മുണ്ഡകോപനിഷത്ത് 2.2.9)

മില്ല. ഇന്ദ്രിയവേദ്യമായ സാധാരണസത്തയിൽ കവിഞ്ഞു വല്ലതുമുണ്ടെങ്കിൽ അതവനു നേരിട്ടു കാണണം. ജഡമല്ലാത്ത ഒരാത്മാവ് തന്നിലുണ്ടെങ്കിൽ, പരമകാരുണികനായ ഒരു പരമാത്മാവുണ്ടെങ്കിൽ, അവനു നേരേ അങ്ങോട്ടു ചെല്ലണം. അവന് അവിടുത്തെ കാണണം, അതുകൊണ്ടേ അവന്റെ സംശയമെല്ലാം നശിക്കൂ. അങ്ങനെ, ആത്മാവിന്റെ, ഈശ്വരന്റെ അത്യുൽകൃഷ്ടപ്രമാണമായി ഒരു ഹിന്ദുസിദ്ധൻ നൽകുന്നതിതാണ്: ''ആത്മദർശനം എനിക്കു കിട്ടിയിരിക്കുന്നു. ഈശ്വരനെ ഞാൻ കണ്ടിരിക്കുന്നു''* അതാണുതാനും പൂർണ്ണതയ്ക്കുള്ള ഏകവ്യവസ്ഥ. ചില സിദ്ധാന്തങ്ങളിലും തത്ത്വങ്ങളിലും വിശ്വസിക്കാനുള്ള യത്നമോ സംരംഭമോ അല്ല ഹിന്ദുമതം; സാക്ഷാൽക്കരിക്കലാണത്, ആകലും ആയിത്തീരലും.

ഇപ്രകാരം ഹിന്ദുദർശനങ്ങളുടെ ലക്ഷ്യം മുഴുവൻ നിരന്തരയത്നം കൊണ്ടു പൂർണ്ണനും ദിവ്യനുമാകയാണ്. ഈശ്വരനെ പ്രാപിക്കുകയും ഈശ്വരനെ ദർശിക്കുകയും ചെയ്യുക. ഈ ഈശ്വരപ്രാപ്തിയും ഈശ്വരദർശനവും, സ്വർഗ്ഗസ്ഥനായ പിതാവിനെപ്പോലെതന്നെ പരിപൂർണ്ണനായിത്തീരൽ, ആണ് ഹിന്ദുവിന്റെ മതം.

അപ്പോൾ പൂർണ്ണത്വം പ്രാപിച്ചവന്റെ ഗതിയെന്ത്? അയാൾ അനന്താനന്ദമായ ഒരു ജീവിതം നയിക്കുന്നു. മനുഷ്യനു രസിക്കാൻ കൊള്ളാവുന്ന ഒരേ ഒരു വസ്തുവിനെ, അതായത് ഈശ്വരനെ നേടി, അയാൾ അളവറ്റതും തികവുറ്റതുമായ ആനന്ദം അനുഭവിക്കുന്നു. ഭഗവത്സായൂജ്യരസം ആസ്വദിക്കുന്നു.

ഇത്രത്തോളം എല്ലാ ഹിന്ദുക്കളും യോജിക്കുന്നു. ഇതാണ് ഭാരതത്തിലെ എല്ലാ മതസമ്പ്രദായങ്ങൾക്കും പൊതുവായ മതം. പക്ഷേ പൂർണ്ണത (അതിനെപ്പറ്റി നാം പറഞ്ഞല്ലോ) കേവലമാണ്; കേവലം രണ്ടോ മൂന്നോ വയ്യ. അതിന് ഒരു ഗുണവും ഉണ്ടാകാവതല്ല. അതു വ്യക്തിയാകാനും തരമില്ല. അതുകൊണ്ട്. ഒരാത്മാവു പൂർണ്ണവും കേവലവുമാകുമ്പോൾ അതു ബ്രഹ്മത്തോട് ഏകീഭവിക്കണം. ജീവൻ സ്വപ്രകൃതിയുടെ പൂർണ്ണതയും സ്വസത്തയുടെ യാഥാർത്ഥ്യവുമായി, കേവലസച്ചിദാനന്ദമായി, മാത്രമേ ഈശ്വരനെ സാക്ഷാൽകരിക്കൂ. വ്യക്തിത്വം നശിച്ച് കല്ലോ മരമോ ആയിത്തീരലാണിത് എന്ന ആക്ഷേപം നാം പലപ്പോഴും വായിച്ചിട്ടുണ്ട്. ''മുറിവേറ്റിട്ടേയില്ലാത്തവൻ മുറിപ്പാടു കണ്ടു ചിരിക്കുന്നു.''

ഇതിങ്ങനെയൊന്നുമല്ലെന്നു ഞാൻ പറഞ്ഞുകൊള്ളട്ടെ. ഈ ചെറുശരീരത്തെക്കുറിച്ചുള്ള (ഞാനെന്ന) ബോധം ആസ്വദിക്കുന്നതു സുഖമാണെങ്കിൽ രണ്ടു ശരീരങ്ങളിലുള്ള അഭിമാനരസം സുഖതരമാകണം. ആത്മഭാവനയ്ക്കു ആസ്പദമായ ശരീരങ്ങളുടെ എണ്ണം വർദ്ധിക്കുന്ന ക്രമ

* വേദാഹമേതമജരം പുരാണം
സർവ്വാത്മാനം സർവ്വഗതം വിഭുത്വാത് (ശ്വേതാശ്വതരോപനിഷത്ത് 3.21)

ത്തിന് ആനന്ദത്തിന്റെ അളവും വർദ്ധിക്കും. ഇങ്ങനെ വിശ്വാത്മഭാവം ഉണ്ടാകുന്നതോടെ ലക്ഷ്യത്തിലെത്തി, ആനന്ദത്തിന്റെ പരമകാഷ്ഠയിൽ.

ഇങ്ങനെ അനന്തമായ വിശ്വാത്മഭാവം കൈവരാൻ ഈ ചട്ടക്കൂടിലുള്ള ശോകാസ്പദവും അല്പവുമായ ആത്മഭാവം പോകതന്നെ വേണം. ഞാൻ ആനന്ദമാത്രനാകുമ്പോഴേ ശോകത്തിന് അന്തം വരൂ; ഞാൻ ചിന്മാത്രനാകുമ്പോൾമാത്രമേ തെറ്റുകളൊക്കെ അറ്റുപോകൂ. ശാസ്ത്രത്തിന്റെ നിയതമായ നിഗമനവും ഇതുതന്നെ. ശാരീരികമായ ആത്മഭാവം മിഥ്യയാണെന്ന് ശാസ്ത്രം എനിക്കു തെളിയിച്ചുതന്നിരിക്കുന്നു. എന്റെ ശരീരം, വാസ്തവത്തിൽ ഇടമുറിയാത്ത ജഡസമുദ്രത്തിൽ തുടരെ മാറിക്കൊണ്ടിരിക്കുന്ന ഒരു ചെറുപോളയാണെന്ന്. ഇങ്ങനെ എന്റെ ഇതരപ്രതിരൂപമായ ആത്മാവിന്റെ പക്ഷത്തിലും അദ്വൈതം (ഐക്യം) തന്നെ നിയതമായ നിഗമനവും.

ശാസ്ത്രം ഐക്യദർശനമല്ലാതൊന്നുമല്ല. പൂർണ്ണമായ ഐക്യം പ്രാപിക്കുന്നതോടെ മുന്നേറ്റം മുട്ടി ശാസ്ത്രം നിന്നുപോകും. എന്തെന്നാൽ അതു ലക്ഷ്യത്തിലെത്തും. മറ്റെല്ലാം ഉളവാക്കുന്ന ഏകഭൂതത്തെ കണ്ടെത്തിയാൽ രസതന്ത്രത്തിനു പിന്നെ മുന്നേറാൻ വയ്യ. മറ്റൊക്കെ പ്രാകാശിപ്പിക്കുന്ന ഏകശക്തി കണ്ടെത്തുന്നതിൽ തൻകാര്യം നിറവേറ്റാനായാൽ ഊർജ്ജതന്ത്രം നിന്നുപോകും. മരണപ്രപഞ്ചത്തിലെ മാറാത്ത ഒരൊറ്റ ചൈതന്യത്തെ എപ്പോഴും മാറുന്ന ലോകത്തിന്റെ ഒറ്റച്ചുവടിനെ, എല്ലാ ജീവന്മാർക്കും മിഥ്യാസത്തയെ നൽകുന്ന ഒരേയൊരു പരമാത്മാവിനെ -അവിടുത്തെ കണ്ടെത്തിയാൽ അദ്ധ്യാത്മശാസ്ത്രവും പൂർണ്ണതയെ പ്രാപിക്കും. ഇങ്ങനെയാണ് നാനാത്വത്തിലും അദ്വൈതത്തിലുംകൂടി ആത്യന്തികൈക്യം പ്രാപിക്കുന്നത്. ഇതിനപ്പുറം മതത്തിനു പോകാനാവില്ല. ഇതാണ് സർവ്വശാസ്ത്രലക്ഷ്യം.

ശാസ്ത്രമെല്ലാം ഈ നിഗമനത്തിലെത്താൻ നിർബ്ബന്ധമാണ്. 'ആവിർഭാവ'മാണ് ശാസ്ത്രത്തിന്റെ ഇന്നത്തെ വാക്ക്, 'സൃഷ്ടി'യല്ല ഹിന്ദുവിന് ഇതിൽ സന്തോഷമേയുള്ളൂ; അവൻ യുഗങ്ങളായി ഉള്ളിൽ താലോലിച്ചുപോന്നതെന്തോ അതുതന്നെ ഇന്ന്, കുറേക്കൂടെ കരുത്തുള്ള ഭാഷയിലും ശാസ്ത്രത്തിന്റെ പുതുപുത്തൻ ദർശനങ്ങളിൽനിന്നുള്ള കൂടുതൽ വെളിച്ചത്തിലും ലോകം പഠിക്കാൻ പോകയാണല്ലോ-അതിൽ അവനു സന്തോഷമേയുള്ളൂ.

ഇനി നമുക്കു തത്ത്വവിചാരക്കയറ്റങ്ങളിൽനിന്നു പാമരമതത്തിലേയ്ക്ക് ഇറങ്ങുകതന്നെ. ഭാരതത്തിൽ അനേകദേവതാവാദം (Polytheism) ഇല്ലെന്ന് ഞാൻ ആദ്യമേ നിങ്ങളോടു പറയട്ടെ. ഓരോ അമ്പലത്തിലും ചെന്നുനിന്നു ചെവി കൊടുത്തു കേട്ടാൽ, അവിടുത്തെ ഭക്തന്മാർ സർവ്വവ്യാപിത്വമടക്കം ഈശ്വരന്നുള്ള എല്ലാ ഗുണങ്ങളും ഭഗവദ്വിഗ്രഹങ്ങളിൽ കൽപ്പിക്കുന്നതായി തെളിയും. ഇത് അനേകദേവതാവാദമല്ല. ദേവാ

ധിദേവവാദം (Henotheism) എന്ന പേരും സമാധാനമാകുന്നില്ല. 'പേരു മറ്റെന്തു ചൊന്നാലും റോസ് അതേ തൂമണം തരും.' നാമകരണം വിശദീകരണമല്ല.

ഒരു ക്രിസ്ത്യൻപാതിരി ഭാരതത്തിൽ ഒരാൾക്കൂട്ടത്തോടു പ്രസംഗിച്ചത്, എന്റെ കുട്ടിക്കാലത്ത് കേട്ടതു ഞാനോർക്കുന്നു. അയാൾ അവരോടു പറഞ്ഞ മറ്റു മധുരസംഗതികളിൽ ഒന്ന് ഇതായിരുന്നു: 'നിങ്ങളുടെ വിഗ്രഹത്തിന് എന്റെ വടികൊണ്ട് ഒരടി കൊടുത്താൽ അതിനെന്തു ചെയ്യാൻ കഴിയും?' അയാളുടെ കേൾവിക്കാരിലൊരാൾ ഉടനെതന്നെ മറുപടി പറഞ്ഞു: 'ഞാൻ നിങ്ങളുടെ ഈശ്വരനെ ശകാരിച്ചാൽ അയാൾക്ക് എന്തു ചെയ്യാൻ കഴിയും?' 'താൻ ചാകുമ്പോൾ തന്നെ ശിക്ഷിക്കും.' പാതിരി പറഞ്ഞു. 'എന്നാൽ താൻ ചാകുമ്പോൾ എന്റെ വിഗ്രഹം തന്നെ ശിക്ഷിക്കും.' ആ ഹിന്ദു തിരിച്ചടിച്ചു.

മരത്തെ അതിന്റെ കായ്കൊണ്ടറിയാം. എങ്ങും ഒരിക്കലും കണ്ടിട്ടില്ലാത്തത്ര സദ്വൃത്തിയും അദ്ധ്യാത്മതയും പ്രേമവും ഉള്ളവരെ, വിഗ്രഹാരാധനക്കാരെന്നു വിളിക്കുന്നവരുടെ ഇടയ്ക്കു ഞാൻ കണ്ടിട്ടുണ്ട്. അപ്പോൾ ഞാൻ നിന്നു തന്നെത്താൻ ചോദിക്കാറുണ്ട്. 'പാപം പുണ്യത്തെ ഉണ്ടാക്കുമോ?' എന്ന്.

അന്ധവിശ്വാസം മനുഷ്യന്റെ ഒരു വലിയ ശത്രുതന്നെ; എന്നാൽ അതിലും കഷ്ടമാണ് മതഭ്രാന്ത്. ക്രിസ്ത്യാനി എന്തിനു പള്ളിയിൽ പോകുന്നു? കുരിശെങ്ങനെ ദിവ്യമായി? പ്രാർത്ഥിക്കുമ്പോൾ മുഖം എന്തുകൊണ്ട് ആകാശത്തേയ്ക്കു തിരിയുന്നു? കത്തോലിക്ക് പള്ളികളിൽ ഇത്രയേറെ വിഗ്രഹങ്ങൾ ഉള്ളതെന്തേ? പ്രോട്ടസ്റ്റന്റുകൾ പ്രാർത്ഥിക്കുമ്പോൾ അവരുടെ മനസ്സിൽ ഇത്രയേറെ വിഗ്രഹങ്ങളുള്ളതെന്ത്? എന്റെ സഹോദരരേ, ശ്വസിക്കാതെ ജീവിക്കാൻ സാദ്ധ്യമല്ല, എന്തിനെക്കുറിച്ചെങ്കിലും മനോവിഗ്രഹം കൂടാതെ നമുക്കു ചിന്തിക്കാനും. സാഹചര്യനിയമമനുസരിച്ച് ഭൗതികവിഗ്രഹം മനോവൃത്തിയെ വിളിച്ചുണർത്തുന്നു; അങ്ങനെ മറിച്ചും. ഇതുകൊണ്ടാണ് ഹിന്ദു ആരാധനയ്ക്കു ബാഹ്യപ്രതീകത്തെ ഉപയോഗിക്കുന്നത്. ഏതു ദേവതയെ ധ്യാനിക്കുന്നുവോ ആ ദേവതയിൽ മനസ്സു നിലനിർത്താൻ പ്രതീകം സഹായിക്കുന്നു എന്നു ഹിന്ദു പറയും. വിഗ്രഹം ഈശ്വരനല്ലെന്നും അതു സർവ്വവ്യാപിയല്ലെന്നും നിങ്ങളെപ്പോലെതന്നെ ഹിന്ദുവിനും അറിയാം. ആകട്ടെ, ലോകത്തിൽ ഒട്ടുമിക്കവർക്കും 'സർവ്വവ്യാപി' എന്നുവെച്ചാൽ എത്രയ്ക്കർത്ഥമാകും? അതു വെറുമൊരു വാക്ക്. ഒരടയാളംമാത്രം. ഈശ്വരന് ഉപരിതലവിസ്താരമുണ്ടോ? ഇല്ലെങ്കിൽ സർവ്വവ്യാപി എന്നു ജപിക്കുമ്പോൾ നാം ചിന്തിക്കുന്നതു വിസ്തൃതവിണ്ടലത്തെയോ അന്തരീക്ഷത്തെയോ ആയിരിക്കും; അത്രതന്നെ.

ഏതോ തരത്തിൽ, നമ്മുടെ മനസ്സിന്റെ ഘടനാനിയമമനുസരിച്ച് അനന്തത എന്ന ആശയം നീലവിണ്ണിന്റെയോ കടലിന്റെയോ പ്രീതിയോട് അന്വ

യിക്കേണ്ടിയിരിക്കുന്നതു നമുക്കനുഭവമാണ്. ഇതുപോല വിശുദ്ധതയെക്കുറിച്ചുള്ള നമ്മുടെ ആശയത്തെ നാം സ്വാഭാവികമായി പള്ളിയുടെയോ മസ്ജിദിന്റെയോ കുരിശിന്റെയോ പ്രതിരൂപത്തോടു ഘടിപ്പിക്കുന്നു. വിശുദ്ധത, നൈർമ്മല്യം, സത്യം, സർവ്വവ്യാപിത്വം മുതലായ ആശയങ്ങളെ ഹിന്ദുക്കൾ പല വിഗ്രങ്ങളോടും രൂപങ്ങളോടും ചേർത്തു കൽപ്പിക്കുന്നു. എന്നാൽ ഈ വ്യത്യാസമുണ്ട്: ചിലർ അവരുടെ ജീവിതം മുഴുവൻ പള്ളി എന്ന തനതു വിഗ്രഹത്തിനു സമർപ്പിച്ചിട്ട്, അതിനുപരി തെല്ലും ഉയരുന്നേ ഇല്ല. അവർക്ക് മതമെന്നുവെച്ചാൽ ചില തത്ത്വങ്ങളെ ബുദ്ധി കൊണ്ടനുകൂലിക്കുകയും സഹജീവികൾക്കു നന്മ ചെയ്യുകയും മാത്രമാണ്. ഹിന്ദുവിന്റെ ധർമ്മമാകട്ടെ, മുഴുവനും സാക്ഷാൽകാരത്തിൽ കേന്ദ്രീകൃതമാണ്. മനുഷ്യൻ ഈശ്വരത്വം സാക്ഷാൽകരിച്ച് ഈശ്വരനായിത്തീരണം. വിഗ്രഹങ്ങളും ക്ഷേത്രങ്ങളും പള്ളികളും ഗ്രന്ഥങ്ങളും അവന്റെ ആദ്ധ്യാത്മികശൈശവത്തിലെ താങ്ങും തുണയും മാത്രമാണ്. എന്നാൽ അവൻ മുന്നോട്ടു മുന്നോട്ടു പൊയ്ക്കൊണ്ടിരിക്കണം.

അവൻ ഒരിടത്തും നിന്നുകൂടാ. 'ബാഹ്യമായ, ദ്രവ്യസഹിതമായ പൂജ ഏറ്റവും താഴ്ന്ന നില. ഉയരാനുള്ള ഉത്സാഹം, മാനസപ്രാർത്ഥന, അടുത്തപടി. ഭഗവദ്ദർശനമാണ് അത്യുത്തമപദം'[1] എന്നു ശാസ്ത്രങ്ങൾ പറയുന്നു. കേട്ടോളൂ, ''വിഗ്രഹത്തിനുമുമ്പിൽ കുമ്പിടുന്ന അതേ ഭക്തൻ പറയുന്നത്; 'അവനെ പ്രകാശിപ്പിക്കാൻ സൂര്യനു കഴിയുന്നില്ല; ചന്ദ്രനും നക്ഷത്രങ്ങൾക്കും വയ്യ: മിന്നലിനു ശക്തിയില്ല; നമ്മൾ പറയുന്ന തീയിനും കഴിവില്ല. അവനെക്കൊണ്ടു അവ വിളങ്ങുകയാണ്.'[2] എങ്കിലും ഇയാൾ ആരുടെയും വിഗ്രഹത്തെ ആപേക്ഷിക്കുകയോ അതിന്റെ ആരാധന പാപമെന്നു പറയുകയോ ചെയ്യുന്നില്ല. അവൻ അതിനെ ജീവിതത്തിൽ ആവശ്യമായ ഒരു ഘട്ടമെന്നു കാണുന്നു. 'ശിശു മനുഷ്യന്റെ അച്ഛനാകുന്നു.' ശൈശവമോ യൗവനമോ പാപമെന്ന് ഒരു വൃദ്ധൻ പറയുന്നതു ശരിയാകുമോ?

വിഗ്രഹത്തിന്റെ സഹായംകൊണ്ട് ഒരുവന് തന്റെ ഈശ്വരസ്വരൂപം സാക്ഷാൽകരിക്കാൻ സാധിക്കുമെങ്കിൽ അതു പാപമെന്നു പറയുന്നതു ശരിയാകുമോ? മാത്രമല്ല, ആ പടി കടന്നാലും അതു തെറ്റെന്നു പറയാമോ? ഹിന്ദുദൃഷ്ടിയിൽ, മനുഷ്യൻ അസത്യത്തിൽനിന്നു സത്യത്തിലേയ്ക്കല്ല പോകുന്നത്. സത്യത്തിൽനിന്നു സത്യത്തിലേയ്ക്കാണ്, താഴ്ന്ന സത്യത്തിൽനിന്നു ഉയർന്ന സത്യത്തിലേയ്ക്ക്. അധമമായ ജഡാരാധനമുതൽ

1. ഉത്തമം ബ്രഹ്മസദ്ഭാവോ ധ്യാനഭാവസ്തു മധ്യമഃ
അധമഃ സ്തോത്രപൂജാദി ബഹിഃപൂജാധമാധമാ. (മഹാനിർവാണതന്ത്രം)

2. ന തത്ര സൂര്യോ ഭാതി ന ചന്ദ്രതാരകം
നേമാ വിദ്യുതോ ഭാന്തി കതോƒയമഗ്നിഃ.
തമേവ ഭാന്തമനുഭാതി സർവ്വം
തസ്യ ഭാസാ സർവ്വമിദം വിഭാതി. (കഠോപനിഷത്ത് 5. 15)

അത്യുത്തമമായ ബ്രഹ്മവാദം വരെയുള്ള എല്ലാ മതങ്ങളും, അവന്റെ നോട്ടത്തിൽ, മനുഷ്യാത്മാവ് അതിന്റെ ജന്മത്തിനും സാഹചര്യത്തിനും വിധേയമായി അനന്തപ്രാപ്തിക്കു ചെയ്യുന്ന അത്രയും പരിശ്രമങ്ങളാണ്. ഇവ ഓരോന്നും പുരോഗതിയിലേയ്ക്കുള്ള ഓരോ പടവുകളാണ്. ഓരോ ജീവാത്മാവും ഓരോ ഗരുഡശിശുവാണ്; അത് ഉയർന്നുയർന്നു പറക്കുന്നു, അതിനതിനു കരുത്തേറുന്നു. ഒടുവിൽ അത് പരംജ്യോതിസ്സിലെത്തുന്നു.

നാനാത്വത്തിൽ ഏകത്വമാണ് പ്രകൃതികല്പിതം. ഹിന്ദു ഇതംഗീകരിച്ചിരിക്കുന്നു. മറ്റു മതങ്ങളെല്ലാം ചില സ്ഥാവരസിദ്ധാന്തങ്ങൾ ഉപന്യസിച്ച് അവ സമുദായത്തിന്റെമേൽ അടിച്ചേല്പിക്കാൻ നോക്കും. സമുദായത്തിന്റെ മുമ്പിൽ വെയ്ക്കാൻ  അതിനു ഒരു കുപ്പായമേ ഉള്ളു. അതു ജാക്കിനും ജോണിനും ഹെൻറിക്കും ഒക്കെ ഒരുപോലെ ചേർന്നുകൊള്ളണം. ജോണിനൊ ഹെൻറിക്കോ അതു ചേരാത്തപക്ഷം അവർ മേലു മറയ്ക്കാൻ കുപ്പായമില്ലാതെ പൊയ്ക്കൊള്ളണം. സാപേക്ഷത്തിൽക്കൂടിയേ നിരപേക്ഷത്തെ സാക്ഷാൽക്കരിക്കാനോ വിചാരിക്കാനോ വിവരിക്കാനോ സാധിക്കൂ എന്ന് ഹിന്ദു കണ്ടുപിടിച്ചിട്ടുണ്ട്. അതിനുള്ള അടയാളങ്ങൾ - ആത്മീയാശയങ്ങൾ തൂക്കിയിടാനുള്ള ആണികൾ-മാത്രമാണ് വിഗ്രഹങ്ങളും കുരിശുകളും ചന്ദ്രക്കലകളും.  ഈ സഹായം എല്ലാവർക്കും വേണമെന്നില്ല, അതു വേണ്ടാത്തവർക്ക് അതു തെറ്റാണെന്ന് പറയാൻ അവകാശമില്ലെന്നുമാത്രം. ഇതു ഹിന്ദുധർമ്മത്തിൽ നിർബ്ബന്ധവുമല്ല.

ഒരു കാര്യം നിങ്ങളോടു പറയേണ്ടിയിരിക്കുന്നു. വിഗ്രഹാരാധന ഭാരതത്തിൽ അത്ര ഭയങ്കരമൊന്നുമല്ല.  അവ്യുത്പന്നമനസ്സുകൾ അദ്ധ്യാത്മതത്ത്വങ്ങളെ എത്തിപ്പിടിക്കാൻ ചെയ്യുന്ന പരിശ്രമംമാത്രമാണത്. ഹിന്ദുക്കൾക്ക് ചില ദോഷങ്ങളുണ്ട്. ചിലപ്പോൾ ചില വ്യത്യസ്തതകളും അവർക്കുണ്ട്. എങ്കിലും ഒന്നോർക്കുക. അവർ എപ്പോഴും നോക്കുന്നത് സ്വന്തം ശരീരത്തെ ദണ്ഡിക്കാനാണ്. ഒരിക്കലും അയൽക്കാരന്റെ കഴുത്തറുക്കാനല്ല. വ്രതകർക്കശനായ ഹിന്ദു പട്ടടയിൽ സ്വശരീരം എരിച്ചേക്കാമെങ്കിലും മറ്റു മതക്കാരെ ഹോമിക്കാൻ തീയ് (Fire of Inquisition) കൂട്ടാറില്ല. മന്ത്രവാദിനികളെ ചുട്ടതിന്റെ കുറ്റം ക്രിസ്തുമതത്തിന്റെ പടിക്കൽ ചാർത്താവുന്നതിലേറെ ഈ സ്വയം ദഹനപാതകം ഹിന്ദുധർമ്മത്തിന്റെ പടിക്കൽ ചാർത്തിക്കൂടാ.

അപ്പോൾ ഹിന്ദുവിന്റെ നോട്ടത്തിൽ മതപ്രപഞ്ചം മുഴുവനുംതന്നെ പല നിലയിലും പരിസ്ഥിതിയിലും കൂടി പലവിധം സ്ത്രീപുരുഷന്മാരുടെ ഒരേ ലക്ഷ്യത്തിലേയ്ക്കുള്ള യാത്രചെയ്യൽ, അടുത്തെത്തൽ, മാത്രമാണ്. ഭൗതികമനുഷ്യനിൽനിന്ന് ഈശ്വരനെ ആവിഷ്കരിക്കുകമാത്രമാണ് ഓരോ മതവും ചെയ്യുന്നത്. അവയുടെയെല്ലാം പ്രചോദകൻ ഒരേ ഈശ്വ

രനാണുതാനും. എന്തേ പിന്നെ, ഇത്ര വളരെ പൊരുത്തക്കേടുകൾ? അവയെല്ലാം പുറംതോന്നൽ മാത്രമെന്ന് ഹിന്ദു പറയുന്നു. പല പ്രകൃതികളുടെ അവസ്ഥാപരിണാമങ്ങളുമായി സ്വയം ഇണങ്ങുന്ന ഒരേ സത്യത്തിൽനിന്നാണ് ഈ പൊരുത്തക്കേടുകൾ വരുന്നത്.

പലനിറമുള്ള പളുങ്കുപലകകളിൽക്കൂടി ഒരേ വെളിച്ചം വരികയാണ്. ഇണങ്ങാൻ ഈ ചില്ലറ വൈവിധ്യങ്ങൾ വേണംതാനും. എന്നാൽ എല്ലാറ്റിന്റെയും ഹൃദയത്തിൽ ഒരേ സത്യം വാണരുളുന്നു. ഭഗവാൻ കൃഷ്ണാവതാരത്തിൽ ഹിന്ദുവിനോട് ഇപ്രകാരം അരുളിച്ചെയ്തിരിക്കുന്നു: 'മണിമാലയിലെ നൂലുപോലെ എല്ലാ മതങ്ങളിലും ഞാനുണ്ട്.'[1] അസാധാരണവിശുദ്ധിയും അസാധാരണശക്തിയും മനുഷ്യവർഗ്ഗത്തെ ഉയർത്തുകയും ശുദ്ധീകരിക്കുകയും ചെയ്യുന്നതായി എവിടെയൊക്കെ കാണുന്നുവോ അവിടെയൊക്കെ ഞാനുണ്ടെന്നു ധരിക്കുക'[2] ഇതിന്റെ ഫലമോ, ഹിന്ദുവിനുമാത്രമേ മോക്ഷമുള്ളു, മറ്റാർക്കുമില്ല എന്ന തരത്തിൽ ഒരു വാക്യമെങ്കിലും സംസ്കൃതദർശനങ്ങളിൽ ഉടനീളം എവിടെയെങ്കിലും കാണിച്ചുതരുവാൻ ഞാൻ ലോകത്തെ മുഴുവൻ വെല്ലുവിളിക്കുന്നു. വ്യാസൻ പറയുകയാണ്, 'നമ്മുടെ പർണ്ണാശ്രമങ്ങൾക്കു പുറത്തും ഉത്തമപുരുഷന്മാരെ കാണാം'[3] എന്ന്. ഒരു കാര്യംകൂടെ; ഹിന്ദുവിന്റെ വിചാരവിതാനം മുഴുവൻ ഈശ്വരകേന്ദ്രിതമായിരിക്കെ അജ്ഞേയപരമായ ബുദ്ധമതത്തിലും നിരീശ്വരമായ ജൈനമതത്തിലും അവന് എങ്ങനെ വിശ്വസിക്കാനാവും?

ബൗദ്ധനും ജൈനനും ഈശ്വരനെ അവലംബിക്കുന്നില്ല. അവരുടെ മതശക്തി മുഴുവനും തിരിച്ചുവിട്ടിരിക്കുന്നത് സർവമതകേന്ദ്രമായ ആ മഹാസത്യത്തിലേയ്ക്കാണ്. മനുഷ്യനിൽനിന്ന് ഈശ്വരനെ ആവിഷ്കരിക്കുന്നതിലേക്ക് അവർ പിതാവിനെ കണ്ടിട്ടില്ല. എന്നാൽ പുത്രനെ കണ്ടിട്ടുണ്ട്. പുത്രനെ കണ്ടവനാകട്ടെ, പിതാവിനെയും കണ്ടുകഴിഞ്ഞു.

സഹോദരരേ, ഇതാണ് ഹിന്ദുധർമ്മതത്ത്വങ്ങളുടെ ഒരു ചെറുചിത്രം. നിനച്ചതൊക്കെ നടപ്പിലാക്കാൻ ഹിന്ദുവിനു കഴിഞ്ഞിട്ടില്ലായിരിക്കാം. എന്നാൽ, എന്നെങ്കിലും ഒരു വിശ്വമതം ഉണ്ടാകുമെങ്കിൽ അതിനു ദേശത്തിലും കാലത്തിലും പരിമിതി പാടില്ല. അതുപദേശിക്കുന്ന ഈശ്വരനെപ്പോലെ അതും അനന്തമായിരിക്കും; അതിന്റെ സൂര്യൻ കൃഷ്ണഭക്തന്മാരുടെയും ക്രിസ്തുഭക്തന്മാരുടെയും പുണ്യവാന്മാരുടെയും പാപികളുടെയും മേൽ ഒരുപോലെ പ്രകാശിക്കും. അത് ബ്രാഹ്മണ-ബൗദ്ധ-ക്രൈസ്തവ-മാഹമ്മദധർമ്മങ്ങളിൽ ഒന്നുമാത്രമായിരിക്കില്ല. അവയുടെ

1. മയി സർവമിദം പ്രോതം സൂത്രേ മണിഗണാ ഇവ (ഗീത. 7.7)
2. യദ്യദ് വിഭൂതിമത് സത്ത്വം ശ്രീമദൂർജിതമേവ വാ
തത്തദേവാവഗച്ഛ ത്വം മമ തേജോഽംശസംഭവം. (ഗീത. 10.41)
3. അന്തരാ ചാപി തു തദ്ദൃഷ്ടേഃ. (ബ്രഹ്മസൂത്രം 4.4.46)

യൊക്കെ ആകെത്തുകയായിരിക്കും; വളരാൻ അളവറ്റ സ്ഥലം എന്നാലും ബാക്കി കാണും. അതു വിശ്വവിശാലതയാൽ സർവ്വമനുഷ്യരാശിയെയും അതിന്റെ അനന്തബാഹുക്കളിലൊതുക്കി ആശ്ലേഷിക്കുന്നതായിരിക്കണം. കാട്ടുജന്തുവിൽനിന്ന് അധികം നീങ്ങിയിട്ടില്ലാത്ത നികൃഷ്ടനും കീടവൃത്തിയുമായ കാട്ടുമാടൻ മുതൽ ലോകരെല്ലാം കണ്ട് അമാനുഷനോ എന്നു ശങ്കിച്ച് ഭയഭക്തിസ്തബ്ധരായി നിന്നുപോകാത്തക്കവിധം ബുദ്ധിയുടെയും ഹൃദയത്തിന്റെയും ഗുണങ്ങൾകൊണ്ട് മനുഷ്യരാശിക്കുപരി ഉയർന്ന അത്യുത്തമപുരുഷൻവരെ, എല്ലാവർക്കും ആ ധർമ്മത്തിൽ സ്ഥാനമുണ്ട്. തനതു നയത്തിൽ മതപീഡനത്തിനോ അസഹിഷ്ണുതയ്ക്കോ സ്ഥാനം നൽകാത്തതായിരിക്കും ആ ധർമ്മം. അത് സകല സ്ത്രീപുരുഷന്മാരിലും ഒരേ ഈശ്വരചൈതന്യത്തെ അംഗീകരിക്കും. അതിന്റെ ഉദ്ദേശ്യവും കഴിവും മുഴുവൻ മാനവവർഗ്ഗത്തെ അതിന്റെ സത്യവും സഹജവുമായ ദിവ്യസ്വരൂപത്തെ സാക്ഷാൽക്കരിക്കാൻ സഹായിക്കുന്നതിൽ കേന്ദ്രീകരിച്ചിരിക്കും.

ഇങ്ങനെയൊരു ധർമ്മം ലോകത്തിനു നൽകുക, സകലജനതകളും നിങ്ങളുടെ പിന്നാലെ വരും. അശോകന്റെ ധർമ്മസഭ ബൗദ്ധസഭയായിരുന്നു. അക്ബറുടേതു കുറേക്കൂടെ ഉദ്ദേശ്യനിഷ്ഠമായിരുന്നെങ്കിലും ഒരു സ്വകാര്യസമാജം മാത്രമായിരുന്നു. എല്ലാ ധർമ്മങ്ങളിലും ഈശ്വരനുണ്ടെന്നു സർവ്വദിഗന്തങ്ങളിലും വിളംബരം ചെയ്യാനുള്ള ഭാഗ്യം അമേരിക്കയ്ക്കാണ് നീക്കിവെച്ചിരുന്നത്.

ഹിന്ദുക്കളുടെ ബ്രഹ്മവും ജരദുഷ്ട്രരുടെ അഹുറാ-മസ്ഡയും ബൗദ്ധരുടെ ബുദ്ധനും ജൂതരുടെ യഹോവയും ക്രിസ്ത്യാനികളുടെ സ്വർഗ്ഗസ്ഥനായ പിതാവുമായ അവിടുന്ന്, ഈ ഉദാരാശയം നടപ്പിലാക്കാൻ നിങ്ങൾക്കു കരുത്തു നൽകട്ടെ. (ജ്ഞാന) താരകം കിഴക്കുദിച്ചു, അതു മുറയ്ക്കു പടിഞ്ഞാറോട്ടു നീങ്ങി. ചിലപ്പോൾ മങ്ങിയും ചിലപ്പോൾ തിളങ്ങിയും. ഇങ്ങനെ അതു ഭൂമിയെ ഒന്നു ചുറ്റി. ഇപ്പോൾ, ഇതാ, അതേ കിഴക്കൻ ചക്രവാളത്തിൽ, പണ്ടെന്നത്തേതിന്റെയും ആയിരം മടങ്ങു ദീപ്തിയോടുകൂടി ബ്രഹ്മപുത്രാനദീതീരത്തു വീണ്ടും ഉദയം ചെയ്യുന്നു.

സ്വാതന്ത്ര്യത്തിന്റെ ജന്മഭൂവായ കൊളംബിയാദേവി! ഭവതി വിജയിച്ചാലും. അയൽക്കാരന്റെ ചെഞ്ചോരയിൽ ഒരിക്കലും കൈ കഴുകാത്ത, അയൽക്കാരനെ കൊള്ളയടിക്കുന്നതിൽ പണപ്പെരുപ്പത്തിനു കുറുക്കുവഴി കാണാത്ത, ഭവതിക്കാണ് സൗഹാർദ്ദപതാകയുമേന്തി നാഗരികതയുടെ മുൻനിരയിൽ അണിനടക്കുവാനുള്ള ഭാഗ്യമുണ്ടായത്.

## 2

# ഹിന്ദുമതം

(1894 ഡിസംബർ 30-ന് ക്ലിന്റൻ അവന്യുവിലെ പൗച്ച് ഗ്യാലറിയിലുള്ള ബ്രൂക്ലിൻ എത്തിക്കൽ സൊസൈറ്റി മുമ്പാകെ ചെയ്ത ഒരു പ്രസംഗത്തിന്റെ സംഗ്രഹം. 'ബ്രൂക്ലിൻ സ്റ്റാൻഡോർഡ്' എന്ന പത്രത്തിൽനിന്നുദ്ധരിച്ചത്)

എവിടെനിന്നും പഠിക്കാവുന്നതു പഠിക്കുകയെന്നുള്ളതാണെന്റെ മതം. നിങ്ങളുടെ വേദപുസ്തകത്തിന്റെ പ്രകാശത്തിൽ വായിക്കുമ്പോൾ, എന്റെ വേദപുസ്തകം ഞാൻ കുറേക്കൂടി നന്നായി ഗ്രഹിക്കുന്നു. നിങ്ങളുടെ പ്രവാചകന്മാരുടെ പ്രവചനങ്ങളുമായി താരതമ്യപ്പെടുത്തുമ്പോൾ, എന്റെ മതത്തിലെ ഇരുണ്ടുകിടക്കുന്ന പ്രവചനങ്ങൾ കൂടുതൽ പ്രകാശവത്തായിത്തീരുന്നു. സത്യം എല്ലായ്പോഴും എല്ലായിടത്തും ഒരുപോലെ സത്യംതന്നെ. നിങ്ങൾക്കെല്ലാവർക്കും കയ്യിന്മേൽ അഞ്ചുവിരലുകൾ വീതമുണ്ടായിരിക്കേ, എനിക്കുമാത്രം ആറു വിരൽ കാണുന്നെങ്കിൽ, എന്റെ ആറു വിരലാണ് പ്രകൃതിയുടെ ശരിയായ ഉദ്ദിഷ്ടമെന്നു നിങ്ങൾ വിചാരിക്കുകയില്ല. മറിച്ച്, അതു സാധാരണരീതിയിൽനിന്നു വ്യതിക്രമിച്ചുള്ള ഒരു രോഗാവസ്ഥയാണെന്നേ നിങ്ങൾ കരുതുകയുള്ളൂ. മതത്തിന്റെ സംഗതിയും അതുപോലെയാണ്. ഒരു മതം മാത്രം സത്യമെന്നും മറ്റുള്ളതെല്ലാം വ്യാജമെന്നും അവകാശപ്പെടുന്നപക്ഷം, ആ മതം രോഗബാധിതമാണെന്നു പറയാൻ നിങ്ങൾക്കവകാശമുണ്ട്. ഒരു മതം സത്യമാണെങ്കിൽ, മറ്റെല്ലാ മതങ്ങളും സത്യമായിരിക്കണം. അങ്ങനെ ഹിന്ദുമതം എന്റെ സ്വത്തായിരിക്കുന്നതുപോലെ നിങ്ങളുടേയും സ്വത്താകുന്നു. ഭാരതത്തിൽ അധിവസിക്കുന്ന ഇരുപത്തൊമ്പതു കോടി ജനങ്ങളിൽ ഇരുപതുലക്ഷം മാത്രമാണ് ക്രിസ്ത്യാനികൾ. ആറു കോടി മുഹമ്മദീയരുണ്ട്. ബാക്കിയെല്ലാം ഹിന്ദുക്കളാകുന്നു.

ഹിന്ദുക്കളുടെ മതവിശ്വാസങ്ങൾ പ്രാചീനവേദങ്ങളിൽ അധിഷ്ഠിതമാണ്. വേദപദം വിദ് (അറിയുക) എന്ന ധാതുവിൽനിന്നു വ്യുൽപ്പന്നമായി. ഞങ്ങളുടെ അഭിപ്രായത്തിൽ, സകലമതങ്ങളുടെയും സാരാംശങ്ങളുൾക്കൊള്ളുന്ന ഒരു ഗ്രന്ഥസമാഹാരമാണീ വേദങ്ങൾ. എന്നാൽ, അവയിൽ മാത്രമാണ് സത്യം അടങ്ങിയിരിക്കുന്നതെന്ന് ഞങ്ങൾ വിചാരിക്കുന്നില്ല. അവ ആത്മാവിന്റെ അമൃതത്വത്തെക്കുറിച്ചു നമ്മെ ഉദ്ബോധിപ്പിക്കുന്നു. അപ്രചലിതമായ ഒരു സാമ്യാവസ്ഥയിലെത്താനുള്ള മാറ്റമില്ലാത്ത ഒന്നിനെ പ്രാപിക്കാനുള്ള, നൈസർഗ്ഗികാഭിലാഷം എല്ലാ രാജ്യത്തുമുള്ള എല്ലാ മനുഷ്യഹൃദയങ്ങളിലും കുടികൊള്ളുന്നുണ്ട്. പ്രകൃതിയിലതു കണ്ടെത്തുക സാധ്യമല്ല. എന്തെന്നാൽ ജഗത്താകെ പരിവർത്തനങ്ങളുടെ ഒരു അനന്തരാശിയാകുന്നു. എന്നാൽ, അതിൽനിന്ന് അസ്ഥി

രമല്ലാത്തതൊന്നുംതന്നെയില്ലെന്ന് അനുമാനിക്കുന്നതായാൽ, ദാക്ഷിണാത്യ ബുദ്ധമതാനുയായികൾക്കും ചാർവാകന്മാർക്കും പറ്റിയ പ്രമാദം നമുക്കും പറ്റുന്നതായിരിക്കും. സർവ്വവും ഭൗതികമാണെന്നും, മനസ്സെന്നൊരു വസ്തു വേറെയില്ലെന്നും, മതം മുഴുവൻ ഒരു മയക്കുവിദ്യയാണെന്നും, സന്മാർഗ്ഗവും സദാചാരവും ഒരു പ്രയോജനവുമില്ലാത്ത മൂഢവിശ്വാസങ്ങളാണെന്നും മറ്റുമാണ് ഈ ഒടുവിൽ പറഞ്ഞ കൂട്ടരുടെ വിശ്വാസസംഹിത. മനുഷ്യൻ പഞ്ചേന്ദ്രിയബദ്ധനല്ലെന്നു വേദാന്തദർശനം നമ്മെ പഠിപ്പിക്കുന്നു. ഈ ഇന്ദ്രിയങ്ങൾ വർത്തമാനകാലത്തെ അവസ്ഥമാത്രമേ അറിയുന്നുള്ളൂ. അവ ഭാവിയെയോ ഭൂതത്തെയോ അറിയുന്നില്ല. എന്നാൽ വർത്തമാനം ഭൂതഭാവികൾക്കു രണ്ടിനും നിർദശനകമാകയാലും ഭൂതഭാവിവർത്തമാനങ്ങൾ മൂന്നും കാലത്തിന്റെ അതിരുതിരിക്കലുകൾ മാത്രമാകയാലും ഇന്ദ്രിയാതീതമായ ഏതോ ഒന്ന്, കാലബാധയില്ലാതെ സ്വതന്ത്രമായി വർത്തിക്കുന്നതും ഭൂതഭാവികളെ വർത്തമാനത്തിൽ ഏകീകരിക്കുന്നതുമായ ഏതോ ഒന്ന്, ഇല്ലായിരുന്നെങ്കിൽ ഈ വർത്തമാനം തന്നെ ജ്ഞാതവ്യമാകുമായിരുന്നില്ല.

എന്നാൽ ഈ സ്വതന്ത്രവസ്തുവെന്താണ്? നമ്മുടെ ശരീരമല്ല. എന്തെന്നാൽ അതിന്റെ നിലനിൽപ്പു ബാഹ്യസ്ഥിതിഗതികളെ ആശ്രയിച്ചാകുന്നു. നമ്മുടെ മനസ്സുമല്ല, എന്തെന്നാൽ അതിന്റെ ഘടകവസ്തുവായ വിചാരങ്ങൾ നിമിത്തകൃതങ്ങളാണ്. നമ്മുടെ ആത്മാവാണീ സർവ്വസ്വതന്ത്രൻ, ലോകം പാരതന്ത്ര്യ-സ്വാതന്ത്ര്യങ്ങളുടെ ഒരു മിശ്രിതമാണെന്ന്, സ്വാതന്ത്ര്യവും അടിമത്തവും ഇടകലർന്ന ഒന്നാണെന്ന് വേദങ്ങൾ പറയുന്നു. എന്നാൽ അവയിലൂടെയെല്ലാം സ്വതന്ത്രനും അമൃതനും പവിത്രനും പാവനനും തികവുറ്റവനുമായ ആത്മാവു പ്രകാശിക്കുന്നു. എന്തെന്നാൽ അതു സ്വതന്ത്രമാണെങ്കിൽ അതിനു നാശം സംഭാവ്യമല്ല. കാരണം, മരണമെന്നതു ഒരു മാറ്റം മാത്രമാകുന്നു. അതു സ്ഥിതിഗതികൾക്കധീനവുമാണ്. അതു സ്വതന്ത്രമാണെങ്കിൽ പരിപൂർണ്ണനുമായിരിക്കണം. എന്തെന്നാൽ അപൂർണ്ണതയെന്നത് ഒരു ഉപാധിയും അതിനാൽ അസ്വതന്ത്രവുമാണ്. ഇനി അമൃതനും പൂർണ്ണനുമായ ഈ ആത്മാവ് അത്യുന്നതനായ ഈശ്വരനിലും അതിനീചനായ മനുഷ്യനിലും ഒന്നുതന്നെയായിരിക്കണം. അതിന്റെ അഭിസ്ഫുരണത്തിന്റെ മാത്രയെ സംബന്ധിച്ചു മാത്രമേ അവർക്കുതമ്മിൽ ഭേദമുള്ളൂ.

എന്നാൽ, ആത്മാവിങ്ങനെ ശരീരമെടുക്കുന്നതെന്തിന്? ഞാനൊരു മുഖക്കണ്ണാടി എടുക്കുന്നതെന്തിനോ അതേ കാരണത്താൽത്തന്നെ-തന്നെത്താൻ കാണുന്നതിന്. ഈ ശരീരത്തിൽ ആത്മാവു പ്രതിബിംബിതനാകുന്നു. ആത്മാവ് ഈശ്വരൻതന്നെയാണ്. ഓരോ മനുഷ്യജീവിയുടെയും ഉള്ളിൽ സമ്പൂർണ്ണേശ്വരത്വം കുടികൊള്ളുന്നു. ഓരോരുത്തനും തന്റെ ഈശ്വരഭാവം എപ്പോഴെങ്കിലുമൊരിക്കൽ അവശ്യം പ്രകാശിപ്പിക്കുകയും വേണം. ഞാനൊരു ഇരുട്ടറയിലകപ്പെട്ടിരിക്കയാണെങ്കിൽ എത്ര മുറവിളികൂട്ടുന്നതുകൊണ്ടും അവിടെ വെളിച്ചമുണ്ടാകാൻ പോകുന്നില്ല.

അതിനു ഞാനൊരു തീപ്പെട്ടിക്കോലുരയ്ക്കുകയാണ് വേണ്ടത്. അതുപോലെ, എത്രതന്നെ പിറുപിറുക്കുന്നതുകൊണ്ടോ നിലവിളിക്കുന്നതുകൊണ്ടോ അപൂർണ്ണതാസങ്കുലമായ ഈ ശരീരം തികവുറ്റതാകാൻ പോകുന്നില്ല. എന്നാൽ, നിങ്ങളുടെ ആത്മാവിനെ ഉണർത്തുക. നിങ്ങളുടെ ഐശ്വരഭാവത്തെ പ്രകാശിപ്പിക്കുക എന്നാണ് വേദാന്തം ഉപദേശിക്കുന്നത്. നിങ്ങളുടെ കുട്ടികളേയും പഠിപ്പിക്കുക, അവർ ഈശ്വരാംശമാണെന്ന്. മതം നിഷേധാത്മകമായ ഒരു അബദ്ധപ്പഞ്ചാംഗമല്ലെന്നും മറിച്ച്, വിദ്യാത്മകമായ ഒരു വസ്തുതയാണെന്നും അവരെ പഠിപ്പിക്കുക. പീഡനങ്ങളുടെ ആഭിമുഖ്യത്തിൽ വ്യഥയ്ക്കു വഴങ്ങുകയല്ല. മറിച്ച് വികാസവും പ്രകാശനവുമാണ് മതമെന്ന് അവരെ പഠിപ്പിക്കുക.

മനുഷ്യന്റെ ഭൂതകാലച്ചെയ്തികളനുസരിച്ച് അവന്റെ വർത്തമാനഭാവികൾ രൂപാന്തരപ്പെടുന്നുണ്ടെന്നും വർത്തമാനം ഭൂതത്തിന്റെ ഫലമാണെന്നും എല്ലാ മതങ്ങളും അംഗീകരിക്കുന്നുണ്ട്. പരമ്പരാസംക്രമണമെന്നു വ്യാഖ്യാനിക്കാൻ നിവൃത്തിയില്ലാത്ത, അനുഭൂതിവിശേഷങ്ങളോടെ ഓരോ ശിശുവും ജാതനാകുന്നതെന്തുകൊണ്ട്? ഒരുവൻ സദ്വൃത്തരായ മാതാപിതാക്കൾക്കു ജനിച്ച് നല്ല വിദ്യാഭ്യാസം നേടി ഉത്തമമനുഷ്യനായിത്തീരുന്നു. അപരൻ മദ്യമത്തരായ മാതാപിതാക്കൾക്കു പിറന്നു കഴുമരത്തിൽ ജീവിതമവസാനിപ്പിക്കുന്നു. ഇതിന്റെ ഹേതുവെന്ത്? ഈശ്വരനെ അപരാധിയാക്കാതെ ഈ അസമത്വത്തിന് എങ്ങനെ സമാധാനം കാണാം? ദയാലുവായ ഒരു പിതാവ് തന്റെ കുഞ്ഞിനെ ക്ലേശോദർക്കമായ പരിസ്ഥിതികളിലാക്കുന്നതെന്തിന്? പില്ക്കാലത്ത് ഈശ്വരൻ വേണ്ട പരിഹാരം ചെയ്തുകൊള്ളുമെന്നു പറയുന്നതു സമാധാനമാകയില്ല–സ്വസന്താനങ്ങളെ നരകിപ്പിക്കുന്നതിനു പ്രതിഫലമായി ഈശ്വരൻ കൈക്കൂലി പറ്റിയിട്ടില്ല. ഇനി ഇതെന്റെ ആദ്യത്തെ ജന്മമാണെങ്കിൽ, എന്റെ സ്വാതന്ത്ര്യത്തിന്റെ കഥയെങ്ങനെയാവും? ഒരു മുൻജീവിതത്തിലെ അനുഭൂതികളില്ലാതെ ഈ ലോകത്ത് ജനിച്ചിരിക്കകൊണ്ട് എന്റെ സ്വാതന്ത്ര്യം നഷ്ടപ്പെടുന്നതാണ്; എന്തെന്നാൽ എന്റെ സഞ്ചാരപഥം നിർദ്ദേശിക്കുന്നത് മറ്റാളുകളുടെ അനുഭവങ്ങളായിരിക്കും. എനിക്കെന്റെ സ്വന്തഭാഗധേയത്തിന്റെ വിധാതാവാകാൻ നിവൃത്തിയില്ലെങ്കിൽ ഞാൻ സ്വതന്ത്രനല്ല. എന്റെ ഈ ജീവിതത്തിലെ കഷ്ടപ്പാടുകളുടെ ഉത്തരവാദിത്വം ഞാൻ തന്നെ ഏറ്റെടുക്കുന്നു. അതേ സമയം മുൻജീവിതത്തിലെ തിന്മകളെ നിഷ്ക്രിയമാക്കാൻ ഞാൻ ഉറയ്ക്കുകയും ചെയ്യുന്നു. ആത്മാവിന്റെ പുനർജ്ജന്മം സംബന്ധിച്ച ഞങ്ങളുടെ തത്ത്വശാസ്ത്രമിതാണ്. മുൻജീവിതത്തിലെ അനുഭൂതിയോടെ നാം ഈ ജീവിതത്തിലേക്കു വരുന്നു. ഈ ജീവിതത്തിലെ ഭാഗ്യങ്ങളോ ദൗർഭാഗ്യങ്ങളോ മുൻ ജീവിതത്തിലെ നമ്മുടെ കർമ്മങ്ങളുടെ ഫലവുമാണ്. ആ കർമ്മങ്ങൾ ഒന്നി

നൊന്നു മെച്ചമായിവരികയും ഒടുവിൽ നാം പൂർണ്ണതയിലെത്തുകയും ചെയ്യുന്നു.

ഈശ്വരനിൽ, അനന്തനും സർവ്വശക്തനുമായ ഒരു ജഗത്പിതാവിൽ, ഞങ്ങൾ വിശ്വസിക്കുന്നു. എന്നാൽ നമ്മുടെ ആത്മാവ് ഒടുവിൽ പൂർണ്ണത പ്രാപിക്കുമ്പോൾ അതും അനന്തതയാർജ്ജിച്ചിരിക്കും. എന്നാൽ ഉപാധി രഹിതങ്ങളായ രണ്ട് അനന്തവസ്തുതകൾക്ക് ഇടമില്ല. അതിനാൽ ഞങ്ങളൊരു സഗുണേശ്വരനിൽ വിശ്വസിക്കുന്നു. നമ്മൾതന്നെയാണവൻ. എല്ലാ മതങ്ങളും സ്വീകരിച്ചിട്ടുള്ള മൂന്നു പടികളാണിവ. ആദ്യം ഈശ്വരൻ ദൂരെയെങ്ങോ ഇരിക്കുന്നതായി നാം കാണുന്നു. അടുത്ത പടി അവനോടു കൂടുതലടുക്കുകയും നമ്മുടെ ജീവിതം അവനിൽത്തന്നെയാകുമാറ് അവന് സർവ്വവ്യാപകത്വം നൽകുകയും ചെയ്യുന്നു. ഒടുവിൽ നാം അവനിൽനിന്നും അഭിന്നരാണെന്നുള്ള വസ്തുത നമുക്കറിയാറാകുന്നു. ബാഹ്യവർത്തിയായ ഒരു ഈശ്വരനെക്കുറിച്ചുള്ള സങ്കൽപ്പം അവാസ്തവമല്ല-ഈശ്വരനെപ്പറ്റി എല്ലാ ഭാവനകളും സത്യമാകുന്നു. അക്കാരണത്താൽ എല്ലാ മതങ്ങളും സത്യമാകുന്നു. എന്തെന്നാൽ, ഓരോന്നും (ഈശ്വരാഭിമുഖമായ) യാത്രയിലെ ഒരോ ഘട്ടത്തെ കുറിക്കുകയത്രേ ചെയ്യുന്നത്. യാത്രാലക്ഷ്യമാണ് വേദങ്ങളിലെ പൂർണ്ണഭാവന. ഇതേ കാരണവശാൽത്തന്നെ, ഞങ്ങൾ എല്ലാ മതങ്ങളോടും സഹിഷ്ണുത പ്രദർശിപ്പിക്കുക മാത്രമല്ല ചെയ്യുന്നത്, മഹുമ്മദീയരുടെ പള്ളിയിൽ പ്രാർത്ഥിച്ചും ജരദുഷ്ട്രരുടെ അഗ്നിക്കുമുമ്പിൽ ആരാധന നടത്തിയും ക്രിസ്ത്യാനികളുടെ കുരിശിന്റെ മുമ്പിൽ മുട്ടുകുത്തിയും ഞങ്ങൾ ഈ എല്ലാ മതങ്ങളേയും സ്വീകരിക്കുന്നു. ഏറ്റവും അപരിഷ്കൃതമായ ജഡാരാധനമുതൽ ഏറ്റവും ഉന്നതമായ വേദാന്തദർശനംവരെയുള്ള സകലമതസമ്പ്രദായങ്ങളും അനന്തതയെ ഗ്രഹിക്കാനും സാക്ഷാൽക്കരിക്കാനുമുള്ള മനുഷ്യഹൃദയത്തിന്റെ ശ്രമങ്ങളാണെന്നും, ഒരോന്നും അതിന്റെ ഉദ്ഭവകാലത്തെ അവസ്ഥകളും സാഹചര്യങ്ങളുമനുസരിച്ചു വ്യത്യാസപ്പെട്ടിരിക്കുമെന്നും എന്നാൽ ഒരോന്നും പുരോഗതിയുടെ ഓരോ ഘട്ടത്തെ കുറിക്കുന്നുവെന്നും ഞങ്ങൾ മനസ്സിലാക്കുന്നു. ഈ വിവിധസമ്പ്രദായങ്ങളാകുന്ന പുഷ്പങ്ങളെല്ലാം ശേഖരിച്ച്, സ്നേഹച്ചരടിൽ കോർത്തുകെട്ടി അത്ഭുതകരമായ ആരാധനാമാല്യം ഞങ്ങൾ നിർമ്മിക്കുന്നു.

ഞാൻ ഈശ്വരൻതന്നെയെങ്കിൽ, എന്റെ ജീവാത്മാവ് അത്യുന്നതന്റെ അധിവാസക്ഷേത്രമാണെന്നും എന്റെ ഓരോ ചേഷ്ടയും ഒരോ ഉപാസനയായിരിക്കണമെന്നും സിദ്ധമാകുന്നു. പ്രതിഫലകാംക്ഷയോ ശിക്ഷാഭയമോ വെടിഞ്ഞ്, സ്നേഹത്തിനുവേണ്ടിയുള്ള സ്നേഹവും കർത്തവ്യാനുഷ്ഠാനത്തിനുവേണ്ടിയുള്ള കർത്തവ്യാനുഷ്ഠാനവുമായിരിക്കണം എന്റെ ആദർശം. അങ്ങനെ എന്റെ മതത്തിന്റെ പൊരുൾ വികസനമാണ്-എന്നുവെച്ചാൽ സമുന്നതമായ അർത്ഥത്തിലുള്ള സാക്ഷാൽക്കാരവും

അനുഭൂതിയും അല്ലാതെ ഏതാനും ശബ്ദങ്ങൾ മന്ത്രിക്കുകയോ മുട്ടു മടക്കി നമസ്കരിക്കുകയോ അല്ല. മനുഷ്യൻ ദിനംപ്രതി തന്റെ ഐശ്വര ഭാവം ഉപര്യുപരി പ്രകാശിപ്പിച്ചും അവിരാമം പുരോഗതി നേടിയും ഒടുവിൽ സമ്പൂർണ്ണേശ്വരത്വം പ്രാപിക്കേണ്ടവനാകുന്നു.

## 6

## ഹൈന്ദവദാർശനികചിന്തയുടെ പടികൾ

മനുഷ്യചരിത്രത്തിലാദ്യം ഉദയം ചെയ്യുന്നതായി നാം കാണുന്ന മതപരമായ ഭാവനകളെല്ലാംതന്നെ-അംഗീകൃതമതാശയങ്ങളെയാണ് ഞാൻ വിവക്ഷിക്കുന്നത്. മതമെന്ന പേരിനർഹമല്ലാത്ത വളരെ താണതരം ആശയങ്ങളെയല്ല-ആവിഷ്ടജ്ഞാനം, വെളിപ്പെടുത്തപ്പെട്ട ഗ്രന്ഥങ്ങൾ മുതലായ ആശയങ്ങളുൾക്കൊണ്ടവയാണ്. ഈശ്വരനെന്ന ഭാവനയോടെയാണ് ആദ്യത്തെ മതപരമായ ആശയാവലി ആവിർഭവിക്കുന്നത്. നമ്മുടെ മുമ്പിലിതാ ദൃശ്യപ്രപഞ്ചം. ഈ പ്രപഞ്ചം ഏതോ ഒരു സത്ത്വം സൃഷ്ടിച്ചതാണ്. പ്രപഞ്ചത്തിലുള്ള സകലതും അവൻ സൃഷ്ടിച്ചതത്രേ. ഇതോടൊപ്പം, അടുത്തൊരു കാലഘട്ടത്തിൽ, ആത്മാവിനെസ്സംബന്ധിച്ച ആശയം ഉദിക്കുന്നു- നമ്മുടെ ഈ ശരീരത്തിനുള്ളിൽ ശരീരവ്യതിരിക്തമായ ഏതോ ഒന്നുണ്ടായിരിക്കണമെന്ന്. നമുക്കറിയാവുന്നതിൽവെച്ച് ഏറ്റവും പ്രാഥമികമായ മതഭാവനകളാണിത്രയും. ഭാരതത്തിൽ ഇതിനു കുറെ അനുയായികളെ കാണ്മാനുണ്ട്. എന്നാൽ വളരെ പണ്ടുതന്നെ അവിടെ ഈ ആശയങ്ങൾ തിരസ്കരിക്കപ്പെട്ടു. ഭാരതീയമതങ്ങളുടെ തുടക്കം ഒരു പ്രത്യേകതരത്തിലാണ്. ഈ ഘട്ടം ഭാരതീയമതങ്ങൾക്കുണ്ടായിരുന്നു എന്നു വിചാരിക്കാൻ ന്യായം കിട്ടുന്നതുതന്നെ, കർശനമായ അപഗ്രഥനത്തിനും ഒട്ടുവളരെ കണക്കുകൂട്ടലുകൾക്കും ഊഹാപോഹങ്ങൾക്കും ശേഷംമാത്രമാകുന്നു. അവയെസ്സംബന്ധിച്ച ദൃഷ്ടിഗോചരമായ ഘട്ടം അടുത്ത ഘട്ടമാകുന്നു, ഒന്നാമത്തേതല്ല. ഏറ്റവും ആദ്യത്തെ പടിയിൽ സൃഷ്ടിയെസ്സംബന്ധിച്ച ഭാവന വളരെ വിചിത്രമാണ്-ഈശ്വരന്റെ ഇച്ഛാമാത്രത്താൽ പ്രപഞ്ചം മുഴുവൻ ശൂന്യത്തിൽനിന്നു സൃഷ്ടിക്കപ്പെട്ടു എന്നാണത്. ഈ പ്രപഞ്ചമൊന്നും തന്നെ പ്രാരംഭത്തിലില്ലായിരുന്നു. അത്തരം അഭാവാവസ്ഥയിൽ നിന്ന് ഇക്കാണായതെല്ലാം ഭവിച്ചു. അടുത്തഘട്ടത്തിൽ ഈ നിഗമനം ചോദ്യം ചെയ്യപ്പെടുന്നതായി നാം കാണുന്നു. അസത്തിൽനിന്ന് എങ്ങനെ സത്ത ഉണ്ടാകും? വേദാന്തചിന്തയുടെ ഒന്നാമത്തെ പിടിയിൽവെച്ചുതന്നെ ഈ ചോദ്യം ഉന്നയിക്കപ്പെട്ടു. ഈ പ്രപഞ്ചം നിലവിലുള്ളതാണെങ്കിൽ അത് എന്തോ ഒന്നിൽനിന്നു വന്നതായിരിക്കണം. എന്തെന്നാൽ എവിടേയും ശൂന്യത്തിൽനിന്നു ശൂന്യമല്ലാതെ ഒന്നുംതന്നെ ഭവിക്കുന്നില്ല എന്ന വസ്തുത ഏവർക്കും സുതരാം

വ്യക്തമാണ്. മനുഷ്യഹസ്തങ്ങൾകൊണ്ടു ചെയ്യാവുന്ന ഏതു പണിക്കും എന്തെങ്കിലും ഉപാദാനം ആവശ്യമാകുന്നു. ഒരു വീടു പണിയണമെങ്കിൽ, അതിനുള്ള ഉപാദാനങ്ങൾ മുമ്പിനാലേ ഉണ്ടായിരിക്കണം. ഒരു നൗക നിർമ്മിക്കണമെങ്കിൽ അതിനുള്ള ഉപാദാനങ്ങൾ മുമ്പുതന്നെ ഉണ്ടായിരിക്കണം. അങ്ങനെ 'കാരണ'വസ്തുവിൽനിന്നാണ് കാര്യം ഉൽപ്പന്നമാകുന്നത്. അതിനാൽ ഈ ലോകം ശൂന്യത്തിൽനിന്നു സൃഷ്ടിക്കപ്പെട്ടതാണെന്നുള്ള പ്രാരംഭാശയം സ്വാഭാവികമായി തിരസ്കരിക്കപ്പെട്ടു. ഈ ലോകത്തിന്റെ ഉപാദാനകാരണമായി വല്ലതുമൊരു വസ്തു ആവശ്യമായിരുന്നു. മതത്തിന്റെ ചരിത്രം ആകമാനം യഥാർത്ഥത്തിൽ ഈ ഉപാദാനത്തെ അന്വേഷിച്ചുകൊണ്ടുള്ള സഞ്ചാരമാകുന്നു.

ഇക്കാണായതെല്ലാം എന്തിൽനിന്നുൽപ്പാദിപ്പിക്കപ്പെട്ടു? ഇതിന്റെ നിമിത്തകാരണത്തെ (ഈശ്വരനെ) സംബന്ധിച്ച പ്രശ്നമെടുക്കാതെ, ഈശ്വരൻ പ്രപഞ്ചത്തിന്റെ സൃഷ്ടികർത്താവാണെന്ന പ്രശ്നത്തിലേക്കു കടക്കാതെതന്നെ, അവൻ എന്തിൽനിന്ന് അതു സൃഷ്ടിച്ചു എന്നുള്ളത് പ്രശ്നങ്ങളിലേക്കും വലിയ പ്രശ്നമായി നിലക്കൊള്ളുന്നുണ്ട്. സകല തത്ത്വശാസ്ത്രങ്ങളും ഈ പ്രശ്നമാകുന്നചുഴിയിൽ കറങ്ങുന്നു എന്നു പറയാം. പ്രകൃതി, ഈശ്വരൻ, ജീവാത്മാവ് ഇവ മൂന്നു നിത്യസത്തകളാകുന്നു എന്നാണ് ഒരു നിർദ്ധാരണം-ഏതാണ്ട്, എക്കാലവും സമാന്തരങ്ങളായി നീണ്ടുപോകുന്ന മൂന്നു രേഖകളെപ്പോലെ. ഇവയിൽ പ്രകൃതിയും ആത്മാവും അസ്വതന്ത്രസത്തകളും ഈശ്വരൻ സ്വതന്ത്രസത്തയുമാകുന്നു. ഓരോ ജഡവസ്തുവിനേയുംപോലേ ഓരോ ആത്മാവും തികച്ചും ഈശ്വരേച്ഛയ്ക്കു വിധേയമാകുന്നു. മറുപടികളെപ്പറ്റി പ്രതിപാദിക്കുന്നതിനുമുമ്പായി, നമുക്ക് ആത്മാവിന്റെ കാര്യമെടുക്കാം. ഇവിടെ വേദാന്തദാർശനികന്മാർക്കു പൊതുവെ, പാശ്ചാത്യതത്ത്വശാസ്ത്രങ്ങളിൽനിന്നെല്ലാം ഒരു വലിയ വ്യതിയാനം നമുക്കു കാണാറാകും. വേദന്തദാർശനികന്മാരെല്ലാവരും ഒരു പൊതുമനശ്ശാസ്ത്രമാണവലംബിക്കുന്നത്. അവരുടെ തത്ത്വദർശനങ്ങൾ എന്തുതന്നെയായിരുന്നാലും അവരെല്ലാവരും സ്വീകരിച്ചിട്ടുള്ള മനശ്ശാസ്ത്രം ഒന്നാണ്-അതായത് പുരാതന സാംഖ്യമനശ്ശാസ്ത്രം. ഈ മനശ്ശാശാസ്ത്രമനുസരിച്ച് വസ്തുക്കളുടെ ഉപലബ്ധിയുണ്ടാകുന്നത്, ഇന്ദ്രിയങ്ങളുടെ ബാഹ്യകരണങ്ങളിൽ പതിക്കുന്ന സ്പന്ദങ്ങൾ (വിഷയസംവേദനങ്ങൾ) അവിടെനിന്ന് അന്തരിന്ദ്രിയങ്ങളിലേക്കും അവിടങ്ങളിൽനിന്ന് മനസ്സിലേക്കും അവിടെനിന്നു ബുദ്ധിയിലേക്കും അവിടെനിന്ന് ഏകമായ ആത്മാവിലേയ്ക്കും നയിക്കപ്പെടുന്നതു നിമിത്തമാണ്. ആധുനികശരീരശാസ്ത്രത്തിലേയ്ക്കുകൂടി നോക്കുമ്പോൾ, വിവിധേന്ദ്രിയവേദനങ്ങൾക്കും പ്രത്യേകം സിരാകേന്ദ്രങ്ങൾ കണ്ടെത്താൻ ആ ശാസ്ത്രത്തിനു കഴിഞ്ഞിട്ടുണ്ടെന്നും നമുക്കറിയാം. താഴ്ന്നതും ഉയർന്നതുമായ രണ്ടുതരം കേന്ദ്രങ്ങളെ ശരീരശാസ്ത്രം കണ്ടെത്തിയിട്ടുണ്ട്. ഇവ യഥാക്രമം അന്തരിന്ദ്രിയങ്ങളുടേയും മനസ്സി

ന്റേയും സ്ഥാനത്തു വരുന്നു. എന്നാൽ, ഈ കേന്ദ്രങ്ങളെയെല്ലാംകൂടി നിയന്ത്രിക്കുന്ന ഒരു കേന്ദ്രം (ശരീരത്തിലെങ്ങും) കണ്ടെത്താൻ കഴിഞ്ഞിട്ടില്ല. അതിനാൽ ഈ കേന്ദ്രങ്ങളെയെല്ലാം ഏകീകരിക്കുന്ന വസ്തുവെന്തെന്നു പറയാൻ ശരീരശാസ്ത്രത്തിനു സാധിക്കുന്നില്ല. ഇവ എവിടെയാണ് ഏകീകരിക്കപ്പെടുന്നത്? മസ്തിഷ്കത്തിലുള്ള കേന്ദ്രങ്ങൾ വിഭിന്നങ്ങളാണ്. മറ്റെല്ലാ കേന്ദ്രങ്ങളേയും നിയന്ത്രിക്കുന്ന ഒരു കേന്ദ്രം കാണുന്നുമില്ല. അതിനാൽ ഇതുവരെ കണ്ടേടത്തോളം ഈ കാര്യത്തിൽ ഭാരതീയ മനശ്ശാസ്ത്രം അനഭിഭൂതമായി നിലകൊള്ളുന്നു. ഈ ഏകീകരണം, ഒരു പൂർണ്ണവസ്തുബോധം ലഭിക്കുമാറ് എല്ലാ ഇന്ദ്രിയവേദനങ്ങളേയും പ്രതിഫലിപ്പിക്കുമാറ് വല്ലതുമൊന്ന്, അവശ്യാവശ്യമാകുന്നു. ആ വല്ലതുമൊന്ന് (എന്നിൽ) ഇല്ലാത്തപക്ഷം, നിങ്ങളെപ്പറ്റിയോ ഒരു പടത്തെപ്പറ്റിയോ ഒരു ആശയരൂപവത്കരണം എനിക്കു സാധ്യമല്ലെന്നുവരും. ഇങ്ങനെ ഏകീകരിക്കുന്ന വല്ലതുമൊന്നു നമ്മളിലില്ലായിരുന്നുവെങ്കിൽ, ആദ്യം നാം കാണും. പിന്നെ കേൾക്കും. പിന്നെ ശ്വാസോച്ഛ്വാസം ചെയ്യും -ഇങ്ങനെ ഓരോന്നും ഒന്നിനുപിന്നാലെ മറ്റൊന്ന് എന്ന മട്ടിലായിരിക്കും നടക്കുന്നത്. ഒരു മനുഷ്യൻ സംസാരിക്കുന്നതു ഞാൻ കേൾക്കുമ്പോൾ, അയാളെ കാണാൻ എനിക്കു സാധിക്കയില്ല. കാരണം, ആ രണ്ട് ഇന്ദ്രിയങ്ങൾക്കും കേന്ദ്രങ്ങൾ വെവ്വേറെയാണ്.

ഈ ശരീരം, ദ്രവ്യം എന്നു നാം പറയുന്ന ജഡവും അചേതനവുമായ പദാർത്ഥാംശങ്ങളാൽ നിർമ്മിക്കപ്പെട്ടിരിക്കുന്നു. വേദാന്തികൾ സൂക്ഷ്മശരീരം എന്നു പറയുന്നതിന്റേയും നിർമ്മാണം ഇപ്രകാരംതന്നെ. അവരുടെ മതമനുസരിച്ച്, ഈ സൂക്ഷ്മശരീരം ദ്രവ്യമയമെങ്കിലും പ്രകാശപൂർണ്ണമാകുന്നു. സൂക്ഷ്മദർശിനികൾക്കൊന്നിനും ഗോചരമല്ലാത്ത വണ്ണം അത്ര സൂക്ഷ്മകണങ്ങളെക്കൊണ്ടാണ് അതു നിർമ്മിക്കപ്പെട്ടിരിക്കുന്നത്. ഈ ശരീരത്തിന്റെ ഉപയോഗമെന്ത്? അതു സൂക്ഷ്മശക്തികളുടെ കോശം (വാഹനം) ആകുന്നു. ഈ സ്ഥൂലശരീരം സ്ഥൂലശക്തികളുടെ വാഹനമായിരിക്കുന്നതുപോലെ സൂക്ഷ്മശരീരം, നാം വിചാരമെന്നു പറയുന്നു-അതിന്റെ നാനാവിധഭേദങ്ങളുൾപ്പെടെ- സൂക്ഷ്മശക്തികളുടെ വാഹനമാകുന്നു. ഒന്നാമതു സ്ഥൂലശരീരം- അതു സ്ഥൂലപദാർത്ഥനിർമ്മിതവും സ്ഥൂലശക്തികളുടെ ഇരിപ്പിടവുമാകുന്നു. ശക്തിക്ക് (പ്രാണന്) ദ്രവ്യത്തെവിട്ട് നിലനിൽക്കാൻ കഴിയുന്നതല്ല. ഏതെങ്കിലും ദ്രവ്യത്തോടു ചേർന്നേ അതിനു നിലനിൽക്കാനൊക്കൂ. അതിനാൽ സ്ഥൂലതരങ്ങളായ ശക്തികൾ സ്ഥൂലശരീരത്തിൽ പ്രവർത്തിക്കുന്നു. ഇതേ ശക്തികൾതന്നെ സൂക്ഷ്മതരങ്ങളായിത്തീരുന്നു-സ്ഥൂലരൂപത്തിൽ പ്രവർത്തിച്ച അതേ ശക്തി സൂക്ഷ്മരൂപത്തിൽ പ്രവർത്തിച്ചു വിചാരമായിത്തീരുന്നു. അവയ്ക്കു തമ്മിൽ വ്യത്യാസമില്ലാതെ, ഒരു വസ്തുവിന്റെ സ്ഥൂലരൂപ

ത്തിലുള്ള അഭിവ്യക്തിയാണ് ഒന്നെങ്കിൽ മറ്റേത് അതിന്റെ സൂക്ഷ്മരൂപത്തിലുള്ള അഭിവ്യക്തിയാണെന്നുമാത്രം. സ്ഥൂലസൂക്ഷ്മശരീരങ്ങൾ തമ്മിലും വ്യത്യാസമില്ല. സൂക്ഷ്മശരീരവും ദ്രവ്യനിർമ്മിതമാണ്. ദ്രവ്യം അവിടെ അതിസൂക്ഷ്മാവസ്ഥയിലാണെന്നുമാത്രം. ഈ സ്ഥൂലശരീരം സ്ഥൂലശക്തികളെ പ്രവർത്തിപ്പിക്കുന്നതിനുള്ള ഉപകരണമായിരിക്കുന്നതുപോലെ, സൂക്ഷ്മശരീരം സൂക്ഷ്മശക്തികളെ പ്രവർത്തിപ്പിക്കുന്നതിനുള്ള ഉപകരണമാകുന്നു. ഈ ശക്തികളെല്ലാം എവിടെ നിന്നുവരുന്നു? വേദാന്തദർശനമനുസരിച്ച് പ്രകൃതിയിൽ രണ്ടു വസ്തുക്കളുണ്ട് - ഒന്ന് അത്യന്തസൂക്ഷ്മമായ ആകാശവും മറ്റേതു ശക്തിരൂപമായ പ്രാണനും. ഭൂമി, വായു ഇത്യാദി ഏതെങ്കിലും രൂപത്തിൽ നിങ്ങൾ കാണുകയോ കേൾക്കുകയോ സ്പർശിക്കുകയോ ചെയ്യുന്നതെല്ലാം ദ്രവ്യാത്മകമാണ്, ആകാശത്തിന്റെ ഉൽപ്പന്നങ്ങൾ. അതു പ്രാണന്റെ പ്രവർത്തനഫലമായി ഉപര്യുപരി സൂക്ഷ്മമായിട്ടോ അല്ലെങ്കിൽ ഉപര്യുപരി സ്ഥൂലമായിട്ടോ തീർന്ന് സദാ മാറ്റത്തിനു വിധേയമാകുന്നു. ആകാശത്തെപ്പോലെ പ്രാണനും സർവ്വവ്യാപിയായി സർവ്വത്തിലും ഇടതൂർന്നു വർത്തിക്കുന്നു. ആകാശത്തെ വെള്ളത്തിനോടും പ്രപഞ്ചത്തിലുള്ള മറ്റു സകലവസ്തുക്കളേയും വെള്ളംകൊണ്ടുതന്നെ നിർമ്മിക്കപ്പെട്ടവയും വെള്ളത്തിൽത്തന്നെ ചരിക്കുന്നവയുമായ മഞ്ഞുകട്ടികളോടും സാദൃശ്യപ്പെടുത്താം. പ്രാണൻ ഈ ആകാശത്തെ ഇങ്ങനെ നാനാരൂപത്തിലാക്കിമാറ്റുന്ന ശക്തിയുമാകുന്നു. നടക്കുക, ഇരിക്കുക, സംസാരിക്കുക മുതലായ മാംസപേശിപരമായ ചലനങ്ങളെപ്പോലുള്ള പ്രാണന്റെ സ്ഥൂലരൂപമായ അഭിവ്യക്തിക്കു വേണ്ടി ആകാശംകൊണ്ടു നിർമ്മിക്കപ്പെട്ടിരിക്കുന്ന ഉപകരണമാകുന്നു സ്ഥൂലശരീരം. അതേ പ്രാണന്റെ സൂക്ഷ്മതരരൂപമായ വിചാരത്തിന്റെ അഭിസ്ഫുരണത്തിനുവേണ്ടിയുള്ള സൂക്ഷ്മശരീരവും ആകാശംകൊണ്ടുതന്നെ-അതിസൂക്ഷ്മരൂപത്തിലുള്ള ആകാശംകൊണ്ട് -നിർമ്മിക്കപ്പെട്ടിരിക്കുന്നു. അങ്ങനെ, ഒന്നാമത് ഈ സ്ഥൂലശരീരം, അതിനപ്പുറം സൂക്ഷ്മശരീരം, അതിനപ്പുറം ജീവാത്മാവ്. അഥവാ യഥാർത്ഥമനുഷ്യൻ അനേകം പ്രാവശ്യം മുറിച്ചുകളയപ്പെടുന്നുവെങ്കിലും നഖങ്ങൾ നമ്മുടെ ശരീരത്തിന്റെ ഒരംശമായി അതിൽനിന്ന് അഭിന്നമായി ഗണിക്കപ്പെടുന്നു. അതുപോലെയാണ് നമ്മുടെ സ്ഥൂലശരീരത്തിനു സൂക്ഷ്മശരീരത്തോടുള്ള ബന്ധം. ഒരു മനുഷ്യന് സ്ഥൂലവും സൂക്ഷ്മവുമായി രണ്ടു വിഭിന്നശരീരങ്ങളുണ്ടെന്നല്ല ആശയം, ഒറ്റശ്ശരീരമേയുള്ളൂ-അതിന്റെ ദീർഘകാലം നിലനിൽക്കുന്ന ഭാഗത്തിനു സൂക്ഷ്മശരീരമെന്നും വേഗം നശിച്ചുപോകുന്ന ഭാഗത്തിനു സ്ഥൂലശരീരമെന്നും പറയുന്നുവെന്നുമാത്രം. എന്റെ ഈ നഖങ്ങൾ എത്ര പ്രാവശ്യം വേണമെങ്കിലും മുറിച്ചുകളയാൻ കഴിയുന്നതുപോലെ ഈ ശരീരം ലക്ഷോപലക്ഷം പ്രാവശ്യം കൊഴിച്ചുകളഞ്ഞാലും സൂക്ഷ്മശരീരം നിലനിൽക്കും. ദ്വൈതികളുടെ വിവരണമനുസരിച്ച് ജീവൻ അതിസൂക്ഷ്മമാണ് വളരെ ചെറുതാണ്

അണുപ്രായം. അങ്ങനെ മനുഷ്യൻ, വളരെ വേഗം വിലയിക്കുന്ന ഒരു സ്ഥൂലശരീരം, പിന്നെ യുഗയുഗങ്ങളിലൂടെ നിലനിൽക്കുന്ന ഒരു സൂക്ഷ്മ ശരീരം. പിന്നെ ഒരു ജീവൻ–ഇത്രയും അംശങ്ങളോടുകൂടിയ ഒരു ജീവി യാണെന്നാണ് ഇത്രയുംകൊണ്ടു നാം മനസ്സിലാക്കിയത്. വേദാന്തദർശ നമനുസരിച്ച് ഈ ജീവൻ ഈശ്വരനെപ്പോലെതന്നെ നിത്യനാകുന്നു. പ്രകൃ തിയും നിത്യമാണ്. പക്ഷേ, ആപേക്ഷികനിത്യത്വമാണതിന്റേത്. പ്രകൃതി യുടെ കാരണവസ്തുക്കളായ പ്രാണനും ആകാശവും നിത്യവസ്തുക്ക ളാകുന്നു; എന്നാൽ അവയ്ക്കെന്നും രൂപഭേദങ്ങൾ സംഭവിച്ചുകൊണ്ടിരി ക്കുന്നു. ജീവൻ ആകാശത്തിൽ നിന്നോ പ്രാണനിൽനിന്നോ സൃഷ്ടി ക്കപ്പെട്ടതല്ല. അത് അഭൗതികമാണ്. അതിനാൽ എന്നും നിലനിൽക്കു കയും ചെയ്യും. അത് ആകാശപ്രാണങ്ങളുടെ സംയോജനകാര്യമായി ഉണ്ടായതല്ല. അങ്ങനെ സംയോജനകാര്യമല്ലാത്തതു ഒരിക്കലും നശിക്ക യുമില്ല. എന്തെന്നാൽ, വിനാശമെന്നത്, കാര്യം കാരണത്തിൽ വിലയി ക്കുന്നതാണ്. സ്ഥൂലശരീരം ആകാശപ്രാണങ്ങളുടെ ഒരു സംഘാതമാ ണ്. അതിനാൽ അതു വിലയിക്കും. സൂക്ഷ്മശരീരവും ഒരു ദീർഘകാല ത്തിനുശേഷം വിലയിക്കും. എന്നാൽ ജീവൻ ഒരു കേവലവസ്തുവായ തിനാൽ ഒരിക്കലും നശിക്കുന്നതല്ല. അതേ കാരണത്താൽ അതൊരി ക്കലും ജനിക്കുന്നുമില്ല. ഒരു കേവലവസ്തു ജനിക്കുകയെന്നത് സംഭാ വ്യമല്ല. രണ്ടിനും ഒരേ യുക്തിതന്നെ ഉപപന്നം. സംഘാതവസ്തുവിനു മാത്രമേ ജനിക്കാനൊക്കൂ. കോടാനുകോടി ജീവികളുൾക്കൊണ്ട ഈ പ്രകൃതി മുഴുവൻ ഈശ്വരന്റെ ഇച്ഛയ്ക്കു വിധേയമാണ്. ഈശ്വരൻ സർവ്വ വ്യാപിയും സർവ്വജ്ഞനും നിരാകാരനുമാണ്. അവൻ പ്രകൃതിയിലൂടെ അഹോരാത്രം പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. ആ പ്രകൃതി മുഴുവൻ അവന്റെ ആധിപത്യത്തിലാണ്. അവൻ അവയുടെ നിത്യനിയാമകനുമാ ണ്. ഇങ്ങനെയാണ് ദ്വൈതികൾ പറയുന്നത്. അപ്പോൾ പിന്നെ ഒരു പ്രശ്നം ഉദിക്കുന്നു. ഈശ്വരൻ ഈ ജഗത്തിന്റെ നിയാമകനാണെങ്കിൽ ഇത്തരം ദുഷ്ടമായ ഒരു ജഗത്തിനെ അവൻ എന്തിനു സൃഷ്ടിച്ചു? എന്തുകൊ ണ്ടാണ് നാമിത്ര വളരെ കഷ്ടതയനുഭവിക്കേണ്ടിയിരിക്കുന്നത്? അതു ഈശ്വരന്റെ കുറ്റമല്ലെന്നവർ പറയുന്നു. കഷ്ടതയനുഭവിക്കുന്നതു നമ്മു ടെതന്നെ കുറ്റംകൊണ്ടാണ്. നാം വിതയ്ക്കുന്നതു നാം കൊയ്യുന്നു. നമ്മെ ശിക്ഷിക്കാനായി ഈശ്വരനൊന്നും ചെയ്തിട്ടില്ല. മനുഷ്യൻ ദരിദ്രനായിട്ടും അന്ധനായിട്ടും മറ്റും ജനിക്കുന്നുണ്ട്. എന്താണതിനു കാരണം? അങ്ങനെ ജാതനാകുന്നതിനുമുമ്പ് അവനെന്തെങ്കിലും കർമ്മം ചെയ്തിട്ടുണ്ട്. ജീവൻ എക്കാലവും ഉണ്ടായിരുന്നു. അതൊരിക്കലും സൃഷ്ടിക്കപ്പെട്ടതല്ല. ഓരോരോ വിധത്തിലുള്ള കർമ്മങ്ങൾ അത് എക്കാലത്തും ചെയ്തുകൊ ണ്ടിരുന്നു. നമ്മുടെ ഏതു പ്രവൃത്തിക്കും നമ്മുടെമേൽ ഒരു പ്രത്യാഘാ തമുണ്ട്. നാം നന്മ ചെയ്താൽ നമുക്കു സുഖാനുഭവവും തിന്മ ചെയ്താൽ

ദുഃഖാനുഭവവും ഉണ്ടാകും. അതിനാൽ ജീവൻ പല തരത്തിലുള്ള കർമ്മങ്ങൾ ചെയ്തുകൊണ്ടും അവയുടെ ഫലമായി സുഖദുഃഖങ്ങൾ അനുഭവിച്ചുകൊണ്ടുമിരിക്കുന്നു.

മരണശേഷം എന്തുസംഭവിക്കുന്നു? ജീവൻ സ്വഭാവേന നിർമ്മലനാണെന്ന് എല്ലാ വേദാന്തദാർശനികന്മാരും സമ്മതിക്കുന്നു. എന്നാൽ അജ്ഞാനം അതിന്റെ സ്വതേയുള്ള പ്രകൃതിയെ ആവരണം ചെയ്യുന്നുവെന്ന് അവർ പറയുന്നു. ദുഷ്കർമ്മങ്ങളിലൂടെ അതു സ്വയം അജ്ഞാനാവൃതമായിത്തീർന്നെങ്കിൽ, സൽക്കർമ്മങ്ങളിലൂടെ അതിനു സ്വീയഭാവത്തെക്കുറിച്ചുള്ള ബോധം വീണ്ടെടുക്കാവുന്നതുമാണ്. അതു സനാതനമായിരിക്കുന്നതുപോലെ അതിന്റെ പ്രകൃതി നിർമ്മലവുമാകുന്നു. എല്ലാ ജീവന്മാരുടേയും പ്രകൃതി നിർമ്മലമാണ്. സത്കർമ്മങ്ങൾവഴി അതിന്റെ എല്ലാ പാപവൃത്തികളും ദുഷ്കൃത്യങ്ങളും കഴുകികളയപ്പെടുന്നതോടെ ജീവൻ വീണ്ടും പവിത്രനായിത്തീരുന്നു. പവിത്രത വീണ്ടെടുത്തുകഴിഞ്ഞാൽ പിന്നെ അതു ദേവയാനം എന്നു പറയപ്പെടുന്ന മാർഗ്ഗത്തിലൂടെ പോകുന്നു. അതിന്റെ വാഗിന്ദ്രിയം മനസ്സിൽ ലയിക്കുന്നു. വാക്കുകളില്ലാതെ വിചാരം ചെയ്യാൻ നിങ്ങൾക്കു സാധ്യമല്ല. എവിടെയൊക്ക ചിന്താവ്യാപാരം നടക്കുന്നുവോ അവിടെ വാക്കുകളും ഉണ്ടായിരിക്കണം. വാക്കുകൾ മനസ്സിൽ ലയിക്കുന്നു. അതുപോലെ, മനസ്സു പ്രാണനിലും പ്രാണൻ ജീവനിലും ലയിക്കുന്നു. അനന്തരം ജീവൻ വേഗം ശരീരത്തിൽനിന്നു പുറത്തു കടക്കുകയും സൂര്യലോകത്തിലേക്കു പോവുകയും ചെയ്യുന്നു. ഈ വിശ്വത്തിൽ ലോകങ്ങളനേകമുണ്ട്. സൂര്യൻ, ചന്ദ്രൻ, നക്ഷത്രങ്ങളെല്ലാമുള്ള ഈ ഭൂമി ഭൂർലോകമാണ്. ഇതിനപ്പുറത്തു സൂര്യലോകമുണ്ട്. അതിനും അപ്പുറത്ത് ചന്ദ്രലോകം എന്നു വിളിക്കപ്പെടുന്ന ഒരു ലോകമുണ്ട്. അതിനും അപ്പുറത്ത് വിദ്യുല്ലോകം എന്നു പേരോടുകൂടിയ ലോകമുണ്ട്. ജീവൻ അവിടെയെത്തുമ്പോൾ പൂർണ്ണത പ്രാപിക്കയും മറ്റൊരു ജീവൻ വന്ന് അതിനെ സ്വീകരിക്കുകയും ബ്രഹ്മലോകം എന്നു പറയപ്പെടുന്ന അത്യുന്നതലോകത്തേയ്ക്കു കൂട്ടിക്കൊണ്ടുപോവുകയും ചെയ്യുന്നു. പിന്നീടു ജനിക്കുകയോ മരിക്കുകയോ ചെയ്യേണ്ട ആവശ്യമില്ലാത്തവണ്ണം പൂർണ്ണത കൈവന്ന പ്രസ്തുതജീവൻ എക്കാലവും അവിടെത്തന്നെ വസിക്കുന്നു. അത് അനന്തകാലമത്രയും സുഖമായി ജീവിക്കുകയും സൃഷ്ടി നടത്താനുള്ള കഴിവൊഴിച്ച് എല്ലാ വിഭൂതികളും ആർജ്ജിക്കുകയും ചെയ്യുന്നു. വിശ്വത്തിന് ഒരു ഭരണാധിപനേ ഉള്ളൂ. അതാണ് ഈശ്വരൻ. മറ്റാർക്കുംതന്നെ ഈശ്വരപദവി ലഭ്യമല്ല-നിങ്ങൾ ഈശ്വരനാണെന്നു സ്വയം പറയുന്നുവെങ്കിൽ അതൊരു ഈശ്വരനിന്ദയാകുമെന്നാണ് ദ്വൈതികളുടെ അഭിപ്രായം. സൃഷ്ടിശക്തിയൊഴിച്ച് മറ്റെല്ലാ ശക്തികളും ജീവാത്മാവിനു ലഭിക്കാം. ശരീരം സ്വീകരിച്ച് ജഗത്തിന്റെ വിവിധ ഭാഗങ്ങളിൽ പ്രവർത്തിക്കുവാൻ അതിന് ഇഷ്ടം തോന്നുന്നെങ്കിൽ അപ്രകാരം ചെയ്യാവുന്നതാണ്. ദേവ

ന്മാരെല്ലാം തന്റെ മുമ്പിൽ വരണമെന്നോ പിതൃക്കൾ വരണമെന്നോ ആ ജീവൻ ആജ്ഞാപിച്ചാൽ അവരെല്ലാം ആ ആജ്ഞയനുസരിക്കാൻ ചുമതലപ്പെട്ടവരാണ്. മേലിൽ ദുഃഖമെന്നതേ അതിനുണ്ടാവുന്നില്ല. തന്റെ ഇച്ഛയതാണെങ്കിൽ അനന്തകാലവും ബ്രഹ്മലോകത്തു വസിക്കയും ചെയ്യാം -അതാർജ്ജിച്ചിരിക്കുന്ന വിഭുത്വം അതിവിശിഷ്ടമാകുന്നു. ഈശ്വരപ്രേമം കൈവന്ന, സമ്പൂർണ്ണനിസ്സ്വാർത്ഥതയും പവിത്രതയും ആർജ്ജിച്ചുകഴിഞ്ഞ, സർവകാമനകളേയും വെടിഞ്ഞ, ഈശ്വരപ്രേമത്തിലും ഈശ്വരോപാസനയിലുമൊഴികെ ഒന്നിലും സ്പൃഹയില്ലാത്ത, അത്യുച്ചപദസ്ഥനായ, മനുഷ്യന്റെ കഥയാണിത്.

ഇത്രയുമുയർന്നിട്ടില്ലാത്തവരുണ്ടിനി-സത്കർമ്മങ്ങൾ ചെയ്യുന്നുണ്ടെങ്കിലും അതിനു വല്ലതും പ്രതിഫലം വേണമെന്നുള്ളവർ. ഞങ്ങൾ സാധുക്കൾക്ക് ഇത്രയുമൊക്കെ കൊടുക്കാം. എന്നാൽ അതിന്റെ പ്രതിഫലമായി ഞങ്ങൾക്കു സ്വർഗ്ഗം കിട്ടണം-ഇതാണവരുടെ മനോഭാവം. അവർ മരിക്കുമ്പോൾ അവർക്കെന്തു സംഭവിക്കുന്നു? വാക്കു മനസ്സിൽ ലയിക്കുന്നു. മനസ്സു പ്രാണനിലും പ്രാണൻ ജീവനിലും ലയിക്കുന്നു. അനന്തരം ജീവൻ ശരീരത്തിനു പുറത്തു കടന്നു ചന്ദ്രലോകത്തേയ്ക്കു പോകുന്നു. അതിന് അവിടെ ഒരു നീണ്ട ഉല്ലാസകാലം ലഭിക്കുന്നു-അതിന്റെ പുണ്യകർമ്മങ്ങളുടെ ഫലമൊടുങ്ങുന്നതുവരേയും അതവിടെ സുഖഭോഗങ്ങളനുഭവിക്കുന്നു. അതൊടുങ്ങുമ്പോൾ വീണ്ടും ഭൂമിയിലേക്കു പതിക്കുകയും അവിടെ അതിന്റെ ആഗ്രഹങ്ങൾക്കനുസരിച്ച് ഏതെങ്കിലും ജീവിതം സ്വീകരിക്കുകയും ചെയ്യുന്നു. ചന്ദ്രലോകത്ത് ജീവന്മാർ ഞങ്ങളുടെ ഗ്രന്ഥങ്ങളിൽ പറയുന്ന ദേവന്മാരായിട്ടോ അഥവാ ക്രിസ്ത്യാനികളുടേയോ മുഹമ്മദീയരുടേയോ പുസ്തകങ്ങളിൽ പറയുന്ന മാലാഖമാരായിട്ടോ തീരുന്നു. ഈ ദേവസംജ്ഞകൾ ചില ഉദ്യോഗസ്ഥാനങ്ങളുടെ പേരുകളാണ്. ഉദാഹരണത്തിന് ദേവരാജാവായ ഇന്ദ്രൻ എന്നത് ഒരു സ്ഥാനത്തിന്റെ പേരാണ്. ആയിരമായിരം ആളുകൾ ആ സ്ഥാനം പ്രാപിക്കുന്നുണ്ട്. ഏറ്റവും ശ്രേഷ്ഠമായ വൈദികയജ്ഞം നടത്തിയിട്ടുള്ള പുണ്യപുരുഷൻ മരിക്കുമ്പോൾ ദേവരാജാവായിത്തീരുന്നു. അപ്പോഴേയ്ക്കും പഴയ രാജാവ് വീണ്ടും നിപതിച്ചു മനുഷ്യനായിത്തീർന്നിരിക്കും. ഭൂമിയിൽ രാജാക്കന്മാർ മാറിമാറി വരുന്നതുപോലെ. ദേവന്മാരും മരിക്കേണ്ടതായിട്ടുണ്ട്. സ്വർഗ്ഗവാസികളെല്ലാവരും മരിക്കും. മരണമില്ലാത്ത സ്ഥലം ബ്രഹ്മലോകംമാത്രമാണ്. അവിടെമാത്രം ജനനമരണങ്ങളില്ല.

അങ്ങനെ ജീവന്മാർ സ്വർഗ്ഗത്തേയ്ക്കു പോവകുയും അവിടെ സുഖമായിക്കഴിയുകയും ചെയ്യുന്നു. അതായത് ഇടയ്ക്കിടെ അസുരന്മാർ അവരെ ശല്യപ്പെടുത്തുന്ന സന്ദർഭങ്ങളിലൊഴിച്ച് ദേവന്മാരെ ചിലപ്പോഴിങ്ങനെ ശല്യപ്പെടുത്തുന്ന അസുരന്മാരെപ്പറ്റി ഞങ്ങളുടെ പുരാണങ്ങളിൽ പറയുന്നുണ്ട്. ദേവന്മാരും അസുരന്മാരും തമ്മിൽ യുദ്ധങ്ങൾ നടത്തിയിരുന്നതായും ചിലപ്പോൾ അസുരന്മാർ ദേവന്മാരെ തോൽപ്പിച്ച് കീഴട

ക്കിയിരുന്നതായും മറ്റുമുള്ള കഥകൾ എല്ലാ പുരാണങ്ങളിലും കാണാവുന്നതാണ്. എന്നാൽ പലപ്പോഴും ദേവന്മാർ ചെയ്തത്ര ചീത്ത കാര്യങ്ങൾ അസുരന്മാർ ചെയ്തിരുന്നില്ലെന്നും തോന്നുന്നു. ഉദാഹരണത്തിന്, ദേവന്മാർക്ക് സ്ത്രീകളെ ഇഷ്ടമായിരുന്നുവെന്ന് എല്ലാ പുരാണങ്ങളിൽനിന്നും വെളിവാകുന്നു. അങ്ങനെ അവരുടെ പുണ്യത്തിന്റെ പ്രതിഫലം അവസാനിക്കുമ്പോൾ അവർ വീണ്ടും നിപതിക്കുന്നു-ജീവന്മാർ മേഘങ്ങളിൽക്കൂടിയും മഴയിൽക്കൂടിയും വന്നു വല്ല ധാന്യത്തിലോ ചെടിയിലോ പ്രവേശിക്കുകയും മനുഷ്യർ ആ ധാന്യമോ ചെടിയോ ഭക്ഷിക്കുമ്പോൾ അതുവഴി മനുഷ്യശരീരത്തിൽ കടന്നുകൂടുകയും ചെയ്യുന്നു. അവർക്കു യോജിച്ച ഒരു ശരീരത്തിന്റെ നിർമ്മാണത്തിനാവശ്യമായ ഉപാദാനം പിതാവിൽനിന്നു ലഭിക്കുന്നു. ഈ ഉപാദാനം യോജിക്കാത്തതായിത്തീരുമ്പോൾ അവർക്കു മറ്റു ശരീരങ്ങളെ നിർമ്മിക്കേണ്ടിവരും. ഇനി, എല്ലാത്തരം പൈശാചികകൃത്യങ്ങളും ചെയ്യാറുള്ള അതിദുഷ്ടന്മാരായ ആളുകളുണ്ട്. അവർ മൃഗങ്ങളായിട്ടാണ് വീണ്ടും ജനിക്കുന്നത് വളരെ നീചന്മാരാണെങ്കിൽ, അതിനികൃഷ്ടജന്തുക്കളായി ജന്മമെടുക്കുകയോ അല്ലെങ്കിൽ ചെടികളോ കല്ലുകളോ ആയി ഭവിക്കുകയോ ചെയ്യുന്നു.

ദേവജീവിതത്തിൽ അവർ കർമ്മങ്ങളൊന്നും ആർജ്ജിക്കുന്നില്ല. മനുഷ്യൻമാത്രമേ അപ്രകാരം ചെയ്യുന്നുള്ളു. 'കർമ്മ'മെന്നാൽ ഫലോൽപ്പാദകമായ പ്രവൃത്തിയെന്നാണർത്ഥം. ഒരു മനുഷ്യൻ മരിച്ചു ദേവനായിത്തീരുമ്പോൾ, അയാൾക്കു ഒരു നിയതകാലത്തേയ്ക്കുള്ള സുഖാനുഭവമേ ലഭിക്കുന്നുള്ളു. ആ കാലഘട്ടത്തിനിടയിൽ അയാൾ പുതിയ കർമ്മങ്ങൾ സഞ്ചയിക്കുന്നില്ല. അയാളുടെ അനുഭവങ്ങൾ കഴിഞ്ഞ കാലത്തെ അയാളുടെ പുണ്യകർമ്മങ്ങളുടെ പ്രതിഫലംമാത്രമാണ്. പുണ്യകർമ്മങ്ങളുടെ ഫലമെല്ലാം അനുഭവിച്ചുതീരുമ്പോൾ, ശേഷിക്കുന്ന കർമ്മങ്ങൾ ഫലമുതിർത്തുതുടങ്ങുകയും ജീവൻ ഭൂമിയിലേക്കു പതിക്കുകയും ചെയ്യുന്നു. അയാൾ വീണ്ടും മർത്ത്യനായി പിറക്കുന്നു. എന്നാൽ വളരെ നല്ല കർമ്മങ്ങളനുഷ്ഠിച്ചു നിർമ്മലനായിത്തീരുന്ന പക്ഷം ഒരിക്കലും നരലോകത്തേയ്ക്കു മടങ്ങിവരാത്തവണ്ണം ബ്രഹ്മലോകം പ്രാപിക്കുന്നതിനും സാധ്യതയുണ്ട്.

അധമമാതൃകകളിൽനിന്നു പരിണാമദ്വാരാ ഉദ്ഗമിച്ചുവരുന്ന ജീവന് ഒരിടത്താവളംപോലെയാണ് മൃഗജീവിതം. കാലാന്തരത്തിൽ മൃഗം മനുഷ്യനായിത്തീരുന്നു. മനുഷ്യരുടെ സംഖ്യ വർദ്ധിക്കുന്തോറും മൃഗങ്ങളുടെ സംഖ്യ കുറഞ്ഞുവരുന്നുണ്ടെന്നുള്ളത് ഒരർത്ഥവത്തായ വസ്തുതയാണ്. പല ജന്തുവർഗ്ഗങ്ങളും ഇതിനിടെ മനുഷ്യരായിത്തീർന്നിട്ടുണ്ട്. ഇല്ലെങ്കിൽ അവയൊക്കെ എങ്ങോട്ടു പോയി?

വേദങ്ങളിൽ നരകത്തെപ്പറ്റി പ്രസ്താവമൊന്നുമില്ല. എന്നാൽ, ഞങ്ങളുടെ മതഗ്രന്ഥങ്ങളുടെ കൂട്ടത്തിൽ പിൽക്കാലത്തുണ്ടായ പുരാണങ്ങൾ വിചാരിച്ചു, നരകങ്ങൾകൂടി അനുബന്ധിക്കാതെ ഒരു മതവും പൂർണ്ണ

മാവുകയില്ലെന്ന്. അതിനാൽ അവർ എല്ലാത്തരം നരകങ്ങളും സൃഷ്ടിച്ചു. ഇവയിൽ ചിലതിൽ, മനുഷ്യരെ അറപ്പുവാൾകൊണ്ടു രണ്ടായി അറുത്തു മുറിയ്ക്കുക തുടങ്ങിയ ഭയങ്കരയാതനകൾ തുടരെ അനുഭവിപ്പിക്കുകയും മറ്റും ചെയ്യുന്നു. എന്നാലും അവർ മരിക്കുകയില്ല. ജീവികൾ തുടരെ ഉഗ്രമായ വേദന അനുഭവിക്കുന്നു. എന്നാൽ ഇതെല്ലാം ഒരു നിശ്ചിതകാലത്തേയ്ക്കേയുള്ളു എന്നു പറയാൻ മാത്രം ദയവു ഗ്രന്ഥങ്ങൾ കാണിക്കുന്നുണ്ട്. ദുഷ്കർമ്മങ്ങളിങ്ങനെ അനുഭവിച്ചുതീർന്നശേഷം വീണ്ടും അവർ ഭൂമിയിലേക്കു വരുന്നു. അങ്ങനെ മറ്റൊരവസരംകൂടി അവർക്കു ലഭിക്കുന്നു. അതിനാൽ മനുഷ്യാകാരമാണ് മഹത്തായ അവസരം. നമ്മുടെ ഭാഗധേയത്തെ നാം തന്നെ നിർണ്ണയിക്കുന്നത് ഈ മനുഷ്യശരീരംകൊണ്ടാകയാൽ കർമ്മശരീരമെന്നാണിതിനെ പറയുന്നതും. നാം ഒരു വലിയ വൃത്തത്തിലൂടെ ഓടിക്കൊണ്ടിരിക്കുകയാണ്. വൃത്തപരിധിയിലെ ഈ ഒരു ബിന്ദുവിൽവെച്ചാണ് നമ്മുടെ ഭാവി നിർണ്ണയിക്കപ്പെടുന്നത്. അതിനാൽ ഈ മനുഷ്യാകാരം ഉള്ളതിലേക്കും ഏറ്റവും പ്രാധാന്യമുള്ള ആകാരമാകുന്നു. മനുഷ്യൻ ദേവന്മാരേക്കാൾ ശ്രേഷ്ഠനത്രേ.

തനി ദ്വൈതാശയങ്ങളെപ്പറ്റിയാണിത്രയും. അടുത്തതായി, ഈ ഭാവനകളെ നിഷേധിക്കുന്ന, കുറേക്കൂടി ഉയർന്ന വേദാന്തദർശനത്തിലേക്കു കടക്കാം. ഈശ്വരൻ ഈ വിശ്വത്തിന്റെ ഉപാദാനകാരണവും നിമിത്തകാരണവും രണ്ടുമാകുന്നു. അനന്തമായ ഒരു ഈശ്വരനുണ്ടെന്നും പിന്നെ അനന്തമായ ആത്മാവും അനന്തമായ പ്രകൃതിയുമുണ്ടെന്നും പറയുകയാണെങ്കിൽ, ഇങ്ങനെ അനന്തങ്ങളുടെ എണ്ണം അറുതിയില്ലാതെ വർദ്ധിപ്പിച്ചു കൊണ്ടുപോകാൻ സാധിക്കും. അതു സകല യുക്തിബോധത്തേയും നിഹനിക്കുന്ന ശുദ്ധ അസംബന്ധമാകുന്നു. അതുകൊണ്ട്, ഈശ്വരൻ ജഗത്തിന്റെ ഉപാദാനകാരണവും നിമിത്തകാരണവുമാകുന്നു. അവൻ തന്നിൽനിന്നുതന്നെ ഈ വിശ്വത്തെ പ്രസർജ്ജിക്കുന്നു. അങ്ങനെയെങ്കിൽ, ഈശ്വരൻ ഈ മേശയും ഈ ഭിത്തികളുമൊക്കെ ആയതെങ്ങനെ? ഈശ്വരൻ പന്നിക്കുട്ടിയും കൊലപാതികയും ലോകത്തിലെ മറ്റെല്ലാ ദുഷ്ടവസ്തുക്കളും ആയതെങ്ങനെ? ഈശ്വരൻ പവിത്രനാണെന്നു നാം പറയുന്നു. അങ്ങനെയുള്ള അവൻ എങ്ങനെ ഈ ദുഷ്ടവസ്തുക്കളൊക്കെയാകും? അതിനുത്തരമിതാണ്: ഒരു ജീവാത്മാവായ എനിക്ക് ഒരു ശരീരമുണ്ട്. ഒരർത്ഥത്തിൽ ഈ ശരീരം എന്നിൽനിന്നു ഭിന്നമല്ലെങ്കിലും യഥാർത്ഥ ഞാൻ ഈ ശരീരമല്ല. ഉദാഹരണത്തിന് ഞാനൊരു ശിശുവാണ്, ഒരു യുവാവാണ്, ഒരു വൃദ്ധനാണ് എന്നൊക്കെ ഞാൻ പറയുമെങ്കിലും എന്റെ ആത്മാവിന് ഒരു മാറ്റവും സംഭവിക്കുന്നില്ല. അത് എന്നും ഒരേ രൂപത്തിലിരിക്കുന്നു. അതുപോലെ, പ്രകൃതിയും അസംഖ്യം ആത്മാക്കളും ചേർന്ന ഈ ജഗത്ത് ഈശ്വരന്റെ അന്തമില്ലാത്ത ശരീരമെന്നതുപോലെയാകുന്നു. അവൻ അതിൽ എല്ലാറ്റിലും ഇട

തൂർന്നു വർത്തിക്കുന്നു. അവൻമാത്രമാണ് മാറ്റമില്ലാത്തത്. ജീവാത്മാക്കൾക്കു മാറ്റമുണ്ട്. പ്രകൃതിയ്ക്കും മാറ്റമുണ്ട്. പ്രകൃതിയിലേയോ ജീവനിലേയോ മാറ്റങ്ങൾ അവനെ ബാധിക്കുന്നില്ല. പ്രകൃതി ഏതുവിധത്തിലാണ് മാറിക്കൊണ്ടിരിക്കുന്നത്? അതിന്റെ രൂപം സംബന്ധിച്ച്; അതായത് അത് നവംനവങ്ങളായ രൂപങ്ങൾ കൈക്കൊള്ളുന്നു. എന്നാൽ ആത്മാവിന് ആ വിധത്തിൽ മാറ്റമുണ്ടാവാൻ നിവൃത്തിയില്ല. ആത്മാവ് ജ്ഞാനവിഷയകമായി സങ്കോചിക്കുകയോ വികസിക്കുകയോ ചെയ്യുന്നു. ദുഷ്പ്രവൃത്തികൾനിമിത്തം അതു സങ്കോചിക്കുന്നു. ആത്മാവിന്റെ നൈസർഗ്ഗികമായ ജ്ഞാനത്തേയും പവിത്രതയേയും സങ്കോചിപ്പിക്കുന്ന പ്രവൃത്തികളാണ് ദുഷ്പ്രവൃത്തികൾ. ആത്മാവിന്റെ നൈസർഗ്ഗിക മഹിമയെ പ്രകാശിപ്പിക്കാനുതകുന്ന പ്രവൃത്തികൾ സൽപ്രവൃത്തികളെന്നു പറയപ്പെടുന്നു. ഈ ആത്മാക്കളെല്ലാം പവിത്രരായിരുന്നു. എന്നാൽ അവയ്ക്കു സങ്കോചം ഭവിച്ചു. ഈശ്വരകാരുണ്യംകൊണ്ട് സത്കർമ്മങ്ങൾ ചെയ്ത് വികാസം പ്രാപിച്ച് അവയ്ക്കു സ്വീയപവിത്രത പുനരാർജ്ജിക്കാവുന്നതാകുന്നു. എല്ലാവർക്കും തുല്യസന്ദർഭമാണുള്ളത്. ദീർഘകാലാന്തരത്തിൽ എല്ലാവരും മോചിതരാവുകയും ചെയ്യും. എന്നാൽ ഈ ജഗത്ത് ഒരിക്കലും അവസാനിക്കയില്ല-അതു നിത്യമാകുന്നു. ഇതാണ് രണ്ടാമത്തെ സിദ്ധാന്തം. ആദ്യം പറഞ്ഞതു ദ്വൈതസിദ്ധാന്തമാകുന്നു. വിശിഷ്ടാദ്വൈതമെന്ന പേരിലറിയപ്പെടുന്ന ഈ രണ്ടാമത്തെ സിദ്ധാന്തമനുസരിച്ച് ഈശ്വരനും ആത്മാവും പ്രകൃതിയുമുണ്ട്. പ്രകൃതിയും ആത്മാവും ചേർന്നതാണ് ഈശ്വരശരീരം. അതിനാൽ ഇവ മൂന്നുംകൂടി ഒരു ഏകകമാകുന്നു. ഇത് മതാശയങ്ങളുടെ വികസനത്തിലെ, കുറേക്കൂടി ഉയർന്ന ഒരു പടിയെ കുറിക്കുന്നു. ദ്വൈതത്തിൽ, വിശ്വത്തെ ഈശ്വരൻ നടത്തുന്ന ഒരു വലിയ യന്ത്രമായി വിഭാവനം ചെയ്തിരിക്കുന്നു. വിശിഷ്ടാദ്വൈതത്തിലാകട്ടെ, ഇത് ഈശ്വരസത്തയാൽ സർവ്വത്ര വ്യാപ്തമായ ജീവൽസത്ത്വമായും വിഭാവനം ചെയ്യപ്പെട്ടിരിക്കുന്നു.

ഒടുവിലത്തേത് അദ്വൈതികളാണ്. ഈശ്വരൻ ഈ ജഗത്തിന്റെ ഉപാദാനകാരണവും നിമിത്തകാരണവും രണ്ടുമായിരിക്കണമെന്ന് അവരും പറയുന്നു. ഈശ്വരൻതന്നെയാണ് ഈ ജഗത്തു സർവം ആയിത്തീർന്നിട്ടുള്ളത്. ആ നിഗമനത്തിനിനി അഴവില്ല. എന്നാൽ വിശിഷ്ടാദ്വൈതികൾ ഈശ്വരൻ ആത്മാവാണെന്നും ജഗത്ത് ഈശ്വരശരീരമാണെന്നും ആ ശരീരത്തിനു മാറ്റമുണ്ടെന്നും എന്നാൽ ഈശ്വരനു മാറ്റമില്ലെന്നും മറ്റും പറയുമ്പോൾ, ഇതെല്ലാം അസംബന്ധം എന്നാണ് അദ്വൈതികൾ പ്രസ്താവിക്കുന്നത്. അതാണ് വസ്തുതയെങ്കിൽ, ഈശ്വരനെ ജഗത്തിന്റെ ഉപാദാനകാരണമെന്നു പറയുന്നതുകൊണ്ടെന്തു പ്രയോജനം? ഉപാദാനകാരണമാണ് കാര്യമായി പരിണമിക്കുന്നത്. കാര്യം കാരണത്തിന്റെ രൂപാന്തരമല്ലാതെ മറ്റൊന്നുമല്ല. എവിടേയും കാര്യം കാരണ

ത്തിന്റെ പുനർഭവംതന്നെയാണ്. ജഗത്തു കാര്യവും ഈശ്വരൻ അതിന്റെ കാരണവുമാണെങ്കിൽ, അതു ഈശ്വരന്റെ പുനരാവിർഭാവംതന്നെയാണ്. ജഗത്ത് ഈശ്വരന്റെ ശരീരമാണെന്നും. ഈ ശരീരം സങ്കോചിച്ചു സൂക്ഷ്മാവസ്ഥയിലായി, അതാണ് കാരണമായിത്തീരുന്നതെന്നും, അതിൽനിന്നാണ് ജഗത്ത് പരിണമിച്ചുൽപ്പന്നമാകുന്നതെന്നും വിശിഷ്ടാദ്വൈതികൾ പറയുമ്പോൾ അതങ്ങനെയല്ല, ഈശ്വരൻതന്നെയാണ് ഈ ജഗത്തായിത്തീർന്നിട്ടുള്ളതെന്ന് അദ്വൈതികൾ പ്രസ്താവിക്കുന്നു. ഇവിടെ രസകരമായ ഒരു പ്രശ്നം ഉദിക്കുന്നു. ഈശ്വരനാണ് ഈ ജഗത്തായിത്തീർന്നിട്ടുള്ളതെങ്കിൽ നിങ്ങളും ഞാനും ഈ കാണുന്ന സകല വസ്തുക്കളും ഈശ്വരനാണ്. നിശ്ചയമായും ഈ പുസ്തകം ഈശ്വരനാണ്. എന്റെ ശരീരം ഈശ്വരനാണ്, എന്റെ മനസ്സ് ഈശ്വരനാണ്, എന്റെ ആത്മാവ് ഈശ്വരനാണ്, സമസ്തവും ഈശ്വരനാണ്. എങ്കിൽ ഇത്രവളരെ ജീവന്മാരുള്ളതെന്തുകൊണ്ട്? ഈശ്വരൻ ലക്ഷോപലക്ഷം ജീവന്മാരായി വേർതിരിഞ്ഞോ? ഏകേശ്വരൻ ലക്ഷോപലക്ഷം ജീവന്മാരായി വിഭക്തനാകുന്നുണ്ടെന്നോ? എങ്കിൽ അതെങ്ങനെ സംഭവിച്ചു? ആ അനന്തശക്തി, ആ അനന്തവസ്തു, ആ ജഗദേകസത്ത്വം എങ്ങനെ വിഭക്തനാവും? അനന്തത്തെ അംശിക്കുക സാധ്യമല്ല. ആ ശുദ്ധവസ്തു എങ്ങനെ ഈ ജഗത്തായിത്തീരും? ഈശ്വരൻ ജഗത്തായിത്തീർന്നിട്ടുണ്ടെങ്കിൽ, അവൻ വികാര്യനാണ്. ഈശ്വരൻ വികാര്യനാണെങ്കിൽ പ്രകൃതിയുടെ ഒരംശമാണ്. പ്രകൃതിയിലുൾപ്പെടുന്നതും വികാര്യവുമായ ഏതൊന്നിനും ജനനമരണങ്ങൾ (ഉല്പത്തിവിലയങ്ങൾ)ഉണ്ട്. നമ്മുടെ ഈശ്വരൻ വികാര്യനാണെങ്കിൽ അവൻ എന്നെങ്കിലുമൊരിക്കൽ മരിക്കണം. അതു ധാരണയിലിരിക്കട്ടെ. ഇനി, ഈശ്വരന്റെ എത്ര ഭാഗമാണ് ഈ ജഗത്തായിത്തീർന്നിട്ടുള്ളത്? ഒരു ഭാഗം എന്നു പറയുന്നപക്ഷം ഇപ്പോഴത്തെ ഈശ്വരൻ, അതിന്റെ ഒരു ഭാഗം ആയിരിക്കയാണ്. അവന്റെ ഏതാനും ഭാഗം ഈ ജഗത്തായിത്തീർന്നുപോയി.

അതിനാൽ അദ്വൈതികൾ പറയുന്നതിങ്ങനെയാണ്: ‘‘ഈ ജഗത്ത് നിലവിലില്ലതന്നെ. അതു മുഴുവൻ ഭ്രമമാകുന്നു. ജനനമരണങ്ങൾക്കു വിധേയമായ ഈ പ്രപഞ്ചം മുവുവൻ, ഈ ദേവന്മാരും മാലാഖമാരും മറ്റു സമസ്തജീവികളും വന്നും പോയുമിരിക്കുന്ന ഈ അനന്തകോടി ജീവാത്മാക്കളും എല്ലാം സ്വപ്നങ്ങളാകുന്നു.’’ ജീവൻ തന്നെ ഇല്ലാത്തതാണ്. അനന്തമായ ഏകവസ്തുവേ ഉള്ളു. അപ്പോൾപ്പിന്നെ അനേകങ്ങൾക്കു സാധ്യതയെവിടെ. അനേകജലാശയങ്ങളിൽ പ്രതിബിംബിതനാകുന്ന ഒരേ സൂര്യൻ അനേകങ്ങളായി തോന്നിയ്ക്കുന്നു. ലക്ഷോപലക്ഷം ജലബിന്ദുക്കൾ ലക്ഷോപലക്ഷം സൂര്യന്മാരെ പ്രതിബിംബിക്കുന്നു. ഓരോ ജലബിന്ദുവിലും സൂര്യന്റെ ഒരു പൂർണ്ണപ്രതിബിംബംതന്നെയുണ്ടായിരിക്കുമെങ്കിലും സൂര്യനൊന്നേയുള്ളു. അതുപോലെ ഈ ജീവ

ന്മാരും വിഭിന്നമനസ്സുകളിലെ പ്രതിബിംബങ്ങളാകുന്നു. ഈ വിഭിന്നമനസ്സുകൾ ആ ഏകസത്ത്വത്തെ പ്രതിബിംബിപ്പിക്കുന്ന അത്രയും ജലബിന്ദുക്കളെപ്പോലെയാകുന്നു. ഈശ്വരൻ ഈ വിഭിന്നമനസ്സുകളിലും പ്രതിബിംബിതനാവുകയാണ് ചെയ്യുന്നത്. എന്നാൽ പശ്ചാത്തലമായ ഒരു യാഥാർത്ഥ്യമില്ലാതെ സ്വപ്നമുണ്ടായിരിക്കാൻ തരമില്ല. ആ യാഥാർത്ഥ്യം ആ അനന്തസത്തയാണ്. ശരീരമെന്നോ മനസ്സെന്നോ ജീവനെന്നോ ഉള്ള നിലയിൽ 'നിങ്ങൾ' ഒരു സ്വപ്നം മാത്രമാകുന്നു. യഥാർത്ഥത്തിലുള്ള നിങ്ങൾ സച്ചിദാനന്ദസ്വരൂപമാണ്. നിങ്ങൾ ഈ ജഗത്തിന്റെ ഈശ്വരനാകുന്നു. നിങ്ങൾ ജഗത്തു മുഴുവൻ സൃഷ്ടിക്കുകയും പിന്നെ അതു നിങ്ങളിൽത്തന്നെ വിലയിപ്പിക്കുകയും ചെയ്യുന്നു. ഇങ്ങനെയാണ് അദ്വൈതികൾ പറയുന്നത്. അതിനാൽ ഈ ജനനവും പുനർജനനവും, വരവും പോക്കും, എല്ലാം മായയെ ആശ്രയിച്ചുള്ളതാണ്. നിങ്ങൾ അനന്തമാണ്. നിങ്ങൾക്കെവിടെ പോകാനൊക്കും? സൂര്യനും ചന്ദ്രനും നക്ഷത്രങ്ങളും വിശ്വം മുഴുവനും നിങ്ങളുടെ പരമോന്നതഭാവത്തോടു തട്ടിച്ചു നോക്കുമ്പോൾ വെറും കണങ്ങൾമാത്രം. ആ നിങ്ങൾക്കു ജനിക്കാനോ മരിക്കാനോ ഒക്കുന്നതെങ്ങനെ? ഞാനൊരിക്കലും ജനിച്ചിട്ടില്ല. ഒരിക്കലും ജനിക്കുകയുമില്ല. എനിക്കൊരിക്കലും അച്ഛനോ അമ്മയോ ബന്ധുക്കളോ ശത്രുക്കളോ ഉണ്ടായിരുന്നില്ല. എന്തെന്നാൽ ഞാൻ കേവലസച്ചിദാനന്ദമാണ്. 'ശിവോഽഹം,' 'ശിവോഽഹം.' അതിനാൽ ഈ തത്ത്വശാസ്ത്രപ്രകാരമുള്ള ലക്ഷ്യമെന്ത്? ഈ ജ്ഞാനം സിദ്ധിക്കുന്നവർ ജഗത്തുമായി ഐക്യം പ്രാപിക്കുന്നുവെന്ന്. അവരെസ്സംബന്ധിച്ചിടത്തോളം എല്ലാ സ്വർഗ്ഗങ്ങളും, ബ്രഹ്മലോകംപോലും ഭാഗമായിത്തീരുന്നു. സ്വപ്നപ്രപഞ്ചം മുഴുവൻ അന്തർദ്ധാനം ചെയ്യുന്നു. തങ്ങൾ ജഗത്തിന്റെ സനാതനനാഥനാണെന്ന് അവൻ കാണുന്നു. അവൻ അനന്ത ജ്ഞാനാനന്ദമായ അവരുടെ യഥാർത്ഥവ്യക്തിത്വത്തെ പ്രാപിക്കുകയും അങ്ങനെ സ്വതന്ത്രരാവുകയും ചെയ്യുന്നു. ക്ഷുദ്രവസ്തുക്കളിൽ തോന്നുന്ന സുഖം നിലയ്ക്കുന്നു. ഞാൻ ഈ ചെറുശരീരത്തിൽ ഈ ചെറുവ്യക്തിത്വത്തിൽ, സുഖം കാണുന്നുണ്ടെങ്കിൽ, ഈ ജഗത്തു മുഴുവൻ എന്റെ ശരീരമാകുമ്പോഴുള്ള സുഖം എത്ര വലുതായിരിക്കും! ഒരു ശരീരത്തിൽ സുഖമുണ്ടെങ്കിൽ, എല്ലാ ശരീരങ്ങളും എന്റേതാകുമ്പോൾ അതെത്ര കൂടുതലായിരിക്കും! അപ്പോഴത്രേ സ്വാതന്ത്ര്യം കൈവരുന്നത്. ഇതാണ് അദ്വൈതദർശനം.

വേദാന്തദർശനം അവലംബിച്ചിട്ടുള്ള മൂന്നു പടികളിവയാണ്. ഇതിനപ്പുറം പോകാൻ നമുക്കു സാധ്യമല്ല. എന്തെന്നാൽ ഏകത്വത്തെ കടന്നുപോകാൻ കഴിയുന്നതല്ല. ഒരു ശാസ്ത്രം ഏകത്വത്തിലെത്തിക്കഴിഞ്ഞാൽ, പിന്നീടു പുരോഗതിക്കു യാതൊരു വിധത്തിലും പഴുതില്ല. കേവലബ്രഹ്മമെന്ന ഈ ആശയത്തിനപ്പുറം പോകാൻ ഞങ്ങൾക്കു സാധ്യമല്ല.

ഈ അദ്വൈതദർശനമുൾക്കൊള്ളാൻ എല്ലാ ആളുകൾക്കും കഴിവില്ല-അത് അത്രയ്ക്കു ഗഹനമാണ്. അതിന്റെ മേധാപരമായ ഗ്രഹണംതന്നെ അതിദുഷ്കരമാകുന്നു. അതിസൂക്ഷ്മമായ ബുദ്ധി, പതറാത്ത ധാരണാശക്തി അതിനാവശ്യമാണ്. രണ്ടാമത്, അത് ബഹുഭൂരിപക്ഷം ജനങ്ങൾക്കും അനുയോജ്യമല്ല. അതിനാൽ ഈ മൂന്നു പടികളും നമുക്കുണ്ട്. ആദ്യത്തേതിൽ തുടങ്ങുക. അതിനെക്കുറിച്ചു ചിന്തിച്ചു മനസ്സിലാക്കിക്കഴിയുന്നതോടെ, രണ്ടാമത്തേതു സ്വയം ആവിഷ്കൃതമാകും. ഒരു മനുഷ്യവർഗ്ഗം പുരോഗമിക്കുന്ന രീതിയിൽത്തന്നെ വ്യക്തികളും പുരോഗമിക്കേണ്ടതാണ്. ആദ്ധ്യാത്മികചിന്തയുടെ അത്യുന്നതശൃംഗങ്ങളിലെത്തിച്ചേരാൻ മനുഷ്യവർഗ്ഗം സ്വീകരിച്ച പടവുകളിലൂടെ ഓരോ വ്യക്തിയും കടന്നുപോകേണ്ടതുണ്ട്. മനുഷ്യവർഗ്ഗത്തിന് ഒരു പടവിൽനിന്നു മറ്റൊന്നിലേക്കു കടക്കാൻ ലക്ഷോപലക്ഷം വത്സരങ്ങൾ വേണ്ടിവന്നുവെങ്കിൽ, വ്യക്തികൾക്കു കുറഞ്ഞ കാലയളവുകൊണ്ട് തരണം ചെയ്യാൻ സാധിച്ചേയ്ക്കുമെന്നുള്ള വ്യത്യാസം മാത്രമുണ്ട്. എന്നാൽ നമ്മിലോരോരുത്തനും ഈ പടവുകളിൽക്കൂടി കടന്നുപോയേ മതിയാവൂ. നിങ്ങൾ ഉറച്ച ദ്വൈതികളായിരുന്ന പൂർവ്വജീവിതഘട്ടത്തിലേക്കു തിരിഞ്ഞുനോക്കുക. നിങ്ങൾ ശരീരമനസ്സുകളാണെന്നുള്ള വിചാരം ഉണ്ടാകുന്നതോടൊപ്പം, ഈ സ്വപ്നപ്രപഞ്ചം മുഴുവനും കൂടി സ്വീകരിക്കാതെ നിങ്ങൾക്കു നിവൃത്തിയില്ല. ഒരംശം സ്വീകരിക്കുന്നുവെങ്കിൽ മുഴുവനും സ്വീകരിച്ചേ പറ്റൂ. ഈ കാണായ ലോകമുണ്ടെന്നും എന്നാൽ സഗുണനായ ഈശ്വരനില്ലെന്നും പറയുന്ന മനുഷ്യൻ മൂഢനാണ്-എന്തെന്നാൽ, ഒരു ലോകമുണ്ടെങ്കിൽ അതിനൊരു കാരണമുണ്ടായിരിക്കണം. അതിനെയാണ് ഈശ്വരനെന്നു പറയുന്നതും. 'കാരണ'മുണ്ടെന്നുള്ള അറിവിന്റെ അഭാവത്തിൽ 'കാര്യ'വും ഉണ്ടായിരിക്കാവതല്ല. അതിനാൽ, ഈശ്വരൻ അന്തർദ്ധാനം ചെയ്യുന്നത് ഈ ലോകം അന്തർദ്ധാനം ചെയ്യുമ്പോൾ മാത്രമാണ്. അപ്പോൾ നിങ്ങൾ ഈശ്വരൻ (കേവലബ്രഹ്മം) ആയിത്തീരും. അതോടെ ഈ ലോകം നിങ്ങളെസ്സംബന്ധിച്ച് ഇല്ലാതാകയും ചെയ്യും. നിങ്ങളൊരു ശരീരമാണെന്നുള്ള സ്വപ്നം നിലവിലുള്ളിടത്തോളം കാലം നിങ്ങൾ ജനിക്കുന്നതായും മരിക്കുന്നതായും തോന്നാനേ നിവൃത്തിയുള്ളു. എന്നാൽ, ആ സ്വപ്നം അന്തർദ്ധാനം ചെയ്യുന്ന നിമിഷത്തിൽ നിങ്ങൾ ജനിക്കുകയും മരിക്കുകയും ചെയ്തുകൊണ്ടിരിക്കുന്നു എന്നുള്ള സ്വപ്നവും അന്തർദ്ധാനം ചെയ്യും. മാത്രമല്ല, ഈ പ്രപഞ്ചമുണ്ടെന്നുള്ള മറ്റെ സ്വപ്നവും അന്തർദ്ധാനം ചെയ്യും. ഈ പ്രപഞ്ചരൂപത്തിൽ ഇപ്പോൾ നാം കാണുന്ന അതേ വസ്തു അപ്പോൾ ഈശ്വരനായി (കേവലബ്രഹ്മമായി) നമുക്കു വേദ്യമാവുകയും നാളിതുവരെ ബഹിർവർത്തിയായിരുന്ന അതേ ഈശ്വരനെ അന്തര്യാമിയായി, നമ്മുടെ സ്വന്തം ആത്മാവായി, നാം സാക്ഷാൽകരിക്കുകയും ചെയ്യും.

## 4

# ഭാരതത്തിലെ മതപരമായ ചിന്താഗതി

(ബ്രൂക്ലിൻ എത്തിക്കൽ സൊസൈറ്റിയുടെ ആഭിമുഖ്യത്തിൽ ചെയ്ത പ്രസംഗത്തിന്റെ സംഗ്രഹം)

ഭാരതത്തിന് അമേരിക്കൻ ഐക്യനാടുകളുടെ പകുതിയോളമേ വലുപ്പമുള്ളുവെങ്കിലും ജനസംഖ്യ ഇരുപത്തൊമ്പതു കോടിയിൽപരമുണ്ട്. മുഹമ്മദുമതം, ബുദ്ധമതം,* ഹിന്ദുമതം എന്നീ മൂന്നു മതങ്ങൾ അവിടെ പ്രാബല്യത്തിലിരിക്കുന്നു. മുഹമ്മദുമതത്തിന് ഏതാണ്ട് ആറു കോടിയും ബുദ്ധമതത്തിനു തൊണ്ണൂറുലക്ഷവും ഹിന്ദുമതത്തിന് ഇരുപതുകോടി അറുപതുലക്ഷവും അനുയായികളുണ്ട്. ഹിന്ദുമതത്തെസ്സംബന്ധിച്ച പ്രധാനവസ്തുതകൾ അവരുടെ പല വേദഗ്രന്ഥങ്ങളിൽ അടങ്ങിയിട്ടുള്ള ഉന്നതചിന്താജന്യവും ധ്യാനാത്മകവുമായ ദർശനശാസ്ത്രങ്ങളിലും ധർമ്മാനുശാസനങ്ങളിലും പ്രതിഷ്ഠിതമായിരിക്കുന്നു. പ്രപഞ്ചം സ്ഥലപരമായും കലാപരമായും അന്തമില്ലാത്തതാണെന്നു വേദങ്ങൾ പ്രഖ്യാപിക്കുന്നു. അതിന് ഒരിക്കലും ഒരാരംഭമുണ്ടായിരുന്നില്ല. ഒരിക്കലും അവസാനമുണ്ടാകയുമില്ല. ഭൗതികമേഖലയിൽ ആത്മപ്രഭാവത്തിന്റെ സ്ഫുരണം, പരിമിതത്തിന്റെ മണ്ഡലത്തിൽ അപരിമിതത്തിന്റെ അഭിവ്യക്തി, എണ്ണമില്ലാതെയുണ്ടായിട്ടുണ്ട്. എന്നാൽ അനന്താത്മാവ് സ്വയം സിദ്ധനും ശാശ്വതനും അവികാര്യനുമാകുന്നു. അനന്തതയാകുന്ന ഘടികാരമുഖത്തു കാലപ്രയാണം യാതൊരടയാളവും പതിക്കുന്നില്ലതന്നെ. ഇന്ദ്രിയങ്ങൾക്കതീതവും മനുഷ്യബുദ്ധിക്കു കേവലം അവിഷയവുമായ അതിന്റെ മേഖലയിൽ ഭൂതഭാവിഭേദങ്ങളില്ല. മനുഷ്യാത്മാവ് അമൃതനാണെന്നു വേദങ്ങൾ പഠിപ്പിക്കുന്നു. ശരീരം വൃദ്ധിക്ഷയങ്ങളെസ്സംബന്ധിച്ച നിയമങ്ങൾക്കധീനമാണ്. വളരുന്ന ഒന്ന് അവശ്യം ജീർണ്ണിക്കുകയും വേണം. എന്നാൽ അന്തര്യാമിയായ ചൈതന്യം അനന്തനിത്യജീവിതവുമായി ബന്ധപ്പെട്ടിരിക്കുന്നു. അതിനൊരിക്കലും ആദിയുണ്ടായിരുന്നില്ല. ഒരിക്കലും അന്ത്യമുണ്ടാകയുമില്ല. ഹിന്ദുമതത്തിനും ക്രിസ്തുമതത്തിനും തമ്മിലുള്ള പ്രധാനവ്യത്യാസങ്ങളിലൊന്നിതാണ്. ഓരോ മനുഷ്യാത്മാവും അത് ഈ ലോകത്തു ജനിക്കുന്ന സമയത്ത് ആരംഭിക്കുന്നതാണെന്നു ക്രിസ്തുമതം പഠിപ്പിക്കുമ്പോൾ, മനുഷ്യാത്മാവ് അനന്താത്മാവിന്റെതന്നെ ഒരു പ്രസ്രവണമാണെന്നും ഈശ്വരനെപ്പോലെ അതും അനാദിയാണെന്നും ഹിന്ദുമതം പ്രഖ്യാപനം ചെയ്യുന്നു. മഹത്തായ ആദ്ധ്യാത്മികപരിണാമനിയമത്തിനു വിധേയമായി വ്യക്തിത്വങ്ങൾ മാറി മാറി സ്വീകരിക്കുന്നതി

* ജൈനമതം കൂടി ഇതിലുൾപ്പെടുന്നു

നിടയിൽ അതിന്റെ അസംഖ്യം അഭിവ്യക്തികൾ, മുമ്പു സംഭവിച്ചിട്ടുണ്ട്. മേലിൽ അസംഖ്യം അഭിവ്യക്തികൾ, പരിണാമം ഇല്ലാത്ത സമ്പൂർണ്ണാവസ്ഥയിൽ അതെത്തുന്നതുവരേയ്ക്കും നടക്കുകയും ചെയ്യും.

ഇതാണ് വസ്തുതയെങ്കിൽ നമ്മുടെ മുജ്ജന്മങ്ങളിലെ അനുഭവങ്ങളൊന്നുംതന്നെ നമുക്കു ഓർമ്മയില്ലാത്തതെന്താണ് എന്ന ചോദ്യം കൂടെക്കൂടെ ഉന്നയിക്കപ്പെട്ടിട്ടുണ്ട്. പ്രജ്ഞ എന്നതു ചിത്തസാഗരത്തിന്റെ ഉപരിതലം മാത്രമാണെന്നും സുഖകരമോ ദുഃഖകരമോ ആയി നമുക്കുണ്ടായിട്ടുള്ള എല്ലാ അനുഭൂതികളും അതിന്റെ അഗാധതലങ്ങളിലാണ് സഞ്ചയിക്കപ്പെട്ടിട്ടുള്ളതെന്നുമാകുന്നു ഇതിനു ഞങ്ങൾക്കു പറയാനുള്ള സമാധാനം. സ്ഥിരമായി നിൽക്കുന്ന ഒന്നിനെ കണ്ടെത്തുവാനാണ് മനുഷ്യാത്മാവ് അഭിലഷിക്കുന്നത്. മനസ്സും ശരീരവും മാത്രമല്ല, പ്രകൃതിയിലുള്ള സകലപ്രതിഭാസങ്ങളും നിരന്തരമായി ഒരു പരിവർത്തനാവസ്ഥയിലാണ്. എന്നാൽ നമ്മുടെ ആത്മാവിന്റെ പരമോന്നതമായ അഭിലാഷം മാറ്റമില്ലാത്ത ഒന്നിനെ, ചിരസ്ഥായിയായ പൂർണ്ണതയിലെത്തിയ ഒന്നിനെ, കണ്ടെത്തുകയെന്നുള്ളതാണ്. ആനന്ത്യത്തെപ്രതിയുള്ള മനുഷ്യാത്മാവിന്റെ അഭിലാഷമാണിത്. നമ്മുടെ സാന്മാർഗ്ഗികവും മേധാപരവുമായ വികാസം എത്രകണ്ടു സൂക്ഷ്മത പ്രാപിച്ചിട്ടുണ്ടോ, അവികാര്യമായ ആ നിത്യത്വത്തെ പ്രാപിക്കാനുള്ള നമ്മുടെ അഭിവാഞ്ഛയും അത്രകണ്ടു ശക്തിമത്തായിരിക്കും.

പഞ്ചേന്ദ്രിയദ്വാരാ ജ്ഞാതവ്യമല്ലാത്തതൊക്കെ അസ്തിത്വമില്ലാത്തവയാണെന്നും, മനുഷ്യൻ ഒരു സ്വതന്ത്രസത്തയാണെന്നുള്ള വിചാരം കേവലം ഭ്രമമാണെന്നും ആധുനികബുദ്ധമതക്കാർ പഠിപ്പിക്കുന്നു. നേരെ മറിച്ച്, ഓരോ വ്യക്തിയും ഓരോ സ്വതന്ത്രസത്തയാണെന്നും, അവന്റെ മാനസികഭാവനയിലല്ലാതെ ബാഹ്യലോകം സ്ഥിതിചെയ്യുന്നില്ലെന്നും വിജ്ഞാനവാദികൾ അവകാശപ്പെടുന്നു. എന്നാൽ ഈ പ്രശ്നത്തിന്റെ ശരിയായ സമാധാനം പ്രകൃതി സ്വാതന്ത്ര്യാസ്വാതന്ത്ര്യങ്ങളുടെ, സങ്കൽപ്പപ്രത്യക്ഷങ്ങളുടെ ഒരു മിശ്രിതമാണെന്നുള്ളതാകുന്നു. നമ്മുടെ ശരീരമനസ്സുകൾ ബാഹ്യപ്രപഞ്ചത്തെ ആശ്രയിച്ചു വർത്തിക്കുന്നു. അവയ്ക്ക് അതിനോടുള്ള ബന്ധത്തിന്റെ സ്വഭാവമനുസരിച്ച് ഈ ആശ്രയഭാവം വ്യത്യാസപ്പെടുകയും ചെയ്യുന്നു. എന്നാൽ, അതേ സമയം അന്തര്യാമിയായ ആത്മാവ് ഈശ്വരസമാനം സ്വതന്ത്രനാകുന്നു. മനശ്ശരീരങ്ങളുടെ ഗതിവിഗതികളെ അവയുടെ വികാസത്തിന്റെ ഭേദമനുസരിച്ചു ഏറിയ തോതിലോ കുറഞ്ഞ തോതിലോ നയിക്കുന്നതിന് ആ ആത്മാവിനു കഴിയുകയും ചെയ്യുന്നു.

മരണം ഒരവസ്ഥാന്തരം മാത്രമാണ്. മരണാനന്തരവും നാം അതേ പ്രപഞ്ചത്തിൽ അതേ നിയമങ്ങൾക്കു വിധേയരായി തുടരുന്നു. ജ്ഞാനത്തിലും ഉന്നതവികാസദശകളെ പ്രാപിച്ചു. ഈ ജീവിതത്തെ അതിക്രമി

ച്ചുപോയവർ, അവരുടെ പിന്നാലെ വരുന്ന ഒരു സാർവ്വലൗകികസൈന്യത്തിന്റെ മുന്നോടി വിഭാഗം മാത്രമാണ്. ഏറ്റവും ഉയർന്ന പടിയിലെത്തിയവന്റേയും ഏറ്റവും താഴ്ന്ന പടിയിലിരിക്കുന്നവന്റെയും ആത്മാക്കൾക്കു സാജാത്യമുണ്ട്. അനന്തവികാസനത്തിന്റെ ബീജം എല്ലാവരിലും കുടികൊള്ളുകയും ചെയ്യുന്നു. ഏതൊന്നിലുമുള്ള ശുഭാംശങ്ങളിൽ ശ്രദ്ധ പതിച്ചു ഗുണൈകദൃക്കുകളാവാൻ നാം ശ്രമിക്കണം. നമ്മുടെ ശരീരമനസ്സുകളുടെ പോരായ്മകളെക്കുറിച്ച് ഒരിടത്തു കുത്തിയിരുന്നു വിലപിച്ചതുകൊണ്ട് ഒരു ഫലവുമില്ല. വിപരീതപരിസ്ഥിതികളെ ജയിച്ചടക്കാനുള്ള സുധീരപരിശ്രമമൊന്നുമാത്രമേ നമ്മുടെ ആത്മവീര്യം ഉത്തേജിപ്പിക്കൂ. ആദ്ധ്യാത്മികപുരോഗതിയുടെ നിയമങ്ങൾ അഭ്യസിക്കുകയാണ് ജീവിതോദ്ദേശ്യം. ക്രിസ്ത്യാനികൾക്ക് ഹിന്ദുക്കളിൽനിന്നു പഠിക്കാനുണ്ട്. ഹിന്ദുക്കൾക്ക് ക്രിസ്ത്യാനികളിൽനിന്നും പഠിക്കാനുണ്ട്. ലോകത്തിലെ ജ്ഞാനസമ്പത്തിന് ഓരോ കൂട്ടരും വിലയേറിയ സംഭാവനകൾ നൽകിയിട്ടുണ്ട്.

ശരിയായ മതം വിധ്യാത്മകമാണെന്നും നിഷേധാത്മകമല്ലെന്നും നിങ്ങളുടെ കുട്ടികളെ ഉദ്ബോധിപ്പിക്കു– അതായതു ചീത്തക്കാര്യങ്ങളിൽനിന്നു വിരമിക്കുന്നതിൽമാത്രമല്ല. ഉൽകൃഷ്ടകർമ്മങ്ങളുടെ അനുഷ്ഠാനത്തിൽ നിരന്തരവ്യഗ്രതയോടെ എർപ്പെടുന്നതിലാണ് അതന്തർഭവിച്ചിരിക്കുന്നതെന്ന്. ശരിയായ മതം മനുഷ്യരുടെ ഉപദേശങ്ങളിൽനിന്നോ പുസ്തകപാരായണംകൊണ്ടോ സിദ്ധിക്കുന്നതല്ല. പവിത്രവും വീരോചിതവുമായ കർമ്മാനുഷ്ഠാനങ്ങളുടെ ഫലമായി അന്തരാത്മാവിന്നുണ്ടാകുന്ന പ്രബുദ്ധതയാണിത്. ഓരോ ശിശുവും മുൻജന്മങ്ങളിൽനിന്നു സഞ്ചിതമായ ഒരനുഭൂതിസഞ്ചയത്തോടെ ലോകത്തു ജനിക്കുന്നു. അതിന്റെ മനശ്ശരീരങ്ങളുടെ ഘടനയിൽ ആ അനുഭൂതികളുടെ മുദ്ര നിഴലിച്ചുകാണുകയും ചെയ്യാം. എന്നാൽ നമ്മളിലേവരിലും സ്വതവേയുള്ള ആ സ്വാതന്ത്ര്യബോധം മനശ്ശരീരങ്ങൾക്കുപുറമേ നമ്മിൽ മറ്റെന്തോ ഒന്നകൂടിയുണ്ടെന്നു ജ്ഞാപനം ചെയ്യുന്നു. ഉള്ളിലിരുന്നു ഭരിക്കുന്ന ആത്മാവ് സ്വതന്ത്രനാണ്. അതു സ്വാതന്ത്ര്യത്തിനുള്ള വാഞ്ഛ സൃഷ്ടിക്കുകയും ചെയ്യുന്നു. നാം സ്വതന്ത്രരല്ലെങ്കിൽ ലോകത്തെ നന്നാക്കാൻ നമുക്കെങ്ങനെ ആശിക്കാം? മനുഷ്യാത്മാവിന്റെ വ്യാപാരഫലമാണ് മനുഷ്യപുരോഗതിയെന്നത്രേ ഞങ്ങൾ വിചാരിക്കുന്നത്. ലോകത്തിന്റെ ഇന്നത്തെ നിലയും നമ്മുടെ തന്നെ ഇന്നത്തെ നിലയും ആത്മസ്വാതന്ത്ര്യത്തിന്റെ ഫലമാകുന്നു.

നമ്മുടെയെല്ലാം പിതാവായി സർവ്വവ്യാപിയും സർവ്വശക്തനുമായ ഒരീശ്വരനുണ്ടെന്നും നിസ്സീമമായ സ്നേഹവായ്പോടെ അവൻ തന്റെ സന്താനങ്ങളെ നയിക്കുകയും കാക്കുകയും ചെയ്യുന്നുണ്ടെന്നും ഞങ്ങൾ വിശ്വസിക്കുന്നു. ക്രിസ്ത്യാനികളെപ്പോലെ ഒരു സഗുണേശ്വരനിൽ

ഞങ്ങളും വിശ്വസിക്കുന്നു. എന്നാൽ ഞങ്ങൾ കുറേക്കൂടി മുമ്പോട്ടു പോകുന്നു. അതായത് നമ്മൾതന്നെയാണ് അവൻ എന്നും ഞങ്ങൾ വിശ്വസിക്കുന്നു! അവന്റെ വ്യക്തിത്വം നമ്മിൽ പ്രകാശിക്കുന്നു. ഈശ്വരൻ നമ്മുടെ ഉള്ളിൽ വർത്തിക്കുന്നു. നാം ഈശ്വരനിലും വർത്തിക്കുന്നു. എല്ലാ മതങ്ങളിലും സത്യത്തിന്റെ ബീജങ്ങളുണ്ടെന്നു ഞങ്ങൾ വിശ്വസിക്കുന്നു. അതിനാൽ ഹിന്ദു അവയ്ക്കെല്ലാം നാമോവാകം അർപ്പിക്കുന്നു. എന്തെന്നാൽ ഈ ലോകത്ത സത്യം വ്യവകലനമാർഗ്ഗേണയല്ല, സങ്കലനമാർഗ്ഗേണയാണ് കണ്ടെത്തേണ്ടത്. വിവിധമതങ്ങളാകുന്ന സുരഭിലകുസുമങ്ങൾ കൊരുത്തുകെട്ടിയ ഒരു മാല്യമാണ് ഞങ്ങൾ ഈശ്വരന്നർപ്പിക്കുക. സ്നേഹത്തിനുവേണ്ടി നാം ഈശ്വരനേ സ്നേഹിക്കണം. പ്രതിഫലം പ്രതീക്ഷിച്ചല്ല. കർത്തവ്യത്തിനുവേണ്ടി നാം കർത്തവ്യങ്ങൾ അനുഷ്ഠിക്കണം. സുന്ദരവസ്തുക്കളെ അവയുടെ സൗന്ദര്യത്തിനുവേണ്ടി നാം ആരാധിക്കണം. പ്രതിഫലം ഇച്ഛിച്ചാകരുത്. ഇങ്ങനെ ഹൃദയനൈർമ്മല്യം സിദ്ധിച്ച് നാം ഈശ്വരനെ കണ്ടെത്തും. യജ്ഞകർമ്മങ്ങളും നമസ്കാരക്രിയകളും മന്ത്രോച്ചാരണങ്ങളും സ്തോത്രാലാപനങ്ങളുമല്ല മതം. അവയൊക്കെ സുന്ദരങ്ങളായ വീരകൃത്യങ്ങളനുഷ്ഠിക്കുന്നതിനു നമ്മെ ഉത്തേജിപ്പിക്കുകയും ഈശ്വരന്റെ സമ്പൂർണ്ണത്വം ഉൾക്കൊള്ളാൻ നമ്മുടെ ചിന്താമണ്ഡലത്തെ ഉദാത്തമാക്കുകയും ചെയ്യുന്നുവെങ്കിൽ അത്രയ്ക്കു പ്രയോജനകരമെന്നുമാത്രം.

നാം നമ്മുടെ ദൈനന്ദിനജീവിതത്തിൽ എല്ലാ മനുഷ്യരോടും സ്വസോദരന്മാരോടെന്നപോലെ പെറുമാറാതെ, പ്രാർത്ഥനാവേളയിൽമാത്രം ഈശ്വരനെ എല്ലാവരുടേയും പിതാവായി അംഗീകരിക്കുന്നതുകൊണ്ടെന്തു ഗുണം? ഉന്നതജീവിതത്തിലേയ്ക്കുള്ള വഴി ചൂണ്ടിക്കാണിക്കാൻമാത്രമാണ് പുസ്തകങ്ങൾ നിർമ്മിക്കപ്പെട്ടിരിക്കുന്നത്. പതറാത്ത അടികൾവെച്ച് ആ വഴിയേ സഞ്ചരിക്കാത്തപക്ഷം യാതൊരു നന്മയും കൈവരുന്നില്ല. ഓരോ മനുഷ്യവ്യക്തിയേയും ഓരോ സ്ഫടികഗോളത്തോടു സാദൃശ്യപ്പെടുത്താം. ഓരോന്നിന്റെയും കേന്ദ്രത്തിൽ, ഈശ്വരനിൽനിന്നുതന്നെ പ്രസൃതമായ ഓരോ ഭാ-വഹപ്രകാശമാണുള്ളത്. എന്നാൽ കണ്ണാടി പല കനത്തിലും നിറത്തിലുമുള്ളവയാകയാൽ, ബഹിസ്ഫുരണ സന്ദർഭത്തിൽ പ്രകാശകിരണങ്ങൾ നാനാഭാവം കൈക്കൊള്ളുന്നു. കേന്ദ്രദീപങ്ങൾക്കെല്ലാം തുല്യസുഷമയും പ്രഭയുമാണുള്ളത്. അവയുടെ ബഹിസ്ഫുരണത്തിനുള്ള താൽക്കാലികകരണങ്ങളുടെ കൈവല്യ-വൈവിധ്യങ്ങൾ ഹേതുവായി അവ അസമങ്ങളായി കാണപ്പെടുന്നു. ജീവിതശ്രേണിയിൽക്കൂടി നാം ഉയർന്നുയർന്നു പോകുന്തോറും ഈ മാധ്യമങ്ങൾ (പ്രകാശനോപകരണങ്ങൾ) ഉപര്യുപരി സ്ഫടികസങ്കാശമായിത്തീരുന്നതാണ്.

5

# ആത്മാവ് അമൃതമോ?[1]

'വിനാശമവ്യയസ്യാസ്യ ന കശ്ചിത് കർത്തുമർഹതി'

(അവ്യയത്തെ നശിപ്പിക്കാൻ ആർക്കും ശക്തിയില്ല)
–ഭഗവദ്ഗീത 2.17

മഹാ ഇതിഹാസമായ മഹാഭാരതത്തിൽ യുധിഷ്ഠിരമഹാരാജാവും ധർമ്മനുമായുള്ള ഒരു പ്രശ്നോത്തരകഥയുണ്ട്. ഈ ലോകത്തിൽ ഏറ്റവും ആശ്ചര്യമെന്തെന്നു പറയുവാൻ ധർമ്മൻ ആവശ്യപ്പെട്ടു. ജീവിതത്തിലെ ഓരോ നിമിഷവും തങ്ങൾക്കു ചുറ്റും എവിടെയും മരണത്തെ കണ്ടുകൊണ്ടിരുന്നിട്ടും അവനവന്റെ മരണമില്ലായ്മയിൽ മാനവവർഗ്ഗത്തിനുള്ള വിടാത്ത വിശ്വാസമാണ് അത്യാശ്ചര്യം എന്നായിരുന്നു മറുപടി. വാസ്തവത്തിൽ മനുഷ്യജീവിതത്തിലെ ഏറ്റവും വലിയ ആശ്ചര്യമാണിത്. പല കാലത്തു പല ശാഖക്കാർ കാര്യം മറിച്ചാണെന്ന് എത്രയൊക്കെ വാദിച്ചിട്ടും, ഇന്ദ്രിയലോകത്തിന്റേയും അതീന്ദ്രിയലോകത്തിന്റേയും ഇടയ്ക്കുള്ള നിഗൂഢതയുടെ നിത്യമറയെ തുളയ്ക്കാൻ യുക്തിയ്ക്കു കഴിവില്ലായിരുന്നിട്ടും തനിക്കു മരിക്കാനാവില്ലെന്നു മനുഷ്യനു തികച്ചും ബോധമുണ്ട്.

നമുക്ക് ആയുഷ്കാലം മുഴുവനും പഠിക്കാം. എന്നാലും ഒടുവിൽ ജീവിതമരണപ്രശ്നത്തെ സാധകമായോ ബാധകമായോ തുറന്നുകാട്ടുന്ന യുക്തിമണ്ഡലത്തിലെത്തിക്കുന്ന കാര്യത്തിൽ നാം പരാജയമടയും. മനുഷ്യവാഴ്വിന്റെ നിത്യതയ്ക്കോ അനിത്യതയ്ക്കോ, അനുകൂലമായോ പ്രതികൂലമായോ നമുക്കു വേണ്ടത്ര പറയാം. എഴുതാം, പ്രസംഗിക്കാം. നമുക്ക് ഈ പക്ഷത്തോ ആ പക്ഷത്തോ തീവ്രവാദികളായിത്തീരാം. സംജ്ഞകൾ ശതകണക്കിനു കണ്ടുപിടിക്കാം. അതോരോന്നും മേൽക്കുമേൽ സങ്കീർണ്ണമാകാം. പ്രശ്നം എന്നെന്നേക്കുമായി പരിഹരിച്ചുകഴിഞ്ഞു എന്ന മൂഢതയിൽ മയങ്ങി ക്ഷണികവിശ്രമം അനുഭവിക്കയും ചെയ്യാം. നമുക്കു സകലശക്തികളോടെ മതപരമായ ഏതെങ്കിലും വിചിത്രാന്ധവിശ്വാസത്തിൽ ഇഴുകിപ്പിടിക്കാം. അഥവാ അതിലെത്രയോ ഏറേ പ്രതിഷേധ്യമായ ഒരു ശാസ്ത്രീയാന്ധവിശ്വാസത്തിലും പിടച്ചുതൂങ്ങാം. എന്നാലും ഒടുവിൽ യുക്തിയുടെ കളിക്കളത്തിൽ ബുദ്ധിയുടെ കാലുകൾ ഒന്നിനൊന്നു നാട്ടുകയും വീണ്ടും വീണ്ടും തട്ടിയിടുകയും ചെയ്തുകൊണ്ടു തീരാക്കളി കളിക്കയാണ് നാം ചെയ്യുന്നതെന്നു നമ്മൾ കണ്ടുപിടിക്കും. എന്നാലും മനസ്സിന്റെ ഈ വലിവിനും ഞെരിച്ചലിനുമെല്ലാം

1. 'ദി ന്യൂയോർക്ക് മോർണിംഗ് അഡ്വർട്ടൈസർ' എന്ന പത്രത്തിന്റെ പംക്തികളിൽ ഈ പ്രശ്നത്തെക്കുറിച്ചു നടന്ന ചർച്ചയിൽ സ്വാമിജിയുടെ ലേഖനം

പിന്നിൽ-വെറും കളിയെന്നതിൽക്കവിഞ്ഞ കൂടുതൽ അപകടകരമായ ഫലങ്ങളെത്തന്നെ അവ പലപ്പോഴും ഉളവാക്കുന്നില്ലെന്നില്ല-അധൃഷ്ടവും അധൃഷ്യവുമായ ഒരു വസ്തുത നിലകൊള്ളുന്നു. നമ്മുടെ സ്വന്തം വിനാശത്തെ നമ്മുടെ മനസ്സിനു കൽപ്പിക്കാനുള്ള കഴിവില്ലായ്മ എന്നു മഹാഭാരതം ചൂണ്ടക്കാണിക്കുന്ന ആ ആശ്ചര്യം. എന്റെ സ്വന്തം വിനാശത്തെ ഭാവനചെയ്യാൻപോലും ഞാൻ സാക്ഷിയായി മാറിനിന്നു നോക്കേണ്ടിവരും.

ഇനി ഈ വിചിത്രപ്രതിഭാസത്തിന്റെ അർത്ഥമെന്തെന്നറിയാൻ ശ്രമിക്കുന്നതിനുമുമ്പ് ഈ ഒരു വസ്തുതയിൽ ലോകം മുഴുവൻ നിലകൊള്ളുന്നു എന്നു നമുക്കു ധരിക്കേണ്ടതുണ്ട്. ബാഹ്യലോകത്തിന്റെ നിത്യത അന്തർലോകത്തിന്റെ നിത്യതയോടു അന്യോന്യം ബന്ധപ്പെട്ടതാണ്. ഇതിലൊന്നിന്റെ നിത്യതയെ ഊന്നുകയും മറ്റതിന്റെ നിത്യതയെ തള്ളുകയും ചെയ്യുന്ന ഏതു പ്രപഞ്ചസിദ്ധാന്തവും എത്രതന്നെ സത്യസങ്കാശമായി തോന്നിയാലും, അന്തർബഹിർലോകങ്ങളുടെ രണ്ടിന്റെയും നിത്യത ഒരു പ്രേരകഹേതുവാകാതെ, തന്റെ സ്വന്തം യന്ത്രത്തിൽത്തന്നെ ബോധപൂർവ്വമായ ഒരൊറ്റ പ്രവൃത്തിയും സാധ്യമല്ലെന്ന് ആ സിദ്ധാന്തി തന്നെ കണ്ടെത്തും. മാനവമനസ്സ് അതിന്റെ സ്വന്തം ഉപാധികളെ അതിക്രമിക്കുമ്പോൾ ദ്വിത്വം അഖണ്ഡമായ ഏകത്വത്തിൽ കലാശിക്കുന്നുവെന്ന് അതു ദർശിക്കുന്നു. ഇതു തികച്ചും ശരിയാണെങ്കിലും, നിരുപാധികത്തിന്റെ ഇപ്പുറത്ത് വിഷയഭൂതമായ ഈ ലോകം മുഴുവൻ-എന്നുവെച്ചാൽ നമുക്കറിവുള്ള ഈ ലോകം-മാത്രമാണ് വിഷയിക്കുള്ളതായി നമുക്കറിയപ്പെടുന്നതും, അറിയപ്പെടാവുന്നതും. അതുകൊണ്ട് വിഷയിയുടെ വിനാശത്തെ ഭാവനംചെയ്യാൻ ആവുന്നതിനു മുമ്പ് വിഷയത്തിന്റെ വിനാശത്തെ ഭാവനചെയ്യാൻ നാം നിർബ്ബദ്ധരാണ്.

ഇത്രയും സുവ്യക്തം ഇനിയാണ് വിഷമം. ഒരു ശരീരമെന്നല്ലാതെ മറ്റൊരുതരത്തിലും എന്നെപ്പറ്റി എനിക്കു സാധാരണ വിചാരിക്കുക സാദ്ധ്യമല്ല. സ്വന്തം നിത്യത്വത്തെക്കുറിച്ചുള്ള എന്റെ ധാരണ ഞാൻ ശരീരമാണെന്നുള്ള ധാരണയെ ഉൾക്കൊള്ളുന്നു. എന്നാൽ ശരീരം സമസ്ത പ്രപഞ്ചവുമെന്നപോലെ അനിത്യമാണെന്നു സ്പഷ്ടം''-സദാ കുറഞ്ഞേ വരുന്ന ഒരു സംഖ്യയാണത്.

പിന്നെ എവിടെയാണീ നിത്യം?

നമ്മുടെ ജീവിതത്തോടു ചേർന്നുനിൽക്കുന്ന ഒരു ആശ്ചര്യവസ്തുതകൂടെയുണ്ട്. അതുകൂടാതെ ''ആർക്കു ജീവിക്കാനാവും. ഈ ജീവിതത്തെ ഒരു നിമിഷം ആർക്ക് ആസ്വദിക്കാനാവും? സ്വാതന്ത്ര്യം എന്ന ആശയമാണത്.

ഈ ആശയമാണ് നമ്മുടെ ഓരോ ചുവടും നയിക്കുന്നത്. നമ്മുടെ ചേഷ്ടകളെ സാദ്ധ്യമാക്കുന്നത്, നമ്മുടെ പരസ്പരബന്ധങ്ങളെ നിർണ്ണയിക്കുന്നത്-പോരാ. മാനവജീവിതത്തിന്റെ ഊടും പാവുംതന്നെ ഇതാ

ണ്. ബുദ്ധിപരമായ ജ്ഞാനം അതിനെ അതിന്റെ രാജ്യത്തുനിന്ന് ഇഞ്ചി ഞ്ചായി ഓടിക്കുവാൻ നോക്കുന്നു. അതിന്റെ സ്വാധീനതയിൽനിന്നു സ്ഥാനങ്ങൾ ഓരോന്നായി തട്ടിയെടുക്കുന്നു. ഓരോ ചുവടും ഉറപ്പിച്ച് കാര്യകാരണങ്ങളായ റെയിൽപാളങ്ങൾകൊണ്ടു ശക്തമായ അതിരിടുന്നു. എന്നാൽ നമ്മുടെ എല്ലാ പരിശ്രമങ്ങളുടേയും നേരെ അതു ചിരിക്കുക യാണ്. അഹോ, യാതൊരു നിയമനിമിത്തപ്പെരുംകൂമ്പാരത്തെക്കൊ ണ്ടാണോ നാമതിനെ ശ്വാസംമുട്ടിച്ചു കൊല്ലാൻ നോക്കിയത്, അതിന്റെ യെല്ലാം മുകളിൽ നിലകകൊള്ളുകയാണത്! മറ്റുതരത്തിൽ എങ്ങനെ യാകും? പരിമിതത്തിനു തന്നെത്താൻ വ്യാഖ്യാനിക്കാൻ എപ്പോഴും അതി ലും ഉയർന്ന സാമാന്യമായ അപരിമിതം വേണം. ബദ്ധം സ്വതന്ത്രത്താ ലും, കൃതം അകൃതത്താലും മാത്രമേ വ്യാഖ്യാതമാവൂ. എന്നാൽ ഇതാ അതേ വൈഷമ്യം ഇവിടേയും എന്താണ് സ്വതന്ത്രം? ശരീരമോ അതോ മനസ്സുതന്നെയോ? ജഗത്തിലുള്ള മറ്റെന്തുമെന്നപോലെ അവയും അത്ര തന്നെ നിയമബദ്ധമെന്ന് എല്ലാവർക്കുമറിയാം. അപ്പോൾ പ്രശ്നം ഈ സന്ദേഹമായിത്തെളിയുന്നു. ഒന്നുകിൽ ഈ ജഗത്ത് ഒരു അവിരതപരി ണാമരാശിയാണ്. അതിൽക്കവിഞ്ഞൊന്നുമല്ല; അത് അപരിഹാര്യമായി നിമിത്തനിയമംകൊണ്ട് ബദ്ധമാണ്, ഒരു കണികയ്ക്കും തനതായ ഏക ത്വമില്ല. എന്നിട്ടും നിത്യയുടേതും സ്വാതന്ത്ര്യത്തിന്റേതുമായി പിഴുതെറി യാനാവാത്ത ഒരു ഭ്രമത്തെ ആശ്ചര്യകരമായവിധം അതുളവാക്കുകയും ചെയ്യുന്നു; അല്ലെങ്കിൽ മാനവമനസ്സിന്റെ അടിസ്ഥാനവിശ്വാസം ഒരു ഭ്രമ മല്ലെന്നു കാണിക്കുന്ന, നിത്യവും സ്വതന്ത്രവുമായ, എന്തോ ഒന്നു നമ്മിലും ജഗത്തിലുമുണ്ട്. ഉയർന്ന സാമാന്യത്തിലേക്കു കൊണ്ടുവന്നു വസ്തുതകളെ വ്യാഖ്യാനിക്കുകയാണ് ശാസ്ത്രത്തിന്റെ കർത്തവ്യം. അതുകൊണ്ട്, വ്യാഖ്യേയമായ വസ്തുതയുടെ ഒരംശത്തെ ആദ്യമേ നശി പ്പിച്ച് അവശിഷ്ടത്തിൽ സ്വയം ഇണങ്ങിക്കൊള്ളുവാൻ നോക്കുന്ന ഒരു വ്യാഖ്യാനം ശാസ്ത്രീയമല്ല, മറ്റെന്തായാലും.

അതുകൊണ്ട്, നിത്യപ്രവൃത്തവും സർവ്വത്ര ആവശ്യവുമായ സ്വാത ന്ത്ര്യാശയം എന്ന വസ്തുതയെ അവഗണിക്കാൻ നോക്കുന്ന വ്യാഖ്യാനം വസ്തുതയുടെ അംശത്തെ തള്ളി അവശിഷ്ടത്തെ വ്യാഖ്യാനിക്കുന്ന മുൻപറഞ്ഞ അതേ പിഴവു ചെയ്യുന്നു. അതുകൊണ്ട് ഇതു തെറ്റുമാണ്. അപ്പോൾ ഒരൊറ്റ പോംവഴി, നമ്മുടെ പ്രകൃതിക്കു യോജിച്ചവിധം സ്വത ന്ത്രവും നിത്യവുമായി എന്തോ ഒന്നു നമ്മിലുണ്ടെന്ന് അംഗീകരിക്കയാ ണ്.

എന്നാൽ അതു ശരീരമല്ല, മനസ്സുമല്ല ശരീരം അനുനിമിഷം നശി ക്കുന്നു. മനസ്സു സദാ പരിണമിക്കുന്നു. ശരീരം ഒരു സംഘാതമാണ്. അതുപോലെ മനസ്സും. അന്നിലയിൽ അവയ്ക്കു പരിണാമത്തെക്കവിഞ്ഞ ഒരു നില പ്രാപിക്കാനാവില്ല. എന്നാൽ ക്ഷണികമായ ഈ ഭൗതിക

കോശത്തിനപ്പുറത്ത്, സൂക്ഷ്മതരമായ മാനസകോശത്തിനുമപ്പുറത്ത്, ആത്മാവുണ്ട്, മനുഷ്യന്റെ സത്യസ്വരൂപം നിത്യവും നിത്യമുക്തവും. അവന്റെ സ്വാതന്ത്ര്യമാണ് വിചാരത്തിന്റേയും ജഡത്തിന്റേയും അടുക്കുകളിലൂടെ അരിച്ചിറങ്ങുന്നത്, നാമരൂപങ്ങളുടെ നിറപ്പുകളിരുന്നിട്ടും അനന്യബദ്ധമായ സ്വസത്തയെ നിത്യവും മികച്ചതാക്കുന്നത്. അവന്റെ അമൃതത്വം, അവന്റെ ആനന്ദം, അവന്റെ ശാന്തി, അവന്റെ ദിവ്യത–അതാണ് അജ്ഞാനത്തിന്റെ ഏറ്റവും കനത്ത അടുക്കുകളിരുന്നിട്ടും പുറമേ പ്രകാശിക്കുന്നതും. അനുഭവഗോചരമാവുന്നതും. അവനാണ് പരമാർത്ഥമനുഷ്യൻ, അഭയൻ, അമൃതൻ, സ്വതന്ത്രനായ ഏകൻ.

ബാഹ്യശക്തിക്കൊന്നിനും പ്രഭാവം ചെലുത്താനോ വികാരപ്പെടുത്താനോ ഒട്ടും ആകാത്തപ്പോൾ മാത്രമാണ് സ്വാതന്ത്ര്യം സാധ്യമാകുന്നത്. എല്ലാ അവസ്ഥകൾക്കും, എല്ലാ നിയമങ്ങൾക്കും കാര്യകാരണങ്ങളായ എല്ലാ ബന്ധങ്ങൾക്കും അതീതനായവന്നേ സ്വാതന്ത്ര്യം സാദ്ധ്യമാവൂ. മറ്റുതരത്തിൽ പറഞ്ഞാൽ, അവികാര്യന്നുമാത്രമേ സ്വതന്ത്രനും അതുകൊണ്ട് അമൃതനുമാകാൻ സാധിക്കൂ. ഈ സത്ത, ഈ ആത്മാവ് സ്വതന്ത്രവും അവികാര്യവും യഥാർത്ഥവുമായ ഈ മനുഷ്യസ്വരൂപം, എല്ലാ അവസ്ഥകൾക്കും അതീതമാണ്. ആ നിലയിൽ അതിനു ജന്മമില്ല, മരണവുമില്ല.

'അജനും അമരനും നിത്യനും ശാശ്വതനുമാണ്. മനുഷ്യാത്മാവ്.'[1]

## 6

## പുനർജന്മം[2]

ബഹൂനി മേ വ്യതീതാനി ജന്മാനി തവ ചാർജ്ജുന
താന്യഹം വേദ സർവ്വാണി ന ത്വം വേത്ഥ പരംതപ.

നീയും ഞാനും, ഇരുവരും പല ജന്മങ്ങൾ കടന്നിട്ടുണ്ട്. നിനക്കതറിവില്ല. എനിക്കതെല്ലാം അറിയാം.

–ഭഗവദ്ഗീത 4.5

ഏതു രാജ്യത്തും കാലത്തും മനുഷ്യന്റെ ബുദ്ധിയെ മുട്ടിച്ചിട്ടുള്ള വളരെ കടംകഥകളിൽ ഏറ്റവും സങ്കീർണ്ണം അവൻതന്നെയാണ്. ചരിത്രത്തിന്റെ ഉദയംതൊട്ടുതന്നെ, വിശദീകരണത്തിനു പരിശ്രമിക്കാൻ തന്റെ ഊർജ്ജത്തെ വിളിച്ചുണർത്തിയിട്ടുള്ള അനേകം ഗഹനങ്ങളിൽ ഗഹനതമം അവന്റെ സ്വന്തം പ്രകൃതിയാണ്. അത്, നമുക്ക് അറികയും വിചാ

1. അജോ നിത്യഃ ശാശ്വതോ*ഽ*യം പുരാണോ
ന ഹന്യതേ ഹന്യമാനേ ശരീരേ.

2. 1895 മാർച്ചിൽ ന്യൂയോർക്കിലെ മെറ്റാഫിസിക്കൽ മാഗസിനിലെ ലേഖനം.

രിക്കയും പ്രവർത്തിക്കയും ചെയ്യാവുന്ന എല്ലാത്തിന്റെയും ആരംഭബിന്ദുവും (അന്തിമ) നിധാനവുമെന്ന നിലയിൽ മനുഷ്യന്റെ സ്വന്തം പ്രകൃതി അവന്റെ പ്രഥമവും പ്രധാനവുമായ ശ്രദ്ധയെ ആവശ്യപ്പെടാതാകുന്ന ഒരു കാലം ഒരിക്കലും ഉണ്ടായിട്ടില്ല, ഉണ്ടാകയുമില്ല.

സത്യജിജ്ഞാസകൊണ്ടായാലും-അതിനു മറ്റെല്ലാറ്റിലും വെച്ച് അവന്റെ തനിസത്തയോടു എത്രയും ഉൾച്ചേർന്ന ബന്ധമുണ്ട്-ബഹിർലോകത്തെ അളക്കാൻ വേണ്ടി സർവ്വഗ്രസിഷ്ണുവായ തൃഷ്ണകൊണ്ടായാലും, പരിണാമപ്രപഞ്ചത്തിൽ ഒരു സ്ഥാവരബിന്ദു കണ്ടെത്താനുള്ള നിരുപാധികവും നൈസർഗ്ഗികവുമായ ആവശ്യംകൊണ്ടായാലും മനുഷ്യൻ പൊന്നിനുപകരം ചിലപ്പോൾ കുറെ പിടി മണ്ണു മുറുകെപ്പിടിച്ചിട്ടുണ്ട്: യുക്തിക്കും ബുദ്ധിക്കും ഉപരിയുള്ള ഒരു ശബ്ദം മുന്നോട്ടുതന്നെ പ്രചോദിപ്പിച്ചിട്ടും തന്റെ അന്തർദിവ്യതയുടെ അർത്ഥത്തെ യഥാർത്ഥമായി വെളിവാക്കുന്നതിൽ അവൻ പലപ്പോഴും പരാജയപ്പെട്ടിട്ടുണ്ട്-എങ്കിലും അന്വേഷണം ആരംഭിച്ച കാലംമുതൽ ചില വർഗ്ഗമോ ചില വ്യക്തികളോ സത്യദീപം ഉയർത്തിപ്പിടിക്കാത്ത ഒരുകാലം ഒരിക്കലുമില്ലായിരുന്നു.

പരിസരങ്ങളുടെയും അപ്രധാനപ്പടർപ്പുകളുടെയും ഒരു വശത്തുനിന്നു മുൻവിധിയോടെ ഓടിച്ചൊരു നോട്ടം നോക്കിയിട്ടോ, ചിലപ്പോൾ പല ശാഖകളുടെയും വിഭാഗങ്ങളുടെയും അവ്യക്തതകൊണ്ടു മടുത്തിട്ടോ, പലപ്പോഴും സംഘടിതപുരോഹിതതന്ത്രത്തിന്റെ കൊടും മൂഢവിശ്വാസങ്ങളാൽ നേരെ മറ്റേ അറ്റത്തേയ്ക്കു ഓടിക്കപ്പെട്ടിട്ടോ, ആശ നശിച്ച് അന്വേഷണം കൈവിടുകമാത്രമല്ല അതു വിഫലവും നിഷ്പ്രയോജനവുമാണെന്നു പ്രഖ്യാപിക്കയും ചെയ്തവർ, പ്രാചീനകാലങ്ങളിലായാലും ആധുനികകാലങ്ങളിലായാലും കുറവല്ല. തത്ത്വചിന്തകന്മാർ ക്ഷോഭിക്കയും പരിഹസിക്കയും ചെയ്തേയ്ക്കാം; പുരോഹിതന്മാർ വാൾ ചൂണ്ടിയും അവരുടെ കച്ചവടം മുറയ്ക്കു നടത്തിയേയ്ക്കാം. എന്നാൽ സത്യം, അതിന്റെ അമ്പലത്തിൽ അതിനുവേണ്ടിമാത്രം, പേടിയോ കച്ചവടമനഃസ്ഥിതിയോ കൂടാതെ, ഉപാസിക്കുന്നവരെമാത്രമേ സമീപിക്കൂ.

വ്യക്തികൾക്കു സ്വന്തം ബുദ്ധിയുടെ സബോധപ്രയത്നത്തിലൂടെ വെളിച്ചം വരുന്നു. വർഗ്ഗത്തിനു മുഴുവൻതന്നെ അതു പതുക്കെയെങ്കിലും വരുന്നുണ്ട്. അബോധമായ അരിച്ചിറങ്ങലിലൂടെ, മഹാമനസ്സുകളുടെ ഇച്ഛാപ്രയത്നങ്ങളെയാണ് തത്ത്വചിന്തകന്മാർ കാണിക്കുന്നത്. ചരിത്രം വെളിവാക്കുന്നത്, സാധാരണജനം സത്യത്തെ സാത്മ്യപ്പെടുത്തുന്ന നിശ്ശബ്ദപ്രസരണപ്രക്രിയയെയാണ്.

തന്നെപ്പറ്റിത്തന്നെ മനുഷ്യന്നുള്ള സിദ്ധാന്തങ്ങളിൽ ഏറ്റവും സാർവ്വത്രികം ശരീരവ്യതിരിക്തവും അമൃതവുമായ ഒരാത്മാതത്ത്വത്തെക്കുറി

ച്ചുള്ളതാണ്. അങ്ങനെയൊരാത്മാവിൽ വിശ്വസിച്ചിരുന്നവരിൽത്തന്നെ വിചാരശീലന്മാർ മിക്കവരും അതിന്റെ പൂർവ്വസത്തയിൽക്കൂടി എപ്പോഴും വിശ്വസിച്ചിരുന്നു.

ഇന്ന്, സംഘടിതമതമുള്ള മനുഷ്യവംശത്തിൽ ഏറിയ ഭാഗവും അതിൽ വിശ്വസിക്കുന്നുണ്ട്. ഏറ്റവും ശ്രീപ്രസാദമുള്ള രാജ്യങ്ങളിലെ ഉത്തമചിന്തകന്മാർ വളരെയും ആത്മാവിന്റെ പൂർവ്വസത്തയെന്ന ആശയത്തെത്തന്നെ എതിർക്കാൻ നോമ്പും നോറ്റിരിക്കുന്ന മതങ്ങളാൽ വളർത്തപ്പെട്ടിട്ടും, ഇതിനെ അനുവദിക്കുന്നുണ്ട്. ഹിന്ദുമതത്തിനും ബുദ്ധമതത്തിനും ഇത് അടിത്തറതന്നെയാണ്. പ്രാചീന-ഈജിപ്തിലെ അഭ്യസ്തവിദ്യരായവിഭാഗം ഇതിൽ വിശ്വസിച്ചു, പുരാതനപേഴ്സ്യർ ഇതിലെത്തിച്ചേർന്നു. ഗ്രീക്കുതത്ത്വചിന്തകർ ഇതിനെ അവരുടെ ദർശനമൂലശിലയാക്കി; ഹിബ്രൂക്കളിലെ ഫാരിസിമാർ ഇതു സ്വീകരിച്ചു. മുഹമ്മദീയരിലെ സൂഫികൾ മിക്കവാറും ഒന്നടങ്കം ഇതിന്റെ സത്യതയെ അംഗീകരിച്ചു.

ജനതകളിൽ ചിലതരം വിശ്വാസങ്ങൾ ഉളവായി വളരാൻ പരിസരവിശേഷങ്ങൾ ഉണ്ടായിരിക്കണം. മരണത്തെ അതിജീവിക്കുന്ന, ശരീരത്തിന്റെയെങ്കിലും ഒരംശത്തെക്കുറിച്ചുള്ള എന്തെങ്കിലും ഒരാശയത്തിൽ എത്തിച്ചേരാൻ പുരാതനവർഗ്ഗങ്ങൾക്കു യുഗങ്ങൾതന്നെ വേണ്ടിവന്നു. ശരീരത്തെ വിട്ടും നിലകൊള്ളുകയും ജീവിക്കയും ചെയ്യുന്ന ഈ എന്തോ ഒന്നിനെപ്പറ്റി യുക്തിമത്തായ ഒരാശയത്തിലെത്താൻ വീണ്ടും യുഗങ്ങൾ വേണ്ടിവന്നു. ശരീരബന്ധം തൽക്കാലത്തേയ്ക്കുമാത്രമുള്ള ഒരു സത്ത്വത്തെക്കുറിച്ചു ബോധമുണ്ടായപ്പോൾ മാത്രമാണ്-അതും ആ നിഗമനത്തിലെത്തിയ ജനതകളുടെ ഇടയ്ക്കു മാത്രം-'എങ്ങോട്ട്?' 'എങ്ങുനിന്നു?' എന്ന അപരിഹരണീയപ്രശ്നങ്ങൾ ഉയർന്നത്.

പ്രാചീനഹിബ്രൂക്കൾ ആത്മാവിനെക്കുറിച്ചു ചോദ്യങ്ങൾ സ്വയം ചോദിച്ച് തങ്ങളുടെ മനഃശാന്തിയെ ഒരിക്കലും ഭഞ്ജിച്ചില്ല. അവർക്കു മരണത്തോടെ ഒക്കെക്കഴിഞ്ഞു. കാറൽ ഹെക്കൽ പറയുന്നതു സത്യം. ''പഴയ നിയമത്തിൽ, പ്രവാസ(Exile) ത്തിനു മുമ്പ് ഹിബ്രൂക്കൾ ശരീരവ്യതിരിക്തമായ ഒരു ജീവതത്ത്വത്തെ തിരിച്ചറിയന്നുണ്ട്-അതിനെ ചിലപ്പോൾ 'നെപെഷ്,' 'റുഅഖ്' 'നിഷാമ്' എന്നു വിളിക്കുന്നു. എങ്കിലും ഈ വാക്കുകളൊക്കെ, ചൈതന്യമോ ആത്മാവോ എന്നതിലേറെ, ശ്വാസം എന്ന ആശയത്തോടാണ് യോജിക്കുന്നത്. കൂടാതെ പാലസ്തീൻജൂതരുടെ എഴുത്തുകളിൽ, 'പ്രവാസ'ത്തിനുശേഷം വ്യക്തിഗതനും അമൃതനുമായ ഒരാത്മാവിനെക്കുറിച്ച് ഒരിക്കലും പ്രസ്താവിച്ചിട്ടില്ല; ഈശ്വരനിൽനിന്നു പുറപ്പെടുന്ന ഒരു ജീവശ്വാസത്തെക്കുറിച്ചേ എപ്പോഴും പറയുന്നുള്ളു. അതും ശരീരവിലയത്തോടെ ദിവ്യമായ 'റുഅഖി'ൽ പുനർഗ്രഹസ്തമാകുന്നു.''

പ്രാചീന-ഈജിപ്തുകാർക്കും കാൽഡിയന്മാർക്കും ആത്മാവിനെപ്പറ്റി തനതായ വിശ്വാസവിശേഷങ്ങളുണ്ടായിരുന്നു. എന്നാൽ മരണാനന്തര

മുള്ള ജീവദ്ഭാഗത്തെക്കുറിച്ച് അവർക്കുള്ള ആശയത്തെ പുരാതനഹിന്ദുക്കളുടെയോ പേഴ്സ്യരുടെയോ ഗ്രീക്കുകാരുടെയോ ഏതെങ്കിലും ആര്യവംശ്യരുടെയോ ആശയവുമായി കൂട്ടിക്കുഴയ്ക്കരുത്. ആര്യന്മാരും സംസ്കൃതം പറയാത്ത മ്ലേച്ഛരും തമ്മിൽ ആത്മാവിനെക്കുറിച്ചുള്ള സങ്കൽപ്പത്തിൽ ആദിമകാലം തൊട്ടു വലിയ വ്യത്യാസമുണ്ടായിരുന്നു. മരിച്ചവരെ മറവുചെയ്യുന്നതിലുണ്ട് അതിന്റെ ബാഹ്യലക്ഷണം. മ്ലേച്ഛന്മാർ മിക്കപ്പോഴും ശവശരീരത്തെ സംരക്ഷിക്കാൻ പരമാവധി പരിശ്രമിക്കും. ഒന്നുകിൽ കരുതലോടെ കുഴിച്ചുമൂടിയിട്ട്, അല്ലെങ്കിൽ കുറേക്കൂടെ വിസ്തരിച്ച രീതിയിൽ മമ്മിയാക്കിവെച്ചിട്ട്. ആര്യന്മാരാകട്ടെ സാധാരണമായി ശവം ദഹിപ്പിക്കും.

ഇതിൽ കിടപ്പുണ്ട് ഒരു മഹാരഹസ്യം ആര്യന്റെ, വിശേഷിച്ചും ഹിന്ദുവിന്റെ, സഹായം കൂടാതെ ഒരു മ്ലേച്ഛവംശവും - ഈജിപ്തിലേയോ അസിറിയയിലെയോ ബാബിലോണിയയിലേയോ ആകട്ടെ-ശരീരത്തെ ആശ്രയിക്കാതെ ജീവിക്കുന്ന, വേറെതന്നെ ഒരു തത്ത്വമെന്ന നിലയ്ക്കു, ആത്മാവിനെക്കുറിച്ചുള്ള ആശയത്തിൽ ഒരിക്കലും എത്തിച്ചേർന്നിട്ടില്ല.

ആത്മാവിന്റെ അമൃതത്വത്തെപ്പറ്റി ആദ്യം സങ്കൽപ്പിച്ചവർ ഈജിപ്തുകാരാണെന്നു പറഞ്ഞിട്ട് ഹെറോഡോട്ടസ് ഈജിപ്തുകാരുടെ ഒരു വിശ്വാസപ്രമാണമെന്ന നിലയിൽ ഇങ്ങനെ പ്രസ്താവിക്കുന്നുണ്ട്: 'ശരീരവിലയത്തിനുശേഷം ആത്മാവ് വീണ്ടും വീണ്ടും ഒരു ജന്തുവിൽ പ്രവേശിക്കയും അതു ജീവത്താകയും ചെയ്യുന്നെന്ന്. പിന്നെ, ആത്മാവ് കരയ്ക്കും കടലിലുമുള്ള എല്ലാ ജീവികളിലും എല്ലാ പക്ഷികളിലും കൂടി അലയുകയും, ഒടുവിൽ മൂവായിരം കൊല്ലം കഴിഞ്ഞ്, ഒരു മനുഷ്യശരീരത്തിലേയ്ക്കു മടങ്ങുകയും ചെയ്യുന്നു.' എങ്കിലും, ഈജിപ്തിന്റെ പുരാതനതത്ത്വത്തെക്കുറിച്ചുള്ള ആധുനികഗവേഷണങ്ങൾ, ഈജിപ്തിലെ ബഹുജനമതത്തിൽ ജീവന്റെ ശരീരാന്തരസംക്രമണത്തിന്റെ അടയാളമൊന്നും ഇതുവരെ കണ്ടിട്ടില്ല. നേരെമറിച്ച് മാസ്പെറോ, ഏ.എർമാൻ തുടങ്ങി ഉന്നതരായ ഈജിപ്ത്യൻവസ്തുഗവേഷകന്മാരുടെ എത്രയോ പുതിയ ഗവേഷണങ്ങൾക്ക് ഈജിപ്തിൽ പുനർജന്മസിദ്ധാന്തം സുപരിചിതമായിരുന്നില്ലെന്ന ഊഹത്തെ ഉറപ്പിക്കാനുള്ള പ്രവണതയാണുള്ളത്.

പുരാതന-ഈജിപ്തുകാർക്ക് ആത്മാവ് ഒരു ഇണമാത്രമായിരുന്നു. അതിനു സ്വന്തം വ്യക്തിത്വമില്ല. ശരീരബന്ധം പൊട്ടിക്കാൻ ഒരിക്കലും കഴിവുമില്ല. ശരീരം ഉള്ള കാലത്തോളമേ അതു നിലനിൽക്കൂ. അബദ്ധത്തിൽ ശവം കേടുവന്നുപോയാൽ, വിട്ടുപോയ ആത്മാവു രണ്ടാം മരണവും സമ്പൂർണ്ണനാശവും സഹിക്കണം. മരണാനന്തരം ലോകമാകെ സ്വതന്ത്രമായി അലയാൻ ആത്മാവിനെ അനുവദിച്ചിരുന്നു. പക്ഷേ എന്നും രാത്രിയിൽ ശവം കിടക്കുന്നിടത്തു മടങ്ങിവരും. എപ്പോഴും ദുഃഖിച്ച്, എപ്പോഴും വിശന്നു ദാഹിച്ച്, ജീവിതത്തെ ഒരിക്കൽകൂടെ ആസ്വദി

ക്കാനുള്ള അത്യാർത്തിയോടെ, എങ്കിലും ഒരിക്കലും കാമപൂരണത്തിനു കഴിയാതെ അതു മടങ്ങിവരും. പഴയ ശരീരത്തിന്റെ ഏതെങ്കിലും ഭാഗത്തു കേടു പറ്റിയാൽ ഒരു നീക്കുപോക്കുമില്ലാതെ അതേ ഭാഗത്തു ആത്മാവിനു കേടുപറ്റും. പുരാതന-ഈജിപ്തുകാർക്കു മരിച്ചവരെ സംരക്ഷിക്കാനുണ്ടായിരുന്ന ഉൽക്കണ്ഠയെ വിശദീകരിക്കുന്നതാണ് ഈ ആശയം. കുഴിച്ചിടാൻ ആദ്യം തിരഞ്ഞെടുത്ത സ്ഥലം മരുഭൂമിയായിരുന്നു. കാരണം, വരണ്ട വായു ശരീരത്തെ വേഗം നശിക്കാൻ വിടില്ല. അങ്ങനെ പരേതാത്മാവിന് ഒരു ദീർഘജീവിതകാലം കിട്ടി.

കാലക്രമത്തിൽ ഒരു ദേവൻ മമ്മിയുണ്ടാക്കുന്ന രീതി കണ്ടുപിടിച്ചു. അങ്ങനെ പിതൃശരീരങ്ങൾ ഏതാണ്ടനന്തകാലം നിലനിർത്താനും തദ്വാരാ പരേതഭൂതത്തിന്, അതെത്ര ശോകാകുലമാണെങ്കിലും അമൃതത്വം നേടിക്കൊടുക്കാനും കഴിയുമെന്നു ഭക്തന്മാർ ആശിച്ചു.

ആത്മാവിനു താൽപര്യംകൊള്ളാൻ നിവൃത്തിയില്ലാത്ത ലോകത്തെക്കുറിച്ചുള്ള നിത്യതാപം പരേതനെ ഒരിക്കലും പീഡിപ്പിക്കാതിരുന്നിട്ടില്ല. പ്രേതത്തിന്റെ പ്രരോദനം: 'അഹോ, എന്റെ സഹോദര, നീ തീനും കുടിയും വിട്ടുമാററുതേ; മധുമദവും പ്രേമവും, സമസ്തഭോഗങ്ങളും വിട്ടുകളയരുതേ. ആശകളെ രാപ്പകൽ അനുസരിക്കുന്നതിൽനിന്നു വിരമിക്കരുതേ. നിന്റെ ഹൃദയത്തിൽ സങ്കടത്തെ കടത്തരുതേ. കാരണം, എന്താണെന്നോ മനുഷ്യന്നു ഭൂമിയിലുള്ള സംവത്സരങ്ങൾ! പടിഞ്ഞാറു നിദ്രയുടെയും കനത്ത നിഴലുകളുടെയും നാടാണ്. അവിടത്തുകാർ ഒരിക്കൽ സംസ്ഥരായാൽ അവരുടെ സംരക്ഷിതശവങ്ങളിൽ ഉറക്കം തന്നെ-പിന്നെ കൂടെപ്പിറപ്പുകളെ കാണാൻ ഉണരലേ ഇല്ല. അച്ഛനമ്മമാരെ കണ്ടറിയലില്ല. ഹൃദയമോ ഭാര്യമാരെയും മക്കളെയും മറന്നേ പോയിരിക്കും. ഭൂവാസികൾക്കെല്ലാം ഭൂമിയരുളുന്ന ആ സജീവജലം-അതെനിക്കു നിശ്ചലം, മൃതം. ആ വെള്ളം ഭൂവാസികൾക്ക് ഒഴുകുകയാണ്. എനിക്കോ അത് അളിഞ്ഞ അഴുക്കുമാത്രം. എനിക്കുള്ള ഈ വെള്ളം. ഈ പിതൃതടത്തിൽ വന്നശേഷം എനിക്കറിവില്ല എവിടെയെന്നും. എന്തു ഞാനെന്നും എനിക്കു കുടിക്കാൻ ഒഴുക്കുനീരു തരൂ. വെള്ളത്തിൻ വക്കത്തു വടക്കുമുഖമായി എന്നെക്കിടത്താമോ? ആ തെന്നലെന്നെ തഴുകട്ടെ. ദുഃഖമൊഴിഞ്ഞു എന്റെ ഹൃദയം പുതുകട്ടെ.*

കാൽഡിയരുടെ ഇടയ്ക്കും, അവർ ആത്മാവിന്റെ മരണാനന്തരസ്ഥിതിയെപ്പറ്റി ഈജിപ്തുകാരെപ്പോലെ അത്രയൊന്നും ഊഹാപോഹം ചെയ്തിട്ടില്ലെങ്കിലും, ആത്മാവ് ഒരു ഇണതന്നെ. ശവകുടീരത്തിൽ കുടുങ്ങിയതുമാണ്. ഭൗതികശരീരം വിട്ട ഒരവസ്ഥ അവർക്കു സങ്കൽപ്പിക്കുവാൻ കഴിഞ്ഞില്ല. ശവത്തിന്റെ ഉയിർത്തെഴുന്നേല്പു പ്രതീക്ഷിക്കയും

* ഇതു ജർമ്മനിലേക്കു ബ്രൂഗ്ഷ് വിവർത്തനം ചെയ്തിട്ടുണ്ട് (Die egyptische graberwelt pp. 39.40) ഫ്രെഞ്ചിലേയ്ക്കു മാസ്പെറോവും (Etudes Egyptiennes Vol. I. pp. 181-190)

ചെയ്തു. ഇഷ്ടാർദേവി വളരെ അപകടങ്ങളും സാഹസങ്ങളും കഴിഞ്ഞ് ഇടയഭർത്താവായ ദുമുസിയുടെ-ഇയാ, ദാംകിനാ എന്നിവരുടെ മകന്റെ -ഉയർത്തെഴുന്നേൽപും നേടിയെങ്കിലും ''അതിധർമ്മിഷ്ഠരായ ഭക്തന്മാർ അമ്പലങ്ങൾതോറും അവരുടെ മരിച്ച മിത്രങ്ങളുടെ ഉയിർത്തെഴുന്നേൽപ്പിനു വെറുതെ യാചിച്ചു.''

ഇങ്ങനെ, പുരാതന-ഈജിപ്തുകാർക്കും കാൽഡിയർക്കും ആത്മാവിനെക്കുറിച്ചുള്ള സങ്കൽപ്പത്തെ പരേതന്റെ ശവത്തിൽനിന്നോ ശവകുടീരത്തിൽനിന്നോ തീരെ വിടുവിക്കാൻ സാധിച്ചില്ല. എന്തൊക്കെയായാലും ഈ ഭൂലോകത്തിലെ ജീവിതാവസ്ഥതന്നെ ഉത്തമം. പരേതന്മാർ എപ്പോഴും ഒരിക്കൽക്കൂടെ അതു നവീകരിക്കാൻ തക്കം പാർത്തിരിക്കയാണ്. ജീവിച്ചിരിക്കുന്നവരാകട്ടെ, ശോകാകുലമായ ഇണയുടെ ജീവിതം നീട്ടി അവരെ തുണയ്ക്കാൻ ഉള്ളഴിഞ്ഞാഗ്രഹിക്കയും പരമാവധി പരിശ്രമിക്കയുമാണ്.

ആത്മാവിനെക്കുറിച്ചുള്ള എന്തെങ്കിലും ഉത്കൃഷ്ടതരമായ അറിവു മുളയ്ക്കാനുള്ള മണ്ണ് ഇതല്ല. ഒന്നാമത് അതിമാത്രം ഭൗതികവാദാത്മകമാണത്. എന്നാലും അത് ഉഗ്രഭയത്തിന്റെയും പ്രാണവേദനയുടെയും വാദമാണ്. എണ്ണമറ്റ പാപശക്തികളിൽ അതിഭീതനായി അവയെ ഒഴിവാക്കാൻ ആശയറ്റും പ്രാണവേദന പൂണ്ടും പരിശ്രമിച്ച് ജീവിച്ചിരിക്കുന്നവരുടെ ആത്മാക്കൾക്ക്, അവരുടെ ഭാവനയിലുള്ള പരേതാത്മാക്കളെപ്പോലെ ലോകമൊട്ടുക്കലയാമായിരുന്നെങ്കിലും, ശവകുടീരത്തിനും ജീർണ്ണശവത്തിനുമപ്പുറം കടക്കാൻ ഒരിക്കലും കഴിഞ്ഞില്ല.

ഇനി, നമുക്ക് ആത്മാവിനെക്കുറിച്ചുള്ള ഉത്കൃഷ്ടാശയങ്ങളുടെ ചുവടു തേടി മറ്റൊരു വംശത്തിലേക്കു തിരിയണം. അവരുടെ ഈശ്വരൻ സർവ്വകരുണനും സർവ്വവ്യാപിയുമാണ്. അവിടുന്നു തേജസ്വികളും ദയാലുക്കളും സുഹൃത്തുക്കളുമായ ദേവന്മാരിൽക്കൂടി തന്നെത്താൻ വെളിപ്പെടുത്തുന്നു. ആ ദേവന്മാരാണ് ചരിത്രത്തിലാദ്യമായി ഈശ്വരനെ അച്ഛാ എന്നു വിളിച്ചത്: 'ഭഗവാൻ, അച്ഛൻ അരുമമകനെയെന്നപോലെ എന്നെ കൈയ്ക്കു പിടിച്ചെടുക്കേണമേ!' ആ വംശ്യർക്ക് ജീവിതം ആശാവഹമായിരുന്നു. നൈരാശ്യജനകമായിരുന്നില്ല. അവരുടെ മതം ഉന്മത്തപ്രക്ഷുബ്ധതമായ ഒരു ജീവിതത്തിലെ അന്തരാളങ്ങളിൽ പ്രാണവേദന പൂണ്ട മനുഷ്യന്റെ ചുണ്ടുകളിൽനിന്നു പുറത്തു ചാടുന്ന അവിരതമായ ആർത്തനാദമല്ലായിരുന്നു. വയലുകളിലെയും വനങ്ങളിലെയും സുഗന്ധം കൊണ്ടു സുരഭിലമായിട്ടാണ് അവരുടെ ആശയങ്ങൾ നമ്മുടെ അടുത്തെത്തുന്നത്. അവരുടെ സൂക്തഗീതങ്ങൾ-ദിനനാഥന്റെ ആദ്യപ്രഭകൊണ്ടു പ്രഭാതമായ ഈ സുന്ദരലോകത്തെ അഭിവാദനം ചെയ്യുമ്പോൾ പക്ഷികളുടെ കണ്ഠങ്ങളിൽനിന്നു ഉറന്നൊഴുകുന്ന ഗീതങ്ങൾപോലെ സ്വച്ഛന്ദവും സ്വതന്ത്രവും ആനന്ദനിർഭരവുമായ അവ-എൺപതു ശതാബ്ദങ്ങളുടെ കാനനവീഥിയിലൂടെ, സ്വർഗ്ഗത്തിൽനിന്നുള്ള അഭിനവമായ

ആഹ്വാനംപോലെ ഇന്നും ഇറങ്ങിവന്നു നമ്മോടണയുന്നു. നാം ആര്യന്മാരിലേക്കു തിരിയുകയാണ്.

''അമൃതവും അക്ഷരവുമായ ആ ലോകത്തിൽ. നാകപ്രകാശമുള്ളിടത്ത്, ശാശ്വതജ്യോതിസ്സു ജ്വലിക്കുന്നിടത്ത്, എന്നെ ആക്കേണമേ.' 'വൈവസ്വതരാജാവ് വാണരുളുന്ന ആ രാജ്യത്ത്, നാകത്തിന്റെ ഗൂഢധാമമുള്ളിടത്ത്, എന്നെ അമൃതനാക്കേണമേ,' 'കാമചാരികളുള്ളിടത്തു എന്നെ അമൃതനാക്കേണമേ,' 'അന്തരതമസ്വർഗ്ഗത്തിന്റെ ത്രിവിഷ്ടപത്തിൽ, ലോകങ്ങൾ ജ്യോതിഷ്പൂർണ്ണമായിടത്ത്, ആ ആനന്ദരാജ്യത്തിൽ, എന്നെ അമൃതനാക്കേണമേ'-ഇവ ആര്യന്മാരുടെ പ്രാചീനതമരേഖയായ ഋഗ്വേദസംഹിതയിലെ പ്രാർത്ഥനകളാണ്.

മ്ലേച്ഛ-ആര്യ-ആദർശങ്ങൾ തമ്മിൽ ഒരു ലോകത്തിന്റെ അന്തരം മുഴുവനുണ്ടെന്ന് ഉടനെ കാണാം. ഒരു കൂട്ടർക്ക് ഈ ദേഹവും ഈ ലോകവുമാണ് യഥാർത്ഥമായതൊക്കെ, കാര്യമായതൊക്കെ, മരണത്തിൽ ആവിയായിപ്പോയതും, ഇന്ദ്രിയഭോഗങ്ങൾ നഷ്ടമാകയാൽ കൊടിയ പീഡയും വേദനയും അനുഭവിക്കുന്നതുമായ അല്പം ജീവരസം, ശവത്തെ സംരക്ഷിച്ചാൽ വീണ്ടുകൊണ്ടുവരാം എന്ന് അവർ മൂഢമായാശായിച്ചു. അങ്ങനെ ഒരു ശവം ജീവന്മനുഷ്യനേക്കാൾ ശ്രദ്ധിക്കണമെന്നു വിശ്വസിച്ചു. മറ്റേക്കൂട്ടരാകട്ടെ, ശരീരം വിട്ടുപോയതു യഥാർത്ഥമനുഷ്യനാണെന്നും. ദേഹവിയുക്തനാകുമ്പോൾ ദേഹത്തിലിരുന്ന എന്നത്തേയും കാൾ ഉയർന്ന ആനന്ദാവസ്ഥയെ അനുഭവിക്കുന്നു എന്നും കണ്ടുപിടിച്ചു. അതുകൊണ്ട്, അവർ കെട്ട ശവം ദഹിപ്പിച്ചു കളയാൻ തിരക്കിട്ടു.

ആത്മാവിനെക്കുറിച്ചു ശരിയായൊരാശയം ഉളവാക്കാൻ പറ്റിയ ഒരു ബീജം നമുക്കിവിടെ കിട്ടുന്നു. യഥാർത്ഥമനുഷ്യൻ ശരീരമല്ലാതെ ആത്മാവായിരിക്കുന്നിടത്ത്, യഥാർത്ഥമനുഷ്യനും ശരീരവും തമ്മിൽ അഭേദ്യബന്ധമെന്ന ആശയമെല്ലാം തീരെ ഇല്ലാതിരിക്കുന്നിടത്ത്-അങ്ങനെയുള്ള ഇവിടെയാണ് ആത്മസ്വാതന്ത്ര്യത്തെക്കുറിച്ചുള്ള ഉൽകൃഷ്ടാശയത്തിന് ഉദിക്കാൻ കഴിഞ്ഞത്. പരേതാത്മാവിനെ പൊതിഞ്ഞിരുന്ന ശരീരമെന്ന ശോഭനകോശത്തെയും പിളർന്ന് അപ്പുറം കടന്ന് അരൂപവും വ്യക്തിയും ഏകതത്ത്വവുമായ അതിന്റെ യഥാർത്ഥസ്വരൂപത്തെ കണ്ടുപിടിച്ചപ്പോഴാണ് 'എവിടെനിന്ന്' എന്ന അനിവാര്യമായ ചോദ്യം ഉയർന്നത്.

ഭാരതത്തിലും ആര്യന്മാരുടെ ഇടയിലുമാണ് ആത്മാവിന്റെ പൂർവ്വസത്തയും അമൃതത്വവും വ്യക്തിത്വവുമെന്ന സിദ്ധാന്തം ആദ്യം ഉദിച്ചത്. ഐഹികജീവിതത്തിനുമുമ്പും പിമ്പും സ്വതന്ത്രവും വ്യക്തിയുമായ ഒരാത്മാവുണ്ടെന്ന സിദ്ധാന്തത്തിന്റെ പാടുപോലും കാണിക്കാൻ ഈജിപ്തിലെ നവീനഗവേഷണങ്ങൾക്കു കഴിഞ്ഞിട്ടില്ല. ചില 'മിസ്റ്ററിക്കുകൾക്ക്'*

* Mysteries ഈജിപ്തിലെ ഒരു രഹസ്യമതസമ്പ്രദായം

ഈ ആശയം കൈവശമായിരുന്നു എന്നതിനു സംശയമില്ല. അതാകട്ടെ, അവയ്ക്കു ഭാരതത്തിൽനിന്നു കിട്ടിയതാണെന്നു തെളിഞ്ഞിട്ടുണ്ട്.

കാറൽ ഹെക്കൽ പറയുന്നു: ''ഈജിപ്തിലെ മതത്തെപ്പറ്റി ഏറെ ആഴത്തിൽ പഠിക്കുംതോറും ശരീരാന്തരസഞ്ചാരമെന്ന സിദ്ധാന്തം ഈജിപ്തിലെ ബഹുജനമതത്തിൽനിന്നു തികച്ചും ബാഹ്യമായിരുന്നെന്നു കൂടുതൽ വെളിവാകുന്നുണ്ട്. ഒറ്റയ്ക്കു ചില 'മിസ്റ്റിക്കുകൾ'ക്കുണ്ടായിരുന്നതുതന്നെ 'ഓസിറിസ്'* സമ്പ്രദായത്തിലെ ഉപദേശങ്ങളിൽപ്പെട്ടതല്ല. അവ ഹിന്ദുക്കളിൽനിന്നുത്ഭവിച്ചതായിരുന്നു.

അലക്സാൺഡ്രിയയിലെ ജൂതന്മാർ ജീവാത്മവിശ്വാസത്തിൽ കുതിർന്നവരായിരുന്നെന്ന്, കുറെയങ്ങോട്ടു ചെല്ലുമ്പോൾ, കാണാം. യേശുവിന്റെ കാലത്തെ ഫാരിസിമാർക്ക്, മുമ്പുപറഞ്ഞതുപോലെ, ജീവാത്മാവിൽ ശ്രദ്ധയുണ്ടായിരുന്നെന്നുമാത്രമല്ല വിവിധശരീരങ്ങളിൽക്കൂടിയുള്ള അതിന്റെ അലഞ്ഞുതിരിയലിലും വിശ്വാസമുണ്ടായിരുന്നു. ഇതിൻപ്രകാരം ക്രിസ്തു ഒരു പഴയ പ്രവാചകന്റെ അവതാരമാണെന്ന് അംഗീകരിക്കപ്പെട്ടത് മനസ്സിലാക്കാൻ എളുപ്പമുണ്ട്. ഏലിയാസ് പ്രവാചകൻ വീണ്ടും മടങ്ങിവന്നതാണ് സ്നാപകയോഹന്നാൻ എന്നു യേശു നേരിട്ടു പ്രഖ്യാപിക്കയും ചെയ്തു: 'നിങ്ങൾ ഇതു കൈക്കൊള്ളുമെങ്കിൽ വരേണ്ടിയിരുന്ന ഏലിയാസാണിത്.' (മത്തായി. 11. 14)

ഹിബ്രൂക്കളുടെയിടയിൽ ആത്മാവിനെയും അതിന്റെ വ്യക്തിത്വത്തെയും കുറിച്ചുണ്ടായിരുന്ന ആശയം വന്നത് ഈജിപ്തുകാരുടെ ഉന്നതഗഹനോപദേശങ്ങളിൽനിന്നാണെന്നു സ്പഷ്ടം. അവർക്കു കൈവന്നതു ഭാരതത്തിൽനിന്നും. അലക്സാണ്ഡറിയയിലും ഏഷ്യാമൈനറിലും ബുദ്ധമതപ്രചാരകന്മാരുടെ പ്രവർത്തനങ്ങളെ ബൗദ്ധരേഖകൾ തെളിയിച്ചു കാട്ടുന്ന സ്ഥിതിക്ക് ജീവാത്മസിദ്ധാന്തം അലക്സാണ്ഡറിയയിൽക്കൂടി വന്നു എന്നത് അർത്ഥവത്താണ്.

ഗ്രീക്കുകാരുടെയിടയിൽ പുനർജന്മസിദ്ധാന്തം ഉപദേശിച്ച ആദ്യത്തെ ഗ്രീക്കുകാരൻ പിത്താഗറസ്സാണെന്നു പറയപ്പെടുന്നു. മുമ്പേതന്നെ മരിച്ചവരെ ദഹിപ്പിക്കയും ജീവാത്മസിദ്ധാന്തത്തിൽ വിശ്വസിക്കയും ചെയ്തിരുന്ന ഒരു ആര്യവംശമെന്ന നിലയിൽ ഗ്രീക്കുകാർക്കു പിത്താഗാറസ്സിന്റെ ഉപദേശങ്ങളിലൂടെ പുനർജന്മസിദ്ധാന്തം സ്വീകരിക്ക എളുപ്പമായിരുന്നു. അപ്പൂളിയസ്സിന്റെ അഭിപ്രായത്തിൽ, പിത്താഗറസ് ഭാരതത്തിൽ വന്ന് ബ്രാഹ്മണരുടെ ശിഷ്യനായിട്ടുണ്ട്.

ആത്മാവ് ശരീരത്തിന്റെ വെറും ജീവകാംശമല്ല. വ്യക്തിയും യഥാർത്ഥമനുഷ്യനുമാണ് എന്ന് എവിടെയൊക്കെ ധാരണയുണ്ടായിട്ടുണ്ടോ, അവിടെയൊക്കെ അതിന്റെ പൂർവ്വസത്തയെക്കുറിച്ചുള്ള സിദ്ധാന്തം അവശ്യം ആവിർഭവിച്ചിട്ടുണ്ട്. ആത്മാവിന്റെ സ്വതന്ത്രവ്യക്തിത്വത്തിൽ

* Osiris- ഈജിപ്തിലെ മുഖ്യദേവൻ

വിശ്വസിച്ച ജനതകൾ ഏതാണ്ടെപ്പോഴും മൃതദേഹം ദഹിപ്പിച്ച് ആ വിശ്വാസത്തെ ദ്യോതിപ്പിച്ചിരുന്നു. ഇത്രയും നാം ധരിച്ചുകഴിഞ്ഞു. പുരാതനാര്യവംശങ്ങളിലൊന്നായ പേഴ്സ്യക്കാർ, വളരെ നേരത്തെത്തന്നെ ഒരു സെമിറ്റിക്സ്വാധീനതയുമില്ലാതെ, മൃതദേഹങ്ങൾ നീക്കം ചെയ്യാനുള്ള ഒരു സവിശേഷരീതി ഉളവാക്കി. അവരുടെ 'മൗനഗോപുര'ങ്ങളെ വിളിക്കുന്ന ദക്മ. ഈ പേര് ദഹ് = ദഹിപ്പിക്കുക എന്ന ധാതുവിൽനിന്നു വന്നതാണ്.

ചുരുക്കത്തിൽ, തങ്ങളുടെ സ്വന്തം പ്രകൃതിയെ അപഗ്രഥിക്കുന്നതിൽ വളരെയൊന്നും മനസ്സു വെയ്ക്കാത്ത വംശങ്ങൾ ഒരിക്കലും തങ്ങളുടെ സർവ്വസ്വമായ ഭൗതികശരീരത്തിനപ്പുറം കടന്നില്ല. കടന്നപ്പുറം പോകാൻ കൂടുതൽ ഉത്കൃഷ്ടമായ പ്രകാശം ചെന്നു പ്രേരിപ്പിച്ചപ്പോഴും ഈ ശരീരം, ഏതോ വിദൂരകാലഘട്ടത്തിൽ, എങ്ങനെയെങ്കിലും അഴുകാതായിക്കൊള്ളുമെന്ന നിഗമനത്തിലെത്തുകയേ ചെയ്തുള്ളു.

നേരെമറിച്ച്, വിചാരശീലനെന്ന നിലയ്ക്കു മനുഷ്യന്റെ പ്രകൃതിയെ പരീക്ഷിക്കുന്നതിൽ സ്വശക്തികളുടെ ഉത്തമാംശം ചെലവഴിച്ച ആ വംശം, ഇൻഡോ-ആര്യൻവംശം, വേഗത്തിൽ കണ്ടെത്തി. ഈ ശരീരത്തിനപ്പുറത്താണ്, തങ്ങളുടെ പൂർവ്വപിതാമഹന്മാർ ആഗ്രഹിച്ച ആ ശോഭനശരീരത്തിനും അപ്പുറത്താണ്, യഥാർത്ഥമനുഷ്യൻ-തത്ത്വം, ഈ ശരീരം എടുത്തുടുക്കുകയും പിന്നെ ജീർണ്ണിക്കുമ്പോൾ എറിഞ്ഞുകളയുകയും ചെയ്യുന്ന വ്യക്തി-എന്ന്. ആ തത്ത്വം സൃഷ്ടിക്കപ്പെട്ടതാണോ? സൃഷ്ടിയെന്നാൽ ഇല്ലായ്മയിൽനിന്ന് എന്തോ ഉണ്ടാകയാണെങ്കിൽ അവരുടെ ഉത്തരം നിശിതമായ നിഷേധംതന്നെ. ഈ ആത്മാവു ജനിക്കാത്തതും മരിക്കാത്തതുമാണ്. അതു സംഘാതമോ സംഹതമോ അല്ല. ഒരു സ്വതന്ത്രവ്യക്തിയാണ്. ആ നിലയിൽ അതു സ്രഷ്ടവ്യമോ സംഹാര്യമോ അല്ല. അതു വിവിധാവസ്ഥകളിൽക്കൂടി യാത്രചെയ്കമാത്രമാണ്.

സ്വാഭാവികമായി ഒരു ചോദ്യമുയരുന്നു. ഇക്കാലമത്രയും അതെവിടെയായിരുന്നു? ഹിന്ദുദാർശനികന്മാർ പറയുന്നു: അതു പലതരം ശരീരങ്ങളിൽക്കൂടി കടന്നുപോകയായിരുന്നു. ഭൗതികാർത്ഥത്തിൽ, അഥവാ, യഥാർത്ഥമായും അതിഭൗതികമായും പറഞ്ഞാൽ, മനസ്സിന്റെ പല തലങ്ങളിൽക്കൂടി കടന്നുപോകയായിരുന്നു.

ഹിന്ദുദാർശനികന്മാർ പുനർജന്മസിദ്ധാന്തത്തെ പ്രതിഷ്ഠിച്ചിരിക്കുന്നതു വേദോപദേശങ്ങളിലാണല്ലോ. അതിൽനിന്നു വേറിട്ടു വല്ല തെളിവും അതിനുണ്ടോ? ഉണ്ട്. മേലിൽ അതു കാണിച്ചുതരാനും ഭാവമുണ്ട്. സർവ്വലോകസമ്മതിയുള്ള ഏതു സിദ്ധാന്തത്തിനുമെന്നപോലെ അത്രതന്നെ സാധുവായ ഹേതുക്കൾ ഇതിനുമുണ്ട്. എങ്കിലും ആദ്യം, യൂറോപ്യൻ ചിന്തകന്മാരിൽ മികച്ച കുറച്ചുപേർ പുനർജന്മത്തെക്കുറിച്ചു എന്താണ് വിചാരിച്ചിട്ടുള്ളതെന്നു നോക്കാം.

ഐ.എച്. ഫിഷ്ടെ ആത്മാവിന്റെ അമൃതത്വം എന്ന പ്രകരണത്തിൽ പറയുന്നു: 'തുടർച്ചയെ നിരാകരിക്കാൻ മുന്നോട്ടു വെയ്ക്കാവുന്ന ഒരു

സാദൃശ്യം പ്രകൃതിയിലുണ്ടെന്നതു വാസ്തവംതന്നെ. അതിതാണ്, കാലത്തിലുണ്ടായത് ഏതെങ്കിലുമൊരു കാലത്തു നശിക്കയും വേണം. അതുകൊണ്ട് ആത്മാവിനുണ്ടെന്നുവെച്ചിരിക്കുന്ന പൂർവ്വസത്ത അതിന്റെ പ്രാക്സത്തയെ അവശ്യം സിദ്ധവത്കരിക്കുന്നു. ഇതു നിർദ്ദോഷമായ നിഗമനംതന്നെ. പക്ഷേ, ഇതൊരെതിർപ്പാകുന്നതിനുപകരം തുടർച്ചയ്ക്കുള്ള ഒരധികയുക്തിയാണ്. ഭൗതികശരീരത്തിൽ കാണപ്പെടുന്നതിനുമുമ്പും ആത്മാവുണ്ടായിരിക്കണമെന്നു മനസ്സിലാക്കാൻ, വാസ്തവത്തിൽ ഒന്നും സ്രഷ്ടവ്യമോ സംഹാര്യമോ അല്ലെന്ന അതിഭൗതിക-ശാരീരികതത്ത്വത്തിന്റെ പൂർണ്ണാർത്ഥം മനസ്സിലാക്കിയാൽമാത്രം മതിയല്ലോ.'

ഷോപ്പനർ തന്റെ (Die welt als wille und vorstellung) എന്ന ഗ്രന്ഥത്തിൽ പുനർജന്മപ്രകരണത്തിൽ പറയുന്നു: 'വ്യക്തിക്കു നിദ്ര എന്നതു ഇച്ഛയ്ക്കു മരണമാണ്. അതിനു ഓർമ്മയും വ്യക്തിത്വവും ശേഷിച്ചിട്ടുള്ള പക്ഷം, യഥാർത്ഥലാഭമില്ലാതെ അനന്തകാലമത്രേയും ഒരു കർമ്മവും കഷ്ടതയും തുടരുക എന്നതു സാദ്ധ്യമാവില്ല. അത് അവയെ എറിഞ്ഞുകളയുന്നു. ഇതാണ് ലീഫ്.'1 മരണമെന്ന ഈ നിദ്രയിലൂടെ വേറൊരു ബുദ്ധികൊണ്ടു സജ്ജമായി പുതിയ ആളായി അതു വീണ്ടും വെളിപ്പെടുന്നു. നവദിനം നവതീരങ്ങളിലേക്കു മോഹിപ്പിക്കുന്നു. അപ്പോൾ, ഈ നിത്യനൂതനജന്മങ്ങൾകൊണ്ടു നിർമ്മിതമാണ് ഒരിച്ഛയുടെ ജീവിതസ്വപ്നപരമ്പര. ഈ ഇച്ഛ സ്വയം അസംഹാര്യമാണ്. അത്രമാത്രവും അത്ര വിവിധവുമായ ജ്ഞാനപരമ്പരകൊണ്ട്, നിത്യനൂതനരൂപത്തിൽ ഉപദേശിക്കപ്പെട്ടും സംസ്കരിക്കപ്പെട്ടും അതു സ്വയം അറുതിവരുത്തുകയും റദ്ദുചെയ്യുകയും ചെയ്യുന്നതുവരെ...ഇത്തരം ഒരു പുനർജന്മത്തെ പ്രത്യക്ഷഹേതുക്കൾതന്നെ ബലപ്പെടുത്തുന്നു എന്നത് അവഗണിച്ചുകൂടാ. വാസ്തവത്തിൽ പുതുതായി വരുന്നവരുടെ ജന്മവും പഴകിപ്പോയവരുടെ മരണവും തമ്മിൽ ഒരു ബന്ധം ഉണ്ടുതന്നെ. അതിനാശകമായ രോഗങ്ങളുടെ അനന്തരഫലമായി മനുഷ്യവംശത്തിൽ വെളിപ്പെടുന്ന വലിയ ഫലവത്തയിൽ ഇതു സ്വയം പ്രകടമാകുന്നു, പതിന്നാലാം ശതകത്തിൽ കാളമൃത്യു[2] പഴയ ലോക[3]ത്തെ മിക്കവാറും വിജനമാക്കിയ കാലത്തു എത്രയും അസാധാരണമായ ഒരു ഫലവത്ത മനുഷ്യവംശത്തിൽ പ്രത്യക്ഷമായി. ഇരട്ടപ്രസവം വളരെ സാധാരണമായിരുന്നു. ഇക്കാലത്തുണ്ടായ ഒരു കുട്ടിക്കും പല്ലിന്റെ എണ്ണം തികഞ്ഞില്ല എന്നതുകൊണ്ടും സ്മർത്തവ്യമായ അവസ്ഥയാണത്. ഇപ്രകാരം പ്രകൃതി, തന്നെ

1. ഒരു പിതൃലോകനദി. അതിലെ വെള്ളം കുടിക്കുന്നവർക്കു മറവിയുണ്ടാകുന്നത്.
2. Black death-ഏഷ്യയിലും യൂറോപ്പിലും പടർന്നുപിടിച്ച് 1343-ൽ ഇംഗ്ലണ്ടിലെത്തിയ ഭയങ്കരമഹാമാരി. (പ്ലേഗ്)
3. Old World ഏഷ്യയും യൂറോപ്പും

ത്താൻ പരമാവധി പ്രയത്നിക്കുമ്പോൾ വിസ്തരാംശങ്ങളിൽ പിശുക്കു കാട്ടിയിരുന്നു. ഇത് എഫ്. ഷ്ണർറർ Chronik der Seuchen, 1825 എന്ന പുസ്തകത്തിൽ വർണ്ണിക്കുന്നുണ്ട്. കാസ്പറും തന്റെ Ueber die Wahrscheinliche Lebensdauer des Menschen. 1835'എന്ന പുസ്തകത്തിൽ ഈ തത്ത്വത്തെ ഉറപ്പിക്കുന്നു. ഒരു ക്ലിപ്തജനസംഖ്യയിലെ ജനസംഖ്യയ്ക്കു അതിലെ  ആയുർദൈർഘ്യത്തിന്റെയും മരണനിരക്കിന്റെയും മേൽ സുനിശ്ചിതമായ പ്രഭാവമുണ്ട്. അതിന്റെ ചുവടുവെപ്പ് എപ്പോഴും മരണനിരക്കിനോടൊപ്പമാണ്. തത്ഫലമായി എപ്പോഴും എവിടെയും  മരണങ്ങളും ജനനങ്ങളും ഒരേ അനുപാതത്തിൽ ഏറുകയോ കുറയുകയോ ചെയ്യുന്നു. വളരെ രാജ്യങ്ങളിൽനിന്നും അവിടങ്ങളിലെ വിവിധ പ്രവിശ്യകളിൽനിന്നും ശേഖരിച്ച തെളിവുകളുടെ കൂമ്പാരം കൊണ്ട്, അയാൾ ഇതിനെ സംശയാതീതമാക്കിയിട്ടുണ്ട്. എന്നിരുന്നാലും എന്റെ അകാലമൃത്യുവും എനിക്കു കാര്യമൊന്നുമില്ലാത്ത ഒരു വിവാഹത്തിന്റെ ഫലവത്തയും തമ്മിൽ ഭൗതികമായ, നിമിത്തപരമായ, ബന്ധം ഉണ്ടാകുക അസംഭാവ്യംതന്നെ. അതുപോലെ  മറിച്ചും. അങ്ങനെ, ഇവിടെ ഭൗതിക (ബന്ധ)ത്തിന്റെ തൊട്ടടുത്ത ഹേതുപോലെ, എന്നാൽ ആശ്ചര്യകരമായ രീതിയിൽ അതിഭൗതികമായതും അനിഷേധ്യമാണെന്നു തോന്നുന്നു. ഓരോ നവജാതനും പുത്തനായി, സാമോദം, പുതുജീവിതത്തിലേക്കു വരുന്നു. അതു വെറുതെ കൊടുക്കലില്ല. കൊടുക്കാനാവുകയുമില്ല. പുതുജീവിതത്തിന്റെ വില വാർദ്ധക്യവും ജീർണ്ണജീവിതത്തിന്റെ മരണവും കൊണ്ടു കൊടുത്തതാണ്. ജീർണ്ണജീവിതം നശിച്ചെങ്കിലും അതിലടങ്ങിയിരുന്ന അസംഹാര്യബീജത്തിൽനിന്നാണ് പുതുജീവിതം ഉയർന്നിരിക്കുന്നത്. അവ ഒരു സത്തയാണ്.'

മഹാനായ ഇംഗ്ലീഷുദാർശനികൻ, ഹ്യൂം. ശൂന്യവാദിയായിരുന്നെങ്കിലും സംശയാത്മകലേഖനത്തിൽ അമൃതത്ത്വത്തെക്കുറിച്ചു പറയുന്നു. 'അതുകൊണ്ട്, ശരീരാന്തരസഞ്ചാരമാണ് തത്ത്വവിചാരത്തിനു കേട്ടുകൊള്ളാനാവുന്ന ഇത്തരം ഒറ്റദർശനം.' ദാർശനികനായ ലെസ്സിങ് കവിയ്ക്കൊത്ത ആഴമുള്ള ഉൾക്കാഴ്ചയോടെ ചോദിക്കുന്നു: 'ഈ പ്രമേയം അത്രയ്ക്കു  ഹാസ്യമായത് ഇതു പ്രാചീനതമമാകകൊണ്ടു മാത്രമാണോ? പാഠാലയങ്ങളിലെ കപടതർക്കം കൊണ്ടു മനുഷ്യബുദ്ധി, ചിതറി ചുണകെടുന്നതിനുമുമ്പ്, പൊടുന്നനെ അതിലിറങ്ങിയതുകൊണ്ടാണോ..... പുതിയ അറിവും പുതിയ അനുഭവവും  സമ്പാദിക്കാൻ കഴിയുന്നത്രതവണ ഞാൻ മടങ്ങി വന്നുകൂടാത്തതെന്ത്? മടങ്ങിവരാൻ പാടുപെടുന്നതിനുപകരം ഒന്നു കിട്ടാനില്ലാത്തത്രയും ഞാൻ ഒറ്റവരവിനു കൊണ്ടുപോരുന്നുണ്ടോ?'

മുമ്പുതന്നെയുള്ള ഒരാത്മാവ് അനേകജന്മങ്ങളിൽ ശരീരമെടുക്കുന്നു എന്ന സിദ്ധാന്തത്തിന് അനുകൂലവും പ്രതികൂലവുമായ യുക്തികൾ വളരെയാണ്. എക്കാലത്തേയും മഹത്തമരായ ചിന്തകരിൽ ചിലർ ഇതിനെ

രക്ഷിക്കാൻ വാളും പരിചയും കയ്യേറ്റിട്ടുമുണ്ട്. ഞങ്ങൾക്കു കാണാൻ കഴിയുന്നിടത്തോളം, ഒരു വ്യക്തിയായ ആത്മാവുണ്ടെങ്കിൽ അതു മുമ്പുണ്ടായിരുന്നു എന്നത് അനിവാര്യമായിത്തോന്നുന്നു. ആത്മാവ് വ്യക്തിയല്ല. ബൗദ്ധമാധ്യമികന്മാർ ശഠിക്കുന്നതുപോലെ 'സ്കന്ധ'*സംഹതമാണെങ്കിൽ അവർക്കും അവരുടെ നിലപാടു വിശദീകരിക്കാൻ പ്രാക്സത്ത അവശ്യം ആവശ്യമെന്ന് അവർ കാണുന്നുണ്ട്.

അനന്തസത്ത കാലത്തിലാരംഭിക്കുക അസംഭാവ്യമാണെന്നു കാട്ടുന്ന യുക്തി ഉത്തരം മുട്ടിക്കുന്നതാണ്. എത്രമാത്രം യുക്തിവിരുദ്ധമായാലും ഈശ്വരന്ന് എന്തും ചെയ്യാനുള്ള സർവ്വശക്തിയെച്ചൊല്ലി അതു തട്ടിക്കളയാനുള്ള ശ്രമം നടന്നിട്ടുണ്ട്. എന്നാലും എത്രയും വലിയ വിചാരശീലന്മാരിൽനിന്ന് എത്രയും ഭ്രാന്തമായ ഈ യുക്തി പുറപ്പെട്ടുകാണുന്നതിൽ ഞങ്ങൾക്കു സങ്കടമുണ്ട്.

ഒന്നാമത്, സമസ്തപ്രതിഭാസത്തിന്റെയും സാർവ്വത്രികവും സാധാരണവുമായ കാരണം ഈശ്വരനായിരിക്കെ, മനുഷ്യാത്മാവിലെ ചില പ്രതിഭാസങ്ങൾക്കുള്ള സ്വാഭാവികകാരണം കാണുകയായിരുന്നു പ്രശ്നം. അപ്പോൾ ഈ സിദ്ധാന്തക്കോലം എഴുന്നള്ളിക്കുന്നത് അപ്രസക്തമാണ്. അറിവില്ലായ്മ ഏറ്റുപറയുന്നതിൽ താഴെയെങ്ങും അതു വന്നുകൂടുന്നില്ല. മാനവജ്ഞാനത്തിന്റെ ഏതു ശാഖയിലുള്ള ഏതു പ്രശ്നത്തിനും ഈ സമാധാനം കൊടുക്കാം. എല്ലാ അന്വേഷണവും അതുകൊണ്ട് എല്ലാ അറിവും, ഒന്നടങ്കം അവസാനിപ്പിക്കയും ചെയ്യാം.

രണ്ടാമത്, എപ്പോഴും ഈശ്വരന്റെ സർവ്വശക്തിയെച്ചൊല്ലുന്നത് ഒരു വാക്ഛലമാണ്. കാരണം, കാരണമെന്ന നിലയ്ക്കു കാര്യത്തിനു പര്യാപ്തമായിട്ടാണ് നമുക്കറിയപ്പെടുന്നതും അറിയപ്പെടാവുന്നതും. ആ നിലയ്ക്കു സർവ്വശക്തിയായ ഒരു കാരണത്തെപ്പറ്റിയുള്ളതിൽ കവിഞ്ഞ സങ്കൽപ്പം അനന്തമായ കാര്യത്തെപ്പറ്റി നമുക്കില്ല. കൂടാതെ, ഈശ്വരനെപ്പറ്റിയുള്ള നമ്മുടെ സങ്കൽപ്പങ്ങളെല്ലാം പരിമിതമാണ്. കാരണമെന്ന സങ്കൽപ്പംതന്നെ നമ്മുടെ ഈശ്വരസങ്കൽപ്പത്തെ പരിമിതമാക്കുന്നു. മൂന്നാമത്, ആ നിലപാട് അനുവദിച്ചെന്നു വെയ്ക്കുക എന്നാലും കൂടുതൽ നല്ല വ്യാഖ്യാനം നമുക്കു നൽകാവുന്ന കാലത്തോളം 'ഇല്ലായ്മയിൽനിന്നു എന്തോ ഉണ്ടാവുക' അഥവാ 'കാലത്തിൽ അനന്തത ആരംഭിക്കുക' എന്നിത്തരം വിഡ്ഢിത്തങ്ങൾ വല്ലതും അനുവദിക്കാൻ നാം നിർബദ്ധരല്ല.

പ്രാക്സത്തയ്ക്കെതിരെ, വലുതെന്നു വാഴ്ത്തപ്പെടുന്ന ഒരു വാദം വരുന്നുണ്ട്. മനുഷ്യവർഗ്ഗത്തിൽ ഭൂരിഭാഗത്തിനും അതിനെക്കുറിച്ചു ബോധമില്ലെന്നാണ് അതുറപ്പിച്ചുപറയുന്നത്. ഈ വാദത്തിന്റെ സാധുതയെ തെളിയിക്കാൻ മനുഷ്യാത്മാവ് മുഴുവനും ഓർമ്മശക്തിയിൽ ഒതുങ്ങിക്കിടപ്പാണെന്ന് ആ പക്ഷക്കാർ തെളിയിക്കേണ്ടതുണ്ട്. സ്മൃതിയാണ്

* വിവേകാനന്ദസാഹിത്യസർവ്വസ്വം രണ്ടാം ഭാഗം പുറം 326

സത്തയ്ക്കു പ്രമാണമെങ്കിൽ, ഇപ്പോൾ ഇതിൽ പെടാത്ത ആ ജീവിത ഭാഗം മുഴുവൻ ഇല്ലാത്തതാവണം. കൂടാതെ, മൂർച്ഛിതനും മറ്റുതരത്തിൽ ഓർമ്മ പോയവനും ഇല്ലാത്തവനാകണം.

പ്രാക്സത്തയെ സാധിക്കാൻ ഹിന്ദുദാർശനികന്മാർ ഉന്നയിക്കുന്ന അനുമാനപക്ഷങ്ങൾ, അതും സംബോധപ്രവൃത്തിയുടെ തലത്തിൽ, മുഖ്യമായിട്ടും ഇവയാണ്.

ഒന്നാമത്, ഈ ലോകത്തിലെ വൈഷ്യമങ്ങളെ മറ്റെങ്ങനെ വ്യാഖ്യാനിക്കാം? സമനും കരുണനുമായ ഒരീശ്വരന്റെ സംവിധാനത്തിൽ ഇതാ ഒരു കുട്ടി ജനിച്ചിരിക്കുന്നു. മനുഷ്യവംശത്തിൽ ഒരു നല്ല, കൊള്ളാവുന്ന, അംഗമായിവരാൻ അതിനു ചുറ്റുപാടുകളെല്ലാം അനുകൂലമാണ്. അതേ നിമിഷം അതേ നഗരിയിൽ വേറൊരു കുട്ടി പിറന്നിരിക്കുന്നു, അതിന്റെ പരിസരങ്ങളെല്ലാംതന്നെ അതു നന്നാകുന്നതിനെതിരാണ്. കഷ്ടപ്പെടാൻ പിറന്ന കുട്ടികളെ നാം കാണുന്നുണ്ട്. പക്ഷേ ആയുഷ്കാലം മുഴുവനും കഷ്ടപ്പാടായിരിക്കാം-അതും അവരുടെ ഒരു കുറ്റവുംകൊണ്ടല്ല. ഇതെന്തുകൊണ്ടിങ്ങനെയാവണം? എന്താണ് കാരണം ആരുടെ അറിവില്ലായ്മയുടെ ഫലമാണിത്? കുട്ടിയുടെയല്ലെങ്കിൽ അതെന്തിനു സഹിക്കണം? അച്ഛനമ്മമാരുടെ കർമ്മംകൊണ്ടോ?

ഇവിടത്തെ തിന്മകളുടെ അനുപാതത്തിലുള്ള ഭാവിഭോഗങ്ങൾ കൊണ്ടു മോഹിപ്പിക്കയോ 'ഗഹന'ങ്ങളെ പ്രതിപാദിക്കുകയോ ചെയ്ത പ്രശ്നത്തെ ഒഴിയാൻനോക്കാതെ അറിവില്ലായ്മ ഏറ്റുപറയുന്നതാണ് എത്രയോ അധികം നല്ലത്. ഏതെങ്കിലും ഒരു കർത്താവ് നമ്മുടെമേൽ അനർഹമായ കഷ്ടത അടിച്ചേൽപ്പിക്കുന്നത് അധർമ്മമാണ്-അനീതിയാണെന്ന് പറയേണ്ട-മാത്രമല്ല' 'ഭാവിപരിഹാര' സിദ്ധാന്തത്തിനുപോലും നില്ക്കാൻ കാലില്ല.

ശോച്യരായി ജനിച്ച എത്രപേർ ഉയർന്ന ജീവിതത്തിന് ഉദ്യമിക്കുന്നുണ്ട്? അതിലേറെ എത്രപേർ അവരടിപെട്ട അവസ്ഥകൾകൊണ്ടമർന്നു പോകുന്നു? തിന്മയുടെ പരിസരത്തിൽ അവശരായി പിറക്കകാരണം കൂടുതൽ നികൃഷ്ടരും ദുഷ്ടന്മാരുമായിത്തീരുന്നവർ, അവരുടെ ജീവിതത്തിലെ ദുഷ്ടതകാരണം ഭാവിയിൽ സമ്മാനിതരാകുമെന്നോ? അങ്ങനെയാണെങ്കിൽ, ഒരുവൻ ഇഹത്തിൽ എത്രയേറെ ദുഷ്ടനോ, അത്രയേറെയായിരിക്കും പരത്തിലെ യോഗ്യത.

മനുഷ്യാത്മാവിന്റെ മഹിമയെയും സ്വാതന്ത്ര്യത്തെയും സാധുകരിക്കാനും ഈ ലോകത്തിലെ വൈഷമ്യങ്ങളേയും ഭയങ്ങളേയും പൊരുത്തപ്പെടുത്താനും മുഴുഭാരവും അതിന്റെ ന്യായമായ ഹേതുവിൽ-നമ്മുടെ സ്വന്തം സ്വതന്ത്രപ്രവൃത്തികളിൽ കർമ്മത്തിൽ-വെയ്ക്കുകയല്ലാതെ മറ്റൊരു മാർഗ്ഗവുമില്ല. അതുമല്ല, ശൂന്യത്തിൽ നിന്ന് ആത്മസൃഷ്ടി എന്ന ഓരോ സിദ്ധാന്തവും ദൈവതന്ത്രത്തിലേയ്ക്കും പൂർവ്വശാസനത്തിലേയ്ക്കും അവശ്യം നയിക്കും. കൂടാതെ കരുണാമയനായ പിതാവിന്റെ സ്ഥാനത്ത്, ഭയങ്കരനും ക്രൂരനും, നിത്യകോപിയുമായ ഒരീശ്വ

രനെ അതു നമ്മുടെ മുമ്പിൽ വെച്ചുതരും. നന്മയ്ക്കോ തിന്മയ്ക്കോ ഉള്ള മതശക്തിയെ പരിഗണിച്ചാൽ, ഈ ആത്മസൃഷ്ടിസിദ്ധാന്തം, അതിന്റെ അനുസിദ്ധാന്തങ്ങളായ ദൈവതന്ത്രത്തിലേക്കും പൂർവ്വശാസനത്തിലേക്കും വഴിവെയ്ക്കയാൽ, അവിശ്വാസികൾ തങ്ങളുടെ വാളിനു നിയമപ്രകാരമുള്ള ഇരകളാണെന്ന് ക്രിസ്ത്യാനികളുടെയും മുഹമ്മദീയരുടെയും ഇടയിൽ മികച്ചുവരുന്ന ആ ഭയങ്കരാശയത്തിനും അതിനെ തുടർന്നിട്ടുള്ളതും ഇപ്പോഴും തുടർന്നുവരുന്നതുമായ എല്ലാ ഭയാനകതകൾക്കും ഉത്തരവാദിയാണ്.

എന്നാൽ,നൈയായികദാർശനികന്മാർ പുനർജന്മത്തെ അനുകൂലിച്ച് എന്നും മുന്നോട്ടുവെച്ചിട്ടുള്ള ഒരു യുക്തി- അതു നിർണ്ണായകമാണെന്നും ഞങ്ങൾക്കു തോന്നുന്നു-ഇതാണ്: നമ്മുടെ അനുഭവങ്ങളെ നശിപ്പിക്കുക സാധ്യമല്ല. നമ്മുടെ കർമ്മങ്ങൾ തിരോഭവിക്കുന്നതായി തോന്നുന്നെങ്കിലും അവ 'അദൃഷ്ട'ങ്ങളായി നിൽക്കയും പ്രവണതകൾ-പ്രവൃത്തികൾ-ആയി, അവയുടെ ഫലത്തിൽ, പുനരാവിർഭവിക്കയും ചെയ്യുന്നു. ചെറുശിശുക്കൾപോലും വരുന്നതു ചില പ്രവണതകളോടുകൂടിയാണ്- ഉദാഹരണം: മരണഭയം.

ഇനി, ഒരു പ്രവണത പ്രവൃത്തി ആവർത്തിച്ചതിന്റെ ഫലമാണെങ്കിൽ, നമ്മുടെ സഹജപ്രവണതകളെ ആ നിലയിൽനിന്നു വ്യാഖ്യാനിക്കണം. അവ ഈ ജന്മം കിട്ടിയവയല്ലെന്നും സ്പഷ്ടം. അതുകൊണ്ട് അവയുടെ ഉൽപ്പത്തി ഭൂതകാലത്തിൽ തേടേണ്ടിയിരിക്കുന്നു. പിന്നെ, നമ്മുടെ ചില പ്രവണതകൾ മനുഷ്യനുമാത്രമുള്ള സബോധപ്രവൃത്തികളുടെ ഫലമാണെന്നും വ്യക്തമാണ്. അങ്ങനെയുള്ള പ്രവണതകളോടെ നാം ജനിക്കുന്നു എന്നതു സത്യമെങ്കിൽ, അവയുടെ കാരണങ്ങൾ ഭൂതകാലത്തിലെ സബോധപ്രവൃത്തികളായിരുന്നെന്ന് നിഷ്കൃഷ്ടമായി വന്നുകൂടുന്നു. അതായത് ഈ ജന്മത്തിനു മുമ്പു നാം മാനവതലമെന്നു പറയുന്ന അതേ മാനസതലത്തിലായിരുന്നിരിക്കണം.

വർത്തമാനജന്മത്തിലെ പ്രവണതകളെ ഭൂതകാലത്തെ സബോധപ്രവൃത്തികൊണ്ടു വ്യാഖ്യാനിക്കുന്ന കാര്യത്തിൽ ഭാരതത്തിലെ പുനർജന്മവാദികളും അധുനാതനപരിണാമവാദികളും ഒന്നിച്ചു പോകും. ഒരു വ്യത്യാസംമാത്രം. ഹിന്ദുക്കൾ, ആത്മവാദികളാകയാൽ, വ്യക്തിജീവന്മാരുടെ സബോധപ്രവൃത്തികൾകൊണ്ട് അതു വ്യാഖ്യാനിക്കുന്നു. പരിണാമവാദികളിലെ ഭൗതികവാദമതം പാരമ്പര്യഭൗതികസംക്രമണംകൊണ്ടു വ്യാഖ്യാനിക്കും. ശൂന്യത്തിൽനിന്നു സൃഷ്ടി എന്ന സിദ്ധാന്തത്തെ അവലംബിക്കുന്നവരാകട്ടെ, കേവലം കളത്തിനു പുറത്താണ്.

തർക്കം പുനർജ്ജന്മവാദികളും ഭൗതികവാദികളും തമ്മിൽ പൊരുതിത്തീരേണ്ടിയിരിക്കുന്നു-എല്ലാ അനുഭവങ്ങളും അതനുഭവിച്ച ജീവാത്മാവിൽ പ്രവണതകളായി സഞ്ചിതങ്ങളാണെന്നും ആ അവിച്ഛിന്നവ്യക്തിത്വത്തിന്റെ പുനർജന്മം വഴി അതു സംക്രമിക്കുന്നെന്നും വിശ്വസി

ക്കുന്നവരും, മസ്തിഷ്കമാണ് കർമ്മങ്ങളുടെയെല്ലാം കർത്താവെന്നും സംക്രമം ജീവാണുവിൽക്കൂടിയാണെന്നും വിശ്വസിക്കുന്നവരും തമ്മിൽ.

ഇങ്ങനെയാണ് പുനർജന്മസിദ്ധാന്തം നമ്മുടെ മനസ്സിന് അനന്തപ്രാധാന്യം കൈക്കൊള്ളുന്നത്. എന്തെന്നാൽ, പുനർജന്മവും ആണവസംക്രമണവും തമ്മിലുള്ള യുദ്ധം, വാസ്തവത്തിൽ, ആത്മവാദവും ഭൗതികവാദവും തമ്മിലുള്ള യുദ്ധമാണ്. ആണവസംക്രമണം എല്ലാറ്റിനും പോന്ന ഏകവ്യാഖ്യാനമാണെങ്കിൽ ഭൗതികവാദം അനിവാര്യമാണ്. ആത്മസിദ്ധാന്തത്തിന്റെ ആവശ്യവുമില്ല. അതു മതിയായ സമാധാനമാകുന്നില്ലെങ്കിലോ, പൂർവ്വാനുഭവങ്ങളെ ഈ ജന്മത്തിലേക്കു ആവഹിക്കുന്ന ജീവാത്മാവ് എന്ന സിദ്ധാന്തം അപ്പോൾതന്നെ സമ്പൂർണ്ണം സത്യമാണ്. പുനർജ്ജന്മമോ ഭൗതികവാദമോ എന്ന വികല്പത്തിൽനിന്നു രക്ഷയില്ല. നമ്മൾ ഏതു സ്വീകരിക്കണം?

## 7

## ഈശ്വരവതാരം

യേശുക്രിസ്തു മനുഷ്യനായ ഈശ്വരനായിരുന്നു. സഗുണേശ്വരൻ. അവിടുന്നു പലപ്പോൾ പല രൂപത്തിൽ സ്വയം ആവിഷ്കരിച്ചിട്ടുണ്ട്. ഇവയെമാത്രമാണ് നിങ്ങൾക്ക് ആരാധിക്കാനാവുന്നതും. ഈശ്വരൻ, അവന്റെ കേവലഭാവത്തിൽ ആരാധ്യനല്ല. അങ്ങനെയുള്ള ഈശ്വരനെ ആരാധിക്കുക അസംബന്ധമാണ്. നാം യേശുക്രിസ്തുവിനെ ആരാധിക്കണം, മാനുഷാവിർഭാവത്തെ ഈശ്വരനായിട്ട്, ഈശ്വരാവിർഭാവത്തിൽക്കവിഞ്ഞ ഒന്നിനെ നിങ്ങൾക്ക് ആരാധിക്കുക സാധ്യമല്ല. ഈശ്വരനെ ക്രിസ്തുവിൽനിന്നു വേറായി ആരാധിക്കുന്നത് എത്രവേഗം വിട്ടുകളയുന്നുവോ അത്രയേറെ നിങ്ങൾക്കു നല്ലതാണ്. നിങ്ങൾ വിചാരിക്കുന്ന യഹോവയേയും മനോഹരനായ ക്രിസ്തുവിനേയും വിചാരിച്ചുനോക്കുക. ക്രിസ്തുവിൽ കവിഞ്ഞൊരീശ്വരനെ രചിക്കാൻ നോക്കുമ്പോഴൊക്കെ നിങ്ങൾ സമ്പൂർണ്ണത്തെ കൊലചെയ്യുന്നു. ഈശ്വരന്നുമാത്രമേ ഈശ്വരനെ ആരാധിക്കാനാവൂ. ആ മേന്മ മനുഷ്യന്നുള്ളതല്ല. അവന്റെ സാധാരണമായ ആവിർഭാവത്തെ കവിഞ്ഞ് ആരാധിക്കാനുള്ള ഏതു യത്നവും മനുഷ്യവർഗ്ഗത്തിനു അപകടമാണ്. ക്രിസ്തുവിനോടടുത്തു നിൽക്കുക. രക്ഷവേണമെങ്കിൽ. നിങ്ങൾക്കു ഭാവന ചെയ്യാവുന്ന ഏതീശ്വരനെക്കാളും ഉയർന്നവനാണവിടുന്നു. ക്രിസ്തു ഒരു മനുഷ്യനായിരുന്നെന്നു നിങ്ങൾ വിചാരിക്കുന്നെങ്കിൽ അവിടുത്തെ ആരാധിക്കരുത്. അവിടുന്ന് ഈശ്വരനാണെന്ന് ധരിക്കാനാവുന്ന ഉടൻ അവിടുത്തെ ആരാധിക്കുക. അവിടുന്ന് മനുഷ്യനായിരുന്നെന്നു പറഞ്ഞിട്ട് അവിടുത്തെ ആരാധിക്കുന്ന

വർ ഈശ്വരനിന്ദചെയ്യുന്നു. നിങ്ങൾക്ക് ഇടത്താവളമില്ല. മുഴുവൻ കരുത്തും നിങ്ങൾ കൈക്കൊള്ളണം. 'പുത്രനെ കണ്ടവൻ പിതാവിനെയും കണ്ടിരിക്കുന്നു.' പുത്രനെ കാണാതെ പിതാവിനെ കാണുക സാദ്ധ്യമല്ല. അതു പൊങ്ങച്ചം പറച്ചിലും സ്വപ്നവും മനോവിചാരവും മാത്രമായിരിക്കും. എന്നാൽ ആദ്ധ്യാത്മിക ജീവിതത്തിൽ ഒരു പിടി വേണമെന്നു വിചാരിക്കുന്നെങ്കിൽ ഈശ്വരനെ ക്രിസ്തുവിൽ ആവിർഭവിച്ച വിധം മുറുകെ പിടിച്ചുകൊള്ളുക.

ദാർശനികമായി പറഞ്ഞാൽ ക്രിസ്തുവിനെയോ ബുദ്ധനെയോ പോലെ ഒരു മനുഷ്യനും ജീവിച്ചിരുന്നില്ല. അവരിൽക്കൂടെ നാം ഈശ്വരനെ കണ്ടു. കൊറാനിൽ മുഹമ്മദ് കൂടെക്കൂടെ പറയുന്നുണ്ട്. ക്രിസ്തു ഒരിക്കലും ക്രൂശിക്കപ്പെട്ടിട്ടില്ല. അതൊരു പ്രതിഭാനം മാത്രമായിരുന്നു എന്ന്.

ദാർശനികമതങ്ങളിൽ തീരെ താഴത്തേതു ദ്വൈതമാണ്. ഉച്ചതമം ത്രയത്വാവസ്ഥയാണ്. പ്രകൃതിയിലും മനുഷ്യാത്മാവിലും ഈശ്വരൻ അകമേ വ്യാപിച്ചിരിക്കുന്നു ഇതിനെ ഈശ്വരൻ, പ്രകൃതി, ആത്മാവ് എന്ന ത്രിത്വമായിക്കാണുന്നു. അതേ സമയം ഈ മൂന്നും ഏകത്തിന്റെ ഉൽപ്പന്നങ്ങളാണെന്ന ഒരു ഈഷർദ്ദശനം നിങ്ങൾക്കു കിട്ടുന്നു. ഈ ശരീരം ആത്മാവരണമായിരിക്കുംപോലെതന്നെ ഈ ആത്മാവ് ഈശ്വരശരീരത്തിന്റെ മട്ടിലാണ്. ഞാൻ പ്രകൃതിയുടെ ആത്മാവാണെന്നപോലെ ഈശ്വൻ എന്റെ ആത്മാവിന്റെ ആത്മാവാണ്. പ്രകൃതിയെ മുഴുവൻ കാണുന്ന കേന്ദ്രം നിങ്ങളാണ്. നിങ്ങൾ പ്രകൃതിയിലുമാണ്. ഈ പ്രകൃതിയും ആത്മാവും ഈശ്വരനും കൂടിയ ഒരു അവിഭക്തഭൂതമാണ് ജഗത്. അതുകൊണ്ട് അവ ഒരു ഏകത്വമാണ്. അതേ സമയം അവ വിഭക്തവുമാണ്. പിന്നെ വേറൊരുതരം ത്രിത്വമുണ്ട്, ഏറെയും ക്രിസ്ത്യൻത്രിത്വംപോലെ. ഈശ്വരൻ കേവലനാണ്. കേവലഭാവത്തിലുള്ള ഈശ്വരനെ നമുക്കു കാണാൻ കഴിവില്ല. അതിനെക്കുറിച്ചു 'ഇതല്ല, ഇതല്ല' എന്നു പറയാനേ ആവൂ. എന്നാലും ഈശ്വരനോടു സമീപതമമായ ചല ഗുണങ്ങൾ നമുക്കു കിട്ടാൻ സാധിക്കും. ഒന്നാമത്തേതു സത്ത, രണ്ടാമത്തേതു ജ്ഞാനം, മൂന്നാമത്തേത് ആനന്ദം. നിങ്ങളുടെ പിതാവും പുത്രനും പരിശുദ്ധാത്മാവുമായി വളരെയേറെ യോജിക്കും. പിതാവും സത്തയാണ്. അതിൽനിന്ന് എല്ലാം ഉളവാകുന്നു. പുത്രൻ ജ്ഞാനമാണ്. ക്രിസ്തുവിലാണ് ഈശ്വരൻ ആവിർഭവിക്കുന്നത്. ക്രിസ്തുവിനുമുമ്പ് ഈശ്വരൻ എല്ലായിടത്തുമുണ്ടായിരുന്നു. എല്ലാറ്റിലും. എന്നാൽ ക്രിസ്തുവിലാണ് നാം ഈശ്വരനെക്കുറിച്ചു ബോധവാന്മാരായത്. ഇതാണ് ഈശ്വരൻ. മൂന്നാമത്തേത് ആനന്ദം, പരിശുദ്ധാത്മാവ്. ഈ ജ്ഞാനം കിട്ടുന്ന ഉടൻ നിങ്ങൾക്ക് ആനന്ദം കൈവരുന്നു. ക്രിസ്തുവിനെ ഉൾക്കൊള്ളാൻ തുടങ്ങുന്നതോടുകൂടി നിങ്ങൾക്ക് ആനന്ദം ലഭിക്കുന്നു. അതു മൂന്നിനെയും ഏകീഭവിപ്പിക്കുന്നു.

## 8

## ആരാണ് യഥാർത്ഥഗുരു?

അദ്ധ്യാത്മശക്തിനിധാനമായി കൂടെക്കൂടെ ജനിക്കുന്നയാളാണ് യഥാർത്ഥഗുരു. അദ്ദേഹം അതിനെ ഗുരുശിഷ്യപരമ്പരാശൃംഖലയിലൂടെ ഭാവിതലമുറകളിലേയ്ക്കു സംക്രമിപ്പിക്കുന്നു. ഈ ആത്മശക്തി പ്രവാഹം കൂടെക്കൂടെ ഗതി മാറാറുണ്ട്. ഒരു മഹാനദി പുതിയ ചാലുതുറന്നു പഴയതിനെ എന്നെന്നേയ്ക്കുമായി വിടാറുണ്ടല്ലോ. അതുപോലെ, പഴയ മതവിഭാഗങ്ങൾ കാലക്രമത്തിൽ നിർജീവങ്ങളായിപ്പോകുന്നതും അവയുടെ ജീവിതാഗ്നികൊണ്ടു പുതുസമ്പ്രദായങ്ങൾ ഉദിക്കുന്നതും നാം കാണുന്നു. യഥാർത്ഥത്തിൽ ബുദ്ധിമാന്മാർ ജീവിതപ്രവാഹമുള്ള സമ്പ്രദായത്തിന്റെ കരുണയ്ക്കു സ്വയം സമർപ്പിക്കയാണ് ചെയ്യുക. പൂർവ്വകാലത്തെ മഹാമൃഗങ്ങളുടെ അസ്ഥിപഞ്ജരം കാഴ്ചബംഗ്ലാവിലുണ്ടല്ലോ. അതുപോലെയാണ് പ്രാചീനമതരൂപങ്ങളും അർഹിക്കുന്ന ആദരവോടെ നാം അവയെ വീക്ഷിക്കണം. ഒരാൾ ഒരു കുല രസികൻമാമ്പഴത്തിനു കൊതിച്ചാൽ അതു ശമിപ്പിക്കാൻ ഉണക്കമാവിനാവാത്തതുപോലെ, ഉച്ചതമത്തിനുവേണ്ടി ആത്മാവിനുള്ള യഥാർത്ഥതൃഷ്ണയെ ശമിപ്പിക്കുക അവയ്ക്കു സാദ്ധ്യമല്ല.

വേണ്ടുന്ന ഒറ്റസ്സംഗതി നമ്മുടെ പൊങ്ങച്ചങ്ങൾ– നമുക്കെന്തോ ആത്മജ്ഞാനം ഉണ്ടെന്ന ധാരണ–ഉരിച്ചുകളയുകയും ഗുരുവിന്റെ നേതൃത്വത്തിന്നായി നമ്മെ സമ്പൂർണ്ണം അടിയറവെയ്ക്കയുമാണ്. പൂർണ്ണതയിലേക്കു നമ്മെ നയിക്കുന്നതെന്തെന്നു ഗുരുവിനേ അറിയാവൂ. നാം അതിൽ അന്ധരാണ്. നമുക്കൊന്നും അറിവില്ല. ഈ വിധം വിനയം നമ്മുടെ ഹൃദയങ്ങളെ അദ്ധ്യാത്മസത്യങ്ങളിലേക്കു തുറക്കും. അഹങ്കാരത്തിന്റെ എത്ര നേർത്ത നിഴലെങ്കിലും ബാക്കിയുള്ള കാലത്തോളം നമ്മുടെ മനസ്സിൽ സത്യം വരുന്നതേയല്ല. ഈ ഭൂതത്തെ ഉള്ളിൽനിന്നുന്മൂലനം ചെയ്യാൻ നിങ്ങളെല്ലാം ശ്രമിക്കണം. സമ്പൂർണ്ണമായ ആത്മസമർപ്പണമാണ് ആദ്ധ്യാത്മദീപ്തിക്കുള്ള ഒറ്റവഴി.

## 9

## അധികാരിവാദത്തിന്റെ തിന്മകൾ

ഒരു ചോദ്യക്ലാസ്സിലെ പ്രഭാഷണം പോയിപ്പോയി ‘അധികാരിവാദ’ത്തിലെത്തി. അതിന്റെ ദോഷങ്ങളെ ശക്തിയായി ചൂണ്ടിക്കാട്ടുന്നതിനിടയിൽ സ്വാമിജി ഏതാണ്ടിപ്രകാരം പറയുകയുണ്ടായി:

പണ്ടത്തെ ഋഷിമാരോട് എനിക്കെത്രയൊക്കെ ആദരമുണ്ടെങ്കിലും അവർ ആളുകൾക്ക് ഉപദേശം നൽകിയ രീതിയെ എനിക്ക് ആക്ഷേപിക്കാതെ വയ്യ. ചിലതൊക്കെ ചെയ്യണമെന്ന് അവർ ആളുകളെ എപ്പോഴും അനുശാസിച്ചു. എന്തിനെന്ന് ഒരിക്കലും വ്യാഖ്യാനിച്ചുകൊടുക്കാതിരിക്കാൻ കരുതുകയും ചെയ്തു. ഈ രീതി അകക്കാതലോളം അപായകരമാണ്. ലക്ഷ്യപ്രാപ്തിക്ക് ആളുകൾക്ക് കഴിവു കൊടുക്കുന്നതിനുപകരം ഇത്, അർത്ഥമില്ലാത്ത അസംബന്ധങ്ങളുടെ ഒരു ചുമട് അവരുടെ ചുമലിൽ വെച്ചുകൊടുക്കയും ചെയ്തു. ഉദ്ദേശ്യം കൺവെട്ടത്തുനിന്നു മറച്ചുവെയ്ക്കാൻ അവരുടെ ഒഴികഴിവ്, പറഞ്ഞുകൊടുത്താലും അതിനുപറ്റിയ പാത്രങ്ങളല്ലായ്കയാൽ അവർക്കതിന്റെ സത്യമായ അർത്ഥം മനസ്സിലാക്കാനാവില്ലെന്നാണ്. ഈ അധികാരിവാദം തനി സ്വാർത്ഥതയിൽനിന്നുത്ഭവിച്ചതാണ്. സ്വന്തം വിഷയം ഇങ്ങനെ വെളിപ്പെടുത്തിയാൽ തങ്ങളുടെ ലോകാചാര്യസ്ഥാനം നഷ്ടപ്പെടുമെന്നു അവരറിഞ്ഞു. അതുകൊണ്ടുണ്ടായതാണ് ഈ സിദ്ധാന്തത്തെ താങ്ങാനുള്ള അവരുടെ ശ്രമം. പാഠം പഠിക്കാനാവാത്തത്ര ദുർബലനാണ് ഒരുവനെന്നു നിങ്ങൾ കരുതുന്ന പക്ഷം അവനെ പഠിപ്പിക്കാനും പരിശീലിപ്പിക്കാനും അത്രയധികം നിങ്ങൾ യത്നിക്കണം. കുറഞ്ഞ പഠിപ്പിനുപകരം കൂടുതൽ പഠിപ്പിന്റെ മേന്മ അവനു കൊടുക്കണം. സൂക്ഷ്മതരങ്ങളായ പ്രശ്നങ്ങൾ ഗ്രഹിക്കാൻ കഴിയുമാറ് അവന്റെ ബുദ്ധിയെ ശിക്ഷണം ചെയ്തു മികപ്പിക്കാൻ നോക്കണം. മാനവാത്മാവിന്റെ അനന്ത സാധ്യതകളെന്ന നടുക്കുന്ന വസ്തുതയെ അധികാരിവാദത്തിന്റെ ഈ അനുവാദകന്മാർ അവഗണിച്ചു. ഓരോ മനുഷ്യന്നും അറിവുൾക്കൊള്ളാൻ കഴിവുണ്ട്. അവന്റെ ഭാഷയിൽ അതു പകർന്നുകൊടുത്താൽ മറ്റുള്ളവരെ ബോധിപ്പിക്കാനാവാത്ത ഗുരു. ആളുകളെ അവരുടെ ഭാഷയിൽ പഠിപ്പിക്കാൻ തനിക്കുള്ള കഴിവില്ലായ്മയോർത്തു കരയണം. അവർക്ക് ഉയർന്ന അറിവിനധികാരമില്ലെന്ന വീൺവാദമുയർത്തി അവരെ പിരാകുന്നതിനും അറിവില്ലായ്മയിലും അന്ധവിശ്വാസത്തിലും ജീവിക്കാൻ അവരെ ശപിക്കുന്നതിനും പകരം കരയണം. ദുർബലരെ കുഴക്കുമെന്ന ഭയമൊന്നുമില്ലാതെ സത്യം തുറന്നുപറയുക. മനുഷ്യർ സ്വാർത്ഥികളാണ്. തങ്ങളുടെ വിശേഷാവകാശങ്ങളും പ്രശസ്തിയും നഷ്ടപ്പെടുമെന്നു പേടിച്ച തങ്ങളുടെ അറിവിന്റെ അതേ നിലയിലേക്കു മറ്റുള്ളവർ വരുന്നത് അവരിഷ്ടപ്പെടുന്നില്ല. അത്യുച്ചങ്ങളായ അദ്ധ്യാത്മസത്യങ്ങൾ ദുർബലമനസ്സുകളായ മനുഷ്യരുടെ ബുദ്ധിയെ കുഴക്കുമെന്നാണ് അവരുടെ പിടിവാദം. അങ്ങനെ ശ്ലോകവുമുണ്ട്.

ന ബുദ്ധിഭേദം ജനയേദജ്ഞാനാം കർമ്മസംഗിനാം
ജോഷയേത് സർവ്വകർമ്മാണി വിദ്വാൻ യുക്തഃ സമാചരൻ*

''കർമ്മസക്തനായ അജ്ഞാനിയുടെ ബുദ്ധിയെ (ജ്ഞാനം പഠിപ്പിച്ച്)

---

* ഗീത 3.2.6

ഇളക്കരുത്. അറിവുള്ളവൻ സ്വയം നിയതമായി കർമ്മം ചെയ്ത് അജ്ഞാനിയെ കർമ്മങ്ങളിൽ ഏർപ്പെടുത്തണം.'

വെളിച്ചം കൂടുതലിരുട്ടിനെ ഉളവാക്കുമെന്നു പറയുന്ന ആത്മവിരുദ്ധ പ്രസ്താവനയിൽ എനിക്കു വിശ്വസിക്കാൻ വയ്യ. സച്ചിദാനന്ദസമുദ്രത്തിൽ, കേവലസത്തയും കേവലാമൃതവുമായ മഹാസമുദ്രത്തിൽ, ജീവിതം നശിക്കുമെന്നതുപോലെയാണിത്. എത്ര അബദ്ധം! ജ്ഞാനമെന്നുവെച്ചാൽ അജ്ഞാനപ്രാപിതമായ പ്രമാദങ്ങളിൽനിന്നുള്ള സ്വാതന്ത്ര്യമാണ്. ജ്ഞാനം പ്രമാദത്തിലേക്ക് വഴിയൊരുക്കുംപോൽ. വെളിച്ചം വീശിയാൽ കുഴക്കിനു വഴിയാകുംപോൽ! ഇതു സാധ്യമോ? വിശാലസത്യങ്ങൾ തുറന്നുപറയാൻ മനുഷ്യർക്കു ധൈര്യമില്ല, ജനബഹുമതി പോകുമെന്നു പേടിച്ചിട്ട്. സത്യസനാതനതത്ത്വങ്ങളും ജനങ്ങളുടെ അനർത്ഥകമായ പ്രാഗ്ബുദ്ധികളുമായി ഒരു രാജിയുണ്ടാക്കാൻ നോക്കുകയാണവർ. എന്നിട്ടു ലോകാചാരവും ദേശാചാരവും അനുസരിച്ചുകൊള്ളണം എന്ന സിദ്ധാന്തം സ്ഥാപിക്കണം. രാജിയില്ല, വെള്ളയടിയില്ല! ശവങ്ങൾക്കു കുസുമാവരണം വേണ്ട! 'തഥാപി ലോകാചാരോ...', എന്നാലും ലോകാചാരമനുസരിക്കണം.... –ഇത്തരം പ്രമാണങ്ങൾ ദൂരെ എറിയുക. അസംബന്ധം! ഇങ്ങനത്തെ രാജിയുടെ ഫലമോ? അതിമഹിതസത്യങ്ങൾ കുപ്പക്കൂമ്പാരങ്ങൾക്കിടയിൽ വേഗത്തിൽ കുഴിച്ചുമൂടപ്പെട്ടു. ആ കുപ്പതന്നെ യഥാർത്ഥസത്യമെന്നു വ്യഗ്രതയോടെ വിശ്വസിക്കയുമായി! ശ്രീകൃഷ്ണൻ സുധീരം ഉപദേശിച്ച ഗീതയിലെ മഹിതസത്യങ്ങൾപോലും ഭാവിശിഷ്യപരമ്പരയുടെ കയ്യിൽ രാജിയുടെ വ്യാഖ്യാനം സ്വീകരിച്ചു. ലോകത്തിലേക്കും മഹത്തമമായ ആ ശാസ്ത്രത്തിൽ ഇപ്പോൾ മനുഷ്യനെ വഴിതെറ്റിക്കുന്ന പലതുമുണ്ട്. അതാണ് ഫലം.

നിന്ദ്യമായ തനി ഭീരുത്വത്തിൽനിന്നാണ് രാജിയാകാനുള്ള ഈ പ്രയ്തനം പുറപ്പെടുന്നത്. ധീരരാവുക! എന്റെ കുട്ടികൾ സർവ്വോപരി ധീരരാകണം. ഒരു കണക്കിലും ലവലേശം രാജിയില്ല! അത്യുച്ചസത്യങ്ങൾ വിദൂരം വിതറി പ്രവചിക്കുക. മാനഹാനി പേടിക്കേണ്ട. അസുഖമായ സംഘർഷം ഉണ്ടാകുമെന്നു ഭയം വേണ്ട. സത്യത്തെ കൈവിടാൻ പ്രലോഭനമുണ്ടായിട്ടും നിങ്ങൾ സത്യത്തെ സേവിക്കുന്നെങ്കിൽ, ഉറച്ചിരുന്നോളൂ, നിങ്ങൾക്ക് സ്വർഗ്ഗീയശക്തി കിട്ടും. അതിന്റെ മുമ്പിൽ സത്യമെന്നു നിങ്ങൾ വിശ്വസിക്കാത്ത കാര്യങ്ങൾ പറയാൻ മനുഷ്യൻ വിറയ്ക്കും. അചഞ്ചലമായി, പതിന്നാലുകൊല്ലം തുടർച്ചയായി സത്യത്തെ സുദൃഢം സേവിക്കാമെങ്കിൽ നിങ്ങൾ പറയുന്നതെന്തും ജനങ്ങൾക്കു സമ്മതമാകും. അങ്ങനെ നിങ്ങൾ സാമാന്യജനങ്ങൾക്കു മഹത്തമാനുഗ്രഹങ്ങൾ വിതരണം ചെയ്യും. അവരുടെ കെട്ടുകൾ അഴിച്ചുകളയും. സമസ്തജനതയേയും ഉദ്ധരിക്കും.

## 10

# ശിഷ്യത്വം

(1900 മാർച്ച് 29-ാം തീയതി സാൻഫ്രാൻസിസ്ക്കോവിൽ ചെയ്ത പ്രസംഗം)

എന്റെ വിഷയം 'ശിഷ്യത്വ'മാണ്. എനിക്ക് പറയാനുള്ളത് നിങ്ങൾ ഏതുവിധത്തിൽ കൈക്കൊള്ളുമെന്ന് എനിക്കറിവില്ല. ഇതു സ്വീകരിക്കാൻ നിങ്ങൾക്കു തെല്ലു വിഷമമായിരിക്കും. ഈ രാജ്യത്തെ ഗുരുശിഷ്യാദർശം ഞങ്ങളുടെ അവിടത്തേതിൽനിന്ന് അത്രമാത്രം വ്യത്യസ്തമാണ്. ഭാരതത്തിലെ ഒരു പഴഞ്ചൊല്ല് എന്റെ മനസ്സിൽ വരികയാണ്: 'നൂറായിരക്കണക്കിനു ഗുരുക്കന്മാരുണ്ടെങ്കിലും ഒരു ശിഷ്യനെ കണ്ടെത്താൻ കഠിനം തന്നെ.' ഇതു സത്യമാണെന്നു തോന്നുന്നു. ആദ്ധ്യാത്മികതയെ പ്രാപിക്കാൻവേണ്ട ഒരേ ഒരു പ്രധാനസംഗതി ശിഷ്യഭാവമാണ്. ശരിയായ ഭാവമുണ്ടെങ്കിൽ വെളിച്ചം വരും.

സത്യലബ്ധിക്കു ശിഷ്യനു വേണ്ടതെന്ത്? സത്യപ്രാപ്തിക്കു കണ്ണിമയ്ക്കുന്ന നേരമേ വേണ്ടൂ എന്നു മഹാസിദ്ധന്മാർ പറയുന്നു. അറിയിലിന്റെ ഒരു പ്രശ്നം മാത്രമാണിത്. സ്വപ്നം പൊളിയുന്നു-അതിനെന്തു നേരം വേണം? നിമിഷത്തിനുള്ളിൽ സ്വപ്നം പൊയ്ക്കഴിഞ്ഞു. ഭ്രമം മറയുവാൻ എത്ര നെടിയ നേരം വേണം? വെറും കണ്ണിമയ്ക്കുന്ന നേരം. ഞാൻ സത്യത്തെ അറിയുമ്പോൾ, മിഥ്യ മറഞ്ഞുപോകുന്നതല്ലാതെ ഒന്നും സംഭവിക്കുന്നില്ല. ഞാൻ ഒരു കയറിനെ പാമ്പെന്നു കരുതി. ഇപ്പോൾ ഞാനതു കയറെന്നു കാണുന്നു. അരനിമിഷത്തിന്റെ പ്രശ്നം മാത്രമാണിത്. കാര്യമൊക്കെ കഴിഞ്ഞിരിക്കുന്നു. തത് ത്വം അസി. നീ ആ സത്യമാണ്. ഇതറിയാൻ എത്രനേരം വേണം? നാം ഈശ്വരനാണെങ്കിൽ എപ്പോഴും അങ്ങനെയായിരുന്നെങ്കിൽ, അതറിയാത്തതാണത്യാശ്ചര്യം. ഇതറിയലാണ് സ്വാഭാവികമായ ഒറ്റ സംഗതി. നാം എന്നും ആയിരുന്നതും ഇപ്പോൾ ആയിരിക്കുന്നതും കണ്ടെത്താൻ യുഗങ്ങളെടുത്തുകൂടാ.

എങ്കിലും ഈ സ്വതഃസിദ്ധമായ സത്യം സാക്ഷാൽക്കരിക്കുക വിഷമമെന്നു തോന്നുന്നു. ഇതിന്റെ ഒരു മങ്ങിയ മിന്നായം കിട്ടാൻ തുടങ്ങുന്നതിനുമുമ്പ് യുഗങ്ങളും യുഗങ്ങളും കടന്നുപോകയാണ്. ഈശ്വരൻ ജീവിതമാണ്. ഈശ്വരൻ സത്യമാണ്. നാം ഇതേപ്പറ്റി എഴുതുന്നു. ഇതിങ്ങനെ തന്നെ, ഈശ്വരനൊഴിച്ചെല്ലാം ശൂന്യം എന്നു നമ്മുടെ ഹൃദയത്തിന്റെ അത്യന്തം ഉള്ളിൽ നമുക്കു തോന്നുന്നുണ്ട്- ഇവിടെ ഇന്ന്. നാളേയ്ക്കു പോയി. എന്നിട്ടും നമ്മളിൽ മിക്കവരും ജീവിതത്തിലുടനീളം ഒരേപോലിരിക്കുന്നു. നാം അസത്യത്തിൽ അള്ളിപ്പിടിക്കുന്നു. സത്യത്തിന്റെ നേരെ പുറം തിരിക്കുന്നു. നമുക്കു സത്യം പ്രാപിക്കേണ്ട. ആരും നമ്മുടെ

സ്വപ്നം പൊളിക്കേണ്ട. നോക്കൂ, ഗുരുക്കന്മാരെ ആവശ്യമില്ല. ആർക്കു പഠിക്കണം? എന്നാൽ ആർക്കെങ്കിലും സത്യം സാക്ഷാൽകരിക്കയും ഭ്രമത്തെ അതിക്രമിക്കയും വേണമെങ്കിൽ, അയാൾക്ക് ഒരു ഗുരുവിൽനിന്നു സത്യം സ്വീകരിക്കണമെങ്കിൽ, അയാൾ യഥാർത്ഥശിഷ്യനായിരിക്കണം.

ശിഷ്യനാകുക എളുപ്പമല്ല. വലിയ തയ്യാറെടുപ്പുകൾ വേണം. വളരെ വ്യവസ്ഥകൾ നിറവേറ്റണം. നാലു മുഖ്യവ്യവസ്ഥകളാണ് വേദാന്തികൾ നിശ്ചയിച്ചിട്ടുള്ളത്.

ആദ്യത്തെ വ്യവസ്ഥ: സത്യം അറിയണമെന്നുള്ള ശിഷ്യൻ ഈ ജന്മത്തിലോ വരുംജന്മത്തിലോ ഉള്ള ലാഭങ്ങളിൽ കൊതിവിടണം.

സത്യം നാം കാണുന്നതല്ല. എന്തെങ്കിലും കൊതി മനസ്സിൽ കിടക്കുവോളംകാലം നാം കാണുന്നതു സത്യമല്ല. ഈശ്വരൻ സത്യമാണ്, ലോകം സത്യമല്ലതാനും. ലോകതൃഷ്ണ ലേശമെങ്കിലും ഹൃദയത്തിലുള്ള കാലത്തോളം സത്യം വരുന്നതല്ല. എന്റെ കാതിന്റെ ചുറ്റും ലോകം വീണു നശിക്കട്ടെ. ഞാൻ വകവെയ്ക്കുന്നില്ല. അതുപോലെ അടുത്ത ജന്മവും. സ്വർഗ്ഗത്തുപോകാൻ എനിക്കു താൽപര്യമില്ല. എന്താണ് സ്വർഗ്ഗം? ഇഹലോകത്തിന്റെ തുടർച്ചമാത്രം. സ്വർഗ്ഗമില്ലായിരുന്നെങ്കിൽ, ലോകത്തിലെ നിസ്സാരജീവിതത്തിന്റെ തുടർച്ചയില്ലായിരുന്നെങ്കിൽ, നമുക്കു കുറേക്കൂടെ മെച്ചമായേനെ. നാം കാണുന്ന ചെറുവിഡ്ഢിസ്വപ്നങ്ങൾ കൂടുതൽ വേഗത്തിൽ പൊളികയും ചെയ്തേനെ. സ്വർഗ്ഗത്തു പോകകൊണ്ട് കഷ്ടങ്ങളായ ഭ്രമങ്ങളെ നാം ദീർഘിപ്പിക്കുന്നതേയുള്ളൂ.

സ്വർഗ്ഗത്തിലെന്താണ് ലഭിക്കുക? നിങ്ങൾക്ക് ദേവന്മാരാകാം, അമൃതു കുടിക്കാം, വാതവും പിടിക്കും. അവിടെ ഭൂമിയിലുള്ളതിൽ കുറവാണ് കഷ്ടം. സത്യവും കുറവാണ്. അതിധനികന്മാർക്ക് പാവങ്ങളെക്കാൾ വളരെക്കുറച്ചേ സത്യം മനസ്സിലാക്കാനാവൂ. 'ഒരു ധനികന് ഈശ്വരരാജ്യത്തിൽ കടക്കുന്നതിനേക്കാൾ എളുതാണ് ഒരൊട്ടകത്തിനു സൂചിക്കുഴിയിൽക്കൂടി പോവുക.' ധനികനു തന്റെ ധനത്തിനും ബലത്തിനും സുഖത്തിനും കാമാനുവർത്തനത്തിനും അപ്പുറം ഒന്നും ചിന്തിക്കാൻ നേരമില്ല. ധനികന്മാർ മതപരരാകുക ചുരുക്കമാണ്. എന്തുകൊണ്ട്? തങ്ങൾ മതപരരായാൽപ്പിന്നെ ജീവിതത്തിലെ ഒരു തമാശയും കിട്ടില്ലെന്ന് അവർ വിചാരിക്കുന്നതുകൊണ്ട്. അതുപോലെ, സ്വർഗ്ഗത്തിൽ ആത്മപരനാകാൻ വളരെക്കുറച്ചവസരമേ ഉള്ളൂ. അവിടെ കണക്കിൽ കവിഞ്ഞ സുഖവും ഭോഗവുമുണ്ട്. സ്വർഗ്ഗവാസികൾ അവരുടെ തമാശ വിട്ടുകളയാൻ മനസ്സില്ലാത്തവരാണ്.

സ്വർഗ്ഗത്തിൽ കരച്ചിലേ ഇല്ലെന്നാണ് പറയാറ്. തീരെ കരയാത്തവനെ ഞാൻ വിശ്വസിക്കില്ല. അയാൾക്ക്, ഹൃദയം ഇരിക്കേണ്ടിടത്തു ഒരു വലിയ കരിങ്കൽത്തുണ്ടമാണുള്ളത്. സ്വർഗ്ഗികൾക്കു വലിയ അനുകമ്പയൊന്നുമില്ലെന്നു സ്പഷ്ടമാണ്. അവരുടെ വലിയ വൃന്ദങ്ങൾ അങ്ങവിടെയു

ണ്ട്. നമ്മൾ ഈ ഭയങ്കരസ്ഥാനത്തു കിടന്നു നരകിക്കുന്ന ഭാഗ്യംകെട്ട ജന്തുക്കൾ, അവർക്കു നമ്മെയെല്ലാം ഇതിൽനിന്നു വലിച്ചു പുറത്തിടാം. പക്ഷേ ചെയ്യുന്നില്ല. അവർ കരയുന്നില്ല. അവിടെ കരച്ചിലോ കഷ്ടമോ ഇല്ല. അതുകൊണ്ട് ആരുടേയും കഷ്ടത്തെ ഗൗനിക്കുന്നില്ല. അവർ അവരുടെ അമൃത് കുടിക്കുന്നു. നൃത്തങ്ങൾ നടക്കുകയാണ്. സുന്ദരികളായ ഭാര്യമാരും അങ്ങനെയെല്ലാം ഉണ്ട്.

ഇതിനെയെല്ലാം അതിഗമിച്ചുകൊണ്ടു ശിഷ്യൻ പറയണം: 'ഈ ജന്മത്തിലെ യാതൊന്നുമെന്നല്ല, എന്നുമുള്ള സർവ്വസ്വർഗ്ഗങ്ങളെയും ഞാൻ അപേക്ഷിക്കുന്നില്ല. എനിക്കെവിടെയെങ്ങും പോകാൻ അപേക്ഷയില്ല. ഏതു മട്ടിലുമുള്ള ഇന്ദ്രിയജീവിതവും എനിക്കു വേണ്ട. ഞാൻ ശരീരമാണെന്നുള്ള ഈ അഭിമാനം ഇന്നെനിക്കു തോന്നുന്നതുപോലെ ഞാൻ ഈ ശരീരമാണ്. ഈ പെരുത്ത മാംസരാശി-ഇതു ഞാനാണെന്നാണ് എനിക്കു തോന്നുന്നത്. അതു വിശ്വസിക്കാൻ ഞാൻ കൂട്ടാക്കുന്നില്ല.

ലോകവും നാകങ്ങളും-ഇതെല്ലാം ഇന്ദ്രിയനിബദ്ധമാണ്. ഒരിന്ദ്രിയവുമില്ലെങ്കിൽ നിങ്ങൾ ലോകത്തെ അപേക്ഷിക്കുന്നില്ല. നാകവും ലോകം തന്നെ. ഭൂമിയും സ്വർഗ്ഗവും ഇടയ്ക്കുള്ളതൊക്കെയും-എല്ലാറ്റിനും ഒറ്റപ്പേരാണുള്ളത്-ലോകം.

അതുകൊണ്ട് ശിഷ്യൻ ഭൂതവും വർത്തമാനവും അറിഞ്ഞ്, ഭാവിയെ വിചാരം ചെയ്ത്, സമൃദ്ധിയെന്നാലെന്ത് സുഖമെന്നാലെന്ത് എന്നറിഞ്ഞ്, ഇതെല്ലാം ത്യജിച്ചു സത്യത്തെ തേടുന്നു, സത്യത്തെ മാത്രം. ഇതാണ് ഒന്നാമത്തെ വ്യവസ്ഥ.

രണ്ടാം വ്യവസ്ഥ: അന്തർബഹിരിന്ദ്രിയങ്ങളെ നിയന്ത്രിക്കാൻ കഴിവുള്ളവനായിരിക്കണം. മറ്റു പല അദ്ധ്യാത്മധർമ്മങ്ങളിലും നിലയുറച്ചവനായിരിക്കണം.

ബാഹ്യേന്ദ്രിയങ്ങൾ ശരീരത്തിന്റെ വിവിധഭാഗങ്ങളിൽ സ്ഥിതിചെയ്യുന്ന കാണത്തക്ക കാരണങ്ങളാണ്. അന്തരിന്ദ്രിയങ്ങൾ അപ്രത്യക്ഷങ്ങളാണ്. നമുക്കു ബാഹ്യങ്ങളായ ചക്ഷുഃശ്രോത്രനാസാദികളുണ്ട്. അവയ്ക്കനുസരിച്ച അന്തരിന്ദ്രിയങ്ങളുമുണ്ട്. നാം സദാ ഈ രണ്ടുകൂട്ടം ഇന്ദ്രിയങ്ങളുടെയും ആംഗ്യവും ആഹ്വാനവും പാർത്തിരിക്കയാണ്. ഇന്ദ്രിയങ്ങൾക്കനുസരിച്ചാണ് ഇന്ദ്രിയാർത്ഥങ്ങൾ. ഇന്ദ്രിയാർത്ഥങ്ങളേതെങ്കിലും അടുത്തുള്ളപക്ഷം അവയെ ഗ്രഹിക്കാൻ ഇന്ദ്രിയങ്ങൾ നമ്മെ നിർബ്ബന്ധിക്കയായി. നമുക്കു സ്വേച്ഛയോ സ്വാതന്ത്ര്യമോ ഇല്ല. ഇതാ വലിയ മൂക്ക്. അല്പം സുഗന്ധം ഇവിടെയുണ്ട്. എനിക്കതു മണക്കണം. ദുർഗന്ധമാണെങ്കിൽ ഞാൻ സ്വയം പറയും: 'ഇതു മണക്കരുത്.' എന്നാൽ പ്രകൃതി പറയും: 'മണക്ക്,' ഞാൻ മണക്കയും വേണം. ഞാനെന്തായിത്തീർന്നെന്ന് ഒന്നു വിചാരിക്കുക! നാം നമ്മെ കെട്ടിക്കഴിഞ്ഞു. എനിക്കു കണ്ണുകളുണ്ട്. നടക്കുന്നതെന്തും, നല്ലതും ചീത്തയും ഞാൻ കാണണം.

കേൾവിയെസ്സംബന്ധിച്ചും ഇങ്ങനെതന്നെ. അരോചകമായി ആരെങ്കിലും എന്നോടു പറഞ്ഞാൻ ഞാനതു കേൾക്കണം. അതു ചെയ്യാൻ എന്റെ ശ്രവണേന്ദ്രിയം എന്നെ നിർബ്ബന്ധിക്കുന്നു. എന്നിട്ട് എത്രയോ കഷ്ടത എനിക്കു തോന്നുന്നു! ശാപമായാലും സ്തുതിയായാലും മനുഷ്യന്നു കേട്ടേ തീരൂ. സാധാരണ ഒന്നും കേൾക്കാത്ത ബധിരന്മാരെ കണ്ടിട്ടുണ്ട്. എന്നാൽ അവരെപ്പറ്റി എന്തും അവർ എപ്പോഴും കേൾക്കുന്നു!

ഈ ഇന്ദ്രിയങ്ങളെല്ലാം, ബാഹ്യവും ആഭ്യന്തരവും ശിഷ്യന്റെ ശിക്ഷണത്തിലായിരിക്കണം. തീവ്രമായ അഭ്യാസംകൊണ്ട് ഇന്ദ്രിയങ്ങൾക്കെതിരെ, പ്രകൃതിശാസനയ്ക്കെതിരെ, മനസ്സിനെ മികപ്പിക്കാവുന്ന ഒരു നിലയിൽ അയാൾ എത്തേണ്ടതുണ്ട്. അയാൾക്കു മനസ്സിനോട് ഇങ്ങനെ പറയാൻ കഴിയണം. 'നീ എന്റേതാണ്. ഞാൻ ശാസിക്കുന്നു. ഒന്നും കാണരുത്,കേൾക്കരുത്.' പിന്നെ മനസ്സ് ഒന്നും കാണുകയോ കേൾക്കുകയോ ചെയ്യില്ല– ഒരു രൂപവും ശബ്ദവും മനസ്സിന്റെമേൽ പ്രതികരിക്കില്ല. ആ നിലയിൽ മനസ്സ് ഇന്ദ്രിയങ്ങളുടെ അധീശതയിൽനിന്നും മുക്തനാകുന്നു. അവയിൽ നിന്നു വേർപെട്ടുകഴിഞ്ഞു. പിന്നെയൊട്ടും അത് ഇന്ദ്രിയങ്ങളോടും ശരീരത്തോടും ആസക്തമല്ല. ബാഹ്യവിഷയങ്ങൾക്ക് ഇപ്പോൾ മനസ്സിനെ ശാസിക്കാൻ കഴിവില്ല. മനസ്സ് അവയോടൊട്ടാൻ കൂട്ടാക്കുന്നില്ല. അരിയ പരിമളമുണ്ടവിടെ. ശിഷ്യൻ മനസ്സിനോടു പറയുന്നു. 'മണക്കരുത്.' മനസ്സ് പരിമളത്തെ ഗ്രഹിക്കുന്നുമില്ല. ആ നിലയിലെത്തിയാൽ നിങ്ങൾ ഏതാണ്ടു ശിഷ്യനാകാൻ തുടങ്ങുകയായി. അതുകൊണ്ടാണ് എല്ലാവരും 'എനിക്കു സത്യമറിയാം' എന്നു പറയുമ്പോൾ ഞാൻ പറയുന്നത്: 'നിങ്ങൾക്കു സത്യമറിയാമെങ്കിൽ നിങ്ങൾക്ക് ആത്മസംയമം ഉണ്ടായിരിക്കണം. ആത്മസംയമമുണ്ടെങ്കിൽ അത് ഇന്ദ്രിയസംയമം കൊണ്ടു കാണിക്കൂ.'

അടുത്തതായി മനസ്സ് അടക്കിയൊതുക്കണം. അതു പുറത്തേക്കു പായുകയാണ്. ഞാൻ ധ്യാനിക്കാനിരിക്കുമ്പോഴേക്കു ലോകത്തിലെ നീചതമവിഷയങ്ങളെല്ലാം പൊങ്ങിവരുകയായി. സംഗതിയാകെ ബീഭത്സം. മനസ്സു ചിന്തിക്കേണ്ടെന്നു ഞാൻ വെച്ചിട്ടുള്ള ചിന്തകളെ മനസ്സു ചിന്തിക്കുന്നതെന്തിന്? ഞാൻ മനസ്സിന്റെ അടിമപോലെയാണ്. മനസ്സ് അസ്വസ്ഥവും നിയന്ത്രണാതീതവുമായിരിക്കുന്ന കാലത്തോളം അദ്ധ്യാത്മജ്ഞാനം സാധ്യമേ അല്ല. ശിഷ്യൻ മനോനിയന്ത്രണം ശീലിക്കണം. അതേ, വിചാരം മനസ്സിന്റെ തൊഴിലാണ്. പക്ഷേ ശിഷ്യനു വേണ്ടെങ്കിൽ മനസ്സു ചിന്തിച്ചുപോകരുത്. അയാൾ ആജ്ഞാപിക്കുമ്പോൾ അതു വിചാരം നിർത്തണം. ശിഷ്യന്റെ യോഗ്യത കിട്ടാൻ ഈ മനഃസ്ഥിതി അത്യാവശ്യമാണ്.

കൂടാതെ, ശിഷ്യനു വലിയ സഹനശക്തി വേണം. നിങ്ങളുടെ കാര്യമൊക്കെ നന്നായി നടക്കുമ്പോൾ ജീവിതം സുഖമെന്നു തോന്നും. മനസ്സു

സുചരിതമെന്നും കാണാം. എന്നാൽ വല്ലതുമൊന്നു പിഴച്ചു പോയാൽ നിങ്ങളുടെ മനസ്സിനു സമനില തെറ്റി. അതു നന്നല്ല. മുറിവിന്റെ ഒരു പിറുപിറുക്കലും കൂടാതെ, അസുഖത്തിന്റെ ഒരു ചിന്തയും കൂടാതെ, എതിരോ പരിഹാരമോ പ്രതികാരമോ നിനയ്ക്കാതെ തിന്മയും കഷ്ടവുമെല്ലാം സഹിക്കുക. അതാണ് ശരിയായ തിതിക്ഷ. അതു നിങ്ങൾ സമ്പാദിക്കയും വേണം.

നന്മയും തിന്മയും എപ്പോഴും ഈ ലോകത്തിലുണ്ട്. എന്തെങ്കിലും തിന്മയുണ്ടെന്നുതന്നെ വളരെപ്പേർ മറക്കുന്നു, മറക്കാൻ ശ്രമിക്കയെങ്കിലും ചെയ്യുന്നു. തിന്മ വരുമ്പോൾ അവർ അടിഞ്ഞുപോകുന്നു, അവർക്കു കയ്ക്കുന്നു. വേറേ ചിലരുണ്ട്, അവർ തിന്മയുടെ ഉണ്മയെത്തന്നെ നിഷേധിക്കുന്നു. എല്ലാം നല്ലതെന്നു കരുതുകയും ചെയ്യുന്നു. അതും ദൗർബ്ബല്യമാണ്. അതു തിന്മയെക്കുറിച്ചുള്ള പേടിയിൽനിന്നാണ് പുറപ്പെടുന്നത്. വല്ലതും ദുർഗന്ധിയാണെങ്കിൽ അതിന്മേൽ പനിനീർ തളിച്ച് അതിനെ സുഗന്ധിയെന്നു വിളിക്കുന്നതെന്ത്? അതേ, ഈ ലോകത്തിൽ നന്മയും തിന്മയുമുണ്ട്-ഈശ്വരൻ ലോകത്തിൽ തിന്മ ചേർത്തിട്ടുണ്ട്. എന്നാൽ നിങ്ങളവനെ വെള്ളയടിക്കേണ്ടതില്ല. എന്തേ തിന്മയുള്ളത് എന്ന് നിങ്ങൾ വ്യഗ്രതപ്പെടേണ്ട. ദയവുചെയ്തു വിശ്വസിച്ചിട്ട് അടങ്ങിയിരിക്കുക.

എന്റെ ഗുരുനാഥൻ, ശ്രീരാമകൃഷ്ണൻ, രോഗംപിടിച്ചു കിടപ്പായപ്പോൾ, അവിടുത്തെ ഗംഭീരമനഃശക്തിയുപയോഗിച്ചു സ്വരോഗം ശമിപ്പിക്കണമെന്ന് ഒരു ബ്രാഹ്മണൻ അവിടുത്തോട് അഭിപ്രായപ്പെട്ടു. രുഗ്ണമായ ശരീരഭാഗത്തു മനസ്സു സംയമം ചെയ്താൽ മതി, രോഗം ശമിക്കുമെന്നയാൾ പറഞ്ഞു. ശ്രീരാമകൃഷ്ണൻ മറുപടി പറഞ്ഞു: ''എന്ത്! ഈശ്വരനർപ്പിച്ച മനസ്സ് ഈ ചെറുശരീരത്തിലേക്കു താഴ്ത്തിക്കൊണ്ടുവരികയോ!'' ദേഹത്തേയും രോഗത്തേയും വിചാരിക്കാൻ അവിടുന്നു കൂട്ടാക്കിയില്ല. അവിടുത്തെ മനസ്സു തുടരെ ഈശ്വരബോധമുള്ളതായിരുന്നു. അതു തികച്ചും ഈശ്വരാർപ്പണം ചെയ്തതാണ്. മറ്റൊരു കാര്യത്തിനും അവിടുന്നതുപയോഗിക്കില്ല.

നല്ലതെന്നു ചൊല്ലുള്ള ആയുരാരോഗ്യസമ്പദാദികൾക്കുവേണ്ടിയുള്ള തൃഷ്ണ വെറും ഭ്രമംമാത്രം. അവയെ സമ്പാദിക്കാൻ അവയ്ക്കു മനസ്സർപ്പിക്കുന്നതു ഭ്രമത്തെ ബലപ്പെടുത്തുകയേ ഉള്ളൂ. ഈ സ്വപ്നങ്ങളും ഭ്രമങ്ങളും ജീവിതത്തിലുണ്ട്. വരും ജന്മത്തിൽ, സ്വർഗ്ഗത്തിൽ, നമുക്കവ കുറേക്കൂടെ വേണം. കൂടുതൽ കൂടുതൽ ഭ്രമം. തിന്മയെ എതിർക്കരുത്. അതിനെ നേരിടുക. നിങ്ങൾ തിന്മയെക്കാൾ ഉയർന്നതാണ്.

ഈ കഷ്ടം ലോകത്തിലുണ്ട്. ആരാനൊരുവൻ ഇതു സഹിക്കണം. വേറൊരുവനു തിന്മയുണ്ടാക്കാതെ നിങ്ങൾക്കു പ്രവർത്തിച്ചുകൂടാ. നിങ്ങൾ ലോകത്തിലെ നന്മ തേടുമ്പോൾ ഒരു തിന്മയെ ഒഴിവാക്കുകമാത്രമാണ്. അതു വേറാരെങ്കിലും സഹിക്കണം. ഓരോരുത്തനും അതു വേറാരുടെയെങ്കിലും ചുമലിലിടാൻ നോക്കുകയാണ്. ശിഷ്യൻ പറയു

ന്നു: 'ലോകത്തിലെ കഷ്ടങ്ങൾ എന്നിൽ വരട്ടെ. ഞാൻ അതെല്ലാം സഹിച്ചുകൊള്ളാം. മറ്റുള്ളവർ മുക്തരാകട്ടെ.'

കുരിശിലെ മനുഷ്യനെ ഓർക്കുന്നോ? അവിടുത്തേയ്ക്കു വിജയിക്കാൻ ദേവസേനകളെ കൊണ്ടുവരാമായിരുന്നു. എങ്കിലും അവിടുന്നെതിർത്തില്ല. അവിടുത്തെ ക്രൂശിച്ചവരെ അവിടുന്നനുശോചിച്ചു. സർവ്വലോകഭാരവും അവിടുന്നു സ്വയം ഏറ്റെടുത്തു. 'പണിപ്പെടുന്നവരും ഭാരം പേറി വലഞ്ഞവരുമായ നിങ്ങളെല്ലാം എങ്കലേയ്ക്കു വരുവിൻ. ഞാൻ നിങ്ങൾക്കു വിശ്രമം തരാം.' അതാണ് സത്യമായ സഹനം. അവിടുന്ന് ഈ ജീവിതത്തിനുമേലെ എത്രയോ വളരെ ഉയരെയായിരുന്നു. നമുക്ക്, അടിമകളായ നമുക്ക്, മനസ്സിലാക്കാനാവാത്തത്ര ഉയരെ! എന്റെ ചെകിട്ടത്തൊരുത്തൻ അടിക്കേണ്ട താമസം, എന്റെ കൈ തിരിച്ചടിക്കയായി. ഠേ-ന്ന് അതു ചെല്ലുകയായി! ആ വാഴ്ത്തപ്പെടുന്നവന്റെ മഹിമയും ദിവ്യതയും ഞാനെങ്ങനെ മനസ്സിലാക്കാൻ? അതിന്റെ മഹിമ ഞാനെങ്ങനെ കാണാൻ?

എങ്കിലും ഞാൻ ആദർശത്തെ വലിച്ചു താഴ്ത്തില്ല. ഞാൻ ശരീരമാണ്. തിന്മയെ എതിർക്കയാണ് എന്നെനിക്കു തോന്നുന്നു. എനിക്കു തലവേദന വന്നാൽ അതു ഭേദമാക്കാൻ ലോകമാകെ തെണ്ടും. രണ്ടായിരം കുപ്പി മരുന്നു കുടിക്കും. ഞാനെങ്ങനെയാണ് ഈ അത്ഭുതമനസ്സുകളെ അറിയുക? എനിക്കാദർശം കാണാം. എന്നാൽ, ആ ആദർശത്തിന്റെ എത്രമാത്രം? ശരീരം, ചെറിയ ഞാൻ. ഇതിന്റെ സുഖദുഃഖങ്ങൾ, ഇതിന്റെ മുറിവുകളും സൗകര്യങ്ങളും-ഇവയിലൊന്നിനെക്കുറിച്ചുള്ള ബോധത്തിനും ആ അന്തരീക്ഷത്തിലേയ്ക്കെത്തിക്കൂടാ. ചൈതന്യത്തെക്കുറിച്ചുമാത്രം ചിന്തിച്ചും മനസ്സിനെ സദാ ജഡത്തിൽനിന്നു പുറത്തു നിർത്തിയും കൊണ്ടേ ആ ആദർശത്തിന്റെ ഒരു ഈഷദ്ദർശനം എനിക്കു കിട്ടാൻ കഴിയൂ. ഭൗതികചിന്തയ്ക്കും ഇന്ദ്രിയലോകത്തിന്റെ രൂപങ്ങൾക്കും ആ ആദർശത്തിൽ സ്ഥാനമില്ല. അവ ദൂരെക്കളഞ്ഞു മനസ്സിനെ ചൈതന്യത്തിലർപ്പിക്കുക. നിങ്ങളുടെ ജീവിതവും മരണവും, നിങ്ങളുടെ സുഖവും ദുഃഖവും. നിങ്ങളുടെ പേരും പെരുമയും മറക്കുക. നിങ്ങൾ ശരീരമോ മനസ്സോ അല്ല, ശുദ്ധചൈതന്യമാണെന്നു സാക്ഷാൽക്കരിക്കുക.

'ഞാൻ' എന്നു പറയുമ്പോൾ ഈ ചൈതന്യമെന്നാണ് ഞാൻ അർത്ഥമാക്കുന്നത്. നിങ്ങൾ കണ്ണടച്ചു 'ഞാൻ' എന്നു വിചാരിക്കുമ്പോൾ എന്തു ചിത്രം വെളിപ്പെടുന്നെന്നു നോക്കുക. നിങ്ങളുടെ ശരീരത്തിന്റെ ചിത്രമാണോ വരുന്നത്? അതോ മാനസപ്രകൃതിയുടെയോ? എങ്കിൽ നിങ്ങൾക്കിനിയും നിങ്ങളുടെ യഥാർത്ഥ 'ഞാൻ 'സാക്ഷാൽകൃതമാമായിട്ടില്ല. എങ്ങനെയെങ്കിലും 'ഞാൻ' എന്നു പറയുന്ന മാത്രയിൽ വിശ്വത്തെ, അനന്തസത്തയെ, കാണുന്ന ആ കാലംവരും. അപ്പോൾ നിങ്ങൾ നിങ്ങളുടെ സത്യമായ 'അഹ'ത്തെ സാക്ഷാൽക്കരിച്ചിരിക്കും. നിങ്ങൾ അനന്തനെന്നു കണ്ടിരിക്കും. അതാണ് സത്യം. നിങ്ങൾ ചൈതന്യമാണ്. നിങ്ങൾ ജഡമ

ല്ല. ഭ്രമമെന്നൊരു സംഗതിയുണ്ട്-അതിൽ ഒന്നിനുപകരം മറ്റൊന്നാണ് കാണുക-ചൈതന്യത്തിനുപകരം ജഡവും ആത്മാവിനു പകരം ശരീരവും. അതാണ് ഭയങ്കരഭ്രമം. അതുപോകതന്നെ വേണം.

അടുത്ത യോഗ്യത, ശിഷ്യനു ഗുരുവിൽ ശ്രദ്ധ (വിശ്വാസം) വേണമെന്നാണ്. പടിഞ്ഞാറ് ഗുരു കേവലം ബുദ്ധിപരമായ ജ്ഞാനം നൽകുന്നു, അത്രതന്നെ. ഗുരുവിനോടുള്ളതാണ് ജീവിതത്തിലെ മഹത്തമബന്ധം. ജീവിതത്തിൽ എനിക്ക് ഏറ്റവും അരുമപ്പെട്ടതും അടുത്തതുമായ ബന്ധു എന്റെ ഗുരുവാണ്. പിന്നെ അമ്മ, പിന്നെ അച്ഛൻ. എന്റെ ആദ്യത്തെ ആദരവു ഗുരുവിനോടാണ്. 'ഇതു ചെയ്യൂ' എന്ന് എന്റെ അച്ഛൻ പറയുന്നു. 'ഇതു ചെയ്യരുത്' എന്ന് എന്റെ ഗുരുവും. എങ്കിൽ ഞാൻ അതു ചെയ്യില്ല. ഗുരു എന്റെ ആത്മാവിനെ മോചിപ്പിക്കുന്നു. അച്ഛനും അമ്മയും എനിക്കീശരീരം തരുന്നു. ഗുരു, എനിക്ക് ആത്മാവിൽ പുനർജന്മം തരുന്നു.

ഞങ്ങൾക്കു ചില വിശ്വാസവിശേഷങ്ങളുണ്ട്. അതിലൊന്ന് ഇതാണ്. ചില ആത്മാക്കളുണ്ട്, ചുരുക്കം ചില അസാധാരണന്മാർ-അവർ ലോകത്തിന്റെ നന്മയ്ക്കും തുണയ്ക്കുമായി ഇവിടെ ജനിക്കും. അവർ, നേരത്തേതന്നെ സ്വതന്ത്രരാകയാൽ, സ്വവിമുക്തികാമരല്ല. അവർക്ക് മറ്റുള്ളവരെ സഹായിക്കണം. അവരെ ഒന്നു പഠിപ്പിക്കേണ്ടതില്ല. ബാല്യംമുതൽക്കേ അവർക്കെല്ലാം അറിയാം. ആറുമാസമായ ശിശുക്കളായിരിക്കെപ്പോലും അവർ ആശ്ചര്യസത്യങ്ങൾ പറഞ്ഞേക്കാം.

ഈ മുക്താത്മാക്കളെ ആശ്രയിച്ചിരിക്കുന്നു, മാനവജാതിയുടെ അധ്യാത്മപുഷ്ടി. മറ്റു വിളക്കുകൾ കൊളുത്താനുള്ള ആദിദീപംപോലെയാണവർ. ഏവനിലും വെളിച്ചമുണ്ടെന്നതു സത്യംതന്നെ. എന്നാൽ പലരിലും അതു മറഞ്ഞിരിക്കുന്നു. ആദിതൊട്ടുജ്ജ്വലിക്കുന്ന ദീപങ്ങളാണ് മഹാത്മാക്കൾ. അവരുമായി സമ്പർക്കത്തിൽ വരുന്നവർക്ക് സ്വന്തം ദീപം ദീപ്തമായിക്കിട്ടുന്നു എന്നു പറയാം. ഇതുകൊണ്ട് ആദിദീപത്തിനു ചേതമൊന്നുമില്ല. എങ്കിലും അത് അന്യദീപങ്ങൾക്കു സ്വപ്രകാശമരുളുന്നു. ദശലക്ഷം വിളക്കുകൾ കൊളുത്തി വെളിച്ചത്തിനൊരു കുറവുമില്ലാതെ ആദ്യത്തെ വിളക്കു വിളങ്ങിക്കൊണ്ടേ ഇരിക്കുന്നു. ആദിദീപമാണ് ഗുരു. അതിൽനിന്നു കൊളുത്തിയ വിളക്കു ശിഷ്യൻ. രണ്ടാമത്തേത്, അതിന്റെ മുറയ്ക്ക്, ഗുരുവായിവരുന്നു. അതങ്ങനെ പോകുന്നു, ഈശ്വരാവതാരങ്ങളെന്നു നിങ്ങൾ വിളിക്കുന്ന ഈ മഹാപുരുഷന്മാർ അധ്യാത്മമഹാമല്ലന്മാരാണ്. അവർ വന്ന്, തങ്ങളുടെ അടുത്ത ശിഷ്യരിലേയ്ക്കും അവരിലൂടെ ശിഷ്യപരമ്പരയിലേക്കും സ്വശക്തി സംക്രമിപ്പിച്ച് അതിഗംഭീരമായ ഒരു അധ്യാത്മധാരയെ ഒഴുക്കിവിടുന്നു.

ക്രിസ്ത്യൻ പള്ളിയിലെ ഒരു ബിഷപ്പു മുൻബിഷപ്പിൽനിന്നു തനിക്കു കൈവന്നെന്നു വെച്ചിട്ടുള്ള ശക്തി, കൈവെച്ചു പകർന്നുകൊടുക്കുന്നതായി അവകാശപ്പെടുന്നു. യേശുക്രിസ്തു സ്വശക്തി അവിടുത്തെ ശിഷ്യ

ന്മാരിലേക്കും അവർ മറ്റുള്ളവരിലേയ്ക്കും പകർന്നെന്നു ബിഷപ്പു പറയുന്നു. അങ്ങനെയാണ് ക്രിസ്തുവിന്റെ ശക്തി ബിഷപ്പിലേക്കു വന്നത്. ഞങ്ങളുടെ സിദ്ധാന്തം നമുക്കെല്ലാവർക്കും അത്തരം ശക്തി വേണമെന്നാണ്. ബിഷപ്പുമാർക്കു മാത്രമല്ല. നിങ്ങളിലോരോരുത്തനും അത്തരം ആദ്ധ്യാത്മികമഹാശക്തിയുടെ വാഹകനാകാൻ കഴിയാതിരിക്കേണ്ട ഒരു കാരണവുമില്ല.

എന്നാൽ ആദ്യം ഒരു ഗുരുവിനെ കണ്ടെത്തണം. ഒരു യഥാർത്ഥ ഗുരുവിനെ. അവിടുന്നു വെറുമൊരു മനുഷ്യനല്ലെന്ന് ഓർമ്മവേണം. ദേഹത്തിലുള്ള ഒരു ഗുരുവിനെ കിട്ടിയേയ്ക്കാം. എന്നാൽ യഥാർത്ഥ ഗുരു ദേഹത്തിലല്ല. അവിടുന്നു ശാരീരികമനുഷ്യനല്ല. നിങ്ങളുടെ കണ്ണുകൾക്കു വെളിപ്പെടുംപോലെയല്ല അവിടുന്ന്. ഗുരു ഒരു മനുഷ്യനായി നിങ്ങളുടെ അടുത്തു വരുമായിരിക്കാം. അവിടെനിന്നു നിങ്ങൾ ശക്തി കൈവരിക്കയും ചെയ്യും. ചിലപ്പോൾ അവിടുന്നു സ്വപ്നത്തിൽ വന്നു ലോകത്തിനു കാര്യങ്ങൾ പകർന്നുകൊടുക്കും. ഗുരുശക്തി പലവിധത്തിലും നമുക്കു കൈവരാം. എന്നാൽ, സാധാരണമർത്ത്യരായ നമുക്കു ഗുരു വരണം, അവിടുന്നു വരുന്നതുവരെ ഒരുക്കം തുടർന്നു നടക്കയും വേണം.

നാം ഈശ്വരനെയും ആത്മാവിനെയും മതത്തെയും മോക്ഷത്തെയും പറ്റി പ്രഭാഷണങ്ങൾ കേൾക്കുന്നു. പുസ്തകങ്ങൾ വായിക്കുന്നു. വാദിക്കുന്നു. വിവദിക്കുന്നു. ഇവ ആദ്ധ്യാത്മികതയല്ല. എന്തെന്നാൽ, ആദ്ധ്യാത്മികത പുസ്തകങ്ങളിലോ സിദ്ധാന്തങ്ങളിലോ തത്ത്വചിന്തകളിലോ ഇരിപ്പില്ല. അതു പഠിപ്പിലും വാദത്തിലുമല്ല. വാസ്തവത്തിലുള്ള അകവളർച്ചയിലാണ്. തത്തകൾക്കും സംഗതികൾ മനഃപാഠമാക്കാം. ആവർത്തിക്കയും ചെയ്യാം. നിങ്ങൾ പണ്ഡിതനായാൽ, അതുകൊണ്ടെന്ത്? കഴുതകൾക്കു ഗ്രന്ഥശാലകൾ മുഴുവൻ ചുമക്കാം. അതുകൊണ്ട്,യഥാർത്ഥ പ്രകാശം വരുമ്പോൾ പിന്നെ ഈ പുസ്തകപ്പഠിപ്പൊന്നുമില്ല. സ്വന്തം പേരുപോലും എഴുതാനറിഞ്ഞുകൂടാത്തവന്നു തികച്ചും മതനിഷ്ഠനാവാം. ലോകത്തിലെ സകല ഗ്രന്ഥശാലകളും തലയിലുള്ള മനുഷ്യൻ ആയില്ലെന്നും വരാം. പഠിപ്പ് ആത്മീയവളർച്ചയ്ക്കുള്ള ഒരു വ്യവസ്ഥയല്ല. പാണ്ഡിത്യം ഒരു വ്യവസ്ഥയല്ല. ഗുരുവിന്റെ സ്പർശം, ആദ്ധ്യാത്മികശക്തിയുടെ സംക്രമണം, നിങ്ങളുടെ ഹൃദയത്തെ ത്വരിപ്പിക്കും. അപ്പോൾ തുടങ്ങും വളർച്ച. അതാണ് അഗ്നി (വിശുദ്ധചൈതന്യം)കൊണ്ടുള്ള യഥാർത്ഥ (ജ്ഞാന) സ്നാനം. പിന്നെ വിരാമമില്ല. നിങ്ങൾ മുന്നോട്ടു പോകുന്നു, മുന്നോട്ടേ പോകുന്നു.

ഏതാനും കൊല്ലംമുമ്പ് നിങ്ങളുടെ ക്രിസ്ത്യൻ-ഉപദേശിമാരിലൊരാൾ, എന്റെ ഒരു സ്നേഹിതൻ, പറഞ്ഞു: 'നിങ്ങൾ ക്രിസ്തുവിൽ വിശ്വസിക്കുന്നുവോ?' 'ഉവ്വ്' ഞാൻ മറുപടി പറഞ്ഞു. എന്നാൽ, പക്ഷേ കുറച്ചധികം ആദരവോടെ 'എങ്കിൽ എന്തുകൊണ്ടു (ജ്ഞാന)സ്നാനം ചെയ്യു

ന്നില്ല?' ഞാൻ എങ്ങനെ സ്നാതനാകാൻ? എനിക്കു യഥാർത്ഥസ്നാനം നൽകാനാവുന്നവനെവിടെ? എന്താണ് സ്നാനം? ചില മന്ത്രങ്ങൾ പിറുപിറുത്തുകൊണ്ട് നിങ്ങളുടെ മേൽ വെള്ളം തളിക്കലോ നിങ്ങളെ വെള്ളത്തിൽ മുക്കലോ ആണോ സ്നാനം?

ജീവിതത്തിൽ ചൈതന്യത്തെ നേരിട്ടവതരിപ്പിക്കുന്നതാണ് സ്നാനം. യഥാർത്ഥസ്നാനം കിട്ടിയാൽ നിങ്ങൾ ദേഹമല്ല, ചൈതന്യമാണെന്നറിയും. കഴിയുമെങ്കിൽ എനിക്ക് ആ സ്നാനം നൽകുക. ഇല്ലെങ്കിൽ നിങ്ങൾ ക്രിസ്ത്യരല്ല. സ്നാനമെന്നു ചൊല്ലുള്ള അതു കിട്ടിയിട്ടും നിങ്ങൾ അങ്ങനെതന്നെ ഇരുപ്പാണ്. ക്രിസ്തുവിന്റെ നാമത്തിൽ സ്നാതരായെന്നു വെറുതേ പറയുന്നതിന്റെ പൊരുളെന്ത്? വെറും പറച്ചിൽ, പറച്ചിൽ-എന്നും നിങ്ങളുടെ വിഡ്ഢിത്തം കൊണ്ട് ലോകത്തിന്റെ സ്വൈരം കെടുത്തുന്നു! 'എന്നും അജ്ഞാനമാകുന്ന അന്ധകാരത്തിലാണ്. എന്നിട്ടും തങ്ങൾ ബുദ്ധിമാന്മാരും പണ്ഡിതന്മാരുമെന്നു സ്വയം മാനിച്ച്, കുരുടൻ നടത്തുന്ന കുരുടനെപ്പോലെ വിഡ്ഢികൾ അങ്ങിങ്ങിടറി ചുറ്റിത്തിരിഞ്ഞു പോകയാണ്.'* അതുകൊണ്ട് നിങ്ങൾ ക്രിസ്ത്യരാണെന്നു പറയരുത്.സ്നാനത്തെയും മറ്റും പറ്റി വീമ്പിളക്കരുത്.

സത്യമായ സ്നാനമുണ്ടല്ലോ. ആദിയിലുണ്ടായിരുന്നുതാനും, ക്രിസ്തു ഭൂമിയിൽ വന്നുപദേശിച്ചപ്പോൾ. കൂടെക്കൂടെ ലോകത്തിൽ വരുന്ന പ്രദീപ്താത്മാക്കൾക്ക്, മഹാപുരുഷന്മാർക്ക്, ഉത്തമലോകദർശനം നമുക്കു വെളിപ്പെടുത്തിത്തരാൻ ശക്തിയുണ്ട്. ഇതാണ് സത്യമായ സ്നാനം. ഒരോ മതത്തിന്റെയും മന്ത്രങ്ങൾക്കും കർമ്മകലാപങ്ങൾക്കുംമുമ്പ് വിശ്വസത്യത്തിന്റെ ബീജമുണ്ടെന്നു നിങ്ങൾ കാണുന്നുവല്ലോ. കാലക്രമേണ ഈ സത്യം വിസ്മൃതമാകുന്നു. രൂപങ്ങളും കർമ്മകലാപങ്ങളും അതിനെ ശ്വാസംമുട്ടിച്ചു കൊന്ന മട്ടായിത്തീരുന്നു. രൂപങ്ങൾ ശേഷിപ്പുണ്ട്-ചൈതന്യം മുഴുവൻ പോയ ശവപ്പെട്ടി അവിടെക്കാണാം. സ്നാനരൂപം നിങ്ങൾക്കുണ്ട്. സ്നാനത്തിന്റെ സജീവചൈതന്യത്തെ ആഹ്വാനം ചെയ്യാവുന്നവർ ചുരുക്കമാണ്. രൂപം മതിയാവില്ല. സജീവസത്യത്തിന്റെ സജീവജ്ഞാനം വേണമെങ്കിൽ നാം അതിൽ സത്യമായും ആദ്യമായും ഉപദിഷ്ടരാകണം. അതാണാദർശം.

ഗുരു എന്നെ ഉപദേശിക്കണം. വെളിച്ചത്തിലേക്ക് എന്നെ നയിക്കണം. അവിടുന്നുതന്നെ ഒരു കണ്ണിയായുള്ള ചങ്ങലയിൽ എന്നെ ഒരു കണ്ണിയാക്കണം. തെരുവിലെ ഏതൊരുവനും ഗുരുവാണെന്നവകാശപ്പെട്ടുകൂടാ. ദിവ്യസത്യത്തെ അറിഞ്ഞവൻ, സത്യമായി സാക്ഷാൽക്കരിച്ചവൻ, ആയിരിക്കണം ഗുരു. സ്വയം ചൈതന്യമെന്നു ദർശിച്ചവനായിരിക്കണം. ഒരു വെറും പ്രഭാഷകന്നു ഗുരുവാകാൻ വയ്യ. എന്നെപ്പോലെ ഒരു

* അവിദ്യായാമന്തരേ വർത്തമാനാഃ സ്വയം ധീരാഃ പണ്ഡിതമ്മന്യമാനാഃ
ദന്ദ്രമ്യമാണാഃ പരിയന്തി മൂഢാഃ അന്ധേനൈവ നീയമാനാ യഥാന്ധാഃ.
(കഠോപനിഷത്ത് 2.5)

വായാടിവിഡ്ഢിക്കു വളരെ പറയാം. എന്നാൽ ഗുരുവായിക്കൂടാ. 'പോകൂ, ഇനി പാപം ചെയ്യരുത്.' എന്ന് ഒരു സദ്ഗുരു ശിഷ്യനോടു പറയും. അയാൾക്കു പിന്നെ പാപം ചെയ്യാനാവില്ല-പാപം ചെയ്യാൻ അയാൾക്കു പിന്നെ ശക്തിയില്ല.

അങ്ങനെയുള്ളവരെ ഞാൻ ഈ ജീവിതത്തിൽ കണ്ടിട്ടുണ്ട്. ഞാൻ ബൈബിളും അത്തരം പുസ്തകങ്ങളൊക്കെയും വായിച്ചിട്ടുണ്ട്. അവ അത്ഭുതങ്ങളാണ്. എന്നാൽ സജീവശക്തി നിങ്ങൾക്കു പുസ്തകങ്ങ ളിൽനിന്നു കിട്ടാനാവില്ല. ഒരു നിമിഷംകൊണ്ട് ജീവിതത്തിന്റെ രൂപം മാറ്റുന്ന ശക്തി ജീവിച്ചിരിക്കുന്ന പ്രദീപ്താത്മാക്കളിൽമാത്രമേ കാണാ നാവൂ. കൂടെക്കൂടെ നമ്മുടെയിടയിലാവിർഭവിക്കുന്ന ഉജ്ജ്വലദീപങ്ങ ളിൽമാത്രം. അവർ മാത്രമാണ് ഗുരുവാകാൻ അർഹന്മാർ. നിങ്ങളും ഞാനും വെറും പൊള്ള പറ-പറ, ഗുരുവല്ല. നാം സംസാരിച്ചു ലോക ത്തിന്റെ സ്വൈരം ഏറെക്കെടുത്തുകയാണ്, ദുഃസ്പന്ദങ്ങളുണ്ടാക്കയാണ്. നാം ആശിക്കുന്നു, പ്രാർത്ഥിക്കുന്നു. തുടർന്നു പണിപ്പെടുന്നു. നാം സത്യത്തെ പ്രാപിക്കുന്ന ദിവസം വരും. നമുക്കു സംസാരിക്കേണ്ടിവരി കയുമില്ല.

'ഗുരു പതിനാറു വയസ്സായ യുവാവായിരുന്നു. അവിടുന്ന് ഒരെൺപ തുകാരനെ പഠിപ്പിച്ചു. മൗനമായിരുന്നു വ്യാഖ്യാനരീതി. ശിഷ്യന്റെ സംശ യങ്ങൾ എന്നേയ്ക്കും മറഞ്ഞു.'* അതാണ് ഗുരു. ഒന്നു വിചാരിക്കൂ, അങ്ങനെയൊരുവനെക്കണ്ടാൽ അയാളോട് എത്ര ശ്രദ്ധയും പ്രേമവും നിങ്ങൾക്കുണ്ടായിരിക്കണം! അതുകൊണ്ടാണ് ക്രിസ്തുശിഷ്യന്മാർ അവി ടുത്തെ ഈശ്വരനായാരാധിച്ചത്. ശിഷ്യൻ ഗുരുവിനെ ഈശ്വരൻതന്നെ യെന്നാരാധിക്കണം. സ്വയം ഈശ്വരനെ സാക്ഷാൽക്കരിക്കുംവരെ മനു ഷ്യന്നാകെ അറിയാനാവുന്നത് ജീവിക്കുന്ന ഈശ്വരനെയാണ്. മനുഷ്യ ദേഹം പൂണ്ട ഈശ്വരനെ. അവർ മറ്റെങ്ങനെ ഈശ്വരനെ അറിയും?

ഇവിടെ അമേരിക്കയിൽ ഒരുത്തനുണ്ട്. ക്രിസ്തുവിന്നു പത്തൊമ്പതു നൂറ്റാണ്ടു പിമ്പു പിറന്നവൻ. ക്രിസ്തുവിന്റെ ആ വംശത്തിൽ, യഹൂദ വംശത്തിൽ പോലും പെട്ടവനല്ല. അയാൾ യേശുവിനെയോ അവിടുത്തെ കുടുംബത്തെയോ കണ്ടിട്ടില്ല. അയാൾ പറകയാണ്. 'യേശു ഈശ്വരനാ യിരുന്നു. നിങ്ങൾ അതു വിശ്വസിക്കുന്നില്ലെങ്കിൽ നരകത്തിൽ പോകും.' ക്രിസ്തു ഈശ്വരനായിരുന്നെന്ന് അവിടുത്തെ ശിഷ്യന്മാർ വിശ്വസിച്ചി രുന്നതെങ്ങനെയെന്നു നമുക്കു മനസ്സിലാക്കാം. അവിടുന്നവരുടെ ഗുരു വായിരുന്നു. അവിടുന്ന് ഈശ്വരനാണെന്ന് അവർ വിശ്വസിച്ചിരുന്നിരി ക്കണം. എന്നാൽ പത്തൊമ്പതു നൂറ്റാണ്ടിനുമുമ്പു പിറന്ന ആ മനുഷ്യ നുമായി ഈ അമേരിക്കന്നെന്തു കാര്യം? ഞാൻ യേശുവിൽ വിശ്വസി

* ചിത്രം വടതരോർമൂലേ വൃദ്ധാഃ ശിഷ്യാ ഗുരുർയുവാ
ഗുരോസ്തു മൗനം വ്യാഖ്യാനം ശിഷ്യാസ്തു ഛിന്നസംശയാഃ.

ക്കുന്നില്ല. അതുകൊണ്ട് ഞാൻ നരകത്തിൽ പോകേണ്ടിവരും- ഈ ചെറുപ്പക്കാരൻ പറകയാണ്. അയാൾക്കു യേശുവിനെപ്പറ്റി എന്തറിയാം? അയാൾ ഒരു ഭ്രാന്താലായത്തിനു പറ്റിയവനാണ്. ഇത്തരം വിശ്വാസം പോരാ. ശിഷ്യൻ തന്റെ ഗുരുവിനെ കണ്ടെത്തണം.

യേശു വീണ്ടും ജനിച്ചേയ്ക്കാം. നിങ്ങളുടെ അടുത്തു വന്നേയ്ക്കാം. അപ്പോൾ, നിങ്ങൾ അവിടുത്തെ ഈശ്വരനായാരാധിക്കുന്നെങ്കിൽ നിങ്ങൾ തികച്ചും ശരി. ഗുരു വരുന്നതുവരെ നാം കാക്കണം. ഗുരുവിനെ ഈശ്വരനായാരാധിക്കയും വേണം. അവിടുന്നീശ്വരനാണ്. അതിൽ കുറഞ്ഞതൊന്നുമല്ല. നിങ്ങൾ അവിടുത്തെ നോക്കിയിരിക്കെ ഗുരു ക്രമേണ അലിഞ്ഞുപോകുന്നു. എന്തു ശേഷിക്കുന്നു? ഗുരുവെന്ന ചിത്രം ഈശ്വരനു തന്നെ സ്ഥാനം ഒഴിഞ്ഞുകൊടുക്കുന്നു. നമ്മുടെയടുത്തുവരാൻ ഈശ്വരൻ അണിയുന്ന ഉജ്ജ്വലമുഖാവരണമാണ് ഗുരു. നാം തുടർന്നുനോക്കെ ക്രമേണ മുഖാവരണം വീണുപോകുന്നു. ഈശ്വരൻ വെളിപ്പെടുകയും ചെയ്യുന്നു.

'ഞാൻ ദിവ്യാനന്ദസ്വരൂപനായ ഗുരുവിനു കുമ്പിടുന്നു. കേവലജ്ഞാനമൂർത്തിയെ, പരമസുഖം തരുന്നവനെ, ശുദ്ധനെ, പൂർണ്ണനെ, അദ്വൈതനെ, നിത്യനെ, സുഖദുഃഖ(ദ്വന്ദ്വ)ാതീതനെ, ഭാവാതീതനെ, ത്രിഗുണാതീതനെ ഞാൻ വണങ്ങുന്നു.'* യഥാർത്ഥത്തിൽ ഗുരു അപ്രകാരമാണ്. ശിഷ്യൻ അവിടുത്തെ ഈശ്വരനായി കാണുന്നതിലും വിശ്വസിക്കുന്നതിലും ആദരിക്കുന്നതിലും അനുസരിക്കുന്നതിലും ചോദ്യമില്ലാതെ അനുവർത്തിക്കുന്നതിലും അത്ഭുതമില്ല. ഇതാണ് ഗുരുശിഷ്യബന്ധം.

ശിഷ്യൻ നിറവേറ്റേണ്ട അടുത്ത വ്യവസ്ഥ മോക്ഷത്തിനുള്ള തീവ്രമായ ഇച്ഛയെ ഉൾക്കൊള്ളുകയാണ്.

എരിതീയിൽ അതു നമ്മെ ചുടുമെന്നറിഞ്ഞുകൊണ്ട് പ്രവേശിക്കുന്ന ശലഭങ്ങളെപ്പോലെയാണ് നാം. ഇന്ദ്രിയങ്ങൾ നമ്മെ ചുടുകയേ ഉള്ളൂ, അവ നമ്മുടെ കാമങ്ങളെ പെരുപ്പിക്കയേ ഉള്ളൂ എന്നറിഞ്ഞുകൊണ്ടുതന്നെ. ഭോഗംകൊണ്ടു കാമം ഒരിക്കലും സംതൃപ്തമാകുന്നില്ല. ഭോഗം കാമത്തെ വർദ്ധിപ്പിക്കയേ ഉള്ളു. തീയിലൊഴിച്ച വെണ്ണ തീയെ വർദ്ധിപ്പിക്കുംപോലെ. കാമം കാമംകൊണ്ടു വർദ്ധിക്കുന്നു. ഇതെല്ലാം അറിഞ്ഞുകൊണ്ട് ആളുകൾ പിന്നെയും അതിൽ സദാ ചാടി മുങ്ങുന്നു. അവർ. ജന്മജന്മങ്ങളായി കാമവിഷയങ്ങളുടെ പിന്നാലെ കൂടിയിരിക്കയാണ്. അതിന്റെ പിന്നാലെ അത്യന്തദുഃഖവും. എന്നാലും അവർക്കു കാമം വിടാൻ വയ്യ. ഭയങ്കരമായ ഈ കാമബന്ധത്തിൽനിന്ന് അവരെ വീണ്ടെടുക്കേണ്ട മതത്തെപ്പോലും അവർ കാമപൂരണത്തിനുള്ള ഒരുപായമാ

* ബ്രഹ്മാനന്ദം പരമസുഖദം കേവലം ജ്ഞാനമൂർത്തിം
ദ്വന്ദ്വാതീതം ഗഗനസദൃശം തത്ത്വമസ്യാദിലക്ഷ്യം
ഏകം നിത്യം വിമലമചലം സർവധീസാക്ഷിഭൂതം
ഭാവാതീതം ത്രിഗുണരഹിതം സദ്ഗുരും തം നമാമി.

ക്കിയിരിക്കയാണ്. ദേഹേന്ദ്രിയബന്ധങ്ങളിൽനിന്ന്, കാമദാസ്യത്തിൽനിന്ന് വിടുവിക്കാൻ അവർ വിരളമായേ ഈശ്വരനോടു പറയൂ. അതിനു പകരം ആയുരാരോഗ്യസമ്പത്സമൃദ്ധിക്കുവേണ്ടി അവിടുത്തോടു പ്രാർത്ഥിക്കും. 'ഹേ ഭഗവൻ, എന്റെ തലവേദന മാറ്റണേ, എനിക്കു കുറച്ചു പണമോ മറ്റോ തരണേ!'

കാഴ്ചവട്ടം അത്രയ്ക്കിടുങ്ങിയതും അത്ര അധഃപതിച്ചതും അത്ര മൃഗീയവും അത്ര വിചാരഹീനവുമായിരിക്കുന്നു. ആരും ഈ ദേഹത്തിനപ്പുറം യാതൊന്നും ആഗ്രഹിക്കുന്നില്ല. അഹോ! അതിന്റെ ഭയങ്കരപതനം, ഭയങ്കരക്ലേശം! എന്തിത്തിരിമാംസം, അഞ്ചിന്ദ്രിയം; ഈ ഉദരം! ശിശ്നോദരക്കൂട്ടുകെട്ടല്ലാതെ മറ്റെന്താണീ ലോകം? ദശലക്ഷക്കണക്കിനുള്ള സ്ത്രീപുരുഷന്മാരെ നോക്കൂ-അതിനുവേണ്ടിയാണവർ ജീവിക്കുന്നത്. അവരിൽനിന്ന് ഇവ എടുത്തുനീക്കുക. അവർക്ക് അവരുടെ ജീവിതം പൊള്ളയും അർത്ഥശൂന്യവും അസഹ്യവുമായിത്തോന്നും. അത്തരമാണ് നമ്മൾ. അത്തരമാണ് നമ്മുടെ മനസ്സും. അത് ശിശ്നോദരങ്ങളുടെ വിശപ്പടക്കാനുള്ള വഴിയും കഴിവും അവിരാമം അത്യാഗ്രഹിക്കയാണ്. ഇതു സർവ്വദാ നടക്കുകയാണ്. അനന്തദുഃഖവുമുണ്ട്. ഈ ശരീരതൃഷ്ണകൾ വെറും ക്ഷണികസുഖവും അനന്തദുഃഖവും കൈവരുത്തുന്നു. മേല്പാട അമൃതും അടിയിലാകെ വിഷവുമായ ഒരു കപ്പു കുടിക്കുന്നതുപോലെയാണിത്. എങ്കിലും നാം ഇതിനൊക്കെവേണ്ടി ഇപ്പോഴും ഇച്ഛിക്കയാണ്.

എന്തു ചെയ്യാൻ കഴിയും? ഇന്ദ്രിയങ്ങളുടേയും കാമങ്ങളുടേയും പരിത്യാഗംമാത്രമാണ് ഈ ക്ലേശത്തിൽനിന്ന് ഒരു പോംവഴി. ആത്മികനാകണോ, നിങ്ങൾ ത്യജിക്കണം. ഇതാണ് യഥാർത്ഥപരീക്ഷ. ലോകത്തെ പരിത്യജിക്കുക, ഇന്ദ്രിയങ്ങളുടെ ഈ അസംബന്ധത്തെ. യഥാർത്ഥമായ ഒറ്റ ഇച്ഛയേയുള്ളൂ. സത്യമെന്തെന്നറിയാൻ, ആത്മികനാവാൻ, ഭൗതികവാദം ഇനിയില്ല. അഹങ്കാരം ഇനിയില്ല. എനിക്ക് ആത്മികനാകണം. ഇച്ഛ കരുത്തുറ്റതും കടുത്തതുമാകണം. ഒരുവനെപ്പിടിച്ച് അനങ്ങാൻ വയ്യാത്ത വണ്ണം കൈകാലുകൾകെട്ടി, മേൽ ഒരു കഷണം എരികനൽ വെച്ചുകൊടുത്താൽ അതു തട്ടിയകറ്റാൻ അയാൾ സർവ്വശക്തിയോടെ കിടന്നുപിടിക്കും. അത്തരം അത്യുത്കടമായ ഇച്ഛ. ഈ കത്തുന്ന ലോകത്തെ തട്ടിയകറ്റാനുള്ള അടക്കമില്ലാത്ത പിടയൽ എനിക്കുണ്ടാകുമ്പോൾ, അപ്പോൾ മാത്രം ദിവ്യസത്യത്തെ ഈഷൽ ദർശിക്കാൻ എനിക്കു കാലമാകും.

എന്നെ നോക്കൂ. ഉള്ളിൽ രണ്ടോ മൂന്നോ ഡോളറുള്ള എന്റെ കൊച്ചു പോക്കറ്റ് ബുക്ക് പൊയ്പ്പോയാൽ ഞാൻ ഇരുപതുവട്ടം വീട്ടിനകത്തു പോകും. ആ പോക്കറ്റ് ബുക്ക് കണ്ടുകിട്ടാൻ. ഉൽക്കണ്ഠ, അസ്വാസ്ഥ്യത, പരിഭ്രമം! നിങ്ങളിലൊരാൾ എന്നെ എതിർത്താൽ ഞാനത് ഇരുപതു കൊല്ലം ഓർക്കും. എനിക്കതു പൊറുക്കാനും മറക്കാനും വയ്യ. പിടയാം. അപ്രകാരം ഈശ്വരനുവേണ്ടി പിടയുന്നവരാരുണ്ട്? 'കുട്ടികൾ കളിയിൽ

എല്ലാം മറക്കുന്നു. യുവാക്കൾ ഇന്ദ്രിയഭോഗങ്ങളുടെ പിന്നാലെ ഭ്രാന്തു പിടിച്ചവർ. വൃദ്ധന്മാരോ, കഴിഞ്ഞ ദുഷ്കൃതങ്ങളുടെ മേൽ അടയിരിക്കയാണ്.'[1] അവർ ഭൂതകാലഭോഗങ്ങളെ ഓർത്തുകൊണ്ടിരിക്കയാണ്-ഒരു ഭോഗത്തിനും കഴിയാത്ത കിഴവന്മാർ, അയവിറക്കുക-അതാണവർക്കാവുന്ന മികച്ച കൃത്യം. ഇന്ദ്രിയാർത്ഥ്യങ്ങൾക്കുവേണ്ടി അഭിലഷിക്കുമ്പോഴുള്ള അതേ ഉത്കടോത്സാഹത്തോടെ ആരും ഈശ്വരനുവേണ്ടി അഭിലഷിക്കുന്നില്ല.

അവരെല്ലാം പറയുന്നുണ്ട് ഈശ്വരൻ സത്യമെന്ന്, യഥാർത്ഥത്തിലുള്ള ഒരേ ഒരു വസ്തുവെന്ന്. ചൈതന്യമേ ഉള്ളത്, ജഡമല്ലെന്ന്. എന്നിട്ടും അവർ ഈശ്വരന്റെ പക്കൽനിന്നു തേടുന്നവ വിരളമായേ ചൈതന്യമാവുന്നുള്ളു. അവരെപ്പോഴും ചോദിക്കുന്നതു ഭൗതികവസ്തുക്കളാണ്. അവരുടെ പ്രാർത്ഥനകളിൽ ജഡത്തിൽനിന്നു വേറിട്ടു ചൈതന്യമില്ല. അധഃപതനം-അതായിത്തീർന്നിരിക്കുന്നു മതം. മുഴുവനും കാപട്യമായിത്തീരുന്നു. വത്സരങ്ങൾ ഉരുണ്ടേ പോകുന്നു. ആത്മീയമൊന്നും നേടുന്നുമില്ല. പക്ഷേ, മനുഷ്യൻ ഒന്നിനുവേണ്ടിമാത്രം വിശക്കണം, ചൈതന്യത്തിനുവേണ്ടി. എന്തെന്നാൽ ചൈതന്യം മാത്രമാണുള്ളത്. അതാണാദർശം. അതു നിങ്ങൾക്ക് ഇപ്പോൾ പ്രാപിക്ക വയ്യെങ്കിൽ പറയൂ: 'എനിക്കതു വയ്യ. അതാണാദർശം. എനിക്കറിയാം. ഇനിയും എനിക്കത് അനുസരിക്കാൻ വയ്യ.' എന്നാൽ നിങ്ങൾ ചെയ്യുന്നത് അതല്ല. നിങ്ങൾ മതത്തെ നിങ്ങളുടെ താണ നിലയിലേക്ക അധഃപതിപ്പിക്കുന്നു. ചൈതന്യത്തിന്റെ പേരിൽ ജഡത്തെ തേടുകയുമാണ്. നിങ്ങളൊക്കെ നിരീശ്വരന്മാരാണ്. ഇന്ദ്രിയങ്ങളൊഴിച്ചൊന്നിലും നിങ്ങൾ വിശ്വസിക്കുന്നില്ല. 'ഇന്നയാൾ ഇന്നത് പറഞ്ഞു. അതിനു വല്ലതും കാണും. നമുക്കു പരീക്ഷിക്കാം. രസിക്കാം. പക്ഷേ വല്ല ഗുണവും വരും. പക്ഷേ എന്റെ ഒടിഞ്ഞ കാലു നേരെയാകും.'

രോഗികൾ ദയനീയരാണ്. അവർ വലിയ ഈശ്വരഭക്തന്മാരാണ്. കാരണം, അവിടുത്തോടു പ്രാർത്ഥിച്ചാൽ അവിടുന്ന് അവരെ അരോഗരാക്കുമെന്ന് അവരാശിക്കുന്നു. അതു തീരെ ചീത്തയാണെന്നല്ല- ആ പ്രാർത്ഥനകൾ സത്യങ്ങളാണെങ്കിൽ, അതു മതമല്ലെന്ന് അവർ ഓർക്കുന്നുമുണ്ടെങ്കിൽ. ശ്രീകൃഷ്ണൻ ഗീതയിൽ പറയുന്നു: 'നാലുവിധക്കാർ എന്നെ ഭജിക്കുന്നു-ആർത്തനും അർത്ഥാർത്ഥിയും ജിജ്ഞാസുവും ജ്ഞാനിയും.'[2] അഴലിലാണ്ടവർ ആശ്വാസത്തിനുവേണ്ടി ഈശ്വരനെ സമീപിക്കുന്നു. രോഗം ബാധിച്ചാൽ, അരോഗരാകാൻ അവർ ഈശ്വരനെ ആരാധിക്കുന്നു. ധനം നഷ്ടമായാൽ അതു വീണ്ടുകിട്ടാൻ അവിടുത്തോടു

1 ബാലസ്താവത് ക്രീഡാസക്തസ്തരുണസ്താവത്തരുണീരക്തഃ
വൃദ്ധസ്താവച്ചിന്താമഗ്നഃ പരമേ ബ്രഹ്മണി കോfപി ന ലഗ്നഃ.

2. ചതുർവിധാ ഭജന്തേ മാം ജനാഃ സുകൃതിനോfർജുന
ആർത്തോ ജിജ്ഞാസുരർത്ഥാർത്ഥീ ജ്ഞാനീ ച ഭരതർഷഭ. (ഗീത. 7.16)

പ്രാർത്ഥിക്കുന്നു. പിന്നെയുണ്ട് ചിലർ, അവർ കാമപൂർണ്ണരാകയാൽ സകലവിധസാധനങ്ങളും ഈശ്വരനോടർത്ഥിക്കുന്നു. പേര്, പെരുമ, ധനം, മാനം മുതലായവ. അവർ പറയും: 'കന്യാമറിയമേ, എനിക്കു വേണ്ടതു കിട്ടിയാൽ, ഞാൻ നിനക്കു വഴിപാടു തരാം. എന്റെ പ്രാർത്ഥന നീ അനുവദിച്ചാൽ ഞാൻ ഈശ്വരനെ ആരാധിക്കാം. എല്ലാറ്റിന്റെയും ഒരു പങ്കു നിനക്കു തരികയും ചെയ്യാം' അത്രതന്നെ, ഭൗതികരല്ലാത്തവർ, എന്നാൽ ഈശ്വരനിലൊട്ടും വിശ്വാസമില്ലാത്തവർ, ഈശ്വരനെക്കുറിച്ചറിയാൻ ഭാവപ്രവണരാകുന്നു. അവർ ദർശനങ്ങൾ പഠിക്കുന്നു, മതഗ്രന്ഥങ്ങൾ വായിക്കുന്നു, പ്രസംഗങ്ങൾ കേൾക്കുന്നു, മറ്റു പലതും ചെയ്യുന്നു. അവർ ജിജ്ഞാസുക്കളാണ്. ഒടുക്കാത്ത കൂട്ടർ ഈശ്വരനെ ആരാധിക്കുന്നവരും അറിയുന്നവരുമാണ്. ഈ നാലുതരക്കാരും നല്ലവരാണ്. ചീത്തയല്ല. എല്ലാവരും അവിടുത്തെ ഭജിക്കുന്നു.

നമ്മളാകട്ടെ, ശിഷ്യരാവാൻ ശ്രമിക്കയാണ്. നമ്മുടെ മുഴുവൻ താൽപര്യവും ഉത്തമസത്യം അറികയാണ്. അത്യുച്ചമാണ് നമ്മുടെ ലക്ഷ്യം. നമ്മൾ സ്വയം വലിയ വാക്കുകൾ പറഞ്ഞിട്ടുണ്ട്- സമ്പൂർണ്ണസാക്ഷാൽക്കാരം എന്നൊക്കെ. നമുക്കു വാക്കുകൾക്കൊത്ത അളവിലെത്താം. നമുക്കു ചൈതന്യത്തെ ചൈതന്യത്തിൽനിന്നു ചൈതന്യത്തിൽ ആരാധിക്കാം. ചുവടു ചൈതന്യമാകട്ടെ. നടു ചൈതന്യമാകട്ടെ. ഒടുവും ചൈതന്യം. എങ്ങും ഒരു ലോകവും ഇല്ലായിരിക്കും. അതു പോയി ആകാശത്തിൽ തിരിയട്ടെ. ആർ വകവെയ്ക്കുന്നു? നീ ചൈതന്യത്തിൽ നിലകൊള്ളുക! അതാണ് പ്രാപ്യം. ഇനിയും അതു പ്രാപിക്കാനാവില്ലെന്നു നമുക്കറിയാം. സാരമില്ല. നിരാശനാകരുത്, ആദർശത്തെ വലിച്ചുതാഴ്ത്തുകയുമരുത്. ശരീരത്തെക്കുറിച്ച്, സ്വയം ജഡമാണെന്ന് - മൃതവും നിഷ്പ്രഭവും അചേതനവുമായ ജഡമാണെന്ന്- നിങ്ങൾ എത്ര കുറച്ചു വിചാരിക്കുന്നു, സ്വയം അമൃതവും സുപ്രഭവുമായ സത്തയാണെന്ന് എത്ര കൂടുതൽ വിചാരിക്കുന്നു-അതാണ് പ്രധാനസംഗതി. നിങ്ങൾ സ്വയം അമൃതോജ്ജ്വലചൈതന്യമെന്ന് ഏറെ വിചാരിക്കുംതോറും ജഡത്തിൽനിന്ന്, ശരീരേന്ദ്രിയങ്ങളിൽനിന്ന്, നിർമുക്തനാകാൻ അത്രയേറെ അത്യാഗ്രഹിക്കും. ഇതാണ് മുക്തനാകാനുള്ള ഉത്കടേച്ഛ.

ശിഷ്യത്വത്തിന് നാലാമത്തേതും അവസാനത്തേതുമായ വ്യവസ്ഥ യഥാർത്ഥവും അയഥാർത്ഥവും തമ്മിലുള്ള വിവേകമാണ്. യഥാർത്ഥമായിട്ടു ഒരു വസ്തുവേ ഉള്ളൂ- ഈശ്വരൻ. സർവ്വസമയവും മനസ്സ് ഈശ്വരനിൽ ആകൃഷ്ടവും സമർപ്പിതവുമാകണം. ഈശ്വരൻ വാഴുന്നു. മറ്റൊന്നും വാഴുന്നില്ല. മറ്റോരോന്നും വരികയും പോകയും ചെയ്യുന്നു. ലോകതൃഷ്ണ ഏതും ഭ്രമമാണ്. കാരണം, ലോകം അയഥാർത്ഥമാണ്. മനസ്സു കൂടുതൽ കൂടുതൽ ഈശ്വരനെക്കുറിച്ചുമാത്രം ബോധമുള്ളതാകണം. ഒടുവിലെല്ലാം യഥാർത്ഥത്തിലുള്ളപോലെ വെളിപ്പെടും-അയഥാർത്ഥമെന്ന്.

ഈ നാലു വ്യവസ്ഥകളാണ് ശിഷ്യനാകേണ്ടവൻ നിറവേറ്റണ്ടത്. ഇവ നിറവേറ്റാതെ അവന്ന് സദ്ഗുരുവോടു സമ്പർക്കത്തിൽ വരാനാവില്ല. അവിടുത്തെ കണ്ടുകിട്ടാൻമാത്രം ഭാഗ്യമുണ്ടായാലും ഗുരു സംക്രമിപ്പിച്ചേക്കാവുന്ന ശക്തികൊണ്ട് അയാൾ ത്വരിതനാവില്ല. ഒരു രാജിയും ഈ സാധനചതുഷ്ടയ[1]ത്തെ സംബന്ധിച്ചു സാധ്യമല്ല. ഈ നാലു വ്യവസ്ഥകളും നിറവേറുന്നതോടെ, ഈ ഒരുക്കങ്ങളൊക്കെയുണ്ടായിരിക്കെ, ശിഷ്യന്റെ ഹൃദയപത്മം വിടരും. വണ്ടു വരികയും ചെയ്യണം. അപ്പോൾ ശിഷ്യനറിയുന്നു, ഗുരു ശരീരത്തിനുള്ളിൽ, തന്നിൽത്തന്നെ ആയിരുന്നെന്ന്. അവൻ വിടർന്നു വരുന്നു, അവൻ സാക്ഷാൽക്കരിക്കുന്നു, അവൻ സംസാരസാഗരം കടക്കുന്നു, അപ്പുറം പോകുന്നു. അവൻ ഈ ഘോര സാഗരം കടക്കുന്നു. കരുണകൊണ്ട്, ധനമോ മാനമോ നിനയ്ക്കപോലും ചെയ്യാതെ, തന്റെ മുറയ്ക്കു മറ്റുള്ളവരെ കടക്കാൻ തുണയ്ക്കുകയും ചെയ്യുന്നു.

## 11

## സന്ന്യാസി

ബോസ്റ്റണിലെ ഒരു പ്രഭാഷണത്തിനിടയിൽ സന്ന്യാസി എന്ന പദത്തെ വ്യാഖ്യാനിച്ചുകൊണ്ടു സ്വാമിജി പറഞ്ഞു:

'ഒരുവൻ താൻ ജനിച്ച ജീവിതഘട്ടത്തിലെ കടമകളും കർത്തവ്യങ്ങളും[2] നിറവേറ്റിക്കഴിഞ്ഞാൽ, ആദ്ധ്യാത്മികജീവിതത്തെ തേടുവാനും, പരിഗ്രഹം, കീർത്തി, ബലം ഇവയ്ക്കു വേണ്ടിയുള്ള ലൗകികാനുധാവനം തീരെ വിടുവാനും തന്റെ ഉത്കർഷേച്ഛ തന്നെ പ്രേരിപ്പിക്കുമ്പോൾ, ലോകപ്രകൃതിയുടെ ഉള്ളിലേക്കുള്ള നോട്ടം കൂടിയിട്ട് അതിന്റെ അനിത്യതയും കലഹവും കഷ്ടതയും പന്തയങ്ങളുടെ ക്ഷുദ്രതയും കണ്ട് ഇതിൽനിന്നെല്ലാം തിരിഞ്ഞകലുമ്പോൾ, അപ്പോൾ, അയാൾ സത്യത്തെ, നിത്യപ്രേമത്തെ, അഭയത്തെ അന്വേഷിക്കുന്നു. അയാൾ ലൗകികങ്ങളായ സ്ഥാനധനമാനങ്ങളെല്ലാം സമ്പൂർണ്ണം സന്ന്യസിച്ച്, പ്രേമകാരുണ്യങ്ങളിൽ അതിശയിക്കാനും ശാശ്വതമായ അന്തർദൃഷ്ടി നേടാനും പ്രയത്നിച്ച്, ത്യാഗജീവിതം നയിക്കാനും അദ്ധ്യാത്മജ്ഞാനം തന്നിഷ്ഠനായി തേടാനും ലോകത്തിലേക്കിറങ്ങിയങ്ങു പോകുന്നു. വർഷങ്ങളായുള്ള ധ്യാന

1 സാധനാന്യത്ര ചത്വാരി കഥിതാനി മനീഷിഭിഃ
യേഷു സത്സ്വേവ സന്നിഷ്ഠാ യദഭാവേ ന സിദ്ധ്യതി.
ആദൗ നിത്യാനിത്യവസ്തുവിവേകഃ പരിഗണ്യതേ
ഇഹാമുത്രഫലഭോഗവിരാഗസ്തദനന്തരം
ശമാദിഷട്കസമ്പത്തിർമുമുക്ഷുത്വമിതി സ്ഫുടം. (വിവേകചൂഡാമണി 18,19)

2. വർണ്ണാശ്രമോചിതങ്ങളായ നിത്യനൈമിത്തികകർമ്മങ്ങൾ

വും തപസ്സും ജിജ്ഞാസയുംകൊണ്ട് ഈ വിജ്ഞാനമുത്തുകൾ നേടി അയാൾ, തന്റെ മുറയ്ക്ക്, ഒരു ഗുരുവാകയും തനിക്കാവതു വിജ്ഞാനവും വരവും തന്നോടർത്ഥിക്കുന്ന ശിഷ്യന്മാർക്ക്- അവർ ദീക്ഷിതരോ അദീക്ഷിതരോ ആകട്ടെ-കൈമാറുകയും ചെയ്യുന്നു.

സന്ന്യാസിക്ക് ഒരു മതത്തിലും പെടാനാവില്ല. എന്തെന്നാൽ സകലമതങ്ങളിൽനിന്നും കൈക്കൊള്ളുന്ന സ്വതന്ത്രചിന്തയുടെ ജീവിതമാണ് അയാളുടേത്. അയാളുടേത് സാക്ഷാൽക്കാരത്തിന്റെ ജീവിതമാണ്. വെറും സിദ്ധാന്തത്തിന്റേയോ വിശ്വാസത്തിന്റേയോ അല്ല, അത്രപോലും വിശ്വാസവാക്യങ്ങളുടേതല്ല.

## 12

## സന്ന്യാസിയും ഗൃഹസ്ഥനും

'സന്ന്യാസിമാരുടെ കാര്യത്തിൽ ലൗകികർക്ക് ഒരു മിണ്ടാട്ടവും പാടില്ല. സന്ന്യാസിക്കു ധനികരോട് ഒരിടപാടുമില്ല. അയാളുടെ കർത്തവ്യം പാവങ്ങളുടേതാണ്. അയാൾ പാവങ്ങളോടു പ്രേമപൂർവ്വമായ അവധാനത്തോടെ പെരുമാറണം. സർവ്വശക്തിയുമുപയോഗിച്ച് അവരെ സസന്തോഷം സേവിക്കയും വേണം. ധനികരെ മാനിക്കലും സഹായത്തിന് അവരുടെമേൽ തൂങ്ങുകയും നമ്മുടെ നാട്ടിലെ സന്ന്യാസിസമൂഹങ്ങൾക്കു പെട്ടിട്ടുള്ള ഒറ്റവിഷമാണ്. ഒരു യഥാർത്ഥസന്ന്യാസി അത് അത്യന്തസൂക്ഷ്മതയോടെ ഒഴിവാക്കണം. അത്തരം നടത്തം ഒരു വാരനാരിക്കാണ് കൊള്ളുക. ലോകത്തെ ത്യജിച്ചെന്നു പറയുന്ന സന്ന്യാസിക്കല്ല. കാമകാഞ്ചനനിമഗ്നനായ ഒരുവൻ എങ്ങനെ കാമകാഞ്ചനത്യാഗം കേന്ദ്രാദർശമായവന്റെ ഉപാസകനാകും? കാമകാഞ്ചനക്കറ അത്യൽപ്പം കലരാത്ത ഒരുവനെ തനിക്കു സംഭാഷണം ചെയ്യാൻ അയച്ചുതരണമെന്ന് ശ്രീരാമകൃഷ്ണൻ ദിവ്യജനനിയോടു കരഞ്ഞു യാചിച്ചു. എന്തെന്നാൽ 'ലൗകികമനസ്കരോടു പറയുമ്പോൾ എന്റെ ചുണ്ടു ചുടുന്നു.' എന്ന് അവിടുന്നു പറയും. ലൗകികമനസ്കരുടെയും അശുദ്ധരുടെയും സ്പർശംപോലും തനിക്കു താങ്ങുവാൻ കഴിഞ്ഞില്ല എന്നവിടുന്നു പറയാറുണ്ടായിരുന്നു. സന്ന്യാസികളുടെ രാജാവായ അവിടുത്തെപ്പറ്റി പ്രവചനം ചെയ്യുക ലൗകികർക്ക് ഒരിക്കലും സാധ്യമല്ല. അവർക്കു തികച്ചും ഋജുവാകാൻ ഒരിക്കലുമാവില്ല. ഏതെങ്കിലും സ്വാർത്ഥതാൽപര്യം അവർക്കു സേവിക്കാനുണ്ടാവാതിരിക്കില്ല. ഭഗവാൻ സ്വയം ഗൃഹസ്ഥനായവതരിച്ചാൽ അവിടുന്ന് ഋജുവായിരിക്കുമെന്ന് എനിക്കൊരിക്കലും വിശ്വസിക്ക വയ്യ. ഗൃഹസ്ഥൻ ഒരു മതവിഭാഗത്തിന്റെ നേതൃത്വമേൽക്കുമ്പോൾ

തത്ത്വത്തിന്റെ പേരിൽ ആ വേഷത്തിൽ ഒളിച്ച്, സ്വാർത്ഥതാൽപര്യത്തെ സേവിക്കാൻ തുടങ്ങുന്നു. തൽഫലമായി ആ വിഭാഗം കാതലോളം അഴുകുന്നു. ഗൃഹസ്ഥൻ തലവനായ എല്ലാ മതപ്രസ്ഥാനങ്ങളുടെയും ഗതി അതുതന്നെ. ത്യാഗത്തെ വിട്ട് മതത്തിനു തീരെ നിലയില്ല.'

ഇവിടെ സ്വാമിജിയോട് ഇങ്ങനെ ചോദിച്ചു: 'സന്ന്യാസിമാരായ നാം കാഞ്ചനത്യാഗംകൊണ്ട് എന്താണ് അർത്ഥമാക്കേണ്ടത്?' അതിന് അദ്ദേഹം ഇങ്ങനെ മറുപടി പറഞ്ഞു:

'സാധ്യവിശേഷങ്ങളെ ലാക്കാക്കി സാധനവിശേഷങ്ങളെ കൈക്കൊള്ളണം. കാലം, ദേശം, വ്യക്തി മുതലായവയുടെ അവസ്ഥയ്ക്കനുസരിച്ച് സാധനങ്ങൾ മാറുന്നു. സന്ന്യാസിയുടെ പക്ഷത്തിൽ സാധ്യം ആത്മമോക്ഷവും ജഗദ്ധിതവുമാണ്. തത്പ്രാപ്തിക്കുള്ള സാധനങ്ങളിൽ മുഖ്യതമം കാമകാഞ്ചനത്യാഗമാണ്. സ്വാർത്ഥഭാവത്തിന്റെ സമ്പൂർണ്ണാഭാവമാണ് ത്യാഗം. അല്ലാതെ വേറൊരാളിന്റെ പക്കലുള്ള സ്വന്തം പണം തൊടാതെ കഴിക്കയും അതേസമയം അതിന്റെ ഗുണമൊക്കെ ആസ്വദിക്കയും ചെയ്യുന്നതരം വെറും ബാഹ്യസ്പർശവർജ്ജനമല്ല. അതു ത്യാഗമാകുമോ? മുൻപറഞ്ഞ രണ്ടു സാധ്യങ്ങളും സാധിക്കാൻ ഭിക്ഷാടനം ഒരു കാലത്തു വലിയ സഹായമായിരുന്നു-ഗൃഹസ്ഥന്മാർ യതികളായ അതിഥികൾക്ക് പക്വാന്നത്തിന്റെ പങ്കു മാറ്റിവെച്ചു മനുവിന്റെയും മറ്റു ശാസ്ത്രകാരന്മാരുടെയും വിധികളെ നിഷ്കൃഷ്ടമായി അനുസരിച്ച കാലത്ത്. ഇക്കാലത്തു സംഗതികൾ ഗണ്യമായി മാറിയിട്ടുണ്ട്. വിശേഷിച്ചു മധുകരിസമ്പ്രദായം നടപ്പിലില്ലാത്ത ബംഗാളിലെന്നപോലെ ഇവിടെ മധുകരികൊണ്ടു ജീവിക്കാൻ നോക്കുന്നതു വെറും ശക്തിവ്യയമായിരിക്കും. നിങ്ങൾക്കതുകൊണ്ടു പ്രയോജനവും ഒന്നുമില്ല. ഭിക്ഷാചര്യവിധി മേൽച്ചൊന്ന രണ്ടു സാധ്യങ്ങൾക്കുതകേണ്ട സാധനങ്ങളാണ്, ഇന്ന് ആ വഴിക്ക് അതിനുതകുകയുമില്ല. അതുകൊണ്ട് ഈ പരിതസ്ഥിതിയിൽ, വെറും ജീവിതാവശ്യത്തിനു കരുതുകയും താൻ സ്വീകരിച്ച സന്ന്യാസത്തിന്റെ സാധ്യത്തെ നിറവേറ്റാൻ സർവ്വകഴിവും സമർപ്പിക്കയും ചെയ്യുന്നെങ്കിൽ അതു സന്ന്യാസധർമ്മത്തെ മറുത്തുപോകയല്ല. സാധനങ്ങൾക്കു മൂഢമായി കണക്കിലേറെ പ്രാധാന്യം കൽപ്പിക്കുന്നതു കുഴക്കുണ്ടാക്കുന്നു. സാധ്യം നോട്ടത്തിൽനിന്ന് ഒരിക്കലും നഷ്ടമാകരുത്.'

## 13

## ഹിന്ദുധർമ്മവും ശ്രീരാമകൃഷ്ണനും

'ശാസ്ത്ര'ശബ്ദത്തിന് അനാദ്യന്തമായ വേദങ്ങളെന്നാണ് അർത്ഥം. ധർമ്മാനുഷ്ഠാനത്തിന്റെ കാര്യത്തിൽ വേദങ്ങളാണ് സമർത്ഥമായ ഒറ്റ പ്രമാണം.

പുരാണങ്ങളും മറ്റു ധർമ്മശാസ്ത്രങ്ങളും 'സ്മൃതി' ശബ്ദംകൊണ്ടും കുറിക്കപ്പെടുന്നു. അവയുടെ പ്രാമാണ്യം വേദങ്ങളെ അനുസരിക്കയും അവയ്ക്കു അവിരുദ്ധമായിരിക്കയും ചെയ്യുന്നേടത്തോളമേ ചെല്ലുന്നുള്ളു.

സത്യം രണ്ടുതരത്തിലുണ്ട്: 1. മനുഷ്യന്റെ പഞ്ചേന്ദ്രിയങ്ങൾകൊണ്ടും അവയിൽ അധിഷ്ഠിതമായ അനുമാനംകൊണ്ടു അറിയാവുന്നത്. 2. സൂക്ഷ്മവും അതിന്ദ്രീയവുമായ യോഗശക്തികൊണ്ട് അറിയാവുന്നത്.

ആദ്യത്തെ പ്രമാണംകൊണ്ടു കിട്ടുന്ന ജ്ഞാനം 'സയൻസ്' എന്നു പറയപ്പെടുന്നു. രണ്ടാമത്തേതുകൊണ്ടു കൈവരുന്നതിനെ വേദങ്ങളെന്നു വിളിക്കുന്നു.

അനാദ്യന്തവും വേദസംജ്ഞിതവുമായ അതീന്ദ്രിയസത്യരാശി മുഴുവൻ നിത്യസത്താണ്. സ്രഷ്ടാവുതന്നെ ഈ സത്യങ്ങളെ അവലംബിച്ചാണ് സൃഷ്ടിസ്ഥിതിസംഹാരങ്ങൾ ചെയ്യുന്നത്.

ഈ അതീന്ദ്രിയശക്തി ആരിൽ ആവിർഭവിച്ചിരിക്കുന്നുവോ അയാളെ ഋഷിയെന്നു പറയും. അയാൾ സ്വശക്തികൊണ്ടു സാക്ഷാൽക്കരിക്കുന്ന അതീന്ദ്രിയസത്യങ്ങളെ വേദങ്ങളെന്നും വിളിക്കും.

ഈ ഋഷിത്വം, ഈ അതീന്ദ്രിയദർശനശക്തി ആണ് യഥാർത്ഥമതം. ദീക്ഷിതന്റെ ജീവിതത്തിൽ ഇതു വികസിക്കാത്ത കാലത്തോളം അയാൾക്കു മതം ഒരു പൊള്ളവാക്കാണ്. മതത്തിലെ ഒന്നാംപടി ഇനിയും അയാൾ കേറിയിട്ടില്ലെന്നു ധരിക്കണം.

വേദപ്രാമാണ്യം സകലകാല ദേശവ്യക്തികളിലേക്കും വ്യാപിക്കുന്നു. അതായത്, അവയുടെ പ്രയോഗം ഏതെങ്കിലും ദേശകാലവ്യക്തികളിൽ പരിമിതമല്ല.

വേദങ്ങളാണ് വിശ്വമതത്തിന്റെ ഏകവ്യാഖ്യാതാവ്.

നമ്മുടെ പുരാണേതിഹാസങ്ങളിലും മറ്റു വർഗ്ഗങ്ങളുടെ മതഗ്രന്ഥങ്ങളിലും സത്യങ്ങളുടെ അതീന്ദ്രിയദർശനം കാണാനുണ്ടെങ്കിലും ആര്യവർഗ്ഗങ്ങളുടെയിടയിൽ വേദങ്ങളെന്നറിയപ്പെടുന്നതും നാലു മടക്കുള്ളതുമായ ശാസ്ത്രങ്ങൾ ആത്മീയസത്യങ്ങളുടെ പ്രഥമവും സമ്പൂർണ്ണവും അവികൃതതമവുമായ സമാഹാരമായിരിക്കെ സർവ്വശാസ്ത്രങ്ങളുടെയുമിടയിൽ അത്യുച്ചസ്ഥാനം കൈവശപ്പെടുത്താൻ പോന്നതും, ഈ ഭൂമിയിലെ ജനതകളുടെയെല്ലാം ആദരവിനെ കയ്യടക്കുന്നതും, താന്താങ്ങളുടെ എല്ലാ ശാസ്ത്രങ്ങൾക്കും യുക്തിദർശനത്തെ പ്രദാനം ചെയ്യുന്നതുമത്രേ.

ആര്യവർഗ്ഗം കണ്ടെത്തിയ സത്യങ്ങളുടെ വൈദികസമാഹാരത്തെ മുഴുവനും സംബന്ധിച്ച് ഇത്രയും കൂടെ അറിഞ്ഞിരിക്കേണ്ടതുണ്ട്. വെറും ലൗകികകാര്യങ്ങളെ പരാമർശിക്കാത്തവയും, ചരിത്രത്തെയോ ഇതിഹാസത്തെയോ മാത്രം രേഖപ്പെടുത്താതെ ധർമ്മപ്രചോദനംമാത്രം നൽകുന്നവയുമായ ഭാഗങ്ങൾമാത്രമേ യഥാർത്ഥത്തിൽ വേദങ്ങളാവൂ.

വേദങ്ങളെ രണ്ടായി പകുത്തിരിക്കുന്നു. ജ്ഞാനകാണ്ഡവും കർമ്മകാണ്ഡവും. കർമ്മകാണ്ഡത്തിലെ കർമ്മങ്ങളെയും ഫലങ്ങളെയും മായാലോകത്തിന്റെ പരിധികളിൽ പെടുത്തിയിരിക്കുന്നു. അതുകൊണ്ട് അവ, ദേശകാലവ്യക്തികളുടെ വ്യാപരിക്കുന്ന പരിണാമനിയമപ്രകാരം രൂപപരിവർത്തനങ്ങളിൽക്കൂടെ കടന്നുപൊയ്ക്കൊണ്ടിരിക്കയാണ്. പൊയ്ക്കൊണ്ടിരിക്കയും ചെയ്യും.

ഇതുപോലെ, ഈ കർമ്മകാണ്ഡത്തിൽ ചുവടായിട്ട് സാമൂഹ്യമായ നിയമങ്ങളും കീഴ്വഴക്കങ്ങളും മാറിക്കൊണ്ടിരിക്കുന്നു. ഇനിമേലിൽ തുടർന്നു മാറുകയും ചെയ്യും. സച്ഛാസ്ത്രങ്ങളുടെ താൽപ്പര്യത്തിനും മഹാസിദ്ധന്മാരുടെ ആചാരത്തിനും മാതൃകയ്ക്കും നിരക്കുമെങ്കിൽ ക്ഷുദ്രാചാരങ്ങളും അംഗീകരിക്കപ്പെടുകയും സ്വീകരിക്കപ്പെടുകയും ചെയ്യും. എന്നാൽ ശാസ്ത്രതാൽപര്യത്തിനും മഹാസിദ്ധന്മാരുടെ ആചാരത്തിനും വിരുദ്ധങ്ങളായ ആചാരങ്ങളോടുള്ള അന്ധമായ ഭക്തി ആര്യവർഗ്ഗത്തിന്റെ അധഃപതനത്തിനു മുഖ്യഹേതുക്കളിലൊന്നാണ്.

യോഗമോ ഭക്തിയോ ജ്ഞാനമോ നിഷ്കാമകർമ്മമോ അഭ്യസിക്കുന്നതിലൂടെ മനുഷ്യരെ മായയ്ക്കപ്പുറം കടത്തുകയും അവർക്കു മോക്ഷമരുളുകയും ചെയ്ത് അംഗീകാരത്തെ കയ്യടക്കിയതു ജ്ഞാനകാണ്ഡം അഥവാ വേദാന്തംമാത്രമാണ്. കാലദേശവ്യക്തികളുടെ ഏതു പരിമിതികൾകൊണ്ടും അതിന്റെ സാധുതയും പ്രാമാണ്യവും അബാധിതമായിരിക്കയാൽ വേദാന്തമൊന്നുമാത്രമാണ് സർവ്വമനുഷ്യജാതിക്കുള്ള ശാശ്വതവിശ്വമതം.

മനു മുതലായ സിദ്ധന്മാരുടെ സംഹിതകൾ, കർമ്മകാണ്ഡവിധികളെ തുടർന്ന, കാലദേശവ്യക്തികളുടെ ആവശ്യത്തിനനുസരിച്ച് മുഖ്യമായി സാമൂഹ്യക്ഷേമസംഭാവകങ്ങളായ ആചാരനിയമങ്ങളെ അനുശാസിക്കയാണ് ചെയ്തിട്ടുള്ളത്. പുരാണാദികൾ അവതാരങ്ങളുടെയും മറ്റും ഉൽകൃഷ്ടങ്ങളായ ജീവിതകർമ്മങ്ങളെ വർണ്ണിക്കുന്നതിലൂടെ, വേദാന്തത്തിൽ കിടപ്പുള്ള തത്ത്വങ്ങളെ കൈക്കൊണ്ടു വിസ്തരിച്ചു വ്യാഖ്യാനിച്ചിട്ടുണ്ട്. കൂടാതെ, അവ ഓരോന്നും ദേവാധിനാഥന്റെ അനന്തഭാവങ്ങളിൽ ചിലതിനെ ലോകോപദേശാർത്ഥം മികപ്പിച്ചിട്ടുണ്ട്.

എന്നാൽ കാലഗതിയിൽ, ആര്യസന്താനങ്ങൾ സത്യമായ ആദർശങ്ങളിൽനിന്നും ആചാരനിയമങ്ങളിൽനിന്നും അധഃപതിച്ചു ത്യാഗബുദ്ധിപ്രഹീണരായി അന്ധാചാരപ്രസക്തരായി, അപകൃഷ്ടബുദ്ധികളായി ഈ പുരാണങ്ങളുടെ താൽപര്യംപോലും–മദ്ധ്യമബുദ്ധികൾക്കു ഗഹനസത്യങ്ങൾ കനത്ത രൂപത്തിലും പരന്ന ഭാഷയിലും ഉപദേശിച്ച, പരമാത്മതത്ത്വത്തിന്റെ ഒരു വിശിഷ്ടഭാവത്തെ മാത്രം പ്രത്യേകിച്ചൂന്നി അനുശാസിക്കയാൽ ഉപരിതലത്തിൽ അന്യോന്യവിരുദ്ധങ്ങളായി കാണപ്പെട്ടു, പുരാണങ്ങളുടെ താൽപര്യംപോലും–അറിയാൻ കഴിയാത്തവരായപ്പോൾ–

അനന്തരഫലമായി അവർ ഏകമായ വൈദികസനാതനധർമ്മത്തെ, ആദ്ധ്യാത്മികാദർശത്തിന്റെ സർവ്വഭാവങ്ങളുടെയും മഹിതസമന്വയത്തെ

കഷണം കഷണം പൊളിച്ചു കൂട്ടംകുത്തുന്ന മതസമ്പ്രദായങ്ങളാക്കിയും വിഭാഗീയവിദ്വേഷത്തിന്റെയും അസഹിഷ്ണുതയുടെയും ജ്വാലയിൽ അന്യോന്യം എറിയാൻ നോക്കിയും മതത്തിന്റെ മനോഹരഭൂമിയായ ഭാരതത്തെ ഏതാണ്ടു പൈശാചികസങ്കുലതയുടെ കൂത്തരങ്ങാക്കിത്തീർത്തപ്പോൾ–

അപ്പോഴാണ് ഭഗവാൻ ശ്രീരാമകൃഷ്ണൻ ഭാരതത്തിൽ അവതരിച്ചത്. ആര്യവർഗ്ഗത്തിന്റെ സത്യമായ ധർമ്മമേതെന്നു കാട്ടുവാൻ–അതിന്റെ അതിസ്മൃതിയായ ചരിത്രത്തിന്റെ ഗതിയിൽ നാടാകെ ചിതറിക്കിടക്കുന്ന വളരെ വിഭാഗങ്ങളുടെയും ശാഖകളുടെയുമൊക്കെ ഇടയ്ക്കു പുറംകാഴ്ച്ചയ്ക്കു പൊരുത്തംകെട്ടതും സർവ്വദാ തമ്മിൽത്തല്ലുന്നതും സർവ്വഥാ വിയോജിക്കുന്ന ആചാരങ്ങൾ നിറഞ്ഞതുമായ സമ്പ്രദായങ്ങളുടെ എണ്ണം കവിഞ്ഞുവരികയാൽ, സ്വദേശികൾക്കു കുഴക്കുന്ന കടംകഥയും വിദേശികൾക്കു കുത്സനപാത്രവുമായിത്തീർന്ന ഹിന്ദുമതത്തിന്റെ യഥാർത്ഥമായ ഐക്യം കിടക്കുന്നത് എവിടെയാണെന്നു കാട്ടിക്കൊടുക്കാൻ–സർവ്വോപരി കാലപ്രവാഹംകൊണ്ട് ഇക്കാലമത്രയും വിസ്മൃതിയിൽ തള്ളപ്പെട്ടിരുന്ന ഈ ധർമ്മത്തിന്റെ വൈശ്വമായ ചേതനയും സ്വഭാവവും തന്റെ ജീവിതത്തിൽ കോരിച്ചൊരിഞ്ഞ്, ആ അത്ഭുതജീവിതത്തെ സനാതനധർമ്മത്തിന്റെ സജീവമൂർത്തിയായി മനുഷ്യർക്കുമുമ്പിൽ അവരുടെ ശാശ്വതഹിതത്തിനായി ഉയർത്തിപ്പിടിക്കാൻ.

സ്രഷ്ടാവിനു സൃഷ്ടിസ്ഥിതിസംഹാരകരണങ്ങളായി നിത്യസിദ്ധങ്ങളായുള്ള വൈദികസത്യങ്ങൾ ലൗകികസംഗസംസ്കാരരഹിതരായ ഋഷിമാരുടെ ശുദ്ധചിത്തത്തിൽ പെട്ടെന്നു വെളിപ്പെടുന്നതെങ്ങനെ എന്നു കാണിക്കാനും ശാസ്ത്രസത്യങ്ങളുടെ അപ്രകാരമുള്ള സമർത്ഥനവും സ്ഥിരീകരണവും ധർമ്മത്തിന്റെ പുനർജീവനത്തിനും പുനഃസ്ഥാപനത്തിനും ഉതകുമെന്നുള്ളതുകൊണ്ടും, ഈശ്വരൻ, വേദമൂർത്തിതന്നെയെങ്കിലും, തന്റെ ഈ നവാവതാരത്തിൽ പഠിപ്പിന്റെ പുറംരൂപങ്ങളെ പൂർണ്ണമായി കൈവെടിഞ്ഞു.

വേദങ്ങളെ–സത്യധർമ്മത്തെ–യും ബ്രാഹ്മണത്വത്തെ–തദ്ധർമ്മോപദേശത്തെ–യും രക്ഷിക്കാൻ ഈശ്വരൻ വീണ്ടും വീണ്ടും മനുഷ്യരൂപത്തിൽ അവതരിക്കുന്നു എന്നത്, പുരാണാദികളിൽ സുപ്രതിഷ്ഠാപിതമായ ഒരു സിദ്ധാന്തമാണ്.

കുതിച്ചുചാടുന്ന പുഴവെള്ളത്തിനു വേഗം കൂടുന്നു. കുഴി കഴിഞ്ഞുയരുന്ന തിര കൂടുതലുയരത്തിൽ ചീർക്കുന്നു. അതുപോലെ വീഴ്ചയുടെ ഓരോ മായികമയക്കിനും ശേഷം ആര്യസമുദായം, വിധാതാവിന്റെ സകരണസങ്കല്പംകൊണ്ട് സകലതിന്മകളിൽനിന്നും വിമുക്തമായി അത്രയേറെ മഹിതവും ബലിഷ്ഠവുമായി ഉയർന്നിട്ടുണ്ട്–അതാണ് ചരിത്രത്തിന്റെ സാക്ഷ്യം.

വീണ്ടും ഉയിർകൊണ്ട നമ്മുടെ സമുദായം ഓരോ വീഴ്ചയിൽനിന്നും ഉയർന്നശേഷം അതിന്റെ സ്വതഃസിദ്ധമായ നിത്യപൂർണ്ണതയെ ഏറെയേറെ

പ്രകാശിപ്പിക്കയാണ്. അതുപോലെതന്നെ സർവ്വഗനായ ഈശ്വരൻ ഓരോ അവതാരത്തിലും ഒന്നിനൊന്നേറെ തന്നെത്താൻ വെളിപ്പെടുത്തുകയുമാണ്.

വീണ്ടും വീണ്ടും നമ്മുടെ നാടു ബോധംകെട്ടു വീണമട്ടായിട്ടുണ്ട്. വീണ്ടും വീണ്ടും ഭാരതേശ്വരൻ തന്നെത്താൻ വെളിപ്പെടുത്തി ഭാരതത്തെ പുനർജ്ജീവിപ്പിച്ചിട്ടുണ്ട്.

എന്നാൽ, ഇപ്പോഴേതാണ്ടു കഴിയാറായിരിക്കുന്ന ഈ അഗാധദുർനിശയെക്കാൾ ഗാഢതരമായ ഒരന്ധകാരം നമ്മുടെ പുണ്യഭൂമിയെ മുമ്പെങ്ങും മറച്ചിട്ടില്ല. അതുപോലെ, ഈ വീഴ്ചയുടെ ആഴത്തോടൊത്തുനോക്കിയാൽ കഴിഞ്ഞ വീഴ്ചകളെല്ലാം വെറും ചെറുകുളമ്പടികളായേ തോന്നൂ.

അതുകൊണ്ട് ഈ നവപ്രബോധനത്തിന്റെ ഉജ്ജ്വലതയ്ക്കു മുമ്പിൽ ഭാരതചരിത്രത്തിലെ പൂർവ്വനവോത്ഥാനങ്ങളുടെയെല്ലാം മഹിമ ഉദയഭാസ്കരന്റെ മുമ്പിൽ നക്ഷത്രങ്ങളെന്നപോലെ നിഷ്പ്രഭങ്ങളായിപ്പോകും. ഈ നവീകൃതപ്രഭാവത്തിന്റെ മഹാപ്രകാശത്തോടു തട്ടിച്ചാൽ കഴിഞ്ഞ അത്തരം പുനരുത്ഥാനങ്ങളുടെ അനേകം യുഗാദികൾ കുട്ടികളുടെ കളിക്കോപ്പായിരിക്കും.

സനാതനധർമ്മത്തിന്റെ ഘടകാദർശങ്ങൾ പലതും അതിന്റെ ഇന്നത്തെ അപകർഷാവസ്ഥയിൽ കണ്ടറിയാനാളില്ലാതെ അങ്ങിങ്ങു ചിതറിക്കിടപ്പാണ്- ചിലതു ചെറുസമ്പ്രദായങ്ങളിലായി കുറെ സംരക്ഷിക്കപ്പെട്ടിട്ടുണ്ട്, ചിലതു തീരെ നഷ്ടവുമായിട്ടുണ്ട്.

എന്നാൽ, ഈ ആദ്ധ്യാത്മികനവോത്ഥാനത്തിന്റെ കരുത്തുകൊണ്ടു കരുത്തരായി, ഛിന്നഭിന്നങ്ങളായ ഈ ആദ്ധ്യാത്മികാദർശങ്ങളെ പുനഃസംഘടിപ്പിച്ചശേഷം, അവയെ ഗ്രഹിക്കാനും സ്വന്തം ജീവിതത്തിൽ അഭ്യസിക്കാനും നഷ്ടമായവയെ വിസ്മൃതിയിൽ നിന്നു വീണ്ടെടുക്കാൻ കൂടിയും മനുഷ്യർക്കു കഴിയും. ഈ ഭാസുരഭാവിയുടെ ദൃഢപ്രതിജ്ഞപോലെ സർവ്വകരുണികനായ പരമേശ്വരൻ മുൻ പറഞ്ഞതിൻവണ്ണം ഈ വർത്തമാനയുഗത്തിൽ ഒരവതാരമായി ആവിർഭവിച്ചിട്ടുണ്ട്-ആവിഷ്കരണത്തിലെ സമ്പൂർണ്ണതയിലും സമന്വയാത്മകമായ അനുരഞ്ജനത്തിലും ആദ്ധ്യാത്മികസംസ്കൃതിയുടെ സർവ്വമണ്ഡലങ്ങൾക്കും നൽകിയ പ്രോത്സാഹനത്തിലും സർവ്വപൂർവ്വയുഗങ്ങളിലെയും ആവിർഭാവങ്ങളെ അതിക്രമിക്കുന്ന അവതാരമായി ആവിർഭവിച്ചിട്ടുണ്ട്.

അതുകൊണ്ട്, മഹാഫലസംഭാവകമായ ഈ യുഗാദിയുടെ ഉദയത്തിൽത്തന്നെ മതപരമായ വിചാരത്തിന്റേയും ആരാധനയുടേതുമായ എല്ലാ കാഴ്ചപ്പാടുകളുടെയും ആദർശങ്ങളുടെയും അനുരഞ്ജനം വിളം

ബരം ചെയ്യപ്പെടുകയാണ്. ഈ അപരിമിതവും അഖിലാശ്ലേഷിയുമായ ആദർശം സനാതനധർമ്മത്തിനു സ്വതഃസിദ്ധമെങ്കിലും ഇക്കാലമത്രയും ഗൂഢമായിക്കിടക്കുകയായിരുന്നു. അതിപ്പോൾ വീണ്ടും കണ്ടെത്തപ്പെട്ട്, മനുഷ്യവർഗ്ഗത്തിനായി കാഹളധ്വനിയിൽ പ്രഖ്യാപനം ചെയ്യപ്പെടുകയുമാണ്.

ഈ യുഗത്തിലെ ഈ നവവിധാനം ലോകത്തിനു മുഴുവൻ നന്മയ്ക്കു മൂലമാണ്, വിശേഷിച്ചു ഭാരതത്തിന് ഈ നവവിധാനത്തിന്റെ പ്രചോദകൻ. ഭഗവാൻ ശ്രീരാമകൃഷ്ണൻ, മതത്തിലെ മഹാന്മാരായ പൂർവ്വയുഗാദികൃത്തുകളുടെയെല്ലാം പുതിയ രൂപത്തിലും പുതിയ മാതൃകയിലുമുള്ള ആവിർഭാവമാണ്. ഹേ മനുഷ്യ, ഇതാ വിശ്വസിക്കുക. ഇതു കരളിലേന്തുക.

മരിച്ചവർ ഒരിക്കലും മടങ്ങുന്നില്ല. കഴിഞ്ഞ രാത്രി ഒരിക്കലും വീണ്ടും വരുന്നില്ല. ചെലവഴിഞ്ഞ വേലിയേറ്റം പുതുതായുയരുന്നില്ല. മനുഷ്യൻ ഒരേ ശരീരത്തിൽ ഒരിക്കൽക്കൂടി പാർക്കുന്നതുമില്ല. അതുകൊണ്ട്, ഹേ മനുഷ്യാ, മരിച്ച ഭൂതത്തെ ആരാധിക്കുന്നതിൽനിന്നു ജീവത്തായ വർത്തമാനത്തിന്റെ ആരാധനയിലേക്കു നിന്നെ ഞങ്ങൾ ക്ഷണിക്കുന്നു. പൊയ്പോയവയുടെ മേൽ അനുതപിച്ചടയിരിക്കുന്നതിൽനിന്ന് ഇന്നത്തെ പ്രവർത്തനങ്ങളിലേക്കു നിന്നെ ഞങ്ങൾ ആമന്ത്രണം ചെയ്യുന്നു. നശിച്ചുപൊളിഞ്ഞ പഴയ വഴികൾ തേടിപ്പോയി കഴിവു കളയുന്നതിൽനിന്നു വീതിയുള്ളതും പുതുതായി പടുത്തതും അടുത്തു കിടക്കുന്നതുമായ പെരുവഴിയിലേക്കു നിന്നെ ഞങ്ങൾ മടക്കിവിളിക്കുന്നു. ആരോ ബുദ്ധിമാൻ, അവൻ മനസ്സിലാക്കട്ടെ.

ഒറ്റയടിക്കു ഗോളത്തിന്റെ നാലു ദിക്കുകളിൽനിന്നും വിദൂരപ്രതിധ്വനികളെ ഉയർത്തിവിട്ട ആ ശക്തികളുടെ പൂർണ്ണരൂപത്തിലുള്ള ആവിർഭാവത്തെ മനസ്സിൽ ഭാവനചെയ്യുക. ദാസജനസുലഭമായ അലസാശങ്കകളും ദൗർബ്ബല്യങ്ങളും അസൂയകളും കൈവെടിഞ്ഞു വരൂ, ഈ നവവിധാന മഹാചക്രം തിരിക്കാൻ സഹായിക്കൂ.

നിങ്ങളെല്ലാം പരമേശ്വരന്റെ ദാസന്മാരാണ്. അവിടുത്തെ കുട്ടികൾ, അവിടുത്തെ ഉദ്ദേശ്യം നിറവേറ്റുന്നതിൽ തുണയാളുകൾ – എന്ന്, ഹൃദയത്തിൽ രൂഢമൂലമായ നിശ്ചയത്തോടെ കർമ്മക്ഷേത്രത്തിലേക്കിറങ്ങുവിൻ.

## 1

# ലക്ഷ്യവും സാക്ഷാൽക്കാരോപായങ്ങളും

മനുഷ്യവർഗ്ഗം മുഴുവൻ ഒരു മതം, സാർവ്വത്രികമായ ഒരാരാധനാരൂപം, ഒരു സദാചാരപ്രമാണം, മാത്രം അംഗീകരിക്കയും സ്വീകരിക്കയും ചെയ്യുന്നെങ്കിൽ, അതു ലോകത്തിനു പെടാവുന്ന ഏറ്റവും വലിയ കഷ്ടമായിരിക്കും. മതപരവും ആത്മികവുമായ മുന്നേറ്റത്തിനെല്ലാം വിഘാതമായിരിക്കും. നമുക്കു സ്വന്തമായുള്ള സത്യത്തിന്റെ പരമാദർശത്തോടു പൊരുത്തപ്പെടാൻ നല്ലതോ ചീത്തയോ ആയ വഴിക്ക് ആളുകളെ പ്രേരിപ്പിച്ച്, ഈ വിനാശകസംഭവത്തെ ത്വരിപ്പിക്കാൻ നോക്കുന്നതിനുപകരം, തങ്ങളുടെ സ്വന്തം പരമാദർശങ്ങൾക്കൊത്തു വികസിക്കുന്നതിൽ മനുഷ്യർക്കുള്ള തടസ്സങ്ങളെല്ലാം നീക്കാൻ യത്നിക്കയും അങ്ങനെ ഒരു വിശ്വമതം സ്ഥാപിക്കുവാനുള്ള അവരുടെ സംരംഭത്തെ സഹായിക്കയുമാണ് നാം വാസ്തവത്തിൽ ചെയ്യേണ്ടത്.

മനുഷ്യവർഗ്ഗത്തിന്റെയെല്ലാം അന്തിമലക്ഷ്യം-മതങ്ങളുടെയെല്ലാം സാധ്യവും അന്ത്യവും-ഒന്നുമാത്രം. ഈശ്വരനുമായി, അഥവാ ഓരോ മനുഷ്യന്റെയും സത്യസ്വരൂപമായ ദിവ്യത്വവുമായി-ഫലത്തിൽ അതുതന്നെ-പുനരൈക്യം സാധ്യമാണെങ്കിലും സാധകോപായം മനുഷ്യരുടെ വ്യത്യസ്തപ്രകൃതിക്കനുസരിച്ചു മാറിയേക്കാം.

ലക്ഷ്യവും അതു പ്രാപിക്കാൻ പ്രയോഗിക്കുന്ന ഉപായങ്ങളും രണ്ടും, 'യോഗം' എന്നു പറയപ്പെടുന്നു, ഇംഗ്ലീഷിലെ 'യോക്,' പോലെ (യുജിർ) യോജിപ്പിക്കുക-നമ്മെ നമ്മുടെ യഥാർത്ഥ്യമായ ഈശ്വരനോടു യോജിപ്പിക്കുക-എന്നർത്ഥമായ അതേ സംസ്കൃതധാതുവിൽനിന്നു വ്യുൽപ്പന്നമായ ഒരു വാക്ക്, അങ്ങനെ പലതരം യോഗങ്ങൾ, ഐക്യോപായങ്ങൾ, ഉണ്ട്. എന്നാൽ മുഖ്യമായവ കർമ്മയോഗവും ഭക്തിയോഗവും രാജയോഗവും ജ്ഞാനയോഗവുമാണ്.

ഓരോ മനുഷ്യനും അവന്റെ സ്വപ്രകൃതിയനുസരിച്ചു വേണം വികസിക്കുക. ഓരോ സയൻസിനുമുള്ളതുപോലെ ഓരോ മതത്തിനുമുണ്ട് അതിന്റെ ഉപായങ്ങൾ. മതലക്ഷ്യം പ്രാപിക്കാനുള്ള ഉപായങ്ങളെ 'യോഗ' മെന്നു ഞങ്ങൾ വിളിക്കുന്നു. ഞങ്ങൾ ഉപദേശിക്കുന്ന യോഗത്തിന്റെ വിവിധരൂപങ്ങൾ ആളുകളുടെ വിവിധപ്രകൃതികൾക്കും സ്വഭാവങ്ങൾക്കും പാകപ്പെടുത്തിയതാണ്. അവയെ ഇപ്രകാരം നാലു വകുപ്പായി ഞങ്ങൾ തരംതിരിക്കുന്നു.

1. കർമ്മയോഗം-കർമ്മത്തിലും കർത്തവ്യത്തിലുംകൂടി തന്റെ ദിവ്യത്വം സാക്ഷാത്കരിക്കുന്ന രീതി.

2. ഭക്തിയോഗം-സഗുണേശ്വരനോടുള്ള ഭക്തിയിലും പ്രേമത്തിലുംകൂടി ദിവ്യത്വം സാക്ഷാൽകരിക്കൽ.

3. രാജയോഗം-മനഃസംയമംകൊണ്ടു ദിവ്യത്വം സാക്ഷാത്കരിക്കൽ.

4. ജ്ഞാനയോഗം-സ്വന്തം ദിവ്യത്വം ജ്ഞാനത്തിലൂടെ സാക്ഷാൽകരിക്കൽ.

ഇവയെല്ലാം ഈശ്വരനെന്ന ഒരേ കേന്ദ്രത്തിലേയ്ക്കെത്തിക്കുന്ന ഭിന്ന മാർഗ്ഗങ്ങളാണ്. മതവിശ്വാസത്തിലെ വൈവിധ്യം വാസ്തവത്തിൽ ഒരു മേന്മയാണ്. എല്ലാ മതങ്ങളും നല്ലതാണല്ലോ. അവ ഒരുവനെ മതപരമായ ജീവിതം നയിക്കാൻ പ്രോത്സാഹിപ്പിക്കുന്നിടത്തോളം, വിഭാഗങ്ങളെത്ര കൂടുതലുണ്ടോ അത്ര കൂടുതൽ അവസരങ്ങളുമുണ്ടാവുന്നു. എല്ലാ മനുഷ്യരിലുമുള്ള ദിവ്യപ്രകൃതിയെ വിജയകരമായി ഉദ്ബോധിപ്പിക്കാൻ.

ഓക്ബീച്ച് ക്രിസ്ത്യൻ യൂണിറ്റിയുടെ മുമ്പാകെ വിശ്വവ്യാപിയായ ഐക്യത്തെപ്പറ്റി പറഞ്ഞുകൊണ്ടു വിവേകാനന്ദസ്വാമികൾ പ്രസ്താവിച്ചു:

എല്ലാ മതങ്ങളും അടിസ്ഥാനത്തിൽ ഒരുപോലെയാണ്. പഴംകഥയിലെ ഫാരിസിയെപ്പോലെ, ക്രിസ്ത്യൻപള്ളി, അതുമാത്രമാണ് ശരി എന്നതിന് ഈശ്വരനു നന്ദി പറയുകയും മറ്റു മതങ്ങളെല്ലാം തെറ്റാണെന്നും അവർക്കു ക്രിസ്ത്യൻവെളിച്ചം വേണമെന്നു നിനയ്ക്കുകയും ചെയ്യുന്നുണ്ടെങ്കിലും, ഇതങ്ങനെയാണ്. പൊതുവായ ഔദാര്യത്തിൽ ക്രിസ്ത്യൻ പള്ളിയോടു യോജിക്കാൻ ലോകം തയ്യാറാകുന്നതിനുമുമ്പ് ക്രിസ്തുമതം സഹിഷ്ണുതയുള്ളതാകണം. ഒരു ഹൃദയത്തിലെങ്കിലും സാക്ഷിയല്ലാത്തവനായിട്ടില്ല ഈശ്വരൻ. മനുഷ്യർ, വിശേഷിച്ച് യേശുക്രിസ്തുവിനെ അനുസരിക്കുന്ന മനുഷ്യർ, ഇതു സമ്മതിക്കാൻ തയ്യാറാവണം. ഈശ്വരകുടുംബത്തിലേക്ക് ഓരോ നല്ല മനുഷ്യനെയും പ്രവേശിപ്പിക്കാൻ യേശുക്രിസ്തു തയ്യാറായിരുന്നു. ചില സംഗതികളിൽ വിശ്വസിക്കുന്നവനല്ല, സ്വർഗ്ഗസ്ഥനായ പിതാവിന്റെ ഇഷ്ടം ചെയ്യുന്നവനാണ് ശരി. ശരിയാകയും ശരി ചെയ്കയുമെന്ന ഈ അടിസ്ഥാനത്തിൽ ലോകത്തിനു മുഴുവൻ യോജിക്കാം.

## 2

## നാലു യോഗമാർഗ്ഗങ്ങൾ*

നമ്മുടെ പ്രധാനപ്രശ്നം സ്വതന്ത്രരാകയാണ്. അപ്പോൾ പ്രകടമാണ്, നമ്മെ കേവലമെന്നു സാക്ഷാൽക്കരിക്കുംവരെ നമുക്കു വിമുക്തി പ്രാപിക്കാവതല്ലെന്ന്. എങ്കിലും ഈ സാക്ഷാൽക്കാരം സാധിക്കാൻ നാനാമാർഗ്ഗങ്ങളുണ്ട്. ഈ ഉപായങ്ങൾക്കു യോഗം (യോജിപ്പിക്കുക, നമ്മുടെ

* സ്വാമിജിയുടെ ആദ്യത്തെ അമേരിക്കൻ സന്ദർശനകാലത്ത് ഒരു പാശ്ചാത്യശിഷ്യന്റെ ചോദ്യങ്ങൾക്കുത്തരമായിട്ടെഴുതിയത്.

യാഥാർത്ഥ്യത്തോടു നമ്മെ യോജിപ്പിക്കുക) എന്ന ജാതിനാമമുണ്ട്. ഈ യോഗങ്ങൾ വിവിധഗണങ്ങളായി വിഭക്തങ്ങളെങ്കിലും മുഖ്യമായി നാലു തരത്തിൽപ്പെടും. ഓരോന്നും കേവലത്തിന്റെ സാക്ഷാൽക്കാരത്തിലേക്കുള്ള പരമ്പരയാ നയിക്കുന്ന ഉപായങ്ങൾ മാത്രമാകയാൽ അവ വിവിധസ്വഭാവങ്ങൾക്കു അനുയുക്തങ്ങളാണ്. ഇവിടെ ഇതോർക്കേണ്ടതുണ്ട്. വ്യാവഹാരികമനുഷ്യൻ, പാരമാർത്ഥികമനുഷ്യൻ അഥവാ കേവലം ആയിത്തീരുന്നു എന്നല്ല. കേവലത്തിന് ആയിത്തീരലില്ല. അതു നിത്യമുക്തം, നിത്യപൂർണ്ണം. എങ്കിലും തെല്ലിട അതിനെ മൂടിയിരിക്കുന്ന അജ്ഞാനത്തെ മാറ്റേണ്ടിയിരിക്കുന്നു. അതുകൊണ്ട്, എല്ലാ യോഗദർശനങ്ങളുടെയും (ഓരോ മതവും ഒന്നിനെ പ്രതിനിധാനം ചെയ്യുന്നു) ഉദ്ദേശ്യം മുഴുവൻ ഈ അജ്ഞാനത്തെ നിവർത്തിച്ചു സ്വപ്രകൃതിയെ വീണ്ടെടുക്കുവാൻ ആത്മാവിനെ അനുവദിക്കയാണ്. ഈ വിമോചനത്തിനു മുഖ്യസാധകങ്ങൾ അഭ്യാസവും വൈരാഗ്യവുമാണ്. വൈരാഗ്യം ജീവിതത്തോടുള്ള അനാസക്തിയാണ്. എന്തെന്നാൽ, ഭോഗേച്ഛയാണ് അതിനെത്തുടർന്ന് ഈ ബന്ധനമൊക്കെ കൊണ്ടുവരുന്നത്. അഭ്യാസം യോഗങ്ങളിലൊന്നിന്റെ നിത്യപരിശീലനവും.

കർമ്മയോഗം: കർമ്മംകൊണ്ടു ചിത്തത്തെ ശുദ്ധീകരിക്കയാണ് കർമ്മയോഗം. സത്തോ അസത്തോ ആയ ഒരു കർമ്മം ചെയ്താൽ അതു പരിപാകമായി സത്തോ അസത്തോ ആയ ഒരു ഫലം ഉള്ളവാക്കുകതന്നെ വേണം. ഒരു ശക്തിക്കും അതു തടയാനാവില്ല. ഹേതുവുണ്ടെന്നു വന്നാൽ, അതുകൊണ്ട് സത്പ്രവൃത്തി സൽകർമ്മവും ദുഷ്പ്രവൃത്തി ദുഷ്കർമ്മവും ഉളവാക്കുകയാൽ മോചനത്തിന് ഒരിക്കലും ആശിക്കാതെ, ജീവൻ നിത്യബന്ധനത്തിൽ പെട്ടുപൊയ്ക്കൊണ്ടിരിക്കുന്നു. ഈ കർമ്മം ശരീരത്തിനോ ചിത്തത്തിനോ മാത്രമാണ്. ഒരിക്കലും ആത്മാവിനുള്ളതല്ല. ആത്മാവിന് ഒരാവരണമിടാനേ അതിനു കഴിയൂ. ദുഷ്കർമ്മമിടുന്ന ആവരണം അജ്ഞാനമാണ്. സൽകർമ്മത്തിനു ധാർമ്മികശക്തികളെ ബലപ്പെടുത്താൻ കഴിവുണ്ട്. അങ്ങനെ അത് അനാസക്തിയെ ഉളവാക്കുന്നു. അതു ദുഷ്കർമ്മത്തിലേക്കുള്ള പ്രവണതയെ നശിപ്പിക്കയും അതുവഴി ചിത്തത്തെ ശുദ്ധീകരിക്കയും ചെയ്യുന്നു. ഭോഗേച്ഛയോടെയാണ് കർമ്മം ചെയ്യുന്നതെങ്കിൽ, ആ ഭോഗത്തെ മാത്രമേ അതുളവാക്കു, ചിത്തത്തെ ശുദ്ധീകരിക്കില്ല. അതുകൊണ്ട് ഫലഭോഗത്തിൽ ഒരാശയുമില്ലാതെവേണം കർമ്മങ്ങളെല്ലാം ചെയ്യേണ്ടത്. എല്ലാ പേടിയും ഇഹപരഭോഗങ്ങളിലുള്ള എല്ലാ കൊതിയും കർമ്മയോഗി എന്നേയ്ക്കും നിഷ്കാസനം ചെയ്യണം. കൂടാതെ, പ്രതിഫലേച്ഛയില്ലാത്ത ഈ കർമ്മം സർവ്വബന്ധമൂലമായ സ്വാർത്ഥതയെ നശിപ്പിക്കും. കർമ്മയോഗിയുടെ മുദ്രാവാക്യം 'ഞാനില്ല, നീതന്നെ' എന്നാണ്. അവന് എത്ര സ്വാർത്ഥത്യാഗവും ഏറിപ്പോകുന്നില്ല. എന്നാൽ അവൻ, ഇതുചെയ്യുന്നതു സ്വർഗ്ഗത്തിൽ പോകാനാകട്ടെ, ഇഹലോകത്തിലെ പേരോ പെരുമയോ മറ്റെന്തെങ്കിലും മെച്ചമോ കിട്ടാനാകട്ടെ, ആശിക്കാതെയാണ്. ഈ നിസ്സ്വാർത്ഥ

കർമ്മത്തിന്റെ വ്യാഖ്യാനവും യുക്തിദർശനവും ജ്ഞാനയോഗത്തിൽ മാത്രമാണെങ്കിലും മനുഷ്യന്റെ സഹജദിവ്യത്വം, പരഹിതത്തിനു വേണ്ടി മാത്രം, ഒരു സ്വാർത്ഥോദ്ദേശ്യവും കൂടാതെ സർവ്വത്യാഗങ്ങളും ചെയ്യിക്കുന്നു. അവന്റെ വിശ്വാസമോ മതമോ എന്തുതന്നെയായാലും പലർക്കും ധനബന്ധനം വളരെ വലിയതാണ്. അവരുടെ ധനക്കൊതിക്കു ചുറ്റും പിടിച്ചുവരുന്ന കട്ടയുടയ്ക്കാൻ കർമ്മയോഗം അവർക്കത്യാവശ്യമാണ്.

അടുത്തതു ഭക്തിയോഗം. ഏതെങ്കിലും തരത്തിലുള്ള ഭക്തി, ഉപാസന അഥവാ പ്രേമമാണ് മനുഷ്യനുള്ള ലഘുതമവും പ്രിയതമവും സ്വാഭാവികതമവുമായ മാർഗ്ഗം. ഈ ജഗത്തിന്റെ സ്വാഭാവികസ്ഥിതി ആകർഷണമാണ്. അതിനെത്തുടർന്നു തീർച്ചയായും അന്തിമവിയോഗം വരും. എന്നിരുന്നാലും മനുഷ്യഹൃദയത്തിൽ ഐക്യത്തിനുള്ള സ്വാഭാവികപ്രചോദനമാണ് പ്രേമം. സ്വയം കഷ്ടതയ്ക്കുള്ള വലിയൊരു കാരണമാണെങ്കിലും ഒത്ത വിഷയത്തിലേക്ക് ഒത്തവണ്ണം നയിക്കാമെങ്കിൽ അതു വിമുക്തി കൈവരുത്തുന്നു. ഭക്തിയുടെ വിഷയം ഈശ്വരനാണ്. വിഷയവും വിഷയിയുമില്ലാതെ പ്രേമമുണ്ടാവില്ല. പ്രേമവിഷയംതന്നെ, ആദ്യം, നമ്മുടെ പ്രേമത്തെ പ്രതികരിക്കാവുന്ന ആളായിരിക്കണം. അതുകൊണ്ട്, പ്രേമദേവത, ചില അർത്ഥത്തിൽ ഒരു മാനുഷദേവതയായിരിക്കണം. അവിടുന്നു പ്രേമത്തിന്റെ ഈശ്വരനായിരിക്കണം. അങ്ങനെ ഒരീശ്വരൻ ഉണ്ടോ ഇല്ലയോ എന്ന ചോദ്യത്തിനു പുറമെ ഇതൊരു വസ്തുതയാണ്. ഹൃദയത്തിൽ പ്രേമമുള്ളവർക്ക് ഈ കേവലം പ്രേമദേവതയായി, സഗുണനായി ആവിർഭവിക്കുന്നു. താണതരം ആരാധനകളിൽ ഈശ്വരൻ ന്യായാധിപനോ ദണ്ഡധരനോ ഭയന്നനുസരിക്കപ്പെടേണ്ടവനോ എന്ന ആശയമാണുള്ളത്. അത് പ്രേമമെന്നു വിളിക്കപ്പെടാൻ അർഹിക്കുന്നില്ല. അവ ക്രമേണ കൂടുതൽ ഉയർന്ന രൂപങ്ങളിലേക്കു വളരുന്ന ആരാധനാരൂപങ്ങളാണെങ്കിലും, നാം പ്രേമത്തെത്തന്നെ പരിഗണിക്കാൻ പോകുന്നു. നമുക്കു പ്രേമത്തെ ഒരു ത്രികോണംകൊണ്ടുദാഹരിക്കാം. അതിന്റെ ചുവട്ടിലുള്ള ഒരു കോൺ അഭയമാണ്. ഭയമുള്ളിടത്തോളം കാലം അതു പ്രേമമല്ല. പ്രേമം ഭയത്തെയൊക്കെ നിഷ്കാസനം ചെയ്യുന്നു. കൂടെ കുഞ്ഞുള്ള അമ്മ കടുവയെ നേരിടും തന്റെ സന്തതിയെ സംരക്ഷിക്കാൻ. രണ്ടാം കോൺ പ്രേമം ഒന്നും ചോദിക്കുന്നില്ല. യാചിക്കുന്നില്ല എന്നതാണ്. മൂന്നാമത്തേത്, അല്ലെങ്കിൽ ഉച്ചകോടി, പ്രേമം പ്രേമത്തിനുവേണ്ടിത്തന്നെ പ്രേമിക്കുന്നു എന്നതാണ്. വിഷയമെന്ന ആശയം തന്നെ വിലയിക്കുന്നു. പ്രേമം പ്രേമിക്കപ്പെടുന്ന ഒരേ രൂപം പ്രേമം മാത്രം. ഇതാണ് അത്യുച്ചനിഷ്കർഷണം. കേവലമായ അവസ്ഥ.

അടുത്തതു രാജയോഗം. ഈ യോഗങ്ങളിൽ ഓരോന്നിലും ഇണങ്ങിച്ചേരുന്നതാണ് രാജയോഗം. വിശ്വാസം ഉള്ളതോ ഇല്ലാത്തതോ ആയ എല്ലാ വർഗ്ഗത്തിലുമുള്ള അന്വേഷകർക്കും ഇതുചേരുന്നു. മതപരമായ അന്വേഷണത്തിനുള്ള യഥാർത്ഥോപകരണവും ഇതുതന്നെ. ഓരോ

സയൻസിനും അതിന്റെ സ്വന്തം ഗവേഷണരീതിയുള്ളതുപോലെ, ഈ രാജയോഗം മതത്തിന്റെ രീതിയാകുന്നു. ഈ സയൻസും വിവിധഘടന കൾക്കനുസരിച്ച് വിവിധം പ്രയോഗിക്കപ്പെടുന്നു. മുഖ്യാംഗങ്ങൾ പ്രാണാ യാമവും ധാരണയും ധ്യാനവുമാണ്. ഈശ്വരനിൽ വിശ്വസിക്കുന്നവർക്ക്, ഒരു ഗുരുവിൽനിന്നു കൈവരിക്കുന്ന ഒരു പ്രതീകനാമം-ഉദാഹരണമായി ഓം അഥവാ മറ്റു പവിത്രപദങ്ങൾ-വലിയ സഹായമാകും. 'ഓം' ആണ് മഹത്തമം. കേവലമെന്നർത്ഥമാകയാൽ ഈ പവിത്രനാമങ്ങൾ ജപിക്കു മ്പോൾ അവയുടെ അർത്ഥത്തെ ഭാവനം (ധ്യാനം) ചെയ്യുകയാണ് മുഖ്യാ ഭ്യാസം.

അടുത്തതാണ് ജ്ഞാനയോഗം. ഇതു മൂന്നംഗങ്ങളായി വിഭജിക്കപ്പെ ട്ടിരിക്കുന്നു. ഒന്നാമത്, ആത്മാവു മാത്രം പരമാർത്ഥവും മറ്റുള്ളവയെല്ലാം മായയുമാണ് എന്ന സത്യത്തിന്റെ ശ്രവണം. രണ്ടാമത്: ഈ തത്ത്വചിന്ത യെപ്പറ്റി എല്ലാ കാഴ്ചപ്പാടിൽനിന്നും യുക്തിവിചാരം ചെയ്യുക (മനനം). മൂന്നാമത്: സർവ്വവാദങ്ങളും വേണ്ടെന്നുവെയ്ക്കുകയും സത്യം സാക്ഷാൽക്കരിക്കയും (നിദിധ്യാസം). ഈ സാക്ഷാൽക്കാരത്തിന്റെ ഘട കങ്ങളാണ്. 1 ബ്രഹ്മം സത്യവും മറ്റൊക്കെ മിഥ്യയുമെന്നുള്ള തീർച്ച. 2. ഭോഗരാഗമെല്ലാം വെടിയുക. 3. ഇന്ദ്രിയമനഃസംയമം, 4. തീക്ഷ്ണമായ മോക്ഷേച്ഛ. എപ്പോഴും ഈ പരമാർത്ഥത്തെ ധ്യാനിക്കയും ജീവനെ അതിന്റെ പരമാർത്ഥസ്വരൂപം ഓർമ്മിപ്പിക്കയും മാത്രമാണ് ഈ യോഗ ത്തിന്റെ മാർഗ്ഗങ്ങൾ. ഇത് ഉച്ചതമമാണ്, എന്നാൽ കഠിനതമം. പലരും ഇതിനെ ബുദ്ധികൊണ്ടു ഗ്രഹിക്കുന്നുണ്ട്. എന്നാൽ വളരെ ചുരുക്കമേ സാക്ഷാൽകാരം പ്രാപിക്കുന്നുള്ളൂ.

## 3

## കർമ്മയോഗത്തെപ്പറ്റി

മാനസികവും ഭൗതികവുമായ സർവ്വവിഷയങ്ങളിൽനിന്നും ജീവന്റെ വിയോഗമാണ് ലക്ഷ്യം. അതു പ്രാപിച്ചാൽ ജീവൻ അറിയും, താൻ എക്കാ ലവും ഒറ്റയ്ക്കായിരുന്നെന്നും തന്നെ സുഖിപ്പിക്കാൻ ആരും വേണ്ടെന്നും. നമ്മെ സുഖിപ്പിക്കാൻ നമുക്ക് ആരെങ്കിലും വേണമെന്നുള്ള കാല ത്തോളം നാം അടിമകളാണ്. താൻ സ്വതന്ത്രനെന്നും തന്നെ പൂരിപ്പിക്കാൻ ഒന്നും വേണ്ടതില്ലെന്നും ഈ പ്രകൃതി തീരെ അനാവശ്യമാണെന്നും പുരു ഷൻ അറിയുമ്പോൾ കൈവല്യം പ്രാപ്തമായി.

മനുഷ്യർ ചില്ലറ ഡോളറിന്റെ പിന്നാലെ പായുകയാണ്. അത്ര ഡോളർ കിട്ടാൻ സഹജീവിയെ ചതിക്കുന്നല്ലോ എന്നൊരു വിചാരവുമില്ല. എന്നാൽ, അവർ തങ്ങളെത്തന്നെ നിയന്ത്രിക്കുമെങ്കിൽ ദശലക്ഷക്കണ ക്കിനു ഡോളർ-അവർക്കു വേണമെങ്കിൽ-വരുത്തത്തക്ക ലക്ഷണങ്ങൾ

കുറച്ചു കൊല്ലങ്ങൾക്കകം തങ്ങളിൽ തെളിയും. അപ്പോൾ അവരുടെ ഇച്ഛ ലോകത്തെ ഭരിക്കും. എങ്കിലും നമ്മളെല്ലാം അത്ര വിഡ്ഢികളാണ്!

ലോകത്തോടു തന്റെ തെറ്റുകൾ പറഞ്ഞിട്ടു പ്രയോജനമെന്ത്? അങ്ങനെ അവ അകൃത്യങ്ങളാകുന്നില്ല. ഒരുവൻ ചെയ്തതെന്തോ അതവൻ സഹിക്കണം. അവൻ യത്നിക്കണം. കൂടുതൽ നന്നായി ചെയ്യണം. ലോകത്തിനു സഹഭാവം കരുത്തുറ്റവരോടും കഴിവുറ്റവരോടും മാത്രമാണ്.

മനുഷ്യരാശിക്കും പ്രകൃതിക്കും സ്വച്ഛന്ദയജ്ഞമായി ചെയ്യപ്പെടുന്ന കർമ്മം മാത്രമേ ബന്ധകാസക്തിയെ ഒപ്പം കൊണ്ടുവരാതുള്ളൂ.

ഒരുതരം കർത്തവ്യത്തെയും കുറച്ചു കണ്ടുകൂടാ. താഴ്ന്ന കർമ്മം ചെയ്യുന്നവൻ അക്കാരണംകൊണ്ടുമാത്രം ഉയർന്ന കർമ്മം ചെയ്യുന്നവനേക്കാൾ താഴ്ന്നവനല്ല. ചെയ്യുന്ന കർത്തവ്യത്തിന്റെ സ്വഭാവം കൊണ്ടല്ല ഒരുവനെ മതിക്കേണ്ടത്. അതു ചെയ്യുന്ന രീതികൊണ്ടുവേണം. അവൻ അതു ചെയ്യുന്ന രീതിയും അതു ചെയ്യാനുള്ള കഴിവും തന്നെയാണ് അവന്റെ പരീക്ഷ. തന്റെ ജീവിതത്തിൽ എല്ലാദിവസവും അസംബന്ധം പുലമ്പുന്ന പ്രാധ്യാപകനെക്കാൾ മെച്ചപ്പെട്ടവനാണ്. എത്രയും കുറഞ്ഞ സമയംകൊണ്ടു ബലവും അഴകുമുള്ള ഒരു ജോഡി ഷൂസുണ്ടാക്കുന്ന ഒരു ചെരുപ്പുകുത്തി.

എല്ലാ കർത്തവ്യവും പവിത്രമാണ്. കർത്തവ്യഭക്തിയാണ് ഉത്തമമായ ഈശ്വരാരാധന. ബദ്ധന്മാരുടെ മൂഢവും അജ്ഞാനരുദ്ധവുമായ ആത്മാക്കളെ ഉദ്ബോധിപ്പിക്കയും വിമോചിപ്പിക്കയും ചെയ്യുന്നതിൽ വലിയ സഹായത്തിനു മൂലമാണത്.

നമ്മോടേറ്റവും അടുത്ത, ഇപ്പോൾ നമുക്കു കൈവന്നിരിക്കുന്ന കർത്തവ്യം നന്നായി ചെയ്യുന്നതുകൊണ്ടു നാം നമ്മെ കൂടുതൽ കരുത്തരാക്കുന്നു. ഇങ്ങനെ പടിപടിയായി കരുത്തു മെച്ചപ്പെടുത്തി, ജീവിതത്തിലും സമുദായത്തിലും കാമ്യതമവും മാന്യതമവുമായ കർത്തവ്യങ്ങൾ ചെയ്യുവാൻ വിശേഷാവകാശമുള്ള ഒരു സ്ഥാനം തന്നെയും നാം പ്രാപിച്ചെന്നുവരാം.

പ്രകൃതിയുടെ നീതി സർവ്വദാ കഠോരവും കനിവില്ലാത്തതുമാണ്.

ഏറ്റവും പ്രായോഗികതയുള്ളവൻ ജീവിതത്തെ നന്മയെന്നോ തിന്മയെന്നോ പറയില്ല.

വിജയിയായ ഓരോരുവന്റെയും പിന്നിൽ, എങ്ങോ ഒരിടത്തുണ്ട് ഭയങ്കരമായ അഭേദ്യത, ഭയങ്കരമായ ആർജ്ജവം. അതാണുതാനും ജീവിതത്തിൽ അവന്റെ വിഖ്യാതവിജയത്തിനു കാരണം. അവൻ തികച്ചും നിസ്സ്വാർത്ഥനായിരുന്നിരിക്കില്ല. എങ്കിലും അവൻ അങ്ങോട്ടടുക്കുകയാ

യിരുന്നു. അവൻ തികച്ചും നിസ്സ്വാർത്ഥിയായിരുന്നെങ്കിലും അവന്റെ വിജയം ബുദ്ധന്റെയോ ക്രിസ്തുവിന്റെയോ പോലെ മഹത്തായേനേ. നിസ്സ്വാർത്ഥതയുടെ മാത്ര എവിടെയും വിജയത്തിന്റെ മാത്രയെ കുറിക്കുന്നു.

മനുഷ്യവർഗ്ഗത്തിന്റെ മഹാനായകന്മാർ പ്രസംഗമണ്ഡലപ്രവർത്തനത്തെക്കാൾ ഉയർന്ന ഒരു മണ്ഡലത്തിൽ പെട്ടവരാണ്.

നാമെത്ര ശ്രമിച്ചാലും, തികച്ചും ശുദ്ധമോ തികച്ചും അശുദ്ധമോ ആയ ഒരു പ്രവൃത്തിയും ഉണ്ടാവുക സാധ്യമല്ല. ശുദ്ധിയും അശുദ്ധിയും അഹിംസയും ഹിംസയും എന്ന അർത്ഥത്തിൽ മറ്റവയെ ഹിംസിക്കാതെ നമുക്കു ശ്വസിക്കാനോ ജീവിക്കാനോ ആവില്ല. നാം കഴിക്കുന്ന ഓരോ ഉരുള ച്ചോറും വേറൊന്നിന്റെ വായിൽനിന്നെടുത്തതാണ്. നമ്മുടെ ജീവിതം തന്നെ മറ്റു കുറേ ജീവന്മാരെ ഞെരുക്കിത്തള്ളുകയാണ്. മനുഷ്യരുടെയോ മൃഗങ്ങളുടെയോ സസ്യപ്രാണിയുടെയോ ആവാം. എന്നാലും ആരെയോ എവിടെയോ നമുക്കു ഞെരുക്കിത്തള്ളേണ്ടിയിരിക്കുന്നു. സംഗതി അങ്ങനെയിരിക്കെ കർമ്മംകൊണ്ടു പൂർണ്ണത സാധ്യമല്ലെന്നു സ്വാഭാവികമായി വന്നുകൂടുന്നു. അനന്തതയിലൂടെ നമുക്കു കർമ്മം ചെയ്യാം. ഈ കുനഷ്ടുപിടിച്ച കുരുക്കിൽനിന്നു പുറംവഴി കിട്ടില്ല. നമുക്കു കർമ്മം ചെയ്തു ചെയ്തു പോകാം. എന്നാൽ അവസാനമുണ്ടാവില്ല.

സ്വാതന്ത്ര്യത്തിലും പ്രേമത്തിലും കൂടി പ്രവർത്തിക്കുന്നവൻ ഫലത്തെ തീരെ വകവെയ്ക്കുന്നില്ല. എന്നാൽ അടിമയ്ക്കു അവന്റെ ചമ്മട്ടിയടി വേണം. വേലക്കാരന് അവന്റെ ശമ്പളം വേണം. എല്ലാ ജീവിതവും അങ്ങനെയാണ്. ഉദാഹരണത്തിന് പൊതുജീവിതമെടുക്കുക. പൊതുപ്രഭാഷകനു കുറച്ചു കയ്യടിവേണം. അല്ലെങ്കിൽ കുറച്ചു ചീറ്റലോ കൂക്കുവിളിയോ. അതു കൂടാതെ അയാളെ ഒരു മൂലയ്ക്കിരുത്തിയാൽ നിങ്ങൾ അവനെ കൊല്ലുകയാണ്. അവന്നതാവശ്യമാണ്. ഇത് അടിമത്തത്തിലൂടെയുള്ള പ്രവൃത്തിയാണ്. അത്തരം പരിസ്ഥിതിയിൽ പകരം ചിലതു പ്രതീക്ഷിക്കുക രണ്ടാം പ്രകൃതിയായിത്തീരുന്നു. അടുത്തു വരുന്നതു ശമ്പളം വേണ്ടുന്ന ഭൃത്യന്റെ പ്രവൃത്തിയാണ്. ഇതു ഞാൻ തരുന്നു. അതു നീ തരണം. 'കർമ്മം കർമ്മത്തിനുവേണ്ടി' എന്നു പറയുന്നതിനേക്കാൾ എളുപ്പം ഒന്നുമില്ല. എന്നാൽ അത്ര ദുഃസാധ്യവും ഒന്നുമില്ല. 'കയ്യിലും മുട്ടിലും' ഞാൻ ഇരുപതു നാഴിക പോകാം. കർമ്മത്തിനുവേണ്ടി കർമ്മം ചെയ്യുന്നവന്റെ മുഖം കാണാൻ എവിടെയോ ഒരു പ്രയോജനമുണ്ട്. ധനമല്ലെങ്കിൽ പ്രതാപം, പ്രതാപമല്ലെങ്കിൽ ലാഭം. എങ്ങനെയോ എവിടെയോ ഒരു പ്രയോജനശക്തിയുണ്ട്. നിങ്ങൾ എന്റെ സ്നേഹിതനാണ്. എനിക്കു

നിങ്ങൾക്കുവേണ്ടി നിങ്ങളോടൊത്തു പ്രവർത്തിക്കയും വേണം. ഇതൊക്കെ വളരെ നല്ലത്. ഓരോ നിമിഷവും എന്റെ ഭാവശുദ്ധിയെപ്പറ്റി ഞാൻ പ്രതിപ്രഖ്യാപനം ചെയ്തേക്കാം. എന്നാൽ കരുതിക്കോളൂ, എന്നോടു യോജിക്കുമെന്നു നിങ്ങൾക്കു തീർച്ചയുണ്ടായിരിക്കണം. ഇല്ലാത്തപക്ഷം ഞാൻ നിങ്ങളെ ഒരിക്കലും കാക്കില്ല, നിങ്ങൾക്കുവേണ്ടി ജീവിക്കയുമില്ല! പ്രയോജനത്തിന്നായുള്ള ഇത്തരം പ്രവൃത്തി ക്ലേശാവഹമാണ്. എവിടെ നാം നമ്മുടെ മനസ്സിന്റെ നാഥന്മാരായി പ്രവർത്തിക്കുന്നു, ആ പ്രവൃത്തി മാത്രം അസക്തിയും ആനന്ദവും കൈവരുത്തുന്നു.

പഠിക്കേണ്ട വലിയ പാഠം ഇതാണ്. ലോകത്തിന്റെ മുഴുവൻ മാനദണ്ഡം ഞാനല്ല. ഓരോ മനുഷ്യനും അവന്റെ ആശയംകൊണ്ടു മതിക്കപ്പെടണം; ഓരോ വർഗ്ഗവും അതിന്റെ ആദർശവും തോതും കൊണ്ട്, ഓരോ രാജ്യത്തിലെയും ഓരോ ആചാരത്തിന്റെ യുക്തിയും വ്യവസ്ഥകളും കൊണ്ട്. അമേരിക്കനാചാരങ്ങൾ അമേരിക്കർ ജീവിക്കുന്ന ചുറ്റുപാടുകളുടെ ഫലമാണ്. ഭാരതീയാചാരങ്ങൾ ഭാരതീയരുള്ള ചുറ്റുപാടുകളുടെ ഫലവുമാണ്. അതുപോലെ ചൈനയേയും ജപ്പാനേയും ഇംഗ്ലണ്ടിനേയും മറ്റോരോ രാജ്യത്തെയും പറ്റി.

നാമെല്ലാം നമ്മെക്കാണുന്നതു നാം പാകപ്പെട്ട സ്ഥാനത്താണ്. ഓരോ പന്തും അതിന്റെ സ്വന്തം തുള കണ്ടെത്തുന്നു.

നടന്നുകൊണ്ടേ ഇരിക്കുന്ന ലോകവ്യാപകമായ ഈ പൊരുത്തപ്പെടലിൽ, ഒരുവനു മറ്റൊരുവനെക്കാൾ കഴിവുണ്ടെങ്കിൽ ലോകം അതും കണ്ടുപിടിക്കും. അതുകൊണ്ട് പിറുപിറുക്കുന്നതു വെറുതെ. ദുഷ്ടനും മറ്റുമായ ഒരു ധനികനുണ്ടെങ്കിൽ, അയാളിലുമുണ്ടായിരിക്കണം അയാളെ ധനികനാക്കിയ ചില ഗുണങ്ങൾ. അതേ ഗുണങ്ങൾ വേറെയാർക്കെങ്കിലുമുണ്ടെങ്കിൽ അയാളും ധനികനാകും. കലഹിച്ചിട്ടും വിലപിച്ചിട്ടും എന്തുഗുണം? കാര്യങ്ങൾ മെച്ചപ്പെടുത്താൻ അതു നമുക്കുതകുകയില്ല. ചെയ്യേണ്ടതായി തനിക്കു കൈവന്ന ചെറുകാര്യത്തിൽ പിറുപിറുക്കുന്നവൻ എല്ലാ കാര്യത്തിലും പിറുപിറുക്കും. എപ്പോഴും പിറുപിറുത്ത് അയാൾ ഒരു ക്ലിഷ്ടജീവിതം നയിക്കും. എല്ലാം പരാജയപ്പെടുകയും ചെയ്യും. പോകുന്ന പോക്കിൽ ചക്രത്തിനു തോളു കൊടുത്തുകൊണ്ട് തനതു കർത്തവ്യം ചെയ്യുന്നവനോ, വെളിച്ചം കാണും. അയാളുടെ പങ്കിനു കൂടുതൽ കൂടുതൽ ഉയർന്ന കർത്തവ്യങ്ങൾ വന്നു വീഴുകയും ചെയ്യും.

## 4

## ജ്ഞാനവും കർമ്മവും*

ഏറ്റവും വലിയ ശക്തി വിചാരശക്തിയിൽനിന്നാണ് ഉളവാകുന്നത്. ഭൂതം എത്രയേറെ സൂക്ഷ്മമാകുന്നുവോ അത് അത്രയേറെ ശക്തിമത്താകുന്നു. വിചാരത്തിന്റെ നിശ്ശബ്ദശക്തി ദൂരെയുള്ള ആളുകളേയും സ്വാധീനിക്കുന്നു. കാരണം, മനസ്സ് അനേകമെന്നപോലെ ഏകവുമാണ്. ജഗത്ത്

* 1895 നബംബർ 21-നു ലണ്ടനിൽ ചെയ്ത ഒരു പ്രസംഗത്തിന്റെ കുറിപ്പ്

ഒരു ചിലന്തിവലയാണ്. മനസ്സുകൾ ചിലന്തികളും.

ഈ വിശ്വം ഒരു വിശ്വപുരുഷൻ എന്ന ദൃശ്യമാണ്. അവിടുന്ന്, ഇന്ദ്രിയങ്ങളിലൂടെ കാണപ്പെടുമ്പോൾ വിശ്വനാകുന്നു. ഇതു മായയാണ്. അതുകൊണ്ട് ജഗത് ഒരു ഭ്രമമാണ്. അതായത് പരമാർത്ഥത്തിന്റെ ഒരപൂർണ്ണദർശനം. അർദ്ധാവിർഭാവം. പ്രഭാതസൂര്യൻ ചെമ്പന്തായി കാണാകുംപോലെതന്നെ. അങ്ങനെ, തിന്മകളും ദുഷ്ടതകളുമെല്ലാം ദൗർബ്ബല്യം മാത്രം. നന്മയുടെ അപൂർണ്ണദർശനം.

ഒരു ഋജുരേഖ അറുതിയില്ലാതെ നീട്ടിയാൽ ഒരു വൃത്തമായിത്തീരുന്നു. (പരമ) നന്മയക്കുവേണ്ടിയുള്ള അന്വേഷണം. (പരമ) ആത്മാവിൽ മടങ്ങിയെത്തുന്നു. ഞാനാണ് ഗഹനത മുഴുവൻ, ഈശ്വരൻ. ഞാൻ ഒരു ശരീരം, അപരമായ ആത്മാവ്. ഞാൻ വിശ്വനാഥനുമാണ്.

മനുഷ്യൻ എന്തിനു സുചരിതനും ശുദ്ധനുമാകണം? ഇത് ഇച്ഛയെ ബലപ്പെടുത്തുന്നതുകൊണ്ട്. യഥാർത്ഥപ്രകൃതിയെ പ്രകാശിപ്പിച്ച് ഇച്ഛയെ ബലപ്പെടുത്തുന്നതെല്ലാം സുചരിതം. മറിച്ചു ചെയ്യുന്നതെല്ലാം ദുശ്ചരിതം. നാടുതോറും തോതു മാറുന്നു. നിയമങ്ങൾക്കും വാക്കുകൾക്കും മറ്റുമുള്ള അടിമത്തത്തിൽനിന്ന് മനുഷ്യൻ വിട്ടുപോരണം. ഇപ്പോൾ നമുക്ക് ഇച്ഛാസ്വാതന്ത്ര്യമില്ല. എന്നാൽ നമുക്കതു കിട്ടും. നാം സ്വതന്ത്രരാകുമ്പോൾ. സന്ന്യാസം ഈ ലോകത്തിന്റെ ത്യാഗമാണ്. വിഷയേന്ദ്രിയസംയോഗത്താൽ കാമക്രോധങ്ങളും തൽഫലമായി ദുഃഖവും ഉണ്ടാകുന്നു. ത്യാഗമില്ലാത്തിടത്തോളംകാലം വിഘടിച്ചുനിൽക്കുന്ന അഹങ്കാരവും, തൽകാരണങ്ങളായ വികാരങ്ങളും ക്രമേണ ഒന്നായി മനുഷ്യനെ മൃഗസമാനനാക്കുന്നു.

ഞാൻ ഒരിക്കൽ സശരീരനായിരുന്നു. ജാതനായി പാടുപെട്ടു, മരിക്കയും ചെയ്തു– എന്തു ഭയങ്കരവ്യാമോഹം! ഒരുവൻ ശരീരത്തിൽ അടക്കപ്പെട്ടു രക്ഷയ്ക്കു കരയുന്നു എന്നു വിചാരിക്കുക!

എന്നാൽ നാമൊക്കെ തപസ്വികളാകണമെന്നു സന്ന്യാസം ആവശ്യപ്പെടുന്നുവോ? അപ്പോൾ ആരാണ് മറ്റുള്ളവരെ സഹായിക്കാൻ? സന്ന്യാസം ആത്മപീഡനമല്ല. തെണ്ടികളൊക്കെ ക്രിസ്തുവാണോ? ദാരിദ്ര്യം പവിത്രതയുടെ പര്യായമല്ല. പലപ്പോഴും മറിച്ചാണ്. സന്ന്യാസം മനസ്സിന്റേതാണ്. അതെങ്ങനെ വരുന്നു? ഒരു മരുഭൂമിയിൽ, എനിക്കു ദാഹിച്ചപ്പോൾ, ഞാനൊരു തടാകം കണ്ടു. അതു വളരെ സുന്ദരമായ ഒരു ഭൂഭാഗത്തിന്റെ നടുവിലായിരുന്നു. അതിനെ മരങ്ങൾ ചുഴുന്നു, വെള്ളത്തിൽ അവയുടെ പ്രതിബിംബവും കാണാം, തലകുത്തനെ. പക്ഷേ, മുഴുവനും മരീചികയാണെന്നു തെളിഞ്ഞു. പിന്നെ, ഒരു മാസത്തേയ്ക്കു എല്ലാ ദിവസവും ഞാനതറിഞ്ഞു. അന്നൊരു ദിവസമേ അത് ദാഹപൂർവ്വം നോക്കിക്കണ്ടുള്ളൂ. അത് അയഥാർത്ഥമെന്നു ഞാൻ ധരി

ച്ചുകഴിഞ്ഞിരുന്നു. ഒരു മാസത്തേയ്ക്ക് എല്ലാ ദിവസവും ഞാനതു കാണും. എന്നാൽ ഒരിക്കലും അതിനെ യഥാർത്ഥമെന്നു കൈക്കൊണ്ടില്ല അതു പോലെ, നാം ഈശ്വരനെ പ്രാപിക്കുമ്പോൾ വിശ്വം, ശരീരം എന്നും മറ്റു മുള്ള ആശയം മറയും. അതു പിന്നെയും മടങ്ങിവരും. പക്ഷേ അടുത്ത തവണ അതു അയഥാർത്ഥമെന്നു നാമറിയും.

ലോകചരിത്രം ബുദ്ധനെയും യേശുവിനെയും പോലുള്ളവരുടെ ചരിത്രമാണ്. നിർവ്വികാരന്മാരും നിസ്സംഗന്മാരും ലോകത്തിനു വേണ്ടി ഏറെ പ്രവർത്തിക്കുന്നു. യേശുവിനെ (ദരിദ്ര)ചേരികളിൽ ചിത്രണം ചെയ്യുക. അവിടുന്നു ശോകങ്ങൾക്കപ്പുറം കാണുന്നു. 'നിങ്ങൾ, എന്റെ സോദരരെല്ലാം ദിവ്യന്മാരാണ്.' അവിടുത്തെ കർമ്മം ശാന്തമാണ്. അവിടുന്നു കാരണങ്ങളെ നീക്കുന്നു. നിങ്ങൾക്കു ലോകത്തിന്റെ നന്മയ്ക്കു കർമ്മം ചെയ്യാനാവും. ഈ കർമ്മം മുഴുവൻ വാസ്തവമായിട്ടും ഭ്രമമെന്നറിയുമ്പോൾ ഈ കർമ്മം എത്ര കൂടുതൽ അബോധമോ അത്ര കൂടുതൽ മെച്ചമാണ്. എന്തെന്നാൽ, അപ്പോൾ അതത്രയ്ക്കു ബോധാതീതമാണ്. നമ്മുടെ അന്വേഷണം നന്മയ്ക്കോ തിന്മയ്ക്കോ വേണ്ടിയല്ല. എങ്കിലും സുഖവും നന്മയും അവയുടെ വിരുദ്ധങ്ങളെക്കാൾ സത്യത്തിനോടു കൂടുതൽ അടുത്തതാണ്. ഒരുവന്റെ വിരലിൽ ഒരു മുള്ളു കൊണ്ടു. മറ്റൊന്നു കൊണ്ട് അതു പുറത്തെടുക്കുകയും ചെയ്തു. ആദ്യത്തെ മുള്ളു തിന്മ. രണ്ടാമത്തേതു നന്മ. നന്മയെയും തിന്മയെയും രണ്ടിനെയും കവിഞ്ഞു പോകുന്ന ശാന്തിയാണ് ആത്മാവ്. വിശ്വം അലിഞ്ഞു താഴുന്നു. മനുഷ്യൻ ഈശ്വരനോട് കൂടുതൽ അടുക്കുന്നു. ഒരു നിമിഷത്തേയ്ക്ക് അവൻ പരമാർത്ഥമാണ്– ഈശ്വരൻ, അവൻ വീണ്ടും വേറായി– ഒരു പ്രവാചകൻ. അവന്റെ മുമ്പിൽ, ഇപ്പോൾ, ലോകം വിറയ്ക്കുന്നു. ഒരു വിഡ്ഢി ഉറങ്ങുന്നു, വിഡ്ഢിയായി ഉണരുകയും ചെയ്യുന്നു. ഒരുവൻ ബോധരഹിതൻ, ബോധാതീതൻ ആയാൽ, അവൻ അനന്തമായ ശക്തിയും ശുദ്ധിയും പ്രേമവുംകൊണ്ടു മടങ്ങുന്നു–ഈശ്വരമനുഷ്യൻ. ഇതാണ് ബോധാതീതാവസ്ഥയുടെ ഉപയോഗം.

വിജ്ഞാനം പടക്കളത്തിലും പരിശീലിക്കാം. അങ്ങനെയാണ് ഗീത ഉപദിഷ്ടമായത്. മനസ്സിനു മൂന്നവസ്ഥകളുണ്ട്: സക്രിയം, അക്രിയം, ശാന്തം. അക്രിയാവസ്ഥയുടെ അടയാളം മന്ദസ്പന്ദങ്ങളാണ്. സക്രിയത്തിന്റേതു ശീഘ്രസ്പന്ദങ്ങൾ. ശാന്തത്തിന്റേതു എല്ലാറ്റിലും തീവ്രതമസ്പന്ദങ്ങൾ. ആത്മാവ് രഥത്തിലിരിക്കുന്നെന്നറിയുക. ശരീരമാണ് രഥം. ബാഹ്യേന്ദ്രിയങ്ങൾ കുതിരകൾ. മനസ്സു കടിഞ്ഞാണുകൾ. ബുദ്ധി സാരഥിയും. അങ്ങനെ മനുഷ്യൻ മായാസാഗരം കടന്നു കയറുന്നു. അവൻ

അപ്പുറം പോകുന്നു. അവൻ ഈശ്വരനെ പ്രാപിക്കുന്നു. ഒരുവൻ ഇന്ദ്രിയാധീനനായിരിക്കെ അവൻ ഈ ലോകത്തിന്റേതാണ്. ഇന്ദ്രിയങ്ങളെ അധീനമാക്കിക്കഴിഞ്ഞാലോ, അവൻ സന്ന്യസിച്ചിരിക്കുന്നു.

ക്ഷമപോലും, ദുർബ്ബലവും അക്രിയവുമാകുമ്പോൾ, യഥാർത്ഥമല്ല. പടയാണ് കൂടുതൽ മെച്ചം. വിജയത്തിലേയ്ക്കു ദേവസേനകളെ വരുത്താമെന്നുള്ളപ്പോൾ ക്ഷമിക്കുക. 'നമുക്കു നമ്മുടെ ശത്രുക്കളെ ക്ഷമിക്കാം' എന്ന് അർജ്ജുനൻ പറയുന്നതു കേട്ടിട്ട് സാരഥിയായ കൃഷ്ണൻ മറുപടി പറയുന്നു: 'നീ പണ്ഡിതന്റെ വാക്കുകൾ പറയുന്നു. എന്നാൽ നീ പണ്ഡിതനല്ല. വെറും ഭീരുവാണ്. താമരയിലപോലെ, വെള്ളത്തിൽ ജീവിക്കുന്നെങ്കിലും വെള്ളം പറ്റാതെ-ആത്മാവു ലോകത്തിൽ അതുപോലിരിക്കണം. ഇതൊരു പോർക്കളമാണ്. പടവെട്ടി പുറത്തു കടക്കുക. ഈ ലോകത്തിലെ ജീവിതം ഈശ്വരദർശനത്തിനുള്ള ഒരു സംരംഭമാണ്. നിങ്ങളുടെ ജീവിതത്തെ സന്ന്യാസംകൊണ്ടു കരുത്തിയറ്റപ്പെട്ട ഇച്ഛയുടെ ആവിഷ്കരണമാക്കുക.

നമ്മുടെ മസ്തിഷ്കകേന്ദ്രങ്ങളെയെല്ലാം ബോധപൂർവ്വം നിയന്ത്രിക്കാൻ നാം പഠിക്കണം. ഒന്നാമത്തെ ചുവട് ജീവിക്കുന്നതിന്റെ ആനന്ദമാണ്. ആത്മപീഡനം പൈശാചികമാണ്. ചിരിക്കുന്നതാണ് പ്രാർത്ഥിക്കുന്നതിൽ ഭേദം. പാടുക. ക്ലേശത്തെ ഒഴിക്കുക. ഈശ്വരനെക്കരുതി, അതുകൊണ്ടു മറ്റുള്ളവരെ ബാധിക്കരുത്. പൂക്കളും പടങ്ങളും സുഗന്ധവും കൊണ്ട് നിങ്ങളെ വലയം ചെയ്യുക. വിശുദ്ധന്മാർ പ്രകൃതിയെ ആസ്വദിക്കാൻ പർവ്വതാഗ്രങ്ങളിലേയ്ക്കു പോയി.

രണ്ടാം ചുവടു ശുദ്ധിയാണ്.

മൂന്നാം ചുവടു തികഞ്ഞ മനഃശിക്ഷണമാണ്. സത്യത്തെ അസത്യത്തിൽനിന്നു യുക്തികൊണ്ടു വിവേചനം ചെയ്യുക. ഈശ്വരൻ മാത്രം സത്യമെന്നു കാണുക. നിങ്ങൾ ഈശ്വരനല്ലെന്നു ഒരു നിമിഷത്തേയ്ക്കു വിചാരിച്ചാൽ മഹാഭയം നിങ്ങളെ പിടികൂടുന്നു. ഞാൻ അവൻതന്നെ (സോ*ƒ*ഹം) എന്നു വിചാരിക്കുന്ന ഉടൻ വലിയ ശാന്തിയും മോദവും നിങ്ങൾക്കുണ്ടാകും. ഇന്ദ്രിയങ്ങളെ നിയന്ത്രിക്കുക. ഒരുവൻ എന്നെ ശപിക്കുന്നെങ്കിൽ, അയാളിൽ അപ്പോഴും ഞാൻ ഈശ്വരനെ കാണണം. എന്റെ ദൗർബ്ബല്യംകൊണ്ടല്ലോ ഞാൻ അയാളെ ശപ്താവായി കാണുന്നു. ഒരു പാവത്തിനു നിങ്ങൾ നന്മ ചെയ്കെ, അയാൾ നിങ്ങൾക്കൊരു വിശേഷാവകാശം നീട്ടിത്തരികയാണ്. അവിടുന്നു സദയം നിങ്ങളെ അനുവദിക്കയാണ്. അങ്ങനെ അവിടുത്തെ ആരാധിക്കാൻ.

ലോകചരിത്രം, അവനവനിൽ വിശ്വാസമുണ്ടായിരുന്ന ചുരുക്കം ചിലരുടെ ചരിത്രമാണ്. ആ വിശ്വാസം അന്തർദിവ്യതയെ വിളിച്ചു വെളിപ്പെടുത്തുന്നു. നിങ്ങൾക്കെന്തും ചെയ്യാം. അനന്തശക്തിയെ ആവഷ്കരിക്കുവാൻ വേണ്ടത്ര പ്രയത്നിക്കാത്തപ്പോഴേ നിങ്ങൾ പരാജയപ്പെടുന്നുള്ളൂ.

ഒരു മനുഷ്യനോ ജനതയ്ക്കോ വിശ്വാസം നഷ്ടപ്പെട്ടാൽ മരണം വരുന്നു.

പള്ളിനിയമങ്ങൾക്കോ മിഥ്യാചാരത്തിനോ അമർത്താനാവാത്ത ഒരു ദിവ്യത ഉള്ളിലുണ്ട്. ഒരു പിടി ഗ്രീക്കുകാർ മൊഴിയുകയാണ്, എവിടെ വിടെ പരിഷ്കാരമുണ്ടോ, അവിടൊക്കെ ചില തെറ്റുകൾ എപ്പോഴും ഉണ്ടാവും. വ്യസനിക്കരുത്. വലിയ ഉൾക്കാഴ്ച വേണം. 'ചെയ്തതു ചെയ്തു. ഓ, അതു കൂടുതൽ നന്നായി ചെയ്തിരുന്നെങ്കിൽ,' എന്നു ചിന്തിക്കരുത്. മനുഷ്യൻ ഈശ്വരനല്ലായിരുന്നെങ്കിൽ മനുഷ്യരാശിക്ക് ഇപ്പോഴേക്ക് കിറുക്കു പിടിച്ചേനേ, അതിന്റെ ഏഴപ്രാർത്ഥനകളും പാപതാപവും കൊണ്ട്.

ആരും തള്ളപ്പെടില്ല, ആരും നഷ്ടപ്പെടില്ല. ഒടുവിൽ എല്ലാവരെയും പൂർണ്ണരാക്കും. രാപകൽ പറയുക: 'സോദരരേ, ഉയർന്നുവരൂ! നിങ്ങൾ ശുദ്ധിയുടെ അനന്തസാഗരമാണ്! ഈശ്വരരാകൂ! ഈശ്വരനായി വെളിപ്പെടൂ!

എന്താണ് പരിഷ്കാരം? അത് അന്തർദിവ്യതയുടെ അനുഭൂതിയാണ്. സമയം കിട്ടുമ്പോഴെല്ലാം ഈ ആശയങ്ങൾ തന്നോട് ഉരുവിടുക. സ്വാതന്ത്ര്യം ആഗ്രഹിക്കുക. ഈശ്വരനല്ലാത്തതെല്ലാം നിഷേധിക്കുക. ഈശ്വരനായതെല്ലാം മികപ്പിക്കുക. ഇതു രാപകൽ മനസാ മികപ്പിക്കുക. അങ്ങനെ മറ നേർത്തുവരുന്നു.

ഞാൻ മനുഷ്യനുമല്ല, ദേവനുമല്ല. എനിക്ക് ലിംഗവുമില്ല, പരിധിയുമില്ല. ഞാൻ ജ്ഞാനംതന്നെ, സോ/ഹം. എനിക്കു കോപമില്ല, ദ്വേഷവുമില്ല. എനിക്കു ദുഃഖമില്ല, സുഖവുമില്ല. മരണമോ ജനനമോ എനിക്കൊരിക്കലും ഉണ്ടായിട്ടില്ല. ഞാൻ കേവലജ്ഞാനവും കേവലാനന്ദവുമല്ലോ. സോ/ഹം, എന്റെ ആത്മാവേ, സോ/ഹം!

നിങ്ങൾ അശരീരമെന്നു കാണുക. നിങ്ങൾക്കൊരിക്കലും ശരീരമുണ്ടായിരുന്നില്ല. അതെല്ലാം അന്ധവിശ്വാസം. പാവങ്ങൾക്കും ചവിട്ടിയരയ്ക്കപ്പെടുന്നവർക്കും മർദ്ദിതർക്കും രോഗികൾക്കുമെല്ലാം ദിവ്യബോധം മടക്കിക്കൊടുക്കുക.

ഏതാണ്ട് ഓരോ അഞ്ഞൂറ്റാണ്ടുതോറും ഈ വിചാരത്തിന്റെ ഒരല ലോകത്തിലുയരുന്നുണ്ട്. ചിറ്റലകൾ പല പാട്ടിലും ഉയരുന്നു. എന്നാൽ ഒന്നു മറ്റെല്ലാം വിഴുങ്ങി സമുദായത്തിന്റെ മേലെ അടിച്ചുപോകുന്നു.

കൺഫ്യൂഷ്യസ്, മോശ, പിത്താഗറസ്, ബുദ്ധൻ, ക്രിസ്തു, മുഹമ്മദ്, ലൂതർ കാല്വിൻ, സിക്കുകാർ, ബ്രഹ്മവിദ്യ (തിയോസഫി), ആത്മവാദം മുതലായവ, ഇതിന്റെയെല്ലാം അർത്ഥം മനുഷ്യന്റെ അന്തർദിവ്യതയെ ഉപദേശിക്കൽ മാത്രമാണ്.

ഒരിക്കലും പറയരുത്, മനുഷ്യൻ ദുർബ്ബലനെന്ന്. വിജ്ഞാനയോഗം മറ്റവയെക്കാൾ ഒട്ടും മെച്ചമല്ല. പ്രേമമാണാദർശം. അതിനൊരു വിഷയവും വേണ്ട. പ്രേമം ഈശ്വരൻതന്നെ. അതുകൊണ്ട്, ഭക്തിയിൽക്കൂടിയും നാം

വിഷയിയായ ഈശ്വരനിൽ എത്തുന്നു. സോഹം! ഒരുവനെങ്ങനെ കർമ്മം ചെയ്യും, നഗരത്തെ, രാജ്യത്തെ, മൃഗങ്ങളെ, വിശ്വത്തെ പ്രേമിക്കാതെ? യുക്തി നാനാത്വത്തിൽ ഐക്യം കണ്ടെത്തുന്നതിലേക്ക് നയിക്കുന്നു. നാസ്തികനും അജ്ഞേയവാദിയും സാമൂഹ്യനന്മയ്ക്കുവേണ്ടി പ്രവർത്തിക്കട്ടെ. അങ്ങനെ ഈശ്വരൻ വരുന്നു.

എന്നാൽ ഇതിനെതിരെ നിങ്ങൾ കരുതിയിരിക്കണം. ഒരുവന്റെയും വിശ്വാസത്തെ ഇളക്കരുത്. അതിന്, മതം സിദ്ധാന്തങ്ങളിലല്ലെന്നറിയണം. മതമിരിക്കുന്നത് ആകലിലും ആയിത്തീരലിലുമാണ്. സാക്ഷാൽകാരത്തിൽ. മനുഷ്യരെല്ലാം ജന്മനാ വിഗ്രഹാരാധകരാണ്. ഏറ്റവും താഴെയുള്ള മനുഷ്യൻ ഒരു മൃഗമാണ്. ഏറ്റവും ഉയർന്നവൻ പൂർണ്ണനാണ്. ഈ രണ്ടിനുമിടയ്ക്ക് എല്ലാവരും ശബ്ദത്തിലും നിറത്തിലും സിദ്ധാന്തത്തിലും കർമ്മകലാപത്തിലും ചിന്തിച്ചേ പറ്റൂ.

വിഗ്രഹാരാധകനല്ലാതായിരിക്കുന്നു എന്നതിനു പരീക്ഷ ഇതാണ്: ''ഞാൻ' എന്നു പറയുമ്പോൾ, ശരീരം നിങ്ങളുടെ വിചാരത്തിലേക്കു വരുന്നു. ഇല്ലയോ? ഉണ്ടെങ്കിൽ നിങ്ങൾ ഇപ്പോഴും വിഗ്രഹാരാധകനാണ്' മതം ബുദ്ധിയുടെ ജല്പനങ്ങളേ അല്ല. സാക്ഷാൽക്കാരമാണ്. നിങ്ങൾ ഈശ്വരനെപ്പറ്റി വിചാരിക്കുന്നു എങ്കിൽ നിങ്ങൾ ഒരു വിഡ്ഢി മാത്രം. പഠിപ്പില്ലാത്തവനു പ്രാർത്ഥനയും ഭക്തിയും കൊണ്ടു ദാർശനികനെ കവിഞ്ഞു ചെല്ലാൻ കഴിയും. ഈശ്വരനെ അറിയാൻ ദർശന(പാണ്ഡിത്യ)മൊന്നും വേണ്ട. നമ്മുടെ കർത്തവ്യം മറ്റവരുടെ വിശ്വാസത്തെ ഇളക്കാതിരിക്കയാണ്. മതം അനുഭൂതിയാണ്. എല്ലാറ്റിനും മേലെയും എല്ലാറ്റിലും ശുദ്ധഭാവനായിരിക്കുക. അഭിമാനം ക്ലേശത്തെ വരുത്തുന്നു. കാരണം എത് ആശയെ വരുത്തുന്നു. അങ്ങനെ പാവപ്പെട്ടവൻ സ്വർണ്ണം, കാണുന്നു. സ്വർണ്ണത്തിന്റെ ആവശ്യത്തിൽ അഭിമാനിക്കുന്നു. സാക്ഷിയാവുക. ഒരിക്കലും പ്രതികരിക്കാതിരിക്കാൻ പഠിക്കുക.

## 5

## നിസ്സ്വാർത്ഥകർമ്മം യഥാർത്ഥസന്ന്യാസമാണ്

ഈ ലോകം ഭീരുക്കൾക്കുള്ളതല്ല, ഓടിയൊളിക്കാൻ ശ്രമിക്കേണ്ട. വിജയമോ പരാജയമോ എന്നു നോക്കേണ്ട. തികച്ചും നിസ്സ്വാർത്ഥമായ ഇച്ഛയോടു തന്നെത്താൻ യോജിപ്പിച്ചു പ്രവർത്തിച്ചു പോകുക. വിജയിക്കാൻ പിറന്ന മനസ്സ് ദൃഢനിശ്ചയത്തോടു തന്നെത്താൻ യോജിപ്പിച്ച്, വിടാതെ പണിയെടുക്കുന്നു. നിങ്ങൾക്കു കർമ്മം ചെയ്യാനധികാരമുണ്ട്. എന്നാൽ

ഫലം പ്രതീക്ഷിക്കാൻമാത്രം നികൃഷ്ടനാകരുത്. അവിരതം കർമ്മം ചെയ്യുക. പക്ഷേ, കർമ്മത്തിന്റെ പിന്നിൽ ചിലതു കണ്ടുകൊള്ളണം. സൽകർമ്മങ്ങളും ഒരുവനെ വലിയ ബന്ധനത്തിൽ പെടുത്തിയേക്കാം. അതുകൊണ്ട് സൽകർമ്മങ്ങൾ കൊണ്ടോ പേരിനും പെരുമയ്ക്കുമുള്ള കൊതികൊണ്ടോ ബദ്ധനാകരുത്. ഈ രഹസ്യം അറിയുന്നവർ ജനനമരണചക്രത്തിനപ്പുറം കടന്ന് അമൃതരാകുന്നു.

സാധാരണസന്ന്യാസി ലോകം വെടിഞ്ഞു പുറപ്പെട്ടുപോയി ഈശ്വരനെ വിചാരിക്കുന്നു. യഥാർത്ഥസന്ന്യാസി ലോകത്തിൽ ജീവിക്കുന്നു. എന്നാൽ, ലോകത്തിന്റെയല്ല. ആത്മനിഷേധം ചെയ്തു കാട്ടിൽ പാർത്ത്, അതൃപ്തകാമങ്ങളെ അയവിറക്കുന്നവർ യഥാർത്ഥ സന്ന്യാസിമാരല്ല. ജീവിതസമരത്തിന്റെ നടുക്കു ജീവിക്കുക. ഗുഹയിലോ ഉറക്കത്തിലോ ആർക്കും ശാന്തമായിരിക്കാം. കർമ്മം ചെയ്യുക. കേന്ദ്രത്തിലെത്തുകയും ചെയ്യുക. നിങ്ങൾ കേന്ദ്രം കണ്ടെങ്കിൽ നിങ്ങളെ ഇളക്കിക്കാൻ സാധിക്കില്ല.

## 6

# മനസ്സിന്റെ സിദ്ധികൾ

1900 ജനുവരി 8-നു കാലിഫോർണിയയിൽ
ലോസ് ഏൻജൽസിൽ ചെയ്ത പ്രസംഗം

ലോകമൊട്ടുക്കു യുഗങ്ങളിലുടനീളം അലൗകികത്തിൽ വിശ്വാസമുണ്ടായിട്ടുണ്ട്. അസാധാരണസംഭവങ്ങളെപ്പറ്റി നമ്മളൊക്കെ കേട്ടിട്ടുണ്ട്, നമ്മളിൽ പലർക്കും അവയെപ്പറ്റി വ്യക്തിപരമായ ചില അനുഭവങ്ങളും ഉണ്ടായിട്ടുണ്ട്. എന്റെ സ്വന്തം അനുഭവത്തിൽ വന്ന ചില വസ്തുതകൾ നിങ്ങളോടു പറഞ്ഞുകൊണ്ടുതന്നെ വിഷയം അവതരിപ്പിക്കാം. മനസ്സിൽ വല്ല ചോദ്യവുമായി വല്ലവരും ചെന്നാൽ അവയ്ക്ക് ഉടൻ മറുപടി കൊടുക്കുന്ന ഒരാളെക്കുറിച്ച് ഒരിക്കൽ ഞാൻ കേട്ടു. അയാൾ സംഭവങ്ങൾ മുൻകൂട്ടി പറയുമെന്ന വിവരവും ധരിച്ചു. ഞാൻ കുതുകിയായി. ചില കൂട്ടരോടൊത്ത് അയാളെക്കാണാൻ ചെന്നു. ഞങ്ങൾക്കോരോരുത്തനും മനസ്സിൽ ചിലതു ചോദിക്കാനുണ്ടായിരുന്നു. തെറ്റു പറ്റാതിരിക്കാൻ ഞങ്ങൾ ചോദ്യങ്ങൾ എഴുതി പോക്കറ്റിലിട്ടു. അയാൾ ഞങ്ങളിലൊരുവനെ കണ്ടയുടൻ ഞങ്ങളുടെ ചോദ്യങ്ങൾ എടുത്തു പറഞ്ഞു. അവയ്ക്കുത്തരവും തന്നു. പിന്നെ അയാൾ കടലാസ്സിൽ ചിലതെഴുതി, മടക്കി, പുറത്തടയാളം വെയ്ക്കാൻ എന്നോടാവശ്യപ്പെട്ടിട്ടു പറഞ്ഞു: 'അതു നോക്കേണ്ട. നിങ്ങളുടെ പോക്കറ്റിലിടുക. ഞാൻ ചോദിക്കുന്നതുവരെ അതവിടെ കിടക്കട്ടെ.' അങ്ങനെ മുറയ്ക്ക് ഒരോരുത്തനോടും അടുത്തതായി ഭാവിയിൽ ഞങ്ങൾക്കു ഭവിക്കുന്ന ചില സംഗതികൾ അയാൾ ഞങ്ങളോടു പ്രവചിച്ചു. പിന്നെ പറഞ്ഞു: 'ഇനി, ഒരു വാക്കോ വാക്യമോ

വിചാരിക്കുക. നിങ്ങൾക്കിഷ്ടമുള്ള ഏതെങ്കിലും ഭാഷയിൽനിന്ന്.' ഞാൻ സംസ്കൃതത്തിലെ ഒരു നെടുങ്കൻ വാക്യം ഓർത്തു. അയാൾക്കറിഞ്ഞു കൂടാത്ത ഒരു ഭാഷ. 'ഇനി പോക്കറ്റിൽ നിന്നു കടലാസെടുക്കുക.' അയാൾ പറഞ്ഞു. ആ സംസ്കൃതവാക്യമുണ്ട്, അവിടെ എഴുതിയിരിക്കുന്നു! അയാൾ അത് ഒരു മണിക്കൂർ മുമ്പേ എഴുതിയിരുന്നു. 'ഞാൻ എഴുതിയിട്ടുള്ളതിന്നുറപ്പായി ഈ മനുഷ്യൻ ഈ വാചകം വിചാരിക്കും' എന്നു നിരൂപിച്ചിട്ട് അതു ശരിയായിരുന്നു. ഞങ്ങളിൽ വേറൊരാളോടും ഒരു വാചകം വിചാരിക്കാൻ പറഞ്ഞു. അയാളും അതുപോലൊരു കടലാസ്സ് എഴുതിക്കിട്ടിയത് അടയാളം വെച്ചു പോക്കറ്റിലിട്ടിരുന്നു. അയാൾ അറബിയിലാണ് ഒരു വാക്യം വിചാരിച്ചത്. അതറിയാൻ ആ മനുഷ്യന് അത്രയും ഇടയില്ല. അതു ഖുർ-ആനിലെ ഏതോ ഒരു വാക്യമായിരുന്നു. ഇതും കടലാസ്സിൽ എഴുതിയിരുന്നതായി എന്റെ സ്നേഹിതൻ കണ്ടു.

ഞങ്ങളിൽ വേറൊരുവൻ വൈദ്യനായിരുന്നു. അയാൾ ജർമ്മൻ ഔഷധഗ്രന്ഥത്തിൽനിന്ന് ഒരു വാക്യമാണ് വിചാരിച്ചത്. അത് അയാളുടെ കടലാസ്സിലും എഴുതിയിരുന്നു.

കുറേ നാളുകൾക്കുശേഷം ഞാൻ ഈ മനുഷ്യന്റെയടുക്കൽ വീണ്ടും ചെന്നു. മുമ്പു ഞാൻ ഏതോ തരത്തിൽ വ്യാമോഹിപ്പിക്കപ്പെട്ടതാവണം എന്നു വിചാരിച്ചുകൊണ്ട് മറ്റു സ്നേഹിതന്മാരെയും കൂട്ടി. ഇത്തവണയും അയാൾ ആശ്ചര്യകരമാംവണ്ണം വിജയിച്ചു പുറത്തു വന്നു.

വേറൊരിക്കൽ ഞാൻ ഭാരതത്തിലെ ഹൈദ്രാബാദ് നഗരത്തിലായിരുന്നു. അവിടെയൊരു ബ്രാഹ്മണനെപ്പറ്റി എന്നോടു ചിലർ പറഞ്ഞു. അയാൾക്ക് അനേകം സാധനങ്ങൾ ഉളവാക്കാം. എവിടെ നിന്നെന്ന് ആർക്കും അറിവില്ല. അയാൾ അവിടെ പ്രവൃത്തിയിലാണ്, ഒരു മാന്യസജ്ജനം, ഈ സൂത്രങ്ങൾ എനിക്കു കാണിച്ചു തരണമെന്ന് ഞാൻ അയാളോടു പറഞ്ഞു. യാദൃച്ഛികമായിട്ടാണ്, അയാൾക്കെന്തോ പനിയായിരുന്നു. ഭാരതത്തിൽ പരക്കെ ഒരു വിശ്വാസമുണ്ട്, ഒരു പുണ്യപുരുഷൻ രോഗിയുടെ മേൽ കൈവെച്ചാൽ അയാൾ സ്വസ്ഥനാകുമെന്ന്. ഈ ബ്രാഹ്മണൻ എന്റെയടുക്കൽ വന്നു. 'മഹാത്മൻ, അങ്ങയുടെ കൈ എന്റെ നെറ്റിയിൽ വെച്ചാലും, എന്റെ പനി പോകട്ടെ' എന്നായി. ആകട്ടെ, കൊള്ളാം. പക്ഷേ നിങ്ങളുടെ സൂത്രങ്ങൾ എനിക്കു കാണിച്ചുതരൂ' എന്നു ഞാനും. അയാൾ സമ്മതിച്ചു. അയാൾ ആഗ്രഹിച്ചതിൻവണ്ണം ഞാൻ അയാളുടെ നെറ്റിയിൽ കൈവെച്ചു. പിന്നീട് അയാൾ വാഗ്ദാനം നിറവേറ്റാൻ വന്നു. അയാളുടെ അരയ്ക്ക് ഒരു കീറത്തുണിയേ ഉള്ളൂ. ബാക്കിയെല്ലാം മാറ്റിവെച്ചു. എന്റെ പക്കൽ ഒരു പുതപ്പുണ്ട്, തണുപ്പായിരുന്നതുകൊണ്ട് അതു ഞാൻ അയാൾക്കു ചുറ്റിപ്പുതയ്ക്കാൻ കൊടുത്തു. അയാളെ ഒരു സ്ഥലത്തിരുത്തി. ഇരുപത്തഞ്ചു ജോഡി കണ്ണുകൾ

അയാളെ ഉറ്റുനോക്കുന്നു. അയാൾ പറഞ്ഞു: 'ഇതാ നോക്കൂ. നിങ്ങൾക്കു വേണ്ടതെന്തെന്നാൽ എഴുതുക' ഞങ്ങളെല്ലാം ആ നാട്ടിലൊരിക്കലും ഉണ്ടാകാത്ത പഴങ്ങളുടെ പേരുകളെഴുതി-മുന്തിരിക്കുലകളെന്നും, മധുരനാരങ്ങയെന്നും മറ്റും. ആ കടലാസ്സുകഷണങ്ങൾ അയാൾക്കു കൊടുത്തു. ഉടൻ വന്നു, അയാളുടെ പുതപ്പിന്റെ അടിയിൽനിന്നു കൊട്ടക്കണക്കിനു മുന്തിരിങ്ങയും നാരങ്ങയും മറ്റും. ആ പഴമെല്ലാംകൂടെ തൂക്കിയാൽ അയാളുടെ ഇരട്ടി തൂക്കം കാണും. അയാൾ ഞങ്ങളോട് ആ പഴങ്ങൾ തിന്നാൻ പറഞ്ഞു. ഞങ്ങളിൽ ചിലർ മടിച്ചു. അതു മയക്കുവിദ്യയാണെന്നു വിചാരിച്ചിട്ട്. പക്ഷേ ആ മനുഷ്യൻ സ്വയം തിന്നുതുടങ്ങി. അപ്പോൾ ഞങ്ങളെല്ലാവരും തിന്നു. അതൊക്കെ നന്നായിരുന്നു.

അയാൾ റോസാപ്പൂക്കൂട്ടമുളവാക്കി അവസാനിപ്പിച്ചു. ഓരോ പൂവും അവികലം, ഇതളുകളിൽ മഞ്ഞുതുള്ളിവരെ-ഒന്നും ഉടഞ്ഞിരുന്നില്ല. ഒന്നും ചതഞ്ഞിരുന്നില്ല. അതോ, അവയുടെ കൂട്ടങ്ങൾതന്നെ! വിശദീകരണം ചോദിച്ചപ്പോൾ അയാൾ പറഞ്ഞു: 'ഇതെല്ലാം കയ്യടക്കമാണ്. '

എന്തായാലും അതു വെറും കയ്യടക്കമാകുക അസാധ്യമെന്നു തോന്നി. എവിടെനിന്നാവാം ഇത്ര വലിയ അളവിൽ സാധനങ്ങൾ കിട്ടാൻ അയാൾക്ക് കഴിഞ്ഞത്?

ശരി, ഇങ്ങനെ പലതും ഞാൻ കണ്ടു. ഭാരതത്തിൽ പര്യടനം ചെയ്താൽ ഇത്തരം കാര്യങ്ങൾ നൂറുകണക്കിനു കാണാം. ഇവ എല്ലാ നാടുകളിലുമുണ്ട്. ഈ നാട്ടിലും കാണാം, ഇത്തരം ചില അത്ഭുതസംഗതികൾ. സ്വാഭാവികമായും ഇതിൽ കുറെ ചതിയുണ്ട്. സംശയമില്ല. എന്നാൽ ചതി കാണുമ്പോഴൊക്കെ അതൊരനുകരണമാണെന്നു നിങ്ങൾക്കു സമ്മതിക്കേണ്ടിവരും. കുറച്ചു സത്യം എവിടെയോ ഉണ്ടാവണം. അതിനെയാണനുകരിക്കുന്നത്. ശൂന്യത്തെ അനുകരിക്കാൻ വയ്യ. വസ്തുതയാ സത്യമായ ഒന്നിന്റെയാവണം അനുകരണം.

ഭാരതത്തിൽ, അതിപുരാതനകാലങ്ങളിൽ, ആയിരമായിരത്താണ്ടുകൾക്കുമുമ്പ്, ഇന്നത്തേതിലും കൂടുതൽ ഇത്തരം വസ്തുതകൾ സംഭവിച്ചിരുന്നു. നാട്ടിൽ ആളുകൾ വളരെ തിങ്ങിപ്പാർപ്പാക്കുമ്പോൾ മാനസികശക്തി ക്ഷയിക്കുമെന്ന് എനിക്കു തോന്നി. ആൾപ്പാർപ്പു ചുരുങ്ങിയ വലിയൊരു നാടുണ്ടെങ്കിൽ അവിടെ, പക്ഷേ മാനസികശക്തി അധികമുണ്ടാവാം. അപഗ്രഥനമനസ്സായ ഹിന്ദു ഈ വസ്തുതകളെ എടുത്തന്വേഷിച്ചു. അവർ ചില അത്ഭുതസിദ്ധാന്തങ്ങളിലെത്തുകയും ചെയ്തു. അതായത്, അവർ അതിനെക്കൊണ്ടൊരു ശാസ്ത്രമുണ്ടാക്കി. ഇതെല്ലാം അസാധാരണങ്ങളെങ്കിലും പ്രകൃതിയിൽ പെട്ടവതന്നെ എന്നവർ കണ്ടെത്തി. പ്രകൃതിയിൽ കവിഞ്ഞൊന്നുമില്ല. അവ നിയമവിധേയങ്ങളാണ്. മറ്റേതൊരു ഭൗതികപ്രതിഭാസവും പോലെതന്നെ. ഒരുവൻ അത്തരം സിദ്ധി

കളുമായി ജനിക്കുന്നതു പ്രകൃതിയുടെ ചാപല്യമല്ല. അവയെ മുറയ്ക്കു പഠിക്കാം, അഭ്യസിക്കാം, ആർജ്ജിക്കാം. ഈ ശാസ്ത്രത്തെ അവർ 'രാജ യോഗ'മെന്നു വിളിക്കുന്നു. ഈ ശാസ്ത്രപ്പഠിപ്പു പുലർത്തുന്നവർ ആയിരക്കണക്കിനുണ്ട്. ആ ജനതയ്ക്കു മുഴുവൻ ഇത് ആഹ്നികോപാസന യുടെ ഒരംശവുമായിരിക്കുന്നു.

അവർ എത്തിച്ചേർന്ന സിദ്ധാന്തം. ഈ അസാധാരണസിദ്ധികളെല്ലാം മനുഷ്യന്റെ മനസ്സിലുണ്ടെന്നാണ്. ഈ മനസ്സ് വിശ്വമനസ്സിന്റെ ഒരംശമാണ്. ഓരോ മനസ്സും മറ്റൊരോ മനസ്സുമായി സംബന്ധമാണ്. ഓരോ മനസ്സും, അത് എവിടെ നിലകൊള്ളുന്നതായാലും സമസ്തലോകവുമായി സത്യമായ സംസർഗ്ഗത്തിലാണ്.

വിചാരസംക്രമണമെന്ന പ്രതിഭാസം എന്നെങ്കിലും ശ്രദ്ധിച്ചിട്ടുണ്ടോ? ഇവിടെ ഒരുവൻ ഒന്നു വിചാരിക്കുന്നു, ആ വിചാരം വേറൊരിടത്തു വേറൊരുവനിൽ വെളിപ്പെടുന്നു. യാദൃച്ഛികമായല്ല. കരുതിക്കൂട്ടി ഒരുവൻ ദൂരെയുള്ള വേറൊരു മനസ്സിലേക്ക് ഒരു വിചാരമയയ്ക്കാൻ ഇച്ഛിക്കുന്നു. ആ മറ്റേ മനസ്സിന് ഒരു വിചാരം വരുന്നുണ്ടെന്നറിയാം. അത് അയച്ച പ്രകരമോ സ്വീകരിക്കയും ചെയ്യുന്നു. ദൂരം ഒരു വ്യത്യാസവും വരുത്തുന്നില്ല. വിചാരം ചെന്നു മറ്റവനെ പ്രാപിക്കയും അവനതു മനസ്സിലാക്കയും ചെയ്യുന്നു. നിങ്ങളുടെ മനസ്സ് ഒരൊറ്റപ്പെട്ട വസ്തു. ഇവിടെ എന്റെ മനസ്സ് ഒരൊറ്റപ്പെട്ട വസ്തു. അവിടെ ഇവയ്ക്കു തമ്മിൽ ബന്ധവുമില്ല–എങ്കിൽ എന്റെ വിചാരത്തിന് എങ്ങനെ നിങ്ങളെ പ്രാപിക്കാനാവും? സാധാരണാർത്ഥത്തിൽ നിങ്ങളെ നേരിട്ടു പ്രാപിക്കുന്നത് എന്റെ വിചാരമല്ല. പിന്നെയോ, എന്റെ വിചാരത്തെ അംബരസ്പന്ദങ്ങളായി പ്രലയിപ്പിക്കണം. ആ അംബരസ്പന്ദങ്ങൾ നിങ്ങളുടെ മസ്തിഷ്കത്തിൽ കടക്കും. അവയെ പിന്നെ നിങ്ങളുടെ സ്വന്തം വിചാരങ്ങളായി പ്രഭവിപ്പിക്കണം. ഇവിടെ ഒരു വിചാരപ്രലയനം. അവിടെ ഒര വിചാരപ്രഭവനം. ഇതൊരു വട്ടംചുറ്റുന്ന രീതിയാണ്. എന്നാൽ ദൂരശ്രവണത്തിൽ അങ്ങനെയൊന്നുമില്ല. അതു നേരിട്ടാണ്.

ഇതു കാണിക്കുന്നത്, യോഗികൾ പറയുംപോലെ, മനസ്സിനു തുടർച്ചയുണ്ട്. മനസ്സ് വൈശ്വമാണ്. നിങ്ങളുടെ മനസ്സ്, എന്റെ മനസ്സ്, ഈ ചെറുമനസ്സുകളെല്ലാം ആ വിശ്വമനസ്സിന്റെ ശകലങ്ങളാണ്. കടലിലെ ചിറ്റലകൾ. ഈ തുടർച്ചകാരണം നമുക്ക് അന്യോന്യം നേരിട്ടു വിചാരസഞ്ചാരണം നടത്താം.

നമ്മുടെ ചുറ്റും നടക്കുന്നതെന്തെന്നു നോക്കൂ, ഈ ലോകം വശീകരണാത്മകമാണ്. നമ്മുടെ ശക്തിയുടെ ഒരു ഭാഗം സ്വശരീരത്തിന്റെ സംരക്ഷണത്തിനു ചെലവാകുന്നു. അതിൽ കവിഞ്ഞ ശക്തിയുടെ ഒരോ കണികയും രാപകലുപയോഗിക്കുന്നതു മറ്റുള്ളവരെ വശീകരിക്കുന്നതിലാണ്. നമ്മുടെ ശരീരങ്ങൾ, നമ്മുടെ ഗുണങ്ങൾ, നമ്മുടെ ബുദ്ധി, നമ്മുടെ ആദ്ധ്യാത്മികത–ഇതെല്ലാം തുടർച്ചയായി മറ്റുള്ളവരെ വശീകരിക്കയാണ്.

അതുപോലെ, മറിച്ച്, നമ്മൾ അവരാലും വശീകരിക്കപ്പെടുന്നുണ്ട്. ഇതു നമ്മുടെ ചുറ്റും നടന്നുകൊണ്ടേയിരിക്കുന്നു. ഒരു മൂർത്തദൃഷ്ടാന്തം എടുക്കാം. ഒരാൾ വരുന്നു-നിങ്ങൾക്കറിയും അയാൾ വളരെ പഠിച്ചവനാണ്. ഭാഷ സുന്ദരമാണ്, ഒരു മണിക്കൂറോളം നിങ്ങളോടു സംസാരിക്കയും ചെയ്യുന്നു. പക്ഷേ അയാൾ ഒരു മുദ്രയും പതിപ്പിക്കുന്നില്ല. വേറൊരാൾ വരുന്നു-ചുരുക്കം വാക്കുകൾ പറയുന്നു, നല്ല അടുക്കിലല്ല. വ്യാകരണപ്പിഴയുണ്ടാവാം. എന്നിരിക്കിലും അയാൾ വളരെ വലിയ മുദ്ര പതിപ്പിക്കുന്നു. നിങ്ങളിൽ പലരും അതു കണ്ടിട്ടുണ്ട്. അതുകൊണ്ട് ഇതു വ്യക്തമാണ്. വെറും വാക്കുകൾക്ക് എപ്പോഴും മതിപ്പുണ്ടാക്കുക സാധ്യമല്ല. വാക്കുകൾ, വിചാരങ്ങൾപോലും, മതിപ്പുണ്ടാക്കുന്നതിൽ വശീകരണത്തിന്റെ മൂന്നിലൊന്നേ നൽകുന്നുള്ളു. ആ മനുഷ്യൻ മൂന്നിൽ രണ്ടും. പൗരുഷകാന്തശക്തിയെന്നു നിങ്ങൾ പറയാറുണ്ടല്ലോ-അതാണ് ബഹിർഗ്ഗമിച്ചു മതിപ്പുണ്ടാക്കുന്നത്.

നമ്മുടെ കുടുംബങ്ങളിൽ കാരണവന്മാരുണ്ട്. അവരിൽ കുറച്ചു പേർ വിജയികളാണ്. മറ്റുള്ളവർ അല്ല. എന്തുകൊണ്ട്? നമ്മുടെ പരാജയങ്ങളിൽ നാം മറ്റുള്ളവരെപ്പറ്റി പരാതിപ്പെടുന്നു. പരാജിതനായ നിമിഷം ഞാൻ പറയും, ഇന്നയാളാണ് പരാജയഹേതുവെന്ന്. പരാജയങ്ങളിൽ സ്വന്തം കുറ്റങ്ങളും ദൗർബ്ബല്യങ്ങളും സമ്മതിച്ചുകൊള്ളാൻ നമുക്കിഷ്ടമില്ല. താൻ സ്വയം കുറ്റമറ്റവനെന്നുറപ്പിക്കാനും വല്ലവരേയുമോ വല്ലതിനേയുമോ ദൗർഭാഗ്യത്തെയോ പഴിചാരാനുമാണ് ഓരോരുത്തനും ശ്രമിക്കുന്നത്. കുടുംബത്തലവന്മാർ പരാജയപ്പെടുമ്പോൾ, ചിലർ എത്രയും നന്നായി കുടുംബം ഭരിക്കുന്നതും മറ്റുള്ളവർ അങ്ങനെ ചെയ്യാതിരിക്കുന്നതും എന്തുകൊണ്ടെന്ന് തന്നെത്താൻ ചോദിക്കേണ്ടതാണ്. അപ്പോൾ നിങ്ങൾക്കു കാണാം, വ്യത്യാസം ആളിനെ ആശ്രയിച്ചിരിക്കുന്നെന്ന്-അയാളുടെ സാന്നിധ്യത്തെ, പൗരുഷത്തെ.

മനുഷ്യവർഗ്ഗത്തിന്റെ മഹാനേതാക്കളിലേക്കു വരുമ്പോൾ നമുക്കെപ്പോഴും കാണാം, ആളിന്റെ പൗരുഷമാണ് എണ്ണപ്പെട്ടിരുന്നതെന്ന്. ഇനി, കഴിഞ്ഞ കാലത്തെ മഹാഗ്രന്ഥകാരന്മാരെയെല്ലാം എടുക്കാം. മഹാചിന്തകന്മാരെ. വാസ്തവം പറഞ്ഞാൽ, എത്ര ചിന്തകൾ അവർ ചിന്തിച്ചിട്ടുണ്ട്? മനുഷ്യവർഗ്ഗത്തിന്റെ കഴിഞ്ഞുപോയ നായകന്മാർ എഴുതി നമുക്കായി തന്നുപോയിട്ടുള്ളതെല്ലാം എടുക്കുക. അവരുടെ ഗ്രന്ഥങ്ങൾ ഒരോന്നും എടുത്തു വിലയിരുത്തുക. ഈ ലോകത്തിൽ ഇന്നോളം ചിന്തിക്കപ്പെട്ടിട്ടുള്ള യഥാർത്ഥചിന്തകൾ-നവവും ശുദ്ധവും-ആകെക്കൂടി ഒരു പിടിയേ ഉള്ളൂ. അവർ നമുക്കു തന്നുപോയിട്ടുള്ള ചിന്തകൾ, അവരുടെ ഗ്രന്ഥങ്ങളിൽ വായിക്കുക. ഗ്രന്ഥകാരന്മാർ അതിമാനുഷന്മാരെന്നു തോന്നുന്നില്ല. എങ്കിലും അവരുടെ നാളുകളിൽ അവർ അതിമാനുഷന്മാരായിരുന്നെന്നു നമുക്കറിയാം. എന്താണ് അവരെ അങ്ങനെയാക്കിയത്? അവർ ചിന്തിച്ച ചിന്തകൾമാത്രമല്ല. അവർ എഴുതിയ ഗ്രന്ഥങ്ങളും

അവരുടെ പ്രസംഗങ്ങളുമല്ല. അത് ഇന്നു പൊയ്പ്പോയിരിക്കുന്ന മറ്റെന്തോ ആണ്. അതവരുടെ പൗരുഷമാണ്. ഞാൻ നേരത്തേ നിരൂപിച്ചതുപോലെ ഒരു മനുഷ്യന്റെ പൗരുഷം മൂന്നിൽ രണ്ട്, അയാളുടെ ബുദ്ധിയും അയാളുടെ വാക്കുകളും മൂന്നിലൊന്നുമാത്രം. യഥാർത്ഥമനുഷ്യൻ, ആ മനുഷ്യന്റെ പൗരുഷം, അതാണ് നമ്മിലൂടെ പറയുന്നത്. നമ്മുടെ പ്രവൃത്തികൾ ഫലങ്ങൾമാത്രം. ആ മനുഷ്യൻ അവിടെയുള്ളപ്പോൾ, പ്രവൃത്തികൾ വരികതന്നെ വേണം. ഫലം ഹേതുവെ പിൻതുടരാൻ നിർബ്ബദ്ധമാണ്.

എല്ലാ വിദ്യാഭ്യാസത്തിന്റേയും സർവ്വശിക്ഷണങ്ങളുടേയും ആദർശം ഈ മനുഷ്യനിർമ്മാണമായിരിക്കണം. അതിനുപകരം നമ്മളെപ്പോഴും നോക്കുന്നതു പുറം മിനുക്കാനാണ്. അകമേ ഇല്ലാതിരിക്കെ, പുറം മിനുക്കിയിട്ടെന്തു പ്രയോജനം? സർവ്വശിക്ഷണത്തിന്റേയും അന്ത്യവും ലക്ഷ്യവും മനുഷ്യനെ വളർത്തലാണ്. വശീകരിക്കുന്ന മനുഷ്യൻ, സഹജീവികളുടെമേൽ തന്റെ ഇന്ദ്രജാലം വീശുന്ന മട്ടുള്ളവൻ, ഒരു ശക്തികൂടമാണ്. ആ മനുഷ്യൻ തയ്യാറായിക്കഴിഞ്ഞാൽ അയാൾക്കിഷ്ടമുള്ള എന്തും ഏതും ചെയ്യാൻ കഴിയും. ആ പൗരുഷം ഏതിന്മേൽ വിന്യസ്തമായാലും, അതിനെ പ്രവർത്തിപ്പിക്കും.

ഇതൊരു വസ്തുതയാണെന്നു നാം കാണുന്നെങ്കിലും നമുക്കറിവുള്ള ഒരു ഭൗതികനിയമവും ഇതിനെ വ്യാഖ്യാനിക്കയില്ല. രാസവും ഭൗതികവുമായ വിജ്ഞാനംവെച്ച് അതിനെ എങ്ങനെ വ്യാഖ്യാനിക്കാൻ? എന്തുമാത്രം ഓക്സിജൻ, ഹൈഡ്രജൻ, കാർബൺ-ഏതെല്ലാം നിലയിലുള്ള എത്ര ഭൗതികാണുക്കൾ, എത്ര അണുകോശങ്ങൾ, ഇങ്ങനെ ഏതിനെങ്കിലും കഴിയുമോ, ഈ ഗഹനപൗരുഷത്തെ വ്യാഖ്യാനിക്കാൻ? എന്നിട്ടും അതൊരു വസ്തുതയെന്നു നാം കാണുന്നു. മാത്രവുമല്ല, അതാണ് പരമാർത്ഥമനുഷ്യൻ. ആ മനുഷ്യനാണ് ജീവിക്കുന്നതും ചരിക്കുന്നതും പ്രവർത്തിക്കുന്നതും. ആ മനുഷ്യനാണ് വശീകരിക്കുന്നതും സഹജീവികളെ ഇളക്കുന്നതും ബഹിഷ്ക്രമിക്കുന്നതും അയാളുടെ ബുദ്ധിയും പുസ്തകങ്ങളും കർമ്മങ്ങളുമെല്ലാം അയാൾപിന്നിട്ട പാടുകൾമാത്രം. ഇതു ചിന്തിക്കുക. മതമഹാചാര്യന്മാരെ മഹാദാർശനികന്മാരോടു താരതമ്യം ചെയ്യുക. ദാർശനികന്മാർ ചുരുക്കമായിട്ടേ ആരുടെയെങ്കിലും അന്തഃപുരുഷനെ വശീകരിച്ചിട്ടുള്ളു. നേരെമറിച്ച്, മതാചാര്യന്മാർ, അവരുടെ ആയുഷ്കാലത്തുതന്നെ രാജ്യങ്ങളെ ഇളക്കി. വ്യത്യാസം പൗരുഷം കൊണ്ടുണ്ടായതാണ്. ദാർശനികനിൽ ഒരു മങ്ങിയ പൗരുഷമാണ് വശീകരിക്കുന്നത്. മഹാപ്രവാചകന്മാരിൽ അതു ഭയങ്കരമാണ്. മുമ്പത്തേതിൽ നാം ബുദ്ധിയെ സ്പർശിക്കുന്നു. മറ്റേതിൽ ജീവിതത്തെ സ്പർശിക്കുന്നു. ഒന്നു വെറും രാസപ്രക്രിയയാണ്-ചില രാസാംശങ്ങൾ ഒന്നിച്ചുകൂട്ടുന്നു. അവ ക്രമേണ കലരുന്നു. പറ്റിയ പരിസ്ഥിതികളിൽ വെളിച്ചത്തിന്റെ ഒരു മിന്നൽ ഉണ്ടാക്കുന്നു, അഥവാ പരാജയപ്പെടുന്നു. മറ്റേതു സത്വരം ചുറ്റി,

മറ്റുള്ളവയെ കൊളുത്തുന്ന പന്തം പോലെയാണ്.

ഈ പൗരുഷത്തെ വികസിപ്പിക്കുന്ന നിയമങ്ങൾ സ്വയം കണ്ടുപിടിച്ചിട്ടുണ്ടെന്നും, ആ നിയമങ്ങളിലും മുറകളിലും മനസ്സിരുത്തിയാൽ നമുക്കോരോരുത്തനും വളർന്നു പൗരുഷത്തെ ബലപ്പെടുത്താമെന്നും യോഗശാസ്ത്രം അവകാശപ്പെടുന്നു. പ്രായോഗികമായ വലിയ സംഗതികളിലൊന്നാണിത്. ഇതാണുതാനും സർവ്വവിദ്യാഭ്യാസത്തിന്റെയും രഹസ്യം. ഇതിന് ഒരു വൈശ്വപ്രയോജനമുണ്ട്. ഗൃഹസ്ഥന്റെ ജീവിതത്തിൽ ദരിദ്രന്റെയും ധനികന്റെയും വ്യാപാരിയുടെയും ആദ്ധ്യാത്മികന്റെയും എല്ലാവരുടെയും ജീവിതത്തിൽ ഇതൊരു വലിയ സംഗതിയാണ്, ഈ പൗരുഷത്തെ ബലപ്പെടുത്തൽ. നാം അറിയുന്നമാതിരി ഭൗതികനിയമങ്ങളുടെ പിന്നിൽ വളരെ സൂക്ഷ്മങ്ങളായ നിയമങ്ങളുണ്ട്. എന്നുവെച്ചാൽ ഒരു ഭൗതികലോകം. ഒരു മാനസലോകം ഒരു ആത്മികലോകം എന്നിങ്ങനെ യാഥാർത്ഥ്യങ്ങളില്ല. ഇത് ഒരുതരം സങ്കുചിതസത്തയാണെന്നു പറയാം. സ്ഥൂലതമമായ ഭാഗം ഇവിടെയാണ്. അതു സങ്കോചിച്ചു സൂക്ഷ്മാത്സൂക്ഷ്മതരമാകുന്നു. സൂക്ഷ്മതമം ചൈതന്യമെന്നു നാം പറയുന്നതാണ് സ്ഥൂലതമം ഈ ശരീരവും. ഇവിടെ ഈ പിണ്ഡാണ്ഡത്തിലെന്നപോലെതന്നെ. അതുപോലെതന്നെയാണ് ബ്രഹ്മാണ്ഡത്തിലും നമ്മുടെ ഈ വിശ്വം അതുപോലെതന്നെ. ഇതു സ്ഥൂലമായ പുറംകട്ടിയാണ്. അതു സങ്കോചിച്ചു സൂക്ഷ്മാത്സൂക്ഷ്മതരമായി ഒടുവിൽ ഈശ്വരനായിത്തീരുകയും ചെയ്യുന്നു.

ഏറ്റവും വലിയ ശക്തി കുടികൊള്ളുന്നതു പരുക്കനിലല്ല. നേർത്തതിലാണെന്നു നമുക്കറിയാം. ഒരുവൻ ഒരു പെരുംഭാരമെടുത്തുയർത്തുന്നതു നാം കാണുന്നു. അയാളുടെ മാംസപേശികൾ വീർക്കുന്നതു കാണാം. അയാളുടെ മേലാകേ ശ്രമലക്ഷണങ്ങളും കാണുന്നുണ്ട്. നാം വിചാരിക്കുന്നു. മാംസപേശികൾ ശക്തിയുറ്റവയെന്ന്. എന്നാൽ മാംസപേശികളിലേക്കു ശക്തിയെ ആവാഹിക്കുന്നതു നൂലുപോലെ നേർത്ത സാധനങ്ങളാണ് ഞരമ്പുകൾ. ഈ നൂലുകളിലൊന്നു മുറിഞ്ഞുപോയി മാംസപേശികളിലെത്താതായാൽ അവയ്ക്കു തീരെ പ്രവർത്തിക്കുക സാധ്യമല്ല. ഈ ചെറുഞരമ്പുകൾ അതിലും സൂക്ഷ്മതരമായ എന്തോ ഒന്നിൽനിന്നാണ് ശക്തികൊണ്ടുവരുന്നത്. അതും അതിന്റെ ഊഴത്തിൽ, അതിലും സൂക്ഷ്മതരമായ ഒന്നിൽനിന്നു-വിചാരത്തിൽനിന്നു-കൊണ്ടുവരുന്നു* ഇതിങ്ങനെ പോകുന്നു. അതുകൊണ്ട് ശക്തിയുടെ ഇരിപ്പിടം സൂക്ഷ്മമാണ്. പക്ഷേ സൂക്ഷ്മചലനങ്ങൾ ഉണ്ടാകുമ്പോൾ നമുക്കവ കാണാൻ കഴിയുന്നില്ല. സ്ഥൂലവസ്തു ചലിക്കുമ്പോൾ നാം അതു ഗ്രഹി

* സ യഥാകാമോ ഭവതി തത്ക്രതുർഭവതി, യത്ക്രതുർഭവതി
തത്കർമ്മ കുരുതേ, യത് കർമ്മ കുരുതേ തദഭിസംപദ്യതേ.
(ബൃഹദാരണ്യോകോപനിഷത്ത് 4.4.5)
കാമംപോലെ സങ്കൽപം, സങ്കൽപംപോലെ കർമ്മവും കർമ്മംപോലെ ഫലവും.

ക്കുന്നു. ചലനത്തെ സ്വാഭാവികമായി സ്ഥൂലവസ്തുക്കളോട് ഒന്നിക്കയും ചെയ്യുന്നു. എന്നാൽ ശക്തിയെല്ലാംതന്നെ സൂക്ഷ്മതലത്തിലത്രേ. സൂക്ഷ്മത്തിൽ നാം ഒരു ചലവനും കാണുന്നില്ല. പക്ഷേ, ചലനം അതിതീവ്രമാകയാൽ നമുക്കു കാണാനാവാഞ്ഞിട്ടാവാം. എന്നാൽ ഏതെങ്കിലും ശാസ്ത്രം, ഗവേഷണം, പ്രകടനഹേതുക്കളായ ഈ സൂക്ഷ്മതരശക്തികളെ പിടികൂടുന്നതിൽ നമ്മെ തുണയ്ക്കുമെങ്കിൽ പ്രകടനവും പിടിയിൽപ്പെടും. ഒരു ചെറുകുമിള തടാകത്തിന്റെ അടിത്തട്ടിൽനിന്നു വരുന്നുണ്ട്. ഈ നേരമത്രയും അതു വരുന്നതു നാം കാണുന്നില്ല. മുകൾപ്പരപ്പിൽ വന്നു പൊട്ടുമ്പോൾമാത്രം നാം കാണുന്നു. അതുപോലെ ചിന്തകളെ വന്നു പൊട്ടുമ്പോൾ മാത്രം നാം കാണുന്നു. അതുപോലെ ചിന്തകളെ നമുക്കു കാണാനാവുന്നത്, അവ വളരെയളവു വളർന്നതിനുശേഷമോ കർമ്മങ്ങളായിക്കഴിഞ്ഞതിനുശേഷമോ മാത്രമാണ്. നാം സദാ പരാതിപ്പെടുകയാണ്. നമുക്കു നമ്മുടെ പ്രവൃത്തികളുടെമേൽ, വിചാരങ്ങളുടെ മേൽ, ഒരു നിയന്ത്രണവുമില്ലെന്ന്. എന്നാൽ അതു നമുക്കെങ്ങനെ കിട്ടാം? സൂക്ഷ്മചലനങ്ങളുടെമേൽ നമുക്കു പിടികിട്ടാമെങ്കിൽ, വിചാരത്തെ അതിന്റെ വേരിങ്കൽ–അതു വിചാരമായിത്തീരുംമുമ്പേ, പ്രവൃത്തിയായിത്തീരുംമുമ്പേ–പിടികൂടാമെങ്കിൽ, അപ്പോൾ, മുഴുവനേ നിയന്ത്രിക്കാൻ കഴിയൂ. ഈ സൂക്ഷ്മശക്തികളെ, സൂക്ഷ്മകാരണങ്ങളെ, അപഗ്രഥിക്കാനും അന്വേഷിക്കാനും അറിയാനും ഒടുക്കം പിടിക്കാനും കഴിയുന്ന ഒരു രീതിയുണ്ടെങ്കിൽ, അപ്പോൾമാത്രമേ നമ്മെത്തന്നെ പിടികിട്ടാൻ കഴിയൂ. തന്റെ സ്വന്തം മനസ്സിന്മേൽ നിയന്ത്രണമുള്ളവനു തീർച്ചയായും മറ്റെല്ലാ മനസ്സിന്റേയുമേൽ നിയന്ത്രണം കിട്ടുന്നു. അതുകൊണ്ടാണ് എക്കാലത്തും ശുദ്ധിയും സദാചാരവും മതവിഷയമായിരുന്നിട്ടുള്ളത്. ശുദ്ധനും സുചരിതനുമായുള്ളവന് ആത്മനിയന്ത്രണമുണ്ട്. എല്ലാ മനസ്സും സമമാണ്, ഒരേ മനസ്സിന്റെ വിവിധഭാഗങ്ങൾ. ഒരു മൺകട്ടയെ അറിയുന്നവൻ വിശ്വത്തിലെ മണ്ണു മുഴുവനും അറിഞ്ഞിരിക്കുന്നു. തന്റെ സ്വന്തം മനസ്സിനെ അറിയുകയും അടക്കുകയും ചെയ്യുന്നവന് എല്ലാ മനസ്സിന്റെയും രഹസ്യം അറിയാം. എല്ലാ മനസ്സിന്റെയും മേൽ ശക്തിയുമുണ്ട്.

നമ്മുടെ ശാരീരികതിന്മയുടെ വലിയൊരളവും പരിഹരിക്കാം. സൂക്ഷ്മാംശങ്ങളുടെമേൽ നമുക്കു നിയന്ത്രണമുണ്ടെങ്കിൽ, വളരെയേറെ വ്യാകുലതകളെ വലിച്ചെറിയാം. സൂക്ഷ്മചലനങ്ങളുടെമേൽ നമുക്കു നിയന്ത്രണമുണ്ടെങ്കിൽ, വളരെയേറെ പരാജയങ്ങൾ ഒഴിവാക്കാം. ഈ സൂക്ഷ്മശക്തികളുടെമേൽ നമുക്കു നിയന്ത്രണമുണ്ടെങ്കിൽ ഇത്രത്തോളവും പ്രയോജനം. അതിന്നുമപ്പുറം ഉച്ചതരമായ ചിലതുണ്ട്.

ഇനി ഞാൻ നിങ്ങളോട് ഒരു സിദ്ധാന്തം പറയാം. അതിനെപ്പറ്റി ഇപ്പോൾ വാദിക്കുന്നില്ല. വെറുതെ തീരുമാനം നിങ്ങളുടെ മുമ്പിൽ വെയ്ക്കുന്നതേയുള്ളു. ശൈശവത്തിൽ ഓരോ മനുഷ്യനും, സ്വവംശം കയറിപ്പോന്നിട്ടുള്ള പടികളിൽക്കൂടി ഓടുന്നുണ്ട്. വംശത്തിന് ആയിരക്കണക്കിൽ വർഷങ്ങളെടുത്തെങ്കിൽ, ശിശുവിനു കുറച്ചു വർഷങ്ങളേ വേണ്ടൂ. ശിശു

ആദ്യം ആ പഴയ പ്രാകൃതമനുഷ്യനാണ്– അവൻ ആ ശലഭത്തെ ചവിട്ടടിയിലിട്ടരയ്ക്കയും ചെയ്യുന്നു. തന്റെ വംശത്തിന്റെ പ്രഥമ പിതാമഹന്മാരെപ്പോലെയാണ് ശിശു ആദ്യം. വളരുന്നതോടെ അവൻ പല പടികളിൽക്കൂടി കടന്നുപോകുന്നു, ഒടുവിൽ സ്വവംശവികാസത്തെ പ്രാപിക്കുന്നു. അവൻ അതു പെട്ടെന്നും വേഗത്തിലും ചെയ്യുന്നെന്നുമാത്രം ഇനി, മാനവവർഗ്ഗത്തെ മുഴുവൻ ഒരു വംശമായെടുക്കുക. അഥവാ ജന്തുവർഗ്ഗം മുഴുവനെടുക്കുക. മനുഷ്യനും താണ ജന്തുക്കളും കൂടെ ഒറ്റസ്സമഷ്ടിയായിട്ട്. ഒരു ലക്ഷ്യമുണ്ട്, ഈ സമഷ്ടി അങ്ങോട്ടു നീങ്ങുകയാണ്. അതിനെ നാം സംസിദ്ധിയെന്നു വിളിക്കുക. മനുഷ്യവർഗ്ഗത്തിന്റെ പുരോഗതി മുഴുവൻ മുൻകൂട്ടി കാണുന്ന ചില പുരുഷന്മാരും സ്ത്രീകളുമുണ്ട്. മനുഷ്യവംശം മുഴുവൻ സംസിദ്ധിയെ പ്രാപിക്കുംവരെ കാത്തിരിക്കയും യുഗങ്ങളായി മേൽക്കുമേൽ പുനർഭവിക്കയും ചെയ്യുന്നതിനു പകരം. അവർ കുറഞ്ഞ കാലപിരിധിക്കുള്ളിൽ അവയിലൂടെ ഓടിപ്പോകുന്നതുപോലെയാണ്. നാം നമ്മോടുതന്നെ നേരുള്ളവരാണെങ്കിൽ ആ പരിപാടികളെ ത്വരിപ്പിക്കാമെന്നു നമുക്കറികയും ചെയ്യാം. കുറച്ചുപേരെ, ഒരു സംസ്കാരവും കൂടാതെ ഒരു ദ്വീപിൽ ജീവിക്കാൻ വിടുകയും ഉണ്ണാനും ഉടുക്കാനും കിടക്കാനും കഷ്ടിച്ചു വേണ്ടതു കൊടുക്കയും ചെയ്താൽ അവർ പരിഷ്കാരത്തിന്റെ ഉത്തരോത്തരം ഉന്നതങ്ങളായ ഘടകങ്ങളെ ഉളവാക്കിയുംകൊണ്ടു ക്രമേണ മുന്നോട്ടു മുന്നോട്ടു പോകും. ഈ വളർച്ചയെ അധികോപായങ്ങൾകൊണ്ടു ത്വരിപ്പിക്കാമെന്നും നമുക്കറിയാം. നാം മരങ്ങളുടെ വളർച്ചയെ സഹായിക്കുന്നുണ്ട്. ഇല്ലേ? പ്രകൃതിക്കു വിട്ടുകൊടുത്താൽ അവ വളരും. കൂടുതൽ നീണ്ടകാലമെടുക്കുമെന്നുമാത്രം. അന്യഥാ എടുക്കുന്നതിലും കുറഞ്ഞകാലംകൊണ്ടു വളരാൻ നാം അവയെ സഹായിക്കുന്നു. നാം എന്നും ചെയ്യുന്നത് അതുതന്നെയാണ്. കൃത്രിമോപായങ്ങൾകൊണ്ടു സാധനങ്ങളുടെ വളർച്ചയെ ത്വരിപ്പിക്കൽ. മനുഷ്യന്റെ വളർച്ചയെ എന്തുകൊണ്ടു ത്വരിപ്പിക്കാനാവില്ല? ഒരു വംശമെന്ന നിലയ്ക്ക് അതു നമുക്കു കഴിയും. മറ്റു രാജ്യങ്ങളിലേക്കു ആചാര്യന്മാരെ അയയ്ക്കുന്നതെന്തുകൊണ്ട്? എന്തെന്നാൽ ഈ ഉപായങ്ങൾകൊണ്ട് വംശത്തിന്റെ വളർച്ചയെ നമുക്കു ത്വരിപ്പിക്കാം. അപ്പോൾ വ്യക്തികളുടെ വളർച്ചയെ ത്വരിപ്പിക്കാനാവില്ലേ? ആവും. ത്വരയ്ക്കതിരിടാനാവുമോ? ഒരുവന് ഒരു ജന്മം എത്രത്തോളം വളരാമെന്നു നമുക്കു പറഞ്ഞുകൂടാ. ഒരു മനുഷ്യന്ന് ഇത്രയേ ചെയ്യാവൂ അധികം വയ്യ എന്നു പറയാൻ നിങ്ങൾക്കു യുക്തിയില്ല. പരിസ്ഥിതികൾക്കു അയാളെ ആശ്ചര്യകരമായി ത്വരിപ്പിക്കാം. അപ്പോൾ വല്ല അതിരുമുണ്ടാകുമോ? നിങ്ങൾ സംസിദ്ധനാവുംവരെ അതുകൊണ്ട് എന്തു വന്നുകൂടുന്നു? ഒരു സംസിദ്ധപുരുഷൻ, അതായത് ഈ വംശത്തിന്റെ – വത്സരദശലക്ഷങ്ങൾ കഴിഞ്ഞാവാം– വരാനിരിക്കുന്ന മാതൃക, ആ മനുഷ്യൻ ഇന്നു വരാമെന്ന്. യോഗികൾ പറയുന്നതും ഇതുതന്നെ. എല്ലാ വലിയ അവതാരങ്ങളും പ്രവാചകന്മാരും അത്തരക്കാരായിരുന്നെന്ന്. അവർ ഈ

ഒരു ജന്മത്തിൽത്തന്നെ സംസിദ്ധരായെന്ന്. നമുക്ക് അത്തരക്കാരുണ്ടായിരുന്നിട്ടുണ്ട്. ലോകചരിത്രത്തിന്റെ എല്ലാ ഘട്ടങ്ങളിലും എല്ലാ കാലങ്ങളിലും ഈയിടെത്തന്നെ അങ്ങനെയൊരു മനുഷ്യനുണ്ടായിരുന്നു. മനുഷ്യവംശത്തിന്റെ മുഴുവൻ ജീവിതം ഈ ജന്മംതന്നെ ജീവിക്കയും ലക്ഷ്യം പ്രാപിക്കയും ചെയ്തയാൾ. വളർച്ചയുടെ ഈ ത്വരിതപ്പെടുത്തൽതന്നെ നിയമങ്ങൾക്കധീനമായിരിക്കണം. ഈ നിയമങ്ങളെ അന്വേഷിക്കയും അവയുടെ രഹസ്യങ്ങൾ മനസ്സിലാക്കയും നമ്മുടെ സ്വന്തം ആവശ്യത്തിനുപയോഗിക്കയും ചെയ്യാമെങ്കിലോ, നാം വളരുന്നെന്നു വന്നുകൂടുന്നു. നാം നമ്മുടെ വളർച്ചയെ ത്വരിപ്പിക്കുന്നു. നാം നമ്മുടെ വികാസത്തെ ത്വരിപ്പിക്കുന്നു. ഈ ജന്മംതന്നെ നാം സംസിദ്ധരാവുകയും ചെയ്യുന്നു. ഇതാണ് നമ്മുടെ ജീവിതത്തിന്റെ ഉച്ചതരഭാഗം. മനസ്സിനെയും അതിന്റെ ശക്തികളെയും പഠിപ്പിക്കുന്ന ശാസ്ത്രത്തിന്റെ യഥാർത്ഥലക്ഷ്യമായുള്ളത് ഈ സംസിദ്ധിയാണുതാനും. പണവും മറ്റും ഭൗതികവസ്തുക്കളും കൊണ്ടു മറ്റുള്ളവരെ സഹായിക്കുന്നതും ദൈനന്ദിനജീവിതത്തിൽ എങ്ങനെ ജീവിക്കുമെന്ന് അവർക്കുപദേശിക്കുന്നതും വെറും വിസ്താരങ്ങൾ മാത്രം.

ഈ ശാസ്ത്രത്തിന്റെ പ്രയോജനം സംസിദ്ധപുരുഷനെ ആവിഷ്കരിക്കയാണ്. അല്ലാതെ ഭൗതികപ്രപഞ്ചത്തിന്റെ കൈകളിൽ തനിക്കളിപ്പാട്ടമായി ഒരു കഷ്ണം പൊങ്ങുതടിപോലെ തിരമാലകളിൽ തുള്ളിമറിഞ്ഞ് യുഗങ്ങളായി കാത്തു കാത്തു കഴിയാൻ അവനെ വിട്ടേയ്ക്കുകയല്ല. ഈ ശാസ്ത്രം നിങ്ങളോടാവശ്യപ്പെടുന്നതു കരുത്തനാകാനും, കർമ്മത്തെ പ്രകൃതിയുടെ കരങ്ങളിൽ വിട്ടേയ്ക്കാതെ നിങ്ങളുടെ സ്വന്തം കൈകളിലെടുക്കാനും, ഈ ക്ഷുദ്രജീവിതത്തെ അതിക്രമിക്കാനുമാണ്. അതാണ് മഹത്തായ ആശയം.

മനുഷ്യൻ ജ്ഞാനത്തിലും ശക്തിയിലും സുഖത്തിലും വളരുകയാണ്. അനുസ്യൂതം നാം വളരുകയാണ്. ഒരു വംശമെന്ന നിലയ്ക്ക്, അതു സത്യമെന്ന്, തികച്ചും സത്യമെന്ന് നമുക്കു കാണാം. വ്യക്തികളെപ്പറ്റി ഇതു ശരിയോ? ഒട്ടളവോളം, അതേ. എന്നാലും ആ ചോദ്യം വീണ്ടും വരുന്നു. നിങ്ങൾ എവിടെയാണ് അതിരുറപ്പിക്കുന്നത്? ഇത്രമാത്രം ദൂരത്തോളമേ എനിക്കു കാണാനാവൂ. എന്നാൽ, അടുത്ത മുറിയിൽ നടക്കുന്നതെന്തെന്നു കണ്ണടച്ചു കാണുന്ന ഒരാളിനെ ഞാൻ കണ്ടിട്ടുണ്ട്. നിങ്ങളതു വിശ്വസിക്കുന്നില്ലെങ്കിൽ, പക്ഷേ, മൂന്നാഴ്ചയ്ക്കകം നിങ്ങളെക്കൊണ്ടതു ചെയ്യിക്കാൻ അയാൾക്കു കഴിയും. ഇത് ആർക്കും പഠിപ്പിച്ചെടുക്കാം. വേറൊരുവന്റെ മനസ്സിൽ നടക്കുന്നതു ചിലരെ അഞ്ചു നിമിഷംകൊണ്ട് വായിപ്പിക്കാം. ഈ വസ്തുതകൾ കാട്ടിക്കൊടുക്കാവുന്നതാണ്.

ഇനി. ഈ സംഗതികൾ നേരാണെങ്കിൽ എവിടെയാണ് ഒരതിരിടാനാവുക? ഒരുവന് ഈ മുറിയുടെ മൂലയ്ക്കു ഒരുവന്റെ മനസ്സിൽ സംഭവി

ക്കുന്നതു വായിക്കാമെങ്കിൽ, അടുത്ത മുറിയിലേത് എന്തുകൊണ്ടാവില്ല? എവിടുത്തേതും എന്തുകൊണ്ടില്ല? എന്തുകൊണ്ടില്ല എന്നു നമുക്കു പറഞ്ഞുകൂടാ. അതു സാധ്യമല്ലെന്നു പറയാൻ നമുക്കു ത്രാണിയില്ല. നമുക്കിത്ര പറയാം: അതു നടക്കുന്നതെങ്ങനെയെന്നു ഞങ്ങൾക്കറിഞ്ഞുകൂടാ. ഇത്തരം കാര്യങ്ങൾ സംഭവ്യമല്ലെന്നു ജഡശാസ്ത്രജ്ഞന്മാർക്കു പറയാൻ ഒരധികാരവുമില്ല. 'ഞങ്ങൾക്കറിഞ്ഞുകൂടാ' എന്നു മാത്രം പറയാം. ശാസ്ത്രം വസ്തുതകൾ ശേഖരിക്കണം, അവയെ വെച്ചു സമാനീകരിക്കണം. തത്ത്വങ്ങൾ നിഷ്പദിക്കണം. സത്യം പ്രസ്താവിക്കണം. അത്രതന്നെ. പക്ഷേ, വസ്തുതകളെ നിഷേധിച്ചുകൊണ്ടാണ് തുടങ്ങുന്നതെങ്കിൽ എങ്ങനെ ഒരു ശാസ്ത്രമാകും?

മനുഷ്യന്നു നേടാവുന്ന ശക്തിക്കവസാനമില്ല. ഇതാണ് ഭാരതീയ മനസ്സിന്റെ അസാമാന്യത. എന്തെങ്കിലും അതിനെ രഞ്ജിപ്പിച്ചാൽ അത് അതിൽ ഗ്രസ്തമാകുന്നു. മറ്റ് സംഗതികൾ ഉപേക്ഷിതങ്ങളാകുന്നു. നിങ്ങൾക്കറിയാം, എത്ര ശാസ്ത്രങ്ങളുടെ ഉദയം ഭാരതത്തിൽ ആയിരുന്നെന്ന്. ഗണിതം അവിടെ തുടങ്ങി. ഇന്നും 1,2,3 എന്നിങ്ങനെ പൂജ്യം വരെ നിങ്ങളെണ്ണുന്നതു സംസ്കൃതം -അക്കങ്ങളെ അനുസരിച്ചാണ്. നിങ്ങൾക്കെല്ലാം അറിയാം, ബീജഗണിതവും ഭാരതത്തിലാണ് ആരംഭിച്ചതെന്ന്. ന്യൂട്ടൺ ജനിക്കുന്നതിനു സഹസ്രാബ്ദങ്ങൾക്കു മുമ്പ് 'വസ്ത്വാകർഷണം ഭാരതീയർക്കും വിജ്ഞാതമായിരുന്നു.

ഈ അസാമാന്യത നിങ്ങൾ കാണുക. ഭാരതചരിത്രത്തിന്റെ ഒരു കാലഘട്ടത്തിൽ മനുഷ്യനും അവന്റെ മനസ്സുമെന്ന ഈ ഒറ്റ വിഷയം അവരുടെ താൽപര്യത്തെ മുഴുവൻ വിഴുങ്ങി. അത്ര ലോഭനീയമായിരുന്നു. തങ്ങളുടെ ലക്ഷ്യങ്ങൾ പ്രാപിക്കാൻ ഏറ്റവും എളുതായ വഴി അതാണെന്ന് അവർക്കു തോന്നിയതുകൊണ്ട് മനസ്സിനു നിയമാനുസാരം എന്തും ഏതും ചെയ്യാനാവുമെന്നതിൽ ഭാരതീയമനസ്സിന് തികഞ്ഞ തീർച്ചയായിരുന്നതിന്റെ ഫലമായി അതിന്റെ സിദ്ധികൾ വലിയ പഠനവിഷയമായിത്തീർന്നു. വശ്യവും ഇന്ദ്രജാലവും മറ്റു സിദ്ധികളുമൊക്കെ ഒട്ടും അസാധാരണമായിരുന്നില്ല. അവർ മുമ്പേ പഠിപ്പിച്ചുവന്ന ഭൗതികശാസ്ത്രങ്ങൾപോലെതന്നെ മുറയ്ക്കു പഠിപ്പിക്കപ്പെട്ട ഒരു ശാസ്ത്രം മാത്രമായിരുന്നു. ആ വംശത്തിന് ഈ സംഗതികളിൽ അത്രമാത്രം വിശ്വാസം വന്നുകൂടിയതിനാൽ ഭൗതികശാസ്ത്രങ്ങൾ മൃതപ്രായങ്ങളായി. അവരുടെ മുമ്പിൽ വന്നുനിന്ന ഒറ്റസ്സംഗതി ഇതായി. യോഗികളുടെ വിവിധ വിഭാഗങ്ങൾ എല്ലാത്തരം പരീക്ഷണങ്ങളും ചെയ്യുവാൻ തുടങ്ങി. ചിലർ പ്രകാശത്തെക്കൊണ്ട് പരീക്ഷണം നടത്തി. പല നിറത്തിലുള്ള വെളിച്ചങ്ങൾ ശരീരത്തിൽ വരുത്തുന്ന മാറ്റങ്ങൾ കണ്ടുപിടിക്കാൻ നോക്കി. അവർ ചില നിറമുള്ള വസ്ത്രം ധരിച്ചു. ചില നിറത്തിനകത്തു താമസിച്ചു. ചില നിറമുള്ള ആഹാരം കഴിച്ചു. ഇങ്ങനെ എല്ലാത്തരം പരീ

ക്ഷണങ്ങളും നടന്നു. മറ്റു ചിലർ കാതടച്ചും തുറന്നും ശബ്ദത്തിൽ പരീക്ഷണം നടത്തി. പിന്നെ ചിലർ ഘ്രാണേന്ദ്രിയപരീക്ഷണം ചെയ്തു. ഇങ്ങനെ ഓരോ തരം.

ഉദ്ദേശ്യം മുഴുവൻ ചുവട്ടിലെത്തിക്കിട്ടാനായിരുന്നു, വസ്തുവിന്റെ സൂക്ഷ്മാംശങ്ങളെ പ്രാപിക്കാൻ അവരിൽ ചിലർ വാസ്തവത്തിൽ അത്ഭുതസിദ്ധികളെ പ്രകടിപ്പിച്ചു. അവരിൽ പലരും വായുവിൽ പൊങ്ങിപ്പോകാനോ അതിൽ സഞ്ചരിക്കാനോ ശ്രമിച്ചു. ഒരു വലിയ പാശ്ചാത്യപണ്ഡിതനിൽ നിന്നു കേട്ട ഒരു കഥ പറയാം. സംഭവം കണ്ട ഒരു സിലോൺ ഗവർണർ അയാളോടു പറഞ്ഞതാണ്. നെടുകെയും കുറുകെയും അടുക്കിയ കമ്പുകളുടെ ഒരട്ടിയിന്മേൽ ഒരു പെൺകുട്ടിയെ കൊണ്ടുവന്നിരുത്തി. അവൾ ഇരുന്നു കുറച്ചുനേരം കഴിഞ്ഞ് പ്രകടനക്കാരൻ ഈ കമ്പുകൾ ഓരോന്നൂരാൻ തുടങ്ങി. എല്ലാം എടുത്തുകഴിഞ്ഞപ്പോൾ പെൺകുട്ടിയുണ്ട് വായുവിൽ തങ്ങിയിരിക്കുന്നു. എന്തോ കളിപ്പിക്കലുണ്ടെന്നു വിചാരിച്ച ഗവർണർ വാളൂരി ബാലികയുടെ അടിയിൽക്കൂടെ ഊക്കോടെ വീശി. അവിടെ ഒന്നുമുണ്ടായിരുന്നില്ല. അപ്പോൾ, ഇതെന്തായിരുന്നു? അത് ഇന്ദ്രജാലമോ അസാധാരണം വല്ലതുമോ അല്ലായിരുന്നു. അതാണ് വിശേഷം. ഇതൊന്നും ഉള്ളതല്ലെന്നു ഭാരതത്തിൽ ആരും പറയില്ല. ഹിന്ദുവെസ്സംബന്ധിച്ച് ഇതൊരു സാധാരണസംഗതിയാണ്. ശത്രുക്കളോടു യുദ്ധം ചെയ്യേണ്ടിവരുമ്പോൾ അവർ സാധാരണ പറയുന്നത് നിങ്ങൾക്കറിയാമല്ലോ! 'ഞങ്ങളുടെ ഒരു യോഗി വന്ന് ഇവറ്റെയൊക്കെ ഓടിക്കും! ആ വംശത്തിന്റെ തീവ്രവിശ്വാസമാണ് കയ്യിലും വാളിലും എന്തുബലം? ബലം മുഴുവൻ ചൈതന്യത്തിൽ.

ഇതു സത്യമെങ്കിൽ പരമാവധി പരിശ്രമിക്കാൻ മനസ്സിന് വേണ്ടത്ര പ്രലോഭനമാണിത്. എന്നാൽ മറ്റ് ഏതു ശാസ്ത്രത്തെസ്സംബന്ധിച്ചും വലിയ നേട്ടങ്ങൾ വളരെ വിഷമമാണല്ലോ. അതുപോലെതന്നെ, അല്ല, അതിലെത്രയോ ഏറെയാണ് ഇതിനെസ്സംബന്ധിച്ച് എങ്കിലും മിക്കവരും വിചാരിക്കുന്നത് ഈ സിദ്ധികൾ എളുതായി കയ്യടക്കാമെന്നാണ്. ഒരു വലിയ സമ്പത്തു നേടാൻ വേണ്ടുന്ന കൊല്ലങ്ങൾ എത്രെ വളരെ? അതോർക്കൂ! വൈദ്യശാസ്ത്രമോ യന്ത്രശാസ്ത്രമോ പഠിക്കാൻ നിങ്ങൾ എത്ര കൊല്ലമെടുക്കുന്നു? എന്നിട്ട് ആയുശ്ശേഷം മുഴുവൻ പണിയെടുക്കുകയും വേണം.

പിന്നെ, മറ്റു ശാസ്ത്രങ്ങളെല്ലാം ഇളകാത്തവയെയാണ് കൈകാര്യം ചെയ്യുന്നത്. സ്ഥാവരങ്ങളെ നിങ്ങൾക്ക് ഒരു കസേരയെ വിശകലനം ചെയ്യാം. കസേര നിങ്ങളുടെ അടുത്തുനിന്നു പറന്നുപോകുന്നില്ല. എന്നാൽ ഈ ശാസ്ത്രം മനസ്സിനോടാണിടപെടുന്നത്, അതു നിത്യചഞ്ചലമാണ്. അതിനെ പഠിക്കാൻ നോക്കുന്ന നിമിഷം അതു വഴുതിക്കളയുന്നു. ഇപ്പോൾ മനസ്സ് ഒരു മട്ടിലാണ്, ഉത്തരക്ഷണം അതു പക്ഷേ വേറെയാ

ണ്, എപ്പോഴും മാറിമാറിക്കൊണ്ടിരിക്കുന്നു. ഈ മാറ്റത്തിന്റെയെല്ലാം നടുക്കുവെച്ചു വേണം അതിനെ പഠിക്കുക, ധരിക്കുക, പിടിക്കുക, അടക്കുക. അപ്പോൾ ഈ ശാസ്ത്രം എത്രയേറെ വിഷമമാണ്! ഇതിനു നിഷ്കൃഷ്ടമായ പരിശീലനം വേണം. ആളുകളെന്നോടു ചോദിക്കുകയാണ്, ഞാൻ എന്തുകൊണ്ടാണ് അവർക്കു പ്രായോഗികപാഠങ്ങൾ കൊടുക്കാത്തതെന്ന്. എന്ത്, ഇതു തമാശൊന്നുമല്ല. ഞാൻ നിങ്ങളോടു പ്രസംഗിച്ചുകൊണ്ട് ഈ മണ്ഡപത്തിൽ നിൽക്കുന്നു. നിങ്ങൾ വീട്ടിൽ പോകുന്നു, ഒരു പ്രയോജനവും കിട്ടുന്നില്ല. എനിക്കുമില്ല. എന്നിട്ടു നിങ്ങൾ പറയുന്നു, 'ഇതൊക്കെ ഭോഷ്ക്.' അതുതന്നെ, ഒരു ഭോഷ്കാക്കാനാണല്ലോ നിങ്ങൾ നോക്കിയതും. ഈ ശാസ്ത്രത്തെപ്പറ്റി എനിക്കത്യൽപമേ അറിഞ്ഞുകൂടൂ. എന്നാൽ ഈ അല്പംതന്നെ നേടിയത്, എന്റെ ആയുസ്സിലെ മുപ്പതു കൊല്ലം അതിനു പരിശ്രമിച്ചിട്ടാണ്. ആറുകൊല്ലമായി എനിക്കറിവുള്ള ഈ അല്പത്തെ ആളുകൾക്കു പറഞ്ഞുകൊടുക്കയുമാണ്. ഇതു പഠിക്കാൻ എനിക്കു മുപ്പതു കൊല്ലം വേണ്ടിവന്നു. മുപ്പതുകൊല്ലത്തെ കഠിനപരിശ്രമം. ചിലപ്പോൾ ഇരുപത്തിനാലു മണിക്കൂറിൽ ഇരുപത്തിനാലു മണിക്കൂറും ഇതിൽത്തന്നെ പ്രയത്നിച്ചു. ചിലപ്പോൾ രാത്രി ഒരു മണിക്കൂറേ ഞാനുറങ്ങിയുള്ളു. ചിലപ്പോൾ രാത്രികൾ മുഴുവൻ ഞാൻ ശ്രമിച്ചു. ചിലപ്പോൾ ഞാൻ ചിലേടത്തു താമസിച്ചു. ഒരു ശബ്ദവും കഷ്ടിയായുള്ളിടത്ത്, ഒരു ശ്വാസംപോലും കഷ്ടി. ചിലപ്പോൾ ഗുഹകളിൽ പാർക്കേണ്ടിവന്നു. അതോർക്കൂ. എന്നിട്ടും എനിക്കല്പമേ അറിയാവൂ. അഥവാ ഒന്നുമറിഞ്ഞുകൂടാ. ഈ ശാസ്ത്രത്തിന്റെ ചേലാഞ്ചലത്തിൽ കഷ്ടിച്ചു ഞാനൊന്നു തൊട്ടിട്ടുണ്ട്. എങ്കിലും എനിക്കറിയാൻ കഴിയുന്നു, അതു സത്യവും വിശാലവും അത്ഭുതവുമാണെന്ന്.

ഇപ്പോൾ, ഈ ശാസ്ത്രം വാസ്തവത്തിൽ പഠിക്കണമെന്നുള്ള ആരെങ്കിലും നിങ്ങളുടെയിടയ്ക്കുണ്ടെങ്കിൽ, ജീവിതത്തിലെ ഏതു വ്യാപാരത്തിലും ചെലുത്തുന്നതരം, പോരാ, അതിൽ കവിഞ്ഞതരം നിശ്ചയത്തോടെ അയാൾ ആരംഭിക്കേണ്ടിയിരിക്കുന്നു.

വ്യാപാരത്തിൽത്തന്നെ എത്രമാത്രം മനസ്സു വെയ്ക്കണം! എന്തു കഠിനനായ കാര്യശാസകനാണത്? അച്ഛനോ അമ്മയോ ഭാര്യയോ കുട്ടിയോ മരിച്ചാൽത്തന്നെയും വ്യാപാരം നിന്നുകൂടാ! ഹൃദയം പൊളിയുകയാണെങ്കിലും വ്യാപാരസ്ഥലത്തു പോയേ പറ്റൂ. പ്രവൃത്തിയുടെ ഓരോ മണിക്കൂറും യാതനയാണെങ്കിലും, അതാണ് വ്യാപാരം. അതു ന്യായമാണ്, അതു ശരിയാണ് എന്നു നാം വിചാരിക്കുന്നുമുണ്ട്.

ഈ ശാസ്ത്രം ആവശ്യപ്പെടുന്നത് ഏതു വ്യാപാരത്തിനും എന്നെങ്കിലും വേണ്ടുന്നതിലേറേ താൽപര്യമാണ്. വ്യാപാരത്തിൽ വളരെപ്പേർക്കു വിജയിക്കാം. ഇതിലോ വളരെക്കുറച്ചു പേർക്ക്. എന്തെന്നാൽ ഇതു പഠിക്കുന്നവന്റെ ഘടനാവിശേഷത്തെ ആശ്രയിച്ചിരിക്കയാണ് വളരെയേറെ. വ്യാപാരത്തിൽ എല്ലാവരും വലിയ സമ്പത്തുണ്ടാക്കിയെന്നു വരില്ല,

ആർക്കും കുറച്ചൊക്കെയുണ്ടാക്കാം. അതുപോലെ ഈ ശാസ്ത്രപഠിപ്പിലും ഓരോരുത്തന്നും ഒരീഷദ്ദർശനം കിട്ടും. അത്, അതിന്റെ സത്യതയിലും അതു പൂർണ്ണമായി സക്ഷാൽകരിച്ചവർ ഉണ്ടായിരുന്നു എന്ന വസ്തുതയിലും അവനു വിശ്വാസമുളവാക്കും.

ഈ ശാസ്ത്രത്തിന്റെ ഒരു രേഖാചിത്രമാണിത്. ഇതു തൻകാലിലും തൻവെളിച്ചത്തിലും നിലകൊള്ളുന്നു. മറ്റേതു ശാസ്ത്രവുമായും താരതമ്യത്തെ വെല്ലുവിളിക്കുന്നു. കപടന്മാരുണ്ട്, മായാവികളുണ്ട്, ചതിയന്മാരുണ്ട്, മറ്റേതു മണ്ഡലത്തിലേതിനേയുംകാൾ കൂടുതൽ ഇതിലുണ്ട്. എന്തുകൊണ്ട്? ഒരേ കാരണംതന്നെ: വ്യാപാരം ലാഭകരമാകുംതോറും കാപടികന്മാരും ചതിയന്മാരും അത്ര കൂടുതലാണ്. എന്നാലും വ്യാപാരം നന്നായിക്കൂടാത്തതിനു കാരണം അതൊന്നുമല്ല. ഒരു സംഗതികൂടി: എല്ലാവാദങ്ങളും കേട്ടുകൊള്ളുന്നതു നല്ല ഒരു ബുദ്ധിക്കസർത്താവാം; അത്ഭുതങ്ങളെക്കുറിച്ചൊക്കെ കേൾക്കുന്നത് ഒരു ബൗദ്ധസംതൃപ്തിയുമാവാം. എന്നാൽ അതിലപ്പുറം എന്തെങ്കിലും പഠിക്കണമെന്നു വാസ്തവത്തിൽ ആർക്കെങ്കിലുമുണ്ടെങ്കിൽ, വെറും പ്രസംഗം കേട്ടുകൊള്ളുന്നതുകൊണ്ടു കാര്യമില്ല. അതു പ്രസംഗങ്ങളിൽ പഠിപ്പിച്ചുകൂടാ. അതു ജീവിതമാണ്. ജീവിതത്തിന്നേ ജീവിതത്തെ ആവഹിക്കാനാവൂ. അതു പഠിക്കാൻ വാസ്തവത്തിൽ നിശ്ചയബുദ്ധികൾ ആരാനുമുണ്ടെങ്കിൽ അയാളെ സഹായിക്കാൻ എനിക്കു വളരെ സന്തോഷമായിരിക്കും.

## 7

## ഏകാഗ്രത*

ഏകാഗ്രത സർവ്വജ്ഞാനസാരമാണ്. അതു കൂടാതെ ഒന്നും ചെയ്യാനാവില്ല. സാധാരണമായി മനുഷ്യൻ വിചാരശക്തിയുടെ തൊണ്ണൂറു ശതമാനം വെറുതെകളയുകയാണ്. അതുകൊണ്ട് അവൻ എപ്പോഴും തെറ്റു വരുത്തുകയാണ് ചെയ്യുന്നത്. അഭ്യസ്തമനുഷ്യനോ മനസ്സോ ഒരിക്കലും തെറ്റുചെയ്യുന്നില്ല. മനസ്സിനെ ഏകാഗ്രമാക്കി അതിലേക്കുതന്നെ തിരിച്ചയച്ചാൽ നമ്മിലുള്ളതെല്ലാം നമ്മുടെ ഭൃത്യരാകും. നമ്മുടെ നാഥന്മാരാവില്ല. ഗ്രീക്കുകാർ അവരുടെ ഏകാഗ്രത ബാഹ്യപ്രപഞ്ചത്തിൽ പ്രയോഗിച്ചു. ഫലം കലയിലും സാഹിത്യത്തിലും മറ്റുമുള്ള സംസിദ്ധിയായിരുന്നു. ഹിന്ദു അന്തർലോകത്തിൽ ഏകാഗ്രമാക്കി, ആത്മാവിലുള്ള അദൃഷ്ടലോകങ്ങളിൽ യോഗശാസ്ത്രത്തെ വികസിപ്പിക്കയും ചെയ്തു. യോഗം, ഇന്ദ്രിയങ്ങൾ, ഇച്ഛ, മനസ്സ് ഇവയുടെമേലുള്ള നിയന്ത്രണമാണ്. ഇതു പഠിച്ചാലത്തെ പ്രയോജനം നാം നിയന്ത്രിതരാകുന്നതിനുപകരം

* പാഠക്കുറിപ്പ്

നിയന്ത്രിക്കാൻ പഠിക്കുമെന്നതാണ്. മനസ്സിന് പല തലങ്ങളുണ്ട്. നമ്മുടെ യഥാർത്ഥലക്ഷ്യം നമ്മുടെ സത്തയുടേതായ ഇടയ്ക്കുള്ള ഈ തലങ്ങളെല്ലാം മുറിച്ചുകടന്ന് ഈശ്വരനെ കണ്ടെത്തലാണ്. യോഗത്തിന്റെ അന്തവും ലക്ഷ്യവും ഈശ്വരസാക്ഷാൽകാരമാണ്. ഇതിനു നാം ആപേക്ഷികജ്ഞാനത്തെ അതിക്രമിക്കണം. ഇന്ദ്രിയലോകത്തെ അതിക്രമിക്കണം. ലോകം ഇന്ദ്രിയങ്ങളിലേയ്ക്കാണ് ഉണർന്നിരിക്കുന്നത്, ഈശ്വരസന്താനങ്ങളാകട്ടെ ആ തലത്തിൽ ഉറക്കമാണ്. ലോകം ശാശ്വതതലത്തിൽ ഉറക്കമാണ്. ഈശ്വരസന്താനങ്ങൾ അവിടെ ഉണർന്നിരിക്കയുമാണ്. ഇവരാണ് ഈശ്വരപുത്രന്മാർ. ഇന്ദ്രിയസംയമത്തിന് ഒറ്റ വഴിയേ ഉള്ളൂ. ജഗത്തിലെ ഏക പരമാർത്ഥമായുള്ളവനെ ദർശിക്കാ. അപ്പോൾ, അപ്പോൾ മാത്രമേ നമുക്കു നമ്മുടെ ഇന്ദ്രിയങ്ങളെ യഥാർത്ഥമായി കീഴടക്കാനാവൂ.

ഏറെയേറെ ചുരുങ്ങിയ അതിർത്തികളിൽ മനസ്സിനെ നിരോധിക്കയാണ് ഏകാഗ്രത. അങ്ങനെ മനസ്സിനെ നിരോധിക്കാൻ എട്ടു വഴിയുണ്ട്. ആദ്യത്തേതു യമം, ബാഹ്യവിവർജ്ജനംകൊണ്ടു മനസ്സിനെ നിരോധിക്ക. സർവ്വസദാചാരവും ഇതിലടങ്ങി. തിന്മയൊന്നും ചെയ്യരുത്. ഒരു ജീവിയെയും ദ്രോഹിക്കരുത്. പന്തീരാണ്ട് ഒന്നിനെയും ഹിംസിക്കാതിരുന്നാൽ സിംഹങ്ങളും വ്യാഘ്രങ്ങളുംപോലും നിങ്ങളുടെ മുമ്പിൽ വണങ്ങിപ്പോകും. സത്യനിഷ്ഠ ശീലിക്കുക. മനസാ വാചാ കർമ്മണാ പന്ത്രണ്ടു കൊല്ലത്തെ സമ്പൂർണ്ണ സത്യനിഷ്ഠയുള്ളവൻ എന്തിച്ഛിക്കുന്നുവോ അതു കൈവരുന്നു. മനോവാക്കർമ്മങ്ങളിൽ സുചരിതനാകുക, ചാരിത്ര്യമാണ് മതങ്ങളുടെയെല്ലാം ചുവട്. വ്യക്തിപരമായ പരിശുദ്ധി കൂടിയേ ഒക്കൂ. അടുത്തതു നിയമം. മനസ്സിനെ ഒരിടത്തേയ്ക്കും അലയാൻ വിടാതിരിക്കൂ. പിന്നെ ആസനം, ഇരിപ്പ്. എൺപത്തിനാല് ആസനങ്ങളുണ്ട്. ഉത്തമം അവനവന്ന് ഏറ്റവും സ്വാഭാവികമായതാണ്. അതായത് ഏറ്റവും സുഖത്തോടെ ഏറ്റവും സ്വാഭാവികമായതാണ്. അതായത് ഏറ്റവും സുഖത്തോടെ ഏറ്റവും കൂടുതൽ നേരം നിലനിർത്താവുന്നത്. ഇതിനുശേഷം പ്രാണായാമമാണ്. ശ്വാസനിയന്ത്രണം. പിന്നെ പ്രത്യാഹാരം. വിഷയങ്ങളിൽനിന്ന് ഇന്ദ്രിയങ്ങളെ ഉൾവലിക്കുക. അടുത്തതു ധാരണ, ഏകാഗ്രത, അനന്തരം ധ്യാനം അഥവാ ഏകതാനമായ ഭാവനം. (ഇതു യോഗദർശനത്തിന്റെ കാമ്പാണ്) അവസാനമായി സമാധി, ബോധാതീതം. ശരീരവും മനസ്സും എത്ര ശുദ്ധമാകുന്നുവോ അത്ര വേഗമാണ് ഉദ്ദിഷ്ടഫലപ്രാപ്തി. നിങ്ങൾ തികച്ചും ശുദ്ധമായിരിക്കണം. ദുർവ്വിഷയങ്ങളെ ചിന്തിക്കരുത്. അത്തരം ചിന്തകൾ നിങ്ങളെ തീർച്ചയായും വലിച്ചുതാഴ്ത്തും. തികച്ചും ശുദ്ധനായിരിക്കയും വിശ്വാസപൂർവ്വം അഭ്യസിക്കയും ചെയ്യാമെങ്കിൽ, ഒടുവിൽ, നിങ്ങളുടെ മനസ്സിനെ അനന്തശക്തിയുള്ള ഒരു ഗവേഷണ ദീപമാക്കാൻ കഴിയും. അതിന്റെ വ്യാപ്തിക്കതിർത്തിയില്ല. പക്ഷേ സന്തതാഭ്യാസവും പ്രപഞ്ചവൈരാഗ്യവും വേണം. ഒരുവൻ ബോധാതീ

താവസ്ഥയെ പ്രാപിക്കുമ്പോൾ, ശരീരബോധം മുഴുവൻ അലിഞ്ഞുപോകുന്നു. അപ്പോഴേ അവൻ മുക്തനും അമൃതനുമാകുന്നുള്ളു. അബോധവും ബോധാതീതവും പുറംകാഴ്ചയ്ക്കൊക്കെ ഒരുപോലെയാണ്. പക്ഷേ അവ തമ്മിൽ മൺകട്ടയ്ക്കും പൊൻകട്ടയ്ക്കുമുള്ള അന്തരമുണ്ട്. ഈശ്വരന്ന് സർവ്വാത്മസമർപ്പണം ചെയ്തവൻ ബോധാതീതതലത്തെ പ്രാപിച്ചിരിക്കുന്നു.

## 8

## മനസ്സിന്റെ ശക്തികൾ*

കാരണം കാര്യമായിത്തീരുന്നു. കാരണം ഒന്നും, കാര്യം ഫലമായി നിലകൊള്ളുന്നു വേറൊന്നുമല്ല. കാര്യം എപ്പോഴും പരിണമിച്ച കാരണമാണ്. എപ്പോഴും കാരണം കാര്യമായിത്തീരുന്നു. സാധാരണ ധാരണ, കാര്യം തദന്യവും സ്വതന്ത്രവുമായ ഒരു കാരണത്തിന്റെ വ്യാപാരഫലമാണെന്നാണ്. ഇതങ്ങനെയല്ല. എപ്പോഴും മറ്റൊരവസ്ഥയിലേക്ക് പരിണതമായ കാരണമാണ് കാര്യം.

വിശ്വം യഥാർത്ഥത്തിൽ ഏകരൂപമാണ്. വൈരൂപ്യം കാഴ്ചയിൽമാത്രം പ്രകൃതിയിലുടനീളം വിവിധവസ്തുക്കളും വിവിധ ശക്തികളും ഉണ്ടെന്നു തോന്നുന്നു. എന്നാൽ രണ്ടു വ്യത്യസ്ത വസ്തുക്കളെടുക്കുക, ഒരു പളുങ്കുമണിയും ഒരു കഷണം മരവും. അവയൊന്നിച്ച് പൊടിച്ച് വേണ്ടത്ര നേർപ്പിക്കുക. ഇനി ലഘുകരിക്കാനാവാത്തത്ര ലഘൂകരിക്കുക. അപ്പോൾ അവശേഷിക്കുന്ന വസ്തു ഏകരൂപമായി തോന്നും. അന്തിമമായ അപഗ്രഥനത്തിൽ സർവ്വവസ്തുക്കളും ഒന്നാണ്. ഐകരൂപ്യമാണ് വസ്തു, യാഥാർത്ഥ്യം പല വസ്തുക്കളെന്ന മട്ടിൽ പല സാധനങ്ങളുടെ വെളിപ്പെടലാണ് വൈരൂപ്യം. ഏകമായത് ഐകരൂപ്യം. ഏകം പലതായി വെളിപ്പെടുത്തുന്നതു വൈരൂപ്യം.

വിവിധ വ്യാപാരാവസ്ഥകളിലുമുള്ള മനസ്സാണ് കേൾക്കലും കാണലും രുചിക്കലും മറ്റും.

ഒരു മുറിയിലെ അന്തരീക്ഷം പ്രമുഗ്ദ്ധമാക്കാവുന്നതാണ്. അതിൽ കടക്കുന്നവരെല്ലാം എന്തും കാണും. മനുഷ്യരും സാധനങ്ങളും വായുവിൽ കൂടി പറക്കുന്നത്.

എല്ലാവരും ഇപ്പോഴേ മുഗ്ദ്ധരാണ്. മോക്ഷപ്രാപ്തിക്ക്, സ്വസ്വരൂപസാക്ഷാൽക്കാരത്തിനുള്ള പ്രയത്നം പ്രതിപ്രമോഹനമാണ്.

ഒന്നോർക്കാനുള്ളത്, നാം ശക്തി സമ്പാദിക്കുന്നേയില്ലെന്നാണ്. നമു

* പാഠക്കുറിപ്പ്

ക്കവ ഇപ്പോഴെ ഉണ്ട്. വികാസപ്രക്രിയ മുഴുവൻ പ്രതിപ്രമോഹനമാണോ

മനസ്സ് എത്രയേറെ ശുദ്ധമോ അത്രയേറെ എളുപ്പമാണ് നിയന്ത്രണം. മനോനിയന്ത്രണം വേണമെങ്കിൽ മനഃശുദ്ധി അത്യന്താപേക്ഷിതമാക്കണം. വെറും മനഃശക്തികളെപ്പറ്റി കൊതി പൂണ്ടു ചിന്തിക്കേണ്ട. അവ പോകട്ടെ. മനഃശക്തികളെ തേടുന്നവൻ അവയ്ക്കടിമപ്പെടുന്നു. മനഃശക്തികളെ ആഗ്രഹിക്കുന്ന മിക്കപേരും അവയിൽ കുടുങ്ങിപ്പോകുന്നു.

സമ്പൂർണ്ണചാരിത്ര്യമാണ് മനഃസംയമസർവ്വസ്വം. തികച്ചും സുചരിതനായവൻ ഒന്നും ചെയ്യേണ്ടതില്ല. അവൻ മുക്തനാണ്. തികഞ്ഞ ചാരിത്ര്യമുള്ളവന്നു മിക്കവാറും ഒന്നിനെയും ഒരുവനെയും ദ്രോഹിക്കാനാവില്ല. മുക്തനാവണമെന്നുള്ളവർ അഹിംസ സാധിക്കേണ്ടിയിരിക്കുന്നു. തികഞ്ഞ അഹിംസ സധിച്ചവനെക്കാൾ ബലവാൻ ആരുമില്ല. അവന്റെ സാന്നിദ്ധ്യത്തിൽ ആർക്കും പൊരുതാവതല്ല. ആർക്കും കലഹിച്ചുകൂടാ. അതേ, അവന്റെ വെറും സാന്നിധ്യമാണ്, മറ്റൊന്നുമല്ല, ശാന്തി, പ്രേമം, അവൻ എവിടെയിരുന്നാലും അവന്റെ തിരുമുമ്പിൽ ആർക്കും കോപിച്ചുകൂടാ, പൊരുതിക്കൂടാ. മൃഗങ്ങൾ ഹിംസ്രമൃഗങ്ങൾപോലും, അവന്റെ മുമ്പിൽ സംശാന്തരായിരിക്കും.

ഒരിക്കൽ എനിക്കൊരു യോഗിയെ (പവഹാരിബാബ) പരിചയമായിരുന്നു. വളരെ പ്രായമായ ഒരാൾ. അദ്ദേഹം നിലത്തൊരു ഗുഹയിൽ കേവലം ഒറ്റയ്ക്കു പാർത്തുപോന്നു. ഭക്ഷണം പാകംചെയ്യാൻ ഒന്നോ രണ്ടോ ചട്ടിയാണ്. തനിക്കുണ്ടായിരുന്നതെല്ലാംകൂടെ അദ്ദേഹം അത്യല്പമേ കഴിച്ചുള്ളു. മിക്കവാറും ഒന്നുമേ ധരിച്ചിരുന്നില്ല. തന്റെ സമയം മിക്കവാറും ധ്യാനത്തിൽ ചെലവാക്കി.

അദ്ദേഹത്തിന് എല്ലാവരും സമമായിരുന്നു. അദ്ദേഹം അഹിംസാപ്രതിഷ്ഠനായിരുന്നു. അദ്ദേഹം എന്തു വസ്തുവിലും ഏതാളിലും ഏതു മൃഗത്തിലും കണ്ടതു പരമാത്മാവിനെയാണ്, ജഗദീശ്വരനെ. അദ്ദേഹത്തിനു ഏതാളും ഏതു ജന്തുവും 'എന്റെ നാഥ'നായിരുന്നു. അദ്ദേഹം ആരെയും ഒരു ജന്തുവിനെയും ഒരിക്കലും മറ്റൊരുവിധത്തിലും വിളിച്ചിരുന്നില്ല. അങ്ങനെയിരിക്കെ, ഒരുനാൾ ഒരു കള്ളൻ അതുവഴി വന്ന് അദ്ദേഹത്തിന്റെ ഒരു ചട്ടി മോഷ്ടിച്ചു. അദ്ദേഹം അവനെ കണ്ടു പിന്നാലെ ഓടി. ആ ഓട്ടം വളരെ നീണ്ടു. ഒടുവിൽ കള്ളൻ തളർന്നു നിന്നുപോയി. യോഗിയാകട്ടെ, ഓടിച്ചെന്ന് അവന്റെ മുമ്പിൽ സാഷ്ടാംഗം നമസ്കരിച്ചു പറഞ്ഞു: 'എന്റെ നാഥ, അങ്ങ് എന്റെ വഴിക്കു വന്ന് എന്നെ ബഹുമാനിക്കയാണ്. മറ്റേ ചട്ടികൂടി കൈക്കൊണ്ട് എന്നെ ആദരിക്കണേ. അതും അവിടുത്തേതാണ്.' ഈ വൃദ്ധൻ ഇപ്പോൾ മരിച്ചിരിക്കുന്നു. അദ്ദേഹം ലോകത്തിലുള്ള എന്തിനോടും പ്രേമപൂർണ്ണനായിരുന്നു. ഒരുറുമ്പിനു

വേണ്ടി അദ്ദേഹം മരിക്കുമായിരുന്നു. ഈ വൃദ്ധൻ തങ്ങളുടെ മിത്രമെന്നു വന്യജന്തുക്കളും നൈസർഗ്ഗികമായറിഞ്ഞു. സർപ്പങ്ങളും ക്രൂരമൃഗങ്ങളും ഗുഹയിൽ കടന്ന് അദ്ദേഹത്തോടൊത്തുറങ്ങി. അവയെല്ലാം അദ്ദേഹത്തെ സ്നേഹിച്ചു. തത്സാന്നിധ്യത്തിൽ ഒരിക്കലും യുദ്ധം ചെയ്തില്ല.

ഒരിക്കലും പരദോഷം പറയരുത്. അവർ എത്ര ചീത്തയായാലും സാരമില്ല. അതുകൊണ്ട് ഒരു നേട്ടവുമില്ല. ഒരുവന്റെ കുറ്റങ്ങൾ പറയുന്നത് അവനെ ഒരിക്കലും സഹായിക്കുന്നില്ല. നിങ്ങൾ അവന്ന് ഒരു ദ്രോഹം ചെയ്യുന്നു. സ്വയം നിങ്ങളെയും അങ്ങനെതന്നെ ദ്രോഹിക്കുന്നു.

ആഹാരത്തിലും അഭ്യാസത്തിലും മറ്റുമുള്ള നിയമങ്ങളെല്ലാം നല്ലതുതന്നെ. അവയെല്ലാം ആത്മീയോത്കർഷത്തിന് അംഗങ്ങളായിരിക്കുന്ന കാലത്തോളം. അവ സ്വയം സാധ്യങ്ങളല്ല, സാധകങ്ങൾ മാത്രമാണ്.

ഒരിക്കലും മതത്തെച്ചൊല്ലി കലഹിക്കരുത്. മതത്തെസ്സംബന്ധിച്ച സർവ്വകലഹങ്ങളും വിവാദങ്ങളും കാണിക്കുന്നത് ആദ്ധ്യാത്മികതയുടെ അഭാവത്തെ മാത്രമാണ്. മതകലഹം എപ്പോഴും തോടിനു വേണ്ടിയാണ്. ആത്മാവിനെ രസരഹിതമാക്കി വിട്ട് എപ്പോഴോ ശുദ്ധി, എപ്പോഴോ ആദ്ധ്യാത്മികത പോയ്ക്കളയുന്നു. അപ്പോൾ കലഹം തുടങ്ങുകയായി; അതിനു മുമ്പില്ല.

## 9

## രാജയോഗപാഠങ്ങൾ *

ദ്രവ്യം അഞ്ചവസ്ഥകൾക്കു വിധേയമാണെന്നാണ് സൃഷ്ടിസിദ്ധാന്തം. ആകാശം, തൈജസാകാശം, വാതകം, ദ്രാവകം, ഘനം, ഒരു മൂലഭൂതത്തിൽനിന്ന്, അണിഷ്ഠാകാശത്തിൽനിന്ന്, വിസൃഷ്ടങ്ങളാണ് ഇവയെല്ലാം.

വിശ്വശക്തിയുടെ പേരു പ്രാണനെന്നാണ്. അത് ഈ ഭൂതങ്ങളിൽ കുടികൊള്ളുന്ന ശക്തിയാണ്. പ്രാണപ്രയോഗത്തിനുള്ള വലിയ ഉപകരണമാണ് മനസ്സ്. മനസ്സ് ദ്രവ്യമയമാണ്. മനസ്സിന്റെ പിന്നിലാണ് ആത്മാവ്. അതു പ്രാണനെ പിടികൂടുന്നു. പ്രാണനാണ് ജഗത്തിലെ പ്രേരകശക്തി. സർവ്വജീവപ്രകാശനത്തിലും അതു കാണാനും കഴിയും. ഈ ശരീരം മർത്ത്യമാണ്. മനസ്സും മർത്ത്യംതന്നെ. സംഹതങ്ങളാകയാൽ രണ്ടും നശിക്കണം. എല്ലാത്തിനും പിന്നിലാണ് ആത്മാവ്. അത് അമരം, പ്രാണനെ നിയന്ത്രിക്കയും നിയോഗിക്കയും ചെയ്യുന്ന ശുദ്ധചൈതന്യമാണ് ആത്മാവ്. എന്നാൽ നാം നമ്മുടെ ചുറ്റും കാണുന്ന ചൈതന്യം എന്നും അശു

* ഈ പാഠങ്ങളും മേലിൽ വരുന്ന ഭക്തിയോഗപാഠങ്ങളും ഇംഗ്ലണ്ടിൽ സംരക്ഷിതമായ പാഠക്കുറിപ്പുകളിൽനിന്നു സ്വരൂപിച്ചതാണ്.

ദ്ധമാണ്. ചൈതന്യം ശുദ്ധമാകുമ്പോൾ നമുക്കവതാരത്തെ കിട്ടുന്നു. ക്രിസ്തുവിനെ ചൈതന്യം എപ്പോഴും സ്വയം ആവിർഭവിക്കുവാൻ ശ്രമിക്കുകയാണ്. അതിനുവേണ്ടി പല വികാസമാത്രകളിലുമുള്ള മനഃശരീരങ്ങളെ സൃഷ്ടിക്കുകയുമാണ്. യഥാർത്ഥത്തിൽ, സർവ്വവസ്തുക്കളുടെയും പിൻതലത്തിൽ സർവ്വഭൂതങ്ങളും സമമാണ്.

മനസ്സ് അതിസൂക്ഷ്മദ്രവ്യമാണ്, പ്രാണപ്രകാശനത്തിനുള്ള ഉപകരണമാണത്; ശക്തിക്കു പ്രകാശിക്കുവാൻ ദ്രവ്യം വേണം.

അടുത്ത സംഗതി ഈ പ്രാണനെ എങ്ങനെ ഉപയോഗിക്കാമെന്നാണ്. നാമെല്ലാം അതുപയോഗിക്കുന്നുണ്ട്. പക്ഷേ, എത്ര പരിതാപകരമായിട്ടാണ് നാമതു നഷ്ടപ്പെടുത്തുന്നത്! പ്രാരംഭഘട്ടത്തിലുള്ള പ്രഥമസിദ്ധാന്തം സർവ്വജ്ഞാനവും അനുഭവജന്യമെന്നാണ്. പഞ്ചേന്ദ്രിയാതീതമായതെന്തും നമുക്കു യഥാർത്ഥമായിത്തീരാൻ അനുഭൂതമാകണം.

നമ്മുടെ മനസ്സു മൂന്നു തലങ്ങളിൽ വ്യാപരിക്കുന്നു. ഉപബോധം, സബോധം, ബോധാതീതം. മനുഷ്യരിൽ യോഗി മാത്രമാണ് ബോധാതീതൻ. യോഗസിദ്ധാന്തം മുഴുവൻ മനസ്സിനെ അതിക്രമിക്കലാണ്. ഈ മൂന്നു തലങ്ങളും നമുക്കു മനസ്സിലാക്കാം, വെളിച്ചത്തിന്റെയോ ശബ്ദത്തിന്റെയോ സ്പന്ദങ്ങളെ പരിഗണിച്ചാൽ. വെളിച്ചത്തിന്റെ ചില സ്പന്ദനങ്ങളുണ്ട്, കാണാനാവാത്തത്ര മന്ദം. പിന്നെ അവ ശീഘ്രതരമാകുന്ന മുറയ്ക്ക് അവയെ നാം വെളിച്ചമായി കാണുന്നു. അനന്തരം നമുക്കു കാണാനാവാത്തവിധം അതിശീഘ്രമായിത്തീരുന്നു. ശബ്ദവും അങ്ങനെതന്നെ.

ആരോഗ്യത്തിനിളക്കം കൂടാതെ എങ്ങനെ ഇന്ദ്രിയങ്ങളെ അതിക്രമിക്കാമെന്നാണ് നമുക്കു പഠിക്കേണ്ടത്. പാശ്ചാത്യമനസ്സ് മാനസികസിദ്ധികളുടെ സമ്പാദനത്തിൽ ഇടറിവീണിട്ടുണ്ട്. അവ അവർക്കു സാധാരണാതീതവും പലപ്പോഴും രോഗലക്ഷണവുമാണ്. ഹിന്ദു ഈ ശാസ്ത്രവിഷയം പഠിച്ച് പരിപൂർണ്ണമാക്കിയിരിക്കുന്നു. അത്, ഇനി എല്ലാവർക്കും പേടിയോ അപകടമോ കൂടാതെ പഠിക്കാം.

മാനസികചികിത്സ ബോധാതീതാവസ്ഥയുടെ സൂക്ഷ്മമായ തെളിവാണ്. എന്തെന്നാൽ ചികിത്സിക്കുന്ന വിചാരം പ്രാണനിലുള്ള ഒരുതരം സ്പന്ദമാണ്. അതു വിചാരമായിട്ടല്ല, അതിലുമുപരിയായ എന്തോ ആയിട്ടാണ് പോകുന്നത്. അതിനു പേരില്ല.

ഓരോ വിചാരത്തിനും മൂന്നവസ്ഥയുണ്ട്. ആദ്യം ഉദയം അഥവാ ആരംഭം. അതിനെക്കുറിച്ചു നമുക്കു ബോധമില്ല. രണ്ടാമത്, വിചാരം ഉപരിതലത്തിലേയ്ക്കുയരുമ്പോൾ. മൂന്നാമത്, നമ്മളിൽനിന്നു പോകുമ്പോൾ. വിചാരം മുകൾപ്പരപ്പിലേയ്ക്കുയരുന്ന കുമിളപോലെയാണ്. വിചാരം ഇച്ഛാസംയുക്തമാകുമ്പോൾ നാമതിനെ ശക്തിയെന്നു വിളിക്കുന്നു. നിങ്ങൾ സഹായിക്കാൻ നോക്കുന്ന രോഗിയിൽ ചെന്നുതട്ടുന്നതു വിചാരമല്ല, ഇച്ഛ

യാണ്. ഇതിലെല്ലാം കൂടെ ഓടുന്ന ആത്മമനുഷ്യനെ സംസ്കൃതത്തിൽ സൂത്രാത്മാവ് എന്നു വിളിക്കുന്നു.

അന്തിമവും അത്യുച്ചവുമായ പ്രാണപ്രകാശനം പ്രേമമാണ്. പ്രാണനിൽ നിന്നു പ്രേമത്തെ സംസ്കരിക്കാനാവുന്ന നിമിഷം നിങ്ങൾ മുക്തനാണ്. അതാണ്, കിട്ടേണ്ട അതികഠിനവും അതിമഹത്തവുമായ വസ്തു. നിങ്ങൾ അന്യരെ വിമർശിക്കരുത്. നിങ്ങളെത്തന്നെ വിമർശിക്കണം. ഒരു കള്ളുകുടിയനെക്കണ്ടാൽ അയാളെ വിമർശിക്കരുത്; അയാൾ വേറൊരു രൂപത്തിലുള്ള നിങ്ങൾതന്നെയെന്നോർക്കുക. ഇരുട്ടില്ലാത്തവൻ അന്യരിൽ ഒരിരുട്ടും കാണുന്നില്ല. നിങ്ങൾക്കുള്ളിലുള്ളതാണ് നിങ്ങൾ അന്യരിൽ കാണുന്നത്. ഇതാണ് പരിഷ്കാരത്തിന്റെ തീർച്ചയുറ്റ രീതി. വിമർശനവും ദോഷദർശനവും ചെയ്യുന്ന ഭാവിപരിഷ്കർത്താക്കൾ ദോഷരചനയിൽനിന്നു സ്വയം വിരമിക്കുന്നപക്ഷം ലോകം കൂടുതൽ നന്നാകും. ഈ ആശയം നിങ്ങളിൽ അനുപ്രവേശിപ്പിക്കുക.

## യോഗാഭ്യാസം

ശരീരത്തെ വേണ്ടപോലെ രക്ഷിക്കണം. സ്വശരീരപീഡനം ചെയ്യുന്നവർ പൈശാചികരാണ്. എപ്പോഴും മനസ്സിനെ പ്രസന്നമാക്കിവെക്കുക. വിഷണ്ണവിചാരങ്ങൾ വരുന്നെങ്കിൽ ചവുട്ടിപ്പുറത്താക്കുക. ഒരു യോഗി അധികം തിന്നരുത്. തീരെ തിന്നാതിരിക്കാനും പാടില്ല. അയാൾ അധികം ഉറങ്ങരുത്. ഒട്ടും ഉറങ്ങാതെയും ഇരിക്കരുത്. എല്ലാ കാര്യങ്ങളിലും ഉത്തമമായ മദ്ധ്യമമാർഗ്ഗം കൈക്കൊള്ളുന്നവനു മാത്രമാണ് യോഗിയാകാനാവുന്നത്.

യോഗാഭ്യാസത്തിനു പറ്റിയ കാലമേത്? പ്രകൃതി മുഴുവൻ ശാന്തമായിരിക്കുന്ന പ്രാതഃസായംസന്ധ്യാവേളകൾ. പ്രകൃതിയുടെ സഹായം സ്വീകരിക്കുക. ഇരുപ്പിൽ ഏറ്റവും എളുതായ നില കൈക്കൊള്ളുക. നെഞ്ചും തോളും തലയും–ഈ മൂന്നു ഭാഗങ്ങളും നേർക്കാക്കുക. നട്ടെല്ലിനെ സ്വതന്ത്രവും ഋജുവുമായിവിടുക. മുന്നോട്ടോ പിന്നോട്ടോ ചാരരുത്. പിന്നെ ശരീരത്തെ അംഗപ്രത്യംഗം അന്യൂനമെന്നു മനസാ ധരിക്കുക. അനന്തരം സർവ്വലോകത്തിലേക്കും ഒരു പ്രേമധാരയയയ്ക്കുക. പിന്നെ പ്രകാശത്തിനു പ്രാർത്ഥിക്കുക. അവസാനമായി മനസ്സിനെ പ്രാണനോടു യോജിപ്പിക്കുക. അതിന്റെ ചലനങ്ങളിൽ അവധാനം ഏകാഗ്രമാക്കാനുള്ള ശക്തി ക്രമേണ പ്രാപിക്കയും ചെയ്ക. ഇതിനുള്ള യുക്തി ക്രമേണ വെളിവാകും.

## ഓജസ്സ്

മനുഷ്യനും മനുഷ്യനും തമ്മിൽ അന്തരമുണ്ടാകുന്നതാണ് ഓജസ്സ്. അധികം ഓജസ്സുള്ളവനാണ് ജനനായകൻ. അത് അതിഭയങ്കരമായ ആകർഷണശക്തിയെ കൈവരുത്തുന്നു. ഓജസ്സ് നാഡീധാരകളിൽ നിന്നു സംസ്കരിക്കപ്പെടുന്നു. യൗനശക്തികളായി വെളിപ്പെടുന്നു. ബല

ത്തിൽനിന്നാണ് ഇത് ഏറ്റവും എളുപ്പം ഉളവാക്കപ്പെടുന്നത്. യൗനകേന്ദ്രങ്ങളുടെ ശക്തികൾ ചിതറിക്കളയാതെയും അവയുടെ ഊർജ്ജം നഷ്ടപ്പെടുത്താതെയും ഇരിക്കാമെങ്കിൽ-ക്രിയ വിചാരത്തിന്റെ ഒരു സ്ഥൂലതരഭാവംമാത്രമാണ്. അവയെ ഓജസ്സായി സംസ്കരിക്കുന്നു. ശരീരത്തിലെ രണ്ടു വലിയ പ്രാണധാരകൾ മസ്തിഷ്കത്തിൽനിന്നു പുറപ്പെട്ടു നാഡീപാശത്തിന്റെ ഇരുവശത്തൂടെ താഴോട്ടു ചെന്നു തലയുടെ പിന്നിൽ വെച്ചു 8 എന്ന അക്കത്തിന്റെ ആകൃതിയിൽ തമ്മിൽ മുറിച്ചു കടന്നുപോകുന്നു. അങ്ങനെ തലയുടെ വലതുഭാഗം ശരീരത്തിന്റെ ഇടതുഭാഗത്തെ ഭരിക്കുന്നു. നാഡീമണ്ഡലത്തിന്റെ ഏറ്റവും താണ സ്ഥാനത്താണ് യൗനകേന്ദ്രം. മൂലഗ്രന്ഥി.[1] ഈ രണ്ടു പ്രാണധാരകളും വഹിക്കുന്ന ഊർജ്ജം താഴോട്ടു വരികയും ഒരു വലിയ അളവു തുടർച്ചയായി മൂലഗ്രന്ഥിയിൽ സംഭൃതമാകയും ചെയ്യുന്നു. നട്ടെല്ലിന്റെ അവസാനത്തെ എല്ലു മൂലഗ്രന്ഥിക്കുമേലാണ്. പ്രതീകഭാഷയിൽ ഒരു ത്രികോണമെന്നു വർണ്ണിക്കപ്പെടുന്നുമുണ്ട്. ഈ ഊർജ്ജം അതിനടുത്തു സംഭൃതമാകയാൽ ഒരു സർപ്പത്തെ ഈ ഊർജ്ജത്തിന്റെ പ്രതീകമാക്കിയിരിക്കുന്നു. ഈ രണ്ടു പ്രാണധാരകളിലൂടെ വ്യാപരിക്കയാണ് ബോധവും ഉപബോധവും. എന്നാൽ പ്രാണധാര മണ്ഡലത്തിന്റെ ഏറ്റവും താഴെ എത്തുമ്പോൾ ബോധാതീതം അതിനെ കൈക്കൊണ്ട്, അതു മുകളിലേക്കു ചെന്നു മണ്ഡലം മുഴുമിക്കാൻ വിടുന്നതിനുപകരം അതിനെ തടഞ്ഞു മൂലഗ്രന്ഥിയിൽ നിന്നു നാഡീപാശത്തിലൂടെ ഓജസ്സായി മേലോട്ടു തള്ളിയയയ്ക്കുന്നു. നാഡീപാശം പ്രകൃത്യാ അടഞ്ഞാണ്. പക്ഷേ അതു തുറന്ന് ഈ ഓജസ്സിന്ന് ഒരു വഴിയുണ്ടാക്കാം. നാഡീപാശത്തിലെ ഒരു കേന്ദ്രത്തിൽനിന്നു വേറൊന്നിലേക്കു നിങ്ങൾക്ക് സഞ്ചരിക്കാം. ഇതുകൊണ്ടാണ് മനുഷ്യൻ മറ്റുള്ളവയെക്കാൾ മഹാനായിരിക്കുന്നത്. എന്തെന്നാൽ ജീവന്നു മാനവശരീരത്തിൽ എല്ലാ തലങ്ങളും എല്ലാ അനുഭൂതികളും സാദ്ധ്യമാണ്. നമുക്കു വേറൊന്നും വേണ്ട. മനുഷ്യന്ന്, വേണമെങ്കിൽ, അവന്റെ പരീക്ഷ അവന്റെ ശരീരത്തിൽത്തന്നെ തീർക്കാം. അതിനുശേഷം ശുദ്ധചൈതന്യമാകയും ചെയ്യാം. ഓജസ്സ് കേന്ദ്രത്തിൽനിന്നു കേന്ദ്രത്തിലേക്കു പോയി ഭ്രൂമദ്ധ്യഗ്രന്ഥി[2]യിൽ (വ്യാപാരമെന്തെന്നു നിർണ്ണയിക്കാൻ ശാസ്ത്രത്തിനു കഴിവില്ലാത്ത ഒരു മസ്തിഷ്കഭാഗം) എത്തിയാൽ പിന്നെ മനുഷ്യൻ മനസ്സോ ശരീരമോ ആവുന്നില്ല. അവൻ സർവ്വബന്ധവിമുക്തനാകുന്നു.

മാനസികസിദ്ധികളുടെ വലിയ അപകടം. മനുഷ്യൻ അതിൽ ഏതാണ്ടിടറി വീഴുന്നു. അതെങ്ങനെ ശരിക്കുപയോഗിക്കാമെന്നറിഞ്ഞുകൂടാ എന്നതാണ്. അവനു പരിശീലനമില്ല. തനിക്കു സംഭവിച്ചതെന്തെന്നറിഞ്ഞും കൂടാ ഈ മാനസികസിദ്ധികളുപയോഗിക്കവെ യൗനവികാര

1 Sacral plexus 2. Pineal gland

ങ്ങൾ സാധാരണയിൽക്കവിഞ്ഞ് ഉണർത്തപ്പെടുന്നതാണ് അപകടം. കാരണം ഈ സിദ്ധികൾ വാസ്തവത്തിൽ യൗനകേന്ദ്രത്തിൽനിന്നാണ് സംസ്കൃതമാകുന്നത്. ഉത്തമവും ഭദ്രതമവുമായ വഴി മാനസികപ്രകാശനങ്ങളെ ഒഴിവാക്കുകയാണ്. എന്തെന്നാൽ അവ അവയുടെ അജ്ഞരും അനഭ്യസ്തരുമായ ഉടമകളായിട്ട് അതിക്രൂരമായി ക്രീഡിക്കുന്നു.

പ്രതീകങ്ങളിലേക്കു മടങ്ങാം. നാഡീപാശത്തിലൂടെ ഓജസ്സിന്റെ ഈ സഞ്ചാരം, സർപ്പത്തിന്റേതുപോലാകയാൽ അതിനെ സർപ്പമെന്നു വിളിക്കുന്നു. സർപ്പം അഥവാ കുണ്ഡലിനി എല്ലിന്മേൽ അഥവാ ത്രികോണത്തിന്മേൽ തങ്ങുന്നു. ഉണർത്തിയാൽ അതു നാഡീപാശത്തിലൂടെ മുകളിലേക്കു സഞ്ചരിക്കുന്നു. അതു കേന്ദ്രത്തിൽനിന്നു കേന്ദ്രത്തിലേക്കു പോകവേ, നവവും നൈസർഗ്ഗികവുമായ ഓരോ ലോകം അകമേ വിവൃതമാകുന്നു. കുണ്ഡലിനി ഉണർത്തപ്പെട്ടിരിക്കുന്നു

## പ്രാണായാമം

പ്രാണായാമാഭ്യാസം ബോധാതീതമനസ്സിന്റെ പരിശീലനമാണ്. ശാരീരികാഭ്യാസത്തെ മൂന്നംഗങ്ങളായി പിരിച്ചിരിക്കുന്നു. അതു തികച്ചും ശ്വാസസംബന്ധിയാണ്. അതു ശ്വാസം ഉള്ളിലേക്കു വലിക്കലും ധരിക്കലും പുറംതള്ളലുമാണ്. നാലെണ്ണുന്ന നേരംകൊണ്ട് ഒരു നാസാദ്വാരത്തിലൂടെ ശ്വാസം അകത്തേയ്ക്കു വലിക്കണം. പിന്നെ പതിനാറെണ്ണുന്ന നേരം ധരിക്കണം. എട്ടെണ്ണുന്ന നേരംകൊണ്ട് മറ്റേ നാസാദ്വാരത്തിലൂടെ പുറംതള്ളുകയും വേണം. പിന്നെ ക്രമം തിരിക്കുക. അകത്തേക്കു ശ്വസിക്കുമ്പോൾ മറ്റേ നാസാദ്വാരം അടയ്ക്കണം. തള്ളവിരൽകൊണ്ടു ഒരു നാസാദ്വാരം അടച്ചുപിടിച്ചുകൊണ്ടു തുടങ്ങേണ്ടിയിരിക്കുന്നു. എന്നാൽ കാലക്രമേണ നിങ്ങളുടെ ശ്വാസം നിങ്ങളുടെ മനസ്സിനെ അനുസരിക്കും. രാവിലെയും വൈകിട്ടും ഈ പ്രാണായാമം നാലെണ്ണം ചെയ്യുക.

## അറിവിനെ അതിക്രമിക്കൽ

''പശ്ചാത്തപിക്കുക, സ്വർഗ്ഗരാജ്യം ആസന്നമായിരിക്കുന്നു. 'പശ്ചാത്തപിക്ക' എന്നത് ഗ്രീക്കിൽ മെറ്റാനോയിറ്റ്– മെറ്റാ എന്നാൽ പിൻ, അനന്തരം, അപ്പുറം ആകുന്നു. അക്ഷരാർത്ഥത്തിൽ 'അറിവിനെ അതിക്രമിക്ക (അഞ്ച് ഇന്ദ്രിയങ്ങളുടെ അറിവിനെ), അകത്തേയ്ക്കു നോക്കുകയും ചെയ്ക.' അവിടെ നിങ്ങൾ സ്വർഗ്ഗരാജ്യം കാണും.''

ഒരു തത്ത്വജ്ഞാനഗ്രന്ഥത്തിന്റെ ഒടുവിൽ സർ. വില്യം ഹാമിൽട്ടൺ പറയുന്നു: ''ഇവിടെ തത്ത്വജ്ഞാനം ഒടുങ്ങുന്നു. ഇവിടെ മതം തുടങ്ങുന്നു.'' മതം ബുദ്ധിയുടെ മണ്ഡലത്തിലല്ല. ഒട്ട് ആവാനും വയ്യ. ബുദ്ധിപരമായ യുക്തിവാദം ഇന്ദ്രിയപ്രത്യക്ഷമായ വസ്തുതകളെ അധിഷ്ഠാ

നമാക്കിയാണ്. എന്നാൽ മതത്തിന് ഇന്ദ്രിയങ്ങളുമായി ഒരിടപാടുമില്ല. അജ്ഞേയവാദികൾ പറയുന്നു:. തങ്ങൾക്കു ഈശ്വരനെ അറിയാനാവില്ലെന്ന്, ശരിയുമാണ്. എന്തെന്നാൽ അവർ ഇന്ദ്രിയങ്ങളുടെ കഴിവുമുഴുവൻ ചെലവഴിച്ചു. എന്നിട്ടും ഈശ്വരജ്ഞാനത്തിൽ ഒട്ടും മുന്നേറിയില്ല. അതുകൊണ്ടു മതം–അതായത് ഈശ്വരസത്തയും അമൃതത്വവും മറ്റും–തെളിയിക്കാൻ നമുക്ക് ഇന്ദ്രിയജ്ഞാനത്തെ അതിക്രമിക്കേണ്ടിയിരിക്കുന്നു. എല്ലാ പ്രവാചകന്മാരും ഋഷിമാരും 'ഈശ്വരനെ കണ്ടു' എന്നവകാശപ്പെടുന്നു. അതായത് അവർക്കു നേരിട്ടുള്ള അനുഭവം കിട്ടിയെന്ന്. അനുഭവമില്ലാതെ അറിവൊന്നുമില്ല. മനുഷ്യൻ ഈശ്വരനെ സ്വാത്മാവിൽ കാണുകയും വേണം. ജഗത്തിലെ ഏകവസ്തുതയെ മനുഷ്യൻ അഭിമുഖീകരിച്ചു കഴിഞ്ഞാൽ, അപ്പോൾ മാത്രം, സംശയങ്ങൾ മായും, കുരുങ്ങിയ സംഗതികൾ നിവരുകയും ചെയ്യും. ഇതാണ് 'ഈശ്വരനെ കാണൽ'. നമ്മുടെ ജോലി വസ്തുപരീക്ഷയാണ്. വിഴുങ്ങലല്ല. മതം, മറ്റു ശാസ്ത്രങ്ങളെപ്പോലെ, നിങ്ങളോടാവശ്യപ്പെടുന്നതു വസ്തുതകൾ ശേഖരിക്കാനും തന്നെത്താൻ കാണാനുമാണ്. പഞ്ചേന്ദ്രിയമേഖലയിൽപ്പെട്ട അറിവിനെ അതിക്രമിക്കുമ്പോഴാണ് ഇതു സാധ്യമാകുന്നതും. ഈശ്വരദർശനമാണ് ഒരൊറ്റ ലക്ഷ്യം. സിദ്ധിയല്ല ലക്ഷ്യം. ശുദ്ധസച്ചിത്പ്രേമമാണ് ഒറ്റലക്ഷ്യം. പ്രേമം ഈശ്വരനാണ്.

സ്വപ്നങ്ങളിലും വിചാരങ്ങളിലും നാം വിനിയോഗിക്കുന്ന അതേ ശക്തി, ഭാവനാശക്തി, തന്നെയാണ് സത്യപ്രാപ്തിക്കുള്ള ഉപായവും. ഭാവന അതിശക്തിമത്താകുമ്പോൾ വിഷയം പ്രത്യക്ഷീഭവിക്കുന്നു. അതുകൊണ്ട് അതിനെക്കൊണ്ടു നമുക്കു നമ്മുടെ ശരീരത്തെ സരോഗമോ അരോഗമോ ആയ ഏതവസ്ഥയിലും കൊണ്ടുവരാം. നാം ഒരു വസ്തു കാണുമ്പോൾ മസ്തിഷ്കകണങ്ങൾ ഒരു സ്ഥിതിവിശേഷത്താൽ വിന്യസ്തമാകുന്നു. സുരൂപദർശനിയിലെ* വർണ്ണവൈചിത്ര്യംപോലെ ഈ ചേർച്ചയും മസ്തിഷ്കകണങ്ങളുടെ അതേ സ്ഥിതിവിശേഷവും വീണ്ടുകിട്ടലാണ് സ്മൃതി. ഇച്ഛ എത്ര ബലവത്തരമോ, അത്ര മഹത്തരമായിരിക്കും ഈ മസ്തിഷ്കകണങ്ങളെ പുനർവിന്യസിക്കുന്നതിലുള്ള വിജയം. ശരീരചികിത്സയ്ക്കു ഒരു ശക്തിയേ ഉള്ളൂ. അതെല്ലാവരിലുമുണ്ട്. ഔഷധം ഈ ശക്തിയെ ഉണർത്തുന്നതേ ഉള്ളൂ. ശരീരത്തിൽ കടന്ന വിഷയത്തെ പുറംതള്ളാനുള്ള ആ ശക്തിയുടെ പ്രകടപ്രയത്നം മാത്രമാണ് രോഗം. വിഷനിഷ്കാസനത്തിലുള്ള ശക്തി ഔഷധംകൊണ്ടുണർത്തപ്പെട്ടാലും വിചാരശക്തികൊണ്ട് അതു കൂടുതൽ സ്ഥായിയായി ഉണർത്തപ്പെടാം. ഭാവന ആരോഗ്യബലവിചാരത്തെ അവലംബിക്കണം. എന്നിട്ടു വേണം, രോഗാവസ്ഥയിൽ, ആരോഗ്യാദർശസ്മൃതി പ്രബുദ്ധ

*Kaleidoscope

മാകയും ആരോഗ്യാവസ്ഥയിൽ നിന്ന നിലപാടിൽ കണങ്ങൾ പുനർവ്യൂഢമാകുകയും ചെയ്യാൻ. ദേഹത്തിന്റെ പ്രവണത അപ്പോൾ മസ്തിഷ്കത്തെ അനുസരിക്കാനാണ്.

നമ്മുടെ മേൽ അന്യമനസ്സിന്റെ പ്രവൃത്തികൊണ്ട്, ഈ പരിപാടിയിലെത്താനാവുമ്പോഴാണ് അടുത്ത പടി. ഇതിനുദാഹരണം ദിവസേന കാണാം. മനസ്സിന്മേൽ പ്രവർത്തിക്കുന്ന മനസ്സിന്റെ ഒരു രൂപംമാത്രമാണ് വാക്കുകൾ. നല്ലതും ചീത്തയുമായ വിചാരങ്ങൾ ഓരോന്നും ഒരു പ്രബലശക്തിയാണ്. അവകൊണ്ടു ലോകം നിറഞ്ഞിരിക്കുന്നു. സ്പന്ദം തുടരുംപോലെതന്നെ. വിചാരം, പ്രവൃത്തിയാക്കിത്തീർക്കപ്പെടുംവരെ, വിചാരരൂപത്തിൽത്തന്നെ ഇരിക്കുന്നു. ഉദാഹരണത്തിന്, മനുഷ്യബാഹുവിൽ ശക്തി അപ്രകടമായിരിക്കയാണ്. അവൻ ഒരടി കൊടുക്കുംവരെ. അപ്പോഴാണ് അവൻ വിചാരത്തെ പ്രവൃത്തിയിലേക്കു വിവർത്തനം ചെയ്യുന്നത്. നാം സദസദ്വിചാരങ്ങളുടെ ജന്മാവകാശികളാണ്. നാം നമ്മെ ശുദ്ധന്മാരും സദ്വിചാരങ്ങളുടെ ഉപകരണങ്ങളുമാക്കിയാൽ അവ നമ്മിൽ പ്രവേശിക്കും. സദാത്മാവ് ദുർവിചാരഗ്രാഹിയായിരിക്കില്ല. ദുർവിചാരങ്ങൾക്കു വിളനിലമാണ് ദുർജ്ജനങ്ങൾ. പറ്റിയ മണ്ണിലെത്തിയാൽ മാത്രം സ്ഫുടിച്ചു വർദ്ധിക്കുന്ന അണുജീവിയെപ്പോലാണവ. വെറും വിചാരങ്ങൾ കൊച്ചുചിറ്റലകൾപോലെയാണ്. സ്പന്ദിക്കാനുള്ള നവവേഗം അവയ്ക്കു ഏകകാലത്തിൽ വരുന്നുണ്ട്. ഒടുവിലാകുമ്പോഴേയ്ക്കു ഒരു വലിയ അല എണീറ്റു മറ്റെല്ലാറ്റിനെയും വിഴുങ്ങിക്കളയുന്നതു കാണാം. ഈ വൈശ്വവിചാരവീചികൾ അഞ്ഞൂറാണ്ടുതോറും ആവർത്തിക്കുന്നെന്നു കാണാം. അപ്പോൾ നീക്കുപോക്കില്ലാതെ ആ മഹാതരംഗം മാതൃകയാകയും മറ്റുള്ളവയെ അങ്ങു വിഴുങ്ങുകയും ചെയ്യുന്നു. ഇതാണ് ഒരു പ്രവാചകനെ ഉളവാക്കുന്നത്. താൻ ജീവിക്കുന്ന യുഗത്തിന്റെ വിചാരത്തെ സ്വമനസ്സിൽ സമൂഹനം ചെയ്കയും അതിനെ മൂർത്തരൂപത്തിൽ മനുഷ്യവർഗ്ഗത്തിനു മടക്കിക്കൊടുക്കയും ചെയ്യുന്നു. കൃഷ്ണനും ബുദ്ധനും ക്രിസ്തുവും മുഹമ്മദും ലൂതറും തങ്ങളുടെ കൂട്ടരുടെ ഉപരി ഉയർന്ന മഹാതരംഗങ്ങളെന്ന് ഉദാഹരിക്കാം (ഏതാണ്ടഞ്ഞൂറു കൊല്ലത്തിന്റെ അന്തരാളം അവയ്ക്കുണ്ട്) ഉത്തമപരിശുദ്ധിയുടെയും ചാരിത്രത്തിന്റെയും പിൻബലമുള്ള തരംഗമാണ് എപ്പോഴും സാമൂഹ്യപരിഷ്കരണപ്രസ്ഥാനമായി ലോകത്തിന്റെമേൽ തകർത്തുകയറുന്നത്. ഒരിക്കൽകൂടി, നമ്മുടെ കാലത്ത്, വികാരവീചികളുടെ ഒരു സ്പന്ദമുണ്ട്. അന്തർവ്യാപിയായ ഈശ്വരനെന്നതാണ് കേന്ദ്രാശയം. അത് സർവ്വത്ര സർവ്വരൂപത്തിലും സർവ്വവിഭാഗത്തിലും കുരുത്തുപൊങ്ങുകയുമാണ്. ഈ തരംഗങ്ങളിൽ സൃഷ്ടിയും സംഹാരവും മാറിമാറി വരികയാണ്. എങ്കിലും സൃഷ്ടി എപ്പോഴും സംഹാരപ്രവൃത്തിയുടെ അന്തം വരുത്തുകയാണ് ചെയ്യുന്നത്. ഒരുവൻ തന്റെ അദ്ധ്യാത്മപ്രകൃതിയെ പ്രാപിക്കാൻ കൂടുതലാഴത്തിലേക്കു മുങ്ങുന്നതോടെ താൻ ഇനിയൊട്ടുംതന്നെ അന്ധവി

ശ്വാസബദ്ധനാണെന്നു വിചാരിക്കുന്നില്ല. നായകന്മാർ പ്രായേണ സുചരിതന്മാരല്ലാത്തതുകാരണം ഭൂരിപക്ഷം വിഭാഗങ്ങളും വന്നുപോകുന്നവയാണ്. അവയ്ക്കു കുമിളകളുടെ നിലനില്പേ ഉള്ളൂ. സമ്പൂർണ്ണപ്രേമം, അപ്രതിക്രിയമായ ഹൃദയം, ഇതാണ് ചാരിത്ര്യത്തെ ഉളവാക്കുന്നത്. നായകനിൽ ചാരിത്ര്യമില്ലാത്തിടത്ത് അനുസരണം സംഭവ്യമല്ല. സംശുദ്ധിയുണ്ടെങ്കിൽ ശാശ്വതമായ അനുസരണവും വിശ്വാസവും സുനിശ്ചിതവുമാണ്.

ഒരാശയം കൈക്കൊള്ളുക, നിങ്ങളെ അതിനു സ്വയം സമർപ്പിക്കുക, ക്ഷമയോടെ പരിശ്രമിക്കുക. സൂര്യൻ നിങ്ങൾക്കുവേണ്ടി ഉദയം ചെയ്യും.

* ഭാവനയിലേക്കു മടങ്ങാം:

നമുക്കു കുണ്ഡലിനിയെ ചാക്ഷുഷീകരിക്കണം. ത്രികോണസ്ഥിയിന്മേൽ ചുരുണ്ടുകിടക്കുന്ന സർപ്പമാണ് പ്രതീകം.

പിന്നെ, മുൻപറഞ്ഞപ്രകാരം ശ്വാസാഭ്യാസം ചെയ്യുക. ശ്വാസം ധരിക്കവെ, '8'-ൽനിന്നു താഴോട്ടൊഴുകുന്ന ധാരപോലെ ആ ശ്വാസത്തെ ഭാവനചെയ്യുക. അതു ഏറ്റവും താഴത്തെത്തുമ്പോൾ ത്രികോണസ്ഥമായ സർപ്പത്തെ തട്ടുന്നതായും അതിനെ നാഡീപാശനാളത്തിലൂടെ മുകളിലേക്കു പായിക്കുന്നതായും ഭാവനചെയ്യുക. ഈ ശ്വാസത്തെ ത്രികോണത്തിലേക്കു ഭാവനയിൽ നയിക്കുക.

ഇപ്പോൾ നാം ശാരീരികപരിപാടി മുഴുമിച്ചിരിക്കുന്നു. ഇനിയതു മാനസികമായിത്തീരുന്നു.

ആദ്യത്തെ അഭ്യാസത്തെ 'പ്രത്യാഹാര'മെന്നു വിളിക്കുന്നു. മനസ്സിനെ തടുത്തുകൂട്ടണം. അഥവാ അലയുന്നതിൽനിന്നു പിൻവലിക്കണം.

ശാരീരികപരിപാടിക്കുശേഷം മനസ്സിനെ ഓടിക്കൊള്ളാൻ വിടുക, നിയന്ത്രിക്കരുത്. എന്നാൽ മനസ്സിന്റെമേൽ നോട്ടമുണ്ടായിരിക്കണം. അതിന്റെ വ്യാപാരങ്ങളെ നോക്കിനിൽക്കുന്ന സാക്ഷിയെപ്പോലെ ഈ മനസ്സ് ഇപ്രകാരം രണ്ടായി പിരിഞ്ഞിരിക്കുന്നു, കളിക്കുന്നവനും സാക്ഷിയും. ഇനി സാക്ഷിഭാഗത്തെ ബലപ്പെടുത്തുക. നിങ്ങളുടെ അലച്ചിലിനെ നിയന്ത്രിക്കുന്നതിൽ മനസ്സു പതുക്കെയും ക്രമത്തിലും വിചാരിക്കണം. കളിക്കാരൻ ഉത്തരോത്തരം നിയന്ത്രണാധീനനാകും. ഒടുവിൽ നിങ്ങൾ കളിക്കാതെയും അലയാതെയുമാകും.

രണ്ടാമഭ്യാസം: ധ്യാനം-അതിനെ രണ്ടായി പിരിക്കാം. നാം ഘടനയിൽ മൂർത്തമാണ്. മനസ്സിനു രൂപങ്ങളിൽ വേണം ചിന്തിക്കാനും. മതം ഈ ആവശ്യത്തെ അനുവദിക്കുന്നുണ്ട്. ബാഹ്യരൂപങ്ങളുടെയും കർമ്മകലാപങ്ങളുടെയും സഹായം നൽകുന്നുമുണ്ട്. എന്തെങ്കിലും രൂപം കൂടാതെ ഈശ്വരനെ ധ്യാനിച്ചുകൂടാ എന്നുവന്നുകൂടും. കാരണം, വിചാരവും പ്രതീകവും അഭേദ്യങ്ങളാണ്. ആ രൂപത്തിൽ മനസ്സുറപ്പിക്കാൻ ശ്രമിക്കുക.

മൂന്നാമഭ്യാസം: ഇതിനെ പ്രാപിക്കുന്നതു ധ്യാനപരിശീലനംകൊണ്ടാണ്. ഇതു വാസ്തവത്തിൽ 'ഏകാഗ്രത'യാണ്. മനസ്സു സാധാരണ വട്ടത്തിൽ വ്യാപരിക്കുന്നു. അതിനെ ഒരു 'ബിന്ദു'വിൽ നിർത്തുക.

അവസാനത്തേതു ഫലമാണ്. മനസ്സ് ഇതിലെത്തിയാൽ എല്ലാം കിട്ടി -രോഗശമനവും ദിവ്യലോകവും സർവ്വമാനസികസിദ്ധികളും. ഈ വിചാരധാരയെ ഒരു നിമിഷത്തിനകം ആരിലേയ്ക്കും നയിക്കാം, യേശു ചെയ്തതുപോലെ തൽക്ഷണഫലത്തോടെ.

പൂർവ്വപരിശീലനം കൂടാതെ ആളുകൾ ഈ സിദ്ധികളിൽ ഇടറി വീണിട്ടുണ്ട്. എന്നാൽ ഞാൻ നിങ്ങളോടു നിൽക്കാൻ പറയുന്നു. ഈ പടികളെല്ലാം പതുക്കെ പരിശീലിക്കുക. അപ്പോൾ എല്ലാം നിങ്ങളുടെ പിടിയിൽ കിട്ടും. ലേശം രോഗശമനം ശീലിച്ചോളു, പ്രേമമാണ് പ്രേരകമെങ്കിൽ, അതിനു ദ്രോഹിക്കാനാവില്ല. മനുഷ്യൻ അതിഹ്രസ്വദൃഷ്ടിയും അക്ഷമനുമാണ്. എല്ലാവർക്കും സിദ്ധിവേണം. എന്നാൽ സ്വയം അതു നേടാൻ കാക്കുന്നവർ ചുരുക്കം. അവൻ വിതരണം ചെയ്യുന്നു, പക്ഷേ സംഭരിക്കില്ല. നേടാൻ നെടുനേരം വേണം. വിതരണം ചെയ്യാൻ അല്പസമയവും. അതുകൊണ്ട് സിദ്ധികൾ സമ്പാദിക്കവെ അവ സംഭരിച്ചു വെക്കുക. അല്ലാതെ അവ ചിതറിക്കളയരുത്.

സംയതമായ ഓരോ വികാരവീചിയും നിങ്ങൾക്കനുകൂലമായ നീക്കിബാക്കിയാണ്. അതുകൊണ്ടു സത്യമായ സർവ്വസദാചാരവും പോലെ, കോപത്തിനുപകരം കോപിക്കാത്തതു നല്ല നയം ആകുന്നു. ക്രിസ്തു പറഞ്ഞു: 'തിന്മയെ എതിർക്കരുത്.' അതു സദാചാരമാണെന്നുമാത്രമല്ല, വാസ്തവത്തിൽ ഉത്തമനയംകൂടിയാണെന്നു കണ്ടുപിടിക്കുംവരെ നമുക്കതു മനസ്സിലാകുന്നില്ല. കാരണം കോപം കാണിക്കുന്നവന്ന് അതു ശക്തിക്ഷയമാണ്. കോപദ്വേഷങ്ങളെന്ന ആ മസ്തിഷ്കസംവ്യൂഹങ്ങളിൽ ചെന്നുപെടാൻ നിങ്ങളുടെ മനസ്സിനെ നിങ്ങൾ അനുവദിക്കരുത്.

രാസശാസ്ത്രത്തിൽ മൂലഭൂതത്തെ കണ്ടെത്തിയാൽ രസതന്ത്രജ്ഞന്റെ കൃത്യം കഴിഞ്ഞു. ഐക്യം കണ്ടെത്തിയാൽ മതമെന്ന ശാസ്ത്രത്തിന്റെ പൂർണ്ണത പ്രാപ്തമായി. ഇത് ആയിരത്താണ്ടുകൾക്കുമുമ്പ് സംപ്രാപ്തമാകയും ചെയ്തു. 'ഞാനും എന്റെ പിതാവും ഒന്ന്' എന്നു മനുഷ്യർ പറയുമ്പോൾ സമ്പൂർണ്ണൈക്യം സംപ്രാപ്തമായി.

10

## മനോവിജ്ഞാനീയത്തിന്റെ പ്രാധാന്യം

മനോവിജ്ഞാനീയമെന്ന ആശയം പടിഞ്ഞാറു വളരെ മോശമായിരിക്കുന്നു. മനോവിജ്ഞാനീയം ശാസ്ത്രങ്ങളുടെ ശാസ്ത്രമാണ്. പക്ഷേ,

പടിഞ്ഞാറ് അതിനെ വെച്ചിരിക്കുന്നതു മറ്റു ശാസ്ത്രങ്ങളുടെയെല്ലാം അതേ തലത്തിലാണ്. അതായത് അതിനെ വിധിക്കുന്നതും അതേ മാനദണ്ഡംവെച്ചാണ്-പ്രയോജനം.

മനുഷ്യകത്തിനു അത് എന്തുമാത്രം പ്രായോഗികമായ ഉപകാരം ചെയ്യും? പെട്ടെന്നു പെരുകിക്കൊണ്ടിരിക്കുന്ന നമ്മുടെ സുഖത്തെ ഇതു എന്തുമാത്രം പോഷിപ്പിക്കും? പെട്ടെന്നു പെരുകിക്കൊണ്ടിരിക്കുന്ന നമ്മുടെ ദുഃഖത്തെ ഇതെന്തുമാത്രം ശോഷിപ്പിക്കും? അത്തരം മാനദണ്ഡംകൊണ്ടാണ് പടിഞ്ഞാറ് എല്ലാറ്റിനെയും വിധിക്കുന്നത്.

നമ്മുടെ സർവ്വജ്ഞാനത്തിന്റെയും ഏതാണ്ടു തൊണ്ണൂറു ശതമാനവും വാസ്തവപ്രകൃത്യാതന്നെ. നമ്മുടെ ഭൗതികസുഖം വർദ്ധിപ്പിക്കുവാനോ ദുഃഖം ക്ഷയിപ്പിക്കുവാനോ പ്രായോഗികമായി വിനിയോഗിക്കാനാവാത്തതാണെന്ന് ആളുകൾ മറന്നുകളയുന്നതുപോലെ തോന്നുന്നു. നമ്മുടെ ശാസ്ത്രീയവിജ്ഞാനത്തിന്റെ അത്യൽപ്പമായ അംശത്തിനുമാത്രമേ നമ്മുടെ പ്രതിദിനജീവിതത്തിൽ അത്തരം എന്തെങ്കിലും പ്രായോഗിക വിനിയോഗം കൈവരാനാവൂ. ഇതിങ്ങനെയായതു നമ്മുടെ സബോധമനസ്സിന്റെ വളരെ ചെറിയ ഒരു ശതമാനംമാത്രമേ ഐന്ദ്രിയതലത്തിലുള്ളു എന്നതുകൊണ്ടാണ്. നമുക്കു വളരെകുറച്ച് ഐന്ദ്രിയബോധമുണ്ട്. എന്നിട്ടു ഭാവിക്കയാണ് അതുതന്നെ നമ്മുടെ മുഴുവൻ മനസ്സും ജീവിതവുമെന്ന്. എന്നാൽ, വാസ്തവത്തിൽ ഉപബോധമനസ്സെന്ന പെരുംകടലിലെ ഒരു തുള്ളിമാത്രമാണത്. ഒരു കെട്ട് ഇന്ദ്രിയപ്രത്യക്ഷം മാത്രമാണ് നമ്മുടേതായുള്ളതെങ്കിൽ നമുക്കു കിട്ടാവുന്ന അറിവെല്ലാം നമ്മുടെ ഇന്ദ്രിയസുഖതർപ്പണത്തിന് ഉപയോഗിക്കാമായിരുന്നു. എന്നാൽ ദൗർഭാഗ്യത്തിനു സംഗതി അങ്ങനെയല്ല. നാം മൃഗാവസ്ഥയിൽനിന്നു അകന്നകുന്നു മാറുംതോറും നമ്മുടെ ഇന്ദ്രിയസുഖങ്ങൾ കുറഞ്ഞുകുറഞ്ഞുവരുന്നു. നമ്മുടെ ആനന്ദം, ശാസ്ത്രീയവും മനഃശാസ്ത്രപരവുമായ നമ്മുടെ ജ്ഞാനത്തെസ്സംബന്ധിച്ചു പെട്ടെന്നു പെരുകിവരുന്ന നമ്മുടെ ബോധത്തിൽ, കൂടുതൽ കൂടുതൽ തീക്ഷ്ണവുമാകുന്നു. മാത്രമല്ല, ജ്ഞാനാർത്ഥമായ ജ്ഞാനം, അതു നൽകിയേക്കാവുന്ന ഇന്ദ്രിയസുഖത്തിന്റെ അളവിനെ ഗണിക്കാതെ, മനസ്സിന്റെ പരമസുഖമായും തീരുന്നു.

എന്നാൽ പ്രയോജനമെന്ന പാശ്ചാത്യാശയത്തെ മതിപ്പിന്റെ ഒരു മാനദണ്ഡമായെടുത്താൽത്തന്നെ മനോവിജ്ഞാനീയം, അത്തരം തോതുകൊണ്ടുപോലും ശാസ്ത്രങ്ങളുടെ ശാസ്ത്രമാണ്. എന്തുകൊണ്ട്? നമ്മളെല്ലാം നമ്മുടെ ഇന്ദ്രിയങ്ങൾക്കടിമകളാണ്. സബോധവും ഉപബോധവുമായ സ്വന്തം മനസ്സുകൾക്കടിമകളാണ്. ഒരു പാതകി പാതകിയായിരിക്കുന്നത് അയാൾ അതാകാനാഗ്രഹിക്കുന്നതുകൊണ്ടല്ല. പിന്നെയോ

അയാളുടെ മനസ്സ് അയാൾക്കു സ്വാധീനമല്ല, അതുകൊണ്ടു സ്വന്തം സബോധവും ഉപബോധവുമായ മനസ്സിനും മറ്റെല്ലാവരുടെയും മനസ്സിനും അടിമയാണ്. അയാൾ സ്വന്തം മനസ്സിന്റെ പ്രബലഗതിയെ അനുസരിച്ചേ ഒക്കൂ. അയാൾ അതിൽ നിസ്സഹായനാണ്. താനെതിരായിട്ടും സ്വന്തം ഉൽക്കൃഷ്ടതരപ്രേരണകൾ, സ്വന്തം ഉൽകൃഷ്ടതരപ്രകൃതി, ഉണ്ടായിട്ടും അയാൾ പിടിച്ചുതള്ളപ്പെടുന്നു. സ്വന്തം മനസ്സിന്റെ പ്രബലശാസനം അയാളെ പിടിച്ചനുസരിപ്പിക്കുന്നു. പാവം, അയാളെ ചെറുക്കാൻ അയാൾക്കുതന്നെ ആവുന്നില്ല. ഇതു നമ്മുടെ ജീവിതത്തിൽത്തന്നെ സദാ കാണുന്നുണ്ട്. നമ്മുടെ പ്രകൃതിയുടെ ഉൽകൃഷ്ടതരമായ വശത്തിനെതിരായാണ് നാം എപ്പോഴും കാര്യങ്ങൾ ചെയ്യുന്നത്. എന്നിട്ടങ്ങനെ ചെയ്യുന്നതിനു നാം നമ്മെത്തനെ ശകാരിക്കയും ചെയ്യുന്നു. പിന്നെ നാം ഇങ്ങനെ അത്ഭുതപ്പെടുകയാണ്. എന്താവാം നാം വിചാരിച്ചുകൊണ്ടിരുന്നത്, നമുക്കങ്ങനെയൊന്നു ചെയ്യാൻ എങ്ങനെ കഴിഞ്ഞു! എങ്കിലും വീണ്ടും വീണ്ടും നാമതു ചെയ്യുന്നു. വീണ്ടും വീണ്ടും അതിനു കഷ്ടപ്പെടുകയും നമ്മെത്തന്നെ ശകാരിക്കയും ചെയ്യുന്നു. ആ സമയം, ഒരുപക്ഷേ നാം വിചാരിക്കുന്നു അതു ചെയ്യാൻ നാമാഗ്രഹിക്കുന്നെന്ന്. എന്നാൽ നാമതാഗ്രഹിക്കുന്നത്, നമ്മെ പിടിച്ച് ആഗ്രഹിപ്പിച്ചതുകൊണ്ടു മാത്രമാണ്. നമ്മെ പിടിച്ചുതള്ളുകയാണ്. നാം നിസ്സഹായരാണ്! നമ്മളെല്ലാം നമ്മുടെതന്നെയും മറ്റെല്ലാവരുടെയും മനസ്സിനടിമകളാണ്. നാം നല്ലതോ ചീത്തയോ അതുകൊണ്ടാ കാര്യത്തിനൊരു വ്യത്യാസവുമില്ല. നാം ഇവിടെയും അവിടെയും നയിക്കപ്പെടുന്നതു നാം നിസ്സഹായരായതുകൊണ്ടാണ്. നാം പറയുന്നുണ്ട്, നാം വിചാരിക്കുന്നു പ്രവർത്തിക്കുന്നു എന്നൊക്കെ. അതങ്ങനെയല്ല. നാം വിചാരിക്കുന്നു, വിചാരിച്ചേ പറ്റൂ എന്നതുകൊണ്ട്; നാം പ്രവർത്തിക്കുന്നു, പ്രവർത്തിച്ചേ പറ്റൂ എന്നതുകൊണ്ടും നാം നമുക്കും മറ്റുള്ളവർക്കും അടിമകളാണ്. നമ്മുടെ ഉപബോധമനസ്സിന്റെ അത്യഗാധതയിൽ സംഭൃതമായിക്കിടപ്പുണ്ട്, കഴിഞ്ഞ കാലത്തെ നമ്മുടെ സർവ്വവിചാരങ്ങളും പ്രവൃത്തികളും ഈ ജന്മത്തേതുമാത്രമല്ല നാം ജീവിച്ച മറ്റെല്ലാ ജന്മങ്ങളിലേതും. ഈ അതിരറ്റ പെരുംകടൽ, വിഷയിമനസ്സ്, കഴിഞ്ഞകാലത്തെ സർവ്വവിചാരങ്ങളും പ്രവൃത്തികളും കൊണ്ടുനിറഞ്ഞതാണ്. ഇവയിലൊരോന്നും അംഗീകാരത്തിനു പാടുപെടുകയാണ്. വെളിപ്പെടാൻവേണ്ടി പുറത്തേയ്ക്കു തള്ളുകയാണ്. പുറത്തേയ്ക്കു വിഷയമനസ്സിന്റെ, സബോധമനസ്സിന്റെ മേൽ അലയോടലയടിക്കയാണ്. ഈ വിചാരങ്ങൾ, ഈ സംഭൃതശക്തി, സ്വാഭാവികാഗ്രഹങ്ങളും കഴിവുകളുമാണെന്നു നാം കൈക്കൊള്ളുന്നു. അവയുടെ യഥാർത്ഥമായ ഉദയം നാമറിയാത്തതാണ്. അതിനു കാരണം നാമവയെ അന്ധമായും ചോദ്യം ചെയ്യാതെയും അനുസരിക്കുന്നു. ഫലം അടിമത്തം. തീരെ ഗതികെട്ട

ഒരുതരം അടിമത്തം. എന്നിട്ടു നമ്മെ സ്വതന്ത്രരെന്നു നാം വിളിക്കയും ചെയ്യുന്നു. സ്വതന്ത്രർ! നമ്മൾ, ഒരു നിമിഷം നമ്മുടെ മനസ്സിനെ ഭരിക്കാൻ കഴിയാത്തവർ. പോരാ, ഒരു നിമിഷം ഒരു വിഷയത്തിൽ മനസ്സു നിർത്താനാവാത്തവർ, മറ്റെല്ലാം പുറംതള്ളി ഒരു ബിന്ദുവിൽ മനസ്സിനെ ഒതുക്കാനാവാത്തവർ! എന്നിട്ടും നാം നമ്മളെ സ്വതന്ത്രരെന്നു വിളിക്കുന്നു! അതൊന്നു വിചാരിച്ചുനോക്കൂ! നാം ചെയ്യേണ്ടത് നമുക്കറിയാവുന്നതുപോലെ ചെയ്യുവാൻ അത്യൽപ്പസമയത്തേയ്ക്കുപോലും നമുക്കാവില്ല. വല്ല ഇന്ദ്രിയാഭിലാഷവും പൊന്തിവരും. അപ്പോഴേ നാമതനുസരിക്കയും ചെയ്യും. അത്തരം ദൗർബ്ബല്യത്തിനു മനഃസാക്ഷി നമ്മെ കുത്തുന്നു. പക്ഷേ, വീണ്ടും വീണ്ടും നാമതു ചെയ്യുന്നു. സർവ്വദാ നാമതു ചെയ്കയാണ്. ഒരുയർന്ന ജീവിതത്തോടൊത്തു നമുക്കു ജീവിക്കാനാവുന്നില്ല. നാമെത്ര ശ്രമിച്ചാലും. പൂർവ്വചിന്തകളാകുന്ന ഭൂതങ്ങൾ, പൂർവ്വജന്മങ്ങൾ, നമ്മെ പിടിച്ചുതാഴ്ത്തുന്നു. ലോകത്തിലെ ക്ലേശമെല്ലാം ഈ ഇന്ദ്രിയദാസ്യംകൊണ്ടുണ്ടായതാണ്. ഇന്ദ്രിയജീവിതത്തിനുപരി ഉയരാനുള്ള നമ്മുടെ കഴിവില്ലായ്മയാണ്, ശാരീരികസുഖത്തിനുവേണ്ടിയുള്ള പാടുപെടലാണ്, ലോകത്തിലെ സർവ്വഭയങ്ങൾക്കും ക്ലേശങ്ങൾക്കും കാരണം.

മനസ്സിന്റെ കൊടുംചുഴറ്റുകളെ തടഞ്ഞുനിർത്താനും അതിനെ ഇച്ഛയുടെ പിടിക്കടിപ്പെടുത്താനും അങ്ങനെ അതിന്റെ ഹിംസ്രശാസനത്തിൽനിന്നു നമ്മെ മോചിപ്പിക്കാനും നമ്മെ പഠിപ്പിക്കുന്നതു മനോവിജ്ഞാനീയമാണ്. മനോവിജ്ഞാനീയം ശാസ്ത്രങ്ങളുടെ ശാസ്ത്രമാണ്. അതിനെ കൂടാതെ സർവ്വശാസ്ത്രങ്ങളും മറ്റു സർവ്വവിജ്ഞാനവും സാരരഹിതമാകുന്നു.

അനിയന്ത്രിതവും അവിനീതവുമായ മനസ്സു നമ്മെ എന്നെന്നും വലിച്ചു താഴ്ത്തിത്താഴ്ത്തിക്കൊണ്ടു പോകും. നമ്മെ പിളർക്കും, നമ്മെ കൊല്ലും. നിയന്ത്രിതവും വിനീതവുമായ മനസ്സു നമ്മെ രക്ഷിക്കും. മോചിപ്പിക്കും. അതുകൊണ്ട് അതിനെ നിയന്ത്രിക്കണം. അതെങ്ങനെ ചെയ്യാമെന്നു മനോവിജ്ഞാനീയം നമ്മെ പഠിപ്പിക്കയും ചെയ്യുന്നു.

ഏതു ഭൗതികശാസ്ത്രത്തെയും പഠിക്കയും അപഗ്രഥിക്കയും ചെയ്യാൻ വേണ്ടത്ര വസ്തുതകൾ കിട്ടിയിട്ടുണ്ട്. ഈ വസ്തുതകളെ പഠിക്കുന്നു, അപഗ്രഥിക്കുന്നു. ഫലം ശാസ്ത്രവിജ്ഞാനവുമാകുന്നു. എന്നാൽ മനസ്സിനെ പഠിക്കയും അപഗ്രഥിക്കയും ചെയ്യുന്നതിൽ ഒരു വസ്തുതയുമില്ല. എല്ലാവർക്കും ഒരുപോലെ സുലഭമായതരം ഒരു വസ്തുതയും. പുറത്തുനിന്നുകിട്ടില്ല. മനസ്സ് അതിനെത്തന്നെ അപഗ്രഥിക്കുന്നു. അതുകൊണ്ട്, മഹത്തമശാസ്ത്രം മനസ്സിന്റെ ശാസ്ത്രമാണ്. മനോവിജ്ഞാനീയമെന്ന ശാസ്ത്രം.

മനസ്സിന്റെ ശക്തികൾ, വിശേഷിച്ച്, അസാധാരണശക്തികൾ, മന്ത്രവാദത്തോടും ഗുഹ്യവിദ്യയോടും അതിനടുപ്പമുള്ളതെന്നു പാശ്ചാത്യർ കരുതുന്നു. ഗുഹ്യജൽപ്പകസമ്പ്രദായക്കാരായ ചില ഹിന്ദുസന്ന്യാസിമാർ

ചെയ്യുംപോലെ, ഉണ്ടെന്നു വെറുതെ വെച്ചിട്ടുള്ള മാനസപ്രതിഭാസങ്ങളും മനോവിജ്ഞാനീയവും ഒന്നെന്നു കരുതപ്പെട്ട് ഉച്ചതരമായ ആ ശാസ്ത്രത്തിന്റെ പഠനം പിന്നോക്കമായിട്ടുണ്ട്.

ഭൗതികശാസ്ത്രജ്ഞന്മാർ ലോകമൊട്ടുക്ക് ഏതാണ്ട് ഒരേ ഫലം നേടുന്നു. അവർ അവരുടെ സാമാന്യവസ്തുതകളിൽ വ്യത്യസ്തരാവുന്നില്ല. അത്തരം വസ്തുതകളിൽനിന്നു സ്വാഭാവികമായി വന്നുകൂടുന്ന ഫലങ്ങളിലുമില്ല. ഭൗതികശാസ്ത്രത്തിന്റെ വസ്തുതകൾ സർവ്വസുലഭങ്ങളും സർവ്വസമ്മതങ്ങളും, ഫലങ്ങൾ ഈ സർവ്വസമ്മതവസ്തുതകളിൽ അധിഷ്ഠിതമായ ന്യായനിഗമനങ്ങളുമായതത്രേ ഇതിനുകാരണം. മനോമണ്ഡലത്തിൽ കാര്യം വേറെയാണ്. ഇവിടെ വസ്തുതകളൊന്നുമില്ല. ഭൗതികേന്ദ്രിയവേദ്യങ്ങളായ വസ്തുതകളില്ല. സർവ്വസമ്മതമായ സാധനങ്ങളുമില്ല. മനസ്സിനെ പഠിക്കുന്നവരെല്ലാം അവയുടെ മേൽ ഒരുപോലെ പരീക്ഷണം നടത്തിയിട്ടു വേണമല്ലോ അതിൽ നിന്നു ഒരു മനോവിജ്ഞാനീയസമ്പ്രദായം പടുത്തുയർത്താൻ.

ആഴത്തിലാഴത്തിൽ ഉള്ളിലാണ് ചേതനൻ. യഥാർത്ഥമനുഷ്യൻ, ആത്മാവ്. മനസ്സിനെ അകത്തേയ്ക്കു തിരിക്കുക, അതോടു യുക്തനാകുക. ആ അചലമായ നിലപാടിൽനിന്നു മനസ്സിന്റെ ചുഴറ്റുകളെ നോക്കി നിൽക്കാം. വസ്തുതകളെ നിരീക്ഷിക്കാം. അവയെ എല്ലാവരിലും കണ്ടെത്താം. അത്തരം വസ്തുതകൾ, അത്തരം വിവരങ്ങൾ, വേണ്ടത്ര ആഴത്തിലെത്തുന്നവർക്ക് കാണാനാവും. അത്തരക്കാർക്കു മാത്രം. ലോകമൊട്ടുക്കുമുള്ള സ്വയം യോഗിമാനികളായ ആ വലിയ വർഗ്ഗത്തിന്റെയിടയിൽ മനസ്സിനെയും അതിന്റെ സ്വഭാവത്തെയും ശക്തികളെയും മറ്റും പറ്റി വലിയ അഭിപ്രായവ്യത്യാസമുണ്ട്. ഇതിനു കാരണം, അത്തരക്കാർ വേണ്ടത്ര ആഴത്തിൽ പോകാത്തതാണ്. അവർ താന്താങ്ങളുടെയും മറ്റുള്ളവരുടെയും മനസ്സുകളുടെ അല്പം ചില വ്യാപാരങ്ങൾ നിരീക്ഷിച്ചിട്ടുണ്ട്. എന്നിട്ട് അത്തരം ഉപരിതലപ്രകാശനങ്ങളുടെ യഥാർത്ഥസ്വഭാവത്തെപ്പറ്റി ഒന്നും അറിയാതെ വിശ്വവിനിയോജ്യതയുള്ള വസ്തുതകളാണവയെന്നു പ്രഖ്യാപിച്ചിട്ടുമുണ്ട്. ഇപ്പോൾ ഓരോ മതക്കിറുക്കനും യോഗിഭ്രാന്തനും വസ്തുതകളും വിവരങ്ങളുമൊക്കെയുണ്ട്. അവ വിശ്വാസയോഗ്യങ്ങളായ ഗവേഷണമാനദണ്ഡങ്ങളാണെന്നാണ് അവൻ അവകാശപ്പെടുന്നത്. എന്നാൽ അവ വാസ്തവത്തിൽ അവന്റെ സ്വന്തം ഭാവനകളിൽ ഒട്ടും കൂടുതലല്ല, കുറവുമല്ല.

നിങ്ങൾക്കു മനസ്സിനെ പഠിക്കണമെന്നുണ്ടെങ്കിൽ മുറയ്ക്കുള്ള പരിശീലനം വേണംതന്നെ. മനസ്സിനെ നിയന്ത്രണാധീനമാക്കാൻ, മനസ്സിനെ പഠിക്കാനും അതിന്റെ ഏതു കൊടുംചുഴറ്റുകൾകൊണ്ടും ചലിക്കാതിരിക്കാനും യാതൊരു ബോധത്തിൽനിന്നു സാധിക്കുമോ അതിനെ പ്രാപിക്കാൻ, നിങ്ങൾക്കു പരിശീലനം കൂടിയേ ഒക്കൂ. അല്ലാത്തപക്ഷം നിരീക്ഷിച്ച വസ്തുതകൾ വിശ്വസനീയങ്ങളാവില്ല. അവ എല്ലാവരിലും വിനിയോഗിച്ചുകൂടാ. അതുകൊണ്ട് അവ യഥാർത്ഥത്തിൽ വസ്തുതകളോ

വിവരങ്ങളോ ആയിരിക്കയേ ഇല്ല.

മനസ്സിന്റെ പഠനത്തിൽ ആഴത്തിൽ പോയിട്ടുള്ള ആ വർഗ്ഗത്തിന്നിടയ്ക്കു നിരീക്ഷിക്കപ്പെട്ട വസ്തുതകൾ ഒന്നുതന്നെ. അവർ ലോകത്തിന്റെ ഏതു ഭാഗത്തായാലും അവർക്കുണ്ടായിരിക്കാവുന്ന മതവിശ്വാസം എന്തായാലും കാര്യമില്ല. മനസ്സിന്നുള്ളിലേക്കു വേണ്ടത്ര ആഴത്തിൽ പോയിട്ടുള്ളവർക്കെല്ലാം കിട്ടിയ ഫലങ്ങൾ ഒന്നുതന്നെ.

മനസ്സു വ്യാപരിക്കുന്നതു പ്രത്യക്ഷവും പ്രേരണയും കൊണ്ടാണ്. ഉദാഹരണത്തിന്, പ്രകാശരശ്മികൾ എന്റെ കണ്ണിൽ കടക്കുന്നു. അവയെ നാഡികൾ മസ്തിഷ്കത്തിലെത്തിക്കുന്നു. എന്നിട്ടും ഞാൻ വെളിച്ചം കാണുന്നില്ല. മസ്തിഷ്കം പ്രേരണയെ മനസ്സിലേക്കു വഹിക്കുന്നു, എങ്കിലും ഞാൻ വെളിച്ചം കാണുന്നില്ല. പിന്നെ മനസ്സു പ്രതികരിക്കുന്നു. മനസ്സു നിറയെ വെളിച്ചം നിറയുകയും ചെയ്യുന്നു. മനസ്സിന്റെ പ്രതികരണമാണ് പ്രേരണ. അതിന്റെ ഫലമായി കണ്ണ് വിഷയത്തെ പ്രത്യക്ഷീകരിക്കുന്നു.

മനസ്സിനെ നിയന്ത്രിക്കാൻ ഉപബോധമനസ്സിന്റെ ആഴത്തിൽ പോകേണ്ടിയിരിക്കുന്നു. അവിടെ കൂട്ടംകൂടിയിട്ടുള്ള വിവിധ മുദ്രകളെയും വിചാരങ്ങളെയും മറ്റും ക്രമത്തിനു വർഗ്ഗം തിരിച്ചെടുക്കണം. എന്നിട്ടവയെ നിയന്ത്രിക്കണം. ഇതാണ് ആദ്യത്തെ പടി. ഉപബോധമനസ്സിന്റെ നിയന്ത്രണംകൊണ്ടു നിങ്ങൾക്കു സബോധമനസ്സിന്റേയും നിയന്ത്രണം കിട്ടുന്നു.

## 11

## രാജയോഗത്തെപ്പറ്റി*

യോഗത്തിന്റെ ഒന്നാം ഘട്ടം യമമാണ്. യമത്തെ ജയിക്കാൻ അഞ്ചു സംഗതികൾ വേണം.

1. മനോവാക്കർമ്മങ്ങളാൽ ഒന്നിനെയും ഹിംസിക്കായ്ക.
2. മനോവാക്കർമ്മങ്ങളാൽ സത്യം പറയുക.
3. മനോവാക്കർമ്മങ്ങളിൽ ലോഭമില്ലായ്മ
4. മനോവാക്കർമ്മങ്ങളിൽ തികഞ്ഞ ചാരിത്ര്യം.
5. മനോവാക്കർമ്മങ്ങളിൽ തീരെ പാപമില്ലായ്മ.

വിശുദ്ധിയാണ് വലിയ ശക്തി. മറ്റെല്ലാം അതിന്റെ മുമ്പിൽ വിറയ്ക്കും പിന്നെ വരുന്നതു ആസനം. ഭക്തന്റെ ഇരിപ്പ്. ഇരിപ്പ് ഉറച്ചതായിരിക്കണം. തലയും നെഞ്ചും ഉടലും നേരെ. കുത്തനെ ഉറച്ചിരുന്നു, ഒന്നിനും തന്നെ ഇളക്കാനാവില്ല എന്നു തന്നോടുതന്നെ പറയുക. പിന്നെ ശരീരം അംഗ

* പാഠക്കുറിപ്പ്

പ്രത്യംഗം, കേശാദിപാദം, സംസിദ്ധമെന്നു കീർത്തിക്കുക. അതു സ്ഫടികവിശദമെന്നു ജീവിതസാഗരയാനം ചെയ്യാനുള്ള സംസിദ്ധപാത്രമാണെന്നു ഭാവന ചെയ്യുക.

ഈശ്വരനോടും ലോകത്തിലെ സർവ്വപ്രവാചകന്മാരോടും മോചകന്മാരോടും ഈ ജഗത്തിലെ വിശുദ്ധാത്മാക്കളോടും തുണയരുളാൻ പ്രാർത്ഥിക്കുക.

പിന്നെ അരമണിക്കൂർനേരം പ്രാണായാമം ചെയ്ക-ശ്വാസത്തിന്റെ പൂരകവും രേചകവും കുംഭകവും-ശ്വാസം എടുക്കുകയും വിടുകയും ചെയ്യുന്നതോടെ, ഓംകാരം മനസാ ജപിച്ചുകൊണ്ട് ചൈതന്യനിർഭരമായ വാക്കുകൾക്ക് അത്ഭുതശക്തിയുണ്ട്.

യോഗത്തിന്റെ മറ്റുഘട്ടങ്ങൾ ഇവയാണ്: (1) പ്രത്യാഹാരം അഥവാ ഇന്ദ്രിയങ്ങളെ സർവ്വബഹിർവിഷയങ്ങളിൽനിന്നും നിയമിച്ച് മനോമുദ്രകളിലേക്കു മുഴുവൻ തിരിച്ചുവിടുക. (2) ധാരണ അഥവാ സ്ഥിരമായ ഏകാഗ്രത, (3) ധ്യാനം അഥവാ ഏകതാനത, (4) സമാധി അഥവാ വസ്തുമാത്രമായ ധ്യാനം. ഇതു യോഗത്തിലെ അത്യുച്ചവും അന്തിമവുമായ ഘട്ടമാണ്. വിചാരം പരമചൈതന്യത്തിൽ തീരെ ഗ്രസിക്കപ്പെടുന്നതാണ് സമാധി. അപ്പോൾ 'ഞാനും എന്റെ പിതാവും ഒന്ന്' എന്ന് ഒരുവൻ സാക്ഷാൽകരിക്കുന്നു.

ഒരിക്കൽ ഒരു കാര്യം ചെയ്യുക. അതു ചെയ്യുമ്പോഴാകട്ടെ മറ്റൊക്കെ പുറംതള്ളി ആത്മാവു മുഴുവൻ അതിലർപ്പിക്കയും ചെയ്ക.

## 12

## ഏകാഗ്രതയും ശ്വസനവും

മനുഷ്യരും മൃഗങ്ങളും തമ്മിലുള്ള മുഖ്യവ്യത്യാസം ഏകാഗ്രതയുടെ ശക്തിയിൽ അവർക്കുള്ള വ്യത്യാസമാണ്. ഏതു കർമ്മമാർഗ്ഗത്തിലുമുള്ള സർവ്വവിജയവും ഇതിന്റെ ഫലമാണ്. ഏകാഗ്രതയെക്കുറിച്ച് അല്പമൊക്കെ ആർക്കുമറിയാം. എന്നും നാമതിന്റെ ഫലങ്ങൾ കാണുന്നുണ്ട്. കലയിലും സംഗീതത്തിലും മറ്റുമുള്ള ഉയർന്ന നേട്ടങ്ങൾ ഏകാഗ്രതയുടെ ഫലങ്ങളാണ്. മൃഗത്തിനു ഏകാഗ്രതാശക്തി അത്യല്പമാണ്. മൃഗശിക്ഷകന്മാർക്കു നേരിടുന്ന വലിയ വിഷമം, പറഞ്ഞുകൊടുക്കുന്നതെന്തും മൃഗം സർവ്വദാ മറക്കുന്നു എന്നതാണ്. അതിന് ഏറെനേരം ഒന്നിലും ഒരിക്കൽ മനസ്സു നിർത്താൻ വയ്യ. ഇവിടെയാണ് മനുഷ്യനും മൃഗവും തമ്മിലുള്ള വ്യത്യാസം-മനുഷ്യനു വലിയ ഏകാഗ്രതാശക്തിയുണ്ട്. ഏകാഗ്രതാശക്തിയിലുള്ള വ്യത്യാസംതന്നെയാണ് മനുഷ്യനും മനുഷ്യനും തമ്മിലുള്ള വ്യത്യാസമാകുന്നത് അധമനെ ഉത്തമനോടു താരതമ്യപ്പെടുത്തുക. ഏകാഗ്രതാ മാത്രയിലാണ് വ്യത്യാസം അതുമാത്രമാണ് വ്യത്യാസം.

ആരുടെയും മനസ്സ് ചിലപ്പോൾ ഏകാഗ്രമാകാറുണ്ട്. നാം സ്നേഹിക്കുന്ന വസ്തുക്കളിൽ നാം ഏകാഗ്രരാകണം. നമ്മുടെ മനസ്സ് യാതൊന്നിൽ ഏകാഗ്രമാകുന്നുവോ അതിനെ നാം സ്നേഹിക്കുന്നു. ഏതമ്മയുണ്ട്, തന്റെ ഏറ്റവും എളിയ കുഞ്ഞിന്റെപോലും മുഖത്തെ ഇഷ്ടപ്പെടാതെ? ആ മുഖമാണ് അവൾക്ക് ആ ലോകത്തിൽ സുന്ദരതമം. അവൾ അതിഷ്ടപ്പെടുന്നതു മനസ്സ് അതിൽ ഏകാഗ്രമാക്കുന്നതുകൊണ്ടാണ്. അതേ മുഖത്തിൽ മനസ്സേകാഗ്രമാകാമെങ്കിൽ ഏവരും അതിഷ്ടപ്പെടും. ആ മുഖം എല്ലാവർക്കും സുന്ദരതമമാകും. നാം സ്നേഹിക്കുന്ന വസ്തുക്കളിൽ നാമെല്ലാം നമ്മുടെ മനസ്സ് ഏകാഗ്രമാക്കുന്നുണ്ട്. സുന്ദരഗീതം കേൾക്കുമ്പോൾ നമ്മുടെ മനസ്സ് അതിലൊട്ടിപ്പോകുന്നു. നമുക്കതു പറിച്ചെടുക്കാൻ വയ്യതാനും. നിങ്ങൾ പറയുന്ന ശാസ്ത്രീയസംഗീതത്തിൽ മനസ്സ് ഏകാഗ്രമാക്കുന്നവർക്കു നാടോടിപ്പാട്ട് ഇഷ്ടമല്ല. മറിച്ചും. ദ്രുതപരമ്പരയിൽ സ്വരങ്ങൾ വരുന്ന സംഗീതം മനസ്സിനെ എളുപ്പം പിടികൂടുന്നു. ശിശുവിനു സജീവസംഗീതം ഇഷ്ടമാണ്. കാരണം സ്വരവേഗം മനസ്സിനലയാൻ ഒരവസരവും കൊടുക്കുന്നില്ല. നാടോടിപ്പാട്ടിഷ്ടപ്പെടുന്നവന് ശാസ്ത്രീയസംഗീതം അനിഷ്ടമാണ്. എന്തെന്നാൽ അതു കൂടുതൽ സങ്കീർണ്ണമാണ്, അതിനെ അനുഗമിക്കാൻ ഏകാഗ്രതയുടെ കൂടുതൽ മാത്ര വേണംതാനും.

അത്തരം ഏകാഗ്രതകളിലുമുള്ള വലിയ കുഴപ്പം നാം മനസ്സിനെ നിയന്ത്രിക്കുന്നില്ലെന്നതാണ്. അതു നമ്മെ നിയന്ത്രിക്കുന്നു. നമ്മുടെ പുറത്തുള്ള എന്തോ ഒന്നു മനസ്സിനെ അങ്ങോട്ടു വലിക്കയും ഇഷ്ടമുള്ളത്രനേരം പിടിക്കയും ചെയ്യുന്ന മട്ടാണ് നാം. ഈ കളാരവങ്ങൾ കേൾക്കുന്നു അഥവാ സുന്ദരചിത്രം കാണുന്നു. മനസ്സ് ദൃഢഗൃഹീതമാകയും ചെയ്യുന്നു. നമുക്കതു പറിച്ചെടുത്തുകൂടാ.

നിങ്ങൾക്കിഷ്ടമുള്ള ഒരു വിഷയത്തെപ്പറ്റിയാണ് ഞാൻ പറയുന്നതെങ്കിൽ അതിൽ നിങ്ങളുടെ മനസ്സ് ഏകാഗ്രമാകുന്നു. ഞാൻ നിങ്ങളുടെ മനസ്സിനെ നിങ്ങളിൽനിന്നുതന്നെ വലിച്ചെടുത്തു വിഷയത്തിൽ നിർത്തുന്നു. നിങ്ങൾ എതിരായിട്ടും അങ്ങനെ നമ്മുടെ അവധാനം ഗൃഹീതമാകയും പല വസ്തുക്കളിലും നമ്മുടെ മനസ്സ് ഏകാഗ്രമാകയും ചെയ്യുന്നു. നാം എതിരായിട്ടും, നമുക്കതു തടുത്തുകൂടാ.

ഇപ്പോൾ ചോദ്യമിതാണ്: ഈ ഏകാഗ്രതയെ വളർത്താമോ, നമുക്കതിന്റെ ഉടമകളാകാമോ? യോഗികൾ പറയുന്നു, ആകാം. യോഗികൾ പറയുന്നു, നമുക്കു മനസ്സിന്റെ മേൽ സമ്പൂർണ്ണനിയന്ത്രണം കിട്ടാനാവുമെന്ന്. സദാചാരപക്ഷത്തിൽ. ഏകാഗ്രതാശക്തിയുടെ വളർച്ചയിൽ അപകടമുണ്ട്. മനസ്സിനെ ഒരു വിഷയത്തിൽ ഏകാഗ്രമാക്കിയിട്ട് അതിനെ സ്വച്ഛന്ദം അസക്തമാക്കാനാവായ്ക എന്ന അപകടം. ഈ അവസ്ഥ വലിയ കഷ്ടപ്പാടിനു കാരണമാകുന്നു. നമ്മുടെ കഷ്ടതയ്ക്കു ഒട്ടുമി

ക്കവാറും കാരണം നമുക്ക് അസക്തമാക്കാൻ ശക്തിയില്ലാത്തതാണ്. അതുകൊണ്ട് ഏകാഗ്രതയെ വളർത്തുന്നതോടുകൂടി അസംഗശക്തിയും വളർത്തണം. ഒക്കെ വിട്ടും ഒന്നിൽ മനസ്സു സക്തമാക്കാൻമാത്രം പോരാ. വെറും ഒരു നിമിഷത്തെ മുന്നറിവോടെ, അസക്തമാക്കി മറ്റെന്തെങ്കിലുമൊന്നിൽ വെയ്ക്കാനും പഠിക്കണം. അതിനെ സുരക്ഷിതമാക്കാൻ ഈ രണ്ടും ഒന്നിച്ചു വളർത്തണം.

ഇതാണ് മനസ്സിനെ മുറയ്ക്കു വളർത്തൽ. എനിക്കു വിദ്യാഭ്യാസസാരംതന്നെ മനസ്സിന്റെ ഏകാഗ്രതയാണ്, വസ്തുതകൾ ശേഖരിക്കലല്ല. വീണ്ടു എനിക്കെന്റെ വിദ്യാഭ്യാസം ചെയ്യേണ്ടിവന്നാൽ, അക്കാര്യത്തിൽ എന്തെങ്കിലും (നിർണ്ണായക)ശബ്ദം എനിക്കുണ്ടെങ്കിൽ, ഞാൻ വസ്തുതകൾ പഠിക്കയേ ഇല്ല. ഏകാഗ്രതയുടെയും അനാസക്തിയുടെയും ശക്തികളെ ഞാൻ വളർത്തും. എന്നിട്ട് ഒരു സംസിദ്ധകാരണത്തോടെ ഞാൻ സ്വച്ഛന്ദം വസ്തുക്കൾ ശേഖരിക്കും. ശിശുവിൽ, ഏകാഗ്രതയുടെയും അസംഗത്തിന്റെയും ശക്തികളെ ഒപ്പത്തിനൊപ്പം വളർത്തിക്കൊണ്ടുവരണം.

എക്കാലവും എന്റെ വളർച്ച ഒരു വശത്തുമാത്രമായിരുന്നു. ഞാൻ ഏകാഗ്രതയെ വളർത്തി, എന്റെ മനസ്സിനെ സ്വച്ഛന്ദം അസക്തമാക്കാനുള്ള ശക്തികൂടാതെ. എന്റെ ജീവിതത്തിലെ ഏറ്റവും തീക്ഷ്ണമായ കഷ്ടപ്പാട് ഇതുകൊണ്ടായിരുന്നുതാനും. ഇപ്പോൾ എനിക്ക് അസംഗശക്തിയുണ്ട്. പക്ഷേ ജീവിതത്തിൽ കുറെ വൈകിയിട്ട് വേണ്ടിവന്നു അതു പഠിക്കുവാൻ.

നാം നമ്മുടെ മനസ്സിനെ വിഷയങ്ങളിൽ നിർത്തുകയല്ലാതെ അവ നമ്മുടെ മനസ്സിനെ അങ്ങോട്ടു വലിക്കാൻ പാടില്ല. സാധാരണ എകാഗ്രരാകാൻ നാം നിർബ്ബന്ധിതരാണ്. നമുക്കു മറക്കാനാവാത്തതായി വിവിധവിഷയങ്ങളിലുള്ള ഒരാകർഷണം നമ്മുടെ മനസ്സിനെ പിടിച്ചു അവയിലുറപ്പിക്കയാണ്. മനസ്സിനെ നിയമിക്കാൻ, നമുക്കിഷ്ടമുള്ളിടത്ത് അതിനെ സ്ഥാപിക്കാൻ, വിശേഷാൽ പരിശീലനം വേണം. മറ്റൊരുതരത്തിലും അതു സാധ്യമല്ല. മതപഠനത്തിൽ മനഃസംയമനം അത്യന്താപേക്ഷിതമാണ്. ഈ പഠിപ്പിന് മനസ്സിനെ മനസ്സിലേക്കുതന്നെ തിരിച്ചുവിടേണ്ടിയിരിക്കുന്നു.

മനസ്സിനെ പരിശീലിപ്പിക്കുന്നതിൽ ആദ്യത്തെ പടി ശ്വാസക്രമീകരണമാണ്. ക്രമശ്വാസം ശരീരത്തെ അനുരഞ്ജനാവസ്ഥയിലാക്കുന്നു. അപ്പോൾ പിന്നെ മനസ്സിനെ പ്രാപിക്ക കൂടുതൽ എളുപ്പമാണ്. ശ്വാസാഭ്യാസത്തിൽ ആദ്യം ഗണിക്കേണ്ടത് ആസനത്തെയാണ്. ഇരിപ്പിനെ, ഒരുവനു സുഖമായിരിക്കാവുന്ന ഏതാസനവും, അവന്നു യോഗ്യമായ അവസ്ഥാനമാണ്. നട്ടെല്ലിനെ നിർബാധം നിർത്തണം. ശരീരഭാഗത്തെ വാരി

യെല്ലുകൾ താങ്ങുകയും വേണം. മനസ്സിനെ നിയന്ത്രിക്കാൻ സൂത്രപ്പണിയൊന്നും നോക്കരുത്. ലഘുവായ ശ്വാസംമാത്രമേ ആ വഴിക്കു വേണ്ടൂ. മനോനിയമനത്തിനുള്ള കൃച്ഛ്രങ്ങളൊക്കെ തെറ്റാണ്. അവ അഭ്യസിക്കരുത്.

മനസ്സ് ശരീരത്തിന്മേലും ശരീരം അതിന്റെ മുറയ്ക്കു മനസ്സിന്മേലും പ്രവർത്തിക്കുന്നു. അവ അന്യോന്യം പ്രവർത്തിക്കയും പ്രതിപ്രവർത്തിക്കയും ചെയ്യുന്നു. ഓരോ മാനസികാവസ്ഥയും ശരീരത്തിൽ തദനുരൂപാവസ്ഥയെ ഉളവാക്കുന്നു. ശരീരത്തിലെ ഓരോ പ്രവൃത്തിക്കും തദനുരൂപമായ ഫലം മനസ്സിന്മേലുണ്ട്. ശരീരമനസ്സുകൾ രണ്ടു ഭിന്നവസ്തുക്കളാണെന്നു വിചാരിച്ചാലും അവ രണ്ടുംകൂടി ഒറ്റ ശരീരമാണെന്നു കരുതിയാലും ഒരു വ്യത്യാസവുമില്ല. കാരണം, ഭൗതികശരീരം സ്ഥൂലഭാഗവും മനസ്സ് സൂക്ഷ്മഭാഗവുമാണ്. അവ അന്യോന്യം പ്രവർത്തിക്കയും പ്രതിപ്രവർത്തിക്കയും ചെയ്യുന്നു. മനസ്സ് സദാ ശരീരമായിക്കൊണ്ടിരിക്കയാണ്. മനസ്സിനെ ശിക്ഷണം ചെയ്യുന്നതിൽ ശരീരദ്വാരാ അതിനെ പ്രാപിക്കുന്നതാണ് ഏറെയെളുപ്പം. മനസ്സിനെ നിയന്ത്രിക്കുന്നതിനേക്കാൾ എളുപ്പമാണ് ശരീരനിയന്ത്രണം.

ഉപകരണം സൂക്ഷ്മതരമാകുംതോറും ശക്തി മഹത്തരമാണ്. മനസ്സ് ശരീരത്തേക്കാൾ ഏറെ സൂക്ഷ്മവും കൂടുതൽ ശക്തിമത്തുമാണ്. ഇക്കാരണത്താൽ ശരീരത്തെക്കൊണ്ട് തുടങ്ങുന്നതാണ് കൂടുതൽ എളുപ്പം.

ശ്വസനശാസ്ത്രം മനസ്സിനെ പ്രാപിക്കുവാൻ ശരീരത്തിലൂടെയുള്ള പ്രവർത്തനമാണ്. ഇതുവഴി ശരീരനിയന്ത്രണം നമുക്കു കിട്ടുന്നു. അനന്തരം ശരീരത്തിന്റെ സൂക്ഷ്മതരപ്രവർത്തനങ്ങളെ–സൂക്ഷ്മതരവും ആന്തരതരവുമായവയെ–നാം തൊട്ടറിയുന്നു. അങ്ങനെ ചെന്ന് നാം ഒടുവിൽ മനസ്സിനെ പ്രാപിക്കയും ചെയ്യുന്നു. ശരീരത്തിന്റെ സൂക്ഷ്മതരപ്രവർത്തനങ്ങളെ തൊട്ടറിയുന്നതോടെ അവ നമ്മുടെ പിടിയിൽ വരുന്നു. കുറേക്കഴിഞ്ഞു ശരീരോപരി മനസ്സിനുള്ള വ്യാപാരത്തെ തൊട്ടറിയാൻ നിങ്ങൾക്കു കഴിയും. മനസ്സിന്റെ ഒരു പകുതി മറ്റേ പകുതിയുടെ മേൽ പ്രവർത്തിക്കുന്നതും മനസ്സ് ഇന്ദ്രിയകേന്ദ്രങ്ങളെ നവീകരിക്കുന്നതും നമുക്കു തൊട്ടറിയാൻ കഴിയും. എന്തെന്നാൽ, മനസ്സ് നാഡീനിചയത്തെ നിയന്ത്രിക്കയും ഭരിക്കയും ചെയ്യുന്നു. വിവിധനാഡീധാരകളിലൂടെ മനസ്സു വ്യാപരിക്കുന്നതു നിങ്ങൾക്കറിയാറാകും.

അങ്ങനെ, നിയതവും ക്രമവത്തുമായ ശ്വസനംകൊണ്ട് ആദ്യം സ്ഥൂലശരീരത്തേയും പിന്നെ സൂക്ഷ്മശരീരത്തേയും നിയമിച്ച്, മനസ്സിനെ നിയന്ത്രണാധീനമാക്കുന്നു.

ആദ്യത്തെ ശ്വസനാഭ്യാസം തികച്ചും അപായരഹിതവും ആരോഗ്യകരവുമാണ്. അതു നിങ്ങൾക്കു നല്ല ആരോഗ്യം നൽകി, നിങ്ങളുടെ നിലയെ കൂടുതൽ നന്നാക്കുകയെങ്കിലും ചെയ്യും. മറ്റഭ്യാസങ്ങളെ പതുക്കെയും കരുതിയും കൈക്കൊള്ളേണ്ടതാണ്.

## 13

## പ്രാണായാമം*

ആദ്യമേ പ്രാണായാമത്തിന്റെ അർത്ഥം അല്പം മനസ്സിലാക്കാൻ നോക്കാം. അതിഭൗതികശാസ്ത്രത്തിൽ പ്രാണനെന്നുവെച്ചാൽ ജഗത്തിലുള്ള ശക്തികളുടെ ആകെത്തുകയാണ്. ഈ ജഗത്, ദാർശനികസിദ്ധാന്തപ്രകാരം, തരംഗരൂപത്തിൽ പൊയ്ക്കൊണ്ടിരിക്കുന്നു. അതു പൊങ്ങുന്നു. വീണ്ടും അടങ്ങുന്നു-ലയിക്കുന്നു എന്നു പറയാം. പിന്നെ വീണ്ടും ഈ നാനാത്വമൊക്കെയായി പുറപ്പെടുന്നു. വീണ്ടും പതുക്കെ മടങ്ങുന്നു. അങ്ങനെ അതു പൊയ്ക്കൊണ്ടിരിക്കുന്നു, ഒരു സ്പന്ദനംപോലെ, ഈ ജഗത് മുഴുവൻ ദ്രവ്യവും ശക്തിയും ചേർന്നതാണ്. സംസ്കതദാർശനികമതപ്രകാരം, ഘനവും ദ്രവവുമായ സർവ്വവും ആകാശം എന്ന് അവർ പറയുന്ന ഒരു മൂലദ്രവ്യത്തിൽനിന്നു പുറപ്പെട്ടതാണ്. പ്രകൃതിയിൽ നാം കാണുന്ന സർവ്വശക്തികളും യാതൊന്നിന്റെ പ്രകാശനമാണോ, ആ മൗലികശക്തിയെ അവർ പ്രാണനെന്നു വിളിക്കുന്നു. ഈ പ്രാണനാണ് ആകാശത്തിൽ വ്യാപരിച്ച് ഈ വിശ്വത്തെ സൃഷ്ടിക്കുന്നത്. പിന്നെ, ഒരു കല്പകാലം അവസാനിച്ചാൽ ഒരു ശാന്തകാലമാണ്. ഒരു വ്യാപാരകാലത്തിന്റെ പിന്നാലെ ഒരു ശാന്തകാലമുണ്ട്. ഇതാണ് എല്ലാറ്റിന്റെയും പ്രകൃതി. ഈ ശാന്തകാലം വരുമ്പോൾ ഭൂമിയിലുള്ള സർവ്വരൂപങ്ങളും സൂര്യനും ചന്ദ്രനും നക്ഷത്രങ്ങളും-ഈ പ്രകാശനങ്ങളെല്ലാം ലയിച്ചടങ്ങി, ഒടുവിൽ ആകാശമായിത്തീരുന്നു. അവ ചിതറി വീണ്ടും ആകാശമായിത്തീരുന്നു. ഈ ശക്തികളെല്ലാം ശരീരത്തിലോ മനസ്സിലോ ഉള്ളവ. ആകർഷണവികർഷണചലനചിന്താത്മകങ്ങൾ, ചിതറുന്നു. അങ്ങനെ മൂലപ്രാണനിൽ പോയി ലയിക്കുന്നു. ഇതിൽനിന്നു നമുക്കു മനസ്സിലാകും പ്രാണായാമത്തിന്റെ പ്രാധാന്യം. ഈ ആകാശം നമ്മെ എമ്പാടും അന്തർവ്യാപിക്കയും ചെയ്യുന്നതുപോലെ-നാം കാണുന്നതൊക്കെ ഈ ആകാശംകൊണ്ടു നിർമ്മിതമാണ്. തടാകത്തിൽ മഞ്ഞുകട്ടകൾപോലെ നാം ആകാശത്തിൽ പാറുകയുമാണ്. അവ തടാകത്തിലെ വെള്ളംകൊണ്ടുണ്ടായവയാണ്. അതേസമയം അതിൽ ഒഴുകുകയുമാണ്. അതുപോലെ ഉള്ളതെല്ലാം ഈ ആകാശംകൊണ്ടു നിർമ്മിതങ്ങളാ

* പ്രഭാഷണക്കുറിപ്പ്

ണ്. ഈ കടലിൽ പാറുകയുമാണ്. ഇതുപോലെതന്നെ പ്രാണമഹാസമുദ്രംകൊണ്ട്, ശക്തിയും ഊർജ്ജവുംകൊണ്ട് നാം ചുറ്റപ്പെട്ടിരിക്കുന്നു. ഈ പ്രാണനെക്കൊണ്ടാണ് നാം ശ്വസിക്കുന്നത്. രക്തപ്രവാഹം നടക്കുന്നത്. ഇതാണ് നാഡികളിലും മാംസപേശികളിലുമുള്ള ഊർജ്ജവും മസ്തിഷ്കത്തിലെ വിചാരവും. സർവ്വശക്തികളും ഈ ഒരേ പ്രാണന്റെ വിവിധ പ്രകാശനങ്ങളാണ്. സർവ്വദ്രവ്യവും ഒരേ ആകാശത്തിന്റെ വിവിധപ്രകാശനങ്ങളാണെന്നപോലെ, എപ്പോഴും സ്ഥൂലത്തിന്റെ കാരണം നമുക്കു സൂക്ഷ്മത്തിൽ കാണാം. ഒരു രസതന്ത്രജ്ഞൻ ഒരു കനത്ത അയിർക്കട്ടയെടുത്തു വിശകലനം ചെയ്യുന്നു. ആ സ്ഥൂലം യാതൊരു സൂക്ഷ്മതരവസ്തുക്കളിൽനിന്നാണ് വിരചിതമായതെന്ന് അയാൾക്കു കണ്ടെത്തണം. അതുപോലെ, നമ്മുടെ വിചാരത്തെയും ജ്ഞാനത്തെയും സംബന്ധിച്ചും സ്ഥൂലത്തിന്റെ വ്യാഖ്യാനം സൂക്ഷ്മത്തിലാണ്. കാര്യം സ്ഥൂലവും കാരണം സൂക്ഷ്മവും. നാം കാണുകയും അറിയുകയും തൊടുകയും ചെയ്യുന്ന നമ്മുടെ ഈ സ്ഥൂലജഗത്തിന്റെ കാരണവും വ്യാഖ്യാനവും അതിന്റെ പിന്നിലുണ്ട്. വിചാരത്തിൽ, അതിന്റെ കാരണവും വ്യാഖ്യാനവും അതിന്റെയും പിന്നിലുണ്ട്. അതുപോലെ നമ്മുടെ ഈ മനുഷ്യശരീരത്തിൽ ആദ്യം സ്ഥൂലചലനങ്ങൾ നാം കാണുന്നു. കൈകളുടെയും ചുണ്ടുകളുടെയും ചലനങ്ങൾ. എന്നാൽ ഇവയ്ക്കു കാരണങ്ങളെവിടെ? സൂക്ഷ്മതരനാഡികൾ. അവയുടെ ചലനങ്ങൾ നമുക്കു തീരെ കണ്ടുകൂടാ. നമുക്കു കാണാനോ തൊടാനോ നമ്മുടെ ഇന്ദ്രിയങ്ങൾകൊണ്ട് ഏതെങ്കിലും വഴിക്കു തേടാനോ വയ്യാത്തത്ര സൂക്ഷ്മങ്ങൾ. എന്നാലും; ഈ സ്ഥൂലചനങ്ങളുടെ കാരണം അവയാണെന്നു നമുക്കറിയാം. ഈ നാഡീചലനങ്ങൾതന്നെ, ഇനിയും സൂക്ഷ്മതരങ്ങളായ ചലനങ്ങൾ നിമിത്തമാണുണ്ടാകുന്നത്. അവയെ നാം വിചാരമെന്നു വിളിക്കുന്നു. അതിന്റെയും ഹേതു, അതിന്റെ പിന്നിൽ ഇനിയും സൂക്ഷ്മതരമായ എന്തോ ആണ്, മനുഷ്യജീവൻ, താൻ, ആത്മാവ്. നമ്മളെത്തന്നെ അറിയേണ്ടതിലേക്ക് ആദ്യം നാം നമ്മുടെ പ്രത്യക്ഷങ്ങളെ സൂക്ഷ്മമാക്കിയേ ഒക്കൂ. എന്നുമേ കണ്ടുപിടിക്കപ്പെട്ട ഏതു സൂക്ഷ്മദർശിനിയും ഉപകരണവും നമ്മുടെ ഉള്ളിൽ നടന്നുവരുന്ന സൂക്ഷ്മചലനങ്ങളെ കാണുവാൻ നമ്മെ തുണയ്ക്കില്ല. അത്തരം ഒരുപായംകൊണ്ടും നമുക്കവയെ ഒരിക്കലും കണ്ടുകൂടാ. അതുകൊണ്ട് യോഗിക്ക് ഒരു ശാസ്ത്രമുണ്ട്. അതു സ്വന്തം മനസ്സിനെ പഠിക്കാൻ ഒരു ഉപകരണം നിർമ്മിക്കുന്നു. ആ ഉപകരണം മനസ്സിലുണ്ടുതാനും. ഏത് ഉപകരണത്തിനും ഒരിക്കലുമാവാത്ത സൂക്ഷ്മദർശനശക്തികളെ മനസ്സുപ്രാപിക്കുന്നു.

ഈ അതിസൂക്ഷ്മപ്രത്യക്ഷശക്തിയിലേക്കെത്താൻ നമുക്കു സ്ഥൂലത്തിൽനിന്നു തുടങ്ങേണ്ടിയിരിക്കുന്നു. ശക്തി സൂക്ഷ്മാത്സൂക്ഷ്മതരമാകുംതോറും നമ്മുടെ സ്വന്തം പ്രകൃതിയുടെ അകമേ നാം ആഴത്തിൽ

പോകുന്നു. എല്ലാ സ്ഥൂലചലനങ്ങളും ആദ്യം സ്പൃശ്യമായിരിക്കും. പിന്നെ വിചാരത്തിന്റെ സൂക്ഷ്മതരചലനങ്ങൾ. നമുക്കു വിചാരത്തെ അതാരംഭിക്കുന്നതിനു മുമ്പുതന്നെ തേടിപ്പിടിക്കാനാവും. അതെവിടെപ്പോകുന്നു, എങ്ങൊടുങ്ങുന്നു, എന്നു തേടാൻ. ഉദാഹരണത്തിന്, സാധാരണ മനസ്സിൽ ഒരു വിചാരം ഉയരുന്നു. മനസ്സറിയുന്നില്ല, അതെങ്ങനെ തുടങ്ങിയെന്നോ അതെങ്ങുനിന്നു വരുന്നെന്നോ. മനസ്സ് ഒരു കടലുപോലെയാണ്. അതിലൊരു തിര ഉയരുന്നു. തിര കാണുന്നെങ്കിലും അവനറിഞ്ഞുകൂടാ, തിര അവിടെയെങ്ങനെ വന്നെന്നും അതെവിടെ പിറന്നെന്നും അതെവിടെ ലയിച്ചടങ്ങുമെന്നും. അതിനെ, അതിനപ്പുറം തേടാൻ അവന്നല്പവുമാവുന്നില്ല. എന്നാൽ, പ്രത്യക്ഷം സൂക്ഷ്മതരമാകുമ്പോൾ ഈ തിര ഉപരിതലത്തിൽ വരുന്നതിനു വളരെ വളരെ മുമ്പേ നമുക്കതിനെ തേടിപ്പിടിക്കാം. അതു മറഞ്ഞതിനുശേഷം വളരെ ദൂരെ അതിനെ തേടിച്ചെല്ലാനും സാധിക്കും. അപ്പോൾ നമുക്കു മനോവിജ്ഞാനീയം ശരിക്കുള്ളവണ്ണം മനസ്സിലാവും. ഈയിടെ ആളുകൾ ഇതോ അതോ വിചാരിക്കുന്നു. എന്നിട്ട് വളരെ പുസ്തകങ്ങൾ എഴുതുന്നു. അവയോ, തീരെ വഴിപിഴപ്പിക്കുന്നവ. കാരണം, അവർക്കവരുടെ മനസ്സിനെത്തന്നെ അപഗ്രഥിക്കാൻ കഴിവില്ല. സിദ്ധാന്തപരാമർശം ചെയ്തിട്ടുള്ളതല്ലാതെ ഒരിക്കലും അറിഞ്ഞിട്ടില്ലാത്ത സംഗതികളെക്കുറിച്ചു പറകയും ചെയ്യുന്നു. എല്ലാ ശാസ്ത്രവും വസ്തുതകളിൽ പ്രതിഷ്ഠിതമാകണം. ഈ വസ്തുതകളെ നിരീക്ഷിക്കയും സാമാന്യവത്കരിക്കയും വേണം. സമാനീകരിക്കാൻ ചില വസ്തുതകൾ കിട്ടുന്നതുവരെ, നിങ്ങൾ എന്തു ചെയ്യാൻ പോകുന്നു? അതുകൊണ്ട്, സാമാന്യവത്കരിക്കാനുള്ള സർവ്വസംരംഭങ്ങളും നിലകൊള്ളുന്നത് നാം സാമാന്യവത്കരിക്കുന്ന വസ്തുക്കളെ അറിയുന്നതിന്മേലാണ്. ഒരു മനുഷ്യൻ ഒരു സിദ്ധാന്തത്തെ ഉപന്യസിക്കുന്നു. എന്നിട്ട് സിദ്ധാന്തത്തോടു സിദ്ധാന്തം ചേർക്കുകയായി. ഒടുവിൽ പുസ്തകം മുഴുവൻ സിദ്ധാന്തങ്ങളുടെ ഒരു ഏച്ചുകെട്ട്, ഒന്നിനെങ്കിലും അർത്ഥമൊട്ടില്ലാതാനും. രാജയോഗശാസ്ത്രം പറയുന്നു, ആദ്യം നിങ്ങൾ സ്വന്തം മനസ്സിനെ സംബന്ധിക്കുന്ന വസ്തുതകൾ ശേഖരിക്കണമെന്ന്. അതിനു നിങ്ങളുടെ മനസ്സിനെ അപഗ്രഥിക്കയും അതിന്റെ സൂക്ഷ്മതരങ്ങളായ പ്രത്യക്ഷത്തിനുള്ള കഴിവുകളെ വികസിപ്പിക്കയും അകമേ സംഭവിക്കുന്നതെന്തെന്നു തന്നെത്താൻ നോക്കിക്കാണുകയും വേണം. ഈ വസ്തുതകൾ കിട്ടിക്കഴിഞ്ഞാൽ പിന്നെ സാമാന്യവത്കരിക്കുക. അപ്പോഴേ യഥാർത്ഥമായ മനോവിജ്ഞാനീയശാസ്ത്രം നിങ്ങൾക്കു ലഭിക്കൂ. ഞാൻ പറഞ്ഞിട്ടുള്ളതുപോലെ, ഏതു സൂക്ഷ്മതരപ്രത്യക്ഷത്തിലും വന്നുചേരാൻ അതിന്റെ സ്ഥൂലതരമായ അറ്റത്തിന്റെ സഹായം കൈക്കൊള്ളണം. പുറത്തു വെളിപ്പെടുന്ന വ്യാപാരധാര സ്ഥൂലതരമാണ്. അതു നമുക്കു പിടികിട്ടി, പിന്നെയും പിന്നെയും പോയ്ക്കൊണ്ടിരുന്നാൽ അതു സൂക്ഷ്മതരസൂക്ഷ്മതരമാകുന്നു. അവസാനമായി സൂക്ഷ്മതമ

ത്തിലേക്കെത്തുകയും ചെയ്യുന്നു. അതുകൊണ്ട് ഈ ശരീരവും ഈ ശരീരത്തിൽ നമുക്കുള്ളതെന്തും ഭിന്നസത്തകളല്ല. പിന്നെയോ, ഒരേ ചങ്ങലയിലെ, സൂക്ഷ്മത്തിൽനിന്നു സ്ഥൂലത്തിലേക്കു പോകുന്ന പല കണ്ണികൾപോലെയാണ്. നിങ്ങൾ ഒരു പൂർണ്ണസമഷ്ടിയാണ്. ഈ ശരീരം അന്തർഭാഗത്തിന്റെ ബഹിഃപ്രകാശനമാണ്, തൊണ്ട്, ബാഹ്യം സ്ഥൂലതരം, ആഭ്യന്തരം സൂക്ഷ്മതരം. അങ്ങനെ സൂക്ഷ്മാത്സൂക്ഷ്മതരമായി, ഒടുവിൽ ആത്മാവിലെത്തുന്നു. ഒടുക്കം ആത്മാവിലെത്തുമ്പോൾ, നാം അറിയാനിടയാകുന്നു. ആത്മാവുതന്നെ ഇതെല്ലാം പ്രകാശിപ്പിക്കയാണെന്ന്. ആത്മാവാണ് മനസ്സായതും, ശരീരമായതും. ആത്മാവല്ലാതെ മറ്റൊന്നും ഇല്ല. സ്ഥൂലാത്സ്ഥൂലതരമായി പല മാത്രകളിലുള്ള ആ ആത്മപ്രകാശനം തന്നെയാണ് മറ്റുള്ള ഇതെല്ലാം. അങ്ങനെ ഉപമാനംകൊണ്ടു നമുക്കു കാണാം, ഈ വിശ്വത്തിലാകെ സ്ഥൂലപ്രകാശനമുണ്ടെന്ന്. അതിന്റെ പിന്നിൽ, നമുക്ക് ഈശ്വരേച്ഛയെന്നു വിളിക്കാവുന്ന സൂക്ഷ്മതരവ്യാപാരമുണ്ടെന്ന്. അതിന്റെയും പിന്നിൽ, ആ വിശ്വാത്മാവിനെ കാണാം. പിന്നെ നമുക്കു കാണാനിടയാകും, വിശ്വാത്മാവ് ഈശ്വരനായിത്തീരുകയും ഈ വിശ്വമായിത്തീരുകയും ചെയ്യുന്നെന്ന്. ഈ വിശ്വമൊന്ന്, ഈശ്വരൻ വേറൊന്ന്, പരമാത്മാവ് പിന്നെയൊന്ന് എന്നല്ല, പ്രത്യുത ഒരേ അന്തഃസത്തയുടെ പ്രകാശനത്തിന്റെ പല നിലകളാണവ എന്നും കാണാം. ഇതെല്ലാം നമ്മുടെ പ്രാണായാമത്തിൽനിന്നു വരുന്നു. ശരീരത്തിനകമെ നടന്നുവരുന്നു. ഈ സൂക്ഷ്മതരചലനങ്ങൾ ശ്വാസവുമായി ബന്ധപ്പെട്ടവയാണ്. ഈ ശ്വാസത്തെ പിടികൂടി കൈകാര്യം ചെയ്കയും നിയന്ത്രിക്കയും ചെയ്യാമെങ്കിൽ, നാം പതുക്കെ സൂക്ഷ്മാത്സൂക്ഷ്മതരചലനങ്ങളിലേക്കെത്തും. പിന്നെ, ആ ശ്വാസത്തെ പിടിച്ചുകൊണ്ട്, മനോമണ്ഡലങ്ങളിലേക്കും നമുക്കു കടന്നമട്ടാകാം. നമ്മുടെ കഴിഞ്ഞ പാഠത്തിൽ ഞാൻ പഠിപ്പിച്ച ആദ്യത്തെ ശ്വസനം വെറും തൽക്കാലത്തേയ്ക്കുള്ള ഒരഭ്യാസമാണ്. പിന്നെ, ഈ ശ്വാസാഭ്യാസങ്ങളിൽ ചിലതു വളരെ വിഷമമാണ്. വിഷമമുള്ളതെല്ലാം ഒഴിവാക്കാൻ ഞാൻ ശ്രമിക്കാം. എന്തെന്നാൽ, കൂടുതൽ വിഷമമുള്ളവയ്ക്കു വളരെയേറെ ആഹാരനിഷ്ഠയും മറ്റു നിയന്ത്രണങ്ങളും വേണം. അതു നിങ്ങളിൽ മിക്കവർക്കും പാലിച്ചുപോകാൻ അസാധ്യവുമാണ്. അതുകൊണ്ട് നമുക്കു മന്ദതരമാർഗ്ഗങ്ങളും ലഘുതരാഭ്യാസങ്ങളും കൈക്കൊള്ളാം. ഈ ശ്വസനത്തിനു മൂന്നു ഭാഗങ്ങളുണ്ട്. ആദ്യത്തേത് അകത്തേയ്ക്കുള്ള ശ്വസനം. അതിനെ സംസ്കൃതത്തിൽ പൂരകം, നിറയ്ക്കൽ, എന്നു വിളിക്കുന്നു. രണ്ടാംഭാഗം കുംഭകം. ധരിക്കൽ, ശ്വാസകോശങ്ങൾ നിറച്ചു വായുവിനെ പുറത്തു കടക്കാതെ നിർത്തൽ. മൂന്നാമത്തേതിനെ രേചകമെന്നും പറയും. പുറത്തേയ്ക്കു ശ്വസിക്കൽ. ഞാനിന്നു നിങ്ങൾക്കു പറഞ്ഞുതരുന്ന അഭ്യാസം വെറും അകത്തേയ്ക്കു ശ്വസിക്കയും ശ്വാസം ധരിക്കയും അതു പതുക്കെ പുറത്തേക്കു വിടുകയുമാണ്. പിന്നെ, ശ്വാസത്തിൽ ഒരു പടി

കൂടെയുള്ളതു ഞാൻ പറഞ്ഞുതരുന്നില്ല. അതെല്ലാം നിങ്ങൾക്കോർക്കാനാവില്ല. അത് അതിമാത്രം സങ്കീർണ്ണമാണ്. ശ്വാസത്തിന്റെ ഈ മൂന്നു ഭാഗങ്ങൾ ചേർന്ന് ഒരു പ്രാണായാമം. ആ ശ്വാസം നിയന്ത്രിതമായിരിക്കണം. അല്ലെങ്കിൽ, വഴിക്കു നിങ്ങൾക്കുതന്നെ അപകടമുണ്ട്. അതുകൊണ്ട് അതിനെ സംഖ്യകൊണ്ട് നിയന്ത്രിച്ചിരിക്കുന്നു. നിങ്ങൾക്ക് ആദ്യം താഴ്ന്ന സംഖ്യ നിശ്ചയിക്കാം. നാലു സെക്കന്റുകൊണ്ട് അകത്തേയ്ക്കു ശ്വസിക്കുക. എട്ടു സെക്കന്റ് അതു ധരിക്കുക. അതിൽപ്പിന്നെ, നാലു സെക്കന്റ്കൊണ്ടു പതുക്കെ അതു പുറംതള്ളുക. പിന്നെയും തുടങ്ങുക. ഇതു നാലുപ്രാവശ്യം രാവിലെയും നാലു പ്രാവശ്യം വൈകീട്ടും ചെയ്യുക. ഒരു സംഗതികൂടെയുണ്ട്: ഒന്ന്, രണ്ട്, മൂന്ന് എന്നും മറ്റും നിരർത്ഥകമായി എണ്ണുന്നതിനുപകരം ഏതെങ്കിലും പവിത്രപദം ജപിക്കുന്നതാണ് നിങ്ങൾക്കു കൂടുതൽ നന്ന്. ഞങ്ങളുടെ നാട്ടിൽ ഞങ്ങൾക്കു പ്രതീകപദങ്ങളുണ്ട്. ഉദാഹരണം ‘ഓം’, ഈശ്വരൻ എന്നർത്ഥം. ഒന്ന്, രണ്ട്, മൂന്ന്, നാല് എന്നതിനുപകരം അതാണുച്ചരിക്കുന്നതെങ്കിൽ അതു നിങ്ങളുടെ ഉദ്ദേശ്യത്തെ വളരെയേറെ സഫലീകരിക്കും. ഒരു കാര്യംകൂടെ. ഈ ശ്വസനം ഇടത്തെ നാസാദ്വാരത്തിൽക്കൂടെ തുടങ്ങണം. വലത്തേതിൽക്കൂടെ പുറംതള്ളണം. അടുത്ത തവണ വലത്തേതിൽക്കൂടി വലിച്ചെടുക്കയും ഇടത്തേതിൽക്കൂടെ പുറത്തേയ്ക്കു വിടുകയും വേണം. പിന്നെ വീണ്ടും മറിച്ച്, അങ്ങനെ പോകുക. ആദ്യംതന്നെ, രണ്ടിൽ ഏതു നാസാദ്വാരത്തിലൂടെയും ഇച്ഛപോലെ ശ്വാസം ഓടിക്കാൻ നിങ്ങൾക്കു കഴിയണം. ഇച്ഛാശക്തികൊണ്ടുമാത്രം. കുറെക്കഴിഞ്ഞ് അത് എളുപ്പമെന്നു നിങ്ങൾക്കു കാണാം. എന്നാൽ, ആ ശക്തി നിങ്ങൾക്കിപ്പോഴില്ലെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. അതുകൊണ്ട് ഒരു നാസാദ്വാരത്തിലൂടെ ശ്വസിക്കുമ്പോൾ വിരൽകൊണ്ടു മറ്റേതടയ്ക്കണം. ധരിക്കുമ്പോൾ, സ്വാഭാവികമായി, രണ്ടും അടയ്ക്കണം.

ആദ്യത്തെ രണ്ടു പാഠങ്ങൾ മറന്നുകൂടാ. ഒന്നാമത്തേതു നിങ്ങൾ നേരെ ഇരിക്കുകയെന്നത്. രണ്ടാമത്തേത്, ശരീരം ഭദ്രം, അന്യൂനം, അരോഗം, ദൃഢം എന്നു ഭാവന ചെയ്ക. പിന്നെ എമ്പാടും ഒരു പ്രേമധാരയയയ്ക്കുക, സമസ്തജഗത്തിനും സുഖമെന്നു ഭാവന ചെയ്ക. പിന്നെ, ഈശ്വരനിൽ വിശ്വസിക്കുന്നെങ്കിൽ പ്രാർത്ഥിക്കുക. അനന്തരം പ്രാണായാമം ചെയ്യുക.

നിങ്ങളിൽ പലർക്കും ചില ശാരീരികപരിവർത്തനങ്ങൾ വരും. മേലാകെ ഞെട്ടലും വിറയലും. ചിലർക്ക് കരച്ചിൽവരും. ചിലപ്പോൾ കൊടിയ ചലനമായിരിക്കും. പേടിക്കരുത്. അഭ്യസിച്ചു പോകുംതോറും ഇവ വന്നേ

ഒക്കൂ. ശരീരം മുഴുവനേ മാറ്റിയെടുക്കേണ്ടിയിരിക്കുന്നമട്ടാണ്. വിചാരത്തിനു പുതിയ ചാലുകൾ തലച്ചോറിലുണ്ടാകും. നിങ്ങളുടെ ജീവിതം മുഴുവൻ നിർവ്യാപാരമായിരുന്ന ചില നാഡികൾ പ്രവർത്തിക്കാൻ തുടങ്ങും. ശരീരത്തിൽത്തന്നെ പരിവർത്തനങ്ങളുടെ ഒരു നവപരമ്പര മുഴുവൻ വരും.

## 14

## ലഘുരാജയോഗം: ആറു പാഠങ്ങൾ*

ലോകത്തിൽ ഏതു ശാസ്ത്രത്തിന്റെയുംപോലെ രാജയോഗവും ഒരു ശാസ്ത്രമാണ്. അതു മനസ്സിന്റെ വിശകലനമാണ്. അതീന്ദ്രിയലോകത്തിന്റെ വസ്തുതകൾ സംഭരിക്കലും അങ്ങനെ അദ്ധ്യാത്മലോകം കെട്ടിപ്പടുക്കലും. ലോകം അറിഞ്ഞിട്ടുള്ള ആദ്ധ്യാത്മികമഹാചാര്യന്മാരെല്ലാം 'ഞാൻ കാണുന്നു, ഞാനറിയുന്നു' എന്നു പറഞ്ഞു. യേശുവും പോളും പീറ്ററുമെല്ലാം തങ്ങൾ ഉപദേശിച്ച ആദ്ധ്യാത്മികസത്യങ്ങളുടെ സാക്ഷാത്പ്രത്യക്ഷം അവകാശപ്പെട്ടു.

ഈ പ്രത്യക്ഷം യോഗംകൊണ്ടു ലബ്ധമാകുന്നു.

സ്മൃതിയോ ബോധമോ സത്തയുടെ പരിമിതിയാകാൻ വയ്യ. ബോധാതീതാവസ്ഥയുണ്ട്. അതും അബോധാവസ്ഥയും സംവേദനരഹിതമാണ്. പക്ഷേ, ഇടയ്ക്കു വലിയ അന്തരമുണ്ട്. ജ്ഞാനത്തിനും അജ്ഞാനത്തിനും തമ്മിലുള്ള അന്തരം യോഗത്തെ ഒരു യുക്തിനിവേദനമായിട്ട്, ഒരു ശാസ്ത്രമായിട്ട്, അവതരിപ്പിക്കുക.

മനസ്സിന്റെ ഏകാഗ്രതയാണ് സർവ്വജ്ഞാനത്തിനും മൂലം.

യോഗം നമ്മോടുപദേശിക്കുന്നത് ജഡത്തെ നമ്മുടെ അടിമയാക്കാനാണ്. അതങ്ങനെയല്ലോ വേണ്ടതും. യോഗമെന്നാൽ(ഇംഗ്ലീഷിലെ) 'യോക്', (സംസ്കൃതത്തിലെ) 'യജ്'(യോജിപ്പിക്കുക), മനുഷ്യാത്മാവിനെ പരമാത്മിവിനോടു, ഈശ്വരനോടു യോജിപ്പിക്കുക എന്നർത്ഥം.

മനസ്സു ബോധത്തിന്റെ അകത്തും അടിയിലും വ്യാപരിക്കുന്നു. നാം ബോധമെന്നു വിളിക്കുന്നതു നമ്മുടെ പ്രകൃതിയായ അനന്തശൃംഖലയുടെ ഒരു കണ്ണിയെ മാത്രമാണ്.

നമ്മുടെ ഈ 'ഞാൻ' അല്പമാത്രം ബോധത്തെയും വലിയൊരളവ് അബോധത്തെയും ഉൾക്കൊള്ളുന്നു. അതോടൊപ്പം, അതിന്റെ മേൽ അതിനു മിക്കവാറും അജ്ഞാതമായി, ബോധാതീതതലം ഉണ്ട്.

---

* സ്വാമിജി തന്റെ ഭക്തയും അമേരിക്കൻ ശിഷ്യയുമായ മിസിസ് സാറാ ബുള്ളിന്റെ വീട്ടിൽവെച്ച് അന്തരംഗശ്രോതാക്കളോട് ചെയ്ത പാഠപ്രഭാഷണങ്ങളുടെ കുറിപ്പുകൾ. ആ ശിഷ്യ അതു സൂക്ഷിക്കയും 1913-ൽ സ്വകാര്യ വിതരണത്തിനായി അച്ചടിക്കയും ചെയ്തു.

ശ്രദ്ധയുറ്റ അഭ്യാസംകൊണ്ട് നമ്മുടെ മുമ്പിൽ മനസ്സിന്റെ അടുക്കുകൾ ഒന്നിനൊന്നു തുറക്കുന്നു. ഓരോന്നും പുതിയ വസ്തുതകളെ വെളിപ്പെടുത്തിത്തരുന്നു. നമ്മുടെ മുമ്പിൽ, പുതിയ ലോകങ്ങൾ സൃഷ്ടങ്ങളായി നാം കാണുന്നു എന്നു പറയാം. പുതിയ ശക്തികൾ നമുക്കുകൈവരുന്നു. പക്ഷേ, പളുങ്കുമണികൾകൊണ്ടു കണ്ണഞ്ചാൻ നമ്മളെ സമ്മതിക്കരുത്. വജ്രഖനി നമ്മുടെ മുമ്പിൽ കിടക്കെ.

ഈശ്വരൻമാത്രമാണ് നമ്മുടെ ലക്ഷ്യം. ഈശ്വരനെ പ്രാപിക്കാൻ കഴിയാഞ്ഞ്, നാം മരിക്കുന്നു.

വിജയിക്കാൻ വിചാരിക്കുന്ന വിദ്യാർത്ഥിക്ക് മൂന്നു സാധനങ്ങൾ വേണം.

ഒന്നാമത്, ഇഹലോകത്തിലോ പരലോകത്തിലോ ഉള്ള ഭോഗത്തെപ്പറ്റിയ ആശയം മുഴുവൻ വെടിയുക, ഈശ്വരനിലും സത്യത്തിലും മാത്രം തൽപരനാകുക. നാമിവിടെയുള്ളതു സത്യമറിയാനാണ്, ഭോഗത്തിനല്ല. അതു മൃഗങ്ങൾക്കു വിട്ടുകൊടുക്കുക. നമുക്കൊരിക്കലുമാവാത്തത്ര ആസ്വദിക്കാവുന്നവർക്ക്, മനുഷ്യൻ വിചാരപരനാണ്. മരണത്തെ ജയിക്കുന്നതുവരെ, വെളിച്ചം കാണുന്നതുവരെ, അവൻ വിടാതെ പരിശ്രമിക്കുകയും വേണം. നിഷ്ഫലമായ നിരർത്ഥജല്പനത്തിൽ അവൻ തന്നെത്താൻ ക്ഷയിപ്പിക്കരുത്. ലോകപൂജനവും ബഹുജനാഭിപ്രായവും വിഗ്രഹസേവയാണ്. ആത്മാവിനു ലിംഗമില്ല. നാടില്ല, സ്ഥലമില്ല, കാലമില്ല.

രണ്ടാമത്, സത്യത്തെയും ഈശ്വരനെയും അറിയാനുള്ള തീവ്രേച്ഛ. അവയ്ക്കുവേണ്ടി ആർത്തിപ്പെടുക. അവയ്ക്കുവേണ്ടി അഭിലഷിക്കുക, മുങ്ങിപ്പോകുന്നവൻ ശ്വാസത്തിന് അഭിലഷിക്കും പോലെ. നമുക്ക് ഈശ്വരനേ വേണ്ടൂ, മറ്റൊന്നും എടുക്കരുത്. 'ദൃശ്യം' നിന്നെ ഇനിമേൽ ചതിക്കാതിരിക്കട്ടെ. എല്ലാത്തിൽനിന്നും തിരിഞ്ഞ് ഈശ്വരനെന്നുമാത്രം തേടുക.

മൂന്നാമത്, ആറ് അഭ്യാസങ്ങൾ. ഒന്നാമത്-മനസ്സിനെ പുറത്തുപോകാതെ നിയന്ത്രിക്കുക (ശമം), രണ്ടാമത്-ഇന്ദ്രിയങ്ങളെ നിയന്ത്രിക്കുക (ദമം), മൂന്നാമത്-മനസ്സിനെ അകത്തേയ്ക്കു തിരിക്കുക (ഉപരതി), നാലാമത്-പിറുപിറുക്കാതെ സർവ്വവും സഹിക്കുക (തിതിക്ഷ), അഞ്ചാമത്-ഒരാശയത്തിൽ മനസ്സുറപ്പിക്കുക (സമാധാനം). നിങ്ങളുടെ മുമ്പിലുള്ള വിഷയത്തെപ്പറ്റി കൂലങ്കഷമായി ചിന്തിക്കുക. ഒരിക്കലും വിട്ടുകളയരുത്. കാലം കണക്കാക്കേണ്ട. ആറാമത്-നിങ്ങളുടെ യഥാർത്ഥസ്വരൂപത്തെ സദാ വിചാരിക്കുക (ശ്രദ്ധ). അന്ധവിശ്വാസങ്ങളെ ഒഴിച്ചുകളയുക. നിങ്ങൾക്കു സ്വയം അധമതയുണ്ടെന്ന വിശ്വാസത്തിലേക്കു നിങ്ങളെ പ്രമോഹിപ്പിക്കരുത്. രാപകൽ നിങ്ങളോടുതന്നെ പറയുക, നിങ്ങൾ യഥാർത്ഥത്തിലെന്താണെന്ന്. ഈശ്വരനുമായുള്ള ഐക്യം നിങ്ങളൊടുവിൽ സാക്ഷാൽകരിക്കുംവരെ (യഥാർത്ഥമായി സാക്ഷാൽകരിക്കുംവരെ).

ഈ സംയമങ്ങളില്ലാതെ ഒരു ഫലവും നേടാനാവില്ല.

നമുക്കു കേവലത്തെപ്പറ്റി ബോധവാന്മാരാകാം. എന്നാൽ അതൊരിക്കലും പ്രകാശിപ്പിക്കാനാവില്ല. അതു പ്രകാശിപ്പിക്കാൻ നാം ശ്രമിക്കുന്ന നിമിഷം, അതിനെ നാം പരിമിതപ്പെടുത്തുകയും അതു കേവലമല്ലാതാകയും ചെയ്യുന്നു.

നമുക്ക് ഇന്ദ്രിയപരിമിതിയെ വിട്ട് അപ്പുറം പോകണം, യുക്തിയെപ്പോലും അതിക്രമിക്കണം. അതിനുള്ള കഴിവു നമുക്കുണ്ടുതാനും.

(ശ്വസനത്തിലെ ഒന്നാം പാഠം ഒരാഴ്ച ശീലിച്ചിട്ട്, ശിഷ്യൻ ഗുരുവിനെ വിവരമറിയിക്കുന്നു.)

## ഒന്നാം പാഠം

ഓരോ വ്യക്തിത്വവും വളർത്തണം. എല്ലാം കേന്ദ്രത്തിൽ കൂടിച്ചേരും. 'ഭാവന ആവേശത്തിലേയ്ക്കുള്ള വാതിലും വിചാരത്തിന്റെയെല്ലാം ചുവടുമാകുന്നു'. എല്ലാ പ്രവാചകന്മാരും കവികളും ഗവേഷകരും എന്നും മഹത്തായ ഭാവനാവിലാസം ഉള്ളവരായിരുന്നു.

പ്രകൃതിയുടെ വ്യാഖ്യാനം നമ്മിലുണ്ട്. കല്ലു വീഴുന്നതു പുറത്ത്. എന്നാൽ വസ്ത്വാകർഷണശക്തി നമ്മുടെ ഉള്ളിലാണ്, പുറത്തല്ല.

അമിതമായി ആഹാരം കഴിക്കുന്നവർ, തങ്ങളെ പട്ടിണികിടത്തുന്നവർ, അതിമാത്രം ഉറങ്ങുന്നവർ, അത്യല്പം ഉറങ്ങുന്നവർ-ഇവർക്കു യോഗികളാകാനാവില്ല.

അജ്ഞത, ചാപല്യം, അസൂയ, ആലസ്യം, അത്യാസക്തി-ഇവ യോഗാഭ്യാസവിജയത്തിന്റെ മഹാവൈരികളാണ്. വേണ്ടുന്ന മൂന്നു യോഗ്യതകൾ:

ഒന്നാമത്: ശുചിത്വം, ശരീരികവും മാനസികവും. എല്ലാ അശുചിത്വവും മനസ്സിനെ താഴേയ്ക്കു വലിക്കുന്നതെല്ലാം, വിട്ടേ കളയണം.

രണ്ടാമത്: സ്ഥിരോത്സാഹം. വൃദ്ധിയിലും ക്ഷയത്തിലും, ആരോഗ്യത്തിലും രോഗത്തിലും സ്ഥിരമായുത്സാഹിയാവുക. അഭ്യാസത്തിന് ഒരു ദിവസം പോലും നഷ്ടമായിക്കൂടാ.

അഭ്യാസത്തിന് പറ്റിയ സമയം ദിനരാത്രസന്ധിയാണ്. നമ്മുടെ ശരീരത്തിലെ വേഗങ്ങൾ ശാന്തതമമായ സമയം, രണ്ടവസ്ഥകൾക്കിടയ്ക്കുള്ള ശൂന്യബിന്ദു. ഇതു ചെയ്യാൻ കഴിയില്ലെങ്കിൽ ഉണർന്നെഴുന്നേൽക്കുമ്പോഴോ, ഉറങ്ങാൻ പോകുമ്പോഴോ അഭ്യസിക്കുക. ശാരീരികശൗചം വളരെ ആവശ്യമാണ്-ദിവസം ഒരു കുളി.

കുളി കഴിഞ്ഞു താഴെ ഇരിക്കുക. ഉറച്ച ഇരുപ്പു പിടിക്കുക. അതായത്, പാറപോലെ ഉറച്ചിരിക്കുന്നു. ഒന്നിനും നിങ്ങളെ ഇളക്കിക്കൂടാ എന്നു ഭാവനചെയ്യുക. തലയും തോളും അരക്കെട്ടും നേർക്കു നേരേ ധരിക്കുക. നട്ടെല്ലു നിർബ്ബാധം നിർത്തുക. സർവ്വവ്യാപാരവും അതിലൂടെയാ

ണ്. അതിനെ വികലമാക്കിക്കൂടാ.

കാലിലെ പെരുവിരൽതൊട്ടാരംഭിക്കുക. നിങ്ങളുടെ ശരീരം അംഗം പ്രതി സംസിദ്ധമെന്നു ഭാവനചെയ്യുക. അങ്ങനെ മനസ്സിൽ ചിത്രീകരിക്കുക. വേണമെങ്കിൽ ഓരോ അംഗവും സ്പർശിച്ചുകൊണ്ട് അല്പാല്പം മേലോട്ടു കടക്കുക, ഒടുവിൽ, ഓരോന്നും സംസിദ്ധമെന്നും ഒരു ന്യൂനതയുമില്ലെന്നും ഭാവന ചെയ്ത്, നിങ്ങൾ ശിരസ്സിലെത്തുന്നു. അനന്തരം ശരീരം സർവ്വാംഗം സംസിദ്ധം, സത്യപ്രാപ്തിക്കു നിങ്ങളെ സമർത്ഥനാക്കുവാൻ ഈശ്വരൻ നൽകിയ ഒരുപകരണം, കടൽ കടന്നു സനാതനസത്യത്തിന്റെ പാരം പ്രാപിക്കാനുള്ള തോണി, എന്നു ഭാവനചെയ്യുക (അംഗന്യാസം). ഇതു ചെയ്തുകഴിഞ്ഞാൽ രണ്ടു നാസാരന്ധ്രങ്ങളിലും കൂടെ ഒരു ദീർഘശ്വാസമെടുക്കുക. വീണ്ടും അതു പുറംതള്ളുക. പിന്നെ, അതു സുഖമാകാവുന്നത്ര നേരം പുറത്തുനിർത്തുക. അത്തരം നാലു ശ്വാസങ്ങളെടുക്കുക. പിന്നെ സാധാരണപോലെ ശ്വസിച്ചു പ്രകാശത്തിനുവേണ്ടി പ്രാർത്ഥിക്കുക:

'ഈ ജഗത്തിനെ സൃഷ്ടിച്ച സത്തയുടെ തേജസ്സിനെ ഞാൻ ധ്യാനിക്കുന്നു. അവൻ എന്റെ മനസ്സിനെ പ്രകാശിപ്പിക്കട്ടെ.'* ഇരുന്ന് പത്തോ പതിനഞ്ചോ മിനിട്ട് ഇങ്ങനെ ധ്യാനിക്കുക.

നിങ്ങളുടെ ദർശനങ്ങളെപ്പറ്റി ഗുരിവിനോടല്ലാതെ ആരോടും പറയരുത്.

കഴിവതും കുറച്ചു പറയുക.

നിങ്ങളുടെ വിചാരം ഗുണനിഷ്ഠമാക്കുക. നാം ചിന്തിക്കുന്നതെന്തോ അതായിപ്പോകുന്നു.

പവിത്രമായ ധ്യാനം മനോമലങ്ങളെ എരിച്ചുകളയാൻ സഹായിക്കുന്നു. യോഗികളല്ലാത്തവരെല്ലാം അടിമകളാണ്. സ്വതന്ത്രരാകാൻ നമ്മുടെ കെട്ടുകൾ ഒന്നൊന്നായി പൊട്ടിക്കുകതന്നെ വേണം.

എല്ലാവർക്കും പരമാർത്ഥം കണ്ടെത്താനാവും. ഈശ്വരൻ സത്യമാണെങ്കിൽ നാം അവിടുത്തെ ഒരു വസ്തുതയായി അനുഭവിക്കണം. ഒരാത്മാവുണ്ടെങ്കിൽ അതിനെ കാണാനും അനുഭവിക്കാനും നമുക്കു കഴികയും വേണം.

ഒരാത്മാവുണ്ടോ എന്നറിയാൻ ഒറ്റവഴി ശരീരമല്ലാത്ത ഒന്നാവുകയാണ്.

യോഗികൾ നമ്മുടെ കരണങ്ങളെ രണ്ടു മുഖ്യവകുപ്പുകളിൽ പെടുത്തുന്നു. ജ്ഞാനത്തിനുള്ള കരണങ്ങളും കർമ്മത്തിനുള്ള കരണങ്ങളും.

അന്തഃകരണത്തിന് അഥവാ മനസ്സിനു നാലു ഭാവങ്ങളുണ്ട്. ഒന്നാമത്-മനസ്സ്, വികല്പിക്കുകയോ വിചാരിക്കയോ ചെയ്യുന്ന വൃത്തി. അത്

1. തത് സവിതുർവരേണ്യം ഭർഗോ ദേവസ്യ ധീമഹി
ധിയോ യോ നഃ പ്രചോദയാത്. (ഋഗ്വേദം 3. 62.10)

അനിയന്ത്രിതമാകയാൽ ഏതാണ്ട് മുഴുവനും വെറുതെ കളകയാണ്. സംയതമായാൽ അതൊരത്ഭുതശക്തിയാണ്. രണ്ടാമത്-ബുദ്ധി, ഇച്ഛ (നിശ്ചയാത്മകമെന്നു ചിലപ്പോൾ പറയാറുണ്ട്), മൂന്നാമത്-അഹങ്കാരം, താനെന്നു ബോധമുള്ളത് (അസ്മിത അഥവാ അഹന്ത), നാലാമത്-ചിത്തം, യാതൊന്നിലും യാതൊന്നിലൂടെയും എല്ലാ വൃത്തികളും വ്യാപരിക്കുന്നുവോ ആ വസ്തു, ഏതാണ്ട് മനസ്സിന്റെ അടിത്തട്ട് അഥവാ വൃത്തികൾ തിരതല്ലുന്ന കടൽ.

വൃത്തികളാകുകയോ ആക്കപ്പെടുകയോ ചെയ്യുന്നതിൽനിന്നു ചിത്തത്തെ നിരോധിക്കുന്ന ശാസ്ത്രമാണ് യോഗം. കടലിലെ ചന്ദ്രപ്രതിബിംബം തിരകൾകൊണ്ടു തകരുകയോ സങ്കുലമാകയോ ചെയ്യുംപോലെ പരമാത്മാവിന്റെ സത്യമായ പ്രതിബിംബം മനോവൃത്തികൾകൊണ്ടു തകർന്നിരിക്കുന്നു. കണ്ണാടിക്കൊത്ത ശാന്തതയിലേക്കു കടലിനെ നിശ്ചലമാക്കുമ്പോൾമാത്രമേ ചന്ദ്രന്റെ പ്രതിബിംബം കാണാനാവൂ. അതുപോലെ ചിത്തം. മനോദ്രവ്യം, കേവലശാന്തതയിലേക്കു നിയന്ത്രിതമായാലേ 'തന്നെ' കണ്ടറിയാൻ പറ്റൂ.

മനസ്സു ശരീരമല്ല. കൂടുതൽ സൂക്ഷ്മമായ ദ്രവ്യമാണെങ്കിലും അതു ശരീരംപോലെ നിത്യബദ്ധമല്ല. ശരീരത്തിൽനിന്നു നാം ചിലപ്പോഴൊക്കെ അയഞ്ഞുപോരുമ്പോൾ ഇതു തെളിയിക്കപ്പെടുന്നു. ഇന്ദ്രിയങ്ങളെ നിയമിച്ച് ഇതു ഇച്ഛാനുസാരം ചെയ്യാൻ നമുക്കു പഠിക്കാം.

അതു നമുക്കു പൂർണ്ണമായി ചെയ്യാനാവുമ്പോൾ നാം ജഗത്തിനെ നിയന്ത്രിക്കും. കാരണം, നമ്മുടെ ലോകം ഇന്ദ്രിയപ്രണീതംമാത്രമാണ്. ഉച്ചതരജീവിതത്തിന്റെ പരീക്ഷ സ്വാതന്ത്ര്യമാണ്. നിങ്ങൾ ഇന്ദ്രിയങ്ങളുടെ പിടിയിൽനിന്ന് അയഞ്ഞുപോരുന്നതോടെ അദ്ധ്യാത്മജീവിതം തുടങ്ങുകയായി. ആരെ സ്വേന്ദ്രിയങ്ങൾ ഭരിക്കുന്നുവോ, അവൻ പ്രാപഞ്ചികനാണ്, അടിമയാണ്.

നമുക്കു മനസ്സിനെ തിരതല്ലുന്നതിൽനിന്നു നിശ്ശേഷം നിരോധിക്കാൻ കഴിയുമെങ്കിൽ അതു നമ്മുടെ ശരീരങ്ങൾക്ക് അന്തംവരുത്തും. കോടിക്കണക്കിനു കൊല്ലങ്ങളായി ഈ ശരീരങ്ങളെ വിരചിക്കുവാൻ നാം അതികഠിനമായി പണിയെടുക്കയാണ്. എന്നിട്ട്, ഈ പ്രയത്നത്തിൽ, അവ നേടുന്നതിലുള്ള നമ്മുടെ യഥാർത്ഥപ്രയോജനം നാം മറന്നിരിക്കുന്നു. അതു പൂർണ്ണനാകുവാനായിരുന്നു. ശരീരനിർമ്മാണമാണ് നമ്മുടെ ലക്ഷ്യമെന്നു നാം വിചാരിച്ചുപോന്നു. ഇതാണ് മായ. ഈ വ്യാമോഹത്തെ നാം പൊളിക്കണം. നമ്മുടെ പഴയ ലക്ഷ്യത്തിലേക്കു മടങ്ങണം. നാം ശരീരമല്ലെന്നും അതു നമ്മുടെ അടിമയാണെന്നും സാക്ഷാൽക്കരിക്കണം.

മനസ്സിനെ പുറത്തെടുക്കാനും അതു ശരീരത്തിൽനിന്നു വേറാണെന്നു കാണാനും പഠിക്കുക. നാം വേദനവും ജീവനുംകൊണ്ടു ശരീരത്തെ

സമ്പന്നമാക്കിയിട്ട് അതു ജീവനുള്ളതും യഥാർത്ഥവുമെന്നു വിചാരിക്കുന്നു. നാം അതു വളരെക്കാലമായി അണിഞ്ഞിരിക്കയാണ്. എന്നിട്ട് അതു നമ്മോട് അഭിന്നമല്ലെന്നു നാം മറന്നുപോയി. ശരീരത്തെ നമ്മുടെ ഇഷ്ടംപോലെ മാറ്റിവെക്കാനാവും അതു നമ്മുടെ ഉപകരണമാണ്; നമ്മുടെ നിയാമകൻ അല്ല എന്നു കാണാനും സഹായിക്കാനാണ് യോഗം. മാനസികശക്തികളെ നിയന്ത്രിക്കലാണ് യോഗാഭ്യാസത്തിൽ ഒന്നാമത്തെ മഹത്തായ ലക്ഷ്യം. രണ്ടാമത്തേത് ഏതു വിഷയത്തിലും അതിനെ പൂർണ്ണശക്തിയോടെ ഏകാഗ്രീകരിക്കൽ.

വളരെ വർത്തമാനം പറയുന്നുവെങ്കിൽ നിങ്ങൾക്കൊരു യോഗിയാവാൻ കഴിയില്ല.

## രണ്ടാം പാഠം

ഈ യോഗം അഷ്ടാംഗയോഗമെന്നാണ് അറിയപ്പെടുന്നത്. എന്തെന്നാൽ ഇത് എട്ടു മുഖ്യഭാഗങ്ങളായി വിഭജിക്കപ്പെട്ടിരിക്കുന്നു.

ഒന്നാമത്-യമം. ഇത് അതിപ്രധാനമാണ്. ജീവിതത്തെ മുഴുവൻ ഭരിക്കണം. ഇതിന് അഞ്ചു ഭാഗങ്ങളുണ്ട്.

1. മനോവാക്കർമ്മങ്ങളാൽ ഒരു ജീവിയേയും ഹിംസിക്കായ്ക.
2. മനോവാക്കർമ്മങ്ങളാൽ ഒന്നും കൊതിക്കായ്ക.
3. മനോവാക്കർമ്മങ്ങളിൽ സമ്പൂർണ്ണചാരിത്ര്യം.
4. മനോവാക്കർമ്മങ്ങളിൽ സമ്പൂർണ്ണസത്യനിഷ്ഠ.
5. ദാനം സ്വീകരിക്കായ്ക.

രണ്ടാമത്-നിയമം. ശാരീരികരക്ഷ, നിത്യസ്നാനം, ആഹാരക്രമം മുതലായവ.

മൂന്നാമത്-ആസനം. ഇരിപ്പ്, അരക്കെട്ടും തോളും തലയും നേരേ നിർത്തണം. നട്ടെല്ല് നിർബാധമായി വിട്ടേക്കുക.

നാലാമത്-പ്രാണായാമം. ശ്വാസനിയമനം (പ്രാണന്റെ, ജീവശക്തിയുടെ, മേൽ നിയന്ത്രണം കിട്ടാൻവേണ്ടി).

അഞ്ചാമത്-പ്രത്യാഹാരം. മനസ്സിനെ അകത്തേയ്ക്കു തിരിക്കയും പുറത്തുപോകാതെ നിയന്ത്രിക്കയും. വസ്തുവിനെ ഗ്രഹിക്കുവാൻ അതിനെ മനസ്സിൽ ചുഴറ്റുക.

ആറാമത്-ധാരണ. ഒരു വിഷയത്തിൽ ഏകാഗ്രത.

ഏഴാമത്-ധ്യാനം.

എട്ടാമത്-സമാധി. പ്രകാശനം, നമ്മുടെ യത്നങ്ങളുടെയെല്ലാം ലക്ഷ്യം.

യമനിയമങ്ങൾ ആയുഷ്കാലം മുഴുവൻ അഭ്യസിക്കാനാണ്. മറ്റുള്ളവയെസ്സംബന്ധിച്ച് നാം പുൽപ്പുഴുപോലെയാണ്. ഒരു പുല്ലു വിടില്ല, വേറൊന്നു മുറുകെപ്പിടിക്കാതെ. മറ്റൊരുതരത്തിൽ പറഞ്ഞാൽ ഒരുപിടി

തികച്ചും അറികയും അഭ്യസിക്കയും വേണം, വേറൊന്നാക്രമിക്കുന്നതിനുമുമ്പ്.

ഈ പാഠത്തിന്റെ വിഷയം പ്രാണായാമം അഥവാ പ്രാണനിയന്ത്രണമാണ്. രാജയോഗത്തിൽ ശ്വസനം മാനസികതലത്തിലേക്കു കടന്ന്, നമ്മെ അദ്ധ്യാത്മതലത്തിലെത്തിക്കുന്നു. ശരീരവ്യൂഹത്തിന്റെ മുഴുവൻ തോലനചക്രമാണിത്. ഇത് ആദ്യം ശ്വാസകോശങ്ങളുടെമേൽ വ്യാപരിക്കുന്നു. ശ്വാസകോശങ്ങൾ ഹൃദയത്തിന്റെമേൽ വ്യാപരിക്കുന്നു. ഹൃദയം പരിവാഹത്തിന്മേലും അതു മുറയ്ക്കു മസ്തിഷ്കത്തിന്മേലും, മസ്തിഷ്കം മനസ്സിന്മേലും വ്യാപരിക്കുന്നു. ഇച്ഛയ്ക്ക് ഒരു ബാഹ്യവേദനമുണ്ടാകാം. ബാഹ്യവേദനത്തിന് ഇച്ഛയെ ഉണർത്താനും കഴിയും. നമ്മുടെ ഇച്ഛകൾ ദുർബ്ബലങ്ങളാണ്. നാം അവയുടെ ശക്തി ഉള്ളതുപോലെ അറിയുന്നില്ല. അത്രമാത്രം നാം ജഡത്തിൽ കെട്ടുപെട്ടിരിക്കയാണ്. നമ്മുടെ മിക്ക വ്യാപാരവും പുറത്തുനിന്നകത്തേയ്ക്കാണ്. ബാഹ്യപ്രകൃതി നമ്മെ നിലയിൽനിന്നു തെറിപ്പിച്ചുകളയുന്നു. നാം ചെയ്യേണ്ടിയിരുന്നതുപോലെ നമുക്കു പ്രകൃതിയെ അതിന്റെ നിലയിൽനിന്നു തെറിപ്പിച്ചുകളയാനാവുന്നുമില്ല. ഇതെല്ലാം തെറ്റാണ്. ബലവത്തരശക്തി വാസ്തവത്തിൽ നമ്മുടെ ഉള്ളിലാണ്.

മഹാസിദ്ധന്മാരും ഗുരുക്കന്മാരും തങ്ങളുടെതന്നെ ഉള്ളിലെ ഈ ചിന്താലോകത്തെ അതിക്രമിച്ചവരായിരുന്നു. അതുകൊണ്ട് അവർ ശക്തിമത്തായി പറയുകയും ചെയ്തു. ഒരു ഉയർന്ന മാളികയിൽ അടയ്ക്കപ്പെട്ട മന്ത്രിയുടെ കഥ* ഇതിനെ ഉദാഹരിക്കുന്നു. ഒരു വണ്ടും തേനും ഒരു പട്ടുനൂലും ഒരു ചരടും ഒരു കയറും കൊണ്ടുവന്ന്, തന്റെ ഭാര്യയുടെ പ്രയത്നത്താൽ അയാൾ മോചിക്കപ്പെട്ടല്ലോ. ഒന്നാമത്, ശ്വാസത്തിന്റെ ശാരീരികനിയമത്തെ പട്ടുനൂൽപോലെ ഉപയോഗിച്ച് നമ്മുടെ മനസ്സിന്റെമേൽ നമുക്കു പിടികിട്ടുന്നു. ശക്തികളെ ഒന്നൊന്നായി പിടിക്കൂടാനുള്ള കഴിവ് അതു നമുക്കു നൽകുന്നു. ഒടുവിൽ ഏകാഗ്രതയാകുന്ന കയർ നമ്മെ ശരീരത്തിൽനിന്നു വിടുവിക്കുന്നു. നാം സ്വതന്ത്രരാകയും ചെയ്യുന്നു. സ്വാതന്ത്ര്യം പ്രാപിച്ചുകഴിഞ്ഞാൽ, നമ്മെ അങ്ങോട്ടെത്തിച്ച ഉപായങ്ങളെ നമുക്കു തള്ളിക്കളയാം.

പ്രാണായാമത്തിനു മൂന്നു ഭാഗങ്ങളുണ്ട്. പൂരകം-അകത്തേയ്ക്കെടുക്കുക. 2. കുംഭകം- ധരിക്കുക, 3. രേചകം- പുറത്തേയ്ക്കു തള്ളുക.

മസ്തിഷ്കത്തിലൂടെ കടന്നുപോകുന്ന രണ്ടു ധാരകളുണ്ട്. നട്ടെല്ലിന്റെ പാർശ്വങ്ങളിലൂടെ താഴേയ്ക്കു പരിവഹിച്ച്, ചുവട്ടിൽവെച്ചു മുറിച്ചു കടന്ന്, മസ്തിഷ്കത്തിലേക്കു മടങ്ങുന്നവ. ഈ ധാരകളിലൊന്ന് 'സൂര്യൻ' (പിംഗള) എന്നു ചൊല്ലുന്നത്. മസ്തിഷ്കത്തിന്റെ ഇടത്തെ അർദ്ധഗോള

* വിവേകാനന്ദസാഹിത്യസർവ്വസ്വം- ഒന്നാം ഭാഗം, പുറം 173

ത്തിൽനിന്നു പുറപ്പെട്ട്, മസ്തിഷ്കത്തിന്റെ ചുവടിനെ നട്ടെല്ലിന്റെ വലത്തോട്ടു മുറിച്ചുകടന്ന്, നട്ടെല്ലിന്റെ ചുവട്ടിൽവെച്ചു വീണ്ടും മുറിച്ചുകടക്കുന്നു. എട്ട് (8) എന്ന അക്കത്തിന്റെ പകുതിപോലെ.

മറ്റേ ധാര, 'ചന്ദ്രൻ' (ഇഡ), വിപരീതം വ്യാപരിച്ച്, എട്ട് എന്ന അക്കത്തെ മുഴുമിക്കുന്നു. സ്വാഭാവികമായി, കീഴ്ഭാഗംമേൽ ഭാഗത്തേക്കാൾ വളരെ നീണ്ടതാണ്. ഈ ധാരകൾ രാപ്പകൽ പ്രവഹിച്ച്, ഗ്രന്ഥികളെന്നു സാധാരണ അറിയപ്പെടുന്ന വിവിധസ്ഥാനങ്ങളിൽ വലിയ ജീവിതശക്തികളുടെ നിക്ഷേപങ്ങളെ ഉണ്ടാക്കുന്നു. എന്നാൽ നാം വിരളമായേ അവയെക്കുറിച്ചറിയുന്നുള്ളൂ. ഏകാഗ്രതകൊണ്ട് അവയെ തൊട്ടറിയാനും ശരീരത്തിലെവിടെയും അവയെ തേടിച്ചെല്ലാനും നമുക്കു പഠിക്കാം. ഈ 'സൂര്യ-ചന്ദ്ര' ധാരകൾ ശ്വാസവുമായി ഏറെ ബന്ധമുള്ളവയാണ്. അതു നിയന്ത്രിച്ച് ഈ ശരീരത്തിന്മേൽ നാം നിയന്ത്രണം നേടുകയും ചെയ്യുന്നു.

കഠോപനിഷത്തിൽ ശരീരത്തെ രഥമായി വർണ്ണിച്ചിട്ടുണ്ട്. മനസ്സ് കടിഞ്ഞാണുകൾ! ബുദ്ധി സാരഥി. ഇന്ദ്രിയങ്ങളാണ് കുതിരകൾ. ഇന്ദ്രിയാർത്ഥങ്ങൾ അവയുടെ വഴിയും. ആത്മാവത്രേ തേർ തെളിക്കുന്ന രഥി. രഥിക്കു വിജ്ഞാനമുണ്ടെങ്കിലല്ലാതെ, സാരഥിയെക്കൊണ്ടു തന്റെ കുതിരകളെ നിയന്ത്രിക്കാനും കഴിയുമെങ്കിലല്ലാതെ, അയാൾക്ക് ഒരിക്കലും ലക്ഷ്യം പ്രാപിക്കാവതല്ല. ഇന്ദ്രിയങ്ങളാകട്ടെ, ദുഷ്ടാശ്വങ്ങളെപ്പോലെ തങ്ങൾക്കിഷ്ടമുള്ളിടത്തേക്ക് അയാളെ വലിക്കും, അയാളെ നശിപ്പിച്ചെന്നും വരാം. ഈ രണ്ടു ധാരകളാണ് സാരഥിയുടെ കയ്യിലെ 'പ്രഗ്രഹങ്ങൾ'. കുതിരകളെ പാട്ടിലാക്കാൻ ഇതിന്റെ നിയന്ത്രണം സമ്പാദിക്കണം. സുചരിതരാകാൻ ഈ ശക്തി കിട്ടണം. അതുവരെ നമുക്കു നമ്മുടെ വ്യാപാരങ്ങളെ നിയന്ത്രിക്കാനാവില്ല. യോഗംമാത്രമാണ് സദാചാരശാസനങ്ങളെ പ്രായോഗികമാക്കാൻ നമ്മെ തുണയ്ക്കുന്നത്. സുചരിതനാകയാണ് യോഗോദ്ദേശ്യം. എല്ലാ മഹാചാര്യന്മാരും യോഗികളായിരുന്നു. എല്ലാ ധാരകളെയും നിയന്ത്രിക്കയും ചെയ്തു. യോഗികൾ ഈ ധാരകളെ നട്ടെല്ലിന്റെ ചുവട്ടിൽവെച്ചു നിരോധിച്ച് നട്ടെല്ലിന്റെ നടുവിലൂടെ തള്ളിവിടുന്നു. അവ അപ്പോൾ ജ്ഞാനധാരകളായിത്തീരുന്നു. അവ യോഗിയിൽമാത്രമേ ഉള്ളൂ.

ശ്വസനത്തിൽ രണ്ടാം പാഠം; ഒരു വഴിയല്ല എല്ലാവർക്കും. ഈ ശ്വസനം താളക്രമത്തിൽ ചെയ്യേണ്ടതാണ്. എണ്ണുകയാണുതാനും ഏറ്റവും എളുപ്പവഴി, അതു തനി യാന്ത്രികമായി ചെയ്യുന്നതിനുപകരം 'ഓം' എന്ന പവിത്രപദം ഒരു ക്ലിപ്തസംഖ്യ ഞങ്ങൾ ജപിക്കുന്നു.

പ്രാണായാമക്രമം ഇങ്ങനെയാണ്: വലത്തെ നാസാദ്വാരം തള്ളവിരൽകൊണ്ടടയ്ക്കുക. എന്നിട്ട് 'ഓം' നാലുരു ജപിച്ചുകൊണ്ട് ഇടത്തെ നാസാദ്വാരത്തിലൂടെ പതുക്കെ ശ്വാസം എടുക്കുക. അനന്തരം ചൂണ്ടുവിരൽ ഇടത്തെ നാസാദ്വാരത്തിൽ വെച്ചു രണ്ടു ദ്വാരങ്ങളും മുറുകെ അടച്ചിട്ട് എട്ടുരു 'ഓം' ജപിച്ചുകൊണ്ടു ശ്വാസം ഉള്ളിൽ ധരിക്കുക. പിന്നെ

വലത്തെ നാസാദ്വാരത്തിൽനിന്നു തള്ളവിരൽ നീക്കി, 'ഓം' നാലുരു ജപിച്ചുകൊണ്ട് അതിലൂടെ പതുക്കെ ശ്വാസം വിടുക. ശ്വാസം വിട്ടു തീർന്നാൽ ശ്വാസകോശങ്ങളിൽനിന്നു വായു മുഴുവൻ പുറംതള്ളാൻ, വയർ ബലാൽ അകത്തേയ്ക്കു വലിക്കുക. പിന്നെ, പതുക്കെ വലത്തെ നാസാദ്വാരത്തിലൂടെ ശ്വാസം എടുക്കുക, ഇടത്തേതടച്ചുകൊണ്ടു നാലുരു 'ഓം' ജപിച്ചുകൊണ്ടും. അടുത്തതായി തള്ളവിരൽകൊണ്ടു വലത്തെ ദ്വാരവുമടച്ച്, എട്ടുരു 'ഓം' ജപിച്ചു ശ്വാസം ധരിക്കുക. പിന്നെ ഇടത്തെ ദ്വാരത്തിലൂടെ നാലുരു 'ഓം' ജപിച്ചുകൊണ്ട് പതുക്കെ ശ്വാസം വിടുക; മുമ്പത്തെപ്പോലെ വയർ അകത്തേക്കു വലിച്ചുകൊണ്ട്. ഈ പ്രവർത്തനം മുഴുവൻ ഓരോ ഇരുപ്പിലും രണ്ടുപ്രാവശ്യം ആവർത്തിക്കുക. അതായത്, നാലു പ്രാണായാമങ്ങൾ. ഓരോ നാസാരന്ധ്രത്തിനും ഈരണ്ട്. ആസനസ്ഥനാകുന്നതിനു മുമ്പു പ്രാർത്ഥനകൊണ്ട് ആരംഭിക്കുന്നതു നല്ലതാണ്.

ഇത് ഒരാഴ്ച അഭ്യസിക്കേണ്ടതുണ്ട്. പിന്നെ, ക്രമേണ ശ്വാസകാലം വർദ്ധിപ്പിക്കുക. അതേ അനുപാതം പാലിക്കുക. അതായത്, എടുക്കുമ്പോൾ ആറുരു 'ഓം' ജപിക്കുന്നെങ്കിൽ, വിടുമ്പോഴും അത്രതന്നെ. കുംഭകവേളയിൽ പന്ത്രണ്ടുരുവും. ഈ അഭ്യാസങ്ങൾ നമ്മെ കൂടുതൽ ആത്മികരും കൂടുതൽ പവിത്രരും കൂടുതൽ വിശുദ്ധരുമാകും. വശങ്ങളിലുള്ള വല്ല ഇടവഴിയിലേക്കും നയിക്കപ്പെടുകയോ സിദ്ധികളുടെ പിന്നാലെ തേടിച്ചെല്ലുകയോ അരുത്. നമ്മുടെ കൂടെ നിൽക്കുന്നതും പെരുകുന്നതുമായ ശക്തി പ്രേമം മാത്രമാണ്. രാജയോഗത്തിലൂടെ ഈശ്വരനിലെത്താൻ നോക്കുന്നവൻ കരുത്തനാകണം, മാനസികമായും ശാരീരികമായും സദാചാരപരമായും ആത്മികമായും. വെളിച്ചത്തുതന്നെ ഓരോ ചുവടും വെയ്ക്കുക.

'ഞാൻ അപ്പുറത്തേയ്ക്കു പോകും. ഞാൻ ഈശ്വരനിലേക്കു തുളച്ചു കടക്കും' എന്നു നൂറായിരങ്ങളിൽ ഒരുവൻമാത്രമേ പറയൂ. ചുരുക്കം പേർക്കേ സത്യത്തെ നേരിടാനാവൂ. എന്തെങ്കിലും നേടണമെങ്കിൽ നാം സത്യത്തിനുവേണ്ടി മരിക്കാനും തയ്യാറാകണം.

## മൂന്നാം പാഠം

കുണ്ഡലിനി: ആത്മാവിനെ ജഡമായിട്ടല്ലാതെ ഉള്ളപോലെ സാക്ഷാൽകരിക്കുക. നാം ആത്മാവിനെപ്പറ്റി ശരീരമെന്നാണ് വിചാരിക്കുന്നത്. എന്നാൽ, അതിനെ ഇന്ദ്രിയങ്ങളിൽനിന്നും വിചാരങ്ങളിൽനിന്നും വേർപെടുത്തണം. അപ്പോഴേ നാം അമൃതമെന്നു നമുക്കറിയാവൂ. പരിണാമം കാര്യകാരണദ്വന്ദ്വത്തെ ഉൾക്കൊള്ളുന്നു. പരിണമിക്കുന്നതെല്ലാം മൃതമായിരിക്കണംതാനും. ഇതു തെളിയിക്കുന്നതു ശരീരം അമൃതമാവാൻ വയ്യ, മനസ്സും വയ്യ എന്നാണ്. എന്തെന്നാൽ, രണ്ടും സദാ പരിണാമിയാണ്. അപരിണാമിയേ അമൃതമാവൂ. എന്തെന്നാൽ, അവിടെ വ്യാപാരവി

ധേയമായൊന്നുമില്ല.

നാം അതാവുകയല്ല, നാം അതാണ്. പക്ഷേ, സത്യത്തെ നമ്മ ളിൽനിന്നു മറയ്ക്കുന്ന അജ്ഞാനമറയെ നാം മാറ്റിക്കളയേണ്ടിയിരിക്കു ന്നു. ഈ ശരീരം വിഷയീകരിക്കപ്പെട്ട വിചാരമാണ്. 'സൂര്യചന്ദ്ര'ധാര കൾ ശരീരത്തിലെല്ലായിടത്തും ശക്തിയെത്തിക്കുന്നു. അധികശക്തി, നട്ടെ ല്ലിലുള്ള നാഡീകേന്ദ്രമെന്നു സാധാരണ അറിയപ്പെടുന്ന ചില സ്ഥാന ങ്ങളിൽ (ഗ്രന്ഥികളിൽ) സഞ്ചിതമായിരിക്കുന്നു.

ഈ ധാരകളെ മൃതശരീരങ്ങളിൽ കണ്ടുകിട്ടുന്നില്ല. അരോഗശരീര ത്തിലേ തേടിക്കിട്ടൂ.

യോഗിക്ക് ഒരു മെച്ചമുണ്ട്. അയാൾക്ക് അവയെ അനുഭവിക്കാമെന്നു മാത്രമല്ല, യഥാർത്ഥത്തിൽ കാണുകയും ചെയ്യാം. അവ തന്റെ ജീവിത ത്തിൽ തിളങ്ങുന്നവയാണ്. അങ്ങനെതന്നെ ആ മഹത്തായ നാഡീകേ ന്ദ്രങ്ങളും.

അബോധമെന്നപോലെ സബോധമായ വ്യാപാരവുമുണ്ട്. യോഗി കൾക്ക് മൂന്നാമതൊന്നുമുണ്ട്, ബോധാതീതം. അതാണ് എല്ലാ നാട്ടിലും എല്ലാ കാലത്തും മതപരമായ സർവ്വജ്ഞാനത്തിന്റേയും മൂലം. ബോധാ തീതം ഒരു തെറ്റും വരുത്തുന്നില്ല. സഹജവാസനയുടെ വ്യാപാരം ശുദ്ധയാന്ത്രികമാണെങ്കിൽ, ഇതു ബോധത്തിനപ്പുറത്താണ്. ഇതിനെ ആവേശമെന്നു വിളിച്ചിട്ടുണ്ട്. എന്നാൽ യോഗികൾ പറയുന്നു: "ഈ സാമർത്ഥ്യം എല്ലാ മനുഷ്യരിലുമുണ്ട്, കാലംകൊണ്ട് എല്ലാവരും ആസ്വ ദിക്കയും ചെയ്യും."

ഈ 'സൂര്യ-ചന്ദ്ര'ധാരകൾക്കും നാം പുതിയൊരു സരണി കൊടു ക്കണം. നട്ടെല്ലിലെ നാഡീപാശത്തിന്റെ നടുക്കുകൂടി അവയ്ക്ക് ഒരു പുതിയ വഴി തുറന്നുകൊടുക്കണം. 'സുഷുമ്ന' എന്നുചൊല്ലുള്ള ഈ പന്ഥാവിലൂടെ മസ്തിഷ്കത്തിലേക്ക് ഈ ധാരകളെ കൊണ്ടുവരുന്നതിൽ വിജയിച്ചാൽ, നാം തൽക്കാലത്തേയ്ക്കു ശരീരത്തിൽനിന്നു തികച്ചും മുക്തരാണ്.

നട്ടെല്ലിന്റെ ചുവട്ടിൽ, മൂലത്തിന്നടുത്തുള്ള നാഡീകേന്ദ്രം വളരെ പ്രധാനമാണ്. ഇതു യൗനശക്തിയുണ്ടാക്കുന്ന വസ്തുവിന്റെ ഇരിപ്പിട മാണ്.ചുരുണ്ടുകിടക്കുന്ന ഒരു ചെറുസർപ്പത്തെ ഉൾക്കൊള്ളുന്ന ത്രികോ ണത്തെയാണ് അതിന്റെ പ്രതീകമായി യോഗികൾ കൽപ്പിക്കുന്നത്. ഈ ഉറങ്ങുന്ന സർപ്പത്തെ കുണ്ഡലിനിയെന്നു വിളിക്കുന്നു. ഈ കുണ്ഡി ലിനിയെ ഉയർത്തുകയാണ് രാജയോഗോദ്ദേശ്യം മുഴുവൻ.

മഹത്തായ യൗനപ്രഭാവം, മൃഗവൃത്തിയിൽനിന്നു മനുഷ്യസംസ്ഥാ നത്തിന്റെ മഹാശക്തികൂടമായ മസ്തിഷ്കത്തിലേക്കുയർത്തപ്പെട്ട് അവിടെ സംഭൃതമായാൽ ഓജസ്സ് അഥവാ അദ്ധ്യാത്മപ്രഭാവം ആയി ത്തീരുന്നതാണ്. എല്ലാ നല്ല വിചാരവും എല്ലാ പ്രാർത്ഥനയും, ആ മൃഗ ശക്തിയുടെ ഓരംശത്തെ ഓജസ്സാക്കി മാറ്റി, നമുക്ക് അദ്ധ്യാത്മശക്തി നൽകാൻ തുണയ്ക്കുന്നു. ഈ ഓജസ്സാണ് യഥാർത്ഥമനുഷ്യൻ. മനു

ഷ്യരിൽമാത്രമേ ഈ ഓജഃസംഭരണം നിർവ്വഹിക്കാൻ കഴിയൂ. മൃഗീയ യൗനപ്രഭാവം മുഴുവൻ ഓജസ്സായി മാറ്റപ്പെട്ടിരിക്കുന്നതാരിലോ അയാൾ ദേവനാണ്. അയാൾ കരുത്തോടെ പറയുന്നു. അയാളുടെ വാക്കുകൾ ലോകത്തെ പുനർജീവിപ്പിക്കയും ചെയ്യുന്നു.

ഈ സർപ്പം പതുക്കെ, പടിപടിയായി ഉയർത്തപ്പെടുന്നതായി യോഗി ഭാവന ചെയ്യുന്നു. ഒടുവിൽ അത്യുച്ചമായ ഭ്രൂമദ്ധ്യഗ്രന്ഥിയിലെത്തുന്നു. മനുഷ്യന്നു കൈവന്ന അത്യുച്ചശക്തിയായ യൗനശക്തി ഓജസ്സായി മാറ്റപ്പെടുംവരെ പുരുഷനാകട്ടെ സ്ത്രീയ്ക്കാകട്ടെ, യഥാർത്ഥത്തിൽ ആദ്ധ്യാത്മികരാവുക സാധ്യമല്ല.

ഒരു ശക്തിയേയും സൃഷ്ടിക്കാൻ വയ്യ, തിരിച്ചുവിടാനേ പറ്റൂ. അതുകൊണ്ട്, ഇപ്പോഴേ നമ്മുടെ കൈവശമുള്ള മഹാശക്തികളെ നിയന്ത്രിക്കാനും വെറും മൃഗീയത്തിനുപകരം ഇച്ഛാശക്തികൊണ്ട് അദ്ധ്യാത്മമാക്കാനും നാം പഠിക്കണം. അങ്ങനെ, ബ്രഹ്മചര്യം സർവ്വസദാചാരത്തിന്റെയും സർവ്വമതത്തിന്റെയും മൂലക്കല്ലാണെന്നു തെളിഞ്ഞു കണ്ടുവല്ലോ. രാജയോഗത്തിൽ വിശേഷിച്ചും അനവച്ഛിന്നമായ ബ്രഹ്മചര്യം, മനോവാക്കർമ്മങ്ങളിൽ അനിവാര്യംതന്നെയാണ്. ഒരേ നിയമങ്ങൾ വിവാഹിതന്നും അവിവാഹിതന്നും ചേരുന്നു. സ്വസത്തയുടെ ബലിഷ്ഠംശക്തികളെ ഒരുവൻ വെറുതെ കളയുന്നെങ്കിൽ അവന് ആദ്ധ്യാത്മികനാകുക ശക്യമല്ല.

ചരിത്രം മുഴുവനും നമ്മെ പഠിപ്പിക്കുന്നു, എക്കാലത്തെയും മഹാന്മാരായ ദ്രഷ്ടാക്കൾ ഒന്നുകിൽ സന്ന്യാസിമാരും തപസ്വികളുമായിരുന്നു. അല്ലെങ്കിൽ, വിവാഹജീവിതം വെടിഞ്ഞവരായിരുന്നു. ജീവിതത്തിൽ പരിശുദ്ധന്മാർക്കേ ഈശ്വരനെ ദർശിക്കാനാവൂ.

പ്രാണായാമത്തിനു തൊട്ടുമുമ്പേ ഈ ത്രികോണത്തെ കാണാൻ ശ്രമിക്കുക. കണ്ണടച്ചു നിങ്ങളുടെ ഭാവനയിൽ അതിനെ വിശദമായി ചിത്രീകരിക്കുക. അതിനെ ജ്വാലാവൃതമായും നടുക്കു കുണ്ഡലിതസർപ്പത്തോടുകൂടിയും കണുക. കുണ്ഡലിനിയെ തെളിഞ്ഞു കാണാറാകുമ്പോൾ അതിനെ നട്ടെല്ലിന്റെ ചുവട്ടിൽ വയ്ക്കുന്നതായി ഭാവന ചെയ്യുക. കുംഭകത്തിൽ, ശ്വാസം നിരുദ്ധമാകുമ്പോൾ അതിനെ ഊക്കോടെ താഴോട്ടു സർപ്പത്തിന്റെ തലയ്ക്ക്, അതിനെ ഉണർത്താനായി എറിയുക. ഭാവന എത്രയേറെ ശക്തിമത്താകുന്നുവോ അത്രവേഗം ഫലം പ്രാപ്തമാകും. കുണ്ഡലിനി ഉണർത്തപ്പെടുകയും ചെയ്യും. അതുണരുംവരെ അതുണരുന്നെന്നു ഭാവന ചെയ്യുക. ധാരകളെ അനുഭവിക്കാൻ ശ്രമിക്കുക. അവയെ സുഷുമ്നയിലൂടെ തള്ളിവിടാൻ യത്നിക്കുക. ഇത് അവയുടെ വ്യാപാരത്തെ ത്വരിപ്പിക്കുന്നു.

## നാലാം പാഠം

മനസ്സിനെ നിയന്ത്രിക്കും മുമ്പു നാമതിനെ പഠിക്കണം.

നമുക്ക് ഈ അസ്ഥിരമനസ്സിനെ പിടികൂടി, അതിന്റെ അലച്ചിലിൽനിന്നു

വലിച്ച് ഒരാശയത്തിൽ ഉറപ്പിക്കേണ്ടിയിരിക്കുന്നു. വീണ്ടും വീണ്ടും ഇതു ചെയ്തേ ഒക്കൂ. ഇച്ഛാശക്തികൊണ്ടുവേണം നമുക്കു മനസ്സിനെ പിടികൂടുക, നിർബ്ബന്ധിച്ചു നിർത്തുക, ഈശ്വരമഹിമ ഭാവനചെയ്യിക്കുക.

മനസ്സിനെ പിടികൂടാനുള്ള ഏറ്റവും എളുതായ വഴി, ശാന്തമായിരുന്നു കുറേ നേരം അതിനെ ഇഷ്ടം പോലെ സഞ്ചരിക്കാൻ വിടുകയാണ്. ഈ ആശയത്തെ മുറുകെപ്പിടിക്കുക. എന്റെ മനസ്സു സഞ്ചരിക്കുന്നതു നോക്കിയിരിക്കുന്ന സാക്ഷിയാണ് ഞാൻ, മനസ്സല്ല ഞാൻ. പിന്നെ, അതു നിങ്ങളിൽനിന്നു തികച്ചും വേറെന്നവിധം വിചാരിക്കുന്നതായി കാണുക. നിങ്ങളെ ഈശ്വരനോടു ഏകീഭവിപ്പിക്കുക. ഒരിക്കലും ദ്രവ്യത്തോടോ മനസ്സിനോടോ അരുത്.

മനസ്സിനെ നിങ്ങളുടെ മുമ്പിൽ പരന്നുകിടക്കുന്ന ഒരു ശാന്തതടാകമായും വന്നും പോയുമിരിക്കുന്ന വിചാരങ്ങളെ ഉയർന്നു മുകൾപ്പരപ്പിൽ പൊലിയുന്ന കുമിളകളായും ചിത്രീകരിക്കുക. വിചാരങ്ങളെ നിയന്ത്രിക്കാൻ ഒരു ശ്രമവും ചെയ്യേണ്ട. പക്ഷേ അവയെ നോക്കിക്കൊൾക. അവ പാറിപ്പോകവെ അവയെ ഭാവനയിൽ പിൻതുടരുക. ഈ വൃത്തങ്ങളെ ചുരുക്കം. എന്തെന്നാൽ മനസ്സു പടരുന്നതു വലിയ വിചാരവൃത്തങ്ങളുടെ മേലേയാണ്. ആ വൃത്തങ്ങൾതന്നെ നിത്യപ്രവൃദ്ധങ്ങളായ വൃത്തങ്ങളായി പുറത്തേയ്ക്കു വീശുകയുമാണ്. ഒരു കുളത്തിൽ കല്ലെറിയുമ്പോഴെന്നപോലെ. ഈ പ്രക്രിയയെ നമുക്കു പ്രതിലോമമാക്കണം. ഒരു മഹാവൃത്തത്തിൽ തുടങ്ങി അതിനെ ചുരുക്കിച്ചുരുക്കി, ഒടുവിൽ മനസ്സിനെ ഒരു സ്ഥാനത്തുറപ്പിക്കാനും അവിടെ നിലകൊള്ളിക്കാനും നമുക്കു കഴിയും. ഈ ആശയത്തിൽ പറ്റിക്കൊൾക: ‘ഞാൻ മനസ്സല്ല, ഞാൻ ചിന്തിക്കുന്നതായി ഞാൻ കാണുന്നു, മനസ്സു വ്യാപരിക്കുന്നതു ഞാൻ നിരീക്ഷിക്കയാണ്.’ നാൾതോറും വിചാരവികാരങ്ങളോടുള്ള നിങ്ങളുടെ ഏകഭാവം കുറയും. ഒടുവിൽ നിങ്ങൾക്കു നിങ്ങളെ മനസ്സിൽനിന്നു സമ്പൂർണ്ണം വേർതിരിക്കാറാവും. അതു നിങ്ങളിൽനിന്നു വേറാണെന്നു യഥാർത്ഥത്തിൽ അറിയാറാകയും ചെയ്യും.

ഇതു ചെയ്തുകഴിഞ്ഞാൽ നിങ്ങൾക്ക് ഇഷ്ടംപോലെ നിയന്ത്രിക്കാവുന്ന അടിമയാകുന്നു മനസ്സ്. യോഗിയാകാനുള്ള ഒന്നാംപടി ഇന്ദ്രിയങ്ങൾക്കപ്പുറം പോകയാണ്. മനസ്സിനെ ജയിച്ചുകഴിഞ്ഞാൽ അത്യുച്ചപടിയിലെത്തിയിരിക്കുന്നു.

കഴിവതും ഒറ്റയ്ക്കു താമസിക്കുക. ഇരിപ്പിടം സുഖമായ ഉയരമുള്ളതായിരിക്കണം. ആദ്യം ഒരു പുല്പായവിരിക്കുക. പിന്നെ ഒരു തോല്. അടുത്തേതു ഒരു പട്ടുവിരി. ഇരിപ്പിടത്തിനു ചാരില്ലാത്തതു കൂടുതൽ നന്ന്, അതുറച്ചിരിക്കയും വേണം.

വിചാരങ്ങൾ ചിത്രങ്ങളാകയാൽ നാം അവയെ സൃഷ്ടിക്കരുത്. നമുക്കു സർവ്വവിചാരങ്ങളെയും മനസ്സിൽനിന്നു പുറത്താക്കണം. അതിനെ ശൂന്യമാക്കണം. വിചാരം വരുന്നത്ര വേഗത്തിൽ അതിനെ പുറംതള്ളേണ്ടിയിരിക്കുന്നു. നാം ജഡത്തെ കവിയണം. ദേഹത്തെ അതിക്രമിക്കണം. മനുഷ്യജീവിതം മുഴുക്കെ, യഥാർത്ഥത്തിൽ, ഇതു ചെയ്യാനുള്ള

ഒരു യത്നമാണ്.

ഓരോ ശബ്ദത്തിനും തനതായ അർത്ഥമുണ്ട്. നമ്മുടെ പ്രകൃതിയിൽ ഇതു രണ്ടും സംബദ്ധമാണ്.

നമുക്കുള്ള ഉച്ചതമാദർശം ഈശ്വരനാണ്. അവനെ ധ്യനിക്ക, അറിയുന്നവനെ അറിയാനാവില്ല. പക്ഷേ നാം അവൻതന്നെ.

തിന്മയെക്കൊണ്ട് നാം അതിനെ രചിക്കുന്നു. നാം എന്തോ, അതു നാം പുറത്തു കാണുന്നു. എന്തെന്നാൽ, ലോകം നമ്മുടെ കണ്ണാടിയാണ്. ഈ ചെറുശരീരം നാം സൃഷ്ടിച്ച ഒരു ചെറുകണ്ണാടിയാണ്. പക്ഷേ, വിശ്വം മുഴുവൻ നമ്മുടെ ശരീരമാണ്. ഇതു നാം സർവ്വദാ വിചാരിക്കണം. അപ്പോൾ നാം അറിയും: നമുക്കു മരിച്ചുകൂടാ, അന്യനെ ദ്രോഹിച്ചുകൂടാ, കാരണം, അവൻ നമ്മുടെ സ്വന്തമാണ്. നാം ജന്മമില്ലാത്തവരും മരണമില്ലാത്തവരുമാണ്. നാം പ്രേമിച്ചാൽ മാത്രം മതിതാനും.

ഈ വിശ്വം മുഴുവൻ എന്റെ ശരീരമാണ്. സർവ്വാരോഗ്യവും സർവ്വസുഖവും എന്റേത്. എല്ലാം ഈ വിശ്വത്തിലല്ലോ.' പറയൂ: 'ഞാൻ വിശ്വമാണ്.' ഒടുവിൽ നാം പഠിക്കും, സർവ്വവ്യാപാരവും നമ്മിൽനിന്നു കണ്ണാടിയിലേയ്ക്കാണെന്ന്.

നാം ചെറുതിരകളെന്നു തോന്നുന്നെങ്കിലും കടലാകെ നമ്മുടെ പിന്നിലുണ്ട്. നാം അതുമായൊന്നാണ്. ഒരു തിരയ്ക്കും അതായി തനിച്ചു നിന്നുകൂടാ.

സദ്ഭാവനകൾ യുക്തിയെ കവിഞ്ഞുപോകുന്നു. നമ്മെ എങ്ങും കൊണ്ടുപോകുന്നത് ആ വെളിച്ചംമാത്രം.

ആവേശം അകത്തുനിന്നാണ്. നമുക്കു നമ്മുടെതന്നെ ഉൽകൃഷ്ടസാമർത്ഥ്യങ്ങൾകൊണ്ടു നമ്മെത്തന്നെ ആവേശിപ്പിക്കേണ്ടിയുമിരിക്കുന്നു.

## അഞ്ചാം പാഠം

പ്രത്യാഹാരവും ധാരണയും. കൃഷ്ണൻ പറയുന്നു: 'എന്നെ തേടുന്നവരെല്ലാം ഏതു വഴിയിലൂടെയും എന്നെ പ്രാപിക്കുന്നു.' 'എല്ലാവരും എന്നെ പ്രാപിക്കതന്നെ വേണം.' മനസ്സിനെ പിടികൂടി ഉദ്ദിഷ്ടവിഷയത്തിൽ കേന്ദ്രിക്കുവാനുള്ള സംരംഭത്തിലേക്കു ഒരടുത്തുകൂടലാണ് പ്രത്യാഹാരം. ആദ്യത്തെ പടി മനസ്സിനെ വെറുതെ വിടുകയാണ്. അതിനെ നോക്കിക്കൊൾക. അതെന്തു വിചാരിക്കുന്നെന്നു നോക്കുക. സാക്ഷിമാത്രമായിരിക്കുക. മനസ്സ് ആത്മാവോ ചൈതന്യമോ അല്ല. അതു സൂക്ഷ്മരൂപത്തിലുള്ള ദ്രവ്യം മാത്രമാണ്. നാം അതിനെ സ്വീകരിച്ചിരിക്കുന്നു. നാഡീശക്തികളിലൂടെ അതിനെ കൈകാര്യം ചെയ്യാൻ നമുക്കു പഠിക്കാനുമാവും.

ഈ ശരീരം മനസ്സെന്നു പറയുന്നതിന്റെ (വിഷയിയുടെ) വിഷയഭൂത

ദർശനമാണ്. നാം, ആത്മാവ്, ശരീരമനസ്സുകൾക്കു രണ്ടിനും അപ്പുറമാണ്. നാം ആത്മാവാണ്, നിത്യവും അവികാര്യവുമായ സാക്ഷി. ശരീരം കട്ടപിടിച്ച വിചാരമാണ്.

ഇടത്തെ നാസാദ്വാരത്തിലൂടെ ശ്വാസം പ്രവഹിക്കുമ്പോഴാണ് വിശ്രമത്തിന്റെ കാലം. വലത്തേതിലൂടെയാകുമ്പോൾ കർമ്മത്തിന്റെ. രണ്ടിലും കൂടെയാകുമ്പോൾ ധ്യാനകാലം. നാം ശാന്തരായി, ഉഭയനാസാദ്വാരങ്ങളിലൂടെയും സമമായി ശ്വസിക്കുമ്പോൾ നിശ്ചലധ്യാനത്തിനുള്ള ഉത്തമാവസ്ഥയിലാണ്. ഏകാഗ്രമാക്കാൻ ആദ്യമേ ശ്രമിക്കുന്നതു നിഷ്പ്രയോജനമാണ്. വിചാരസംയമം തനിയേ വരും.

നാസാദ്വാരങ്ങൾ തള്ളവിരലും ചൂണ്ടുവിരലുംകൊണ്ടടച്ചു വേണ്ടത്ര അഭ്യസിച്ചുകഴിഞ്ഞാൽ അത്, ഇച്ഛാശക്തികൊണ്ട്, കേവലം വിചാരംകൊണ്ട്, നമുക്കു ചെയ്യാനാവും.

പ്രാണായാമം, ഇനി, തെല്ലു വ്യത്യാസപ്പെടുത്തണം. അഭ്യാസിക്ക് ഇഷ്ടദേവതാനാമം കിട്ടിയിട്ടുള്ളപക്ഷം പൂരകരേചകവേളകളിൽ 'ഓം'കാരത്തിനുപകരം അതുപയോഗിക്കണം. കുംഭകവേളയിൽ 'ഹും'കാരവും.

നിരുദ്ധശ്വാസത്തെ, ഓരോ 'ഹും' കാരജപത്തോടുമൊപ്പം കുണ്ഡലിനീ ശിരസ്സിലേക്ക് ആഞ്ഞെറിയുകയും അത് അവളെ ഉണർത്തുന്നതായി ഭാവിക്കയും ചെയ്ക. ഈശ്വരനോടുമാത്രം നിങ്ങളെ ഏകീഭവിപ്പിക്കുക. കുറച്ചിട കഴിഞ്ഞാൽ വിചാരങ്ങൾ അവയുടെ വരവിനെ വിളംബരം ചെയ്യും. അവയുടെ ആരംഭത്തിന്റെ രീതി നാം മനസ്സിലാക്കും, വിചാരിക്കാൻ പോകുന്നതിനെക്കുറിച്ചു നമുക്കു ബോധമുണ്ടാകും. ഈ (പ്രത്യക്ഷ)തലത്തിൽ നമുക്കു പുറത്തേയ്ക്കു നോക്കുകയും ഒരാൾ വരുന്നതു കാണുകയും ചെയ്യാമല്ലോ. അതുപോലെ, ഈ നില പ്രാപിക്കുന്നതു നാം മനസ്സിൽനിന്നു നമ്മെത്തന്നെ വേറാക്കാൻ പഠിച്ചുകഴിയുകയും നമ്മൾ ഒന്നും വിചാരം വേറൊന്നുമാണെന്നു കാണുകയും ചെയ്യുമ്പോഴാണ്. വിചാരങ്ങൾ നിങ്ങളെ പിടിക്കാതിരിക്കട്ടെ. മാറി നിൽക്കൂ. അവ ലയിച്ചു പോയ്ക്കൊള്ളും.

ഈ പവിത്രചിന്തകളെ പിൻതുടരുക. അവയുടെകൂടെ പോവുക. അവയും ലയിച്ചുപോകുമ്പോൾ നിങ്ങൾ സർവ്വശക്തനായ ഈശ്വരന്റെ കാലടി കണ്ടെത്തും. ഇതാണ് ബോധാതീതാവസ്ഥ. ഈ ആശയം അലിയുമ്പോൾ അതിനെ അനുഗമിക്കുക, അതോടൊത്തലിയുക.

അന്തർജ്യോതിസ്സിന്റെ പ്രതീകങ്ങളാണ് പരിവേഷങ്ങൾ. യോഗിക്കതു കാണാം. ചിലപ്പോൾ നാം ഒരു മുഖം കണ്ടേയ്ക്കാം. ജ്വാലാവൃതമെന്നപോലെ. അവയ്ക്കുള്ളിൽ സ്വഭാവം വായിക്കാം. പിഴയ്ക്കാതെ നിർണ്ണയിക്കയും ചെയ്യാം. നമ്മുടെ ഇഷ്ടദേവതയെ ഒരു ദർശനമായി വന്നുകിട്ടാം. ഈ പ്രതീകത്തിന്മേൽമാത്രമായിരിക്കും നമുക്ക് എളുതായി നില

കൊള്ളാവുന്നതും മനസ്സിനെ തികച്ചും ഏകാഗ്രമാക്കാവുന്നതും.

എല്ലാ ഇന്ദ്രിയങ്ങളിലൂടെയും ഭാവനചെയ്യാം. എന്നാൽ നാമതു ചെയ്യുന്നത് ഏറെയും കണ്ണിലൂടെയാണ്. ഭാവനതന്നെയും വസ്തുതയുടെ പകുതിയാണ്. മറ്റുവാക്കുകളിൽ പറഞ്ഞാൽ, ഒരു പ്രതിഭാസമില്ലാതെ നമുക്കു ചിന്തിക്കാവതല്ല. എന്നാൽ, മൃഗങ്ങൾ വിചാരിക്കുന്നതായി തോന്നുന്നുണ്ട്. അവയ്ക്കു വാക്കുകളില്ല. അതുകൊണ്ട് വിചാരവും പ്രതിരൂപങ്ങളും തമ്മിൽ അഭേദ്യബന്ധമൊന്നുമില്ലെന്നു വരാം.

യോഗത്തിൽ ഭാവന നിലനിർത്താൻ ശ്രമിക്കുക. അതു ശുദ്ധവും പുണ്യവുമാക്കിവെച്ചിരിക്കാൻ കരുതിക്കൊള്ളുക. നമുക്കെല്ലാം ഭാവനാശക്തിയുടെ രീതിയിൽ നമ്മുടേതായ വിശേഷതകളുണ്ട്. നിങ്ങൾക്ക് ഏറ്റവും സ്വാഭാവികമായ വഴി അനുസരിക്കുക. അതായിരിക്കും ഏറ്റവും എളുപ്പം.

കർമ്മവശാൽ, സർവ്വപൂർവ്വജന്മങ്ങളുടെയും ഫലങ്ങളാണ് നാം. 'ഒരു വിളക്കിൽനിന്നു കൊളുത്തിയ മറ്റൊന്ന്' എന്ന് ബുദ്ധമതക്കാർ പറയുന്നു. പല വിളക്കുകൾ, പക്ഷേ ഒരേ വെളിച്ചം.

പ്രസന്നനാവുക, ധീരനാവുക, എന്നും കുളിക്കുക, ക്ഷമയും ശുചിത്വവും സ്ഥിരോത്സാഹവും പുലർത്തുക. അപ്പോൾ, നിങ്ങൾ നേരിൽ ഒരു യോഗിയാകും. ത്വരിപ്പിക്കാൻ നോക്കേണ്ട. ഉച്ചതരസിദ്ധികൾ വരുന്നെങ്കിലോ ഓർത്തുകൊള്ളുക, അവ വെറും ഇടവഴികൾമാത്രമാണ്. അവ പെരുവഴിയിൽനിന്നു നിങ്ങളെ പ്രലോഭിപ്പിക്കാൻ സമ്മതിക്കരുത്. അവയെ തള്ളിക്കളയുക. യഥാർത്ഥലക്ഷ്യത്തെ, ഈശ്വരനെ, മുറുകെപ്പിടിക്കുക, നിത്യത്തെമാത്രം തേടുക. അതു നേടിയിട്ടല്ലേ നമുക്കു നിത്യസ്വാസ്ഥ്യം. സർവ്വം ലഭിച്ചിരിക്കെ യത്നസാധ്യമായൊന്നും ബാക്കിയിട്ടില്ല. നാമാകട്ടെ, എന്നേയ്ക്കും മുക്തസിദ്ധസത്തയിലാണ്-സച്ചിദാനന്ദത്തിൽ.

## ആറാം പാഠം

സുഷുമ്നാ: സുഷുമ്നയെ ധ്യാനിക്കുന്നതു വളരെ പ്രയോജനകരമാണ്. അതിന്റെ ഒരു ദർശനം നിങ്ങൾക്കു വന്നുകിട്ടിയേയ്ക്കാം. ഇതാണു താനും ഉത്തമമാർഗ്ഗം. പിന്നെ അതിനെ നെടുനേരം ധ്യാനിക്ക, അത് അതിസൂക്ഷ്മവും അത്യുജ്ജ്വലവുമായ ഒരു നൂലാണ്. നട്ടെല്ലിലൂടെയുള്ള ഈ സജീവപഥം, കുണ്ഡലിനിയെ ഉണർത്തേണ്ട മോക്ഷമാർഗ്ഗം.

യോഗിഭാഷയിൽ സുഷുമ്നയുടെ അന്തങ്ങൾ രണ്ടു പത്മങ്ങളിലാണ്. നീചപത്മം കണ്ഡലിനീത്രികോണത്തെ വലയം ചെയ്യുന്നു. ഉച്ചം മസ്തിഷ്കത്തിൽ ഭ്രൂമദ്ധ്യഗ്രന്ഥിയെയും വലയം ചെയ്യുന്നു. ഇതിന്റെ രണ്ടിന്റെയും ഇടയ്ക്കാണ് വേറെ നാലു പത്മങ്ങൾ, വഴിക്കുള്ള ആധാരങ്ങൾ:

6–ാമത് ഭ്രൂമദ്ധ്യഗ്രന്ഥി
5–ാമത് ഭ്രൂമധ്യം
4–ാമത് കണ്ഠമൂലം
3–ാമത് ഹൃദയതലം
2–മത് നാഭിക്കെതിരെ
1–ാമത് നട്ടെല്ലിന്റെ ചുവട്

നാം കുണ്ഡലിനിയെ ഉണർത്തണം. പിന്നെ പതുക്കെ, ഒരു പത്മത്തിൽനിന്നു മറ്റൊരു പത്മത്തിലേക്കുയർത്തണം. ഒടുവിൽ മസ്തിഷ്കത്തിലെത്തുന്നു. ഓരോ ആധാരവും മനസ്സിന്റെ ഓരോ അടുക്കിനനുരൂപമാണ്.

## 15

## പ്രായോഗികാദ്ധ്യാത്മികതയെപ്പറ്റി സൂചനകൾ

(കാലിഫോർണിയയിൽ ലോസ് ഏഞ്ജല്സിലെ
ഹോം ഓഫ് ട്രൂത്തിൽ ചെയ്ത പ്രസംഗം)

ഈ പ്രഭാതത്തിൽ ശ്വാസത്തെയും മറ്റഭ്യാസങ്ങളെയും പറ്റി ചില ആശയങ്ങൾ നിങ്ങൾക്കു പരിചയപ്പെടുത്തിത്തരാൻ ഞാൻ ശ്രമിക്കാം. നാം ഇക്കാലമത്രയും സിദ്ധാന്തചർച്ച ചെയ്കയായിരുന്നു. അതുകൊണ്ട് ഇപ്പോൾ തെല്ലു പ്രായോഗികവിഷയം ചർച്ച ചെയ്യുന്നതു നന്നായിരിക്കും. ഈ വിഷയത്തെ അധികരിച്ചു വളരെയേറെ ഗ്രന്ഥങ്ങൾ ഭാരതത്തിൽ എഴുതപ്പെട്ടിട്ടുണ്ട്. നിങ്ങളുടെ ആളുകൾ വളരെ കാര്യങ്ങളിൽ പ്രായോഗികരായിരിക്കുംപോലെ, ഞങ്ങളുടെ ആളുകൾ ഈ വഴിക്കു പ്രായോഗികരാണെന്നു തോന്നുന്നു. ഈ നാട്ടിൽ അഞ്ചുപേർ ഒന്നായിച്ചേർന്നു പറയും: 'ഞങ്ങൾക്ക് ഒരു ജോയിന്റ് സ്റ്റോക് കമ്പനി വേണം. അഞ്ചു മണിക്കൂറിനകം അതുണ്ടാക്കിയും കഴിഞ്ഞു. ഭാരതത്തിൽ അമ്പതുകൊല്ലംകൊണ്ടും അവർക്കതു ചെയ്യാനാവില്ല. ഇത്തരം കാര്യങ്ങളിൽ അവർ അത്രയ്ക്കു അപ്രയോഗികരാണ്. എന്നാൽ ധരിച്ചോളൂ, ഒരുവൻ ഒരു തത്ത്വജ്ഞാനപദ്ധതി തുടങ്ങുന്നെങ്കിൽ, അതിന്റെ സിദ്ധാന്തങ്ങൾ എത്ര കാടനുമാകട്ടെ, അതിനനുയായികളെ കിട്ടും. ഉദാഹരണത്തിന്, ഒറ്റക്കാലിൽ പന്ത്രണ്ടുകൊല്ലം, രാപകൽ, നിന്നാൽ മോക്ഷം കിട്ടുമെന്നുപദേശിക്കുന്ന ഒരു സമ്പ്രദായം തുടങ്ങുന്നു–നൂറുകണക്കാളുകളുണ്ടാകും ഒറ്റക്കാലിൽ നിൽക്കാൻ. എല്ലാ കഷ്ടതകളും ശാന്തമായി സഹിച്ചുകൊള്ളും. വർഷങ്ങളായി കൈകളുയർത്തിപ്പിടിക്കുന്നവരുണ്ട്, ധർമ്മോത്കർഷം കിട്ടുവാനായി. അവരെ നൂറുകണക്കിനു ഞാൻ കണ്ടിട്ടുണ്ട്. എന്നാൽ ശ്രദ്ധിക്കൂ. അവൻ പലപ്പോഴും അറിവില്ലാത്ത വിഡ്ഢികളുമ

ല്ല. തങ്ങളുടെ ബുദ്ധിയുടെ ആഴവും പരപ്പുംകൊണ്ട് നിങ്ങളെ അത്ഭുതപ്പെടുത്തുന്നവരാണ്. അതുകൊണ്ട് നിങ്ങൾക്കു കാണാം, പ്രായോഗികമെന്ന വാക്കും ആപേക്ഷികമാണെന്ന്.

മറ്റുള്ളവരെ വിധിക്കുന്നതിൽ നാം എപ്പോഴും ഈ തെറ്റു ചെയ്യാറുണ്ട്. നമ്മുടെ ചെറിയ മനോലോകമാണ് ഉള്ളതെല്ലാമെന്നു ചിന്തിക്കാനുള്ള പ്രവണതയാണ് നമുക്കെപ്പോഴും. നമ്മുടെ നീതിശാസ്ത്രം, നമ്മുടെ സദാചാരം, നമ്മുടെ കർത്തവ്യബോധം. നമ്മുടെ പ്രായോഗികബുദ്ധി-ഇവ മാത്രമാണ് അഭികാമ്യങ്ങൾ. ഈയിടെ ഒരു ദിവസം ഞാൻ യൂറോപ്പിലേക്കു പോകവേ, മാഴ്സെയിൽസിൽക്കൂടി കടക്കുകയായിരുന്നു. അവിടെയുണ്ട് ഒരു കാളപ്പോർ നടക്കുന്നു. കപ്പലിലെ ഇംഗ്ലീഷുകാരെല്ലാം ക്ഷോഭിച്ചുന്മത്തരായി. അതെല്ലാം ക്രൂരമെന്ന ശകാരവും വിമർശനവും. ഞാൻ ഇംഗ്ലണ്ടിൽ ചെന്നപ്പോൾ കേട്ടു. ഒരു സംഘം പന്തയപ്പോരാളികളെപ്പറ്റി. അവർ പാരീസിൽ പോയിരുന്നു. ഫ്രെഞ്ചുകാരാൽ നിരുപചാരം ചവുട്ടിപ്പുറത്താകപ്പെടുകയും ചെയ്തു. അവിടുത്തുകാർ കരുതിയതു പന്തയപ്പോർ വളരെ മൃഗീയമെന്നാണ്. പല നാടുകളിൽ ഇതൊക്കെ കേൾക്കുമ്പോൾ ക്രിസ്തുവിന്റെ അത്ഭുവചനം മനസ്സിലാക്കാൻ തുടങ്ങുന്നു. 'വിധിക്കാതിരിക്കുക നിങ്ങൾ വിധിക്കപ്പെടാതിരിക്കാൻ.' നാം എത്രയേറെ പഠിക്കുന്നുവോ അത്രയേറെക്കാണാം, നാം എത്രയ്ക്കജ്ഞരെന്നും എത്രയ്ക്കു ബഹുരൂപവും ബഹുമുഖവുമാണ് മനുഷ്യമനസ്സെന്നും. ഞാനൊരു കുട്ടിയായിരിക്ക എന്റെ നാട്ടുകാരുടെ താപസശീലങ്ങളെ ഞാൻ വിമർശിച്ചിരുന്നു. ഞങ്ങളുടെ നാട്ടിലെതന്നെ മഹാപ്രഭാഷകന്മാർ അവയെ വിമർശിച്ചിട്ടുണ്ട്. ജന്മമെടുത്തിട്ടുള്ളവരിൽ മഹത്തമമനുഷ്യനായ ബുദ്ധൻതന്നെ അവയെ വിമർശിച്ചു. അങ്ങനെയൊക്കെയാണെങ്കിലും പ്രായം കൂടുംതോറും എനിക്കു തോന്നുന്നു, വിധിക്കുവാൻ എനിക്കൊരധികാരവുമില്ലെന്ന്. ചിലപ്പോൾ ഞാൻ അഭിലഷിക്കയാണ്, അവർക്കെന്തെല്ലാം പൊരുത്തക്കേടുകളുണ്ടായിരുന്നാലും, പ്രവർത്തിക്കാനും സഹിക്കാനുമുള്ള അവരുടെ കരുത്തിന്റെ ഒരു തരി എനിക്കുണ്ടായിരുന്നെങ്കിൽ! പലപ്പോഴും ഞാൻ വിചാരിക്കുന്നുണ്ട്, എന്റെ വിധിക്കലും വിമർശനവും പുറപ്പെടുന്നതു പീഡനവൈരസ്യത്തിൽനിന്നൊന്നുമല്ല, പിന്നെയോ തനി ഭീരുത്വത്തിൽനിന്നാണ്. എനിക്കതു ചെയ്യാൻ കഴിവില്ല, എനിക്കതു ചെയ്യാൻ ധൈര്യമില്ല.

അപ്പോൾ, ബലവും വീര്യവും ധൈര്യവും വളരെ അസാധാരണ സംഗതികളാണെന്നു നിങ്ങൾക്കു കാണാം. നാം സാധാരണ പറയാറുണ്ട്-ധീരപുരുഷൻ, വീരപുരുഷൻ, ശൂരപുരുഷൻ എന്ന്. എന്നാൽ, ആ ധൈര്യമോ വീര്യമോ മറ്റേതെങ്കിലും ലക്ഷണമോ ആ മനുഷ്യന് എപ്പോഴും സ്വഭാവഭൂതമല്ലെന്ന് നാം ഓർമ്മിക്കണം. പീരങ്കിയുടെ വായിലേക്കു പായുന്ന

തിൽ ഉത്സുകനായ അതേ മനുഷ്യൻ ശസ്ത്രവൈദ്യന്റെ കത്തിയിൽ നിന്നു ചൂളുന്നു. തോക്കിനെ നേരിടാൻ ഒരിക്കലും മുതിരാത്ത വേറൊരുവൻ, വേണ്ടിവന്നാൽ, ഉഗ്രശസ്ത്രക്രിയയെ ശാന്തമായി സഹിക്കും. അതുകൊണ്ട്, അന്യരെ വിധിക്കുന്നതിൽ നിങ്ങളുടെ സംജ്ഞകളായ ധൈര്യത്തെയും മഹത്ത്വത്തെയും നിങ്ങൾ എപ്പോഴും നിർവ്വചിക്കണം. നല്ലവനല്ലെന്നു ഞാൻ വിമർശിക്കുന്ന മനുഷ്യൻ, ഞാൻ നല്ലവനല്ലാത്ത ചില സംഗതികളിൽ അത്ഭുതമായ നന്മയുള്ളവനായിരിക്കാം.

വേറൊരു ദൃഷ്ടാന്തമെടുക്കുക. സ്ത്രീപുരുഷന്മാർക്ക് ചെയ്യാനാവുന്നതെന്തെന്നു ചർച്ച ചെയ്യുമ്പോൾ, ആളുകൾ ഈ തെറ്റുതന്നെ വരുത്തുന്നതു പലപ്പോഴും കാണാം. അവരുടെ വിചാരം പുരുഷനെ അവന്റെ അത്യുച്ചഭാവത്തിൽ കാണിക്കയാണെന്നാണ്. കാരണം അവന്, ഉദാഹരണത്തിന്, പോരടിക്കാം, ഭയങ്കരമായ ശരീരായസത്തിനും വിധേയനാകാം. ഇതിനെ സ്ത്രീകളുടെ ശരീരത്തിന്റെ അബലതയ്ക്കും പോരിനുപറ്റായ്മയ്ക്കും എതിരെ നിർത്തിയിരിക്കയുമാണ്. ഇതനീതിയാണ്. പുരുഷനോളംതന്നെ സ്ത്രീയും ധീരയാണ്. അവന്റെയോ അവളുടെയോ വഴിക്കു രണ്ടുപേരും ഒരുപോലെ നല്ലവരാണ്. സ്ത്രീയെപ്പോലെ ഇത്ര ക്ഷമയോടും സഹനത്തോടും പ്രേമത്തോടുംകൂടി ശിശുവിനെ വളർത്തിക്കൊണ്ടുവരാൻ ഏതു പുരുഷനു കഴിയും? ഒരാൾ പ്രവർത്തിക്കാനുള്ള ശക്തി വളർത്തിയിട്ടുണ്ട്. മറ്റെയാൾ സഹിക്കാനുള്ള ശക്തിയും. സ്ത്രീക്കു പ്രവർത്തിക്കാൻ വയ്യെങ്കിൽ, പുരുഷനു സഹിക്കാനും വയ്യ. ഈ ജഗത്തു മുഴുവൻ സംതുലനാത്മകമാണ്. എനിക്കറിഞ്ഞുകൂടാ; എങ്കിലും, ഒരു ദിവസം നാം ഉണർന്നു കണ്ടെത്തും, വെറും പുഴുവിനുമുണ്ട് നമ്മുടെ മനുഷ്യത്വത്തെ തോലനം ചെയ്യുന്ന ചിലത് എന്ന്. അത്യന്തദുഷ്ടന്നുമുണ്ടാവാം എനിക്കു തീരെയില്ലാത്ത ചില സദ്ഗുണങ്ങൾ. എന്റെ ജീവിതത്തിലെന്നാളും ഞാനതു കാണുന്നുണ്ട്. ആ കാട്ടുമാടനെ നോക്കുക. അത്ര മഹനീയമായ ദേഹസമ്പത്ത് എനിക്കുണ്ടായിരുന്നെങ്കിൽ! അവൻ ഉള്ളം നിറയെ തിന്നുന്നു, കുടിക്കുന്നു. ഒരുപക്ഷേ രോഗമെന്തെന്നറിയാതെ. അതേസമയം ഞാൻ അനുനിമിഷം കഷ്ടപ്പെടുകയാണ്. അവന്റെ ശരീരത്തിനായി എന്റെ മസ്തിഷ്കം വെച്ചുമാറുന്നതിൽ ഞാൻ എത്രയോ വട്ടം സന്തോഷിക്കുമായിരുന്നു! ഈ ജഗത്തു മുഴുവൻ തിരയും കുഴിയും മാത്രം. കുഴിയില്ലാതെ തിരയുണ്ടാവില്ല. തോലനം, സർവ്വത്ര. നിങ്ങൾക്കു മഹത്തായ ഒരു വസ്തുവുണ്ട്, നിങ്ങളുടെ അയൽക്കാരന്നു മറ്റൊന്ന് മഹത്തായുണ്ട്. നിങ്ങൾ പുരുഷനെയും സ്ത്രീയെയും വിധിക്കുമ്പോൾ അവരവരുടെ മഹിമയുടെ മാനദണ്ഡംവെച്ചു വിധിക്കുക. ഒരുവന്നു വേറൊരുവന്റെ ചെരുപ്പ് ചേരുകയില്ല. ഒരുവനു മറ്റൊരുവൻ ദുഷ്ടനെന്നു പറയാൻ ഒരവകാശവുമില്ല. 'ഇതു ചെയ്തു പോയാൽ ലോകം മുടിഞ്ഞുപോകും' എന്നു പറയുന്ന പഴയ അതേ അന്ധവിശ്വാസമാണിത്. ഇതുണ്ടായിട്ടും ഇനിയും ലോകം മുടിഞ്ഞിട്ടില്ല. ഈ നാട്ടിൽ പറഞ്ഞിരു

ന്നതാണ്, നീഗ്രോകളെ മോചിപ്പിച്ചാൽ ഈ നാടു നശിച്ചുപോകുമെന്ന്–എന്നിട്ടു നശിച്ചോ? പിന്നെയും പറഞ്ഞിരുന്നു, സാമാന്യജനത്തെ വിദ്യ യഭ്യസിപ്പിച്ചാൽ ലോകം നഷ്ടമാകുമെന്ന്. പക്ഷേ ലോകം മെച്ചമായതേ ഉള്ളൂ. വളരെ കൊല്ലം മുമ്പ് ഒരു പുസ്തകം പുറത്തുവന്നു, ഇംഗ്ലണ്ടിനു പെടാവുന്ന അത്യന്തകഷ്ടത്തെ വർണ്ണിച്ചുകൊണ്ട്. തൊഴിലാളികളുടെ കൂലി പൊങ്ങിയതിനൊപ്പം ഇംഗ്ലീഷ്കച്ചവടം താഴുകയാണെന്ന് ഗ്രന്ഥ കാരൻ കാണിച്ചു. ഒരു നിലവിളി ഉയർന്നു. ഇംഗ്ലണ്ടിലെ തൊഴിലാളി കൾ കടത്തി ചോദിക്കയാണെന്നും ജർമ്മൻകാർ കുറഞ്ഞ കൂലിക്കു പണി യെടുക്കുകയാണെന്നും. ഇതന്വേഷിക്കാൻ ഒരു കമ്മീഷനെ ജർമ്മനിയി ലേക്കയച്ചു. അതു റിപ്പോർട്ടുചെയ്തു, ജർമ്മൻതൊഴിലാളികൾക്കു കൂടു തൽ കൂലി കിട്ടുന്നെന്ന്. ഇതെന്തുകൊണ്ട്? സാമാന്യജനങ്ങളുടെ പഠി പ്പുകൊണ്ട്. അപ്പോൾ സാമാന്യജനങ്ങളെ പഠിപ്പിച്ചാൽ ലോകം നശി ച്ചുപോകുന്ന കഥയെന്ത്? ഭാരതത്തിൽ വിശേഷിച്ചും, നാടാകെ പഴയ മൂഢമതികളെക്കാണാം. അവർക്ക്, എല്ലാം സാമാന്യജനങ്ങളിൽനിന്നു രഹസ്യമാക്കിവെക്കണം. തങ്ങൾ ഈ വിശ്വത്തിന്റെ സത്തിന്റെ സത്താ ണെന്നുള്ള ബഹുസംതൃപ്തികരമായ തീരുമാനത്തിൽ ഈ ആളുകളെ ത്തിച്ചേരുന്നു. അവർ വിശ്വസിക്കുന്നു ഈ അപകടകരമായ പരീക്ഷണ ങ്ങൾക്കു തങ്ങളെ ദ്രോഹിക്കാനാവില്ല, ബഹുജനങ്ങൾക്കേ അവകൊണ്ടു ദ്രോഹമുള്ളൂ എന്ന്.

ഇനി, പ്രായോഗികതലത്തിലേക്ക് മടങ്ങുക. മനോവിജ്ഞാനീയത്തിന്റെ പ്രായോഗികവിനിയോഗമെന്ന വിഷയം അതിപ്രാചീനകാലംതൊട്ടേ കൈകാര്യം ചെയ്യപ്പെട്ടിട്ടുണ്ട്. ക്രിസ്തുവിന്നും 1400 വർഷംമുമ്പ്, ഭാരത ത്തിൽ പതഞ്ജലിയെന്നു പേരായ മഹാദാർശനികൻ സർവ്വോത്കർ ഷേണ വർത്തിച്ചിരുന്നു. അവിടുന്നു മനോവിജ്ഞാനീയത്തിലെ വസ്തു തകളും തെളിവുകളും ഗവേഷണങ്ങളും മുഴുവൻ സംഭരിച്ചു. ഭൂതകാ ലത്ത് സഞ്ചിതമായ അനുഭൂതിസർവ്വസ്വം മെച്ചത്തിൽ പ്രയോജനപ്പെടു ത്തുകയും ചെയ്തു. ഓർക്കുക, ഈ ലോകം വളരെ പഴയതാണ്. വെറും രണ്ടോ മൂന്നോ ആയിരമാണ്ടുകൾക്കു മുമ്പ് സൃഷ്ടിക്കപ്പെട്ടതല്ല ഇത്. ഇവിടെ, പടിഞ്ഞാറ്, പഠിപ്പിക്കപ്പെടുകയാണ്, സമുദായം തുടങ്ങിയത് 1800 കൊല്ലം മുമ്പാണെന്ന് പുതിയ നിയമത്തോടുകൂടി. പടിഞ്ഞാറിനെസ്സം ബന്ധിച്ച് അതു ശരിയായിരിക്കാം. എന്നാൽ സമസ്തലോകത്തെയും സംബന്ധിച്ച് അതു സത്യമല്ല. പലപ്പോഴും ഞാൻ ലണ്ടനിൽ പ്രസംഗിച്ചി രുന്ന കാലത്ത്, ബുദ്ധിപരനും ബുദ്ധിമാനുമായ എന്റെ ഒരു സ്നേഹി തൻ എന്നോടു വാദിച്ചിരുന്നു. ഒരു ദിവസം എനിക്കെതിരെ, തന്റെ എല്ലാ ആയുധങ്ങളും പ്രയോഗിച്ചു കഴിഞ്ഞ്, പെട്ടെന്ന് അക്രോശിച്ചു: ‘എന്നി ട്ടെന്തേ നിങ്ങളുടെ ഋഷിമാർ ഞങ്ങളെ പഠിപ്പിക്കാൻ ഇംഗ്ലണ്ടിൽ വന്നില്ല?’ ഞാൻ മറുപടി പറഞ്ഞു: ‘വരാൻ അവിടെ ഒരിംഗ്ലണ്ടില്ലായിരുന്നതുകൊ ണ്ട്. കാടുകളോട് ആരാനും പ്രവചിക്കുമോ?’

ഇംഗർസോൾ എന്നോടു പറഞ്ഞു: ''അമ്പതു കൊല്ലംമുമ്പ് നിങ്ങൾ ഈ നാട്ടിൽ പ്രവചനം ചെയ്യാൻ വന്നിരുന്നെങ്കിൽ നിങ്ങളെ തൂക്കിക്കൊല്ലുമായിരുന്നു. നിങ്ങളെ ജീവനോടെ ചുടുമായിരുന്നു. ഇല്ലെങ്കിൽ ഗ്രാമങ്ങളിൽനിന്നു നിങ്ങളെ കല്ലെറിഞ്ഞു പുറത്താക്കുമായിരുന്നു.''

അതുകൊണ്ട്, ക്രിസ്തുവിന് 1400 കൊല്ലംമുമ്പ് നാഗരികത ഉണ്ടായിരുന്നെന്നു സങ്കൽപ്പിക്കുന്നതിൽ അന്യായമൊന്നുമില്ല. നാഗരികത എപ്പോഴും താഴെനിന്നു മുകളിലേയ്ക്കാണോ വന്നതെന്നത് ഇനിയും തീർച്ചയായിട്ടില്ല. ഈ പ്രമേയം തെളിയിക്കാൻ ഉന്നയിച്ചിട്ടുള്ള അതേ വാദങ്ങളും പ്രമാണങ്ങളും, അപകൃഷ്ടനായ നാഗരികനാണ് കാടനെന്നു കാണിക്കാനും ഉപയോഗിക്കാം. ഉദാഹരണത്തിന്, ചൈനക്കാർക്ക് ഒരിക്കലും വിശ്വസിക്കാനാവുന്നില്ല, കാടന്റെ നിലയിൽനിന്നാണ് നാഗരികത ഉണ്ടായതെന്ന്. എന്തെന്നാൽ, അതിനു വിരുദ്ധമാണ് അവരുടെ അനുഭവം. എന്നാൽ അമേരിക്കയുടെ നാഗരികതയെന്നു നിങ്ങൾ പറയുമ്പോൾ നിങ്ങൾ ഉദ്ദേശിക്കുന്നത് നിങ്ങളുടെതന്നെ വംശത്തിന്റെ ശാശ്വതത്വവും വളർച്ചയുമാണ്.

എഴുന്നൂറു കൊല്ലമായി അപക്ഷയിച്ചുവരുന്ന ഹിന്ദുക്കൾ, പണ്ട് അത്യുച്ചനാഗരികതയുള്ളവരായിരുന്നെന്നു വിശ്വസിക്കാൻ വളരെ എളുപ്പമുണ്ട്. അതങ്ങനെയല്ലെന്നു തെളിയിക്കാനാവില്ല.

ഏതെങ്കിലും നാഗരികത സ്വയംഭൂവാണെന്നതിന് ഒരൊറ്റ ഉദാഹരണവുമില്ല. വേറൊരു നാഗരികവംശം വന്നു കലരാതെ, നാഗരികമായിത്തീർന്ന ഒരു വംശവും ലോകത്തിലില്ല. നാഗരികതയുടെ ഉദയം ഒന്നോ രണ്ടോ വംശങ്ങളുടെ വക ആയിരുന്നു എന്നു പറയാം. അവർ പുറത്തുചെന്ന് തങ്ങളുടെ ആശയങ്ങൾ പ്രചരിപ്പിക്കുകയും മറ്റും വംശങ്ങളുമായി കൂടിക്കലരുകയും ചെയ്തു. അങ്ങനെ നാഗരികത പ്രചരിച്ചു.

പ്രായോഗികകാര്യങ്ങളിൽ നമുക്കു നവീനശാസ്ത്രത്തിന്റെ ഭാഷയിൽ പറയാം. എന്നാൽ ഒന്നു മനസ്സിൽ കരുതാൻ ഞാൻ പറയും; മതപരമായ അന്ധവിശ്വാസമുള്ളതുപോലെ ശാസ്ത്രത്തിന്റെ കാര്യത്തിലുമുണ്ട് ഒരന്ധവിശ്വാസം. മതപ്രവർത്തനം തങ്ങളുടെ വിശേഷതയായി കൈക്കൊണ്ടിട്ടുള്ള പുരോഹിതന്മാരുണ്ട്. അതുപോലെ, ഭൗതികനിയമങ്ങൾക്കുമുണ്ട് പുരോഹിതന്മാർ. സയൻസുകാർ. ഒരു വലിയ ശാസ്ത്രകാരന്റെ നാമം, ഡാർവിനോ ഹക്സ്ലിയോ മറ്റോ, ഉദ്ധൃതമായാലുടൻ നാം അന്ധമായനുഗമിക്കയായി. ഇതാണ് ഇന്നത്തെ ആചാരം. നാം ശാസ്ത്രജ്ഞാനമെന്നു വിളിക്കുന്നതിന്റെ തൊണ്ണൂറ്റൊമ്പതു ശതമാനവും വെറും സിദ്ധാന്തങ്ങളാണ്. അവയിൽ പലതും, പല തലയും കയ്യുമുള്ള ഭൂതങ്ങളെപ്പറ്റിയ പഴയ അന്ധവിശ്വാസങ്ങളേക്കാൾ ഒട്ടും മെച്ചമല്ല. പക്ഷേ ഈ വ്യത്യാസമുണ്ട്: പഴയതു മനുഷ്യനെ കല്ലില്ലും മരത്തിലും നിന്നു വേർതിരിച്ചിരുന്നു. യഥാർത്ഥശാസ്ത്രം കരുതിയിരിക്കാൻ നമ്മോടു പറയുന്നു. പുരോ

ഹിതന്മാരെപ്പറ്റി കരുതിയിരിക്കേണ്ടതുപോലെതന്നെ ശാസ്ത്രകാന്മാരെപ്പറ്റി കരുതൽ വേണം. അവിശ്വാസംകൊണ്ടാരംഭിക്കുക. വിശകലനം ചെയ്ക, പരീക്ഷിക്കുക, എല്ലാം തെളിയിക്കുക, എന്നിട്ടതു സ്വീകരിക്കുക. നവീനശാസ്ത്രത്തിന്റെ പ്രചുരമതങ്ങളായ മിക്ക വിശ്വാസങ്ങളും തെളിയിക്കപ്പെട്ടിട്ടില്ല. ഗണിതംപോലുള്ള ശാസ്ത്രത്തിൽപ്പോലും അതിന്റെ സിദ്ധാന്തങ്ങളുടെ ബഹുഭൂരിഭാഗവും വെറും പ്രവർത്തകപ്രമേയങ്ങൾമാത്രമാണ്. മഹത്തരജ്ഞാനത്തിന്റെ വരവോടെ അവയെല്ലാം ദൂരെ എറിയപ്പെടും.

ക്രി.മു. 1400-ൽ ഒരു മഹാസിദ്ധൻ, മനോവിജ്ഞാനീയവസ്തുതകളെ അടുക്കി അപഗ്രഥിച്ചു സാമാന്യവത്കരിപ്പാൻ പരിശ്രമിച്ചു. അവിടുത്തെ മറ്റു വളരെപ്പേർ അനുഗമിച്ചു. അവർ അവിടുന്നു കണ്ടുപിടിച്ചതിന്റെ അംശങ്ങൾ കൈക്കൊണ്ടു. അവയെപ്പറ്റി വിശേഷപഠനം നടത്തി. പ്രാചീന വംശങ്ങളിലെല്ലാം വെച്ച് ഹിന്ദുക്കൾമാത്രമാണ്, ഈ ജ്ഞാനശാഖയുടെ പഠനം സഗൗരവം കൈക്കൊണ്ടത്. ഞാനിപ്പോൾ അതു നിങ്ങളെ പഠിപ്പിക്കുന്നു. പക്ഷേ, നിങ്ങളിലെത്ര പേർ അതഭ്യസിക്കും! എത്ര ദിവസം, എത്രമാസം, ആകും നിങ്ങളതു വിട്ടുകളയുന്നതിനുമുമ്പ്? ഈ വിഷയത്തിൽ നിങ്ങൾ അപ്രായോഗികരാണ്. ഭാരതത്തിൽ അവർ യുഗയുഗങ്ങളായി സ്ഥിരപരിശ്രമം ചെയ്യും. അവർക്കു പള്ളിയില്ല, പൊതുപ്രാർത്ഥനയില്ല, അങ്ങനെയൊന്നുമില്ല എന്നു കേൾക്കുമ്പോൾ നിങ്ങൾ അത്ഭുതപ്പെടും. എന്നാൽ അവർ, ഇന്നും എല്ലാ ദിവസവും ശ്വസനം ശീലിക്കുന്നു, മനസ്സ് ഏകാഗ്രമാക്കാൻ ശ്രമിക്കയും ചെയ്യുന്നു. അതാണുതാനും അവരുടെ ഉപാസനയുടെ മുഖ്യഭാഗം. ഇവ മുഖ്യസംഗതികളാണ്. ഓരോ ഹിന്ദുവും ഇവ ചെയ്യണം. ഇത് ആ നാടിന്റെ മതമാണ്. ഓരോരുത്തനും ഒരു വിശേഷരീതി ഉണ്ടായിരിക്കാമെന്നുമാത്രം - ഒരു വിശേഷരൂപത്തിലുള്ള ശ്വാസനം. ഒരു വിശേഷരൂപത്തിലുള്ള ഏകാഗ്രീകരണം. തന്റെ വിശേഷരീതിയെന്തെന്നു തന്റെ ഭാര്യപോലും അറിയേണ്ട. അച്ഛൻ മകന്റേതറിയേണ്ട. പക്ഷേ, അവരെല്ലാം ഇതു ചെയ്തേ ഒക്കൂ. ഈ സംഗതികളെക്കുറിച്ചു ഗൂഢമായിട്ടൊന്നുമില്ലതാനും. 'ഗൂഢ'പദത്തിന് അവയോടൊരു ബന്ധവുമില്ല. ഗംഗാനികടത്തിൽ ആയിരമായിരമാളുകളെ കാണാം, അതിന്റെ തീരത്ത് എന്നുമിരുന്നു ശ്വസിക്കയും കണ്ണടച്ചു ധ്യാനിക്കയും ചെയ്യുന്നതായി. മാനവവർഗ്ഗത്തിലെ സാമാന്യക്കാർക്കു ചില അഭ്യാസങ്ങളെ അപ്രായോഗികമാക്കുന്ന രണ്ടു കാരണങ്ങളുണ്ടാവാം. ഒന്ന്: സാമാന്യക്കാർ അവയ്ക്കനർഹരാണെന്ന ആചാര്യമതം. ഇതിൽ കുറച്ചു സത്യമുണ്ടായിരിക്കാം. എന്നാൽ ഏറെയും അഭിമാനമാണ് കാരണം. രണ്ടാമത്തേതു പീഡാഭയം. ഉദാഹരണത്തിന് ഈ നാട്ടിൽ ഒരുവൻ പരസ്യമായി ശ്വസനം അഭ്യസിക്കാൻ ഇഷ്ടപ്പെടില്ല. ആളുകൾ അയാളെ

അതിവിലക്ഷണനെന്നു കരുതും. ഇതിവിടത്തെ ശിഷ്ടാചാരമല്ല. നേരമ റിച്ച്, ഭാരതത്തിൽ ഒരുവൻ 'അന്നന്നത്തെ അപ്പം ഞങ്ങൾക്കിന്നു തരേ ണമേ' എന്നു പ്രാർത്ഥിച്ചാൽ ആളുകൾ അവനെ പരിഹസിക്കും. 'സ്വർഗ്ഗ സ്ഥനായ ഞങ്ങളുടെ പിതാവേ' എന്നു പറയുന്നതിൽക്കവിഞ്ഞ ഒരു വിഡ്ഢിത്തവും ഹിന്ദുമനസ്സിനില്ല. ആരാധിക്കുമ്പോൾ ഹിന്ദു വിചാരി ക്കുന്നത്, ഈശ്വരൻ തന്നിൽത്തന്നെ എന്നാണ്.

യോഗികളുടെ മതപ്രകാരം മൂന്നു നാഡീധാരകളുണ്ട്. ഒന്നിനെ ഇഡ എന്നും മറ്റതിനെ പിംഗള എന്നും നടുക്കുള്ളതിനെ സുഷുമ്ന എന്നും പറയും. ഈ മൂന്നും നട്ടെല്ലിനുള്ളിലാണ്. ഇടത്തും വലത്തുമുള്ള ഇഡാ പിംഗളകൾ നാഡിക്കൂട്ടമാണ്. നടുക്കുള്ള സുഷുമ്നയാകട്ടെ, പൊള്ള യാണ്, നാഡിക്കൂട്ടമല്ല. ഈ സുഷുമ്ന അടഞ്ഞിരിക്കുന്നു. സാധാരണമ നുഷ്യനു നിരുപയോഗവുമാണിത്. കാരണം, അവൻ ഇഡാപിംഗളകളി ലൂടെമാത്രമാണ് പ്രവർത്തിക്കുന്നത്. ഈ നാഡികളിലൂടെ ധാരകൾ തുടരെ താഴേക്കു പോവുകയും മുകളിലേക്കു വരികയുമാണ്. ശരീര ത്തിന്റെ നാനാവയവങ്ങളിലേയ്ക്കോടുന്ന മറ്റു നാഡികളിലൂടെ ദേഹമാ സകലം ശാസനങ്ങളെ വഹിക്കയാണ്.

ഇഡാപിംഗളകളുടെ ക്രമവൽക്കരണവും സമീകരണവുമാണ് ശ്വസ നത്തിന്റെ വലിയ ഉദ്ദേശ്യം. എന്നാൽ അതു തനിച്ചായാൽ വെറുതെ-അ ത്രയും വായു ശ്വാസകോശങ്ങളിലേക്കെടുത്തെന്നു മാത്രം. രക്തശുദ്ധീ കരണമല്ലാതെ അതിലധികം യാതൊരു പ്രയോജനവും അതിനില്ല. നാം ശ്വാസത്തോടുകൂടി ഉൾക്കൊണ്ടു രക്തശുദ്ധീകരണത്തിനായി ലയിപ്പിച്ച വായുവിൽ ഗൂഢമൊന്നുമില്ല. ആ വ്യാപാരം വെറുമൊരു ചലനമാണ്. ഈ ചലനത്തെ പ്രാണനെന്നു പറയപ്പെടുന്ന ചലനമാത്രമായി ചുരുക്കാം. എങ്ങും ഏതു ചലനവും ഈ പ്രാണന്റെ വിധിപ്രകാശനങ്ങളാണ്. ഈ പ്രാണനാണ് വൈദ്യുതി. ഇതാണ് കാന്തം. ഇതാണ് വിചാരമായി മസ്തിഷ്കം വിസർജ്ജിക്കുന്നത്. ഏതൊന്നും പ്രാണനാണ്. അതു സൂര്യനെയും ചന്ദ്രനെയും നക്ഷത്രങ്ങളെയും ചലിപ്പിക്കുന്നു.

ഞങ്ങൾ പറയുന്നു, ഈ ജഗത്തിൽ എന്തൊക്കെയുണ്ടോ, അതെല്ലാം പ്രാണസ്പന്ദംകൊണ്ട് വിസൃഷ്ടമാണെന്ന്. സ്പന്ദത്തിന്റെ അത്യുച്ചഫലം വിചാരമാണ്. അതിലും ഉച്ചതരമായി വല്ലതുമുണ്ടെങ്കിൽ നമുക്കതു ഗ്രഹി ച്ചുകൂടാ. നാഡികൾ, ഇഡയും പിംഗളയും പ്രാണനിലൂടെ പ്രവർത്തി ക്കുന്നു. വിവിധശക്തികളായി ശരീരത്തിന്റെ ഏതു ഭാഗവും ചലിപ്പിക്കു ന്നതു പ്രാണനാണ്. ഈശ്വരൻ, ഫലമുളവാക്കുന്ന എന്തോ ഒന്നാണ്, നീതി വിധാനം ചെയ്തു സിംഹാസനത്തിലിരുന്നരുളുകയാണ് എന്ന ആ പഴയ ആശയം വിട്ടുകളയുക. നാം പ്രവൃത്തിചെയ്തു പ്രക്ഷീണരാകുന്നത് അത്രമാത്രം പ്രാണൻ നാം ഉപയോഗിച്ചുതീർത്തതുകൊണ്ടാണ്.

പ്രാണായാമമെന്നു ചൊല്ലുള്ള ഈ ശ്വാസാഭ്യാസം ശ്വസനത്തിനു ക്രമവും പ്രാണനും സമവ്യാപാരവും ഏർപ്പെടുത്തുന്നു. പ്രാണൻ സമമായി വ്യാപരിക്കുമ്പോൾ എല്ലാം വേണ്ടതുപോലെ പ്രവർത്തിക്കുന്നു. യോഗികൾക്കു സ്വന്തം ശരീരങ്ങളുടെമേൽ നിയന്ത്രണം കൈവരുമ്പോൾ, വല്ല ഭാഗത്തും വല്ല രോഗവുമുള്ളപക്ഷം, അവർക്കറിയാം, പ്രാണനവിടെ സമമല്ലെന്ന്. സാമ്യം വീണ്ടും സ്ഥാപിതമാകുംവരെ, അവർ പ്രാണനെ രോഗബാധിതഭാഗത്തേക്കു നയിക്കുന്നു.

നിങ്ങളുടെ സ്വന്തം ശരീരത്തിലെ പ്രാണനെ നിയമിക്കാവുന്നതുപോലെ, നിങ്ങൾ വേണ്ടത്ര കരുത്തനാണെങ്കിൽ, ഇവിടെയിരുന്നുകൊണ്ട് ഭാരതത്തിലുള്ള വേറൊരുവന്റെ പ്രാണനെയും നിങ്ങൾക്കു നിയന്ത്രിക്കാം. അതെല്ലാം ഒന്നാണ്. ഒരു വിച്ഛേദവുമില്ല. ഐക്യമാണ് നിയമം. ശാരീരികമായി, വൈകാരികമായി, മാനസികമായി, സദാചാരപരമായി, ആദ്ധ്യാത്മശാസ്ത്രപരമായി, അതെല്ലാം ഒന്ന്. ജീവിതം ഒരു സ്പന്ദംമാത്രം. ഈ ആകാശസാഗരത്തെ സ്പന്ദിപ്പിക്കുന്നതു നിങ്ങളെ സ്പന്ദിപ്പിക്കുന്നു. ഒരു തടാകത്തിൽ, ഗാഢതയുടെ വിവിധമാത്രകളുള്ള പല മഞ്ഞുപാളികളുള്ളതുപോലെ, അഥവാ നീരാവിയുടെ ഒരു കടലിൽ സാന്ദ്രതയ്ക്കു വിവിധമാത്രകളുള്ളതുപോലെതന്നെ. ഈ വിശ്വം ഒരു ദ്രവ്യസമുദ്രമാണ്. ഇത് ഒരു ആകാശസമുദ്രമാണ്. ഇതിൽ നമുക്കു സൂര്യനെയും ചന്ദ്രനെയും നക്ഷത്രങ്ങളെയും നമ്മളെത്തന്നെയും ഗാഢതയുടെ വിവിധനിലകളിലായി കാണാം. തുടർച്ച മുറിഞ്ഞിട്ടില്ല. അതൊന്നുതന്നെയാണ് നെടുനീളെ.

പിന്നെ, നാം ആധിഭൗതികശാസ്ത്രം പഠിക്കുമ്പോൾ, ലോകം ഒന്നാണെന്നറിയാനിടയാകുന്നു–ആത്മികവും ഭൗതികവും മാനസികവും ഔർജവുമായ ലോകങ്ങൾ വേറെയെന്നല്ല. അതെല്ലാം ഒന്നാണ്. പല ദർശനതലങ്ങളിൽനിന്നു കാണപ്പെടുന്നു എന്നുമാത്രം. നിങ്ങൾ നിങ്ങളെപ്പറ്റി ഒരു ശരീരമെന്നു വിചാരിക്കുമ്പോൾ, നിങ്ങൾ മനസ്സാണെന്നതു മറക്കും. നിങ്ങൾ മനസ്സാണെന്നു വിചാരിക്കുമ്പോൾ ശരീരവും മറക്കും. ഒറ്റ വസ്തുവാണ് നിങ്ങളായിരിക്കുന്നത്. അതിനെ നിങ്ങൾക്കു ദ്രവ്യമോ ശരീരമോ ആയിക്കാണാം. അഥവാ, മനസ്സോ ചൈതന്യമോ ആയിക്കണാം. ജന്മവും ജീവിതവും മരണവും പഴയ അന്ധവിശ്വാസങ്ങൾമാത്രം. ആരും ഒരിക്കലും ജനിച്ചില്ല, ആരും ഒരിക്കലും മരിക്കയുമില്ല. ഒരുവൻ തന്റെ സ്ഥാനം മാറ്റുന്നു– അത്രതന്നെ. പാശ്ചാത്യർ മരണത്തെ എത്രയോ പെരുപ്പിക്കുന്നതു കാണുമ്പോൾ എനിക്കു സങ്കടം തോന്നുന്നു. എപ്പോഴും ഒരിത്തിരിജീവിതം പിടിച്ചെടുക്കാനുള്ള ശ്രമമാണ്. 'ഞങ്ങൾക്ക് മരണാനന്തരജീവിതം തരണേമേ! ഞങ്ങൾക്കു ജീവിതം തരേണമേ!' അവർ പിന്നെയും ജീവിക്കാൻ പോകയാണെന്ന് ആരെങ്കിലും പറഞ്ഞാൽ ബഹുസുഖമാണ്! അങ്ങനെയൊന്നിനെ സംശയിക്കുന്നതുതന്നെ എങ്ങനെ! ഞാൻ മരിച്ചെന്ന് എങ്ങനെ സങ്കൽപ്പിക്കാനാണ്! നിങ്ങൾ മരിച്ചെന്നു

സ്വയം വിചാരിക്കുക. അപ്പോൾ കാണാം നിങ്ങളുടെ മൃതശരീരം കാണാൻ നിങ്ങളവിടെയുണ്ടെന്ന്. ഒരു നിമിഷവും നിങ്ങൾക്കു മറക്കാനാവാത്തവിധം അത്രയ്ക്കാശ്ചര്യയാഥാർത്ഥ്യമാണ് ജീവിതം. അതുപോലെ നിങ്ങളുടെ ഉണ്മയെത്തന്നെ നിങ്ങൾക്കു സംശയിക്കാം. ഇതാണ് ബോധത്തിന്റെ പ്രഥമവസ്തുത-ഞാൻ ഉണ്ട്. തീരെ ഇല്ലാതിരുന്ന ഒരു വസ്തുസ്ഥിതി ആർക്കു ഭാവന ചെയ്യാനാവും? സർവ്വസത്യങ്ങളിലും വെച്ച് ഇത് സ്വതഃസിദ്ധമാണ്. അതുകൊണ്ട് അമൃതത്വമെന്ന ആശയം മനുഷ്യനിൽ അന്തർഭവിച്ചിരിക്കുന്നു. അചിന്ത്യമായ ഒരു വിഷയത്തെ എങ്ങനെയാണ് ചർച്ചചെയ്യുക? സ്വതഃസിദ്ധമായ ഒരു വിഷയത്തിന്റെ പൂർവ്വപരപക്ഷങ്ങൾ നാം എന്തിനു ചർച്ച ചെയ്യണം?

ഈ സമസ്തവിശ്വവും അതുകൊണ്ട്, ഏകമാത്രമാണ്. ഏതു നിലപാടിൽനിന്നു നിങ്ങൾ നോക്കിയാലും, ഇപ്പോൾത്തന്നെ നമുക്ക് ഈ വിശ്വം പ്രാണാകാശമാത്രമാണ്. ശക്തിയും ദ്രവ്യവും ഓർക്കുക. മറ്റെല്ലാ മൂലതത്ത്വങ്ങളുംപോലെ ഇതും സ്വവിരുദ്ധമാണ്. കാരണം, എന്താണ് ശക്തി? ദ്രവ്യത്തെ ചലിപ്പിക്കുന്നത്. അപ്പോൾ ദ്രവ്യമോ? ശക്തികൊണ്ടു ചലിക്കുന്നത്, ഇതൊരു തുലാപ്പലകയാണ്! നമ്മുടെ യുക്തിവിചാരത്തിന്റെ ചില മൂലതത്ത്വങ്ങൾ അത്യന്തവിചിത്രങ്ങളാണ്, ശാസ്ത്രത്തെയും ജ്ഞാനത്തെയുംപറ്റി നാം വീമ്പിളക്കിയിട്ടും! സംസ്കൃതത്തിലെ പഴഞ്ചൊല്ലുപോലെ 'തലയില്ലാത്ത തവവേദനായാണിത്'. ഈ വസ്തുസ്ഥിതി മായയെന്നു വിളിക്കപ്പെടുന്നു. അതിനു സത്തയുമില്ല, അസത്തയുമില്ല. കാലദേശങ്ങളെ കടന്നതും സ്വതഃസത്തുമായതുമാത്രമാണ് 'സത്' അതുകൊണ്ടിതു സത്തല്ല. എങ്കിലും ഈ വിശ്വം സത്തയെക്കുറിച്ചുള്ള നമ്മുടെ ആശയത്തെ ഒരളവോളം തൃപ്തിപ്പെടുത്തുന്നുണ്ട്. അതുകൊണ്ട് ഇതിനൊരു പ്രത്യക്ഷസത്തയുണ്ട്.

എന്നാൽ പരമാർത്ഥസത്തയുണ്ട്. ഏതിലും ഏതിലൂടെയും ആ പാരമാർത്ഥ്യം കാലദേശനിമിത്തമായ വലയിൽ കുടുങ്ങിയതുപോലെയാണ്. അതാണ് പരമാർത്ഥമനുഷ്യൻ, അമിതം, അനാദി, അനന്തം, സദാശിവം, നിത്യമുക്തം. അവൻ കാലദേശനിമിത്തജാലത്തിൽ അകപ്പെട്ടു. അങ്ങനെതന്നെ ഈ ലോകത്തിലേതെല്ലാം. എന്തിന്റെയും പാരമാർത്ഥ്യം ആ അമിതംതന്നെ. ഇതു വിജ്ഞാനവാദമല്ല. ഈ ലോകം ഉള്ളതല്ലെന്നല്ല. ഇതിനൊരു ആപേക്ഷികസത്തയുണ്ട്. അതിന്റെ ആവശ്യങ്ങളെയൊക്കെ അതു നിറവേറ്റുന്നുമുണ്ട്. പക്ഷേ, അതിനൊരു സ്വതന്ത്രസത്തയില്ല. അത് സത്, ദേശകാലനിമിത്താതീതമായ കേവലസസത്യം, കാരണം.

ഞാൻ ഏറെദൂരം വ്യതിചലിച്ചിരിക്കുന്നു. ഇനി, നമ്മുടെ മുഖ്യവിഷയത്തിലേക്കു മടങ്ങാം.

എല്ലാ സ്വ(അബോധ)ചലനങ്ങളും സബോധചലനങ്ങലും നാഡികളിലൂടെയുള്ള പ്രാണപ്രവൃത്തികളാണ്. അബോധചലനങ്ങളുടെമേൽ നിയന്ത്രണം കിട്ടുന്നത്, വളരെ നല്ല ഒരു സംഗതിയാണെന്ന് നിങ്ങൾ ഇപ്പോൾ

കാണുന്നുവല്ലോ.

വേറൊരവസരത്തിൽ ഈശ്വരന്റെയും മനുഷ്യന്റെയും നിർവ്വചനം ഞാൻ പറഞ്ഞുതരികയുണ്ടായി. മനുഷ്യൻ ഒരനന്തവൃത്തമാണ്. അതിന് എങ്ങും പരിധിയില്ല. പക്ഷേ കേന്ദ്രം ഒരു സ്ഥാനത്തു സ്ഥാപിതമാണ്. ഈശ്വരനും ഒരനന്തവൃത്തം. അതിന് എങ്ങും പരിധിയില്ല. കേന്ദ്രം എവിടെയുമുണ്ട്. അവൻ എല്ലാ കൈകൾകൊണ്ടും പ്രവർത്തിക്കുന്നു. എല്ലാ കണ്ണുകളിലൂടെയും കാണുന്നു. എല്ലാ കാലുകൾകൊണ്ടും നടക്കുന്നു, എല്ലാ ശരീരങ്ങളിലും ശ്വസിക്കുന്നു. എല്ലാ ജീവനിലും ജീവിക്കുന്നു. എല്ലാ വദനങ്ങളിലൂടെയും വചിക്കുന്നു. എല്ലാ മസ്തിഷ്കത്തിലൂടെയും വിചാരിക്കയും ചെയ്യുന്നു. മനുഷ്യന് ഈശ്വരനെപ്പോലെയാകാം. അഖിലജഗന്നിയാമകത്വം നേടാം, തന്റെ അഹംബോധകേന്ദ്രം അനന്തഗുണമാക്കാമെങ്കിൽ, അതുകൊണ്ട് മനസ്സിലാക്കേണ്ട മുഖ്യസംഗതി ബോധമാണ്. ഇവിടെ ഇരുട്ടത്ത് ഒരു അനന്തരേഖയുണ്ടെന്നു വെയ്ക്കുക. നാം ആ രേഖ കാണുന്നില്ല. എന്നാൽ അതിൽ ഒരു ഭാസ്വരബിന്ദു ഉണ്ട്, അതു മുന്നോട്ടു നീങ്ങുകയാണ്. രേഖയിലൂടെ ചലിക്കേ, അതിന്റെ നാനാഭാഗങ്ങളെ അതു തുടർച്ചയായി പ്രകാശിപ്പിക്കുന്നു. പിന്നിട്ടതെല്ലാം വീണ്ടും ഇരുളുകയും ചെയ്യുന്നു. നമ്മുടെ ബോധത്തെ ശരിക്കും ഈ ഭാസ്വരബിന്ദുവോടുപമിക്കാം. അതിന്റെ ഭൂതാനുഭൂതികൾ വർത്തമാനത്തിനു സ്ഥാനം കൊടുത്തിരിക്കുന്നു. അഥവാ ഉപബോധമായിരിക്കുന്നു. നമ്മിലുള്ള അവയുടെ സാന്നിധ്യത്തെ നാം അറിയുന്നില്ല. പക്ഷേ, അവ അവിടെയുണ്ട്. അബോധപൂർവ്വം നമ്മുടെ ശരീരമനസ്സുകളെ സ്വാധീനിച്ചുകൊണ്ട്. ബോധാവലംബംകൂടാതെ ഇപ്പോൾ ചെയ്യുന്ന എല്ലാ ചലനവും മുമ്പു സബോധമായിരുന്നു. സ്വയം പ്രവർത്തിക്കാൻ വേണ്ടത്ര വേഗം അതിനു നൽകിയിട്ടുണ്ട്.

എല്ലാ നീതിസംഹിതകളിലുമുള്ള നിരപവാദമായ വലിയ പിഴവ്, ദുഷ്കൃത്യങ്ങളിൽനിന്നു മനുഷ്യനെ നിവർത്തിക്കാനുള്ള ഉപായം പഠിപ്പിക്കാൻ വിട്ടുപോയതാണ്. എല്ലാ നീതിസംഹിതകളും ഉപദേശിക്കുന്നുണ്ട്: 'മോഷ്ടിക്കരുത്!' വളരെ നല്ലത്, പക്ഷേ മനുഷ്യൻ മോഷ്ടിക്കുന്നതെന്തുകൊണ്ട്? എന്തുകൊണ്ടെന്നാൽ, എല്ലാ കളവും കൊള്ളയും മറ്റു ദുഷ്കൃത്യങ്ങളും നിയമേന സ്വയം പ്രവൃത്തങ്ങളായിരിക്കുന്നു. വഴിയുറച്ച കൊള്ളക്കാരനും കള്ളനും നുണയനും അധർമ്മികളായ ആണും പെണ്ണും അങ്ങനെയൊക്കെയിരിക്കുന്നത് അവശരായിട്ടാണ്! പരാമർത്ഥത്തിൽ ഇതു ഭയങ്കരമായ ഒരു മാനസികപ്രശ്നമാണ്. അത്യുദാരമായ വെളിച്ചത്തിൽ നാം മനുഷ്യനെ കാണണം. നന്നാക്കുക അത്ര എളുപ്പമല്ല. സ്വതന്ത്രരാകുംവരെ നിങ്ങൾ വെറും യന്ത്രങ്ങളല്ലാതെ എന്താണ്? നിങ്ങൾ നല്ലവനാണെന്നുവെച്ചു ഗർവ്വിക്കണോ? തീർച്ചയായും അരുത്. നിങ്ങൾ നല്ലവനായിരിക്കുന്നത് നിങ്ങൾക്കത് ഒഴിച്ചുകൂടാഞ്ഞിട്ടാണ്. വേറൊരുവൻ ചീത്തയായിരിക്കുന്നത് അവന്നത് ഒഴിച്ചുകൂടാഞ്ഞിട്ടാണ്. നിങ്ങൾ അവന്റെ സ്ഥാനത്തായിരുന്നെങ്കിൽ നിങ്ങളെന്തായിട്ടുണ്ടാവുമെന്ന് ആരറിയുന്നു? തെരുവിലെ സ്ത്രീയും ജയിലിലെ കള്ളനും

നിങ്ങൾ നന്നാകട്ടെ എന്നുവെച്ചു ബലികഴിക്കപ്പെടുന്ന ക്രിസ്തുവാണ്. അത്തരമാണ് തോലനനിയമം. എല്ലാ ദുഷ്ടതമന്മാരും, പിശാചുകളും– അവരെല്ലാം എന്റെ ക്രിസ്തുവാണ്! ഞാൻ ഈശ്വരനായ ക്രിസ്തുവിനും പിശാചായ ക്രിസ്തുവിനും ഒരാരാധന ചെയ്യാൻ കടപ്പെട്ടവനാണ്. ഇതാണെന്റെ തത്ത്വം. എനിക്കത് ഒഴിക്ക വയ്യ. നല്ലവന്റെയും പുണ്യവാന്റെയും പാദങ്ങളിലേക്ക് ദുഷ്ടന്റെയും പൈശാചികന്റെയും പാദങ്ങളിലേക്ക്, എന്റെ പ്രണാമങ്ങൾ ചെല്ലുകയാണ്. അവരെല്ലാം എന്റെ ആചാര്യന്മാരാണ്. എന്റെ ആത്മീയപിതാക്കൾ, എന്റെ രക്ഷകന്മാർ! ഞാൻ ഒരുവനെ ശപിച്ചേയ്ക്കാം. എങ്കിലും അവന്റെ കുറ്റങ്ങൾകൊണ്ടു മെച്ചപ്പെടാം. വേറൊരുവനെ ഞാൻ അനുഗ്രഹിച്ചേയ്ക്കാം. അവന്റെ സൽക്കർമ്മങ്ങൾകൊണ്ടു ഞാൻ മെച്ചപ്പെടാം. ഇത്, ഞാനിവിടെ നിൽക്കുന്നു എന്ന പോലെതന്നെ സത്യമാണ്. തെരുവാടിസ്ത്രീയെ എനിക്കു ഗർഹിക്കേണ്ടതുണ്ട്, സമുദായം ആവശ്യപ്പെടുന്നതുകൊണ്ട്! അവൾ, എന്റെ രക്ഷകി, ആരുടെ തെരുവാട്ടം മറ്റു സ്ത്രീകളുടെ ചാരിത്ര്യഹേതുവായിരിക്കുന്നു, അവൾ! അതേപ്പറ്റി വിചാരിക്കുക! പുരുഷന്മാരേ, സ്ത്രീകളേ! നിങ്ങളുടെ മനസ്സിൽ ഈ പ്രശ്നത്തെപ്പറ്റി വിചാരിക്കൂ, ഇതൊരു സത്യമാണ്. നഗ്നവും ധീരവുമായ സത്യം! ഞാൻ ലോകത്തെ ഏറെക്കണ്ടുംതോറും, സ്ത്രീപുരുഷന്മാരെ കൂടുതൽ കാണുംതോറും, ഈ തീർച്ചയ്ക്കു കരുത്തേറുന്നു. ആരെ ഞാൻ പഴിക്കണം? ആരെ ഞാൻ സ്തുതിക്കണം? പരിചയുടെ ഇരുപുറവും കാണേണ്ടതുണ്ട്.

നമ്മുടെ മുമ്പിലുള്ള കർത്തവ്യം വിപുലമാണ്. ആദ്യമായും അഗ്രിമമായും നാം നോക്കേണ്ടത്, അടിഞ്ഞുകിടക്കുന്ന, നമുക്കു സ്വയം പ്രവൃത്തങ്ങളായി ഭവിച്ചിട്ടുള്ള, വിപുലവവിചാരരാശിയെ നിയന്ത്രിക്കാനാണ്.

ദുഷ്പ്രവൃത്തി ബോധതലത്തിലാണ്, സംശയമില്ല. പക്ഷേ, ദുഷ്പ്രവൃത്തിയെ ഉളവാക്കിയ കാരണം വളരെ അപ്പുറത്ത്, അബോധത്തിന്റെയും അദൃഷ്ടത്തിന്റെയും ലോകങ്ങളിൽ, ആയിരിക്കുന്നു. അതുകൊണ്ട് കൂടുതൽ പ്രബലങ്ങളും.

പ്രായോഗികമനോവിജ്ഞാനിയും അതിന്റെ ശക്തികളെ ആദ്യം തിരിച്ചുവിടുന്നത് അബോധത്തെ നിയന്ത്രിക്കുന്നതിലേയ്ക്കാണ്. അതു നമുക്കാവുമെന്നും നമുക്കറിയാം. എന്തുകൊണ്ട്? അബോധത്തിന്റെ കാരണം സബോധമാണെന്നു നമുക്കറിയാവുന്നതുകൊണ്ട്. അബോധവിചാരങ്ങൾ കോടിക്കണക്കായി അടിഞ്ഞു കിടക്കുന്ന പഴയ സബോധവിചാരങ്ങളാണ്. പഴയ ബോധപ്രവൃത്തികൾ കല്ലിച്ചുകഴിഞ്ഞവ. നാം അവയുടെനേരെ നോക്കുന്നില്ല. അവയെ അറിയുന്നില്ല. അവയെ മറന്നിരിക്കുന്നു. എന്നാൽ, ധരിച്ചുകൊൾക, തിന്മയുടെ ശക്തികൾ അബോധതലത്തിലാണെങ്കിൽ, അതുപോലെതന്നെയാണ് നന്മയുടെ ശക്തികളും. പോക്കറ്റിലെന്നപോലെ, നമ്മിൽ സംഭൃതമായിട്ടു നമുക്കു പലതുമുണ്ട്. നമ്മൾ അവയെ മറന്നിരിക്കുന്നു. അവയെ ഓർക്കുന്നേ ഇല്ല. അവയോ, വളരെ ഉണ്ട്. അഴുകുന്നു, തീർച്ചയായും അപകടകരങ്ങളായിത്തീരുന്നു. അവ പൊന്തിവ

രികയാണ്. മനുഷ്യവർഗ്ഗത്തെ കൊല്ലുന്ന അബോധഹേതുക്കൾ. അതുകൊണ്ട്, യഥാർത്ഥമായ മനോവിജ്ഞാനീയം അവയെ ബോധത്തിന്റെ നിയന്ത്രണത്തിൽ കൊണ്ടുവരാൻ ശ്രമിക്കും. മഹത്തായ യത്നം മനുഷ്യനെ തികച്ചും തൻനാഥനാക്കുവാൻ വേണ്ടി, അവനെ ഏതാണ്ടു പുനർജീവിപ്പിക്കയാണ്. നമ്മുടെ ശരീരത്തിലെ കരൾ മുതലായ കരണങ്ങളുടെ സ്വയം വ്യാപാരങ്ങളെന്നു നമ്മൾ പറയുന്നവയെക്കൊണ്ടു പോലും നമ്മുടെ ശാസനകളെ അനുസരിപ്പിക്കാവുന്നതാണ്.

ഇതാണ് പഠിപ്പിന്റെ ഒന്നാംഭാഗം. അബോധത്തിന്റെ നിയന്ത്രണം. അടുത്തത് സബോധത്തെ കവിഞ്ഞുപോകയാണ്. അബോധപ്രവൃത്തി ബോധത്തിന്റെ അടിയിലായതുപോലെ, ബോധത്തിനു മുകളിലായി വേരൊരു പ്രവൃത്തിയുണ്ട്. ഈ ബോധാതീതത്തിനു മുകളിലായി വേറൊരു പ്രവൃത്തിയുണ്ട്. ഈ ബോധാതീതത്തെ പ്രാപിക്കുമ്പോൾ മനുഷ്യൻ സ്വതന്ത്രനും മുക്തനുമാകുന്നു. മൃതി അമൃതമാകുന്നു. ദൗർബ്ബല്യം അനന്തശക്തിയായി ഭവിക്കുന്നു. ഇരുമ്പുകെട്ടു സ്വതന്ത്രമായി മാറുന്നു. അതാണ് ലക്ഷ്യം. ബോധാതീതത്തിന്റെ അനന്തലോകം.

അങ്ങനെ, അതുകൊണ്ട്, രണ്ടുവിധം പ്രവൃത്തി വേണമെന്നു നാം കാണുന്നു. ആദ്യത്തേത്, നിലവിലുള്ള രണ്ടു സാധാരണധാരകളായ ഇഡാപിംഗളകളെ മുറയ്ക്കു പ്രവർത്തിപ്പിച്ചു ഉപബോധവ്യാപാരം നിയന്ത്രിക്കുക. രണ്ടാമത്തേത്, ബോധത്തിനുമപ്പുറം കടക്കുക.

ദീർഘകാലം ആത്മൈകാഗ്ര്യം അഭ്യസിച്ച്, ഈ സത്യം പ്രാപിച്ചവൻമാത്രമേ യോഗിയാവൂ എന്നു ഗ്രന്ഥങ്ങൾ പറയുന്നു. അപ്പോൾ സുഷുമ്ന തുറക്കുന്നു. ഈ നവമാർഗ്ഗത്തിൽ മുമ്പൊരിക്കലും കടന്നിട്ടില്ലാത്ത ഒരു ധാര അതിലെത്തുകയും ക്രമേണ ഓരോ പത്മകേന്ദ്രങ്ങളെ (എന്നാണ് അലങ്കാരഭാഷയിൽ ഞങ്ങൾപറയുക) ആരോഹണം ചെയ്കയും ഒടുവിൽ മസ്തിഷ്കത്തെ പ്രാപിക്കയും ചെയ്യും. അപ്പോൾ യോഗി, താൻ വാസ്തവത്തിലെന്തോ, അതിനെക്കുറിച്ചു ബോധവാനാകും. ഈശ്വരൻ തന്നെ എന്ന്.

ഓരോരുവന്നും, ആരെയും ഒഴിക്കാതെ, നമ്മിലോരോരുവന്നും, യോഗത്തിന്റെ ഈ ഉച്ചപദം ആരോഹണം ചെയ്യാനാവും. പക്ഷേ അതൊരു ഭയങ്കരയത്നമാണ്. ഒരുവന് ഈ സത്യം പ്രാപിക്കണമെങ്കിൽ പ്രവചനം കേൾക്കുക, ചില്ലറ ശ്വാസാഭ്യാസം നടത്തുക എന്നതിലധികമായി ചിലതു ചെയ്യേണ്ടിവരും. എല്ലാം സന്നാഹത്തിലാണ് കിടക്കുന്നത്. വിളക്കു കൊളുത്താൻ എത്രനേരം വേണം? ഒരു നിമിഷം മാത്രം. എന്നാൽ ഒരു മെഴുകുതിരിയുണ്ടാക്കാൻ എത്രനേരമെടുക്കുന്നു! ഒരു സദ്യയുണ്ണാൻ എത്ര നേരം വേണം? ഒരുപക്ഷേ ഒരു നാഴിക. ഭക്ഷ്യം പാകംചെയ്യാനോ, നാഴികകളും! നമുക്ക് ഒരു നിമിഷംകൊണ്ട് വിളക്കു കൊളുത്തണം. പക്ഷേ മെഴുകുതിരിയുണ്ടാക്കുന്നതാണ് മുഖ്യസംഗതിയെന്നു നാം മറക്കുന്നു.

ലക്ഷ്യപ്രാപ്തി അത്ര കഠിനമായാലും നമ്മുടെ അത്യല്പശ്രമങ്ങളും വിഫലങ്ങളല്ല. നമുക്കറിയാം, ഒന്നും നഷ്ടമാകുന്നില്ല. ഗീതയിൽ അർജ്ജു

നൻ ചോദിക്കുന്നു: 'ഈ ജന്മം യോഗസിദ്ധിയെ പ്രാപിക്കാത്തവർ, അവർ, ഗ്രീഷ്മമേഘങ്ങൾപോലെ നശിച്ചുപോകുന്നുവോ?' കൃഷ്ണൻ മറുപടി പറയുന്നു: 'തോഴ, ഒന്നും ഈ ലോകത്തിൽ നശിക്കുന്നില്ല. ഒരുവൻ എന്തൊക്കെ ചെയ്യുന്നുവോ അതൊക്കെ അവന്റേതായിരിക്കുന്നു. യോഗ ഫലം ഈ ജന്മം ഉണ്ടാവാത്തപക്ഷം, അത് അടുത്ത ജന്മം വീണ്ടുമാരം ഭിക്കുന്നു. അല്ലെങ്കിൽ, യേശുവിന്റെയും ബുദ്ധന്റെയും ശങ്കരന്റെയും അത്ഭുതശൈശവത്തെ നിങ്ങൾ എങ്ങനെ വ്യാഖ്യാനിക്കും?

ശ്വസനവും ഇരുപ്പും മറ്റും യോഗസഹായങ്ങളാണ്. സംശയമില്ല. പക്ഷേ, അവ കേവലം കായികങ്ങളാണ്. മഹാസന്നാഹങ്ങൾ മാനസിക ങ്ങളാണ്. വേണ്ടുന്ന ഒന്നാമത്തെ സംഗതി നിശ്ശബ്ദവും ശാന്തിപരവു മായ ഒരു ജീവിതമാണ്.

യോഗിയാകാനാഗ്രഹിക്കുന്നപക്ഷം നിങ്ങൾ സ്വതന്ത്രനായിരിക്കണം. ഏകാകിയായി സർവ്വവ്യാകുലതാവിമുക്തമായ ചുറ്റുപാടിൽ പാർപ്പാക്കു കയും വേണം. സുഖവും സുന്ദരവുമായ ഒരു ജീവിതം കൊതിച്ചു കൊണ്ട്, അതേസമയം ആത്മാവിനെ സാക്ഷാൽകരിക്കണമെന്നുള്ളവർ, മരക്കഷ്ണമെന്നസ്ധാളിച്ചു മുതലയെ പിടികൂടി പുഴകടക്കാനാശിക്കുന്ന മൂഢനെപ്പോലെയാണ്. 'ആദ്യം നിങ്ങൾ ദൈവരാജ്യം തേടുവിൻ. മറ്റെല്ലാം നിങ്ങളോടു ചേർക്കപ്പെടും.' ഇതാണ്, ഒറ്റ മഹാകർത്തവ്യം. ഇതു ത്യാഗ മാണ്. ഒരാദർശത്തിനുവേണ്ടി ജീവിക്കുക. മറ്റൊന്നിനും മനസ്സിൽ ഇടം വിടരുത്. ഒരിക്കലും പിഴയ്ക്കാത്തത്, നമ്മുടെ അദ്ധ്യാത്മസിദ്ധി, സമ്പാ ദിക്കാൻ നമ്മുടെ സർവ്വശക്തികളും മുന്നോട്ടു വെയ്ക്കാം. സാക്ഷാൽക്കാ രത്തിനു നേരായ വാഞ്ഛയുള്ളപക്ഷം നാം പ്രയത്നിക്കണം. പ്രയത്ന ത്തിലൂടെ വളർച്ചവരികയും ചെയ്യും. നാം തെറ്റുകൾ ചെയ്തേയ്ക്കാം. പക്ഷ അവ ഓർക്കാപ്പുറത്തെ ദേവദൂതന്മാ*രാവാം.

അദ്ധ്യാത്മജീവിതത്തിന് അത്യന്തസഹായം ധ്യാനമാണ്. ധ്യാനത്തിൽ നാം നമ്മുടെ ഭൗതികോപാധികളെല്ലാം ഉരിഞ്ഞുകളഞ്ഞ്, നമ്മുടെ ദിവ്യ പ്രകൃതിയെ അനുഭവിക്കുന്നു. ധ്യാനത്തിൽ ഒരു ബാഹ്യസഹായത്തെയും അവലംബിക്കുന്നില്ല. ആത്മാവിന്റെ സ്പർശത്തിന് എത്ര ഇരുണ്ടേടത്തും അത്യുജ്ജ്വലനിറം പൂശാൻ സാധിക്കും. അതിനു നീചതമവസ്തുവിന്റെ മേലും പരിമളം പൊഴിക്കാൻ കഴിയും. അതിനു ദുഷ്ടനെ ദിവ്യനാക്കാ നാവും. സർവ്വശത്രുതയും സർവ്വസ്വാർത്ഥതയും തൂത്തുമായ്ക്കപ്പെടു ന്നു. ദേഹചിന്ത എത്രകുറയുന്നോ അത്രയ്ക്കു മെച്ചം. കാരണം, ശരീര മാണ് നമ്മെ താഴേയ്ക്കു വലിക്കുന്നത്. ആസക്തി, അഭിമാനം-ഇതാണ് നമ്മെ ശോകാകുലരാക്കുന്നത്. അതാണ് രഹസ്യം. ഞാൻ ചൈതന്യമാ ണ്, ശരീരമല്ല എന്നു വിചാരിക്കുക. വിശ്വം മുഴുവൻ, അതിന്റെ സർവ്വ ബന്ധങ്ങളും, അതിന്റെ എല്ലാ നന്മയും തിന്മയും ഉൾപ്പെടെ, വെറുമൊരു വർണ്ണചിത്രപരമ്പര, തുണിയിൽ വരച്ച ദൃശ്യങ്ങൾ. അതിന്റെ സാക്ഷി യാണ് ഞാൻ.

---

* 'ദേവദൂത്മാർ ഓർക്കാപ്പുറത്ത്' എന്നൊരു കവിതയുണ്ട്. വി. സ. സ. ഏഴാം ഭാഗം. 161-ാം പുറത്ത്.

## 16

## ഭക്തി

ഒരു സഗുണേശ്വരനെക്കുറിച്ചുള്ള ആശയം, വളരെ ചുരുക്കം മതങ്ങളിലൊഴിച്ച് ഏതാണ്ടെല്ലാറ്റിലും നിറയുറച്ചിട്ടുണ്ട്. ബൗദ്ധന്മാരും ജൈനന്മാരുമൊഴിച്ച്,ലോകത്തിലുള്ള ഏതാണ്ടെല്ലാ മതങ്ങൾക്കും സഗുണേശ്വരനെക്കുറിച്ചു സങ്കൽപ്പമുണ്ട്. അതോടുകൂടി ഭക്തിയും ആരാധനയുമെന്ന ആശയവും വരുന്നു. ബൗദ്ധന്മാരും ജൈനന്മാരും, തങ്ങൾക്കു ഒരു സഗുണേശ്വരനുമില്ലെങ്കിലും തങ്ങളുടെ മതസ്ഥാപകന്മാരെ മറ്റുള്ളവർ സഗുണേശ്വരനെ ആരാധിക്കുന്ന അതേ നിയതരീതിയിൽ ആരാധിക്കുന്നു. മനുഷ്യനിലേക്ക് പ്രേമത്തെ പ്രതിബിംബിപ്പിക്കാവുന്ന ഒരുത്കൃഷ്ടസത്ത്വത്തെ ഭജിക്കയും പൂജിക്കയും ചെയ്കയെന്ന ഈ ആശയം സാർവ്വലൗകികമാണ്. വിവിധമതങ്ങളിൽ ഈ പ്രേമവും ഭജനവും പ്രകടമാകുന്നതു വിവിധമാത്രകളിൽ വ്യത്യസ്തഘട്ടങ്ങളിലാണ്. ഏറ്റവും താണഘട്ടം കർമ്മകലാപമാണ്. അപ്പോൾ നിർഗുണാശയങ്ങൾ മിക്കവാറും അശക്യമാണ്, അവ ഏറ്റവും താണതലത്തിലേക്കു വലിച്ചു താഴ്ത്തപ്പെടുകയും മൂർത്തങ്ങളാക്കപ്പെടുകയും ചെയ്യുന്നു. രൂപങ്ങളും അക്കൂട്ടത്തിൽ വിവിധപ്രതീകങ്ങളും പ്രചാരത്തിൽ വരുന്നു. ലോകചരിത്രത്തിലുടനീളം കാണാം വിചാരരൂപങ്ങളിലും പ്രതീകങ്ങളിലും കൂടി മനുഷ്യൻ നിർഗുണത്തെ ഗ്രഹിക്കാൻ ശ്രമിക്കയാണെന്ന്. മതത്തിന്റെ ബാഹ്യപ്രകാശനങ്ങളെല്ലാം-മണിയും പാട്ടും കർമ്മകലാപങ്ങളും പുസ്തകങ്ങളും വിഗ്രഹങ്ങളും-ആ ഇനത്തിൽ പെടുന്നു. ഇന്ദ്രിയപ്രീതികരമായതെന്തും, നിർഗുണത്തിന്റെ മൂർത്തവിഗ്രഹം രൂപപ്പെടുത്താൻ മനുഷ്യനെ സഹായിക്കുന്നതെന്തും കൈക്കൊണ്ടു പൂജിക്കപ്പെടുന്നു.

കൂടെക്കൂടെ, എല്ലാ മതത്തിലുമുണ്ടായിട്ടുണ്ട് പരിഷ്കർത്താക്കൾ, സർവ്വപ്രതീകങ്ങൾക്കും കർമ്മകലാപങ്ങൾക്കും എതിരായി നിലകൊണ്ടവർ. എന്നാൽ അവരുടെ എതിർപ്പുകൾ വിഫലങ്ങളായിരുന്നു. എന്തെന്നാൽ, മനുഷ്യൻ ഇന്ന് അവനിരിക്കുംപോലിരിക്കുന്നിടത്തോളം കാലം, ബഹുഭൂരിപക്ഷത്തിനും എപ്പോഴും വേണ്ടിവരും പിടിച്ചുനിൽക്കാൻ മൂർത്തമായ വല്ലതും. തങ്ങളുടെ ആശയങ്ങളെ ചുറ്റും അടക്കുവാൻ നടുക്കെന്തെങ്കിലും, തങ്ങളുടെ മനസ്സിലുള്ള എല്ലാ വിചാരരൂപങ്ങളുടെയും കേന്ദ്രമാകാവുന്ന ചിലതെല്ലാം. മുഹമ്മദീയരുടെയും പ്രൊട്ടസ്റ്റന്റുകാരുടെയും വമ്പിച്ച പരിശ്രമങ്ങളെല്ലാം നിയുക്തമായിട്ടുള്ളത് ഈ ലക്ഷ്യത്തിലേക്കാണ് എല്ലാ കർമ്മകലാപങ്ങളെയും നശിപ്പിച്ചുകളയാൻ. എങ്കിലും നമുക്കു കാണാം. അവരുടെയിടയിലും കർമ്മകലാപങ്ങൾ കടന്നു

കൂടിയിട്ടുണ്ടെന്ന്. അവയെ പുറത്തു നിർത്താനാവില്ല. നെടുനാളത്തെ കഷ്ടപ്പാടിനുശേഷം ബഹുജനങ്ങൾ ഒരു പ്രതീകം മാറി വേറൊന്നങ്ങെടുക്കും. മുഹമ്മദനല്ലാത്തവൻ ഉപയോഗിക്കുന്ന ഓരോ കർമ്മവും രൂപവും വിഗ്രഹവും ചടങ്ങളും പാപമയമെന്നു വിചാരിക്കുന്ന മുഹമ്മദൻ തന്റെ തന്നെ അമ്പലമായ 'കാഅബ'യിൽ വരുമ്പോൾ അങ്ങനെ വിചാരിക്കുന്നില്ല. മതനിഷ്ഠനായ ഏതു മുഹമ്മദനും പ്രാർത്ഥിക്കുമ്പോൾ താൻ 'കാഅബാ' ക്ഷേത്രത്തിലാണെന്നു ഭാവനചെയ്യണം. അയാൾ അവിടേയ്ക്കു തീർത്ഥാടനം ചെയ്യുമ്പോൾ, ആ അമ്പലച്ചുമരിലെ കരിങ്കല്ലിനെ മുത്തംവെയ്ക്കണം. കോടികോടി തീർത്ഥാടകർ ആ കല്ലിൽ മുദ്രണം ചെയ്ത മുത്തങ്ങളെല്ലാം, വിധിയുടെ അവസാനദിനം, വിശ്വാസിയുടെ മെച്ചത്തിനു സാക്ഷികളായെണീറ്റുനിൽക്കും. പിന്നെയുണ്ട് 'സിംസിം'കിണർ. ആ കിണറ്റിൽനിന്നും തെല്ലു വെള്ളമെങ്കിലും കോരുന്ന ആർക്കും പാപം പൊറുക്കപ്പെടും. ഉയിർത്തെഴുന്നേൽപിൻനാൾ കഴിഞ്ഞ് ഒരു നവദേഹം കിട്ടും. അയാൾ ചിരം ജീവിക്കയും ചെയ്യും എന്ന് മുഹമ്മദർ വിശ്വസിക്കുന്നു.

മറ്റുള്ളവരിൽ ഈ പ്രതീകവിദ്യ മന്ദിരങ്ങളുടെ രൂപത്തിലാണ് വരുന്നത്. പ്രൊട്ടസ്റ്റന്റ്കാർ വിശ്വസിക്കുന്നതു പള്ളികൾ മറ്റിടങ്ങളെക്കാൾ പാവനതരമെന്നാണ്. പള്ളികൾ, ഈ മട്ടിൽ, പ്രതീകത്തിനുപകരം നിൽക്കുന്നു. അല്ലെങ്കിൽ ഗ്രന്ഥമുണ്ട്. ഗ്രന്ഥമെന്നു വെച്ചാൽ അവർക്കു മറ്റു ഏതു പ്രതീകത്തെക്കാളും എത്രയും പുണ്യതരമാണ്. പ്രതീകങ്ങൾക്കെതിരെ പ്രവചനം ചെയ്യുന്നതു വെറുതെയാണ്. മാത്രമല്ല, എന്തിനവയ്ക്കെതിരെ പ്രവചനം ചെയ്യണം? മനുഷ്യൻ പ്രതീകം ഉപയോഗിക്കാതിരിക്കാൻ ഒരു യുക്തിയുമില്ല. അവർ പ്രതീകം കൈക്കൊള്ളുന്നത് അവയ്ക്കു പിന്നിലുള്ള സൂചിതാശയത്തെ പ്രതിനിധാനംചെയ്യാനാണ്. ഈ വിശ്വം ഒരു പ്രതീകമാണ്; അതിലും അതിലൂടെയും, അതിനപ്പുറത്തു പിന്നിലുള്ള സുചിതവസ്തുവെ ഗ്രഹിക്കാൻ ശ്രമിക്കയാണ് നാം. ചൈതന്യമാണ് ലക്ഷ്യം. ജഡമല്ല. രൂപങ്ങൾ വിഗ്രങ്ങൾ മണികൾ മെഴുകുതിരികൾ ഗ്രന്ഥങ്ങൾ പള്ളികൾ അമ്പലങ്ങൾ, വിശുദ്ധപ്രതീകങ്ങളെല്ലാം, വളരെ നല്ലതുതന്നെ. വളർന്നുവരുന്ന ആത്മനിഷ്ഠാവല്ലരിക്കു വലിയ സഹായമാണ്. അത്രത്തോളം മാത്രം, അപ്പുറത്തേയ്ക്കില്ല. പള്ളിയിൽ പിറക്കുന്നതു വളരെ നന്ന്. പക്ഷേ പള്ളിയിൽ മരിക്കുന്നതു വളരെ ചീത്ത. ചെറിയ ആത്മനിഷ്ഠാവല്ലരിയെ തുണയ്ക്കുന്ന ചില രൂപങ്ങളുടെ അതിർത്തിയ്ക്കകത്തു പിറക്കുന്നതു വളരെ നല്ലത്. എന്നാൽ ഒരുവൻ ഈ രൂപങ്ങളുടെ കുടുക്കുകളിൽ കിടന്നു മരിക്കുന്നെങ്കിൽ അതു കാണിക്കുന്നത് അയാൾ വളർന്നിട്ടില്ലെന്നാണ്. ആത്മാവിനു ഒരു വികാസവും ഉണ്ടായിട്ടില്ലെന്ന്.

അതുകൊണ്ട്, പ്രതീകങ്ങളും കർമ്മകലാപങ്ങളും രൂപങ്ങളും എക്കാലവും വെച്ചിരിക്കണമെന്ന് ആരെങ്കിലും പറയുന്നെങ്കിൽ അയാൾ അസാ

ധുവാണ്. പ്രതീകങ്ങളും കർമ്മകലാപങ്ങളും ആത്മാവിന്റെ വളർച്ചയ്ക്കു സഹായമാണെന്നാണ് പറയുന്നതെങ്കിലോ, അയാൾ സാധുവാണ്. പക്ഷേ ഈ ആത്മവികാസമെന്നുവെച്ചാൽ ബുദ്ധിപരമായ വല്ലതുമാണെന്നു നിങ്ങൾ ധരിച്ചുപോകരുത്. ഒരു മനുഷ്യന് അതിമാത്രം ബുദ്ധിയുണ്ടാവാം. എങ്കിലും ആത്മികമായി അയാളൊരു ശിശുവാകാം. ഈ നിമിഷം നിങ്ങൾക്കിതു പരീക്ഷിക്കാം. സർവ്വവ്യാപിയായ ഒരീശ്വരനിൽ വിശ്വസിക്കാൻ നിങ്ങളെയെല്ലാം പഠിപ്പിച്ചിട്ടുണ്ട്. അതു വിചാരിക്കാൻ ശ്രമിക്കുക. സർവ്വവ്യാപിത്വമെന്നാലെന്തെന്ന് ഏതാണ്ടൊന്നു ഭാവനചെയ്യാൻ നിങ്ങളിൽ എത്രയോ കുറച്ചുപേർക്കേ ആവുന്നുള്ളു! നിങ്ങൾ കഠിനമായി പണിപ്പെട്ടാൽ, കടലിന്റേയോ ആകാശത്തിന്റേയോ പച്ചപ്പാരിൻപെരുപരപ്പിന്റേയോ മരുഭൂമിയുടെയോ പ്രതീതിപോലെ എന്തോ ഒന്നു നിങ്ങൾക്കു കിട്ടിയേക്കും. ഇതെല്ലാം ജഡമായ പ്രതിമകളാണ്. നിർഗുണത്തെ നിർഗുണമായി, ആദർശത്തെ ആദർശമായി, ധരിക്കാനാവാത്ത കാലത്തോളം ഈ രൂപങ്ങളെയും ഈ ജഡമായപ്രതിമകളെയും അവലംബിക്കയും വേണം. ഈ പ്രതിമകൾ മനസ്സിനകത്തോ പുറത്തോ എന്നതുകൊണ്ട് വലിയ വ്യത്യാസം വരുന്നില്ല. നമ്മളെല്ലാം വിഗ്രഹാരാധകരാണ്, വിഗ്രാഹാരധന നല്ലതുമാണ്. കാരണം അതു മനുഷ്യപ്രകൃതിയിലുള്ളതാണ്. അതിനെ ആർക്കതിക്രമിക്കാം? സംസിദ്ധപുരുഷന്ന്, ഈശ്വരപുരുഷന്നു മാത്രം. ബാക്കിയെല്ലാവരും വിഗ്രഹാരാധകരാണ്. നമ്മുടെ മുമ്പിൽ ഈ വിശ്വത്തെ, അതിന്റെ രൂപങ്ങളോടും ആകാരങ്ങളോടുംകൂടി, കാണുന്ന കാലത്തോളം നാം വിഗ്രഹാരാധകരാണ്. ഇതൊരു അതിമാത്രവിഗ്രഹമാണ് നാമാരാധിക്കുന്നത്. താൻ ശരീരമാണെന്നു ആർ പറയുന്നുവോ അവൻ പിന്നെ വിഗ്രഹാരാധകനാണ്. നാം ചൈതന്യമാണ്. രൂപമോ ആകാരമോ ഇല്ലാത്ത ചൈതന്യം, അനന്തചൈതന്യം ജഡമല്ല. അതുകൊണ്ട് നിർഗുണത്തെ ഗ്രഹിക്കാനാവാത്ത ജഡത്തിലും ജഡത്തിലൂടെയും ശരീരമായിട്ടല്ലാതെ തന്റെ തനിരൂപം വിചാരിക്കാനാവാത്ത, എതൊരുവനും വിഗ്രഹാരാധകനാണ്. എന്നിട്ടും അന്യോന്യം വിഗ്രഹാരാധകരെന്നു വിളിച്ച് ആളുകൾ തമ്മിൽ എന്തൊരു യുദ്ധം! അഥവാ തന്റെ വിഗ്രഹം ശരി, മറ്റവന്റേതു തെറ്റ് എന്നു പറയുകയാണ് ഓരോരുത്തനും.

അതുകൊണ്ട്, നാം ഈ ബാലിശസങ്കൽപ്പങ്ങളെ ഒഴിച്ചുകളയണം. മതം പതയുന്ന വെറും പദസമൂഹമാണ്, അതൊരു സിദ്ധാന്തസംഹിത മാത്രമാണ് എന്നു വിചാരിക്കുന്ന മനുഷ്യരുടെ ചിലപ്പിന്നപ്പുറം നാം കടക്കണം. അവർക്കു മതം ബുദ്ധിപരമായ ഒരു ചെറുസമ്മതമോ വിസമ്മതമോ മാത്രമാണ്. അവർക്കു മതം താന്താങ്ങളുടെ പുരോഹിതർ ചൊല്ലിക്കൊടുക്കുന്ന ചില വാക്കുകളിൽ വിശ്വസിക്കലാണ്; അവർക്കു മതം തങ്ങളുടെ പിതാമഹന്മാർ വിശ്വസിച്ചിരുന്ന എന്തോ ആണ്. അവർക്കു

മതം സ്വദേശീയാന്ധവിശ്വാസങ്ങളാണെന്നതുകൊണ്ട് തങ്ങൾ അള്ളിപ്പി ടിച്ചിട്ടുള്ള ചിലതരം ആശയങ്ങളും അന്ധവിശ്വാസങ്ങളുമാണ്. നാം ഇതി നെയെല്ലാം അതിക്രമിക്കയും മാനവവർഗ്ഗത്തെ പതുക്കെ വെളിച്ചത്തി ലേക്കു വരുന്ന ഒരു വിപുലസത്ത്വമായി കാണുകയും വേണം. അതൊരു അത്ഭുതലത, ഈശ്വരനെന്നു വിളിക്കപ്പെടുന്ന ആ അത്ഭുതസത്യത്തി ലേക്കു സ്വയം വിരിയുന്നു. ഇതിലേക്കുള്ള ആദ്യത്തെ ചുറ്റിത്തിരിയിലു കളും ആദ്യത്തെ ചലനങ്ങളും എപ്പോഴും ജഡത്തിലൂടെയും കർമ്മക ലാപത്തിലൂടെയുമത്രേ.

ഈ കർമ്മകലാപങ്ങളുടെയെല്ലാം ഹൃദയത്തിൽ ഒരാശയം എല്ലാറ്റി നുംമേലെ മുന്തിനിൽപുണ്ട് നാമാരാധന. നിങ്ങളിൽ ക്രിസ്തുമതത്തിന്റെ പ്രാചീനതരരൂപങ്ങൾ പഠിച്ചിട്ടുള്ളവർ, മറ്റുലോകമതങ്ങൾ പഠിച്ചിട്ടുള്ള വർ, പക്ഷേ നിരീക്ഷിച്ചിട്ടുണ്ടാവാം, നാമാരാധനയെന്ന ഈ ആശയം അവയിലെല്ലാമുണ്ടെന്ന്. ഒരു നാമം വളരെ പവിത്രമെന്നു പറയപ്പെടു ന്നു. ഈശ്വരന്റെ പുണ്യനാമം നിരുപമമാംവിധം പവിത്രമെന്നു കരുത പ്പെട്ടിരുന്നതായി ബൈബിളിൽ നാം വായിക്കുന്നു. അതു എല്ലാ നാമങ്ങ ളെക്കാളും പുണ്യതമമായിരുന്നു. ഈ വാക്കുതന്നെ ഈശ്വരനാണെന്നു വിചാരിക്കപ്പെട്ടിരുന്നു* ഇതു തികച്ചും സത്യമാണ്. നാമരൂപങ്ങളല്ലാതെ എന്താണീ വിശ്വം? വാക്കുകൾ കൂടാതെ നിങ്ങൾക്കു വിചാരിക്കാമോ വാക്കും വിചാരവും അഭേദ്യങ്ങളാണ്. നിങ്ങളിലാർക്കെങ്കിലും അവ ഭേദി ക്കാമോ എന്നു നോക്കുക. വിചാരിക്കുമ്പോഴൊക്കെ വാഗ്രൂപേണയാണ് നിങ്ങളതു ചെയ്യുന്നത്. ഒന്നു മറ്റതിനെ ആവഹിക്കുന്ന, വിചാരം വാക്കി നെ ആവഹിക്കുന്നു. വാക്കു വിചാരത്തെയും ആവഹിക്കുന്നു. അങ്ങനെ ഈ വിശ്വം മുഴുവൻ ഈശ്വരന്റെ ബാഹ്യപ്രതീകംപോലെയാണ്. അതിന്റെ പിന്നിൽ അവിടുത്തെ മഹിതനാമം നിലകൊള്ളുകയും ചെയ്യു ന്നു. ഓരോ വിശേഷശരീരവും ഒരു രൂപമാണ്. ആ വിശേഷശരീരത്തിനു പിന്നിലുണ്ട് അതിന്റെ നാമം. നമ്മുടെ സ്നേഹിതൻ ഇന്നയാൾ എന്നു നിങ്ങൾ വിചാരിക്കുന്ന ഉടൻ അയാളുടെ ശരീരമെന്ന ആശയം അവിടെ വരികയായി. നിങ്ങളുടെ സ്നേഹിതന്റെ ശരീരത്തെ സ്മരിക്കുന്ന ഉടൻ അയാളുടെ നാമമെന്ന ആശയം നിങ്ങൾക്കു കിട്ടുന്നു. ഇതു മനുഷ്യന്റെ ഘടനയിലുണ്ട്. എന്നുവെച്ചാൽ, മനോവിജ്ഞാനപരമായി, മനുഷ്യന്റെ മാനസദ്രവ്യ(ചിത്ത)ത്തിൽ രൂപമെന്ന ആശയത്തെ വിട്ടു നാമമെന്ന ആശയം ഉദിക്കാനാവില്ല. നാമമെന്ന ആശയത്തെ വിട്ടു രൂപമെന്ന ആശ യവും ഉദിക്കാനാവില്ല. അവ അഭേദ്യങ്ങളാണ്. ഒരേ തരംഗത്തിന്റെ ബാഹ്യാഭ്യന്തരവശങ്ങളാണവ. ആ നിലയ്ക്കു ലോകമൊട്ടുക്കു നാമങ്ങൾ സ്തുതിക്കപ്പെടുകയും ആരാധിക്കപ്പെടുകയും ചെയ്തിട്ടുണ്ട്. അറിഞ്ഞോ അറിയാതെയോ മനുഷ്യൻ നാമമഹിമ കണ്ടെത്തി.

* St. John11 (വി. സാ. സ. 6-ാം ഭാഗം പുറം 317 നോക്കുക)

അതുപോലെ, വിവിധമതങ്ങളിൽ പുണ്യപുരുഷന്മാരെ ആരാധിച്ചു വന്നിട്ടുണ്ട്. ചിലർ കൃഷ്ണനെ ആരാധിക്കുന്നു. ചിലർ ബുദ്ധനെ ആരാധിക്കുന്നു. മറ്റുചിലർ യേശുവിനെ ആരാധിക്കുന്നു. ഇങ്ങനെ പലരേയും. പിന്നെ സിദ്ധപുരുഷന്മാരുടെ ആരാധനയുണ്ട്. ലോകമൊട്ടുക്കു നൂറുകണക്കിനു സിദ്ധന്മാരെ ആരാധിക്കുന്നുണ്ട്. എന്തുകൊണ്ടു പാടില്ല? പ്രകാശസ്പന്ദനം എവിടെയുമുണ്ട്. മൂങ്ങ-അതിരുട്ടത്തു കാണുന്നു. അതു കാണിക്കുന്നതു അവിടെ വെളിച്ചമുണ്ടെന്നാണ്, മനുഷ്യനതു കാണാനാവില്ലെങ്കിലും. മനുഷ്യന് ആ സ്പന്ദം വിളക്കിലും സൂര്യനിലും ചന്ദ്രനിലും മറ്റുമേ കണ്ടുകൂടൂ. ഈശ്വരൻ സർവ്വത്ര സന്നിഹിതനാണ്. അവിടുന്ന് എല്ലാ സത്ത്വത്തിലും സ്വയം ആവിഷ്കരിക്കുന്നു. എന്നാൽ മനുഷ്യർക്ക് അവിടുന്നു മനുഷ്യനിൽ മാത്രം പ്രത്യക്ഷനും പ്രത്യഭിജ്ഞേയനുമാണ്. അവിടുത്തെ പ്രഭ, അവിടുത്തെ സാന്നിദ്ധ്യം, അവിടുത്തെ ചൈതന്യം, മാനവവദനത്തിലൂടെ പ്രകാശിക്കുമ്പോൾ, അപ്പോൾമാത്രം, മനുഷ്യന് അവിടുത്തെ അറിയാറാകും. അങ്ങനെ മനുഷ്യൻ എക്കാലവും മനുഷ്യനിലൂടെ ഈശ്വരനെ ആരാധിച്ചുപോരുന്നു. അവൻ മനുഷ്യനായിരിക്കുന്ന കാലത്തോളവും അങ്ങനെതന്നെ ചെയ്യണം. അവൻ അതിനെതിരെ വിലപിച്ചേയ്ക്കാം. അതിനെതിരെ കുതറിയേയ്ക്കാം. എന്നാൽ ഈശ്വരനെ സാക്ഷാൽകരിക്കാൻ മുതിരുമ്പോഴേയ്ക്ക് ഈശ്വരനെ മനുഷ്യനായി ഭാവന ചെയ്യേണ്ടതായി തന്റെ ഘടനയിൽത്തന്നെയുള്ള ആവശ്യകത അവൻ കണ്ടെത്തും. അതുകൊണ്ട്, ഒട്ടുമിക്ക മതങ്ങളിലും ഈശ്വരാരാധനയിലുള്ള മൂന്നു മുഖ്യസംഗതികൾ ഇവയാണെന്നു കാണാം-രൂപങ്ങൾ അഥവാ പ്രതീകങ്ങൾ, നാമങ്ങൾ ഈശ്വരപുരുഷന്മാർ എല്ലാ മതങ്ങൾക്കും ഇവയുണ്ട്. എങ്കിലും അവ തമ്മിൽ പോരടിപ്പാൻ ആഗ്രഹിക്കുന്നെന്നു നിങ്ങൾക്കു കാണാം. ഒരുവൻ പറയുന്നു: 'എന്റെ നാമമാണ് ഒരേ നാമം. എന്റെ രൂപമാണ് ഒരേ രൂപം, എന്റെ ഈശ്വരപുരുഷനാണ് ലോകത്തിലുള്ള ഒരൊറ്റ ഈശ്വരപുരുഷൻ. നിങ്ങളുടേതെല്ലാം മിഥ്യ.' ഇക്കാലങ്ങളിലായി ക്രിസ്ത്യൻപാതിരിമാർ കുറച്ചുകൂടി ദയാലുക്കളായിട്ടുണ്ട്. അവർ സമ്മതിക്കുന്നുമുണ്ട്. പൂർവ്വതരമതങ്ങളിലെ വിവിധാരാധനാരൂപങ്ങൾ ക്രിസ്തുമതത്തിന്റെ മുൻനിഴലാട്ടങ്ങളായിരുന്നെന്ന്. അതാണല്ലോ, സ്വാഭാവികമായും അവരുടെ അഭിപ്രായത്തിൽ, സത്യമായ ഒരൊറ്റ രൂപം. ഈശ്വരൻ പണ്ടുകാലങ്ങളിൽ തന്നെത്താൻ പരീക്ഷിച്ചു. ഈ സംഗതികളെയൊക്കെ ആകൃതിയിലാക്കിയെടുത്തു തന്റെ ശക്തികളെ പരീക്ഷിച്ചു. അതു മെച്ചപ്പെട്ടു ക്രിസ്തുമതമായി. ഇത്, ഒന്നുമില്ലെങ്കിൽ, ഒരു വലിയ മുന്നേറ്റമാണ്. അമ്പതു കൊല്ലംമുമ്പ് അവർ ഇതു പറയുമായിരുന്നില്ല. അവരുടെ സ്വന്തം മതമൊഴിച്ച് ഒന്നും സത്യമായിരുന്നില്ല. ഈ ആശയം ഏതെങ്കിലും ഒരു മതത്തിലോ ജനതയിലോ ജനവർഗ്ഗത്തിലോ ഒതുങ്ങിയതല്ല. താന്താങ്ങൾ ചെയ്യുന്നതാണ് മറ്റുള്ളവരും ചെയ്യേണ്ട ശരിയായ ഒറ്റകാര്യമെന്ന് ആളുകൾ എപ്പോഴും വിചാരിക്കു

ന്നു. ഇവിടെത്തന്നെയാണ് നാനാമതപഠനം നമ്മെ സഹായിക്കുന്നതും. നമ്മുടേതെന്നു നമ്മുടേതുമാത്രമെന്ന്, നാം വിളിച്ചുപോന്ന അതേ വിചാരങ്ങൾ മറ്റുള്ളവരിൽ, ചിലപ്പോൾ നമ്മുടേതിനെക്കാളും, മെച്ചമായ ആവിഷ്കാരരൂപത്തിൽ, ശതാബ്ദങ്ങൾക്കു മുമ്പുണ്ടായിരുന്നതായി അതു നമുക്കു കാണിച്ചുതരുന്നു.

ഇവ മനുഷ്യനു കടന്നുപോകേണ്ടുന്ന ഭക്തിയുടെ ബാഹ്യരൂപങ്ങളാണ്. എന്നാൽ അവൻ ആത്മാർത്ഥമായി സത്യപ്രാപ്തി ആഗ്രഹിക്കുന്നുവെങ്കിൽ, അവൻ ഇവയ്ക്കുപരി ഉയർന്നു രൂപരഹിതമായ ഒരു തലത്തിലേക്കു പോകുന്നു. അമ്പലങ്ങളും പള്ളികളും ഗ്രന്ഥങ്ങളും രൂപങ്ങളും മതത്തിന്റെ വെറും ശിശുവാടിയാണ്. കൂടുതൽ ഉയർന്ന ചുവടുകൾ വെയ്ക്കുമാറ് ആത്മീകശിശുവിനെ കരുത്തനാക്കാൻ ഈ പിച്ചവെയ്പുകൾ ആവശ്യവുമാണ്. അവനു മതം വേണമെങ്കിൽ ദാഹത്തോടുകൂടി, ഈശ്വരാഭിലാഷത്തോടുകൂടിയാണ് യഥാർത്ഥഭക്തി വരുന്നത്. ആർക്കുണ്ട് അഭിലാഷം? അതാണ് പ്രശ്നം? മതം തത്ത്വങ്ങളിലോ സിദ്ധാന്തങ്ങളിലോ ബുദ്ധിപരമായ വിവാദത്തിൽപ്പോലുമോ അല്ല. അതു ആകലും ആയിത്തീരലുമാണ്. അതു സാക്ഷാൽക്കാരമാണ്. ഈശ്വരനെയും ആത്മാവിനെയും വിശ്വത്തിലെ സർവ്വരഹസ്യങ്ങളെയും കുറിച്ച് എത്രയോ വളരെപ്പേർ പറയുന്നതു നാം കേൾക്കുന്നുണ്ട്, എന്നാൽ അവരെ ഓരോരുത്തരെ വിളിച്ച് ''നിങ്ങൾ ഈശ്വരനെ സാക്ഷാൽകരിച്ചിട്ടുണ്ടോ? നിങ്ങൾ നിങ്ങളുടെ ആത്മാവിനെ ദർശിച്ചിട്ടുണ്ടോ?' എന്നു ചോദിച്ചാൽ ഉവ്വ് എന്നു എത്ര പേർക്കു പറയാനാവും? എന്നിട്ടും അവർ അന്യോന്യം യുദ്ധം ചെയ്കയാണ്. ഒരു കാലത്ത് ഭാരതത്തിൽ വിവിധവിഭാഗക്കാരുടെ പ്രതിനിധികൾ കൂടിയിരുന്നു തർക്കിക്കാൻ തുടങ്ങി. ഒരുവൻ പറഞ്ഞു: ഒരേ ഈശ്വരൻ ശിവനാണ്. വേറൊരുവൻ പറഞ്ഞു ഒരേ ഈശ്വരൻ വിഷ്ണുവാണ്. ഇങ്ങനെ പലരും. അവരുടെ ചർച്ചയ്ക്കവസാനമുണ്ടായില്ല. ഒരു സിദ്ധൻ ആ വഴി കടന്നുപോകയായിരുന്നു. വാദികൾ അദ്ദേഹത്തെ തർക്കം തീർക്കാൻ ക്ഷണിച്ചു. ശിവനാണ് വരിഷ്ഠനായ ഈശ്വരനെന്ന് അവകാശപ്പെട്ടവനോട് അദ്ദേഹം ചോദിച്ചു: 'നിങ്ങൾ ശിവനെ കണ്ടിട്ടുണ്ടോ? നിങ്ങൾക്ക് അവിടുത്തെ പരിചയമുണ്ടോ? ഇല്ലെങ്കിൽ നിങ്ങൾക്കെങ്ങനെയറിയാം അവിടുന്നാണ് വരിഷ്ഠനായ ഈശ്വരനെന്ന്?' പിന്നെ വിഷ്ണുഭക്തന്റെ നേരെ തിരിഞ്ഞു ചോദിച്ചു: 'നിങ്ങൾ വിഷ്ണുവിനെ കണ്ടിട്ടുണ്ടോ?' ഇങ്ങനെ ഈ ചോദ്യം എല്ലാവരോടും ചോദിച്ചപ്പോൾ അദ്ദേഹം കണ്ടുപിടിച്ചു. അവരിലൊരുവനും ഈശ്വരനെക്കുറിച്ച് ഒരു വസ്തുവും അറിഞ്ഞിട്ടില്ലെന്ന്. അതുകൊണ്ടാണ് അവർ അത്രയേറെ തർക്കിച്ചിരുന്നത്. അവർ വാസ്തവത്തിൽ അറിഞ്ഞിരുന്നെങ്കിൽ തർക്കിക്കുമായിരുന്നില്ലല്ലോ. ഒരു കുടത്തിൽ വെള്ളം നിറയ്ക്കുമ്പോൾ അതൊരു ശബ്ദമുണ്ടാക്കുന്നു. അതു നിറഞ്ഞാലോ പിന്നെ ഒരു ശബ്ദവുമില്ല.

അതുകൊണ്ട് വിഭാഗങ്ങൾ തമ്മിലുള്ള ഈ തർക്കവും യുദ്ധവുമെന്ന വസ്തുതതന്നെ വെളിവാക്കുന്നു. അവർ മതത്തെപ്പറ്റി യാതൊന്നും അറിയുന്നില്ലെന്ന്. അവർക്ക് മതം വെറും പദരാശിയാണ്. ഗ്രന്ഥങ്ങളിൽ എഴുതിയിടാൻ. ഒരോരുവനും ഒരു തടിയൻ പുസ്തകമെഴുതാൻ തിരക്കിടുന്നു. കഴിവുള്ളത്ര തടിയനാക്കാൻ. കൈവെയ്ക്കാവുന്ന ഏതു പുസ്തകത്തിൽനിന്നും തനിക്കു വേണ്ടത്ര വസ്തുത കക്കുന്നു. തനിക്കുള്ള കടപ്പാട് ഒരിക്കലും ഒട്ടും സമ്മതിക്കയുമില്ല. പിന്നെ അയാൾ ഈ പുസ്തകം ലോകത്തിലേയ്ക്കിറക്കിവിടുകയായി. അവിടെ ഇപ്പോഴേ ഉള്ള അസ്വസ്ഥതയെ അങ്ങനെ വർദ്ധിപ്പിക്കയായി.

ബഹുഭൂരിപക്ഷം മനുഷ്യരും നാസ്തികരാണ്. ആധുനികകാലങ്ങളിൽ പാശ്ചാത്യലോകത്തു വേറൊരുതരം നാസ്തികവർഗ്ഗം നിലവിൽ വന്നിട്ടുള്ളതിൽ ഞാൻ സന്തോഷിക്കുന്നു. ഞാൻ ഭൗതികവാദികളെയാണുദ്ദേശിക്കുന്നത്. അവർ നേരുള്ള നാസ്തികരാണ്. അവർ മതസ്ഥരായ നാസ്തികരെക്കാൾ ഭേദമാണ്. അവരാകട്ടെ നെറികെട്ടവർ, മതത്തെപ്പറ്റി പറകയും കലഹിക്കയും ചെയ്യുന്നവർ, എന്നാലും അതു വേണ്ടാത്തവർ. ഒരിക്കലും സാക്ഷാൽകരിക്കാൻ ശ്രമിക്കില്ല, ഒരിക്കലും മനസ്സിലാക്കാൻ ശ്രമിക്കില്ല. ക്രിസ്തുവിന്റെ വചനങ്ങൾ ഓർക്കുക: 'ചോദിക്കുവിൻ, അതു നൽകപ്പെടും. അന്വേഷിക്കുവിൻ, കണ്ടെത്തും. മുട്ടുവിൻ, തുറക്കപ്പെടും' ഈ വചനങ്ങൾ അക്ഷരംപ്രതി സത്യമാണ്, അലങ്കാരമല്ല, മിഥ്യയല്ല. അവ, നമ്മുടെ ഈ ലോകത്തിൽ എന്നുമേ വന്നിട്ടുള്ള ഈശ്വരസന്താനങ്ങളിൽ മഹത്തമനായ ഒരുവന്റെ ഹൃദയരക്തം പുറത്തേയ്ക്കൊഴുകിയതാണ്. ഈശ്വരനെ സ്വയം അപരോക്ഷീകരിക്കയും സാക്ഷാൽകരിക്കയും ചെയ്ത, നിങ്ങളോ ഞാനോ ഈ എടുപ്പു കാണുന്നതിലും നൂറിരട്ടി ഗാഢതയോടെ ഈശ്വരനോടൊത്തു പാർക്കുകയും സംസാരിക്കുകയും ചെയ്ത ഒരുവന്റെ അനുഭൂതിയുടെ ഫലമായുളവായ വാക്കുകളാണിവ. ആർക്കുവേണം ഈശ്വരനെ? അതാണു ചോദ്യം. നിങ്ങൾ വിചാരിക്കുന്നുവോ, ഈ ലോകത്തിലെ ജനരാശികൾക്കെല്ലാം ഈശ്വരനെ ആവശ്യമാണെന്നും എന്നിട്ടു കിട്ടാൻ കഴിയുന്നില്ലെന്നും? അതങ്ങനെയാവില്ല. ഏതാവശ്യമുണ്ട്, അതിന്റെ വിഷയം പുറത്തില്ലാതെ? മനുഷ്യനു ശ്വസിക്കണം, അവനു ശ്വസിക്കാനുള്ള വായുവുമുണ്ട്. മനുഷ്യനു തിന്നണം, തിന്നാനുള്ള തീറ്റയുമുണ്ട്. ഈ ആശകളെ സൃഷ്ടിക്കുന്നതെന്ത്? ബാഹ്യസാധനങ്ങളുടെ സാന്നിദ്ധ്യം. വെളിച്ചമാണ് കണ്ണുണ്ടാക്കിയത്, ശബ്ദമാണ് കാതുണ്ടാക്കിയത്. അതുപോലെ മനുഷ്യജീവിയിലുള്ള ഓരോ ആഗ്രഹവും, ഉണ്ടായത് നേരത്തെത്തന്നെ പുറത്തുണ്ടായിരുന്ന ചില സാധനങ്ങൾ മൂലമാണ്. സംസിദ്ധിക്കുള്ള ഈ ആഗ്രഹം – ലക്ഷ്യം

പ്രാപിപ്പാൻ പ്രകൃതിയെ കടന്നപ്പുറം പോവാനുള്ള ഈ ആഗ്രഹം-എങ്ങനെ ഉണ്ടാവാനാണ്. അതിനെ ചിലതുളവാക്കുകയും, മനുഷ്യാത്മാവിലേക്കു തുരന്നിറക്കുകയും, അവിടെ അതിനെ ജീവിപ്പിക്കയും ചെയ്യുംവരെ? അതുകൊണ്ട്, ആരിലോ ഈ കാമം ഉണർന്നിരിക്കുന്നു. അവർ ലക്ഷ്യം പ്രാപിക്കും. നമുക്ക് എല്ലാം വേണം, ഈശ്വരനൊഴിച്ച്, നിങ്ങളുടെ ചുറ്റും നിങ്ങൾ കാണുന്ന ഇതൊന്നും മതമല്ല. എന്റെ തത്രഭവതിക്ക് തന്റെ സല്ലാപശാലയിൽ ലോകത്തിലെവിടെനിന്നും പരിച്ഛദങ്ങളുണ്ട്. ഇപ്പോഴത്തെ നടപ്പ് ജപ്പാനിലിൽനിന്നു വല്ലതും വേണമെന്നാണ്. അതുകൊണ്ട് അവർ ഒരു കശലം വാങ്ങി മുറിയിൽ വെയ്ക്കുന്നു. അത്തരമാണ് മതം. ബഹുഭൂരിപക്ഷത്തിനും അവർക്ക് എല്ലാത്തരം ആനന്ദസാധനങ്ങളുമുണ്ട്. മതത്തിന്റെ രസംകൂടെ ലേശം ചേർത്തില്ലെങ്കിൽ ജീവിതത്തിനു തികവത്ര പോര. അല്ലെങ്കിൽ സമുദായം അവരെ പഴിക്കും സമുദായം അതു പ്രതീക്ഷിക്കുന്നു. അതുകൊണ്ട് അവർക്ക് സ്വല്പം മതം വേണം. ഇതാണ് ലോകത്തിൽ മതത്തിന്റെ ഇന്നത്തെ അവസ്ഥ.

ഒരു ശിഷ്യൻ തന്റെ ഗുരുവിനെ സമീപിച്ചു പറഞ്ഞു: ‘ഗുരോ, എനിക്കു മതം വേണം.’ ഗുരു ആ യുവാവിനെ നോക്കി, ഒന്നും മിണ്ടിയില്ല. മന്ദസ്മിതം ചെയ്തേ ഉള്ളു. യുവാവ് എന്നും വന്ന് മതം വേണമെന്നു ശാഠ്യം പിടിക്കും. പക്ഷേ ആ വൃദ്ധനു യുവാവിനെക്കാൾ നന്നായറിയാം. ഒരുനാൾ, വല്ലാത്ത ചൂടുള്ളപ്പോൾ, തന്റെ കൂടെ പുഴയിലേക്കു ചെല്ലുവാനും പുഴയിൽ ചാടാനും അദ്ദേഹം യുവാവിനോടു പറഞ്ഞു ചെറുപ്പക്കാരൻ എടുത്തുചാടി. വൃദ്ധൻ പിറകെയും ചാടി. ചെറുപ്പക്കാരനെ വെള്ളത്തിനടിയിൽ ബലാൽ താഴ്ത്തിപ്പിടിച്ചു. യുവാവ് കുറെ പിടഞ്ഞതിനുശേഷം അദ്ദേഹം അയാളെ വിട്ട്, വെള്ളത്തിനടിയിൽവെച്ച് എന്തായിരുന്നു അയാൾക്കത്യാവശ്യം എന്നു ചോദിച്ചു. ‘ഒരു വീർപ്പു വായു’ ശിഷ്യൻ മറുപടി പറഞ്ഞു: ‘നിനക്കതുപോലെ ഈശ്വരനെ ആവശ്യമുണ്ടോ? ഉണ്ടെങ്കിൽ ഒരു നിമിഷംകൊണ്ട് നിനക്ക് ഈശ്വരനെ ലഭിക്കും’ ഗുരു പറഞ്ഞു. ആ ദാഹം, ആ ആഗ്രഹം, ഉണ്ടാകുന്നതുവരെ നിങ്ങൾക്കു മതം കിട്ടാനാവില്ല. നിങ്ങൾ നിങ്ങളുടെ ബുദ്ധിയുമായി, നിങ്ങളുടെ ഗ്രന്ഥങ്ങളുമായി, നിങ്ങളുടെ രൂപങ്ങളുമായി, എത്ര പിടഞ്ഞാലും കൊള്ളാം ആ ദാഹം നിങ്ങളിൽ ഉണർത്തപ്പെടുംവരെ നിങ്ങൾ ഒരു നാസ്തികനെക്കാൾ ഒട്ടും മെച്ചമല്ല. ഒന്നുണ്ട് നാസ്തികൻ ആർജ്ജവമുള്ളവനാണ്, നിങ്ങൾ അല്ല.

ഒരു മഹാസിദ്ധൻ* പറഞ്ഞിരുന്നു: ‘ഒരു മുറിയിൽ കള്ളനുണ്ടെന്നു വിചാരിക്കുക. അവൻ എങ്ങനെയോ അറിഞ്ഞു, അടുത്ത മുറിയിൽ വലിയൊരു സ്വർണ്ണനിക്ഷേപമുണ്ടെന്നും മുറികൾക്കിടയ്ക്കു ഒരു നേർത്ത തട്ടിയേ ഉള്ളുവെന്നും. ആ കള്ളന്റെ അവസ്ഥയെന്താവും? അവന്നുറക്കം

* ശ്രീരാമകൃഷ്ണപരമഹംസർ

വരില്ല. തിന്നാനാവില്ല. ഒന്നും ചെയ്യാനാവില്ല. അവന്റെ മുഴുവൻ മനസ്സും ആ സ്വർണ്ണം തട്ടുന്നതിലായിരിക്കും. ആനന്ദത്തിന്റെയും അനുഗ്രത്തിന്റെയും മഹിമയുടെയും അനന്തഖനി ഇവിടെയുണ്ടെന്ന് ഈ ആളുകളെല്ലാം യഥാർത്ഥത്തിൽ വിശ്വസിച്ചിരുന്നെങ്കിൽ ആ ഈശ്വരനെ ലഭിക്കാൻ ശ്രമിക്കാതെ, അവർ ഇപ്പോൾ ഈ ലോകത്തിൽ ചെയ്യുംപോലെ ചെയ്യുമെന്നു പറയാൻ നീ വിചാരിക്കുന്നോ?' ഒരീശ്വരനുണ്ടെന്നു ഒരുവൻ വിശ്വസിക്കുവാൻ തുടങ്ങുമ്പോഴേയ്ക്ക് അവിടേയ്ക്കെത്താനുള്ള ആകാംക്ഷകൊണ്ട് അവൻ ഉന്മത്തനാകുന്നു. മറ്റുള്ളവർ അവരുടെ വഴിക്കു പോയേക്കാം. എന്നാൽ താൻ ഇവിടെ നയിക്കുന്നതിലും വളരെ ഉയർന്ന ഒരു ജീവിതമുണ്ടെന്നു തീർച്ചയായ ഉടൻ, ഇന്ദ്രിയങ്ങളല്ല സർവ്വസ്വമെന്നു, ഈ പരിമിതമായ ഭൗതികശരീരം ആത്മാവിന്റെ അമൃതവും ശാശ്വതവും അനന്തവുമായ സുഖത്തെ അപേക്ഷിച്ചു ശൂന്യപ്രായമാണെന്നും തനിക്കു തീർച്ച തോന്നിയ ഉടൻ, അവൻ ഉന്മാദിയാകുന്നു, ഈ ആനന്ദം സ്വയം കണ്ടെത്തുംവരെ ഈ ഉന്മാദം ഈ പിപാസ, ഈ അഭിലാഷഭ്രാന്താണ് മതത്തിലേക്കുള്ള 'ഉണർച്ച' എന്നു പറയുന്നത്. അതു വന്നുകിട്ടിയാൽ ഒരുവൻ മതപരനാകാനാരംഭിക്കയായി. പക്ഷേ ഇതിനു വളരെ കാലം വേണം. ഈ രൂപങ്ങളും ചടങ്ങുകളും, ഈ പ്രാർത്ഥനകളും തീർത്ഥാടനങ്ങളും ഈ ഗ്രന്ഥങ്ങളും മണികളും മെഴുകുതിരികളും പുരോഹിതന്മാരുമെല്ലാം ഒരുക്കങ്ങളാണ്. അവ ആത്മാവിൽനിന്ന് അശുദ്ധികളെ നീക്കിക്കളയുന്നു. ആത്മാവു ശുദ്ധമായാൽ, അതു സ്വാഭാവികമായി സമസ്തശുദ്ധിയുടെയും ഖനിയിലേക്ക്, ഈശ്വരങ്കലേക്ക്, എത്തുവാൻ അഭിലഷിക്കുന്നു. നൂറ്റാണ്ടുകളുടെ പൊടി കൊണ്ടു മൂടിയ ഒരിരുമ്പുകഷ്ണം എക്കാലവും ഒരു കാന്തത്തിന്റെ അടുത്തു കിടക്കുകയാവാം. എന്നിട്ടും ആകർഷിക്കപ്പെടാതിരിക്കാം. എങ്കിലും പൊടി നീക്കിക്കളഞ്ഞ ഉടൻ ആ ഇരുമ്പു കാന്തത്താൽ ആകൃഷ്ടമാകുന്നു. അതുപോലെ, യുഗങ്ങളിലെ ധൂളികൊണ്ട്-അശുദ്ധികളും ദുഷ്ടതകളും പാപങ്ങളുംകൊണ്ട്-ആവൃതമായ മാനവാത്മാവ്, അനേകജന്മാനന്തരം, ഈ രൂപങ്ങളും ചടങ്ങുകളും കൊണ്ട്, അന്യർക്ക് നന്മ ചെയ്കയും അന്യഭൂതങ്ങളെ സ്നേഹിക്കയും കൊണ്ട്, വേണ്ടുവോളം ശുദ്ധമായാൽ, അതിന്റെ സ്വാഭാവികമായ ആത്മികാകർഷണം വരുന്നു, അതുണർന്നെണീക്കുന്നു, ഈശ്വരങ്കലേക്കു പിടയുകയും ചെയ്യുന്നു.

എങ്കിലും ഈ രൂപങ്ങളും പ്രതീകങ്ങളുമെല്ലാം വെറും തുടക്കം മാത്രം, സത്യമായ ഈശ്വരപ്രേമമല്ല. എവിടെയും പ്രേമമെന്നു പറഞ്ഞു കേൾക്കുന്നുണ്ട്. ഈശ്വരപ്രേമമെന്ന് എല്ലാവരും പറയുന്നു. മനുഷ്യർക്കറിഞ്ഞുകൂടാ പ്രേമിക്ക എന്നാലെന്തെന്ന്. അറിഞ്ഞിരുന്നെങ്കിൽ ഇത്ര വാചാലമായ പ്രേമത്തെപ്പറ്റി പ്രസംഗിക്കില്ല. ഓരോ പുരുഷനും പറയുന്നുണ്ട്. തനിക്കു പ്രേമിക്കാമെന്ന്. എന്നിട്ട്, അനന്തരം കണ്ടെത്തുന്നു. തന്റെ പ്രകൃതിയിൽ പ്രേമമേ ഇല്ലെന്ന്. ഓരോ സ്ത്രീയും പറയും തനിക്കു പ്രേമി

ക്കാമെന്ന്, ഉടനേ കണ്ടുപിടിക്കയും ചെയ്യും തനിക്കു വയ്യെന്ന്. ലോകം പ്രേമപ്രസംഗംകൊണ്ടു നിറഞ്ഞതാണ്. പക്ഷേ പ്രേമിക്കുക കഠിനമാണ്. പ്രേമം എവിടെയുണ്ട്? പ്രേമമുണ്ടെന്നു നിങ്ങൾക്കെങ്ങനെ അറിയാം? പ്രേമത്തിന്റെ പ്രഥമപരീക്ഷ അതിനു വിലപേശലേ അറിഞ്ഞുകൂടെന്നതാണ്. ഒരു മനുഷ്യൻ വേറൊരുവനെ വല്ലതും കിട്ടാനാണ് പ്രേമിക്കുന്നതെന്നു കാണുന്ന കാലത്തോളം നിങ്ങൾക്കറിയാം അതു പ്രേമമല്ല. കച്ചവടമാണെന്ന്. കൊള്ളക്കൊടയുടെ പ്രശ്നം എന്തെങ്കിലും എവിടെയൊക്കെയുണ്ടോ അതു പ്രേമമല്ല. അതുപോലെ 'ഇതെനിക്കുതരണേ, അതെനിക്കു തരണേ' എന്നു മനുഷ്യൻ ഈശ്വരനോടു പ്രാർത്ഥിക്കുമ്പോൾ അതു പ്രേമമല്ല. അതെങ്ങനെയാവും? ഞാൻ നിങ്ങൾക്ക് ഒരു പ്രാർത്ഥന നിവേദിക്കുന്നു, പകരം നിങ്ങളെനിക്കു ചിലതു തരികയും ചെയ്യുന്നു. അതാണിത്, വെറും കച്ചവടം.

ഒരു മഹാരാജാവ് വനത്തിൽ വേട്ടയാടാൻ പോയി. അവിടെ ഒരു സിദ്ധനെ കണ്ടെത്തി. അദ്ദേഹവുമായി അല്പം സംഭാഷണം ചെയ്തതിൽ മാത്രം പ്രീതനായി രാജാവ് അദ്ദേഹത്തോടു തന്റെ പക്കൽനിന്ന് ഒരു ദാനം സ്വീകരിക്കണമെന്നപേക്ഷിച്ചു. 'വേണ്ട', സിദ്ധൻ പറഞ്ഞു. എന്റെ അവസ്ഥയിൽ ഞാൻ പരിതൃപ്തനാണ്. ഈ മരങ്ങൾ എനിക്കു കഴിക്കാൻ വേണ്ട ഫലങ്ങൾ നൽകുന്നു. ഈ രമ്യനിർമ്മലനദികൾ വേണ്ടുവോളം വെള്ളം തരുന്നു. ഈ ഗുഹകളിൽ ഞാനുറങ്ങുന്നു. എനിക്കെന്തു താൽപര്യമാണ് അങ്ങയുടെ ദാനത്തിൽ, അങ്ങൊരു സമ്രാട്ടാണെങ്കിലും? ചക്രവർത്തി പറഞ്ഞു: 'എന്നെ ശുദ്ധീകരിക്കാൻമാത്രം എന്റെ തൃപ്തിക്ക്, ഒരു ദാനം സ്വീകരിക്കൂ, എന്റെകൂടെ നഗരത്തിലേക്കു വരികയും ചെയ്യൂ.' ഒടുവിൽ സിദ്ധൻ ചക്രവർത്തിയോടൊപ്പം ചെല്ലാൻ സമ്മതിച്ചു. അദ്ദേഹത്തെ ചക്രവർത്തി കൊട്ടാരത്തിലേക്കു കൂട്ടിക്കൊണ്ടുപോയി. അവിടെ സ്വർണ്ണവും ആഭരണവും വെണ്ണക്കല്ലും അത്യത്ഭുതങ്ങളായ വസ്തുക്കളുമുണ്ട്. ധനവും പ്രതാപവും സർവ്വത്ര പ്രകടം. സമ്രാട്ടു സിദ്ധനോടു പറഞ്ഞു, തന്റെ പ്രാർത്ഥന ചൊല്ലുന്നതിന് ഒരു നിമിഷം കാക്കുവാൻ എന്നിട്ട് അദ്ദേഹം ഒരു മൂലയിൽച്ചെന്നു പ്രാർത്ഥിച്ചുതുടങ്ങി. 'പ്രഭോ, എനിക്ക് ഏറെ സമ്പത്തും ഏറെ സന്തതിയും കൂടുതൽ രാജ്യവും നൽകണമേ,' ഇതിനിടെ സിദ്ധൻ എണീറ്റു പോകാൻ തുടങ്ങി. അദ്ദേഹം പോകുന്നതു കണ്ട ചക്രവർത്തി പിന്നാലെ ചെന്നു. 'നിൽക്കൂ, മഹാത്മൻ, അങ്ങ് എന്റെ ദാനം കൈകൊണ്ടില്ല, പോയ്കളയുകയാണല്ലോ.' സിദ്ധൻ തിരിഞ്ഞ് അദ്ദേഹത്തോടു പറഞ്ഞു: 'തെണ്ടി, ഞാൻ തെണ്ടികളോടു തെണ്ടാറില്ല. നിനക്കെന്തു തരാൻ കഴിയും? നീതന്നെ ഉള്ളകാലമത്രയും തെണ്ടുകയായിരുന്നല്ലോ. അതു പ്രേമഭാഷയല്ല. ഇതു തരാനും അതു തരാനും ഈശ്വരനോടു യാചിക്കയാണെങ്കിൽ പ്രേമവും കച്ചവടവും തമ്മിലെന്താണ് വ്യത്യാസം? പ്രേമത്തിന്റെ പ്രഥമപരീക്ഷ അതിനു വിലപേശലേ

അറിഞ്ഞുകൂടെന്നാണ്. പ്രേമം എപ്പോഴും കൊടുക്കുന്നവനാണ്. ഒരിക്കലും എടുക്കുന്നവനല്ല. ഈശ്വരസന്താനം പറയുകയാണ് ഈശ്വരനു വേണമെങ്കിൽ ഞാൻ സർവ്വസ്വവും അവിടേയ്ക്കു നൽകുന്നു. അവിടെനിന്നു എനിക്കൊന്നും വേണ്ടതാനും. ഈ വിശ്വത്തിൽ ഒന്നും എനിക്കു വേണ്ട. ഞാൻ അവിടുത്തെ പ്രേമിക്കുന്നു. അവിടുത്തെ പ്രേമിക്കാൻ ഞാനാഗ്രഹിക്കകൊണ്ട്, പകരം ഒരാനുകൂല്യവും ഞാനാവശ്യപ്പെടുന്നില്ല. ഈശ്വരൻ സർവ്വശക്തനോ അല്ലയോ എന്നാരു ഗൗനിക്കുന്നു? എനിക്ക് അവിടുത്തെ പക്കൽനിന്നു ഒരു ശക്തിയും വേണ്ട, അവിടുത്തെ ശക്തിയുടെ പ്രകാശനവും വേണ്ട. അവിടുന്നു പ്രേമദൈവതമാണ്, അതു ധാരാളം മതി എനിക്ക്. കൂടുതൽ ചോദ്യമൊന്നും ഞാൻ ചോദിക്കുന്നില്ല.

രണ്ടാം പരീക്ഷ, പ്രേമത്തിനു ഭയമേ അറിഞ്ഞുകൂടെന്നാണ്. ഒരു കയ്യിൽ വരങ്ങളും മറ്റേക്കയ്യിൽ ദണ്ഡങ്ങളുമായി മേഘങ്ങൾക്കുപരി ഇരിപ്പുള്ള ഒരു സത്ത്വമാണ് ഈശ്വരനെന്നു മനുഷ്യൻ വിചാരിക്കുന്ന കാലത്തോളം അവിടെ ഒരു പ്രേമവും ഉണ്ടാവില്ല. ഒരുവനെ പ്രേമത്തിലേക്ക് പേടിപ്പിക്കാമോ? കുഞ്ഞാടു സിംഹത്തെ പ്രേമിക്കുന്നുവോ? എലി പൂച്ചയെ? അടിമ ഉടമയെ? അടിമകൾ ചിലപ്പോൾ പ്രേമം നടിക്കും. പക്ഷേ അതു പ്രേമമാണോ? നിങ്ങൾ എവിടെയെങ്കിലും കണ്ടിട്ടുണ്ടോ ഭയത്തിൽ പ്രേമം? അതെപ്പോഴും കാപട്യമാണ്. പ്രേമത്തിന്റെ ഒപ്പം ഭയഭാവം ഒരിക്കലും വരുന്നില്ല. ഒരു യുവമാതാവ് തെരുവിലൂടെ പോകുന്നുവെന്നു വിചാരിക്കുക-ഒരു നായ കുരച്ചുവന്നാൽ അവൾ പറന്ന് ഏറ്റവുമടുത്ത വീടു പറ്റും. അടുത്ത നാൾ അവൾ തന്റെ കുഞ്ഞിനേയുംകൊണ്ടു തെരുവിലിറങ്ങുന്നു; ഒരു സിംഹം കുഞ്ഞിന്റെമേൽ പാഞ്ഞുകേറുന്നെന്നു വിചാരിക്കുക. അവളുടെ സ്ഥാനം എവിടെയായിരിക്കും? സിംഹത്തിന്റെ വായിൽത്തന്നെ, കുഞ്ഞിനെ രക്ഷിച്ചുകൊണ്ട്. പ്രേമം അവളുടെ സർവ്വ ഭയങ്ങളെയും ജയിച്ചു. അതുപോലെതന്നെ ഈശ്വരപ്രേമത്തിലും. ഈശ്വരൻ വരദനോ ദണ്ഡപാണിയോ എന്ന് ആർ ഗൗനിക്കുന്നു? അതു പ്രേമിയുടെ വിചാരമല്ല. വീട്ടിലെത്തുമ്പോഴത്തെ ഒരു ന്യായാധിപനെ ഭാവന ചെയ്യുക. അയാളിൽ അയാളുടെ ഭാര്യ എന്തു കാണും? ന്യായാധിപനെയല്ല, വരദനെയോ ദണ്ഡധരനെയോ അല്ല. പിന്നെയോ ഭർത്താവിനെ, തന്റെ പ്രേമത്തെ, അയാളിൽ അയാളുടെ മക്കളെന്തു കാണും? തങ്ങളുടെ പ്രിയപിതാവിനെ, വരദനെയോ ദണ്ഡധരനെയോ അല്ല അതുപോലെ ഈശ്വരസന്താനങ്ങൾ ഈശ്വരനിൽ ഒരിക്കലും ദണ്ഡപാണിയെയോ വരദനെയോ അല്ല കാണുക. ഒരിക്കലും പ്രേമത്തിന്റെ സ്വാദു നോക്കിയിട്ടില്ലാത്തവരാണ് പേടിക്കുന്നതും വിറയ്ക്കുന്നതും. പേടിയൊക്കെ ദൂരെ കളയുക-ഈശ്വരനെക്കുറിച്ചു വരദനും ദണ്ഡപാണിയുമായിട്ടുള്ള ഈ ഭയങ്കരഭാവനകളെല്ലാം കിരാതബുദ്ധികൾക്കു പ്രയോജനപ്പെട്ടേയ്ക്കാമെങ്കിലും, ചില മനുഷ്യർ, അതിബുദ്ധിമാന്മാർപോലും,

ആദ്ധ്യാത്മികകിരാതന്മാരാണ്, ഈ ഭാവനകൾ അവർക്കുപകരിച്ചേയ്ക്കാം. എന്നാൽ ആദ്ധ്യാത്മികരായ മനുഷ്യർക്ക്, മതത്തെ സമീപിക്കുന്നവർക്ക്, ആദ്ധ്യാത്മികമായ ഉൾക്കാഴ്ച ഉണർന്നിട്ടുള്ളവർക്ക്, അത്തരം ആശ്രയങ്ങൾ വെറും ബാലിശങ്ങൾ, തനി മൂഢങ്ങൾ, അത്തരക്കാർ സകല ഭയഭാവനകളേയും തള്ളിക്കളയുന്നു.

മൂന്നാമത്തേതു കുറേക്കൂടെ ഉയർന്ന പരീക്ഷയാണ്. പ്രേമം എന്നും ഉച്ചതമാദർശമാണ്. ഒരുവൻ ആദ്യത്തെ രണ്ടു ഘട്ടവും കടന്നു കഴിഞ്ഞാൽ, സകലകച്ചവടവും സർവ്വഭയവും ദൂരെയെറിഞ്ഞാൽ, അപ്പോൾ, പ്രേമമായിരുന്നു എന്നും അത്യുച്ചാദർശമെന്ന് അവൻ അറിയാൻ തുടങ്ങുന്നു. പലപ്പോഴും നാം കാണുന്നുണ്ട്, രൂപവതി വിരൂപനെ പ്രേമിക്കുന്നത് പലപ്പോഴും നാം കാണുന്നുണ്ട്. സുന്ദരൻ വിരൂപിയെ പ്രേമിക്കുന്നത്! എന്താണ് ആകർഷണം? കണ്ടുനിൽക്കുന്നവർ കാണുന്നതു വിരൂപനെയോ വിരൂപിയെയോ മാത്രമാണ്. പക്ഷേ പ്രേമി അങ്ങനെയല്ല. പ്രേമിക്കു പ്രിയതമ ശശ്വത്സുന്ദരതമയാണ്. അതെങ്ങനെ? വിരൂപനെ പ്രേമിക്കുന്ന സ്ത്രീ ചെയ്യുന്നത്, തന്റെ സ്വന്തം മനസ്സിലുള്ള സൗന്ദര്യാദർശമെടുത്ത്, എന്നു പറയട്ടെ, ഈ വിരുപന്റെമേൽ വീശുകയാണ്. അവൾ ഭജിക്കുന്നതും പ്രേമിക്കുന്നതും ഈ വിരൂപനെയല്ല. അവളുടെ തന്നെ ആദർശത്തെയാണ്. ആ പുരുഷൻ ഒരു സൂചനപോലെമാത്രം. ആ സൂചനയുടെമേൽ അവൾ തന്റെ ആദർശം വീശി അതിനെ മൂടുന്നു. അതവൾക്കു പൂജാപദമാകയും ചെയ്യുന്നു. നമുക്കു പ്രേമമുള്ള എല്ലാ സംഗതിയിലും ഇതു ചേരും. നമ്മളിൽ പലർക്കും എത്രയും സാധാരണമട്ടിലുള്ള സോദരന്മാരും സോദരിമാരുമുണ്ട്. എങ്കിലും നമ്മുടെ സോദരന്മാരോ സോദരിമാരോ ആണെന്നതുകൊണ്ടുതന്നെ അവർ നമുക്കു സുന്ദരരാകുന്നു.

അധിഷ്ഠാനമായ തത്ത്വവിചാരം ഇതാണ്. ഒരോരുവനും സ്വന്തം ആദർശം വീശി ഇതിനെ ആരാധിക്കുന്നു. ഈ ബാഹ്യലോകം കേവലം സൂചകലോകമാണ്. നാം കാണുന്നതെല്ലാം നാം നമ്മുടെ മനസ്സിൽനിന്നു പുറത്തേയ്ക്കു വീശുന്നു. ഒരു തരി മണൽ ചിപ്പിയുടെ തോടിനകത്തു കടന്ന് അതിനെ ചൊറിച്ചിലുണ്ടാക്കുന്നു. ചൊറിച്ചിൽ ചിപ്പിക്കുള്ളിൽ ഒരൂറലുണ്ടാക്കുന്നു. അതു മണൽത്തരിയെ മൂടുന്നു. അതിന്റെ ഫലമാണ് മനോഹരമായ മുത്ത്. ഇതുപോലെ ബാഹ്യവസ്തുക്കൾ നമുക്കു സൂചനകൾ നൽകുന്നു. അതിന്മേൽ നാം നമ്മുടെ സ്വന്തം ആദർശം വീശുകയും നമ്മുടെ വിഷയങ്ങളെ ഉളവാക്കയും ചെയ്യുന്നു. ദുഷ്ടന്മാർ ഈ ലോകത്തെ മുഴുത്ത നരകമായി കാണുന്നു. ശിഷ്ടന്മാർ മുഴുത്ത സ്വർഗ്ഗമായും. പ്രേമികൾ ഈ ലോകത്തെ പ്രേമനിർഭരമായി കാണുന്നു, ദ്വേഷികൾ ദ്വേഷപൂർണ്ണമായും. കലഹികൾ കലഹമല്ലാതൊന്നും കാണുന്നില്ല. ശാന്തന്മാർ ശാന്തിയും സംസിദ്ധപുരുഷൻ ഈശ്വരനെയല്ലാതൊന്നും കാണുന്നില്ല. അതുകൊണ്ട് നാമെപ്പോഴും നമ്മുടെ അത്യുച്ചാ

ദർശത്തെയാണാരാധിക്കുന്നത്. നാം ആദർശമായി പ്രേമിക്കുന്നു. ആ സ്ഥാനത്തെത്തിച്ചേരുമ്പോൾ വാദങ്ങളും സംശയങ്ങളുമെല്ലാം എന്നെന്നേയ്ക്കുമായി മായുന്നു. ഈശ്വരനെ പ്രകടിപ്പിക്കാമോ വയ്യല്ലോ എന്ന് ആർ വകവെയ്ക്കുന്നു? ആദർശം ഒരിക്കലും പോവുന്നതല്ല. കാരണം, അതെന്റെതന്നെ പ്രകൃതിയുടെ ഒരു ഭാഗമാണ്. ഞാൻ എന്റെ സത്തയെ ചോദ്യം ചെയ്യുമ്പോഴേ എന്റെ ആദർശത്തെ ചോദ്യം ചെയ്യൂ; ഒന്നിനെ എനിക്കു ചോദ്യചെയ്യാനാകാത്തതുകൊണ്ട് മറ്റതിനെയും ചോദ്യം ചെയ്യാനാവില്ല. ഈശ്വരന് ഒരേ സമയം സർവ്വശക്തനും സർവ്വകാരുണികനുമാകാൻ പറ്റുമോ ഇല്ലയോ എന്ന് ആർ ഗൗനിക്കുന്നു? അവിടുന്നു മനുഷ്യവർഗ്ഗത്തിനു വരദനാണോ അവിടുന്നു നമ്മെ നോക്കുന്നത് നിഷ്ഠുരന്റെ നിഗ്രഹദൃഷ്ടിയോടെയോ അതോ അധീശന്റെ അനുഗ്രഹദൃഷ്ടിയോടെയോ എന്ന് ആർ കണക്കാക്കുന്നു? പ്രേമി ഇതിനെയെല്ലാം കടന്നപ്പുറം പോയിരിക്കുന്നു. വരദണ്ഡങ്ങൾക്കപ്പുറം, ഭയസംശയങ്ങൾക്കപ്പുറം, സയൻസോ മറ്റെന്തെങ്കിലുമോ നൽകുന്ന വിശദീകണത്തിനുമപ്പുറം, അയാൾക്കു പ്രേമാദർശം സുപര്യാപ്തമാണ്. ഈ പ്രേമത്തിന്റെ പ്രകാശനംമാത്രമാണ് ഈ പ്രപഞ്ചമെന്നതു സ്വതഃസിദ്ധവുമല്ലേ? അണുക്കളെ അണുക്കളോടും കണങ്ങളെ കണങ്ങളോടും യോജിപ്പിക്കുന്നതു യാതൊന്നോ, തങ്ങളിൽ പറന്നടുക്കാൻ ഗ്രഹങ്ങളെ പ്രേരിപ്പിക്കുന്നതും, പുരുഷനെ പുരുഷനിലേക്കും പുരുഷനെ സ്ത്രീകളിലേക്കും, സ്ത്രീയെ പുരുഷനിലേയ്ക്കും മൃഗങ്ങളെ മൃഗങ്ങളിലേക്കും സമസ്തവിശ്വത്തെയും ഒരു കേന്ദ്രത്തിലേയക്കെന്നപോലെയും ആകർഷിക്കുന്നതു യാതൊന്നോ അതു പ്രേമമെന്നു ചൊല്ലുള്ളതാണ്. അതിന്റെ ആവിഷ്കാരമാണ് പരമാണുമുതൽ പരമമഹത്ത്വംവരെ; സർവ്വശക്തിയും സർവ്വവ്യാപിയുമാണീ പ്രേമം. ചേതനത്തിലും ജഡത്തിലും വിശേഷത്തിലും സാമാന്യത്തിലും ആകർഷണീയമായി സ്വയം പ്രകാശിക്കുന്നതു യാതൊന്നോ അത് ഈ ഈശ്വരപ്രേമമാണ്. അതാണ് ഈ ജഗത്തിലുള്ള ഏകപ്രേരകശക്തി. ആ പ്രേമത്തിന്റെ തള്ളലിൽ ക്രിസ്തു സ്വജീവിതം മനുഷ്യരാശിക്കു നൽകുന്നു. ബുദ്ധൻ കേവലം ഒരു മൃഗത്തിനും അമ്മ ശിശുവിനും ഭർത്താവ് ഭാര്യയ്ക്കും . അതേ പ്രേമത്തള്ളലിലാണ് മനുഷ്യർ സ്വദേശത്തിനുവേണ്ടി തങ്ങളുടെ ജീവിതം വെടിയുന്നത്. അത്ഭുതമെന്നു പറയട്ടെ, അതേ പ്രേമത്തള്ളലിൽ കള്ളൻ കക്കുന്നു, കൊലയാളി കൊല്ലുന്നു, ഈ സംഗതികളിലും ചേതന അതുതന്നെ പ്രകാശനംമാത്രം ഭിന്നം. ഇതാണ് ജഗത്തിലെ ഏകപ്രേരകശക്തി. കള്ളനു സ്വർണ്ണത്തോടു പ്രേമമാണ്. പ്രേമം അവിടുണ്ട്. പോയ വഴി മാത്രം പിഴച്ചു. അതുപോലെതന്നെ എല്ലാ അധർമ്മങ്ങളിലും എല്ലാ ധാർമ്മികവ്യാപാരങ്ങളിലും ആ ശാശ്വതപ്രേമം പിന്നിൽ നിലകൊള്ളുന്നു. ന്യൂയോർക്കിലെ പാവങ്ങൾക്കുവേണ്ടി ഒരാൾ ആയിരം ഡോളറിന്റെ ചെക്കെഴുതുന്നെന്നു വിചാരിക്കുക, അതേ സമയം, അതേ മുറി

യിൽ വേറൊരാൾ ഒരു സ്നേഹിതന്റെ കള്ള ഒപ്പിടുകയും ചെയ്യുന്നു. രണ്ടുപേരും ഒരേ വെളിച്ചത്തിലാണെഴുതുന്നത്. പക്ഷേ അതുപയോഗപ്പെടുത്തുന്നതിന്റെ ഉത്തരവാദിത്വം ഓരോരുത്തന്നുമായിരിക്കും. വെളിച്ചത്തെയല്ല വാഴ്ത്തുകയോ പഴിക്കുകയോ ചെയ്യേണ്ടത്. അസംഗമെങ്കിലും എല്ലാത്തിലും പ്രകാശിക്കുന്നതാണ് ആ പ്രേമം. ജഗത്തിന്റെ ഏകപ്രേരകശക്തി അതില്ലെങ്കിൽ ഈ ജഗത്ത് ഒരു നിമിഷത്തിനകം ഛിന്നഭിന്നമാകും. ഈ പ്രേമം ഈശ്വരനാണുതാനും.

'ആരും, അയി പ്രിയേ, ഭർത്താവിനുവേണ്ടി ഭർത്താവിനെ പ്രേമിക്കുന്നില്ല. ഭർത്താവിലുള്ള ആത്മാവിനുവേണ്ടിയല്ലാതെ ആരും, അയി പ്രിയേ, ഭാര്യക്കുവേണ്ടി ഭാര്യയെ സ്നേഹിക്കുന്നില്ല. ഭാര്യയിലുള്ള ആത്മാവിനുവേണ്ടിയല്ലാതെ, ആരും ഒന്നിനെയും പ്രേമിക്കുന്നില്ല. ആത്മാവിനുവേണ്ടയല്ലാതെ.' ഇത്രയേറെ നിന്ദിക്കപ്പെടുന്ന സ്വാർത്ഥവും അതേ പ്രേമത്തിന്റെ പ്രകാശനംമാത്രമാണ്. ഈ കളി വിട്ടു മാറിനിൽക്കുക, അതിൽ കലരരുത്. ഈ ആശ്ചര്യദൃശ്യപരമ്പര, ഈ അത്ഭുതനാടകം, അനുരംഗം അഭിനയിക്കപ്പെടുന്നതു നോക്കൂ. ഈ അത്ഭുതമേളം കേൾക്കൂ. ഒരേ പ്രേമത്തിന്റെ പ്രകാശനമാണെല്ലാം. തൻകാര്യത്തിലും ആ 'താൻ' പെരുകും, വളർന്നുവളർന്നുവരും. ആ ഒരു താൻ, ഒരു മനുഷ്യൻ, വിവാഹിതനാകുമ്പോൾ രണ്ടു താനാകും. മക്കളുണ്ടാകുമ്പോൾ, പലതാകും. അങ്ങനെ അവൻ വളർന്നു ഒടുവിൽ ഈ ലോകം മുഴുവൻ തന്റെ 'താൻ' (ആത്മാവ്) ആണെന്നനുഭൂതമാകും. സമസ്തവിശ്വവും സ്വാത്മാവാണെന്ന്. അവൻ വിശ്വപ്രേമൈകരാശിയിലേക്കു വികസിക്കുന്നു. അനന്തപ്രേമത്തിലേക്ക് ഈശ്വരനായ പ്രേമത്തിലേക്ക്.

അങ്ങനെ നാം പ്രഖ്യാതമായ പരഭക്തിയിലെത്തുന്നു. അതിൽനിന്നു രൂപങ്ങളും പ്രതീകങ്ങളും വീണുപോകുന്നു. അതിലെത്തിയവന് ഒരു വിഭാഗത്തിലും പെടാനാവില്ല. കാരണം, വിഭാഗങ്ങളെല്ലാം തന്നിലാണ്. എന്തിലാണവൻ പെടേണ്ടത്? എല്ലാ പള്ളികളും അമ്പലങ്ങളും അവനിലാണല്ലോ. അവനു വേണ്ടത്ര വലിപ്പമുള്ള പള്ളിയെവിടെ? അങ്ങനെയുള്ള ഒരു മനുഷ്യന് ചില പരിമിതരൂപങ്ങളോടു തന്നെത്താൻ കെട്ടിയിടാൻ വയ്യ. തനിക്ക് ഐക്യം വന്നു കഴിഞ്ഞ ആ അതിരറ്റ പ്രേമത്തിന് അതിരെവിടെ? ഈ പ്രേമാദർശത്തെ കൈക്കൊള്ളുന്ന എല്ലാ മതങ്ങളിലും കാണാം. അതിനെ പ്രകാശിപ്പിക്കാനുള്ള പ്രയത്നം. ഈ പ്രേമത്തിന്റെ അർത്ഥമെന്തെന്നു നാം അറിയുന്നെങ്കിലും, സ്നേഹത്തിന്റേതു ആകർഷണത്തിന്റേതുമായ ഈ ലോകത്തിൽ സർവ്വവും ആ അനന്തപ്രേമത്തിന്റെ പ്രകാശനമാണെന്നു നാം കാണുന്നെങ്കിലും – അതിനെ ആവിഷ്കരിക്കാൻ നാനാജനതകളിലെയും സിദ്ധന്മാരും വിശുദ്ധന്മാരും ശ്രമിച്ചിട്ടുണ്ട് – എന്നാലും അവർ അതിന്റെ അത്യന്തകായികമായ ആവിഷ്കാരത്തെപ്പറ്റിപ്പോലും രൂപപരിവർത്തനം ചെയ്തു ദിവ്യമാക്കിക്കൊണ്ട് ഭാഷയുടെ സകല കഴിവും ഉപയോഗിക്കുന്നതു നാം കണ്ടെത്തുന്നുണ്ട്.

ഹ്രീബ്രൂരാജർഷി ഇങ്ങനെ പാടി,* ഇങ്ങനെതന്നെ ഭാരതത്തിലുള്ളവരും. 'ഹേ പ്രിയതമ, നിന്റെ ചുണ്ടുകൾകൊണ്ടൊരു ചുംബനം! നിന്റെ ചുംബനംകൊണ്ടു നിനക്കുവേണ്ടിയുള്ള ദാഹം പെരുകിയേ വരുന്നു! ശോകങ്ങളെല്ലാം തീരുന്നു. ഭൂതവും വർത്തമാനവും ഭാവിയും മറക്കുന്നു. ഒരുവൻ നിന്നെത്തന്നെ നിനച്ചിരിക്കുന്നു!' അതാണ് പ്രേമിയുടെ ഉന്മാദം, സർവ്വകാമങ്ങളും മറയുമ്പോൾ 'മോചനത്തെ ആർ ഗൗനിക്കുന്നു?' എന്നാണ് പ്രേമി ചോദിക്കുന്നത്.

'എനിക്ക് ധനം വേണ്ട. ആരോഗ്യവും വേണ്ട. എനിക്കു സൗന്ദര്യം വേണ്ട. എനിക്കു ബുദ്ധി വേണ്ട, ലോകത്തിലെ സകലപാപങ്ങളുടെയും നടുക്കു ഞാൻ വീണ്ടും വീണ്ടും ജനിച്ചുകൊള്ളട്ടെ. എനിക്കു പരാതിയില്ല. പക്ഷേ, എന്നെ പ്രേമൈകപരനായി പ്രേമിക്കാനനുവദിക്കൂ'. ഇത്തരം പാട്ടുകളിൽ വെളിപ്പെട്ടു കാണുന്നത് അത്തരം പ്രേമോന്മാദമാണ്. അത്യുച്ഛ്വവും അതിസ്പഷ്ടവും ബലിഷ്ഠവും അത്യാകർഷകവുമായ മാനവപ്രേമം സ്ത്രീപുരുഷപ്രേമമാണ്. അതുകൊണ്ട് അതിഗംഭീരഭക്തിയെ ആവിഷ്കരിക്കാൻ ആ ഭാഷയാണുപയോഗിച്ചത്. ഈ മാനവപ്രേമം മഹാഭക്തന്മാരുടെ പ്രേമോന്മാദത്തിന്റെ പ്രക്ഷീണമായ പ്രതിധ്വനിമാത്രമാണ്. ഈശ്വരന്റെ യഥാർത്ഥപ്രേമികൾ ഈശ്വരപ്രേമംകൊണ്ട് ഉന്മത്തന്മാരും മത്തന്മാരുമാകാനാഗ്രഹിക്കുന്നു. 'ഈശ്വരമദമത്തന്മാ'രാകാൻ. അവർക്കു പ്രേമത്തിന്റെ ചഷകത്തിൽനിന്നു പാനം ചെയ്യണം–യാതൊരു പ്രേമമാണോ സർവ്വമതങ്ങളിലെയും സിദ്ധന്മാരും ഭക്തന്മാരും തങ്ങളുടെ ഹൃദയരക്തം ഒഴിച്ചു സംസ്കരിച്ചത്, യാതൊന്നിലാണോ ഫലകാമന കൂടാതെ ഈശ്വരനെ പ്രേമിച്ചവരുടെയും പ്രേമൈകപരമായ പ്രേമം കൊതിച്ചവരുടെയും, ആശയെല്ലാം കേന്ദ്രീകരിച്ചിരിക്കുന്നത്, ആ പ്രേമത്തിന്റെ ചഷകം പ്രേമത്തിന്റെ പ്രതിഫലം പ്രേമംതന്നെ. അതും എന്തൊരു പ്രതിഫലം! ഇതാണ് ശോകനിർമ്മോചകമായ ഏകവസ്തു. കുടിച്ചാൽ ലോകരോഗം നിവാരണം ചെയ്യുന്ന ഏകചഷകം. മനുഷ്യൻ ദിവ്യോന്മാദിയാകുന്നു. താൻ മനുഷ്യനാണെന്നേ മറക്കുന്നു.

അവസാനമായി ഈ വിവിധ പദ്ധതികളെല്ലാം ഒടുവിൽ സമ്പൂർണ്ണമായ ഐക്യം എന്ന ആ ഏകബിന്ദുവിൽ സംഗമിക്കുന്നു. നാം എപ്പോഴും ദ്വൈതികളായി തുടങ്ങുന്നു. ഈശ്വരൻ വേറൊരു തത്ത്വം, ഞാൻ വേറൊരു തത്ത്വം. ഇടയ്ക്കു പ്രേമം വരുന്നു. മനുഷ്യൻ ഈശ്വരനെ സമീപിക്കുന്നു. ഈശ്വരൻ മനുഷ്യനെയും സമീപിക്കാൻ തുടങ്ങുന്നു എന്നു പറയാം. അച്ഛൻ, അമ്മ, മിത്രം, പ്രേമി എന്നീ ജീവിതബന്ധങ്ങളെല്ലാം മനുഷ്യൻ കൈക്കൊള്ളുന്നു. അവൻ ആരാധനാവിഷയവുമായി ഒന്നായിത്തീരുമ്പോൾ അവസാനബിന്ദുവും പ്രാപ്തമാകുന്നു. 'ഞാൻ നീ, നീ ഞാൻ, നിന്നെ ആരാധിച്ചുകൊണ്ട് ഞാൻ എന്നെത്തന്നെ ആരാ

*Solomon's Songs (Old Testament)

ധിക്കുന്നു.' യാതൊന്നിനെക്കൊണ്ടു മനുഷ്യൻ ആരംഭിച്ചുവോ അതിന്റെ അത്യുച്ചാരോഹണം നാം അവിടെ കാണുന്നു. ആദ്യം അത് ആത്മാവിനോടുള്ള പ്രേമമായിരുന്നു. പക്ഷേ ക്ഷുദ്രാത്മാവിന്റെ ആവശ്യങ്ങൾ പ്രേമത്തെ സ്വാർത്ഥമാക്കി. ഒടുവിൽ ആത്മാവ് അനന്തമായിത്തീർന്നതോടെ പ്രകാശത്തിനു പൂർണ്ണമായ ഉജ്ജ്വലത കൈവന്നു. ആദ്യം എവിടെയോ ഉള്ള തത്ത്വമായിരുന്ന ഈശ്വരൻ അനന്തപ്രേമിയായി രൂപാന്തരപ്പെട്ടമട്ടായി. മനുഷ്യൻതന്നെ രൂപാന്തരപ്പെട്ടു. അവൻ ഈശ്വരനെ സമീപിക്കയായിരുന്നു, തന്നിൽ നിറഞ്ഞിരുന്ന മിഥ്യാകാമങ്ങളെ അവൻ വലിച്ചെറികയായിരുന്നു. കാമങ്ങളോടൊപ്പം സ്വാർത്ഥങ്ങളും മറഞ്ഞു. ഒടുവിൽ, ആ അഗ്രകോടിയിൽ അവൻ ദർശിച്ചു, പ്രേമവും പ്രേമിയും പ്രേഷ്ഠനും ഒന്നെന്ന്.

## 17

## ഭക്തിയോഗപ്രഭാഷണങ്ങൾ

### 1 ഒരുക്കം

ഭക്തിയോഗത്തിനു നൽകപ്പെട്ടിട്ടുള്ള ഉത്തമമായ നിർവ്വചനം ഒരുപക്ഷേ, ഈ ശ്ലോകം ഉൾക്കൊള്ളുന്നു.

യാ പ്രീതിരവിവേകാനാം വിഷയേഷ്വനപായിനീ
ത്വാമനുസ്മരതഃ സാ മേ ഹൃദയാന്മാപസർപ്പതു.*

'അവിവേകികൾക്കു ക്ഷണികവിഷയങ്ങളിലുള്ള ഒടുങ്ങാത്ത ഏതു പ്രീതിയുണ്ടോ അത് അങ്ങയെത്തേടുന്ന എന്റെ ഈ ഹൃദയത്തിൽനിന്നു നീങ്ങാതിരിക്കട്ടെ.' ഇന്ദ്രിയവിഷയങ്ങൾ ധനം, വസ്ത്രം, ഭാര്യ, മക്കൾ, മിത്രം, സ്വത്ത് എന്നിവയിൽ, ഇതിലും മെച്ചപ്പെട്ടതൊന്നും അറിവില്ലാത്ത ആളുകൾക്ക് എത്ര പ്രബലമായ പ്രീതിയാണുള്ളതെന്നു നാം കാണുന്നുണ്ടല്ലോ. ഈ സാധനങ്ങളോടെല്ലാം എത്ര ഭയങ്കരമായ പിടുത്തമാണവർക്ക്! അതുകൊണ്ട് മേൽച്ചൊന്ന പ്രാർത്ഥനയിൽ സിദ്ധൻ പറയുകയാണ്: 'ആ ആസക്തി, ഭയങ്കരമായ പിടുത്തം, എനിക്കു വേണം. അവിടുത്തോടുമാത്രം' ഈ പ്രീതി ഈശ്വരനിലാക്കിയാൽ ഭക്തിയെന്നു പറയപ്പെടുന്നു. ഭക്തി വിനാശകമല്ല. അതുപദേശിക്കുന്നതു നമുക്കുള്ള കഴിവുകളൊന്നും വെറുതെ നൽകപ്പെട്ടതല്ലെന്നും, അവയിലൂടെയാണ് സ്വാഭാവികമായ മോക്ഷമാർഗ്ഗമെന്നുമാണ്. നമ്മുടെ പ്രവണതകളെ ഭക്തി കൊന്നുകളയുന്നില്ല. അതു പ്രകൃതിവിരുദ്ധമായിപ്പോകുന്നില്ല. പിന്നെയോ ഉത്കൃഷ്ടതരവും പ്രബലതരവുമായ ഒരു ഗതി അതിനു നൽകുന്നതേയുള്ളു. എത്രയോ സ്വാഭാവികമായി നാം ഇന്ദ്രിയവിഷയങ്ങളെ പ്രിയ

*വിഷ്ണുപുരാണം 1. 20,17

പ്പെടുന്നു! അല്ലാതെ നമുക്കു വയ്യ. കാരണം അവ നമുക്ക് അത്രയ്ക്കു യഥാർത്ഥങ്ങളാണ്. സാധാരണ ഉൽകൃഷ്ടതരങ്ങളായ സംഗതികളിൽ നാം യാഥാർത്ഥ്യമൊട്ടും കാണുന്നില്ല. എന്നാൽ, ഇന്ദ്രിയങ്ങൾക്കപ്പുറം, ഇന്ദ്രിയജഗത്തിനപ്പുറം, ഒരുവൻ യഥാർത്ഥമായ ചിലതു കണ്ടാൽ അവനു പ്രബലാസക്തിയുണ്ടാവാമെന്നാണാശയം. അത് ഇന്ദ്രിയാതീതവിഷയത്തിലേക്ക്, ഈശ്വരനിലേക്ക് മാറണമെന്നേയുള്ളു. മുമ്പ് ഇന്ദ്രിയവിഷയങ്ങൾക്കു നൽകിയിരുന്ന അതേ തരം പ്രീതി ഈശ്വരനിലാക്കിയാൽ അതിനെ ഭക്തിയെന്നു പറയും. സിദ്ധനായ രാമാനുജന്റെ മതപ്രകാരം ആ തീവ്രപ്രേമം ലഭിക്കാനുള്ള ഒരുക്കങ്ങൾ താഴെ പറയുന്നവയാണ്.

ആദ്യത്തേതു വിവേകം, ഇതു വളരെ അസാധാരണമായ ഒരു സംഗതിയാണ്. വിശേഷിച്ചും പാശ്ചാത്യർക്ക്. രാമാനുജമതപ്രകാരം ഇതിന്നർത്ഥം 'ആഹാരവിവേകം' എന്നാണ്. നമ്മുടെ ശരീരമനഃശക്തികളെ സഞ്ചയിക്കുന്ന സർവ്വവീര്യവും ആഹാരത്തിലുണ്ട്. അതിനെ എന്റെ ശരീരത്തിൽ സംക്രമിപ്പിച്ചു സൂക്ഷിച്ചു പുതിയ വഴിക്കു നയിച്ചിരിക്കുന്നു. എങ്കിലും ഞാൻ കഴിച്ച ആഹാരത്തിൽനിന്നു സാരത്തിൽ വ്യത്യസ്തമായി എന്റെ ശരീരമനസ്സുകൾക്കു യാതൊന്നുമില്ല. ഭൗതികലോകത്തിൽ കാണുന്ന ദ്രവ്യവും ശക്തിയും തമ്മിൽ ശരീരവും മനസ്സുമായിരിക്കുംപോലെ, ശരീരമനസ്സുകളും നാം ഭക്ഷിച്ച ആഹാരവും തമ്മിൽ സാരമായ വ്യത്യാസം പ്രകാശനത്തിൽമാത്രമാണ്. അതങ്ങനെയിരിക്കെ–നമ്മുടെ ആഹാരത്തിന്റെ ഭൗതികകണങ്ങളിൽനിന്നു നാം വിചാരകരണത്തെ വിരചിക്കയും ഈ കണങ്ങളിലടങ്ങിയിട്ടുള്ള സൂക്ഷ്മതരശക്തികളിൽനിന്നു നാം വിചാരത്തെത്തന്നെ സംസ്കരിക്കയും ചെയ്താൽ –ഈ വിചാരവും വിചാരകാരണവും രണ്ടും, നാം കഴിക്കുന്ന ആഹാരംകൊണ്ടു വികാരപ്പെടുമെന്നു സ്വാഭാവികമായി വന്നുകൂടുന്നു. മനസ്സിൽ ചില മാറ്റങ്ങൾ വരുത്തുന്ന ചിലതരം ആഹാരമുണ്ട്. അതു നാം നിത്യേന കാണുന്നുണ്ട്. മറ്റു തരങ്ങളുണ്ട്. അവ ശരീരത്തിൽ മാറ്റമുണ്ടാക്കും. ദീർഘകാലംകൊണ്ടു മനസ്സിൽ ഭയങ്കരമായി ഫലിക്കയും ചെയ്യും. ഇതു പഠിക്കേണ്ട വലിയൊരു സംഗതിയാണ്. നാം അനുഭവിക്കുന്ന ക്ലേശത്തിന്റെ നല്ലൊരളവ് നാം കഴിക്കുന്ന ആഹാരംമൂലമാണ്. കനത്തതും ദഹിക്കാത്തതുമായ ഭക്ഷണത്തിനു ശേഷം മനോനിയമനം അതികഠിനമെന്നു നിങ്ങൾക്കു കാണാം. അത് എപ്പോഴും ഓട്ടംതന്നെ. ഓട്ടം, ഉദ്വേഗകരങ്ങളായ ചില ആഹാരങ്ങളുണ്ട്. അത്തരം ഭക്ഷണം കഴിച്ചാൽ നിങ്ങൾക്കു മനസ്സിനെ നിയന്ത്രിക്കാനാവില്ലെന്നു കാണാം. ഒരുവൻ അതിമാത്രം മുന്തിരിച്ചാറോ മറ്റു മാദകപാനീയമോ കുടിച്ചാൽ തന്റെ മനസ്സു നിയന്ത്രിക്കാനാവുന്നതല്ലെന്നു കാണാറുള്ളതു പ്രത്യക്ഷമാണ്. അത് അവന്റെ മനസ്സിന്റെ പിടിവിട്ടോടിപോകുന്നു.

രാമാനുജപക്ഷപ്രകാരം, ആഹാരത്തിൽ വർജ്ജ്യങ്ങളായി മൂന്നു കാര്യങ്ങളുണ്ട്. ആദ്യം ജാതി, ഭക്ഷ്യപ്രകൃതി പരിഗണിക്കണം. ഉദ്വേഗക

രങ്ങളായ ഭക്ഷ്യങ്ങളെല്ലാം വർജ്ജ്യമാണ്. ഉദാഹരണം, മാംസം. അതു പ്രകൃത്യാതന്നെ അശുദ്ധമാണ്. മറ്റൊന്നിനു പ്രാണഹാനി വരുത്തിയേ നമുക്കതു കിട്ടൂ. നമുക്ക് ഒരു ക്ഷണത്തേക്കു സുഖം കിട്ടുന്നു. പക്ഷേ നമുക്കാ തൃപ്തി തരാൻ വേറൊരു ജീവി അതിന്റെ പ്രാണൻകളയേണ്ടിയിരിക്കുന്നു. മാത്രമല്ല, മറ്റുമനുഷ്യരെ നാം ധർമ്മഭ്രഷ്ടരാക്കുന്നു. ഓരോ മാംസഭോജിയും താൻതന്നെ മൃഗത്തെ കൊന്നെങ്കിൽ അതു പിന്നെയും നന്നായേനെ.പക്ഷേ അങ്ങനെ ചെയ്യുന്നതിനുപകരം തങ്ങൾക്കുവേണ്ടി ഒരു വർഗ്ഗത്തെക്കൊണ്ട് ആ തൊഴിൽ ചെയ്യിക്കുകയും അതു ചെയ്യുന്നതിന് അവരെ വെറുക്കുകയും ചെയ്യുന്നു. ഇംഗ്ലണ്ടിൽ ഒരു കശാപ്പുകാരന്നും നീതിസഭാംഗമാകാൻ പാടില്ല. അയാൾ പ്രകൃത്യാ ക്രൂരനെന്നാണ് സങ്കൽപ്പം. അവനെ ക്രൂരനാക്കുന്നതാര്? സമുദായം. നാം മാട്ടിറച്ചിയും ആട്ടിറച്ചിയും തിന്നില്ലെങ്കിൽ ഒരു കശാപ്പുകാരനും ഉണ്ടാവില്ല. കടുംപണിയെടുക്കുന്നവർക്കും ഭക്തന്മാരാകാൻ ഇടയില്ലാത്തവർക്കും മാത്രമേ മാംസാഹാരം അനുഭവനീയമാവൂ. നിങ്ങൾ ഭക്തന്മാരാകാൻ പോവുകയാണെങ്കിലോ മാംസത്തെ ഒഴിവാക്കണം. കൂടാതെ ചുവന്നുള്ളിയും വെളുത്തുള്ളിയും പോലം ഉദ്വേജകങ്ങളായ എല്ലാ ഭക്ഷ്യങ്ങളും. 'അമ്ലലവണം'! പോലെ ദുർഗ്ഗന്ധികളായ സർവ്വഭക്ഷ്യങ്ങളും. ദിവസങ്ങൾ കഴിഞ്ഞു തനതു ഗുണംപേയെ ഏതാഹാരവും, സ്വരസം മിക്കവാറും ഉണങ്ങിപ്പോയ ഏതാഹാരവും നാറുന്ന ഏതാഹാരവും വർജ്ജ്യമാണ്.

ആഹാരകാര്യത്തിൽ അടുത്തു പരിഗണിക്കാനുള്ളതു പാശ്ചാത്യമനസ്സിനു കുറേക്കൂടെ സങ്കീർണ്ണമാണ്-അതിനെ ആശ്രയമെന്നാണ് പറയുക. അതായത് ആഹാരം ആരിൽനിന്നു വരുന്നുവോ, അവൻ. ഇതു ഹിന്ദുക്കളുടെ ഒരു ദുർജ്ഞേയസിദ്ധാന്തമാണ്. ആശയമിതാണ്. ഓരോരുത്തന്റെയും ചൂഴെ ഒരു വിശേഷപ്രഭയുണ്ട്. അയാൾ എന്തു തൊട്ടാലും തന്റെ സ്വഭാവത്തിന്റെ, പ്രഭാവത്തിന്റെ ഒരംശം-എന്നു പറയട്ടെ-അതിൽ അവശേഷിക്കുന്നു. ഒരുവന്റെ സ്വഭാവം ഒരു ഭൗതികശക്തിപോലെ അവനിൽനിന്നു പ്രസരിക്കുന്നതുപോലെയാണ്. അവൻ തൊടുന്നതിനെയെല്ലാം അതു ബാധിക്കയും ചെയ്യുന്നു എന്നാണ് സങ്കൽപ്പം. അതുകൊണ്ട് ആഹാരം പചിക്കപ്പെടുമ്പോൾ അതു തൊടുന്നതാരെന്നതു ഗൗനിക്കേണ്ടതുണ്ട്. ദുഷ്ടനോ ദുഷ്ചിന്തനോ അതു തൊടരുത്. ഭക്തനാകണമെന്നുള്ളവൻ അതിദുഷ്ട്മാരെന്നു തനിക്കറിവുള്ള ആളുകളുടെകൂടെ ഉണ്ണരുത്. കാരണം അവരുടെ ദോഷം ആഹാരത്തിൽക്കൂടി പകർന്നുവരും.

വീക്ഷിക്കേണ്ടുന്ന ശുദ്ധിയുടെ വേറൊരു രൂപം നിമിത്തമാണ്. ആഹാരത്തിൽ ചെളിയും പൊടിയും പാടില്ല. ചന്തയിൽനിന്ന് ആഹാരം

* Sauer Kraud (സവ്വെർ ക്രൗട്) എന്നാണ് മൂലം. ഉപ്പും പുളിയുമുള്ള ഒരു കാബേജ്കറി.

കൊണ്ടുവന്നു കഴുകാതെ മേശപ്പുറത്തു (വിളമ്പാൻ) വെക്കരുത്. തുപ്പൽ മുതലായവയെപ്പറ്റി കരുതിരിയിക്കണം. ഉദാഹരണമായി, ഒരിക്കലും വിരൽകൊണ്ടു തൊട്ടുകൂടാ. ശരീരത്തിലെ അതിലോലഭാഗമാണ് ഉള്ളൂരി (Mucous membrane) സർവ്വ പ്രവണതകളും തുപ്പലിലൂടെ അതിശീഘ്രം സംക്രമിക്കുന്നു. അതുകൊണ്ട് അതിന്റെ സ്പർശം അപരാധമെന്നുമാത്ര മല്ല അപകടകരമെന്നുകൂടെ ഗണിക്കേണ്ടിയിരിക്കുന്നു. പിന്നെ, മറ്റു വല്ല വരും പകുതി തിന്നതിന്റെ ബാക്കി (എച്ചിൽ) നാം തിന്നരുത്. ഈ ദോഷ ങ്ങളെല്ലാം ഒഴിവാക്കിയാൽ ആഹാരം ശുദ്ധമാകുന്നു. ശുദ്ധമായ ആഹാ രം ശുദ്ധമായ ചിത്തത്തെ ഉളവാക്കുന്നു. ശുദ്ധചിത്തത്തിലാണ് നിരന്തര മായ ഈശ്വരസ്മരണയും.*

ഇതേ സംഗതി മറ്റൊരു ഭാഷ്യകാരനായ ശ്രീശങ്കരാചാര്യർ വ്യാഖ്യാ നിച്ചവിധം പറഞ്ഞുതരാം. ആഹാരമെന്ന ഈ പദം സംഭരിക്കുക എന്നർത്ഥമായ 'ആഹൃ' എന്ന സംസ്കൃതധാതുവിൽനിന്നു നിഷ്പന്ന മാണ്. ആഹാരമെന്നാൽ അകത്തേക്കു സംഭരിക്ക എന്നർത്ഥം. എന്താ ണവിടുത്തെ വ്യാഖ്യാനം? ആഹാരം ശുദ്ധമായാൽ ചിത്തം ശുദ്ധമാകു മെന്ന വാക്യത്തിന്റെ വാസ്തവാർത്ഥം നാം ഇന്ദ്രിയങ്ങൾക്കു വിധേയ രാകാതിരിക്കാൻ താഴെപ്പറയുന്നവയെ ഒഴിവാക്കണമെന്നാണ്. ആദ്യം രാഗ ത്തെപ്പറ്റി-ഈശ്വരനൊഴിച്ച് ഒന്നിനോടും അത്യാസക്തരാകരുത്. അത്യാ സക്തി വരുന്നതോടെ, ഒരുവൻ നശിക്കുന്നു, പിന്നെ അവൻ തന്റെ ഉട യവനല്ല. അടിമയാണ്. സ്ത്രീ പുരുഷനോട് ഭയങ്കരമായി ആസക്തിയാ യാൽ അവൾ അയാൾക്കടിമയാകുന്നു. അടിമയായതുകൊണ്ടു ഒരു പ്രയോജനവുമില്ല. ഒരു മനുഷ്യസത്ത്വത്തിന്നടിമയാകുന്നതിനെക്കാൾ മേന്മയേറിയ സംഗതികൾ ലോകത്തിലുണ്ട്. എല്ലാവരെയും സ്നേഹി ക്കയും എല്ലാവർക്കും നന്മ ചെയ്കയും ചെയുക, പക്ഷേ, അടിമയാകാ തിരിക്കുക ആസക്തി ഒന്നാമതു നമ്മെ വ്യക്തിപരമായി അധഃപതിപ്പി ക്കയും രണ്ടാമതു അത്യന്തം സ്വാർത്ഥികളാക്കുകയും ചെയ്യുന്നു. ഈ പോരായ്മകാരണം നാം ഇഷ്ടപ്പെടുന്നവർക്കു നന്മ ചെയ്യുവാൻ മറ്റുള്ള വരെ നമുക്കു ദ്രോഹിക്കണം. ഈ ലോകത്തിൽ ചെയ്യപ്പെടുന്നതു ചില രോടുള്ള ആസക്തി കാരണമാണ്. അതുകൊണ്ട് സൽകർമ്മങ്ങളോടൊ ഴിച്ചുള്ള ആസക്തികളൊക്കെ ഒഴിവാക്കണം. പക്ഷേ സ്നേഹം സർവ്വർ ക്കും നൽകണം. പിന്നെ ദ്വേഷത്തെപ്പറ്റി ഇന്ദ്രിയവിഷയങ്ങളെക്കുറിച്ച് ഒരു ദ്വേഷവും പാടില്ല. ദ്വേഷം സകലദോഷങ്ങൾക്കും ചുവടാണ്. ജയിക്കാൻ ഏറ്റവും വിഷമമുള്ള കാര്യവുമാണ്. ഇനി മോഹത്തെപ്പറ്റി നാം സദാ

* ആഹാരശുദ്ധൗ സത്ത്വശുദ്ധിഃ സത്ത്വശുദ്ധൗ ധ്രുവാ സ്മൃതിഃ
(ഛാന്ദോഗ്യോപനിഷത്ത് 7. 26.2)

ഒന്നിനെ മറ്റൊന്നായി ധരിക്കുന്നു. ആ ധാരണവെച്ചു പ്രവർത്തിക്കയും ചെയ്യുന്നു. അതിന്റെ ഫലമായി നാം നമുക്കു തന്നെ കഷ്ടപാടുണ്ടാക്കുന്നു. നാം ചീത്തയെ നന്നെന്നു ധരിക്കുന്നു. നമ്മുടെ നാഡികളെ ഒരു നിമിഷത്തേയ്ക്കു ഇക്കിളിയാക്കുന്ന എന്തും പരമനന്മയെന്നു നാം വിചാരിക്കുന്നു. അതനികത്തേയ്ക്കു എടുത്തുചാടുകയും ചെയ്യുന്നു. പക്ഷേ, വൈകിയ വേളയിലാണ് നാം കാണുന്നത്. അത് നമുക്ക് ഒരു ഭയങ്കരപ്രഹരമേൽപ്പിച്ചതായി. ഓരോ ദിവസവും നാം ഈ പിഴവിൽ ചെന്നുചാടുന്നു. മിക്കവാറും അതിൽത്തന്നെ ആയുഷ്കാലം മുഴുവൻ തുടരുകയും ചെയ്യുന്നു. ഇന്ദ്രിയങ്ങൾ അതിരാഗമില്ലാതെ, ദ്വേഷമോ മോഹമോ ഇല്ലാതെ ലോകത്തിൽ പ്രവർത്തിക്കുമ്പോൾ അത്തരം പ്രവൃത്തി അഥവാ അനുഭവാഹരണം ശങ്കരപക്ഷത്തിൽ ശുദ്ധാഹാരമെന്നു പറയപ്പെടുന്നു. ശുദ്ധാഹാരത്തെ ഉൾക്കൊള്ളുമ്പോൾ ചിത്തത്തിനു വിഷയങ്ങളെ അകത്തേയ്ക്കെടുത്തു അവയെപ്പറ്റി രാഗദ്വേഷമോഹരഹിതമായി വിചാരിക്കാൻ* കഴിയുന്നു. അപ്പോൾ ചിത്തം ശുദ്ധമാകുന്നു. അപ്പോൾ ആ ചിത്തത്തിൽ ഈശ്വരസ്മരണ നിരന്തരമാകയും ചെയ്യുന്നു.

ശങ്കരവ്യാഖ്യാനമാണ് ഉത്തമമെന്നു പറയുക തികച്ചും സ്വാഭാവികമാണെങ്കിലും രാമാനുജന്റെ വ്യാഖ്യാനത്തെ അവഗണിച്ചുകൂടാ എന്നെടുത്തുപറയാൻ ഞാനാഗ്രഹിക്കുന്നു. യഥാർത്ഥത്തിലുള്ള ഭൗതികാഹാരത്തെപ്പറ്റി നിഷ്കർഷിക്കുമ്പോഴേ ബാക്കിയുള്ളതു വരൂ. മനസ്സാണ് നാഥനെന്നതു വളരെ ശരി. പക്ഷേ നമ്മളിൽ വളരെ ചുരുക്കം പേരേ ഉള്ളൂ ഇന്ദ്രിയബദ്ധരല്ലാതെ. നാമെല്ലാം ഭൗതികനിയന്ത്രിതരാണ്. അങ്ങനെ നിയന്ത്രിതരായിരിക്കുന്ന കാലത്തോളം ഭൗതികസഹായങ്ങൾ നാം കൈക്കൊള്ളണം. അപ്പോൾ, നാം കരുത്തരായിക്കഴിഞ്ഞാൽ നമുക്കിഷ്ടംപോലെ എന്തും തിന്നുകയും കുടിക്കയും ചെയ്യാം. അന്നപാനനിഷ്കർഷയിൽ നാം രാമാനുജനെ അനുസരിക്കണം.; അതേ സമയം നമ്മുടെ മാനസാഹാരത്തെക്കുറിച്ചും കരുതൽ വേണം. ഭൗതികാഹാരനിഷ്കർഷ വളരെ എളുതാണ്. പക്ഷേ മനോവ്യാപാരം അതിന്റെ കൂടെച്ചെല്ലണം. അപ്പോൾ ക്രമേണ നമ്മുടെ ആത്മികവ്യക്തി കൂടുതൽ കൂടുതൽ ബലവാനാകും. ശാരീരികവ്യക്തി കുറച്ചു മികവു കുറഞ്ഞതുമാകും. അപ്പോൾ ആഹാരം പിന്നെയൊട്ടും ദ്രോഹിക്കയില്ല. ഓരോരുവന്നും വേണം ഒറ്റച്ചാട്ടത്തിനു ഉത്തമദർശനത്തിലെത്തുക. പക്ഷേ ചാട്ടമല്ല മാർഗ്ഗം. അതു വീഴ്ച്ചയിലേ കലാശിക്കൂ. നാം ഇവിടെ കെട്ടുപെട്ടു കിടക്കുന്നു. നമുക്കു സാവകാശം നമ്മുടെ ചങ്ങലകളെ പതുക്കെ പൊട്ടിക്കണം. ഇതാണ് വിവേകമെന്നു പറയുന്നത്.

അടുത്തതു വിമോകമെന്നു പറയപ്പെടുന്നു. ആശകളിൽനിന്നു സ്വാതന്ത്ര്യം. ഈശ്വരനെ പ്രേമിക്കണമെന്നുള്ളവൻ അത്യാശകളെ

* രാഗദ്വേഷമോഹൈരസംസ്പൃഷ്ടം വിഷയവിജ്ഞാനം.

(ഛാന്ദോഗ്യോപനിഷത്ത് ശംകരഭാഷ്യം 7. 2.6.2)

ഒഴിവാക്കണം. ഈശ്വരനെയൊഴിച്ച് ഒന്നും ആശിക്കരുത്. ഉയർന്ന ലോകത്തിലേക്ക് പോകാൻ ഉപകരിക്കുന്നിടത്തോളം ഈ ലോകം നല്ലതാണ്. ഉയർന്ന വിഷയങ്ങൾ പ്രാപിക്കുവാൻ ഉപകരിക്കുന്നിടത്തോളം ഇന്ദ്രിയവിഷയങ്ങൾ നല്ലതാണ്. ഈ ലോകം ഒരുപേയത്തിനുള്ള ഉപായമാണ്. സ്വയം ഉപേയമല്ല എന്നു നാം എപ്പോഴും മറന്നുകളയുന്നു. ഇതായിരുന്നു ഉപേയമെങ്കിൽ നാം ഇവിടെ ഈ ശരീരത്തിൽത്തന്നെ അമൃതരാകണം. നാം ഒരിക്കലും മരിക്കരുത്. പക്ഷേ ആളുകൾ അനുനിമിഷം നമ്മുടെ ചുറ്റും മരിക്കുന്നതു നാം കാണുന്നുണ്ട്. എന്നിട്ടും നാം മൂഢമായി വിചാരിക്കുന്നു, നാം മരിക്കില്ലെന്ന്. ആ ഉറപ്പിൽനിന്നു ഈ ജീവിതമാണ് ലക്ഷ്യമെന്നു നാം വിചാരിക്കാനുമിടയാകുന്നു. അതാണ് നമ്മിൽ തൊണ്ണൂറ്റൊമ്പതു ശതമാനം പേരുടെയും സ്ഥിതി. ഈ ധാരണ ഉടനെ വിട്ടുകളയണം. ഈ ലോകം നമ്മെ സംസിദ്ധരാക്കാനുള്ള ഒരുപായമായിരിക്കുന്ന കാലത്തോളം നന്ന്. അങ്ങനെയല്ലാതാകുന്നതോടെ അതു തിന്മയുമാകുന്നു. അതുകൊണ്ട്, ഭാര്യയും ഭർത്താവും മക്കളും ധനവും വിദ്യയും നമ്മെ മുന്നോട്ടു തുണയ്ക്കുന്ന കാലത്തോളം നന്ന്. അങ്ങനെയല്ലാതാകുന്നതോടെ അവ തിന്മയല്ലാതെ മറ്റൊന്നുമല്ല. ഭാര്യ ഈശ്വരപ്രാപ്തിക്കു നമ്മെ തുണയ്ക്കുന്നപക്ഷം അവൾ നല്ല ഭാര്യയാണ്. അതുപോലെ ഭർത്താവിന്റെയും പുത്രന്റെയും കാര്യത്തിലും. ധനം പരോപകാരത്തിനുതകുന്നെങ്കിൽ അതിന്നല്പം വിലയുണ്ട്. അല്ലാത്തപക്ഷം അതു തിന്മയുടെ ഒരു രാശിമാത്രമാണ്. അതെത്ര വേഗം വിട്ടുകളയുന്നുവോ അത്ര നല്ലതുമാണ്.*

അടുത്തത് അഭ്യാസം. മനസ്സ് എപ്പോഴും ഈശ്വരനിലേക്ക് ചെല്ലണം. അതിനെ പിടിച്ചുവെയ്ക്കാൻ യാതൊന്നിനും ഒരവകാശവുമില്ല. അതു നിരന്തരം ഈശ്വരനെ വിചാരിക്കണം. അതു ദുഃസാധ്യമാണെങ്കിലും. എന്നാലും സ്ഥായിയായ അഭ്യാസംകൊണ്ട് സാധിക്കാം. നമ്മുടെ പൂർവ്വാഭ്യാസഫലമാണ് നമ്മുടെ ഇപ്പോഴത്തെ ഉണ്മ. അതുപോലെ നമ്മുടെ ഇപ്പോഴത്തെ അഭ്യാസം ഭാവി ഉണ്മയെയും ഉളവാക്കുന്നു. അതുകൊണ്ടു മറുവഴി അഭ്യസിക്കുക. ഒരുതരം വട്ടംതിരിയൽ നമ്മെ ഈ വഴിയ്ക്കെത്തിച്ചു. മറ്റുവഴി തിരിഞ്ഞ് ഇതിൽനിന്നു എത്ര വേഗം പുറത്തു കടക്കാമോ അത്ര വേഗമാകട്ടെ. ഇന്ദ്രിയങ്ങളെക്കുറിച്ചുള്ള വിചാരം നമ്മെ ഇവിടേക്കു വീഴ്ത്തിയിരിക്കുന്നു. ഒരു നിമിഷം കരയാൻ. അടുത്ത നിമിഷം രസിക്കാൻ. ഏതിളംകാറ്റിന്റെയും ദയയ്ക്കു പാത്രമാകാൻ–എന്തിനും അടിമ! ഇതു ലജ്ജാകരം. എന്നിട്ടും നാം നമ്മെ ആത്മാക്കളെന്നു വിളിക്കുന്നു. മറുവഴി പോകു ഈശ്വരനെ വിചാരിക്കൂ മനസ്സു ശാരീരികമോ മാനസി

* ഗുരുർന സ സ്യാത് സ്വജനോ ന സ സ്യാത്
പിതാ ന സ സ്യാത് ജനനീ ന സാ സ്യാത്
ദൈവം ന തത്സ്യാന്ന പതിശ്ച സ സ്യാത്
ന മോചയേദ്യഃ സമുപേതമൃത്യും. (ഭാഗവതം 5. 5. 18)

കമോ ആയ ഒരു ഭോഗത്തേയോ നിനയ്ക്കാതെ ഈശ്വരനെത്തന്നെ വിചാരിക്കട്ടെ. അതു മറ്റെന്തെങ്കിലും വിചാരിക്കാൻ നോക്കുമ്പോൾ അതിനു നല്ല ഒരടി കൊടുക്കുക. അതു തിരിഞ്ഞുവന്ന് ഈശ്വരനെ വിചാരിക്കട്ടെ. ഒരു പാത്രത്തിൽനിന്നു വേറൊരു പാത്രത്തിലേക്കൊഴിക്കുന്ന എണ്ണ ധാര മുറിയാതെ വീഴുംപോലെ. വിദൂരമണികാ്വണം ഒരേ ശബ്ദധാരയിൽ കാതിൽ വന്നുവീഴുംപോലെ. അങ്ങനെ മനസ്സ് ഈശ്വരന്റെ നേർക്ക് ഒര വിച്ഛിന്നധാരയായി പ്രവഹിക്കണം. ഈ അഭ്യാസം മനസ്സിന്റെമേൽ ചുമത്തിയാൽമാത്രം പോര, ഇന്ദ്രിയങ്ങളെയും വിനിയോഗിക്കണം. വിഡ്ഢിത്തരങ്ങൾ കേൾക്കുന്നതിനുപകരം നാം ഈശ്വരനെപ്പറ്റി ശ്രവിക്കണം. വിഡ്ഢിവാക്കുകൾ പറയുന്നതിനുപകരം നാം ഈശ്വരനെക്കുറിച്ചു പറയണം. വിഡ്ഢിപ്പുസ്തകങ്ങൾ വായിക്കുന്നതിനുപകരം നാം ഈശ്വര കഥനങ്ങളായ നല്ലവ പാരായണം ചെയ്യണം.

ഈശ്വരനെ സ്മൃതിയിലുറപ്പിക്കുന്ന ഈ അഭ്യാസത്തിന് ഒരു പക്ഷേ ഏറ്റവും വലിയ സഹായമാണ്. സംഗീതം. ഭക്തിമഹാചാര്യനായ നാരദനോട് പ്രഭു അരുളിച്ചെയ്യുന്നു.

> നാഹം വസാമി വൈകുണ്ഠേ യോഗിനാം ഹൃദയേ ന തു
> മദ്ഭക്താ യത്ര ഗായന്തി തത്ര തിഷ്ഠാമി നാരദ.

'ഞാൻ സ്വർഗ്ഗത്തിലോ യോഗിഹൃദയത്തിലോ അല്ല വാഴുന്നത്. പിന്നെയോ എവിടെ എന്റെ ഭക്തന്മാർ എന്നെ വാഴ്ത്തിപ്പാടുന്നുവോ അവിടെയാണ് ഞാൻ.' സംഗീതത്തിനു അത്ര ഗംഭീരശക്തിയാണ് മനുഷ്യമനസ്സിന്മേലുള്ളത്. അതു മനസ്സിനെ നിമിഷംകൊണ്ടു ഏകാഗ്രമാക്കുന്നു. മൂഢരും അജ്ഞരും നീചരും മൃഗപ്രായരുമായ മനുഷ്യർ, മറ്റു സമയങ്ങളിൽ ഒരു നിമിഷത്തേയ്ക്കും മനസ്സ് ഒരു കാലവും നേരെ നിർത്താത്തവർ, മനോഹരമായ സംഗീതം കേൾക്കുമ്പോൾ പെട്ടെന്നു മയങ്ങി എകാഗ്രരാകുന്നതു നിങ്ങൾക്കു കാണാം. നായ, സിംഹം, പൂച്ച, സർപ്പം മുതലായ ജന്തുക്കളുടെ മനസ്സുപോലും, സംഗീതംകൊണ്ടു മയങ്ങുന്നുണ്ട്.

അടുത്തതു ക്രിയയാണ്. പ്രവൃത്തി-അന്യർക്ക് നല്ലതു ചെയ്ക. സ്വാർത്ഥിക്ക് ഈശ്വരസ്മരണ വരുന്നതല്ല. നാം എത്രനേരം പുറത്തു വന്നു പരോപകാരം ചെയ്യുന്നുവോ അത്രയേറെ നമ്മുടെ ഹൃദയങ്ങൾ വിശുദ്ധങ്ങളാകും. ഈശ്വരൻ അവയിൽ വാഴുകയും ചെയ്യും. ഞങ്ങളുടെ ശാസ്ത്രങ്ങളനുസരിച്ച് അഞ്ചുതരം കർമ്മങ്ങളുണ്ട്. പഞ്ചയജ്ഞങ്ങളാണെന്നാണ് പറയുക. ഒന്നാമതു പഠിപ്പ് (ബ്രഹ്മയജ്ഞം) ഒരുവൻ പുണ്യവും ഹിതവുമായ എന്തെങ്കിലും നിത്യവും പഠിക്കണം. രണ്ടാമതു ഈശ്വരപൂജനം അഥവാ ദേവസിദ്ധപൂജനം (ദേവയജ്ഞം). മൂന്നാമത്

*വാണീ ഗുണാനകഥനേ ശ്രവണൗ കഥായാം
ഹസ്തൗ ച കർസസുമനസ്തവ പാദയോർനഃ
സ്മൃത്യാം ശിരസ്തവ നിവാസജഗത് പ്രണാമേ
ദൃഷ്ടിഃ സതാം ദർശനേ$\prime$സ്തു ഭവത്തനൂനാം. (ഭാഗവതം 10.10.36)

നമ്മുടെ പിതൃക്കളോടു നമുക്കുള്ള കർത്തവ്യം (പിതൃയജ്ഞം). നാലാമത് മനുഷ്യജീവികളോടു നമുക്കുള്ള കർത്തവ്യം (മനുഷ്യയജ്ഞം). മനുഷ്യനു സ്വന്തമായി ഒരു വീട്ടിൽ പാർക്കാൻ ഒരവകാശവുമില്ല. പാവങ്ങൾക്കോ വീടു വേണ്ട. ആർക്കെങ്കിലുമോ കൂടിൽ കെട്ടിക്കൊടുക്കുന്നതുവരെ, പാവങ്ങളും കഷ്ടപ്പെടുന്നവരുമായ ഏതൊരുവന്നും ഗൃഹസ്ഥന്റെ വീടു തുറന്നു കിടക്കണം. അപ്പോൾ അയാൾ യഥാർത്ഥ ഗൃഹസ്ഥനാണ്. തനിക്കും തന്റെ ഭാര്യക്കും വേണ്ടിമാത്രം വീടെടുക്കുന്നവൻ ഒരിക്കലും ഈശ്വരപ്രേമിയാവില്ല. ഒരുവന്നു തനിക്കുവേണ്ടിമാത്രം ആഹാരം പാകം ചെയ്യാൻ അവകാശമില്ല. അന്യർക്കുവേണ്ടിയാണ്. അതിന്റെ ശിഷ്ടം അയാൾ കഴിക്കണം.1 ചെറുപഴങ്ങളോ മാമ്പഴമോ പോലുള്ള ഓരോ കാലത്തെയും വിളവ് ആദ്യം ചന്തയിലെത്തുമ്പോൾ കുറെ വാങ്ങി പാവങ്ങൾക്കു കൊടുക്കുക ഭാരതത്തിലെ ഒരു സാമാന്യ നടപ്പാണ്. അതു കഴിഞ്ഞേ അവൻ തിന്നൂ. ഇത് ഈ നാട്ടിലെ അനുവർത്തിക്കാവുന്ന നല്ലൊരു മാതൃകയാണ്. ഈ പരിശീലനം ഒരുവനെ നിസ്സ്വാർത്ഥിയാക്കുന്നു. അതേ സമയം തന്റെ ഭാര്യയ്ക്കും കുട്ടികൾക്കും ഉത്തമമായ ഒരു നിദർശനപാഠവുമായിരിക്കും. പണ്ടുകാലങ്ങളിൽ ഹീബ്രൂക്കൾ ആദ്യഫലം ഈശ്വരനു നൽകാറുണ്ടായിരുന്നു. എന്തിന്റെയും ആദ്യത്തേതു പാവങ്ങൾക്കു ചെല്ലണം. ശേഷമുള്ളതിനേ നമുക്കവകാശമുള്ളു. പാവങ്ങൾ ഈശ്വരപ്രതിനിധികളാണ്. കഷ്ടപ്പെടുന്ന ഏതൊരാളും അവിടുത്തെ പ്രതിനിധികളാണ്. കൊടുക്കാതെ തിന്നുന്നവനും തിന്നു രസിക്കുന്നവനും പാപം ഭുജിക്കുന്നു2. അഞ്ചാമത്, താഴ്ന്ന ജന്തുക്കളോടുള്ള നമ്മുടെ കർത്തവ്യം (ഭൂതയജ്ഞം). എല്ലാ ജന്തുക്കളെയും സൃഷ്ടിച്ചിരിക്കുന്നത് മനുഷ്യനുവേണ്ടിയാണ്. അവനു കൊല്ലാനും സ്വച്ഛന്ദം ഉപയോഗിക്കാനുമുള്ളതാണ് എന്നു പറയുന്നത് പൈശാചികമാണ്. അതു പിശാചിന്റെ സുവിശേഷമാണ്. ഈശ്വരന്റേതല്ല. ശരീരത്തിന്റെ ഒരു ഭാഗത്തു ചില നാഡികൾ വിറക്കുന്നുണ്ടോ ഇല്ലയോ എന്നു നോക്കാൻ അവയെ മുറിച്ചു മലർത്തുന്നത് എത്ര പൈശാചികമെന്നു വിചാരിച്ചു നോക്കൂ. ഞങ്ങളുടെ നാട്ടിൽ അത്തരം സംഗതികളെ ഹിന്ദുക്കൾ തുണക്കുന്നില്ല എന്നതിൽ ഞാൻ സന്തോഷിക്കുന്നു. ഞങ്ങളെ അടിപ്പെടുത്തിയ ആ വിദേശഭരണത്തിൽനിന്നു എന്തെല്ലാം പ്രോത്സാഹനം തങ്ങൾക്കു കിട്ടുമെങ്കിലും ഒരു വീട്ടിൽ വേവിക്കുന്ന ആഹാരത്തിന്റെ ഒരംശം ജന്തുക്കൾക്കും അവകാശപ്പെട്ടതാണ്. അവയ്ക്കെന്നും തീറ്റ കൊടുക്കണം. ഈ നാട്ടിൽ എല്ലാ നഗരങ്ങളിലും പാവങ്ങളോ മുടന്തരോ കുരുടരോ ആയ കുതിരകൾ, പശുക്കൾ, പട്ടികൾ, പൂച്ചകൾ ഇവയ്ക്ക് ആശുപത്രികൾ വേണം. അവിടെ അവയെ തീറ്റിപ്പോറ്റണം.

1. യജ്ഞശിഷ്ടാമൃതഭുജോ യാന്തി ബ്രഹ്മ സനാതനം (ഗീത. 4.3)
2. യജ്ഞശിഷ്ടാശിനഃ സന്തോ മുച്യന്തേ സർവകില്ബിഷൈഃ
ഭുഞ്ജതേ തേ ത്വഘം പാപാ യേ പചന്ത്യാത്മകാരണാത്. (ഗീത 3.13)

പിന്നെയും കല്യാണം അഥവാ പവിത്രത. അതു താഴെപ്പറയുന്നവയെ ഉൾക്കൊള്ളുന്നതാണ് സത്യം. സത്യത്തിലേക്ക് സത്യമായ ഈശ്വരൻ വരുന്നു. മനസ്സും വാക്കും കർമ്മവും സമ്പൂർണ്ണം സത്യമായിരിക്കണം. അടുത്തത് ആർജ്ജവം. ഋജുത്വം ഈ വാക്കിനർത്ഥം സരളത. ഹൃദയത്തിൽ കുടിലതയില്ലായ്മ. ഇരുവേലയില്ലായ്മ എന്നാണർത്ഥം. ഇതു കുറച്ചു കർക്കശമെങ്കിലും നേർനിലയിൽ മുന്നോട്ടുപോക. വളഞ്ഞിട്ടാകരുത്. ദയ, അനുകമ്പ, അഹിംസ, മനോവാക്കർമ്മങ്ങളാൽ ഒന്നിനെയും ദ്രോഹിക്കായ്ക. ദാനം, ഔദാര്യം. ഔദാര്യത്തിൽ പരം ധർമ്മമില്ല. വാങ്ങി അകത്തേയ്ക്കു വലിയുന്ന കയ്യുള്ളവനാണ് നീചതമൻ. കൊടുത്തു പുറത്തേയ്ക്കു ചെല്ലുന്ന കയ്യുള്ളവൻ ഉത്തമനുമാണ്. സദാ ദാനം ചെയ്വാനാണ് കയ്യുണ്ടാക്കിയിരിക്കുന്നത്. നിങ്ങൾക്കുള്ള അപ്പത്തിന്റെ അവസാന കഷ്ണവും കൊടുക്കുക. നിങ്ങൾ പട്ടിണി കിടക്കയാണെങ്കിലും, പരനു ദാനം ചെയ്തു പട്ടിണി കിടന്നു മരിച്ചാൽ നിങ്ങൾ നിമിഷംകൊണ്ടു മുക്തനാവും. നിങ്ങൾ സദ്യഃസംസിദ്ധനാകും. ഈശ്വരനാകും. കുട്ടികളുള്ളവർ ഇപ്പോഴേ കെട്ടിലാണ്. അവർക്കങ്ങു കൊടുക്കാൻ കഴിയുന്നില്ല. അവർക്കു തങ്ങളുടെ കുട്ടികളുമായി രസിക്കണം. അവർ അതിനു വിലകൊടുക്കയും വേണം. ഈ ലോകത്തിൽ വേണ്ടത്ര കുട്ടികളില്ലേ? 'എനിക്കൊരു കുട്ടി സ്വന്തമായി വേണം' എന്നു പറയുന്നതു തനി സ്വാർത്ഥതയാണ്.

അടുത്തത് അനവസാദം (വിഷാദമില്ലായ്മ),പ്രസന്നത. വിഷാദം മതമല്ല. മറ്റെന്തായാലും എപ്പോഴും ചിരിച്ചു പ്രസാദിച്ചിരുന്നാൽ, ഏതു പ്രാർത്ഥനയ്ക്കുമാവുന്നതിലധികം അതു നിങ്ങളെ ഈശ്വരങ്കലേയ്ക്കടുപ്പിക്കുന്നു. മങ്ങി ഇരുണ്ടിരിക്കുന്ന മനസ്സുകൾക്കു പ്രേമിക്കാൻ കഴിയുന്നതെങ്ങനെ? അവർ പ്രേമത്തെക്കുറിച്ചു പറയുന്നെങ്കിൽ അതു അസത്യമാണ്, അവർ അന്യരെ ദ്രോഹിക്കാൻ ആഗ്രഹിക്കുന്നു. മതഭ്രാന്തന്മാരെക്കുറിച്ചു വിചാരിക്കുക. ഏറ്റവുമധികം മുഖം നീട്ടുന്നവർ അവരാണ്. അവരുടെ മതം മുഴുവൻ കർമ്മണാ വാചാ അന്യരോടു യുദ്ധം ചെയ്യാനാണ്. അവർ മുമ്പു ചെയ്തതെന്തൊക്കെ എന്നൊന്നാലോചിക്കുക. ഒരു കൈ വിട്ടുകൊടുത്താൽ ഇന്നെന്തൊക്കെ ചെയ്യുമെന്നും ആലോചിക്കുക. അവർ ഈ ലോകം മുഴുവൻ ചോരയിൽ മുക്കും. അതുകൊണ്ടവർക്കധികാരം കൈവരുമെങ്കിൽ. അധികാരത്തെ ആരാധിച്ചും മുഖം നീട്ടിയും തങ്ങളുടെ ഹൃദയത്തിലെ പ്രേമത്തിന്റെ ഓരോ തരിയും അവർക്കു നഷ്ടമായിരിക്കുന്നു. അതുകൊണ്ട് സദാ അഴൽ തോന്നുന്നവൻ ഒരിക്കലും ഈശ്വരങ്കൽ ചെല്ലില്ല. 'ഞാൻ വളരെ അഴലുന്നു' എന്നു പറയുന്നതു മതമല്ല, പൈശാചികതയാണ്. ഓരോരുവന്നും അവന്റെ ചുമടു താങ്ങാനുണ്ട്. നിങ്ങൾ അഴലുന്നെങ്കിൽ ആനന്ദിക്കുവാൻ നോക്കുക.

ഈശ്വരനെ ബലഹീനനന്നു പ്രാപിച്ചുകൂടാ. ഒരിക്കലും ദുർബ്ബലനാകരുത്. നിങ്ങൾ പ്രബലരാകണം. അനന്തബലം നിങ്ങളിലുണ്ട്. ഇല്ലാതെ

നിങ്ങളെങ്ങനെ എന്തെങ്കിലും ആക്രമിക്കും? ഇല്ലാതെ നിങ്ങളെങ്ങനെ ഈശ്വരനിലേക്കു വരും? അതേസമയം അതിഹർഷത്തെ ഒഴിവാക്കണം. ഉദ്ധർഷമെന്നാണതിനു പറയുക. ആ അവസ്ഥയിലുള്ള മനസ്സ് ഒരിക്കലും ശാന്തമാവില്ല. അതു ചപലമാകുന്നു. അതിഹർഷം എപ്പോഴും ദുഖാനുഗമമാണ്. കണ്ണീരും ചിരിയും അടുത്ത ബന്ധുക്കളാണ്. ആളുകൾ ഒട്ടുമിക്കപ്പോഴും ഒരറ്റത്തുനിന്നു മറ്റേ അറ്റത്തേയ്ക്കു ഓടുന്നു. മനസ്സു സന്തുഷ്ടമായിരിക്കട്ടെ. പക്ഷേ ശാന്തം. ഒരിക്കലും അമിതങ്ങളിലേക്കു. ഓടുവാൻ അതിനെ വിടരുത്. കാരണം ഓരോ അമിതത്തിന്റെയും പിന്നാലെ ഒരു പ്രതികരണമുണ്ട്.

ഇവയാണ് രാമാനുജമതത്തിൽ ഭക്തിക്കുള്ള ഒരുക്കങ്ങൾ.

## II ആദ്യത്തെ പടികൾ

ഭക്തിയെക്കുറിച്ചെഴുതിയ ദാർശനികന്മാർ അതിനെ ഈശ്വരനോടുള്ള പരമപ്രേമമെന്നു നിർവ്വചിച്ചിട്ടുണ്ട്. ഒരുവൻ എന്തിന് ഈശ്വരനെ പ്രേമിക്കണം? ഇതാണ് പരിഹരിക്കേണ്ട പ്രശ്നം. അതു മനസ്സിലാക്കുംവരെ ഈ വിഷയം നാം തീരെ ഗ്രഹിക്കുന്നതല്ല. തികച്ചും വ്യത്യസ്തമായ രണ്ടു ജീവിതാദർശങ്ങളുണ്ട്. ഏതു രാജ്യത്തുമുള്ള ഏതെങ്കിലുമൊരു മതമുള്ള ഒരുവന്നറിയാം. താനൊരു ശരീരവും ഒരാത്മാവുകൂടെയുമാണെന്ന്. പക്ഷേ, മനുഷ്യജീവിതത്തിന്റെ ലക്ഷ്യത്തെസ്സംബന്ധിച്ചിടത്തോളം വലിയൊരളവു അന്തരമുണ്ട്.

പടിഞ്ഞാറൻനാടുകളിൽ, ആളുകൾ നിയമേന, മനുഷ്യന്റെ ശരീരഭാവത്തിൽ കൂടുതൽ ഊന്നുന്നു. ഭാരതത്തിൽ ഭക്തിയെക്കുറിച്ചെഴുതിയ ദാർശനികന്മാർ മനുഷ്യന്റെ ആത്മവശത്താണ് ഊന്നിയത്. ഈ അന്തരം പൗരസ്ത്യപാശ്ചാത്യജനതകൾക്കു നിദർശനഭൂതമാണെന്നു തോന്നുന്നു. സാമാന്യഭാഷയിൽപ്പോലും അങ്ങനെയാണ്. ഇംഗ്ലണ്ടിൽ മരണത്തെപ്പറ്റി പറയുമ്പോൾ മനുഷ്യൻ തന്റെ ആത്മാവിനെ ഉപേക്ഷിച്ചു എന്നു പ്രസ്താവിക്കും. ഭാരതത്തിൽ മനുഷ്യൻ തന്റെ ദേഹം ഉപേക്ഷിച്ചെന്നും. ഒരാശയം: മനുഷ്യൻ ശരീരമാണ്, അവന്നൊരു ആത്മാവുണ്ട്; മറ്റേതു മനുഷ്യൻ. അവന്നൊരു ശരീരമുണ്ട്. ഇതിൽനിന്നു കൂടുതൽ സങ്കീർണ്ണങ്ങളായ പ്രശ്നങ്ങളുദിക്കുന്നു. മനുഷ്യൻ ശരീരമാണ്. അവനു ആത്മാവുണ്ട് എന്ന ആദർശം ഊന്നുന്നതു മുഴുവൻ ശരീരത്തിലാണ്. മനുഷ്യൻ ജീവിക്കുന്നതെന്തിനെന്നു ചോദിച്ചാൽ പറഞ്ഞുതരും. ഇന്ദ്രിയാസ്വാദനത്തിനാണ്. സ്വത്തിലും സമ്പത്തിലും സുഖിക്കാനാണ് എന്ന്. അതിനപ്പുറമൊന്നിനെപ്പറ്റിയും പറഞ്ഞുകൊടുത്താൽപ്പോലും അവനു കിനാവുകാണുക സാദ്ധ്യമല്ല. ഒരു ഭാവിജീവിതത്തെപ്പറ്റി അയാളുടെ ഭാവന ഈ ഭോഗങ്ങളുടെ ഒരു തുടർച്ചയാണ്. എക്കാലവും അതിവിടെ തുടരാനാവില്ല. താനിവിടം വിട്ടേ ഒക്കൂ എന്നതിൽ അയാൾക്കു വളരെ സങ്കടമുണ്ട്. എന്നിട്ട്,

ഇതൊക്കെ ഇനിയും പുതുക്കി കിട്ടുന്ന ഏതെങ്കിലും സ്ഥലത്തേയ്ക്കു വല്ല തരത്തിലും ചെല്ലുമെന്നു വിചാരിക്കയുമാണ്. അയാൾക്ക് അതേ ഭോഗങ്ങൾ കിട്ടും. ഇതേ ഇന്ദ്രിയങ്ങൾ, ഉത്കൃഷ്ടങ്ങളും ബലിഷ്ഠങ്ങളും എന്നുമാത്രം. അയാൾക്ക് ഈശ്വരനെ ആരാധിക്കണം. ഈശ്വരനാണല്ലോ ഈ ഉപേയത്തിനുള്ള ഉപായം. അയാളുടെ ജീവിതലക്ഷ്യം ഇന്ദ്രിയവിഷയഭോഗമാണ്. ഈ ഭോഗങ്ങളെ നീണ്ട കാലത്തേയ്ക്കു ചാർത്തിക്കൊടുക്കുന്ന ഒരു സത്ത്വമുണ്ടെന്ന് അയാൾ അറിഞ്ഞുവശായിട്ടുണ്ട്. അതാണ് അയാൾ ഈശ്വരനെ ആരാധിക്കുന്നത്.

നേരെമറിച്ച്, ഭാരതീയാശയം ഈശ്വരൻ ജീവിതലക്ഷ്യമെന്നാണ്. ഈശ്വരനിൽപരമൊന്നുമില്ല. ഇന്ദ്രിയഭോഗങ്ങളാകട്ടെ, കൂടുതൽ മെച്ചപ്പെട്ടവ കിട്ടുമെന്നാശിച്ച് നാം തൽക്കാലം കടന്നുപോകുന്ന എന്തോ മാത്രമാണ്. അതുമല്ല. മനുഷ്യന് ഇന്ദ്രിയഭോഗങ്ങളല്ലാതെ മറ്റൊന്നുമില്ലെങ്കിൽ അതു വിനാശകവും ഭയങ്കരവുമാണ്. നമ്മുടെ ദൈനംദിനജീവിതത്തിൽ നമുക്കു കാണാം, ഒരുവന്ന് ഇന്ദ്രിയഭോഗങ്ങൾ എത്രയ്ക്കു കുറവോ അത്രയ്ക്കുന്നതമാണ് അയാളുടെ ജീവിതമെന്ന്. നായയെ നോക്കു, അവൻ തീറ്റി തിന്നുമ്പോൾ, അതേ സംതൃപ്തിയോടുകൂടി ഒരു മനുഷ്യനും ഒരു കാലത്തും തന്നിട്ടില്ല. തിന്നു തൃപ്തി കാട്ടുന്ന പന്നിയെ നോക്കൂ. അതവന്റെ സ്വർഗ്ഗമാണ്. മഹത്തമനായ ദേവരാജാവു വന്നു നോക്കിനിന്നാലും പന്നി കൺപാർക്കുകയേ ഇല്ല. അവന്റെ വാഴ്‌വു മുഴുവനും തന്റെ തീറ്റിയിലാണ്. അമ്മട്ടു തിന്നാവുന്ന ഒരു മനുഷ്യനും ഒരിക്കലും പിറന്നിട്ടില്ല. താണജീവികൾക്കുള്ള ശ്രവണശക്തിയേയും ദർശനശക്തിയേയും കുറിച്ചു വിചാരിക്കുക. അവയുടെ സർവ്വേന്ദ്രിയങ്ങളും ഉന്നതമായ കഴിവിയന്നവയാണ്. അവയുടെ ഇന്ദ്രിയസുഖം അത്യന്തമാണ്. സന്തോഷവും പ്രീതിയുംകൊണ്ടു അവയങ്ങുന്മത്തമാകുന്നു. മനുഷ്യനും എത്രയേറെ താഴ്ന്നവനോ അത്രയേറെ സുഖം. അവൻ ഇന്ദ്രിയങ്ങളിൽ കാണുന്നു. അവൻ ഉയരത്തിലേയ്ക്കെത്തുംതോറും ലക്ഷ്യം യുക്തിയും സ്നേഹവുമായിത്തീരുന്നു. ഈ കഴിവുകൾ വികസിക്കുന്ന തോതിന് ഇന്ദ്രിയാസ്വാദനത്തിനുള്ള ശക്തി അവനു നഷ്ടമാകുന്നു.

ഉദാഹരണത്തിന്, ഒരു മനുഷ്യന് ഒരു ക്ലിപ്തമായ അളവു ശക്തി നൽകിയിട്ടുണ്ടെന്നും, അതു ശരീരത്തിലോ മനസ്സിലോ ആത്മാവിലോ ചെലവു ചെയ്യാവുന്നതാണെന്നും നാം സ്വീകരിക്കുന്നപക്ഷം ഇവയിലേതെങ്കിലുമൊന്നിൽ ചെലവായ ശക്തി മുഴുവനും കഴിച്ച് അത്ര കുറച്ചേ മറ്റുള്ളവയിൽ ചെലവാക്കാൻ ബാക്കിയാവൂ. അറിവില്ലാത്തവർക്കും കാട്ടുവർഗ്ഗക്കാർക്കും നാഗരികവർഗ്ഗക്കാരെക്കാൾ വളരെയെറെ ശക്തിയുള്ള ഇന്ദ്രിയവൈഭവങ്ങളാണുള്ളത്. വാസ്തവത്തിൽ ചരിത്രത്തിൽനിന്നു നാം പഠിക്കുന്ന ഒരു പാഠവുമിതാണ്. ഒരു ജനത നാഗരികമായി വരുന്നതോടെ അതിന്റെ നാഡീസംഘടന കൂടുതൽ ലോലമാകയും ശാരീരികമായി അവർ കൂടുതൽ ദുർബ്ബലരാകയും ചെയ്യുന്നു. ഒരു കാട്ടുവർഗ്ഗത്തെ നാഗ

രികരിക്കുക. അതുതന്നെ നിങ്ങൾക്കു കാണാം. വേറൊരു ബർബ്ബരവർഗ്ഗം ഉയർന്നുവന്നു. അതിനെ ആക്രമിക്കുന്നു. മിക്കവാറും എല്ലായ്പോഴും ബർബ്ബരവർഗ്ഗമാണ്. ആക്രമിക്കുന്നത്. സർവ്വസമയവും ഇന്ദ്രിയാനന്ദം കിട്ടാൻമാത്രം ആശിക്കുന്നെങ്കിൽ നാം മൃഗീയാവസ്ഥയിലേക്കു നമ്മെ തരം താഴ്ത്തുകയാണെന്നു നമുക്കു കാണാം. തന്റെ ഇന്ദ്രിയാനന്ദങ്ങൾ തീക്ഷ്ണമായിത്തീരുന്ന ഒരിടത്തു തനിക്കു പോകണമെന്ന് ഒരുവൻ പറയുമ്പോൾ, താൻ ചോദിക്കുന്നതെന്താണെന്ന് ആ മനുഷ്യൻ അറിയുന്നില്ല. മൃഗങ്ങളിലേക്ക് അധഃപതിച്ചുമാത്രമേ അയാൾക്കതു കിട്ടാനാവൂ.

ഇന്ദ്രിയഭോഗഭരിതമായ ഒരു സ്വർഗ്ഗം കൊതിക്കുന്നവരെസ്സംബന്ധിച്ചും അങ്ങനതെന്നെ. ഇന്ദ്രിയച്ചെളിക്കുണ്ടിൽ പുളയ്ക്കുന്ന പന്നിയെപ്പോലാണവർ. ഈ ഇന്ദ്രിയാനന്ദമാണവർക്ക് വേണ്ടത്. അതിന്റെ നഷ്ടം അവർക്കു സ്വർഗ്ഗത്തിന്റെ നഷ്ടവുമാണ്. ഇവർക്ക് ഒരിക്കലും ഭക്തന്മാരാകാൻ കഴിവില്ല. ആ വാക്കിന്റെ അത്യുന്നതാർത്ഥത്തിൽ, അവർക്കൊരിക്കലും ഈശ്വരപ്രേമികളാകാനാവില്ല. അതേ സമയം ഈ താഴ്ന്ന ആദർശത്തെ പിൻതുടർന്നാൽത്തന്നെയും കാലഗതിയിൽ അതും മാറും. താനറിയാത്ത എന്തോ ഉൽകൃഷ്ടമായ ഒന്ന് ഒരോരുവനും കണ്ടെത്തും. അങ്ങനെ ജീവിതത്തോടും ഇന്ദ്രിയാർത്ഥങ്ങളോടുമുള്ള ഈ അള്ളിപ്പിടുത്തം ക്രമേണ നശിച്ചുപോകും. ഞാൻ സ്കൂളിൽ ഒരു കൊച്ചുവിദ്യാർത്ഥിയായിരിക്കെ, കുറെ മധുരപലഹാരങ്ങൾക്കുവേണ്ടി ഒരു സഹപാഠിയുമായി പടയുണ്ടായി. അവൻ കൂടുതൽ കരുത്തനായിരുന്നതുകൊണ്ട് അവ എന്റെ കൈയിൽനിന്നു തട്ടിപ്പറിച്ചു. ഞാനോർക്കുന്നു എനിക്കുണ്ടായ താപത്തെ. ജനിച്ചിട്ടുള്ളതിലേയ്ക്കും അതിദുഷ്ടനാണവനെന്നും വളർന്നു വേണ്ടത്ര കരുത്തനായാലുടൻ അവനെ ശിക്ഷിക്കണമെന്നും ഞാൻ വിചാരിച്ചു. അവന്റെ ദുഷ്ടതക്കും മാത്രമുള്ള ഒരു ശിക്ഷയും ഉണ്ടായിരുന്നില്ല. ഞങ്ങൾ രണ്ടു പേരു ഇപ്പോൾ വളർന്നു മുതിർന്നിരിക്കുന്നു. ഞങ്ങൾ ഉറ്റ സ്നേഹിതരുമാണ്. ഈ ലോകം നിറയെ ശിശുക്കളാണ്. തീനും കുടിയും ഇക്കണ്ട ഉണ്ണിയപ്പങ്ങളൊക്കെയുമാണ്. അവരുടെ സർവ്വസ്വം. അവർ ഈ അപ്പങ്ങൾ സ്വപ്നം കാണും. ഭാവിജീവിതത്തെക്കുറിച്ചുള്ള അവരുടെ ഭാവന ഈ അപ്പങ്ങൾ സമൃദ്ധമായേടമെന്നാണ്. വളരെ നല്ല ഒരു നായാട്ടുഭൂമിയിലായിരിക്കും. തന്റെ ഭാവിജീവിതമെന്നു വിശ്വസിക്കുന്ന അമേരിക്കൻ-ഇന്ത്യനെക്കുറിച്ച് വിചാരിക്കുക. നാം ആഗ്രഹിക്കുംമട്ടുതന്നെയുള്ള ഒരു സ്വർഗ്ഗത്തെക്കുറിച്ചു നമ്മിലോരോരുവന്നും ഒരു ഭാവനയുണ്ട്. എന്നാൽ, കാലഗതിയിൽ നാം വളരുകയും ഉച്ചതരവസ്തുക്കൾ കാണുകയും ചെയ്യുംതോറും അപ്പുറത്ത് അതിലും ഉയർന്ന ഈഷദ്ദർശനങ്ങൾ നമുക്കു ലഭിക്കുന്നു. എങ്കിലും ഭാവിജീവിതത്തെക്കുറിച്ചുള്ള നമ്മുടെ ഭാവനകളെ, ഇക്കാലത്തു സാധാരണമായ രീതിയിൽ ഒരു വസ്തുവിലും വിശ്വാസമില്ലാതെ-അതു നാശ

മാണ്-കൈവിട്ടുകൂടാ അങ്ങനെ എല്ലാം നശിപ്പിക്കുന്ന അജ്ഞേയവാദി പിഴച്ചിരിക്കുന്നു, ഭക്തൻ ഉച്ചതരത്തെ ദർശിക്കുന്നു. അജ്ഞേയവാദിക്കു സ്വർഗ്ഗത്തിൽ പോകേണ്ടാത്തത് അയാൾക്കതൊന്നുമില്ലാഞ്ഞിട്ടാണ്. അതേ സമയം ഭക്തനു സ്വർഗ്ഗത്തിൽ പോകേണ്ടാത്തത് അതു കുട്ടിക്കളിയെന്നു അയാൾ വിചാരിക്കുന്നതുകൊണ്ടാണ്. അയാൾക്കു വേണ്ടത് ഈശ്വരനെയാണ്.

ഈശ്വരനേക്കാൾ ഉയർന്ന ഒരു ലക്ഷ്യമെന്ത്? ഈശ്വരൻതന്നെയാണ് മനുഷ്യന്റെ അത്യുച്ചലക്ഷ്യം. അവിടുത്തെ കാണുക. അവിടുത്തെ രസിക്കുക. അതിലധികം ഉയർന്ന ഒന്നിനെയും നമുക്കു സങ്കൽപ്പിച്ചുകൂടാ. കാരണം, ഈശ്വരൻ പൂർണ്ണതയാണ്. പ്രേമാനന്ദത്തെക്കാൾ ഉയർന്ന ഒന്നിനെ നമുക്കു സങ്കൽപ്പിച്ചുകൂടാ. പക്ഷേ പ്രേമമെന്ന ഈ വാക്കിനു വിവിധാർത്ഥങ്ങളുണ്ട്. ഈ ലോകത്തിലെ സാധാരണമായ സ്വാർത്ഥപ്രേമമെന്നല്ല ഇതിന്നർത്ഥം. അതിനെ പ്രേമമെന്നു പറയുന്നതു ഈശ്വരനിന്ദയാണ്. നമ്മുടെ പുത്രദാരങ്ങളോടുള്ള പ്രേമം വെറും മൃഗീയപ്രേമമാണ്. സമ്പൂർണ്ണം നിസ്സ്വാർഥമായ പ്രേമമാണ് ഒരേ പ്രേമം. അതു ഈശ്വരനാണുതാനും. അതു എത്തിക്കിട്ടാൻ വളരെ വിഷമമുള്ള ഒന്നാണ്. ഈ വിവിധ പ്രേമങ്ങളിലെല്ലാംകൂടെ കുട്ടികളോടും അച്ഛനോടും അമ്മയോടും മറ്റുമുള്ള പ്രേമത്തിലൂടെ, നം കടന്നുപോകയാണ്. പ്രേമസാമർത്ഥ്യം നാം പതുക്കെ പ്രയോഗിക്കയാണ്. പക്ഷേ, മിക്കപ്പോഴും അതിൽ നിന്നൊന്നും നമ്മളൊരിക്കലും പഠിക്കുന്നില്ല. ഒരു ചുവടിനോട്, ഒരാളിനോട്, നാം കെട്ടുപെടുന്നു. ചിലപ്പോൾ മനുഷ്യൻ ഈ കെട്ടിൽനിന്നു പുറത്തു കടക്കുന്നു. ഈ ലോകത്തിൽ മനുഷ്യർ ഭാര്യമാരുടെയും ധനത്തിന്റെയും മാനത്തിന്റെയും പിന്നാലെ എന്നുമേ പറഞ്ഞുകൊണ്ടിരിക്കുന്നു. ചിലപ്പോൾ അവരുടെ തലയ്ക്കു അതികഠിനമായി തട്ടുകിട്ടുന്നു. ഈ ലോകം യഥാർത്ഥത്തിലെന്തെന്ന് അവർ കണ്ടെത്തുകയും ചെയ്യുന്നു. ഈ ലോകത്തിൽ ഒരുവന്നും ഈശ്വരനെ ഒഴിച്ചൊന്നിനെയും യഥാർത്ഥത്തിൽ പ്രേമിക്കാനാവില്ല. മാനുഷപ്രേമമെല്ലാം പൊള്ളയാണെന്ന് മനുഷ്യൻ കണ്ടുപിടിക്കുന്നു. മനുഷ്യർക്ക് പ്രേമിക്കാനാവില്ല. അവർ അതെപ്പറ്റി പറയുന്നുണ്ടെങ്കിലും താൻ ഭർത്താവിനെ പ്രേമിക്കുന്നെന്നു ഭാര്യ പറയുന്നു. അയാളെ ചുംബിക്കയും ചെയ്യുന്നു. എന്നാൽ അയാൾ മരിക്കേണ്ട താമസം, അവൾ ആദ്യം വിചാരിക്കുന്നതു ബാങ്കുകണക്കിനെയും അടുത്ത നാളെന്തു ചെയ്യണമെന്നുമാണ്. ഭർത്താവ് ഭാര്യയെ പ്രേമിക്കുന്നു. പക്ഷേ, അവൾ രോഗിണിയായി വിരൂപിണിയായിത്തീരുമ്പോൾ, അഥവാ കിഴവിയാകുമ്പോൾ അഥവാ തെറ്റു ചെയ്യുമ്പോൾ അവളെ അയാൾ നോക്കാതാകുന്നു. ഈ ലോകത്തിലെ പ്രേമമെല്ലാം തട്ടിപ്പും പൊള്ളത്തവുമാണ്.

പരിമിതവിഷയിക്കു പ്രേമിക്കാനും പരിമിതവിഷയത്തിനു പ്രേമിക്കപ്പെടാനും കഴിവില്ല. മനുഷ്യന്റെ പ്രേമവിഷയം അനുനിമിഷം മരിക്കെ,

താൻ വളരുംതോറും തന്റെ മനസ്സും നിരന്തരം മാറിക്കൊണ്ടിരിക്കെ, എന്തു ശാശ്വതപ്രേമം കണ്ടെത്താനാണ്. ഈ ലോകത്തിൽ നിങ്ങൾക്കു പ്രതീക്ഷിക്കാനാവുക? ഈശ്വരനിലല്ലാതെ ഒരു യഥാർത്ഥപ്രേമവും ഭവിക്കാനാവില്ല. അപ്പോൾ ഈ പ്രേമങ്ങളെല്ലാമെവിടെ? ഇവ വെറും പടവുകളാണ്. നമ്മെ മുന്നോട്ടു തള്ളുന്ന ഒരു ശക്തി പിന്നിലുണ്ട്. നമുക്കറിവില്ല. യഥാർത്ഥവിഷയത്തെ എവിടെത്തേടണമെന്ന്, എങ്കിലും ഈ പ്രേമമാണ് അതിനെ അന്വേഷിക്കാൻ നമ്മെ മുന്നോട്ടയയ്ക്കുന്നത്. വീണ്ടും വീണ്ടും നാം നമ്മുടെ തെറ്റുകൾ കണ്ടുപിടിക്കുന്നു. നാം ചിലതു പിടികൂടുന്നു, അതു വിരലുകൾക്കിടയിലൂടെ വഴുതിപ്പോകുന്നതായും കാണുന്നു. പിന്നെയും നാം വേറൊന്നു പിടികൂടുന്നു. അങ്ങനെ നാം മുന്നോട്ടു മുന്നോട്ടു പോകുന്നു, ഒടുവിൽ വെളിച്ചം വരികയും ചെയ്യുന്നു. നാം ഈശ്വരനിലെത്തുന്നു. പ്രേമിക്കുന്ന ഒരേ ഈശ്വരനിൽ, അവിടുത്തെ പ്രേമം മാറ്റമറ്റതാണ്. നമ്മെ ഉൾക്കൊള്ളാൻ അതെപ്പോഴും തയ്യാറുമാണ്. ഞാൻ നിങ്ങൾക്കു മുറിവേൽപ്പിച്ചാൽ നിങ്ങളിലേതൊരാളും എന്നെ എത്രത്തോളം പൊറുക്കും? ആരുടെ മനസ്സിൽ കോപമോ ദ്വേഷമോ അസൂയയോ ഇല്ലയോ, ആർക്കൊരിക്കലും തന്റെ സമനില നഷ്ടമാകുന്നില്ലയോ. ആർ ഒരിക്കലും മരിക്കുന്നും ജനിക്കുന്നുമില്ലയോ-അവിടുന്നു ഈശ്വരനല്ലാതെ ആരാണ്? പക്ഷേ ഈശ്വരനിലേക്കുള്ള മാർഗ്ഗം ദീർഘവും ദുർഗ്ഗമവുമാണ്. വളരെ ചുരുക്കം പേരേ അവിടുത്തെ പ്രാപിക്കുന്നുള്ളു. നാമെല്ലാം പണിപ്പെടുന്ന പൈതങ്ങളാണ്. കോടിക്കണക്കാളുകൾ മതത്തെ ഒരു കച്ചവടമാക്കുന്നു. ഒരു നൂറ്റാണ്ടിൽ അല്പം പേർ ആ ഈശ്വരപ്രേമത്തെ പ്രാപിക്കുന്നു. ആ നാടു മുഴുവനും അനുഗൃഹീതവും പവിത്രീകൃതവുമാകുന്നു. ഒരീശ്വരപുത്രൻ ആവിർഭവിക്കുമ്പോൾ ഒരു നാടു മുഴുവൻ അനുഗൃഹീതമായിത്തീരുന്നു. അത്തരക്കാർ അല്പംമാത്രമേ ഏതു നൂറ്റാണ്ടിലും ലോകമൊട്ടുക്കുണ്ടാകുന്നുള്ളു എന്നതു സത്യം. എങ്കിലും ആ ഈശ്വരപ്രേമം പ്രാപിക്കുവാൻ ഏവരും പ്രയത്നിക്കേണ്ടതാണ്. ആർക്കറിയാം, അടുത്തു പ്രാപിക്കേണ്ടതു നിങ്ങളോ ഞാനോ ആവില്ലെന്ന്? അതുകൊണ്ടു നമുക്കു പണിപ്പെടാം.

നാം പറയുന്നു, ഭാര്യ തന്റെ ഭർത്താവിനെ പ്രേമിക്കുന്നെന്ന്. അവൾ വിചാരിക്കുന്നു, തന്റെ ആത്മാവാകെ അവനിൽ ആമഗ്നമെന്ന്, ഒരു കുട്ടി ഉണ്ടാകുന്നു. അതിന്റെ പകുതിയോ അധികമോ അതിങ്കലേക്കു പുറപ്പെട്ടുപോകുന്നു. അവൾക്കുതന്നെ തോന്നുന്നു. അതേ പ്രേമം ഭർത്താവിനോടു ഇപ്പോഴില്ലെന്ന്. അപ്രകാരം അച്ഛനോടും, കൂടുതൽ കനപ്പെട്ട പ്രേമവിഷയം നമുക്കു വന്നുചേരുമ്പോൾ മുൻപ്രേമം പതുക്കെ മായുന്നതായി നമുക്കെപ്പോഴും കാണാം. പള്ളിക്കുടപ്പിള്ളേർ വിചാരിക്കാറുണ്ട്. തങ്ങൾക്കു ജീവിതത്തിൽ അത്യന്തം പ്രിയപ്പെട്ടവർ തങ്ങളുടെ കൂട്ടുകുട്ടികളോ അച്ഛന്മാരോ അമ്മമാരോ ആണെന്ന്. പിന്നെ വരികയായി ഭർത്താവോ ഭാര്യയോ. അപ്പോൾ പഴയ വികാരം മറയുന്നു. പുതിയ

പ്രേമം ഉച്ചതമമായിത്തീരുകയും ചെയ്യുന്നു. ഒരു നക്ഷത്രം ഉദിച്ചുയരുന്നു. വേറൊന്ന് അതിലും വലിയതു വരുന്നു. പിന്നെ അതിലും വലിയത്. അങ്ങനെ ഒടുവിൽ സൂര്യൻ വരുന്നു. അപ്പോൾ ചെറിയ വിളക്കുകളെല്ലാം മായുകയും ചെയ്യുന്നു. ആ സൂര്യനാണ് ഈശ്വരൻ. നക്ഷത്രങ്ങൾ ഈ അല്പതരപ്രേമങ്ങളാണ്. ആ സൂര്യൻ ഒരു മനുഷ്യന്റെമേൽ പൊട്ടിവീഴുമ്പോൾ അവൻ ഉന്മത്തനായിത്തീരുന്നു. എമേഴ്സൺ പറയുന്നു 'ഈശ്വരലഹരി പെട്ടവൻ മനുഷ്യൻ ഈശ്വരനായി രൂപാന്തരപ്പെടുന്നു. ഏകമായ ആ പ്രേമസാഗരത്തിൽ എല്ലാം ലയിക്കുന്നു. സാധാരണ പ്രേമം മൃഗീയാകർഷണം. ഒരുവൻ ഒരു പ്രതിമയുടെ മുമ്പിൽ മുട്ടുകുത്തിയാൽ അതു ഭയാനകമായ വിഗ്രഹാരാധനയാണ്. പക്ഷേ ഭർത്താവിന്റെയോ ഭാര്യയുടെയോ മുമ്പിൽ ഒരാൾ മുട്ടുകുത്തുന്നെങ്കിൽ അതു തികച്ചും അനുവദനീയമത്രേ!

ഈ ലോകം പ്രേമത്തിന്റെ പല മടക്കു പടവുകളെ നമുക്കു കാട്ടിത്തരുന്നു. ആദ്യം നാം ചുവടു തെളിയിക്കേണ്ടിയിരിക്കുന്നു. നമ്മുടെ ജീവിതവീക്ഷണത്തിന്മേലാണ്. പ്രേമസിദ്ധാന്തം മുഴുവൻ നിലകൊള്ളുക. ഈ ലോകം ജീവിതത്തിന്റെ ലക്ഷ്യവും അന്ത്യവുമാണെന്നു വിചാരിക്കുക, മൃഗീയവും പാതകവുമാണ്. ജീവിതത്തിൽ ആ ആശയവുമായി ആരംഭിക്കുന്നവൻ തന്നെത്താൻ പതിപ്പിക്കുന്നു. അവൻ ഒരിക്കലും ഉയരുകയില്ല. പിന്നിൽനിന്നുള്ള ഈ ഈഷദ്ദർശനം അവനൊരിക്കലും ലഭിക്കയില്ല. അവൻ സദാ ഇന്ദ്രിയങ്ങൾക്കടിമയായിരിക്കും. അവൻ ഡോളറിനുവേണ്ടി പണിപ്പെടും. അതവനു തിന്നാൻ കുറച്ചപ്പം കൊടുപ്പിക്കും. ആ ജീവിതം ജീവിക്കുന്നതിലും നല്ലതു മരിക്കുക. ഈ ലോകത്തിന്റെ അടിമകൾ, ഇന്ദ്രിയങ്ങളുടെ അടിമകൾ-നമുക്കു നമ്മെ ഉണർത്താം; ഈ ഇന്ദ്രീയജീവിതത്തെക്കാൾ ഉയർന്ന ചിലതുണ്ട്. മനുഷ്യൻ, അനന്തചൈതന്യം. പിറന്നതു തന്റെ കണ്ണിനും തന്റെ മൂക്കിനും തന്റെ കാതിനും അടിമപ്പെടാനാണെന്നു നിങ്ങൾ വിചാരിക്കുന്നുവോ? ക്രിയകളെല്ലാം ചെയ്യാനും കെട്ടുകളെല്ലാം പൊട്ടിക്കാനും പോന്ന ഒരു അനന്ത-സർവ്വജ്ഞ-ചൈതന്യം പിന്നിലുണ്ട്. നാമാകട്ടെ ആ ചൈതന്യമത്രേ. ആ ശക്തി നമുക്കു കിട്ടുന്നതു പ്രേമത്തിലൂടെയാണുതാനും. ഇതാണ് നാം ഓർക്കേണ്ട ആദർശം. സ്വാഭാവികമായി അതു നമുക്കൊരു നാൾകൊണ്ടു കിട്ടാവുന്നതല്ല. അതു നമുക്കുണ്ടെന്നു കൽപ്പിക്കാം. പക്ഷേ, ഒക്കെക്കഴിഞ്ഞാലും അതൊരു കൽപ്പനമാത്രം. അതു വളരെവഴിദൂരെയാണ്. മനുഷ്യൻ നിൽക്കുന്നിടത്തുനിന്ന് അവനെ എടുത്തു നാം മുകളിലേക്കു തുണയ്ക്കണം. മനുഷ്യൻ ഭൗതികവാദത്തിൽ നിൽക്കുന്നു. നിങ്ങളും ഞാനും ഭൗതികവാദികളാണ്. ഈശ്വരനേയും ചൈതന്യത്തെയും കുറിച്ചുള്ള നമ്മുടെ പറച്ചിൽ നല്ലതാണ്. പക്ഷേ,ആ പറച്ചിൽ നമ്മുടെ സമൂഹത്തിലെ വെറുമൊരു മോടിയായിരിക്കയാണ്. നാമതു തത്തയെപ്പോലെ പഠിച്ചിട്ടുണ്ട്. ആവർത്തിക്കുന്നുമുണ്ട്. അതുകൊണ്ട് ഭൗതികവാദികളായി

രാജ്യത്തും കാണാം പലതരം ആരാധനാരീതികൾ. ഉദാഹരണത്തിന് ഈ രാജ്യത്തു പുണ്യവാളന്മാരുടെ വിഗ്രഹങ്ങളെ ആരാധിക്കുന്നവരുണ്ട്. ചില രൂപങ്ങളെയും ചിഹ്നങ്ങളെയും ആരാധിക്കുന്നവരുണ്ട്. പിന്നെ, മനുഷ്യരേക്കാൾ ഉൽകൃഷ്ടരായ നാനാസത്ത്വങ്ങളെ ആരാധിക്കുന്നവരുണ്ട്-അവരുടെ സംഖ്യ അതിശീഘ്രം വർദ്ധിച്ചുവരികയുമാണ്. പരേതാത്മാക്കളെ ആരാധിക്കുന്നവർ, ഇവിടെ അക്കൂട്ടർ ഏതാണ്ടു എൺപതു ലക്ഷമുണ്ടെന്നു ഞാൻ വായിക്കയുണ്ടായി. ഇനി, ഉയർന്ന തരത്തിലുള്ള സത്ത്വങ്ങളെ-ദേവദൂതന്മാരെയും ദേവന്മാരെയും മറ്റും-ആരാധിക്കുന്ന മറ്റാളുകളുണ്ട്. ഈ പല പടികളിൽ ഒന്നിനെയും ഭക്തിയോഗം അധിക്ഷേപിക്കുന്നില്ല. പിന്നെയോ, അതിനെയെല്ലാം പ്രതീകമെന്ന ഒരിനത്തിൽ പെടുത്തിയിരിക്കയാണ്. ഈ ആളുകൾ ഈശ്വരനെയല്ല ആരാധിക്കുന്നതു പ്രതീകത്തെയാണ്, അടുത്ത വല്ലതിനെയും, ഈശ്വരനിലേക്കുള്ള പടികളെ, ഈ പ്രതീകോപാസനയ്ക്കു നമ്മെ നിത്യരക്ഷയിലും സ്വാതന്ത്ര്യത്തിലും എത്തിക്കാൻ കഴിവില്ല. യാതൊരു വിശേഷവസ്തുക്കൾക്കു വേണ്ടി നാം അവയെ ഉപാസിച്ചുവോ അതുവല്ലതും തരാനേ അവയ്ക്കു കഴിയൂ. ഉദാഹരണത്തിന് ഒരു മനുഷ്യൻ തന്റെ പരേതരായ പൂർവ്വികരെയോ സ്നേഹിതരെയോ ആരാധിക്കുന്നപക്ഷം, അയാൾക്കു അവരിൽനിന്ന് ഏതാനും സിദ്ധികളും ചില വിവരങ്ങളും ലഭിച്ചേയ്ക്കാം. ഈ ഉപാസനാവിഷയങ്ങളിൽനിന്നു ലഭിക്കുന്ന ഏതു വിശേഷദാനത്തെയും വിദ്യ, വിശേഷജ്ഞാനം എന്നു പറയുന്നു. എന്നാൽ, സ്വാതന്ത്ര്യം, അത്യുച്ചലക്ഷ്യം, ഈശ്വരനെത്തന്നെ ഉപാസിച്ചാലേ കൈവരൂ. വേദങ്ങളെ വ്യാഖ്യാനിക്കെ, ചില പൗരസ്ത്യവൈജ്ഞാനികന്മാർ വിചാരിക്കുന്നു. സഗുണേശ്വരൻതന്നെയും ഒരു പ്രതീകമാണെന്ന്. സഗുണേശ്വരൻ ഒരു പ്രതീകമായിരിക്കാം. എന്നാൽ പ്രതീകങ്ങൾ സഗുണേശ്വരനോ നിർഗുണേശ്വരനോ അല്ല. അവയെ ഈശ്വരനെന്ന് ആരാധിച്ചുകൂടാ. അതിനാൽ, ഈ നാനാപ്രതീകങ്ങളെ-ദേവദൂതന്മാരേയോ, പൂർവ്വികന്മാരേയോ മഹാത്മാക്കളെയോ (സിദ്ധപുരുഷന്മാരെയോ) പരേതാത്മാക്കളേയോ മറ്റോ-ഉപാസിക്കുന്നതിനാൽ, ഒരാൾക്കു എന്നെങ്കിലും സ്വാതന്ത്ര്യത്തിലെത്താമെന്ന് ജനങ്ങൾ വിചാരിക്കുന്നുവെങ്കിൽ അതൊരു വലിയ തെറ്റാവും. അങ്ങേയറ്റം അവർക്കു ചില സിദ്ധികളെ പ്രാപിക്കാം. ഈശ്വരനുമാത്രമേ നമ്മെ സ്വതന്ത്രരാക്കാനാവൂ. പക്ഷേ, അക്കാരണത്താൽ അവ നിന്ദ്യങ്ങളാകുന്നില്ല. അവയുടെ ഉപാസന ചില ഫലങ്ങളുളവാക്കുന്നുണ്ട്. അതിനുമേലൊന്നും മനസ്സിലാക്കാത്ത മനുഷ്യന് ഈ പ്രതീകോപാസനയിൽനിന്നു അല്പം സിദ്ധികളും അല്പം ഭോഗങ്ങളും ലഭിച്ചേക്കാം. ദീർഘമായ അനുഭവഗതിക്കുശേഷം സ്വാതന്ത്ര്യത്തിലെത്താൻ തയ്യാറാകുമ്പോൾ അയാൾ പ്രതീകങ്ങളെ സ്വമേധയാ ഉപേക്ഷിച്ചുകൊള്ളും.

ഇങ്ങനെയുള്ള വിവിധപ്രതീകങ്ങളിൽവെച്ച് ഏറ്റവും പ്രചാരമുള്ളത് പരേതരായ സുഹൃത്തുകളുടെ ഉപാസനയാണ്. മനുഷ്യപ്രകൃതി-വ്യക്തി സ്നേഹം, മിത്രസ്നേഹം-നമ്മളിൽ അതിപ്രബലമാകയാൽ അവർ മരിച്ച ശേഷവും അവരുടെ രൂപത്തിൽ ഇറുകെപ്പിടിച്ചു വീണ്ടും അവരെ കാണാൻ നാമാഗ്രഹിക്കുന്നു. ജീവിച്ചിരുന്ന കാലത്ത് ഈ രൂപങ്ങൾ സ്ഥിരമായി മാറിക്കൊണ്ടിരുന്നെന്നു മറന്ന്, അവർ മരിക്കുമ്പോൾ രൂപങ്ങൾ സ്ഥിരമാകുമെന്നും ആവിധത്തിൽ നമുക്കവരെ കാണാമെന്നും നാം വിചാരിക്കുന്നു. അതുമാത്രമല്ല, എനിക്കു പോക്കിരിയായ ഒരു സുഹൃത്തോ മകനോ ഉണ്ടെങ്കിൽ, അവൻ മരിക്കുന്ന നിമിഷം ഞാൻ വിചാരിക്കുന്നു, അവൻ ലോകത്തിലേക്കും വലിയ പുണ്യപുരുഷനാണെന്ന്. അവൻ ഒരു ദേവനായിത്തീർന്നെന്ന്. ഒരു കുട്ടി മരിച്ചാൽ അതിനെ ദഹിപ്പിക്കാതെ കുഴിച്ചിട്ട് അതിന്മേൽ ഒരു ക്ഷേത്രം പണിയിക്കുന്നവർ ഭാരതത്തിലുണ്ട്. ആ കൊച്ചുകുട്ടി ആ ക്ഷേത്രത്തിലെ ഈശ്വരനായിത്തീരുകയും ചെയ്യുന്നു. പല നാട്ടിലും പ്രചാരമുള്ള ഒരു മതരൂപമാണിത്. ഇതിൽനിന്നാണ് മതങ്ങളെല്ലാം ഉത്ഭവിച്ചതെന്നു വിചാരിക്കുന്ന തത്ത്വചിന്തകന്മാരും ഇല്ലാതില്ല. പക്ഷേ, അവർക്കതു തെളിയിക്കാൻ സാധിക്കുന്നില്ല. ഏതായാലും, ഈ പ്രതീകോപാസന ഒരിക്കലും നമ്മെ നിത്യരക്ഷയിലേക്കോ സ്വാതന്ത്ര്യത്തിലേയ്ക്കോ നയിക്കയില്ലെന്നു നാം ഓർക്കേണ്ടതാണ്.

രണ്ടാമത്, അതു വളരെ അപകടകരമാണ്. ഈ പ്രതീകങ്ങൾ-'സമീപഘട്ടങ്ങൾ'-നമ്മെ ഒരു പടികൂടി മുന്നോട്ടു നയിക്കുന്നിടത്തോളം, തികച്ചും ശരിയെങ്കിലും, ആയുഷ്ക്കാലം മുഴുവൻ നാം അവയിൽത്തന്നെ ഒട്ടിക്കിടക്കാനുള്ള സാധ്യതയാണ്. നൂറ്റിനു തൊണ്ണൂറ്റൊമ്പതിനുള്ളത്. ഒരു പള്ളിയിൽ പിറക്കുന്നതു വളരെ നല്ലതാണ്. പക്ഷേ, അവിടെത്തന്നെ മരിക്കുന്നതു വളരെ ചീത്ത. ഇതിനെ കൂടുതൽ വിശദീകരിച്ചാൽ, ഒരു മതസമ്പ്രദായത്തിൽ ജനിക്കയും അതിന്റെ ശിക്ഷണം നേടുകയും ചെയ്യുന്നതു വളരെ നന്ന്. അതു നമ്മുടെ ഉൽകൃഷ്ടതരഗുണങ്ങളെ വെളിപ്പെടുത്തുന്നു. എന്നാൽ, ബഹുഭൂരിപക്ഷം ദൃഷ്ടാന്തങ്ങളിലും നമ്മൾ ആ ചെറുവിഭാഗത്തിനകത്തു മരിക്കുന്നു. നാം പുറത്തു കടക്കുന്നില്ല. വളരുന്നുമില്ല. ഈ പ്രതീകോപാസനയ്ക്കെല്ലാമുള്ള വലിയൊരപകടമാണത്. ഇവയെല്ലാം ഒരുവൻ കടക്കേണ്ട പടികളാണെന്നു ഒരാൾ പറയും. പക്ഷേ, അയാൾ ഒരിക്കലും അവയ്ക്കു പുറത്തു കടക്കുന്നില്ല. വയസ്സായിട്ടും അവയിൽത്തന്നെ ഒട്ടിനിൽക്കുന്നു. ഒരു ചെറുപ്പക്കാരൻ പള്ളിയിൽ പോകുന്നില്ലെങ്കിൽ, അയാളെ ഗർഹിക്കേണ്ടതാണ്. എന്നാൽ ഒരു വയസ്സൻ പള്ളിയിൽ പോകുന്നെങ്കിൽ അയാളെയും ഗർഹിക്കേണ്ടതാണ്. ഈ കുട്ടിക്കളിയുമായി അയാൾക്കിനിമേൽ ഒരു കാര്യവുമില്ല. കൂടുതൽ ഉയർന്ന നിലയിലേക്കുള്ള ഒരുക്കംമാത്രമാകേണ്ടതായിരുന്നു പള്ളി. രൂപങ്ങളും പ്രതീകങ്ങളും ഈ പ്രാഥമികങ്ങളൊക്കെയുമായി അയാൾക്കിനി കാര്യമെന്ത്?

ഗ്രന്ഥോപാസന പ്രതീകത്തിന്റെ മറ്റൊരു പ്രബലരൂപമാണ് – പ്രബല തമരൂപം. ഗ്രന്ഥം ഈശ്വരനായിത്തീരുന്നത് ഓരോ രാജ്യത്തും കാണാം. ഈശ്വരൻ അവതരിച്ചു മനുഷ്യനാകുന്നെന്നു വിശ്വസിക്കുന്ന വിഭാഗ ങ്ങൾ എന്റെ നാട്ടിലുണ്ട്. എന്നാൽ ഈശ്വരനും മനുഷ്യാവതാരത്തിൽ വേദങ്ങളോടു പൊരുത്തപ്പെടണം. അദ്ദേഹത്തിന്റെ ഉപദേശങ്ങൾ അപ്ര കാരം പൊരുത്തപ്പെടുന്നില്ലെങ്കിൽ, അവൻ അദ്ദേഹത്തെ കൈക്കൊള്ളി ല്ല. ബുദ്ധനെ ഹിന്ദുക്കൾ ആരാധിക്കുന്നുണ്ട്. 'നിങ്ങൾ ബുദ്ധനെ ആരാ ധിക്കുന്ന സ്ഥിതിക്ക് എന്തുകൊണ്ട് അവിടുത്തെ ഉപദേശങ്ങളെ കൈ ക്കൊള്ളുന്നില്ല?' എന്ന് അവരോടു ചോദിച്ചാൽ, 'ബൗദ്ധന്മാർ വേദങ്ങളെ നിഷേധിക്കുന്നതുകൊണ്ട്' എന്നവർ പറയും. ഗ്രന്ഥോപാസനയുടെ അർത്ഥം അത്തരമാണ്. ഒരു മതഗ്രന്ഥത്തിന്റെ പേരിൽ എത്ര പൊളി പറഞ്ഞാലും ഒക്കെ ശരി. ഭാരതത്തിൽ വല്ലതും പുതിയതു പഠിപ്പിക്കണ മെങ്കിൽ, അതെന്റെ സ്വാഭിപ്രായമായി, സ്വപ്രമാണത്തിൽമാത്രം, പ്രതി പാദിക്കുന്നപക്ഷം, അതു ചെവിക്കൊള്ളാൻ ആരും വരില്ല. എന്നാൽ, ഞാൻ വേദങ്ങളിൽനിന്നു വല്ലഭാഗവും കൈക്കൊണ്ടു മറിമായംകാട്ടി അതിന് അസാധ്യതമമായ അർത്ഥം നൽകുകയും അതിൽ യുക്തിസി ദ്ധമായതിനെയെല്ലാം കൊലചെയ്ത് എന്റെ സ്വന്തം ആശയങ്ങളെ വേദോ ദ്ദിഷ്ടങ്ങളായ ആശയങ്ങളെന്ന മട്ടിൽ പ്രചരിപ്പിക്കയുമാണെങ്കിൽ, സക ലവിഡ്ഢികളും കൂട്ടമിട്ട് എന്നെ അനുഗമിക്കും. ഇനി ചിലരുണ്ട്, സാധാ രണക്രിസ്ത്യന്മാരെ അമ്പരിപ്പിക്കുന്ന ഒരുതരം ക്രിസ്തുമതം ഭാഷണം ചെയ്യുന്നവർ. പക്ഷേ, 'ഇതാണ് യേശുക്രിസ്തു ഉദ്ദേശിച്ചത്' എന്നവർ പറ യുകയും അനേകം പേർ അവരുടെ ചുറ്റും കൂടുകയും ചെയ്യുന്നു. വേദ ങ്ങളിലോ ബൈബിളിലോ ഇല്ലാത്ത പുതുതൊന്നും ജനങ്ങൾക്കു വേണ്ടാ. അതു സിരകളുടെ കാര്യമാണ്. പുതുതും (ഉള്ളിൽ) തട്ടുന്നതുമായ ഒരു വസ്തു കേൾക്കുമ്പോൾ നിങ്ങൾ ഞെട്ടുന്നു. അല്ലെങ്കിൽ പുതിയ ഒരു വസ്തു കാണുമ്പോൾ ഞെട്ടുന്നു. അതു ഘടനയിലുള്ളതാണ്. വിചാര ങ്ങളെസ്സംബന്ധിച്ച് ഇത് ഇതിലേറെയാണ്. മനസ്സു ചാലുകളിൽക്കൂടി ഒടി ക്കൊണ്ടിരുന്നു. ഒരു പുതിയ ആശയത്തെ കൈയേൽക്കുക കഴിവിൽ കവിഞ്ഞ ക്ലേശമാണ്. അതുകൊണ്ട് ഈ ആശയത്തെ ചാലുകൾക്ക ടുത്തു വെയ്ക്കണം. അപ്പോൾ നാമതു പതുക്കെയെടുക്കും. അതൊരു നല്ലനയമാണ്. പക്ഷേ ദുശ്ചരിതമാണ്. പരിഷ്കർത്താക്കളും ഉദാരപ്രഭാ ഷകരെന്നു നിങ്ങൾ വിളിക്കുന്നവരുംകൂടി ഇന്നു സമുദായത്തിലേക്കു ചൊരിയുന്ന പൊരുത്തക്കേടുകളുടെ കൂമ്പാരത്തെപ്പറ്റി ആലോചിക്കുക. ക്രിസ്ത്യൻസയന്റിസ്റ്റുകളുടെ മതപ്രകാരം യേശു വലിയൊരു ചികിത്സ കനായിരുന്നു. ആത്മ(പ്രേത)വാദിമതപ്രകാരം അവിടുന്ന് ഒരു വലിയ ആത്മികനായിരുന്നു. ബ്രഹ്മവിദ്യാമതപ്രകാരം അവിടുന്ന് ഒരു 'മഹാത്മാ 'വായിരുന്നു. ഇതെല്ലാം ആവിഷ്കരിക്കേണ്ടത് ഒരേ വാക്യത്തിൽ നിന്നാ

ണുതാനും. ''അല്ലയോ ഓമനേ, ആരംഭത്തിൽ 'സത്'മാത്രേ ഉണ്ടായിരുന്നു. മറ്റൊന്നുമുണ്ടായിരുന്നില്ല* എന്നു പറയുന്ന ഒരു വാക്യം വേദങ്ങളിലുണ്ട്. ഈ വാക്യത്തിലെ 'സത്'പദത്തിനു വിവിധാർത്ഥങ്ങൾ നൽകപ്പെടുന്നു. പരമാണുവാദികൾ പറയുന്നു: ആ പദത്തിനർത്ഥം 'പരമാണു'വെന്നാണ്. പരമാണുക്കളിൽനിന്നാണ് പ്രപഞ്ചമുണ്ടായതും പ്രകൃതിവാദികൾപറയുന്നു: 'പ്രകൃതി'യെന്നാണ് അതിനർത്ഥം. സർവ്വവും പ്രകൃതിയിൽനിന്നാണ് വന്നിരിക്കുന്നതും. ശൂന്യവാദികൾ പറയുന്നു: അതിന്റെ അർത്ഥം 'ശൂന്യം. പൂജ്യം എന്നാണ്, ശൂന്യത്തിൽ നിന്നത്രേ സർവ്വവും സൃഷ്ടിക്കപ്പെട്ടിരിക്കുന്നത്. 'ഈശ്വരൻ' എന്നാണ് അതിന്നർത്ഥമെന്ന് ഈശ്വരവാദികൾ പറയുന്നു. അതു 'കേവലസത്ത'യാണെന്ന് അദ്വൈതികളും പറയുന്നു. എല്ലാവരും തങ്ങൾക്കു പ്രമാണമായി ഒരേവാക്യത്തെത്തന്നെ പരാമർശിക്കുന്നു.

ഇവയാണ് ഗ്രന്ഥാരാധനയുടെ ദോഷങ്ങൾ. എന്നാലും, മറുവശത്ത്, അതിൽ ഒരു വലിയ ഗുണമുണ്ട്- അതു ശക്തിയരുളുന്നു. ഒരു ഗ്രന്ഥമുള്ള മതവിഭാഗമൊഴിച്ചു മറ്റെല്ലാം മറഞ്ഞുപോയിരിക്കുന്നു. അവയെ കൊല്ലാൻ ഒന്നിനുമാവില്ലെന്നു തോന്നുന്നു. നിങ്ങളിൽ ചിലർ പാഴ്സികളെപ്പറ്റി കേട്ടിരിക്കും. അവർ പുരാതനപേഴ്സ്യക്കാരായിരുന്നു. ഒരു കാലത്തു പത്തുകോടിയോളമുണ്ടായിരുന്നുതാനും. അവരിൽ ഭൂരിപക്ഷത്തെയും അറബികൾ ആക്രമിക്കുകയും മുഹമ്മദുമതത്തിൽ ചേർക്കുകയും ചെയ്തു. ഒരു പിടി, തങ്ങളുടെ ഗ്രന്ഥവുമായി പീഡകന്മാരിൽനിന്ന് ഓടി രക്ഷപ്പെട്ടു. അത് അവരെ ഇന്നു നിലനിർത്തുന്നു. ഒരു ഗ്രന്ഥം ഈശ്വരന്റെ സ്പൃശ്യതമമായ രൂപമത്രേ. ജൂതരെ വിചാരിക്കുക. അവർക്കൊരു ഗ്രന്ഥമില്ലായിരുന്നുവെങ്കിൽ, ലോകത്തിൽ അവർ നിലനിൽക്കുമായിരുന്നില്ല. ഏറ്റവും ഭീകരമായ പീഡനമുണ്ടായിട്ടും 'താൽമുദ്' അവരെ ഒരുമിച്ചുനിർത്തുന്നു. പുസ്തകത്തിനുള്ള ഒരു വലിയ ഗുണം ഇതാണ്. അതു എല്ലാത്തിനെയും സ്പൃശ്യവും സുകരവുമായ രൂപത്തിൽ കൽപ്പിക്കുന്നു, എല്ലാ പ്രതിമകളിലും വെച്ച് ഏറ്റവും കൈകാര്യം ചെയ്യാവുന്നതുമാണ്. ഒരു ഗ്രന്ഥം പൂജാവേദിയിൽവെച്ചാൽ മതി, അതെല്ലാവർക്കും കാണാം. എല്ലാവരും ഒരു നല്ല ഗ്രന്ഥം വായിക്കും. എന്നെ പക്ഷപാതിയെന്നു ഗണിച്ചേയ്ക്കാമെന്ന് ആശങ്കയുണ്ട്. എങ്കിലും എന്റെ അഭിപ്രായത്തിൽ പുസ്തകങ്ങൾ ഗുണത്തെക്കാളധികം ദോഷം ഉളവാക്കിയിട്ടുണ്ട്. അനേകം ദ്രോഹകരങ്ങളായ വളരെ സിദ്ധാന്തങ്ങളുടെ ഉത്തരവാദിത്വം ഈ ഗ്രന്ഥങ്ങൾക്കാണ്. വിശ്വാസങ്ങളെല്ലാം ഗ്രന്ഥങ്ങളിൽ നിന്നു വരുന്ന ഗ്രന്ഥങ്ങൾ മാത്രമാണ്. ലോകത്തുണ്ടായിട്ടുള്ള മനുഷ്യപീഡനങ്ങൾക്കും മതഭ്രാന്തിനും ഉത്തരവാദി. ആധുനികകാലത്തു ഗ്രന്ഥ

* സദേവസോമ്യേദമഗ്ര ആസീത്, ഏകമേവാദ്വിതീയം.

(ഛാന്ദോഗ്യോപനിഷത്ത്. 6.2.1)

ങ്ങൾ സർവ്വത്ര നുണയരെ സൃഷ്ടിക്കുന്നു. ഓരോ രാജ്യത്തും പുറത്തു വന്നിട്ടുള്ള നുണയരുടെ എണ്ണം എന്നെ അത്ഭുതപ്പെടുത്തി.

പ്രതിമയെപ്പറ്റിയാണ് അടുത്തതായി ആലോചിക്കേണ്ടത്, പ്രതിമയുടെ ഉപയോഗം. ഒരു രൂപത്തിലല്ലെങ്കിൽ മറ്റൊരുരൂപത്തിൽ പ്രതിമകളെ ലോകത്തെവിടെയും കാണാം. ചിലർക്ക് അതു മനുഷ്യരൂപത്തിലാണ്–അതാണ് ഉത്തരം. ഞാനൊരു പ്രതിമയെ ആരാധിക്കാനുദ്ദേശിച്ചാൽ വല്ല ജന്തുക്കളുടെയോ കെട്ടിടത്തിന്റെയോ മറ്റെന്തിന്റെയെങ്കിലുമോ രൂപത്തേക്കാൾ ഞാനിഷ്ടപ്പെടുക മനുഷ്യരൂപമായിരിക്കും. ഒരു വിശേഷപ്രതിമയാണ് ശരിയെന്ന് ഒരു മതവിഭാഗക്കാർ വിചാരിക്കുമ്പോൾ, മറ്റൊരു കൂട്ടർ അതു തെറ്റാണെന്നു കരുതുന്നു. ഈശ്വരൻ പ്രാവിന്റെ രൂപത്തിൽ വന്നപ്പോൾ അതു ശരിയെന്നു ക്രിസ്ത്യൻ വിചാരിക്കുന്നു. എന്നാൽ ഹിന്ദുക്കൾ പറയുംപോലെ, അവിടുന്നു മത്സ്യമായിട്ടാണ് വരുന്നതെങ്കിൽ അതു തികഞ്ഞ തെറ്റും അന്ധവിശ്വാസവുമാണ്. ഒരു പെട്ടിപ്പുറത്ത് ഒരു പുസ്തകവും രണ്ടുമാലാഖമാരും ഇരിക്കുന്ന രൂപത്തിൽ ഒരു പ്രതിമ നിർമ്മിക്കുന്നപക്ഷം, അതൊക്കെ ശരിയാണെന്നു ജൂതന്മാർ വിചാരിക്കുന്നു. അതൊരു പുരുഷന്റേയോ സ്ത്രീയുടേയോ രൂപത്തിലാണെങ്കിലോ, അതു ഭയങ്കരം. തങ്ങൾ പ്രാർത്ഥിക്കുമ്പോൾ, 'കഅബാ' എന്ന കറുത്ത കല്ലിനോടൊപ്പം ക്ഷേത്രത്തിന്റെ ഒരു പ്രതിമ മനസ്സിൽ സങ്കൽപ്പിക്കുകയും പടിഞ്ഞാട്ടു തിരിയുകയും ചെയ്യുകയാണെങ്കിൽ, അതു തികച്ചും ശരിയാണെന്നു മുഹമ്മദീയർ വിചാരിക്കുന്നു. പക്ഷേ, പള്ളിയുടെ ആകൃതിയിൽ ഒരു പ്രതിമയെ കൽപ്പിച്ചാൽ അതു വിഗ്രഹാരാധനയാണ്. ഇതാണ് പ്രതിമോപാസനയുടെ ദോഷം. എങ്കിലും ഇവയെല്ലാം ആവശ്യമായ പടികളാണെന്നു തോന്നുന്നു.

ഈ സംഗതിയിൽ നാം സ്വയം വിശ്വസിക്കുന്നതെന്തെന്നു ചിന്തിക്കേണ്ടതു പരമപ്രധാനമാണ്. നാം എന്തു സാക്ഷാൽകരിച്ചിട്ടുണ്ടെന്നുള്ളതാണ് പ്രശ്നം. യേശുവോ ബുദ്ധനോ മോശയോ എന്തു ചെയ്തു എന്നുള്ളതുകൊണ്ട് നമുക്കു യാതൊന്നുമില്ല. നാം ഒരു മുറിക്കകത്ത് അടച്ചിരുന്ന്, മോശ ഭക്ഷിച്ചതിനെപ്പറ്റി ചിന്തിക്കുന്നതുകൊണ്ടു നമ്മുടെ വിശപ്പു മാറുകയില്ല. മോശ വിചാരിച്ചതു നമ്മെ രക്ഷിക്കയുമില്ല. ഇക്കാര്യങ്ങളിൽ എന്റെ ആശയങ്ങൾ തികച്ചും മൗലികമാണ്. ചിലപ്പോൾ ഞാൻ വിചാരിക്കയാണ്. ഞാൻ പുരാതനഗുരുക്കന്മാരോടൊപ്പം യോജിക്കുമ്പോൾ ഞാൻ ശരിയാണെന്ന്. മറ്റുചിലപ്പോൾ ഞാൻ വിചാരിക്കുന്നു, അവർ എന്നോടു യോജിക്കുമ്പോൾ, അവർ ശരിയാണെന്ന്. സ്വതന്ത്രമായി ചിന്തിക്കുന്നതിലത്രേ ഞാൻ വിശ്വസിക്കുന്നത്. വിശുദ്ധഗുരുക്കന്മാരിൽനിന്നു സമ്പൂർണ്ണ സ്വതന്ത്രനാകുന്നതിൽ ഞാൻ വിശ്വസിക്കുന്നു. അവർക്കു സർവ്വാദരങ്ങളും അർപ്പിക്കുക. പക്ഷേ മതത്തെ സ്വതന്ത്രമായ ഗവേഷണമെന്നു കരുതുക. അവർ സ്വയം വെളിച്ചം കണ്ടെത്തിയതുപോലെ, എനിക്കെന്റെ വെളിച്ചം കണ്ടെത്തണം. അവർ വെളിച്ചം കണ്ടെത്തിയെ

ന്നതു നമ്മെ തീരെ തൃപ്തിപ്പെടുത്തില്ല. നിങ്ങൾ വേണ്ടതു ബൈബിളിലെ ആദർശമായിത്തീരുകയാണ്. അല്ലാതെ, അതിനെ പിന്തുടരുകയല്ല. ഒരു വഴിവിളക്കെന്ന നിലയിൽ–ഒരു ചൂണ്ടുപലക, ഒരടയാളം എന്ന നിലയിൽ –മാത്രമേ അതിനു വിലയുള്ളു. ആ നിലയിൽ അതിന്നാദരവർപ്പിക്കാമെന്നു മാത്രം. എങ്കിലും ഈ പ്രതിമകളും മറ്റും തികച്ചും ആവശ്യമാണ്. നിങ്ങൾ മനസ്സിനെ ഏകാഗ്രമാക്കാനോ വല്ലതുമൊന്നു ഭാവന ചെയ്യാനോ ശ്രമിക്കുക. അപ്പോൾ നിങ്ങൾ മനസ്സിൽ സ്വാഭാവികമായി പ്രതിമകളെ രൂപപ്പെടുത്തുന്നതു കാണാം. അതൊഴിവാക്കാൻ നിങ്ങൾക്കു വയ്യ. രണ്ടുതരക്കാർക്കു പ്രതിമകളുടെ ആവശ്യം ഒരിക്കലുമില്ല–മതചിന്തയേ ഇല്ലാത്ത മനുഷ്യമൃഗത്തിനും ഈ പടികളെല്ലാം കടന്നിരിക്കുന്ന പൂർണ്ണമനുഷ്യനും. ഈ രണ്ടു കോടികൾക്കകത്തും നമ്മുക്കെല്ലാം ബാഹ്യമോ ആഭ്യന്തരമോ ആയ എന്തെങ്കിലും തരം ആദർശം ആവശ്യമാണ്. അതു പരേതനായ ഒരു മാനവസത്ത്വമോ ജീവിച്ചിരിക്കുന്ന ഒരു പുരുഷനോ സ്ത്രീയോ ആവാം. ഇതാണ് ആളോടും ശരീരത്തോടും ഉള്ള ഒട്ടൽ. അതു തികച്ചും സ്വാഭാവികവുമത്രേ. മൂർത്തീകരിക്കാനുള്ള പ്രവണത നമുക്കുണ്ട്. നാം മൂർത്തീഭവിച്ചില്ലായിരുന്നെങ്കിൽ, ഇവിടെ എങ്ങനെ വന്നു ചേരാനൊക്കുമായിരുന്നു? മൂർത്തീഭവിച്ച ആത്മാക്കളാണ് നാം. മൂർത്തീകരണമാണ് നമ്മെ ഇവിടെ എത്തിച്ചിരിക്കുന്നത്. അതുതന്നെ നമ്മെ പുറത്തയക്കുകയും ചെയ്യും. ഇന്ദ്രിയവിഷയാനുധാവനം നമ്മെ മനുഷ്യജീവികളാക്കിയിരിക്കുന്നു. മനുഷ്യരൂപങ്ങളെ ആരാധിക്കാൻ നാം നിർബ്ബദ്ധരുമാണ്. മറിച്ച് നാം എന്തൊക്കെപ്പറഞ്ഞാലും, 'സാകാരപൂജ പാടില്ല' എന്നു പറയാൻ വളരെ എളുപ്പം. എന്നാൽ, അങ്ങനെ പറയുന്നവൻതന്നെ പ്രായേണ ഏറ്റവം 'സാകാര'പ്രിയരാണ്. ചില സ്ത്രീപുരുഷന്മാരോട് അയാളുടെ ആസക്തി അതിപ്രബലമാണ്. അവർ മരിക്കുമ്പോൾ അനുഗമിക്കണം. അതാണ് വിഗ്രഹാരാധന. അതു വിഗ്രഹാരാധനയുടെ ബീജം, യഥാർത്ഥ'കാരണം', ആണ്. കാരണം അവിടെയുള്ളിടത്തോളം ഏതെങ്കിലും രൂപത്തിൽ അതു പുറത്തുവരും. ക്രിസ്തുവിന്റെയോ ബുദ്ധന്റെയോ വിഗ്രഹത്തോട് ആദരവുണ്ടായിരിക്കുന്നതല്ലേ. ഒരു സാധാരണ പുരുഷനോടോ സ്ത്രീയോടോ ഉള്ളതിനേക്കാൾ നല്ലത്? പാശ്ചാത്യദേശങ്ങളിൽ ആളുകൾ പറയാറുണ്ട്. വിഗ്രഹങ്ങളുടെ മുമ്പിൽ മുട്ടുകുത്തുന്നതു ചീത്തയാണെന്ന്. എന്നാൽ അവർക്ക് ഒരു സ്ത്രീയുടെ മുമ്പിൽ മുട്ടുകുത്താം. 'നീ എന്റെ ജീവനാണ്, എന്റെ കൃഷ്ണമണിയാണ്, എന്റെ ആത്മാവാണ്' എന്നു പറയുകയും ചെയ്യാം. ഇതാണ് നികൃഷ്ടമായ വിഗ്രഹാരാധന. എന്റെ ജീവനെന്നും ആത്മാവെന്നുമുള്ള ഈ പറച്ചിലെന്താണ്? അതു പെട്ടെന്നു പോയി മറയുന്നു. അത് ഇന്ദ്രിയാസക്തിമാത്രമാണ്. ഈ കുസുമരാശികൊണ്ട് മൂടിയ സ്വാർത്ഥസ്നേഹമാണത്. കവികൾ

അതിനൊരു നല്ല പേരും നല്കുന്നു. അതിന്മേൽ പരിമളജലം തളിക്കുന്നു. എല്ലാത്തരം ആകർഷകവസ്തുക്കളും ചൊരിയുകയും ചെയ്യുന്നു. ബുദ്ധന്റെയോ ജൈനമഹാവീരന്റെയോ വിഗ്രഹത്തിനു മുമ്പിൽ മുട്ടുകുത്തിയിട്ട് 'അവിടുന്ന് എന്റെ ജീവനാണെ'ന്നു പറയുന്നതല്ലേ ഭേദം? അതാണ് ഞാൻ കൂടുതൽ ഇഷ്ടപ്പെടുക.

പാശ്ചാത്യദേശങ്ങളിൽ അംഗീകരിച്ചിട്ടില്ലാത്തതും ഞങ്ങളുടെ ഗ്രന്ഥങ്ങളിൽ ഉപദേശിക്കപ്പെട്ടിട്ടുള്ളതുമായ മറ്റൊരുതരം പ്രതീകമുണ്ട്. ഇതു മനസ്സിനെ ഈശ്വരനായുപസിക്കാനുപദേശിക്കുന്നു. ഈശ്വരനെന്ന് എന്തിനെയെങ്കിലും ഉപാസിക്കുന്നത് ഒരു പടി, പോലെയാണ്. സപ്തർഷിമണ്ഡലത്തിനടുത്തുള്ള അരുന്ധതിയെന്ന സൂക്ഷ്മനക്ഷത്രത്തെ കാണിച്ചുകൊടുക്കുന്ന രീതിയാണ് ഇതിനൊരു ദൃഷ്ടാന്തം. അതിനടുത്തുള്ള ഒരു വലിയ നക്ഷത്രത്തെ ഒരുവനു കാട്ടിക്കൊടുക്കുന്നു. അയാൾ അതിൽ നോട്ടം ഉറപ്പിക്കയും അതിനെ തിരിച്ചറികയും ചെയ്തുകഴിയുമ്പോൾ അല്പംകൂടി സൂക്ഷ്മവും അല്പംകൂടി അടുത്തതുമായ ഒരു നക്ഷത്രത്തെ കാട്ടിക്കൊടുക്കുന്നു. അതിൽ നോട്ടം ഉറപ്പിച്ചുകഴിയുമ്പോൾ അയാളെ അരുന്ധതിയിലേക്കു നയിക്കുന്നു. ഇപ്രകാരം ഈ പലതരം പ്രതീകങ്ങളും പ്രതിമകളും ഈശ്വരനിലേക്കു നയിക്കുന്നു. ബുദ്ധന്റെയും ക്രിസ്തുവിന്റെയും ആരാധന ഒരു പ്രതീകാരാധനമാത്രമാണ്-ഈശ്വരാരാധനയിലേയ്ക്കടുക്കൽ. ഈ ബുദ്ധോപാസനയും ക്രിസ്തുപാസനയും മനുഷ്യനെ രക്ഷിക്കില്ല. അവൻ അവരെ മറികടന്ന്, ക്രിസ്തുവായി അഭിവ്യക്തനായവനിലേക്കു ചെല്ലണം. എന്തെന്നാൽ ഈശ്വരനുമാത്രമേ നമുക്കു സ്വാതന്ത്ര്യം തരാൻ കഴിവുള്ളു. ഇവരെ ഈശ്വരനായി ഗണിക്കണമെന്നും അവർ പ്രതീകങ്ങളല്ല. ഈശ്വരൻതന്നെയാണെന്നും പറയുന്ന ചില ദാർശനികന്മാർപോലും ഉണ്ട്. എങ്ങനെയായാലും ഈ നാനാ പ്രതീകങ്ങളെ, ഈ നാനാസമീപനഘട്ടങ്ങളെ, നമുക്കു സ്വീകരിക്കാം. ക്ഷതം തട്ടാതിരിക്കാനുമാവും. എന്നാൽ അവയെ ആരാധിക്കുമ്പോൾ ഈശ്വരനെയാണ് നാം ആരാധിക്കുന്നതെന്നു വിചാരിക്കുന്നപക്ഷം, നാം തെറ്റിദ്ധരിച്ചിരിക്കുന്നു. ഒരുവൻ യേശുക്രിസുതുവിനെ ആരാധിക്കയും തന്മൂലം താൻ രക്ഷിക്കപ്പെടുമെന്നു വിചാരിക്കയും ചെയ്യുന്നുവെങ്കിൽ അയാൾ തികച്ചും തെറ്റിദ്ധരിച്ചിരിക്കുന്നു. ഒരു വിഗ്രഹത്തെയോ ഭൂതങ്ങളെയോ പ്രേതങ്ങളെയോ ആരാധിക്കുന്നതിനാൽ താൻ രക്ഷിക്കപ്പെടുമെന്ന് ഒരുവൻ വിചാരിക്കുന്നെങ്കിൽ അയാൾ തികച്ചും തെറ്റിദ്ധരിച്ചിരിക്കുന്നു. ഏതു വസ്തുവിനെയും അതിൽ ഈശ്വരനെ കണ്ടുകൊണ്ടു നമുക്കാരാധിക്കാം-വിഗ്രഹത്തെ മറക്കാനും അവിടെ ഈശ്വരനെ കാണാനും നമുക്കു കഴിഞ്ഞാൽ. വിഗ്രഹം ഈശ്വരനാണെന്നു ഭാവന ചെയ്യാൻ പാടില്ല. എന്നാൽ ഏതു വിഗ്രഹത്തേയും ഈശ്വരനാകുന്ന ആ ചേതനകൊണ്ടു നിറയ്ക്കാം. വിഗ്രഹത്തെ മറന്നേയ്ക്കുക-അപ്പോൾ

കാര്യം വേണ്ടത്ര ശരിയായി. എന്തെന്നാൽ 'സർവ്വവും അവനിൽ നിന്നു വരുന്നു'* അവനാണ് സർവ്വവും. ഒരു ചിത്രത്തെ നമുക്ക് ഈശ്വരനായി ആരാധിക്കാം. പക്ഷേ ഈശ്വരനെ ചിത്രമായി വയ്യാ. ചിത്രത്തിൽ ഈശ്വരൻ ശരി. എന്നാൽ ചിത്രം ഈശ്വരനായിട്ട് തെറ്റ്. വിഗ്രഹത്തിൽ ഈശ്വരൻ പൂർണ്ണമായും ശരി. അവിടെ അപകടമില്ല. അതാണ് യഥാർത്ഥ-ഈശ്വരാരാധന. എന്നാൽ 'വിഗ്രഹ-ഈശ്വരൻ' വെറുമൊരു പ്രതീകം മാത്രം.

ഭക്തിയിൽ നമുക്കിനി പര്യാലോചിക്കേണ്ട വലിയ സംഗതിയാണ് 'വാക്ക്', നാമശക്തി. പ്രപഞ്ചം മുഴുവൻ നാമരൂപാത്മകമാണ്. നാം കാണുന്നതെന്തും ഒന്നുകിൽ നാമരൂപസംഘാതം, വെറും നാമം, ഒരു മാനസികവിഗ്രഹമെന്ന 'രൂപ'ത്തോടുകൂടിയത്. അതിനാൽ, ഒക്കെക്കഴിഞ്ഞാലും, നാമരൂപമല്ലാത്ത ഒന്നുമില്ല. ഈശ്വരന് രൂപമോ ആകാരമോ ഇല്ലെന്നു നാമെല്ലാം വിശ്വസിക്കുന്നു. എങ്കിലും നാം ഈശ്വരനെക്കുറിച്ചു വിചാരിക്കാൻ തുടങ്ങുന്ന നിമിഷം അവിടേയ്ക്കു നാമവും രൂപവും കൈവരുന്നു. ചിത്തം പ്രശാന്തജലാശയംപോലെയും വിചാരങ്ങൾ ഈ ചിത്തത്തിന്മേലെ തരംഗങ്ങൾപോലെയും. നാമരൂപങ്ങളായിട്ടാണ് ഈ തരംഗങ്ങൾ ഉദിക്കാറ്- നാമരൂപങ്ങളില്ലാതെ ഒരു തരംഗവും ഉദിക്കാനാവില്ല. 'ഏകരൂപം' ചിന്ത്യമല്ല. അതു ചിന്താതീതമാണ്. അതു ചിന്തയും ദ്രവ്യവുമാകുന്നതോടെ അതിനു നാമരൂപങ്ങളുണ്ടായേ തീരൂ. നമുക്ക് അവയെ വേറാക്കാനാവില്ല. ഈശ്വരൻ വാക്കിൽനിന്നു വിശ്വത്തെ സൃഷ്ടിച്ചു എന്നു പല ഗ്രന്ഥങ്ങളിലും പറഞ്ഞിട്ടുണ്ട്. സംസ്കൃതത്തിലെ ശബ്ദബ്രഹ്മമാണ്, വാക്കിനെക്കുറിച്ചുള്ള ക്രിസ്തീയസിദ്ധാന്തം പഴയൊരു ഭാരതീയസിദ്ധാന്തം, അതു ഭാരതത്തിൽ നിന്നു മതപ്രചാരകന്മാർ അലക്സാണ്ഡ്രിയയിൽ കൊണ്ടുചെന്ന് അവിടെ നട്ടു. അങ്ങനെ വാക്കിനെയും അവതാരത്തെയും സംബന്ധിച്ച ആശയങ്ങൾ അവിടെ ഉറച്ചു.

ഈശ്വരൻ സർവ്വവും വാക്കിൽനിന്നു സൃഷ്ടിച്ചു എന്ന ആശയത്തിൽ ആഴമുറ്റ പൊരുളുണ്ട്. ഈശ്വരൻ സ്വയം രൂപരഹിതനായിരിക്കെ, ഇതാണ് രൂപസർജ്ജനത്തിന്റെ, അതായത് സൃഷ്ടിയുടെ, ഉത്തമവിതരണം. പ്രപഞ്ചരചനയ്ക്കുള്ള സംസ്കൃതപദം സൃഷ്ടിയാണ്. 'ഈശ്വരൻ ശൂന്യതയിൽനിന്നു വസ്തുക്കളെ സൃഷ്ടിച്ചു' എന്നതിന് എന്താണർത്ഥം? പ്രപഞ്ചം ഈശ്വരനിൽനിന്നു സർജ്ജിക്കപ്പെടുന്നു. അവിടുന്നു പ്രപഞ്ചമായിത്തീരുന്നു. അതെല്ലാം അവിടെയ്ക്കു മടങ്ങുകയും ചെയ്യുന്നു. വീണ്ടും അതു പുറപ്പെടുന്നു. പിന്നേയും മടങ്ങുന്നു. അനന്തതയിലൂടെ അതങ്ങനെ നടന്നുകൊണ്ടിരിക്കും. മനസ്സിൽ എന്തെങ്കിലും ഒന്നിന്റെ സർജ്ജനം നാമരൂപങ്ങളെക്കൂടാതെ സാദ്ധ്യമല്ലെന്നു നാം കണ്ടുകഴിഞ്ഞു. മനസ്സു സംശാന്തമാണെന്ന്. വിചാരവിവർജ്ജിതമാണെന്ന് വിചാ

* ഇയം വിസൃഷ്ടിർയത ആ ബഭുവ (ഋഗ്വേദം 10. 129.7)

രിക്കുക എന്നിരുന്നാലും വിചാരം ഉയരാൻ തുടങ്ങുന്ന ഉടനേ അതു നാമരൂപങ്ങളെ കൈക്കൊള്ളും. ഓരോ വിചാരത്തിനും ഒരു നിശ്ചിത നാമമുണ്ട്. ഒരു നിശ്ചിതരൂപവുമുണ്ട്. അതേ വിധത്തിൽ, സൃഷ്ടിയെന്ന ഈ വസ്തുത, സർജ്ജനമെന്ന വസ്തുത, തന്നെ നാമരൂപങ്ങളായി ബന്ധപ്പെട്ടിരിക്കുന്നു. അങ്ങനെ മനുഷ്യന്നുള്ളതും ഉണ്ടാകാവുന്നതുമായ ഏതാശയവും താദൃശമായ ഒരു നിശ്ചിതനാമത്തോടു അഥവാ വാക്കിനോടു ബന്ധപ്പെട്ടിരിക്കണമെന്നു കാണുന്നു. ആ സ്ഥിതിക്ക്, നിങ്ങളുടെ ശരീരം നിങ്ങളുടെ ആശയത്തിന്റെ ആവിർഭാവമായിരിക്കുംപോലെ-ആശയം ആവിർഭവിക്കയും ബഹിർഭവിക്കയും ചെയ്തതാണ് എന്ന മട്ടിൽ-ഈ പ്രപഞ്ചവും മനസ്സിന്റെ ആവിർഭാവമാണെന്നു വിചാരിക്കുന്നതു തികച്ചും ന്യായമാണ്. കൂടാതെ, ജഗത്തു മുഴുവൻ ഒരേ രീതിയിലാണ് നിർമ്മിതമായിരിക്കുന്നതെങ്കിൽ, ഒരു പരമാണുവിന്റെ നിർമ്മാണരീതി അറിയാനായാൽ വിശ്വം മുഴുവൻ നിർമ്മിച്ചിരിക്കുന്നത് എങ്ങനെയെന്നു മനസ്സിലാക്കാനും കഴിയും. നിങ്ങളിൽ ശരീരം ബാഹ്യസ്ഥൂലാംശവും മനസ്സ് ആന്തരസൂക്ഷ്മാംശവുമാണെന്നും ഇവ രണ്ടും എന്നുമേ അഭേദ്യമാണെന്നുള്ളതു ശരിയാണെങ്കിൽ, എപ്പോൾ നിങ്ങൾക്കു ശരീരമില്ലാതാകുന്നുവോ അപ്പോൾ നിങ്ങൾക്കു മനസ്സും ഇല്ലാതാകേണ്ടതാണ്. ഒരു മനുഷ്യന്റെ തലച്ചോറിനു തകരാറാകുമ്പോൾ അയാളുടെ ആശയങ്ങൾക്കും തകരാറാകുന്നു-കാരണം, അവ ഒന്നുതന്നെയാണ്. സ്ഥൂലവും സൂക്ഷ്മവുമായ ഭാഗങ്ങൾ മനസ്സെന്നും ദ്രവ്യമെന്നും, രണ്ടു വസ്തുക്കളില്ല. വായുവിന്റെ ഒരു മഹോച്ഛ്രയത്തിൽ ഒരേ ഭൂതത്തിന്റെ, വായുവിന്റെ, കനത്തതും നേർത്തതുമായ പാളികളുള്ളതുപോലെയാണ് ശരീരം സംബന്ധിച്ചും. അതുടനീളം ഒരേ വസ്തുവാണ്-സ്ഥൂലത്തിൽനിന്നു സൂക്ഷ്മത്തിലേക്ക് പാളിക്കുമേൽ പാളി. ഇനി, ശരീരം നമ്മുടെ വിരലിലെ നഖംപോലെയാണ്. ഇവ മുറിച്ചാലും വളർന്നുവരുംപോലെ. നമ്മുടെ സൂക്ഷ്മാശയങ്ങളിൽനിന്നു തുടരെ ശരീരങ്ങൾ ഉളവാകുന്നു. ഒരു വസ്തു എത്രയ്ക്കു സൂക്ഷ്മമോ അത്രയ്ക്കു സ്ഥായിയാണ്. അതു നമുക്കെപ്പോഴും കാണാം. അതു എത്രയ്ക്കു സ്ഥൂലമോ അത്രയ്ക്കു ക്ഷണപരിണാമിയുമായിരിക്കും. ഇപ്രകാരം, വിചാരമെന്നു പറയപ്പെടുന്ന ഒരേ ആവിർഭൂതശക്തിയുടെ സ്ഥൂലതരാവസ്ഥ 'രൂപ'വും സൂക്ഷ്മതരാവസ്ഥ 'നാമ'വുമാണ്. എന്നാൽ ഇവ മൂന്നുംകൂടി ഒന്നത്രേ. അത് ഏകത്വത്തിൽ ത്രയത്വമാണ്. ഒരേ വസ്തുവിന് അസ്തിത്വത്തിന്റെ മൂന്നുമാത്രകൾ. സൂക്ഷ്മതരം, ഗാഢതരം, ഗാഢതമം. എവിടെ ഒന്നുണ്ടോ, അവിടെ മറ്റവയുമുണ്ട്. നാമം എവിടെയൊക്കെയുണ്ടോ അവിടെ രൂപവും വിചാരവും ഉണ്ട്.

വിശ്വം ശരീരത്തിന്റെ വിധാനക്രമമനുസരിച്ച് നിർമ്മിക്കപ്പെട്ടാതാണെങ്കിൽ, വിശ്വത്തിനും രൂപ-നാമ-വിചാരവിഭാഗങ്ങൾ ഉണ്ടായിരിക്കണമെന്നു സ്വാഭാവികമായി വന്നുകൂടുന്നു. വിചാരമാണ് വിശ്വത്തിന്റെ സൂക്ഷ്മതമാംശം. അതിന്റെ യഥാർത്ഥപ്രേരകശക്തി. നമ്മുടെ ശരീരത്തിന്റെ

പിന്നിലെ വിചാരത്തെ ആത്മാവെന്നു പറയുന്നു. പ്രപഞ്ചത്തിന്റെ പിന്നിലെ 'വിചാര'ത്തെ ഈശ്വരനെന്നും പറയുന്നു. പിന്നെ അതിനെത്തുടർന്ന്, നാമവും ഒടുവിലായി നാം കാണുകയും തൊടുകയും ചെയ്യുന്ന 'രൂപ'വുമുണ്ട്. ഉദാഹരണത്തിന്, നിങ്ങൾ ഒരു വ്യഷ്ടിപുരുഷനാണ്-ഈ വിശ്വത്തിലെ ഒരു ചെറുവിശ്വം-ഒരു വിശേഷരൂപത്തോടുകൂടിയ ശരീരം, അനന്തരം അതിനു പിന്നിൽ ഒരു നാമം-ജോണെന്നോ-അതിനും പിന്നിൽ ഒരു വിചാരം. ഇരിക്കട്ടെ. അതുപോലെ, ഇതാ ഈ സമസ്തവിശ്വം. അതിന്റെ പിന്നിൽ നാമം-എല്ലാ മതങ്ങളിലും 'വാക്' എന്നു പറയപ്പെടുന്നത്; അതിന്റേയും പിന്നിലാണ് ഈശ്വരൻ. സമഷ്ടിവിചാരമാണ് സാംഖ്യന്മാരുടെ ഭാഷയിൽ 'മഹത്', സമഷ്ടിബുദ്ധി. ഇനി ആ 'നാമം' എന്താണ്? എന്തെങ്കിലും നാമം ഉണ്ടായിരിക്കണം. ലോകം ഏകരൂപമത്രേ. വിശ്വം മുഴുവൻ ഏതു സാധനത്താൽ നിർമ്മിതമായിരിക്കുന്നുവോ അതേ സാധനത്താലാണ് ഓരോ അണുവും നിർമ്മിതമായിരിക്കുന്നതെന്ന് ആധുനികസയൻസ് സംശയാതീതമായി തെളിയിക്കുന്നു. ഒരു മൺകട്ടയെ അറിയാമെങ്കിൽ നിങ്ങൾക്കു വിശ്വത്തെ മുഴുവനും അറിയാം. വിശ്വത്തിലുള്ള ഏറ്റവും പ്രതിനിധായകജീവി മനുഷ്യനാണ്. പിണ്ഡാണ്ഡമാണ്, തന്നിൽത്താൻ ഒരു വിശ്വം. അതുകൊണ്ട് മനുഷ്യനിൽ രൂപവും അതിനു പിന്നിൽ നാമവും അതിനും പിന്നിൽ വിചാരവുമുള്ളതു നാം കാണുന്നു. അതിനാൽ ഈ വിശ്വവും അതേ വിധാനക്രമത്തിലാവണം. പ്രശ്നമിതാണ്, ഈ നാമം എന്ത്? ഹിന്ദുക്കളുടെ മതപ്രകാരം ആ വാക് ഓം ആകുന്നു. പുരാതന-ഈജിപ്തുകാരും അതു വിശ്വസിച്ചിരുന്നു. കഠോപനിഷത്തിൽ ഇങ്ങനെ പറയുന്നു: 'യാതൊന്നു തേടിയാണോ മനുഷ്യൻ ബ്രഹ്മചര്യമനുഷ്ഠിക്കുന്നത്, അതെന്താണെന്നു ചുരുക്കത്തിൽ ഞാൻ നിന്നോടു പറയാം-അതാണ് ഓം. ഇതു ബ്രഹ്മമാകുന്നു അക്ഷരമായ ഏകം. ഇതുതന്നെ പരം. അക്ഷരമായ ഈ ഏകത്തെ അറിഞ്ഞാൽ ഒരുവൻ എന്തൊക്കെ ഇച്ഛിക്കുന്നുവോ അതൊക്കെ അവനു കിട്ടുന്നു.

ഈ ഓം സമസ്തവിശ്വത്തിന്റെ അഥവാ ഈശ്വരന്റെ നാമത്തിനു പകരം നിലകൊള്ളുന്നു. ബാഹ്യപ്രപഞ്ചത്തിനും ഈശ്വരനും മധ്യേ വർത്തിച്ച്, രണ്ടിനേയും അതു പ്രതിനിധാനം ചെയ്യുന്നു. എന്നാൽ, വിശ്വത്തെ നമ്മുടെ വിവിധേന്ദ്രിയബോധങ്ങൾക്കനുസരിച്ചു ശകലങ്ങളായെടുക്കാവുന്നതാണ്-അതായത് സ്പർശമായി, രൂപമായി, രസമായി

* യദിച്ഛന്തോ ബ്രഹ്മചര്യം ചരന്തി, തത്തേ പദം
സംഗ്രഹേണ ബ്രവീമ്യോമിത്യേതത്.
ഏതദ്ധ്യേവാക്ഷരം ബ്രഹ്മ ഏതദ്ധ്യേവാക്ഷരം പരം
ഏതദ്ധ്യേവാക്ഷരം ജ്ഞാത്വാ യോ യദിച്ഛതി തസ്യ തത്.
(കഠോപനിഷത്ത് 2. 15.16)

ഇങ്ങനെ നാനാപ്രകാരത്തിൽ ഓരോന്നിലും, നാനാനിലപാടുകളിലൂടെ ഈ വിശ്വത്തെ ലക്ഷോപലക്ഷം പ്രപഞ്ചങ്ങളാക്കിത്തീർക്കാൻ സാധിക്കും. അവയിലോരോന്നും സ്വയം ഓരോ പൂർണ്ണവിശ്വമായിരിക്കും. ഓരോന്നിനും ഒരു രൂപവും ഒരു നാമവും അവയ്ക്കു പിന്നിൽ ഒരു വിചാരവും ഉണ്ടായിരിക്കുന്നതുമാണ്. പിന്നിലെ ഈ വിചാരങ്ങൾ പ്രതീകങ്ങളാണ്. അവയ്ക്കോരോന്നിനും ഒരോ നാമമുണ്ട്. വിശുദ്ധപ്രതീകങ്ങളുടെ ഈ നാമങ്ങളെ, ഭക്തിയോഗം ഉപയോഗപ്പെടുത്തുന്നുണ്ട്. അവയ്ക്ക് ഏതാണ്ടു അനന്തശക്തിയുണ്ട്. ഈ വാക്കുകൾ ഉരുവിടുന്നതുകൊണ്ടുമാത്രം, ഇച്ഛിക്കുന്നതെന്തും നമുക്കു നേടാം. നമുക്കു പൂർണ്ണതയിലെത്താം. എന്നാൽ, രണ്ടു കാര്യങ്ങൾ കൂടിയേ തീരൂ-'ഗുരു ആശ്ചര്യനായിരിക്കണം. ശിഷ്യനും അപ്രകാരമായിരിക്കണം' എന്ന്. കഠോപനിഷത്ത് പറയുന്നു ശരിയായ പാരമ്പര്യമുറയ്ക്കു നാമം സിദ്ധിച്ചവനിൽനിന്നു വേണം അതു വരാൻ. ഗുരുവിൽനിന്നു ശിഷ്യനിലേക്കു പുരാതനകാലംമുതൽ അതിന്റെ ശക്തിയെ വഹിച്ചുകൊണ്ട് അദ്ധ്യാത്മധാര വരികയാണ്. യാതൊരുവനിൽനിന്നു ഈ വാക്കു പുറപ്പെടുന്നുവോ അയാളെ ഗുരുവെന്നും യാതൊരുവനിലേക്കു അതു ചെല്ലുന്നുവോ അയാളെ ശിഷ്യനെന്നും പറയുന്നു. ഈ വാക്ക് (മന്ത്രം) യഥാവിധി ലബ്ധമാവുകയും അതു ജപിക്കപ്പെടുകയും ചെയ്യുമ്പോൾ ഭക്തിയോഗത്തിൽവലിയ പുരോഗതി വന്നിട്ടുണ്ട്. കേവലം ആ മന്ത്രം ഉരുവിടുന്നതുകൊണ്ടു ഭക്തിയുടെ അത്യുച്ചഭാവംപോലും കൈവരുന്നതാണ്.

'അങ്ങേയ്ക്കു അനവധി നാമങ്ങളുണ്ട്. അവയുടെ അർത്ഥങ്ങൾ അങ്ങറിയുന്നു. ഈ നാമങ്ങളെല്ലാം അങ്ങയുടേതാണ്. ഓരോന്നിലുമുണ്ട് അങ്ങയുടെ അനന്തശക്തിയും. ഈ നാമങ്ങൾ ജപിക്കാൻ കാലമോ സ്ഥലമോ ഇല്ല. എന്തെന്നാൽ എല്ലാ കാലവും സ്ഥലവും വിശുദ്ധങ്ങളാണ്. അങ്ങ് അത്രയ്ക്കു എളുതാണ്. അങ്ങ് അത്രയ്ക്കു കൃപാമയനാണ്. ഞാൻ എത്ര നിർഭാഗ്യവാൻ, അങ്ങയിലെനിക്കു അനുരാഗമില്ലല്ലോ!' *

## VI ഇഷ്ടം

ഞാൻ മുമ്പു ചുരുക്കിസ്സൂചിപ്പിച്ച ഇഷ്ട (ദേവതാ) സിദ്ധാന്തം ഗൗരവമായ അവധാനം വേണ്ട ഒരു വിഷയമാണ്. എന്തെന്നാൽ ഇതിന്റെ ശരിയായ ധാരണംകൊണ്ടു ലോകത്തിലെ നാനാമതങ്ങളെയും ധരിക്കാൻ സാധിക്കും. 'ഇഷ്ടം' എന്ന വാക്ക് ആഗ്രഹിക്കുക, വരിക്കുക എന്നർത്ഥ

* നാമ്നാമകാരി ബഹുധാ നിജസർവശക്തി-
സ്തത്രാർപ്പിതാ നിയമിതഃ സ്മരണേ ന കാലഃ
ഏതാദൃശീ തവ കൃപാ ഭഗവൻ മമാപി
ദുർദ്ദൈവമീദൃശമിഹാജനി നാനുരാഗഃ. (ശിക്ഷാഷ്ടകം ശ്രീചൈതന്യദേവൻ)

മുള്ള 'ഇഷ്'ധാതുവിൽനിന്നു നിഷ്പന്നമാണ്. എല്ലാ മതങ്ങളുടെയും എല്ലാ സമ്പ്രദായങ്ങളുടെയും ആദർശം ഒന്നുതന്നെ-സ്വാതന്ത്ര്യപ്രാപ്തിയും ദുഃഖനിവൃത്തിയും. എവിടെയെല്ലാം മതം കാണുന്നുണ്ടോ അവിടെ യൊക്കെ, ഒരു രൂപത്തിലല്ലെങ്കിൽ മറ്റൊരു രൂപത്തിൽ ഈ ആദർശം പ്രവർത്തിക്കുന്നതു കാണാം. മതത്തിന്റെ താണപടികളിൽ, സ്വാഭാവിക മായി, അത് അത്ര സുവ്യക്തമല്ല. എന്നാൽ സുവ്യക്തമായാലും ദുർവ്യ ക്തമായാലും ഈ ഒറ്റ ലക്ഷ്യത്തിലേക്കാണ് ഏതു മതവും നീങ്ങുന്നത്. നമുക്കെല്ലാം ദുഃഖനിവൃത്തി വേണം. ശാരീരികവും മാനസികവും ആത്മീയവുമായ സ്വാതന്ത്ര്യം പ്രാപിക്കാൻ നാം പണിപ്പെടുകയാണ്. ലോകം പ്രവർത്തിച്ചുകൊണ്ടിരിക്കുന്നതു മുഴുവൻ ഈ ഒറ്റ ആശയത്തി ന്മേലാണ്. ലക്ഷ്യം ഒന്നും ഒപ്പവുമാണെങ്കിൽ അതു പ്രാപിക്കാൻ വളരെ വഴികളുണ്ടാവാം. ഈ വഴികളാകട്ടെ നിർണ്ണീതമായിരിക്കുന്നതു നമ്മുടെ പ്രകൃതിസ്വഭാവമനുസരിച്ചാണ്. ഒരു മനുഷ്യന്റെ പ്രകൃതി വികാരപര മാണ്. മറ്റൊരുവന്റേതു ബുദ്ധിപരം. വേറൊരുവന്റേതു കർമ്മപരം ഇത്യാ ദി. ഇനി, ഒറ്റ പ്രകൃതിയിൽത്തന്നെ വളരെ ഉപവിഭാഗങ്ങളുണ്ടാകാം. ഉദാഹരണത്തിനു പ്രേമത്തെ എടുക്കുക. ഈ ഭക്തിവിഷയത്തിൽ നമുക്കു വിശേഷതാല്പര്യമുള്ളതു അതിനോടാണല്ലോ. ഒരു മനുഷ്യന്റെ പ്രകൃതിക്കു കുട്ടികളോടു ബലവത്തരപ്രേമമുണ്ട്. മറ്റൊരുവന്നു ഭാര്യ യോടാണ്. വേറൊരാൾക്ക് അമ്മയോട്, പിന്നൊരാൾക്ക് അച്ഛനോട്. ഇനി യൊരാൾക്ക് സ്നേഹിതന്മാരോട്. മറ്റൊരുവന് പ്രകൃത്യാ സ്വദേശത്തോടു സ്നേഹമുണ്ട്. ചുരുക്കം ചിലർ അതിവിശാലമായ അർത്ഥത്തിൽ മനു ഷ്യരാശിയെ സ്നേഹിക്കുന്നു. അങ്ങനെയുള്ളവർ പ്രകൃത്യാ വളരെ കുറ വാണ്. നാമെല്ലാം നമ്മുടെ ജീവിതത്തിന്റെ മുഖ്യപ്രേരകശക്തി അതാ ണെന്ന മട്ടിൽ സംസാരിക്കാറുണ്ടെങ്കിലും ചുരുക്കം ചില സിദ്ധന്മാർ അത നുഭവിച്ചിട്ടുണ്ട്. മനുഷ്യരാശിയിൽ ചുരുക്കം ചില മഹാത്മാക്കൾക്ക് ഈ വിശ്വപ്രേമം തോന്നുന്നുണ്ട്. ഈ ലോകം ഒരിക്കലും അത്തരക്കാരെക്കൂ ടാതാവില്ലെന്നു നമുക്കാശിക്കാം.

ഒറ്റവിഷയത്തിൽപ്പോലും അതിന്റെ ലക്ഷ്യത്തിലെത്താൻ അത്ര വളരെ വിഭിന്നമാർഗ്ഗങ്ങളുള്ളതു നാം കാണുന്നു. എല്ലാ ക്രിസ്ത്യന്മാരും ക്രിസ് തുവിൽ വിശ്വസിക്കുന്നു. എങ്കിലും അവിടുത്തെപ്പറ്റി എത്ര വിഭിന്നവ്യാ ഖ്യാനങ്ങളാണ് അവർക്കുള്ളതെന്നാലോചിക്കുക. ഓരോ പള്ളിയും വിഭി ന്നമായ നിലപാടിൽനിന്നു വിഭിന്നമായ വെളിച്ചത്തിൽ അവിടുത്തെ കാണുന്നു. പ്രിസ്ബിറ്റേറിയന്റെ കണ്ണുറച്ചിരിക്കുന്നതു ക്രിസ്തുവിന്റെ ജീവിതകഥയിൽ. അവിടുന്നു പണവ്യാപാരികളുടെ അടുത്തു പോയ രംഗത്തിന്മേലാണ്. അവൻ ക്രിസ്തുവിനെ പോരാളിയായി കാണുന്നു. എന്നാൽ ക്വേക്കറോടു ചോദിച്ചാൽ, 'അവിടുന്നു തന്റെ ശത്രുക്കളോടു ക്ഷമിച്ചു' എന്നു പക്ഷേ പറഞ്ഞേയ്ക്കും. ക്വേക്കർ ആ വീക്ഷണമാണ്

കൈക്കൊള്ളുന്നത്– ഇങ്ങനെ ഓരോ കൂട്ടരും ഒരു റോമൻകത്തോലിക്കനോടു ചോദിക്കുക. ക്രിസ്തുവിന്റെ ജീവിതത്തിൽ തനിക്കു അതിപ്രീതികരം ഏതു ഭാഗമാണെന്ന്, 'അവിടുന്നു താക്കോലുകൾ പിറ്ററെ ഏൽപ്പിച്ചേടം' എന്ന് ഒരു പക്ഷേ അയാൾ പറഞ്ഞേയ്ക്കും. ഓരോ വിഭാഗവും അതതിന്റെ വഴിക്ക് അവിടുത്തെ വീക്ഷിക്കാൻ നിർബ്ബദ്ധമാണ്.

ഒരു വിഷയത്തിനുതന്നെ അനേകം വിഭാഗങ്ങളും ഉപവിഭാഗങ്ങളും ഉണ്ടായിരിക്കുമെന്നു വന്നുകൂടുന്നു. അജ്ഞന്മാർ ഇവയിലൊരു ഉപവിഭാഗത്തെ സ്വീകരിച്ച് അതിന്മേൽ നിലയുറപ്പിക്കുന്നു. അവർ, വിശ്വത്തെ സ്വന്തം വെളിച്ചത്തിൽ വ്യാഖ്യാനിക്കാൻ മറ്റു സകലരുടെയും അവകാശം നിഷേധിക്കുന്നുവെന്നുമാത്രമല്ല, മറ്റുള്ളവർക്കെല്ലാം പാടേ പിഴച്ചിരിക്കുന്നു. തങ്ങൾമാത്രമാണ് ശരി എന്നു പറയാൻ ധൈര്യപ്പെടുകയും ചെയ്യുന്നു. അവരെ എതിർത്താൽ, അവർ പോരിനാരംഭിക്കയായി. തങ്ങൾ വിശ്വസിക്കുംപോലെ വിശ്വസിക്കാത്ത ഏതൊരുവനെയും കൊന്നുകളയുമെന്നവർ പറയുന്നു, മുഹമ്മദീയർ ചെയ്യാറുള്ളതുപോലെ. തങ്ങൾ ആർജ്ജവശാലികളാണെന്നു വിചാരിക്കയും മറ്റെല്ലാവരെയും അവഗണിക്കയും ചെയ്യുന്ന ആളുകളാണിവർ. എന്നാൽ ഈ ഭക്തിയോഗത്തിൽ നാം സ്വീകരിക്കേണ്ട നിലയെന്താണ്? നാം മറ്റുള്ളവർക്കു തെറ്റിപ്പോയെന്നു പറയില്ലെന്നുമാത്രമല്ല, തങ്ങളുടെ വഴിക്കു പോകുന്ന ഈ എല്ലാവരുടെയും രീതികൾ ശരിയാണെന്ന് അവരോടു പ്രഖ്യാപിക്കയും ചെയ്യും. അവശ്യം പിന്തുടരുവാൻ നിങ്ങളെ സ്വപ്രകൃതി നിർബ്ബന്ധിക്കുന്ന വഴിയാണ് ശരിയായ വഴി. നാമോരോരുത്തരും നമ്മുടെ ഭൂതകാലജീവിതത്തിന്റെ ഫലമായി പ്രകൃതിയുടെ ഒരു സവിശേഷതയോടെ ജനിക്കുന്നു. ഇതിനെ നാം ഒന്നുകിൽ പുനർജനിച്ച നമ്മുടെ ഭൂതാനുഭവമെന്നോ പരമ്പരാഗതമായ ഭൂതമെന്നോ പറയുന്നു–അതെങ്ങനെ പറഞ്ഞാലും, ആ ഭൂതകാലത്തിന്റെ ഫലമാണ് നാം. അതു സർവ്വഥാ തീർച്ചയാണ് ആ ഭൂതം വന്നത് ഏതു വഴിക്കായാലും നാം ഓരോരുത്തരും ഒരു കാര്യമാണ്, അതിനു നമ്മുടെ ഭൂതകാലം കാരണമായിരുന്നിട്ടുമുണ്ട് എന്നു ഇതിനാൽ സിദ്ധിക്കുന്നു. അന്നിലയിൽ നമ്മിലോരോരുത്തനിലും ഓരോ വിശേഷഗതി, ഓരോ വിശേഷപരമ്പര ഉണ്ട്. അതിനാൽ, നാമോരോരുത്തനും ഒരു മാർഗ്ഗം കണ്ടെത്തണം.

ഈ മാർഗ്ഗം, ഈ ഉപായം–യാതൊന്നിനോടു നമ്മളിലോരോരുവനും പ്രകൃത്യാ യുക്തനായിരിക്കുന്നുവോ അതിനെ – 'ഇഷ്ടമാർഗ്ഗ'മെന്നു പറയപ്പെടുന്നു. ഇതാണ് ഇഷ്ടസിദ്ധാന്തം. നമ്മുടേതായ ആ വഴിയെ നമ്മുടെ ഇഷ്ടമെന്നു നാം പറയുന്നു. ഉദാഹരണത്തിന്, ഈശ്വരനെപ്പറ്റി ഒരുവന്റെ ആശയം അവിടുന്നു സർവ്വശക്തനായ ജഗന്നിയന്താവാണെന്നാണ്. അയാളുടെ സ്വപ്രകൃതി പക്ഷേ അത്തരമാവാം. ഏവരേയും നിയന്ത്രിക്കാൻ കൊതിയുള്ള ഒരധികാരകുതുകിയാവാം അയാൾ പ്രകൃത്യാ

ഈശ്വരനെ ഒരുസർവ്വശക്തനായ നിയന്താവായി കാണുന്നു. മറ്റൊരുവൻ, പക്ഷേ ഒരു സ്കൂൾമാസ്റ്റർ, നിർദ്ദയനും ആയിരുന്നിരിക്കാം. നീതിനിഷ്ഠനായ ഈശ്വരനെ, ദണ്ഡധരനായ ഈശ്വരനെ, മാത്രമേ അയാൾക്കു കാണാൻ കഴിയൂ. ഇങ്ങനെ ഓരോരുത്തനും, സ്വപ്രകൃതിക്കനുസരിച്ച് ഓരോരുവനും ഈശ്വരനെ കാണുന്നു. നമ്മുടെ സ്വപ്രകൃതികൊണ്ടു വ്യവസ്ഥിതമായ ഈ ദർശനമാണ് നമ്മുടെ 'ഇഷ്ടം'. ആ ഈശ്വരദർശനം അതുമാത്രം, കാണാനാവുന്ന ഒരവസ്ഥയിൽ നാം നമ്മെ എത്തിച്ചിരിക്കയാണ്. മറ്റൊരു ദർശനവും നമുക്കു കാണാനാവില്ല. ഒരാളുടെ ഉപദേശം സർവ്വോത്തമവും നിങ്ങൾക്കു സമനുയോജ്യവുമെന്നു നിങ്ങൾ വിചാരിച്ചേയ്ക്കാം. അടുത്ത ദിവസം നിങ്ങൾ ഒരു സ്നേഹിതനെ ആ ഉപദേശങ്ങൾ കേൾക്കാൻ ശുപാർശചെയ്തയയ്ക്കുകയും ചെയ്യുന്നു. എന്നാൽ, താൻ കേട്ടിട്ടുള്ളതിലേക്കും മോശമായ ഉപദേശങ്ങളാണവ എന്ന അഭിപ്രായത്തോടെ അയാൾ ഇങ്ങു പോരുന്നു. അയാൾ തെറ്റുകാരനല്ല, അയാളോടു കലഹിച്ചിട്ടു കാര്യവുമില്ല. ഉപദേശം തികച്ചും ശരിയായിരുന്നു. പക്ഷേ അവ അയാൾക്കു യോജിച്ചതല്ല. ഇതു കുറച്ചുകൂടെ ദൂരേയ്ക്കു നീട്ടിയാൽ, പല നിലപാടുകളിൽനിന്നു കാണപ്പെടുന്ന സത്യം സത്യമാവും. എന്നാലും ഒരേ സത്യമല്ല.

ഇതു പ്രഥമശ്രവണത്തിൽ ഉക്തിവൈരുദ്ധ്യമായി തോന്നാം. എന്നാൽ കേവലസത്യം ഒന്നേയുള്ളുവെന്നും ആപേക്ഷികസത്യങ്ങൾ അവശ്യം പലതുണ്ടെന്നും നാം ഓർക്കേണ്ടതുണ്ട്. ഉദാഹരണത്തിന് ഈ വിശ്വത്തെപ്പറ്റി നിങ്ങളുടെ വീക്ഷണംതന്നെ എടുക്കുക. ഒരു കേവലസത്തയെന്ന നിലയിൽ ഈ വിശ്വം അവികാര്യവും അവികൃതവും ശശ്വത്സമവുമാണ്. എന്നാൽ, നിങ്ങളും ഞാനും മറ്റേതൊരാളും കാണുന്നതും കേൾക്കുന്നതും അവനവന്റെ സ്വന്തം വിശ്വത്തെയാണ്. സൂര്യനെ എടുക്കാം. സൂര്യൻ ഒന്ന്. എന്നാൽ നിങ്ങളും ഞാനും നൂറു മറ്റാളുകളും ഭിന്നസ്ഥലങ്ങളിൽനിന്ന് അതിനെ നോക്കുമ്പോൾ, നമ്മിലോരോരുവനും ഒരു ഭിന്ന സൂര്യനെ കാണും. അതൊഴിവാക്കാൻ നമുക്കു വയ്യ. നിലപാടിലുള്ള അത്യല്പമാറ്റം മനുഷ്യന്റെ മുഴുവൻ കാഴ്ചയെയും മാറ്റും. അന്തരീക്ഷത്തിലെ ഒരു ചെറിയ മാറ്റം കാഴ്ചയിൽ വീണ്ടും വ്യത്യാസമുളവാക്കും. അതുകൊണ്ട്, ആപേക്ഷികപ്രത്യക്ഷത്തിൽ സത്യം എപ്പോഴും പലതായി കാണപ്പെടും. എന്നാൽ കേവലസത്യം ഒന്നുമാത്രം. അതുകൊണ്ട്, മതത്തെപ്പറ്റി നമ്മുടെ വീക്ഷണവുമായി ശരിക്കും നിരക്കാത്ത വല്ലതും മറ്റുള്ളവർ പറയുന്നെന്നു കാണുമ്പോൾ, നാം അവരുമായി ശണ്ഠകൂടേണ്ടതില്ല. പരസ്പരവിരുദ്ധമെന്നു തോന്നിയാലും, നമ്മൾ രണ്ടും ശരിയായിരിക്കാമെന്നു നാം ഓർക്കേണ്ടതാണ്. സൂര്യനെന്ന ഒരേ കേന്ദ്രത്തിൽ ഏകാഗ്രപ്പെടുന്ന കോടാനുകോടി ആരങ്ങൾ ഉണ്ടാകാം. അവ സൂര്യനിൽനിന്നു എത്രയ്ക്കകലുന്നുവോ അത്രയ്ക്ക് അതു രണ്ടിനുമിടയ്ക്കുള്ള അന്തരം കൂടിയിരിക്കും. എന്നാൽ എല്ലാം കേന്ദ്രത്തിൽ ഏകാ

ഗ്രമാകുമ്പോൾ വ്യത്യാസമൊന്നും പിന്നെ ശേഷിക്കുന്നില്ല. അത്തരമൊരു കേന്ദ്രമുണ്ട്. മനുഷ്യരാശിയുടെ കേവലലക്ഷ്യം അതു ഈശ്വരനാണ്. നാമെല്ലാം ആരങ്ങളും. ആരങ്ങൾ തമ്മിലുള്ള അന്തരങ്ങൾ നമ്മിലെ ഘടനാപരിമിതികളാണ്. അതിലൂടെമാത്രമേ ഈശ്വരദർശനം നേടാൻ നമുക്കാവൂ. ഈ തലത്തിൽ നിൽക്കുവോളം നാമോരോരുത്തനും കേവലസത്യത്തിന്റെ ഒരു ഭിന്നദർശനം കാണാൻ നിർബ്ബദ്ധനാണ്.. അന്നിലയിൽ എല്ലാ കാഴ്ചകളും സത്യമാണ്. നാമാരും വേറൊരുവനോടു കലഹിക്കേണ്ടതുമില്ല. ഒറ്റ നിവൃത്തിയുള്ളതു കേന്ദ്രത്തെ സമീപിക്കുന്നതിലാണ്. വാദമോ വഴക്കോ കൊണ്ടു നമ്മുടെ വ്യത്യാസങ്ങളെ ഒതുക്കാൻ ശ്രമിച്ചാൽ ഒരു തീരുമാനത്തിലെത്താതെ അങ്ങനെ നമുക്കു നൂറ്റാണ്ടുകൾ പോക്കാമെന്നു നാം കാണുന്നതാണ്. ചരിത്രം അതു തെളിയിക്കുന്നു. ഒറ്റ പോംവഴി മുന്നിൽ നടക്കുകയും കേന്ദ്രത്തിലേക്കടുക്കുകയുമാണ്. എത്ര വേഗം നാം അതു ചെയ്യുന്നുവോ, അത്രവേഗം നമ്മുടെ വ്യത്യാസങ്ങൾ മറയുന്നതുമാണ്.

അതിനാൽ ഈ ഇഷ്ടസിദ്ധാന്തത്തിന്റെ അർത്ഥം ഒരു മനുഷ്യനെ തന്റെ സ്വന്തം മതം തിരഞ്ഞെടുക്കാൻ അനുവദിക്കയെന്നാണ്. ഒരു മനുഷ്യൻ താൻ ആരാധിക്കുന്നതിനെ ആരാധിക്കാൻ മറ്റൊരുവനെ നിർബ്ബന്ധിക്കരുത്. സൈന്യമോ ബലമോ വാദമോ കൊണ്ടു മനുഷ്യജീവികളെ പറ്റം ചേർക്കാനും അവരെ ഒരേ വളപ്പിലേക്കു അടിച്ചിറക്കാനും അവരെക്കൊണ്ടു ഒരേ ഈശ്വരനെ ആരാധിപ്പിക്കാനുമുള്ള എല്ലാ ഉദ്യമങ്ങളും പരാജയപ്പെട്ടിട്ടുണ്ട്, എന്നും പരാജയപ്പെടുകയും ചെയ്യും. കാരണം ഘടനാപരമായി അതു ചെയ്യുക അസാധ്യമാണ്. മാത്രമല്ല, മനുഷ്യന്റെ വളർച്ചയെ നിരോധിക്കയെന്ന അപകടവുമുണ്ട്. എന്തെങ്കിലും തരം മതത്തിനുവേണ്ടി പണിപ്പെടുന്നില്ലാത്ത പുരുഷനെയോ സ്ത്രീയെയോ നാം പ്രായേണ കാണാറില്ല. എന്നിട്ട് എത്രയേറെപ്പേർ തൃപ്തരാകുന്നുണ്ട്, അഥവാ വാസ്തവത്തിൽ, എത്ര കുറച്ചപേർ തൃപ്തരാകുന്നുണ്ട്! എത്ര കുറച്ചുപേരേ വല്ലതും കണ്ടെത്തുന്നുള്ളു. എന്തുകൊണ്ട്? അധികം പേരും അസാധ്യകൃത്യങ്ങളുടെ പുറകേപോകുന്നു എന്നതുകൊണ്ടുമാത്രം. അവർ മറ്റുള്ളവരുടെ ശാസനത്താൽ ഇവയിലേക്കു ബലാൽ പ്രേരിതരാണ്. ഉദാഹരണത്തിനു ഞാനൊരു കുട്ടിയായിരിക്കേ ഈശ്വരൻ ഇന്നയിന്ന തരത്തിലാണെന്നു പറയുന്ന ഒരു പുസ്തകം അച്ഛൻ എന്റെ കൈയിൽവെച്ചുതരുന്നു. അതെന്റെ മനസ്സിൽ കടത്തിവിടാൻ അദ്ദേഹത്തിനെന്തു കാര്യം? ഞാൻ ഏതു വഴി വളരുമെന്ന് അദ്ദേഹത്തിനെങ്ങനെ അറിയാം? എന്റെ ഘടനപ്രകാരമുള്ള വളർച്ചയെപ്പറ്റി അജ്ഞനായിരുന്നുകൊണ്ട് അദ്ദേഹം തന്റെ ആശയങ്ങളെ എന്റെ മസ്തിഷ്കത്തിൽ ബലാൽ തള്ളിക്കയറ്റാനാഗ്രഹിക്കുന്നു. തൽഫലമായി എന്റെ വളർച്ച മുരടിച്ചുപോകുന്നു. ഒരു ചെടിയെ അതിനു പറ്റാത്ത മണ്ണിൽ വളരാൻ നിങ്ങൾക്കു നിർബ്ബന്ധിച്ചുകൂടാ, കുട്ടി തന്നെത്താൻ പഠിക്കുന്നു. എന്നാൽ

തൻവഴിക്കുതന്നെ മുന്നോട്ടു പോകാൻ അതിനെ നിങ്ങൾക്കു സഹായിക്കാം. നിങ്ങൾക്കു ചെയ്യാവുന്നതു സാധകപ്രകൃതിയുള്ളതല്ല, ബാധകപ്രകൃതിയുള്ളതാണ്. നിങ്ങൾക്കു തടസ്സങ്ങളെ നീക്കിക്കളയാം. ജ്ഞാനമാകട്ടെ, സ്വപ്രകൃത്യാ വെളിപ്പെടുകയാണ്. അതെളുതായി വെളിപ്പെടേണ്ടതിലേക്കു മണ്ണ് അല്പം ഇളക്കിക്കൊടുക്കുക. ചുറ്റും ഒരു വേലി കെട്ടുക. മറ്റൊന്നും അതിനെ നശിപ്പിക്കാതെ നോക്കുക-അവിടെ നിങ്ങളുടെ കൃത്യം തീരുന്നു. മറ്റൊന്നും നിങ്ങൾക്കു ചെയ്യാൻ കഴിവില്ല. ബാക്കിയുള്ളത് അതിന്റെ സ്വപ്രകൃതിയുടെ ഉള്ളിൽനിന്നുള്ള ഒരു അഭിവ്യക്തിയാണ്. അപ്രകാരമത്രേ ശിശുവിന്റെ വിദ്യാഭ്യാസത്തെസ്സംബന്ധിച്ചും. ശിശു തന്നെത്താൻ വിദ്യയഭ്യസിപ്പിക്കുന്നു. നിങ്ങൾ എന്റെ പ്രസംഗം കേൾക്കാൻ വരുന്നു. വീട്ടിൽ ചെല്ലുക, നിങ്ങൾ പഠിച്ചതു താരതമ്യപ്പെടുത്തുക. അപ്പോൾ, നിങ്ങൾ അതേ ആശയം ചിന്തിച്ചുണ്ടാക്കിയിരിക്കുന്നുവെന്നും ഞാൻ അതിനു പ്രകാശനം നൽകിയിട്ടേ ഉള്ളുവെന്നും നിങ്ങൾക്കു കാണാറാകും. എനിക്കു നിങ്ങളെ ഒന്നും ഒരിക്കലും പഠിപ്പിക്കാൻ കഴിവില്ല. നിങ്ങൾ നിങ്ങളെത്തന്നെ പഠിപ്പിക്കേണ്ടിയിരിക്കുന്നു. ആ വിചാരങ്ങൾക്കു പ്രകാശനം നൽകുന്നതിൽ ഒരു പക്ഷേ എനിക്കു സഹായിക്കാൻ കഴിഞ്ഞേയ്ക്കാം.

അതുപോലെ–അതിലേറെ–മതത്തിൽ, ഞാൻ എന്നെത്തന്നെ മതം പഠിപ്പിക്കണം. എല്ലാത്തരം അസംബന്ധവും എന്റെ തലയിൽകൊണ്ടു നിറയ്ക്കാൻ എന്റെ അച്ഛന്നെന്തവകാശം? സാധനങ്ങൾ തലയിൽ കൊണ്ടു നിറയ്ക്കാൻ എന്റെ ഗുരുവിനോ സമുദായത്തിനോ എന്തവകാശം? ഒരു പക്ഷേ അതുകൾ നല്ലതാണ്. എന്നാൽ, അവ എന്റെ വഴിയല്ലായിരിക്കാം. ലോകത്ത് ഇന്നുള്ള കൊടിയ തിന്മയെപ്പറ്റി ആലോചിക്കുക–പിഴച്ച വഴിക്കു പഠിപ്പിക്കകൊണ്ടു പിഴപ്പിക്കപ്പെട്ടിരിക്കുന്ന നിരപരാധികളായ കോടിക്കോടിക്കുട്ടികളെപ്പറ്റി 'കുടുംബമതം', 'സമുദായമതം', 'രാഷ്ട്രമതം' മുതലായ ഈ ഭയാനകാശയങ്ങൾ അത്ഭുതങ്ങളായ ആദ്ധ്യാത്മികസത്യങ്ങളായി വരുമായിരുന്ന എത്രയോ മനോഹരവസ്തുക്കളെ മുളയിലേ നുള്ളിക്കളഞ്ഞിരിക്കുന്നു! നിങ്ങളുടെ ബാല്യകാലമതത്തേയോ സ്വരാജ്യമതത്തെയോ സംബന്ധിച്ചു നിങ്ങളുടെ തലയിൽ ഇപ്പോൾത്തന്നെ എന്തൊരു പെരുത്ത അന്ധവിശ്വാസരാശിയാണുള്ളതെന്നും അത് എത്രമാത്രം തിന്മ ചെയ്യുന്നു അഥവാ ചെയ്തേയ്ക്കുമെന്നും ആലോചിക്കുക. ഓരോ ചിന്തയുടെയും പ്രവൃത്തിയുടെയും പിന്നിൽ എന്തു ഭവിഷ്യച്ഛക്തി സ്ഥിതി ചെയ്യുന്നു എന്നു മനുഷ്യൻ അറിയുന്നില്ല. 'മാലാഖമാർ ചവിട്ടാൻ പേടിക്കുന്നിടത്തു വിഡ്ഢികൾ ഇരച്ചുകയറും' എന്നുള്ള പഴഞ്ചൊല്ലു സത്യമാണ്. ആരംഭംമുതൽക്കേ ഇതു കാഴ്ചയിൽ വെച്ചിരിക്കണം, എങ്ങനെ? ഈ 'ഇഷ്ട'ത്തിലുള്ള വിശ്വാസംകൊണ്ടു. ആദർശങ്ങൾ അത്രയേറെയുണ്ട്. നിങ്ങളുടെ ആദർശം എന്തായിരിക്കണമെന്ന് പറയാൻ. എന്റെ

ആദർശം നിങ്ങളുടെമേൽ അടിച്ചേൽപ്പിക്കാൻ എനിക്കവകാശമില്ല. എന്റെ കർത്തവ്യം എനിക്കറിയാവുന്ന ആദർശങ്ങളെയെല്ലാം നിങ്ങളുടെ മുമ്പിൽ വെയ്ക്കുകയും നിങ്ങൾക്കു ഏറ്റവും പ്രിയപ്പെട്ടതും ഏറ്റവും പറ്റിയതും കണ്ടുപിടിക്കാൻ നിങ്ങളെ സഹായിക്കുകയുമാണ്. നിങ്ങൾക്കു ഏറ്റവും പറ്റിയതു കൈക്കൊള്ളുകയും അതിൽ സ്ഥിരമാകയും ചെയ്യുക. ഇതാണ് നിങ്ങളുടെ 'ഇഷ്ടം'. നിങ്ങളുടെ വിശേഷാദർശം.

അതിനാൽ ഒരു സമൂഹമതം ഒരിക്കലും ഉണ്ടാവില്ലെന്നു നാം കാണുന്നു. മതത്തിന്റെ യഥാർത്ഥകൃത്യം അവനവന്റെ കാര്യമാണ്. എനിക്കു എന്റെ സ്വന്തം ഒരാദർശമുണ്ട്. ഞാനതു വിശുദ്ധവും ഗൂഢവുമായി സൂക്ഷിക്കയും വേണം. എന്തെന്നാൽ അതു നിങ്ങളുടെ ആദർശമായിരിക്കണമെന്നില്ല എന്നെനിക്കറിയാം. രണ്ടാമത്, എന്റെ ആദർശം ഇന്നതാണെന്ന് ഓരോരുത്തനോടും പറയാനാശിച്ച്. ഞാൻ ഒരു സ്വൈരക്കേടുണ്ടാക്കുന്നതെന്തിന്? മറ്റാളുകൾ വരാനും എന്നോടു യുദ്ധം ചെയ്യാനുമിടയുണ്ട്. എന്നാൽ, ഞാൻ അവരോടു പറയുന്നില്ലെങ്കിൽ അവർക്കതു സാദ്ധ്യമല്ല. മറിച്ച് എന്റെ ആശയങ്ങളെന്തെന്ന് അവരോടു പറഞ്ഞു നടന്നാൽ, അവരെല്ലാം എന്നെ എതിർക്കും. അതിനാൽ, അവയെക്കുറിച്ചു പറയുന്നതുകൊണ്ട് എന്തു ഗുണം? ഈ 'ഇഷ്ടം' ഗൂഢമാക്കിവെയ്ക്കണം. അതു നിങ്ങളും ഈശ്വരനുമായിമാത്രം-മതത്തിന്റെ സിദ്ധാന്തഭാഗങ്ങൾ പരസ്യമായി പ്രസംഗിക്കാം. അവയെ സമൂഹപരമാക്കാം. എന്നാൽ ഉച്ചതരമതം, പരസ്യമാക്കാനാവില്ല. എന്റെ ആദ്ധ്യാത്മികഭാവങ്ങൾ എനിക്ക് ഒരു നിമിഷത്തെ അറിയിപ്പുകൊണ്ടു ഒരുക്കിക്കിട്ടാവതല്ല. ഈ നാട്യം കൊണ്ടു ഫലമെന്ത്? മതത്തെ തമാശയാക്കിത്തീർക്കൽ-അതിനീചമായ ഈശ്വരനിന്ദ. ഇക്കാലത്തെ പള്ളികളിൽ നിങ്ങൾ കാണുന്നതാണ് ഇതിന്റെ ഫലം. മതപരമായ ഈ ഡ്രില്ല് മനുഷ്യജീവികൾക്കെങ്ങനെ പൊറുത്തുനിൽക്കാനാവും? അതു പാളയത്തിൽ പട്ടാളക്കാരെപ്പോലെയാണ്. തോക്കു തോളിൽ, മുട്ടു കുത്ത്,ഗ്രന്ഥമെടുക്ക്, ഒക്കെ കൃത്യമായി ചിട്ടപ്പെടുത്തിയിരിക്കയാണ്. അഞ്ചു മിനിട്ടു ഭാവവികാരം, അഞ്ചുമിനിട്ടു യുക്തിവിചാരം, അഞ്ചുമിനിട്ടു പ്രാർത്ഥന-എല്ലാം മുൻകൂട്ടി ക്രമപ്പെടുത്തിയത്. ഈ നാട്യങ്ങൾ മതത്തെ ആട്ടിപ്പായിച്ചിരിക്കുന്നു. പ്രമാണങ്ങളും സിദ്ധാന്തങ്ങളും തത്ത്വശാസ്ത്രങ്ങളും പള്ളികൾ നിറയെ ഭാഷണം ചെയ്യട്ടെ. എന്നാൽ ആരാധനയെ മതത്തിന്റെ യഥാർത്ഥപ്രായോഗികാംശത്തെ, സംബന്ധിച്ചിടത്തോളം അതു യേശു പറയുംപോലാകണം: 'നീ പ്രാർത്ഥിക്കുമ്പോൾ നിന്റെ ഉള്ളറയിലേക്കു പോക. നിന്റെ കതകടച്ചു കഴിഞ്ഞാൽ, നിന്റെ പിതാവിനോടു പ്രാർത്ഥിക്ക, അവൻ രഹസ്സിലല്ലോ ഉള്ളത്.

ഇതാണ് ഇഷ്ടസിദ്ധാന്തം. വിവിധഘടനകളുടെ ആവശ്യങ്ങളെ പ്രായോഗികമായി നേരിടുവാനും മറ്റുള്ളവരുമായി കലഹം ഒഴിവാക്കാനും, അദ്ധ്യാത്മജീവിതത്തിൽ യഥാർത്ഥവും പ്രായോഗികവുമായ പുരോ

ഗതി ഉണ്ടാക്കുവാനും വഴി ഇതൊന്നുമാത്രം. എന്നാൽ എന്റെ വാക്കുകളെ രഹസ്യസംഘങ്ങളുടെ രൂപവൽക്കരണമെന്നു നിങ്ങൾ ദുർവ്യാഖ്യാനിക്കരുതെന്നു ഞാൻ താക്കീതു ചെയ്യുന്നു. ഒരു പിശാചുണ്ടെങ്കിൽ, അയാളെ ഒരു രഹസ്യസംഘത്തിലായിരിക്കും ഞാൻ തേടുക. രഹസ്യസംഘങ്ങളുടെ കണ്ടുപിടുത്തമെന്ന നിലയിൽ അവ പൈശാചികങ്ങളാണ്. 'ഇഷ്ടം' വിശുദ്ധമാണ്, ഗൂഢമല്ല. എന്നാൽ ഏതർത്ഥത്തിൽ? എന്റെ ഇഷ്ടത്തെക്കുറിച്ചു ഞാൻ മറ്റുള്ളവരോടു എന്തുകൊണ്ടു പറഞ്ഞുകൂടാ? അതെനിക്കു സ്വന്തമായ പരമവിശുദ്ധവസ്തുവാകകൊണ്ട്. അതു മറ്റുള്ളവരെ സഹായിച്ചേക്കാം. പക്ഷേ മറിച്ച്, അതു മറ്റുള്ളവരെ ദ്രോഹിക്കില്ലെന്ന് എനിക്കെങ്ങനെ അറിയാം? ഒരു സഗുണേശ്വരനെ ആരാധിക്കാനാവാത്തവിധം പ്രകൃതിയോടു കൂടിയ, നിർഗുണേശ്വരനായിട്ടുമാത്രം തന്റെ പരമാത്മാവിനെ ആരാധിക്കാനാവുന്ന ഒരുവനുണ്ടാവാം. അയാളെ ഞാൻ നിങ്ങളുടെ ഇടയിൽ വിട്ടു എന്നു വിചാരിക്കുക. സഗുണേശ്വരനില്ല, നിങ്ങളിലും എന്നിലുമുള്ള ആത്മാവായല്ലാതെ ഈശ്വരനില്ല എന്ന് അയാൾ നിങ്ങളോടു പറയുകയും ചെയ്യുന്നു. നിങ്ങൾ ഞെട്ടിപ്പോകും. അയാളുടെ ആശയം വിശുദ്ധമാണ്. എന്നാൽ ഗൂഢമല്ല. ഈശ്വരസത്യങ്ങളെ പ്രവചിക്കാൻ ഗൂഢസംഘങ്ങളെ രൂപവൽക്കരിച്ച ഒരു മഹാമതമോ ഒരു മഹാഗുരുവോ ഒരിക്കലും ഉണ്ടായിട്ടില്ല. ഭാരതത്തിൽ അത്തരം ഗൂഢസംഘങ്ങളില്ല. അത്തരം കാര്യങ്ങൾ ആശയത്തിൽ ശുദ്ധമേ പാശ്ചാത്യമാണ്. ഭാരതത്തിന്റെമേൽ കെട്ടിവെയ്ക്കപ്പെടുന്നതുമാത്രമാണ്. ഞങ്ങൾ അവയെപ്പറ്റി ഒരിക്കലും അറിഞ്ഞിട്ടില്ല. ഭാരതത്തിൽ ഗൂഢസംഘങ്ങൾ ഉണ്ടായിരിക്കേണ്ട ആവശ്യമെന്ത്? യൂറോപ്പിൽ പള്ളിയുടെ വീക്ഷണങ്ങളോടു നിരക്കാത്ത ഒരു വാക്കുപോലും മതത്തെപ്പറ്റി പറയാൻ ജനങ്ങളെ അനുവദിച്ചിരുന്നില്ല. അതിനാൽ, പർവ്വതങ്ങളിൽ ഒളിച്ചുനടന്ന് ഗൂഢസംഘങ്ങൾ സൃഷ്ടിക്കാൻ അവർ നിർബ്ബദ്ധരായി. തങ്ങൾക്കു സ്വയം ആരാധനാരീതി പിന്തുടരാമല്ലോ. മതത്തിൽ സ്വന്തം വീക്ഷണങ്ങളെ അവലംബിച്ചതിനു വല്ല മനുഷ്യനേയും പീഡിപ്പിച്ച ഒരു കാലം ഭാരതത്തിൽ ഒരിക്കലും ഉണ്ടായിട്ടില്ല. അതുകൊണ്ട് ഭാരതത്തിൽ ഗൂഢമതസംഘങ്ങൾ എല്ലായ്പ്പോഴും ഏറ്റവും ഭയാനകവസ്തുക്കളായി അധഃപതിക്കുന്നു. അവ എന്തു വിനകൾ വരുത്തുന്നെന്നു ധരിക്കാൻമാത്രം ഈ ലോകത്തെ ഞാൻ കണ്ടിട്ടുണ്ട്-അവ എത്ര എളുപ്പം വഴുതി സ്വതന്ത്രപ്രേമസംഘങ്ങളും 'പ്രേതസംഘ'ങ്ങളും ആയിപ്പോകുന്നു. എങ്ങനെ പുരുഷന്മാർ മറ്റു പുരുഷന്മാരുടെയോ സ്ത്രീകളുടെയോ കൈകളിലേക്കു കളിച്ചുകയറുന്നു വിചാരത്തിലും പ്രവൃത്തിയിലും തങ്ങളുടെ വളർച്ചയ്ക്കുള്ള ഭാവിസാദ്ധ്യത എങ്ങനെ ഹനിക്കപ്പെടുന്നു എന്നും മറ്റും ധരിക്കാൻ

മാത്രം. ഇങ്ങനെ പറയുന്നതുകൊണ്ട് നിങ്ങളിൽ ചിലർക്ക് എന്നോടു അപ്രീതി തോന്നിയേക്കാം. എന്നാൽ എനിക്കു നിങ്ങളോടു സത്യം പറയേണ്ടിയിരിക്കുന്നു. പക്ഷേ, എന്റെ ജീവിതത്തിലാകെ അരഡസൻ പുരുഷന്മാരും സ്ത്രീകളുമേ എന്നെ അനുഗമിക്കൂ. എന്നാൽ അവർ യഥാർത്ഥ പുരുഷന്മാരും സ്ത്രീകളുമായിരിക്കും. പവിത്രരും ഋജുക്കളും. എനിക്കൊരാൾക്കൂട്ടം വേണ്ടതാനും. ആൾക്കൂട്ടത്തിന് എന്തുചെയ്യാൻ കഴിയും? ലോകചരിത്രം സൃഷ്ടിച്ചത് ഏതാനും ഡസൻ ആളുകളാണ്– അവരെ നിങ്ങളുടെ വിരലുകളിലെണ്ണാം. ബാക്കിയെല്ലാം 'അലവലാതി'കളായിരുന്നു. ഈ ഗൂഢസംഘങ്ങളും കാപട്യങ്ങളുമെല്ലാം സ്ത്രീപുരുഷന്മാരെ അശുദ്ധരും ദുർബ്ബലരും സങ്കുചിതരുമാക്കുന്നു. ദുർബ്ബലന്മാർക്ക് ഇച്ഛയില്ല. ഒരിക്കലും കർമ്മം ചെയ്യാനുമാവില്ല. അതിനാൽ, അവരുമായി യാതൊരടിപാടും പാടില്ല. ഗഹനതയോടുള്ള ഈ കപടപ്രേമം നിങ്ങളുടെ മനസ്സിലേക്കു കടക്കുന്ന ആദ്യവേളയിൽത്തന്നെ അതിന്റെ ഉച്ചിക്കിടിക്കേണ്ടതാണ്. അശുദ്ധി അത്യൽപ്പം പോലുള്ള യാതൊരുത്തനും മതപരനാകുക സാധ്യമേ അല്ല. പൊട്ടിയൊലിക്കുന്ന വ്രണങ്ങളെ റോസാക്കൂമ്പാരങ്ങൾകൊണ്ടു മറയ്ക്കാൻ നോക്കേണ്ട. ഈശ്വരനെ വഞ്ചിക്കാമെന്നു നിങ്ങൾ വിചാരിക്കുന്നുണ്ടോ? ആർക്കും സാധ്യമല്ല. ഋജുഗാമിയായ ഒരു പുരുഷനെയോ സ്ത്രീയെയോ എനിക്കു തരിക. എന്നാൽ പ്രേതങ്ങൾ പറക്കുംമാലാഖകൾ, പിശാചുകൾ ഇവരിൽ നിന്ന് ഭഗവാൻ എന്നെ രക്ഷിക്കട്ടെ. സാമാന്യം നല്ല ജനങ്ങളായിരിക്കുക. നമ്മിൽ സഹജവാസന എന്നൊന്നുണ്ട്–മൃഗസാമാന്യമായി നമുക്കുള്ളത്–ശരീരത്തിന്റെതന്നെ ഒരു യാന്ത്രികപ്രതിപ്രവർത്തനചലനം. യുക്തിയെന്നു നാം വിളിക്കുന്ന കുറേക്കൂടി ഉയർന്ന ഒരു മാർഗ്ഗദർശകമുണ്ട്. ഇവിടെ ബുദ്ധി വസ്തുതകളെ നേടി അവയെ സമാനീകരിക്കുന്നു. ആവേശം (അന്തഃപ്രബോധം) എന്നു വിളിക്കപ്പെടുന്നു. ഇതിലും ഉപരിയായ, ഒരു ജ്ഞാനമുണ്ട്, അതു യുക്തിവാദം ചെയ്യുന്നില്ല. എന്നാൽ മിന്നൽ (പ്രകാശം)കൊണ്ടു വസ്തുതകളെ കാണുന്നു. ഇതാണ് ജ്ഞാനത്തിന്റെ പരമരൂപം. എന്നാൽ ഇതിനെ നാം എങ്ങനെ സഹജവാസനയിൽനിന്നു തിരിച്ചറിയും? അതാണൊരു വലിയ വൈഷമ്യം. ഇക്കാലത്ത് ഓരോരുത്തനും താൻ ആവിഷ്ടനാണെന്നു പറഞ്ഞു അമാനുഷികതയ്ക്കുള്ള അവകാശങ്ങൾ ഉന്നയിക്കുന്നു. ആവേശവും കള്ളത്തരവും തമ്മിൽ നാമെങ്ങനെ തിരിച്ചറിയും? ഒന്നാമത്, ആവേശം യുക്തിയെ പ്രതിരോധിക്കരുത്. വൃദ്ധൻ ശിശുവിനെ പ്രതിരോധിക്കുന്നില്ല. ശിശുവിന്റെ വികസനമാണ്. നാം ആവേശമെന്നു പറയുന്നതു യുക്തിയുടെ വികസനമാണ്. അന്തഃപ്രബോധനത്തിലേക്കുള്ള വഴി യുക്തിയിലൂടെയാണ്. നിങ്ങളുടെ ശരീരത്തിന്റെ സഹജചലനങ്ങൾ യുക്തിയെ എതിർക്കുന്നില്ല. ഒരു തെരുവു കുറുകെക്കടക്കുമ്പോൾ, കാറു

കളിൽനിന്നു തന്നെത്താൻ രക്ഷിക്കാൻ നിങ്ങൾ എത്ര സഹജമായി ശരീരത്തെ ചലിപ്പിക്കുന്നു! അങ്ങനെ ശരീരത്തെ രക്ഷിക്കുന്നതു വിഡ്ഢിത്തമാണെന്നു നിങ്ങളുടെ മനസ്സു നിങ്ങളോടു പറയുന്നുണ്ടോ? ഇല്ലല്ലോ. അതുപോലെ നേരായ ഒരാവേശവും ഒരിക്കലും യുക്തിയെ പ്രതിരോധിക്കുന്നില്ല. ഉണ്ടെങ്കിൽ അത് ആവേശമേ അല്ല. രണ്ടാമത്, ആവേശം സർവ്വരുടേയും നന്മയ്ക്കുള്ളതാണ്. അല്ലാതെ, പേരിനോ പ്രശസ്തിക്കോ തനതു ലാഭത്തിനോ അല്ല. അതു സർവ്വദാ ലോകഹിതത്തിനായിരിക്കണം. തികച്ചും നിസ്സ്വാർത്ഥവും. ഈ പരീക്ഷകൾ നിറവേറുന്നെങ്കിൽ, അതിനെ ആവേശമെന്നു സ്വീകരിക്കുന്നതിൽ നിങ്ങൾക്കപകടമില്ല. ലോകത്തിന്റെ ഇന്നത്തെ അവസ്ഥയിൽ പത്തുലക്ഷത്തിലൊരാൾപോലും ആവിഷ്ടനല്ലെന്നു നിങ്ങൾ ഓർമ്മിക്കണം. അവരുടെ എണ്ണം കൂടിവരുമെന്നു ഞാനുദ്ദേശിക്കുന്നു. നാമിപ്പോൾ മതവുമായി കളിക്കുന്നതേയുള്ളു. ആവേശത്തോടെ നമുക്കു യഥാർത്ഥമായ മതം ഉണ്ടാകാൻ തുടങ്ങും. സെന്റ് പോൾ പറയുംപോലെ: 'ഇപ്പോൾ നാം ഒരു കണ്ണാടിയിലൂടെ ഇരുളടഞ്ഞു കാണുന്നു. എന്നാൽ പിന്നെ, മുഖത്തോടു മുഖം' ലോകത്തിന്റെ ഇന്നത്തെ നിലയിലാകട്ടെ, ആ അവസ്ഥയെ പ്രാപിക്കുന്നവർ വളരെ കുറച്ചുമാത്രം! എങ്കിലും ഇപ്പോഴത്തെപ്പോലെ ആവേശത്തെ ഇത്രയേറെ കപടമായവകാശപ്പെടുന്നവർ മറ്റൊരിക്കലുമുണ്ടായിട്ടുമില്ല. സ്ത്രീകൾക്ക് അന്തഃപ്രബോധകരണങ്ങളുണ്ടെന്നും പുരുഷന്മാരാകട്ടെ യുക്തികൊണ്ടു പതുക്കെ തന്നെത്താൻ മേലോട്ടിഴയ്ക്കുകയാണെന്നും പറയപ്പെടുന്നു. അതു വിശ്വസിക്കരുത്. ആവിഷ്ടരായവർ സ്ത്രീകളോളംതന്നെ പുരുഷന്മാരുമുണ്ട്. എന്നാൽ, വിശേഷരൂപത്തിലുള്ള അപസ്മാരത്തിനും ഞരമ്പുരോഗത്തിനും സ്ത്രീകൾക്കും കൂടുതൽ അവകാശമുണ്ടായിരിക്കാം. ചതിയന്മാരാലും മറിയമായക്കാരാലും കളിപ്പിക്കപ്പെടുന്നതിനെക്കാൾ ഒര വിശ്വാസിയായി മരിക്കുന്നതാണ് നല്ലത്. യുക്തിശക്തി നിങ്ങൾക്കു തന്നിട്ടുള്ളത് ഉപയോഗത്തിനാണ്. അതു നിങ്ങൾ ശരിക്കും ഉപയോഗിച്ചെന്നു കാണിക്കുക. അങ്ങനെ ചെയ്യുന്നതിൽ ഉൽകൃഷ്ടതരങ്ങളായ കാര്യങ്ങളെ പരിരക്ഷിക്കുവാൻ നിങ്ങൾ പ്രാപ്തരായിത്തീരും.

ഈശ്വരൻ പ്രേമസ്വരൂപനാണെന്ന് നാം സർവ്വദാ ഓർമ്മിക്കണം. 'ഗംഗാതീരത്തു പാർത്തുകൊണ്ട് വെള്ളത്തിനുവേണ്ടി ചെറുകിണർ കുഴിക്കാനൊരുമ്പെടുന്നവൻ വാസ്തവത്തിൽ മൂഢനാണ്. വജ്രഖനിക്കടുത്തു വസിച്ചുകൊണ്ടു പളുങ്കുമണികൾ തേടുവാൻ ആയുർവ്യയം ചെയ്യുന്നവൻ വാസ്തവത്തിൽ മൂഢനാണ്'. ഈശ്വരനാണ് ആ വജ്രഖനി, ഭൂതങ്ങളുടെയും പറക്കുന്ന വേതാളങ്ങളുടെയും ഇതിഹാസങ്ങൾക്കുവേണ്ടി ഈശ്വരനെ കൈവെടിയുന്ന നാം വാസ്തവത്തിൽ മൂഢന്മാരാണ്. അതൊരു രോഗമാണ്. രുഗ്ണമായ തൃഷ്ണ, വേതാളങ്ങളെക്കുറിച്ചുള്ള രുഗ്ണഭയത്തിൽ നിരന്തരം കഴിയുകയും അത്ഭുതങ്ങൾക്കു വേണ്ടിയുള്ള ക്ഷുത്ത് ഉദ്ദീപിപ്പിക്കയും ചെയ്യുന്നത് മനുഷ്യരെ ധർമ്മത്തിൽനിന്നു

അപകർഷതയിലാഴ്ത്തുകയും അവരുടെ തലച്ചോറിനെയും സിരക ളെയും ദുർബ്ബലപ്പെടുത്തുകയുമാണ്. ഈ കാട്ടുകഥകളെല്ലാം സിരകളെ അസ്വഭാവികമായ ഒരു വലിവിൽ വെച്ചുകൊണ്ടിരിക്കുന്നു-ഫലമോ ജന തയുടെ മന്ദവും നിശ്ചിതവുമായ അപകർഷം. ഈശ്വരനേയും പവിത്ര തയേയും വിശുദ്ധിയേയും ആദ്ധ്യാത്മികതയേയും വിട്ട് ഈ അസംബ ന്ധങ്ങളുടെയെല്ലാം പിന്നാലെ പോകാൻ വിചാരിക്കുന്നത്. അപകർഷ മാണ്.അന്യന്റെ വിചാരം വായിക്കുക! ഞാൻ മറ്റോരോരുത്തന്റെയും വിചാരങ്ങൾ അഞ്ചുമിനിട്ടുനേരം വീതം വായിക്കുവാനാണെങ്കിൽ എനിക്കു ഭ്രാന്തു പിടിക്കും. ബലവാന്മാരാകുവിൻ. നിവർന്നു നിൽക്കു വിൻ, പ്രേമത്തിന്റെ ഈശ്വരനെ തേടുവിൻ. ഇതാണ് അത്യുച്ചബലം, കരുത്ത് പവിത്രതയുടെ ശക്തിയേക്കാൾ വലിയ ശക്തി ഏതുള്ളു? പ്രേമവും പവിത്രതയും ലോകത്തെ ഭരിക്കുന്നു. ഈ ഈശ്വരപ്രേമം ദുർബ്ബലന്മാർക്ക് അപ്രാപ്യമാണ്. അതിനാൽ നിങ്ങൾ ദുർബ്ബലരാവരുത്. കായികമായും മാനസികമായും സാന്മാർഗ്ഗികമായും ആത്മികമായും ഈശ്വരൻമാത്രം സത്യം. മറ്റെല്ലാം അസത്യം. മറ്റെല്ലാം ഈശ്വരനുവേണ്ടി തിരസ്കരിക്കണം. വ്യർത്ഥതകളിൽ വ്യർത്ഥത. സർവ്വം വ്യർത്ഥത. ഈശ്വരനെ സേവിക്കുവിൻ, അവിടുത്തെമാത്രം.

## 18

## ഭക്തിയോഗത്തെപ്പറ്റി[1]

കയ്യിലൊരു വടിയുമായി നിങ്ങളെ ശാസിക്കാൻ തയ്യാറായി നിൽ ക്കുന്ന ഒരീശ്വരനില്ലെങ്കിൽ നിങ്ങൾക്ക് സദാചാരനിഷഠനാവുക സാധ്യ മല്ലെന്നു ദ്വൈതി വിചാരിക്കുന്നു. ഇതെങ്ങനെ? നിത്യവും ചാട്ടകൊണ്ടു അടി വാങ്ങിശ്ശീലിച്ചിട്ടുള്ള, അടി കിട്ടാതെ മുന്നോട്ടു നീങ്ങാത്ത, ഒരു കിഴവൻവണ്ടിക്കുതിരക്ക് സദാചാരനിഷ്ഠയെപ്പറ്റി നമ്മോടു ഒരു പ്രസംഗം ചെയ്യേണ്ടിവരുന്നുവെന്നു വിചാരിക്കുക. മനുഷ്യരുടെ കാര്യം പരാമർശി ച്ചുകൊണ്ടാവാം അവൻ തുടങ്ങുക. മനുഷ്യരെല്ലാം വളരെ അസന്മാർഗ്ഗി കളാണെന്ന് അവൻ പറയും. എന്തുകൊണ്ടെന്നു ചോദിച്ചാൽ, 'അവർക്ക് പതിവായി ചാട്ടകൊണ്ട് അടികൊള്ളാറില്ലെന്ന് എനിക്കറിയാം' എന്നാവും അവൻ സമാധാനം പറയുക. ചാട്ടയെക്കുറിച്ചുള്ള ഭയം ഒരുവനെ കൂടു തൽ അസാന്മാർഗ്ഗിയാക്കുകയേ ഉള്ളു.

ഈശ്വരനുണ്ടെന്നും അവൻ സർവ്വവ്യാപിയാണെന്നും നിങ്ങളെല്ലാവ രും പറയുന്നു. കണ്ണടച്ച് അങ്ങനെയൊന്നു സങ്കൽപ്പിച്ചുനോക്കുവിൻ എന്താണനുഭവം? സർവ്വവ്യാപിത്വത്തെപ്പറ്റി സങ്കൽപ്പിക്കാനുള്ള

1. പാഠക്കുറിപ്പുകളാണ് 18, 19

ശ്രമത്തിൽ, സമുദ്രത്തിന്റെയോ ആകാശത്തിന്റെയോ ഒരു വിശാലഭൂപ്പരപ്പിന്റെയോ അതുപോലെ നിങ്ങൾ കണ്ടിട്ടുള്ള മറ്റേതെങ്കിലും വസ്തുവിന്റെയോ പ്രതിരൂപമാവും നിങ്ങളുടെ മനസ്സിൽ വരിക. ഇതാണ് വസ്തുതയെങ്കിൽ സർവ്വവ്യാപിയായ ഈശ്വരനെന്നുള്ള നിങ്ങളുടെ പറച്ചിലിന് ഒരർത്ഥവുമില്ല. നിങ്ങളെസ്സംബന്ധിച്ച് അതു യാതൊരാശയവും വഹിക്കുന്നില്ല. ഈശ്വരന്റെ മറ്റു ധർമ്മങ്ങളുടെ കാര്യവും ഇതുപോലെതന്നെ. സർവ്വശക്തിത്വത്തെപ്പറ്റിയോ, സർവ്വജ്ഞത്വത്തെപ്പറ്റിയോ നമുക്കെന്താശയമാണുള്ളത്? ഒന്നുമില്ല. മതം അനുഭൂതിയാണ്. ഈശ്വരതത്ത്വം സ്വാനുഭവപ്പെടുത്താൻ കഴിവുള്ളവരാകുമ്പോഴേ ഞാൻ നിങ്ങളെ ഈശ്വരാരാധകരായി എണ്ണൂ. അതിനുമുമ്പു വെറും ശബ്ദോച്ചാരകർ മാത്രം. സാക്ഷാൽക്കാരത്തിന്റെ ഈ കഴിവാണ് മതം. വിശ്വാസങ്ങളോ തത്ത്വശാസ്ത്രങ്ങളോ നീതിശാസ്ത്രങ്ങളോ എത്രമാത്രം തലയിലേറ്റിയാലും അതുകൊണ്ടൊന്നും പ്രയോജനമില്ല-നിങ്ങൾ എന്തായിട്ടുണ്ടോ എന്തനുഭൂതി നേടിയിട്ടുണ്ടോ അതുമാത്രമേ കാര്യമായിട്ടുള്ളു.

മായയുടെ മൂടലിൽക്കൂടി കാണപ്പെടുന്ന കേവലം തന്നെയാണ് സഗുണേശ്വരൻ. നാം അവനെ പഞ്ചേന്ദ്രിയങ്ങളിൽക്കൂടി സമീപിക്കുമ്പോൾ, സഗുണേശ്വരനായിട്ടേ കാണാൻ കഴിയൂ. ആത്മാവിനെ (ജ്ഞാതാവിനെ) ജ്ഞേയമാക്കാൻ സാധിക്കില്ലെന്നതാണ് ഇവിടത്തെ ആശയം. ജ്ഞാതാവിനു തന്നെത്തന്നെ എങ്ങനെ അറിയാനൊക്കും? എന്നാൽ, അതിനു സ്വന്തം ഛായപോലൊന്നിനെ ക്ഷേപിക്കുവാൻ സാധിക്കും-അതിനെ ജ്ഞേയീകരണമെന്നു പറയാമെങ്കിൽ അങ്ങനെ. ആ ഛായയുടെ, അതായത്, തന്നെത്താൻ ജ്ഞേയമാക്കാനുള്ള ശ്രമത്തിന്റെ, ഏറ്റവും സമുന്നതമായ രൂപമത്രേ സഗുണേശ്വരൻ. ആത്മാവ് നിത്യജ്ഞാതാവാണ്. ആ ആത്മാവിനെ ജ്ഞേയമാക്കാൻ നാം ഉള്ള കാലമത്രയും ശ്രമിച്ചുകൊണ്ടുമിരിക്കുന്നു. ആ ശ്രമത്തിന്റെ ഫലമായത്രേ ഈ ദൃശ്യപ്രപഞ്ചവും ജഡദ്രവ്യമെന്നു പറയുന്നതും മറ്റും ഉണ്ടായിരിക്കുന്നത്. എന്നാൽ ഇവയെല്ലാം ദുർബ്ബലശ്രമങ്ങളാണ്. ആത്മാവിന്റെ, നമുക്ക് സാദ്ധ്യമായിട്ടുള്ളതിലേക്കും പരമോച്ചമായ ജ്ഞേയീകരണം സഗുണേശ്വരനത്രേ. ഈ ജ്ഞേയീകരണം നമ്മുടെ സ്വന്തം സ്വരൂപത്തെ അഭിവ്യക്തമാക്കാനുള്ള യത്നമാണ്. സാംഖ്യമതപ്രകാരം, പ്രകൃതി ഈ അനുഭവങ്ങളെല്ലാം ആത്മാവിനു കാണിച്ചുകൊടുക്കുകയാണ്. ആത്മാവിനു സത്യമായ അനുഭവമുണ്ടാകുമ്പോൾ സ്വസ്വരൂപത്തെക്കുറിച്ച് അറിയുകയും ചെയ്യാം. അദ്വൈതവേദാന്തമനുസരിച്ച്, ആത്മാവ് സ്വയം അഭിവ്യക്തമാക്കാൻ ശ്രമപ്പെടുന്നു. ദീർഘകാലത്തെ ക്ലേശകരമായ ശ്രമത്തിനുശേഷം ജ്ഞാതാവു സർവ്വകാലവും ജ്ഞാതാവായിത്തന്നെ ഇരിക്കുമെന്നു അതിനു ബോധപ്പെടുന്നു. അപ്പോൾ അനാസക്തി ഉണ്ടാവുകയും തൽഫലമായി ആത്മാവ് മുക്തമാവുകയും ചെയ്യുന്നു.

ആ പൂർണ്ണാവസ്ഥയിലെത്തിയവൻ സഗുണേശ്വരനോടു സമാനരൂപനായിരിക്കും. 'ഞാനും എന്റെ പിതാവും ഒന്നത്രേ'. താൻ ബ്രഹ്മത്തിൽനിന്ന് അഭിന്നനാണെന്ന് അയാളറിയുന്നു. അനന്തരം സഗുണേശ്വരൻ ചെയ്യുന്നതുപോലെ, തന്നെത്തന്നെ സർജ്ജനം ചെയ്യുന്നു. അതിപ്രതാപശാലികളായ ചില ചക്രവർത്തിമാർപോലും ചിലപ്പോൾ പാവകളെക്കൊണ്ടു കളിച്ചേയ്ക്കാവുന്നതുപോലെ, അയാൾ ലീലചെയ്യുന്നു.

ചിലതരം ഭാവനകൾ ഇതരഭാവനകളുടെ കെട്ടറുക്കാനുതകുന്നു. പ്രപഞ്ചം മുഴുവൻ ഭാവനാമയമാണ്. എന്നാൽ ഒരു കൂട്ടം ഭാവന മറ്റൊരു കൂട്ടം ഭാവനയെ ഉപശമിപ്പിക്കും. ലോകത്ത് പാപവും ദുഃഖവും മരണവും മറ്റുമുണ്ടെന്നു പ്രഖ്യാപിക്കുന്ന ഭാവനകൾ ഭയാനകമാണ്. എന്നാൽ 'നീ പവിത്രനാണ്. ഈശ്വരനുണ്ട്. ദുഃഖത്തിനു വകയില്ല' എന്നിങ്ങനെ പറയുന്ന മറ്റേത്തരം ഭാവനകൾ ഗുണങ്ങളാണ്, മറ്റു ബന്ധനങ്ങളെ ഛേദിക്കുവാൻ സഹായവുമാണ്. ചങ്ങലയുടെ എല്ലാ കണ്ണികളേയും പൊട്ടിക്കാൻ മതിയായ ഉച്ചതമമായ ഭാവന സഗുണേശ്വരന്റേതത്രേ.

'ഭഗവാനേ, നാഥാ, എന്റെ ഈ സാധനമൊന്നു സൂക്ഷിച്ചു കൊള്ളണേ. ആ സാധനം എനിക്കു കിട്ടുമാറാക്കണേ. എന്റെ ഈ ചെറിയ പ്രാർത്ഥന ഞാനങ്ങോട്ടു തരാം. പകരം അങ്ങു നിത്യവൃത്തിക്ക് അത്യാവശ്യമായ ഇതു ഇങ്ങോട്ടു തരണേ, എന്റെ തലവേദന ഭേദമാക്കണേ' എന്നും മറ്റും പറയുന്നതു ഭക്തിയല്ല. അവ മതത്തിന്റെ ഏറ്റവും താണപടികളാണ്. കർമ്മത്തിന്റെ ഇങ്ങേയറ്റത്തെ രൂപങ്ങൾ, ഒരുവൻ തന്റെ മാനസികശക്തികൾ മുഴുവൻ സ്വശരീരത്തേയും ശരീരാവശ്യങ്ങളേയും തൃപ്തിപ്പെടുത്താൻ വിനിയോഗിക്കയാണെങ്കിൽ, അയാളും മൃഗവും തമ്മിലെന്തു വ്യത്യാസം? ഭക്തി വളരെ ഉത്കൃഷ്ടമായ ഒരു വസ്തുവാണ്. സ്വർഗ്ഗേച്ഛയെക്കാളും ഉന്നതതരമായ ഒന്ന്. കനപ്പെട്ട ഭോഗാസ്വദനങ്ങളുടെ ആസ്ഥാനമായിട്ടാണല്ലേ. സ്വർഗ്ഗത്തെപ്പറ്റിയുള്ള നമ്മുടെ സങ്കൽപ്പം. അതെങ്ങനെ ഈശ്വരനാകും?

മൂഢന്മാർ മാത്രമാണ് വിഷയസുഖങ്ങളുടെ പിന്നാലെ പായുന്നത്. ഇന്ദ്രിയജീവിതം എളുപ്പമാണ്. പണ്ടേ ശീലിച്ചുപോന്ന ചര്യകളിൽ തുടരാൻ, തിന്നും കുടിച്ചും കഴിയാൻ, വളരെ എളുപ്പം. എന്നാൽ ചില ആധുനികതത്ത്വചിന്തകന്മാർ നിങ്ങളോടുപദേശിക്കാൻ വരുന്നത്, ഈ സുഖജീവിതാശയങ്ങളെടുത്ത് അവയുടെ മേൽ മതത്തിന്റെ മുദ്രകുത്താനാണ്. ഈ അഭിപ്രായഗതി ആപത്കരമത്രേ. ഇന്ദ്രിയങ്ങളിൽ മരണം കുടികൊള്ളുന്നു. ആദ്ധ്യാത്മികജീവിതംമാത്രമാണ് യഥാർത്ഥജീവിതത്തെ മറ്റേതു തരത്തിലുള്ള ജീവിതവും കേവലം മരണംതന്നെ. ഈ ജീവിതം മുഴുവനേയും ഒരു കളരിയായി ചിത്രീകരിക്കാനേ നിവൃത്തിയുള്ളു. യഥാർത്ഥജീവിതം ആസ്വദിക്കണമെങ്കിൽ നാം ഇതിനപ്പുറം പോകണം.

'തൊട്ടുകൂടായ്മ' നിങ്ങളുടെ വിശ്വാസപ്രമാണവും 'വെപ്പുപാത്രം' നിങ്ങളുടെ ഉപാസനാമൂർത്തിയുമായിരിക്കുന്നിടത്തോളം കാലം നിങ്ങൾക്കു ആദ്ധ്യാത്മികമായ ഉയർച്ചയുണ്ടാവില്ല. മതവും മതവും തമ്മിലുള്ള നിസ്സാരഭിന്നതകളെല്ലാം വെറും വാക്കുകളെക്കുറിച്ചുള്ള കലഹങ്ങളാണ്. ശുദ്ധമേ അസംബന്ധങ്ങൾ. 'ഇതെന്റെ സ്വന്തം നൂതനാശയമാണ്' എന്നു ഓരോരുത്തനും വിചാരിക്കുന്നു. എന്നിട്ട് താനിഷ്ടപ്പെടുന്ന വഴിക്കു കാര്യങ്ങൾ നടക്കണമെന്ന് ആഗ്രഹിക്കുകയും ചെയ്യുന്നു. ഇങ്ങനെയാണ് മത്സരങ്ങളുണ്ടാകുന്നതും.

അന്യരെ വിമർശിക്കുമ്പോൾ, ആലോചനയില്ലാതെ നാം നമ്മുടെ ജീവിതത്തിലെ ശോഭായമാനമായ ഒരംശമെടുത്ത് അതിനെ നമ്മുടെ ജീവിതം മുഴുവനായി ഗണിച്ച് അന്യന്റെ ജീവിതത്തിലെ ഇരുണ്ട ഒരംശത്തോടു താരതമ്യപ്പെടുത്തുന്നു. ഇങ്ങനെ വ്യക്തികളെപ്പറ്റി തീർപ്പു കൽപ്പിക്കുന്നതിൽ നാം തെറ്റുകൾ വരുത്തുന്നു.

മതഭ്രാന്തും മതദ്വേഷവുംകൊണ്ട് ഒരു മതം വളരെ വേഗം പ്രചരിപ്പിക്കാൻ സാധിക്കുമെന്നുള്ളതിനു സംശയമില്ല. എന്നാൽ, ഗതി മന്ദമായാലും എല്ലാവർക്കും സ്വന്തം അഭിപ്രായം പുലർത്താനുള്ള സ്വാതന്ത്ര്യം നൽകി, അങ്ങനെ ആളുകളെ ഉയർന്ന ഒരു വഴിയിലേക്കു നയിക്കുന്ന രീതിയിലുള്ള മതപ്രചാരണമേ ശരിയായ അസ്തിവാരത്തിൽ ഉറപ്പിക്കപ്പെട്ടതാവൂ.

ആദ്യം രാജ്യത്തെയാകെ ആദ്ധ്യാത്മികാശയങ്ങളെക്കൊണ്ടു പ്ലാവനം ചെയ്യുക. മറ്റെല്ലാം അതിൻപുറകെ വന്നുകൊള്ളും. ആദ്ധ്യാത്മികതയുടേയും ആത്മജ്ഞാനത്തിന്റേയും ദാനമാണ് അതിശ്രേഷ്ഠമായ ദാനം. എന്തെന്നാൽ, അതു ഒരുവനെ അനേകമനേകം ജന്മങ്ങളിൽനിന്നു ത്രാണനം ചെയ്യുന്നു. അതു കഴിഞ്ഞാൽ ലൗകികജ്ഞാനദാനം-അത് ആത്മജ്ഞാനത്തിലേക്കു നയിക്കുമാറ് മനുഷ്യരുടെ കണ്ണു തുറക്കുന്നതുകൊണ്ട്. പിന്നീട് പ്രാണരക്ഷ, നാലാമത് അന്നദാനം.

സാധനകൾ അഭ്യസിക്കകൊണ്ടു ശരീരം നശിക്കുന്നെങ്കിൽ നശിക്കട്ടെ. അതുകൊണ്ടെന്ത്? നിരന്തരസാധുസംഗംകൊണ്ടു കാലം പൂർത്തിയാകുമ്പോൾ, ആത്മസാക്ഷാൽക്കാരം സിദ്ധിക്കും. കുറച്ചു പുകയില തയ്യാറാക്കിക്കൊടുത്തുപോലും ഒരു മനുഷ്യനെ പരിസേവനം ചെയ്യുന്നത്, ലക്ഷോപലക്ഷം ധ്യാനത്തെക്കാൾ വളരെ വലുതാണെന്ന് ഒരു കാലത്തു മനസ്സിലാകും. കുറച്ചു പുകയില ശരിക്കും തയ്യാറാക്കാൻ കഴിവുള്ളവനു ശരിക്കു ധ്യാനിക്കാനും കഴിയും.

ദേവന്മാർ വളരെ പുരോഗമിച്ചിട്ടുള്ള പരേതന്മാർ മാത്രമാണ്. നമുക്ക് അവരുടെ സഹായം ലഭിക്കാൻ കഴിയും.

എല്ലാവർക്കും ആചാര്യനാകാൻ കഴിയില്ല, എന്നാൽ പലർക്കും മുക്തന്മാരാകാം. മുക്തന്മാർക്ക് പ്രപഞ്ചം മുഴുവൻ ഒരു സ്വപ്നംപോലെ തോന്നും. എന്നാൽ ആചാര്യൻ രണ്ടവസ്ഥകൾക്കും മദ്ധ്യേ നിലകൊള്ളേണ്ടിയിരിക്കുന്നു. അവിടുത്തേയ്ക്കു ലോകം സത്യമാണെന്ന അറിവുണ്ടായിരിക്കണം-അല്ലാത്തപക്ഷം, അവിടുന്നു എന്തിന് അന്യരെ പഠിപ്പിക്കണം?

ഇനി, ഈ ലോകം സ്വപ്നമാണെന്നു സാക്ഷാൽകരിച്ചിട്ടില്ലെങ്കിൽ, അവിടുന്ന് ഒരു സാധാരണമനുഷ്യനെക്കാൾ ഉപരിയല്ല. അപ്പോൾ പിന്നെ എന്തു പഠിപ്പിക്കാനാണ്? ഗുരുവിന് ശിഷ്യന്റെ പാപച്ചുമടു വഹിക്കേണ്ടതുണ്ട്. ഇതുകൊണ്ടാണ്, മഹാശക്തന്മാരായ ആചാര്യന്മാരുടെ ശരീരത്തിൽ പ്പോലും രോഗങ്ങളും മറ്റു പീഡകളും ഉണ്ടായിക്കാണുന്നത്. അവിടുന്ന് അപൂർണ്ണനാണെങ്കിൽ, അവ തന്റെ മനസ്സിനെക്കൂടി ആക്രമിക്കുകയും അങ്ങനെ താൻ അധഃപതിക്കുകയും ചെയ്യുന്നു. അതിനാൽ, ആചാര്യനാകുകയെന്നുള്ളതു വളരെ ദുഷ്കരമായ കാര്യമത്രേ.

ജീവന്മുക്തനാകുകയെന്നതു ആചാര്യനാകുന്നതിനേക്കാൾ വളരെ എളുപ്പമാണ്. ജീവന്മുക്തൻ ഈ ലോകം സ്വപ്നമാണെന്നറിയുന്നതിനാൽ, അയാൾക്ക് അതുമായി ഒരിടപാടുമില്ല. ആചാര്യനാകട്ടെ, അതു സ്വപ്നമാണെന്നറിഞ്ഞിട്ടും, തുടർന്ന്, അതിൽത്തന്നെ ഇരുന്നു പ്രവർത്തിക്കേണ്ടിയിരിക്കുന്നു. ആചാര്യനാകാൻ എല്ലാവർക്കും വയ്യ. ഈശ്വരശക്തി ആരിൽക്കൂടി പ്രവർത്തിക്കുന്നുവോ അവിടുന്നാണാചാര്യൻ. ആചാര്യന്റെ ശരീരം മറ്റു ശരീരങ്ങളിൽനിന്നു വളരെ വ്യത്യാസപ്പെട്ടതാണ്. ആ ശരീരം അന്യൂനമായ അവസ്ഥയിൽ സൂക്ഷിക്കാൻ ഒരു ശാസ്ത്രമുണ്ട്. അവിടുത്തെ ശരീരക്കൂറ് ഏറ്റവും മൃദുലവും അത്യന്തം വികാരലോലവുമാകുന്നു. ഉൽക്കടമായ ആനന്ദവും ഉൽക്കടമായ വ്യഥയും അനുഭവപ്പെടുവാൻ പോന്നതാണ് അവിടുത്തെ ശരീരഘടന. അവിടുന്ന് അസാധാരണനാണ്.

ഏതു ജീവിതമണ്ഡലത്തിലും അന്തർവർത്തിയായ പുരുഷനാണ് വിജയിക്കുന്നതെന്നും, വ്യക്തിപ്രഭാവമാണ് എല്ലാ വിജയത്തിന്റെയും രഹസ്യമെന്നും നാം കാണുന്നു.

നദിയയിൽ അവതരിച്ച ഭഗവാൻ ശ്രീകൃഷ്ണചൈതന്യനിലെന്നപോലെ അത്രയധികം സമുന്നതമായ ഭക്തിഭാവവികസനം മറ്റെങ്ങും കണ്ടിട്ടില്ല.

ശ്രീരാമകൃഷ്ണൻ ഒരു ശക്തിയാണ്. അവിടുത്തെ ഉപദേശസാരം ഇതോ അതോ മാത്രമാണെന്നു നിങ്ങൾ വിചാരിക്കരുത്. എന്നാൽ, അവിടുന്ന് ഇന്നും സ്വശിഷ്യന്മാരിൽ നിവസിച്ചുകൊണ്ട് ലോകത്തിൽ പ്രവർത്തിക്കുന്ന ഒരു ശക്തിയാണ്. അവിടുത്തെ ആശയങ്ങളിൽ അവിടുന്നു വളരുന്നതു ഞാൻ കണ്ടു. അവിടുന്നു ഇപ്പോഴും വളർന്നുകൊണ്ടിരിക്കുന്നു. ശ്രീരാമകൃഷ്ണൻ ജീവന്മുക്തനും ആചാര്യനും രണ്ടുമായിരുന്നു.

## 19

# ഭക്തിയോഗത്തെപ്പറ്റി

പരമാത്മാവുമായി ഐക്യം പ്രാപിപ്പാനുള്ള ഭക്തിയുടെ ക്രമവത്പദ്ധതിയാണ് ഭക്തിയോഗം. ആത്മസാക്ഷാൽക്കാരത്തിലേക്കു നയിക്കുന്ന മാർഗ്ഗങ്ങളിൽവെച്ച് ഏറ്റവും എളുപ്പവും ഉറപ്പായാശ്രയിക്കാവുന്നതുമായ മാർഗ്ഗം ഇതത്രേ. ഈശ്വരപ്രേമമൊന്നുമാത്രമാണ് ഈ മാർഗ്ഗത്തിൽക്കൂടി പൂർണ്ണതയിലെത്തുവാൻ അത്യന്താപേക്ഷിതമായത്.

ഭക്തിക്ക് അഞ്ചു പടികളുണ്ട്.

1. മനുഷ്യൻ സഹായാർത്ഥിയാണ്. പക്ഷേ, അല്പം ഭയവുമുണ്ട്.

2. ഈശ്വരനെ പിതാവായി കാണുന്നു.

3. ഈശ്വരനെ മാതാവായി കാണുന്നു. അപ്പോൾ സകല സ്ത്രീകളേയും ജഗദംബികയുടെ പ്രതിബിംബങ്ങളായി കരുതുന്നു. ഈശ്വരന്റെ മാതൃഭാവനയോടെ യഥാർത്ഥപ്രേമം ആരംഭിക്കുന്നു.

4. പ്രേമത്തിനുവേണ്ടിയുള്ള പ്രേമം. ഇതു എല്ലാ ഗുണവിശേഷങ്ങളേയും അതിക്രമിക്കുന്നു.

5. ഈശ്വരനുമായി ഐക്യം പ്രാപിച്ചിരിക്കുന്ന പ്രേമം, അത് ഏകസാക്ഷാൽക്കാരത്തിലേക്ക് അഥവാ ബോധാതീതാവസ്ഥയിലേക്കു നയിക്കുന്നു.

നാംതന്നെ സഗുണവും നിർഗുണവുമായിരിക്കുംപോലെ, ഈശ്വരനും സഗുണനും നിർഗുണനുമാണ്. പ്രാർത്ഥനയും സ്തുതിയും വളർച്ചയ്ക്കുവേണ്ടിയുള്ള ഒന്നാമത്തെ ഉപായങ്ങളാണ്. ഈശ്വരനാമജപത്തിന് അത്ഭുതശക്തിയുണ്ട്.

മന്ത്രം ശിഷ്യനു ജപിക്കാനും ധ്യാനിക്കാനുമായി ഗുരു തെരഞ്ഞെടുക്കുന്ന ഒരു വിശേഷശബ്ദമോ ശാസ്ത്രവാക്യമോ ഈശ്വരനാമമോ ആണ്. പ്രാർത്ഥനയ്ക്കും സ്തുതിക്കുമായി ശിഷ്യൻ ഒരു ദിവ്യവ്യക്തിയിൽ തന്റെ മനസ്സ് ഏകാഗ്രമാക്കണം. അതാണ് അയാളുടെ ഇഷ്ടദേവൻ.

ഈ മന്ത്രങ്ങൾ കേവലം ശബ്ദങ്ങളല്ല. അവ ഈശ്വരൻതന്നെയാണ്. ഈ മന്ത്രങ്ങൾ നമ്മുടെ ഉള്ളിലുണ്ടുതാനും. അവനെ സ്മരിക്കുക, അവനെപ്പറ്റി സംസാരിക്കുക. 'ലൗകികതൃഷ്ണകൾ വെടിയുക, ബുദ്ധന്റെ ഗിരിപ്രഭാഷണം 'നിങ്ങളുടെ വിചാരംപോലെയാകും നിങ്ങൾ' എന്നാണ്.

ബോധാതീതാവസ്ഥയെ പ്രാപിച്ചശേഷം ഭക്തൻ, പ്രേമിക്കാനും ആരാധിക്കാനും വേണ്ടി, വീണ്ടും തിരിച്ചുവരുന്നു. ശുദ്ധമായ ഭക്തിക്കു മറ്റുദ്ദേശ്യമൊന്നുമില്ല. അതിനു യാതൊന്നും നേടാനില്ല.

പ്രാർത്ഥനയ്ക്കും സ്തുതിക്കും ശേഷം ധ്യാനം-സാധകന്റെ ഇഷ്ട ദേവമന്ത്രത്തേയും ഇഷ്ടദേവനേയും കുറിച്ചുള്ള മനനവും ധ്യാനവും 'നമ്മുടെ പിതാവും മാതാവുമായി അഭിവ്യക്തനായ ഈശ്വരൻ നമ്മുടെ ബന്ധങ്ങളെ വിച്ഛേദിക്കുമാറാകട്ടെ' എന്നു പ്രാർത്ഥിക്കുക.

'അച്ഛൻ മകനെ വീഴാതെ പിടിച്ചിരിക്കുംപോലെ, ഞങ്ങളുടെ കൈകൾ പിടിച്ചുകൊള്ളേണമേ, ഒരിക്കലും ഞങ്ങളെ കൈവെടിയരുതേ1 എന്നു പ്രാർത്ഥിക്കുക.

'അല്ലയോ നാഥ, പ്രഭോ, എനിക്കു ധനം വേണ്ടാ, അഴകുവേണ്ടാ, ഇഹലോകവും പരലോകവും വേണ്ട-അങ്ങയെമാത്രം മതി. ഞാൻ പരി ക്ഷീണനായിരിക്കുന്നു. അങ്ങ് എന്റെ കൈയ്ക്കു പിടിച്ചുകൊള്ളണമേ, ഞാൻ അങ്ങയെ ശരണം പ്രാപിക്കുന്നു. എന്നെ അങ്ങയുടെ ദാസനാ ക്കിയാലും. അങ്ങ് എന്റെ അഭയസ്ഥാനമായി ഭവിച്ചാലും' എന്നു പ്രാർത്ഥിക്കുക.

'ഞങ്ങളുടെ പിതാവും മാതാവും ഏറ്റവും പ്രിയമുള്ള സുഹൃത്തുമാ ണ് അങ്ങ്. ഈ വിശ്വത്തിന്റെ ഭാരം വഹിക്കുന്ന അങ്ങ്, ഞങ്ങളുടെ ഈ ചെറിയ ജീവിതഭാരം വഹിക്കുവാൻ ഞങ്ങളെ സഹായിക്കണേ. ഞങ്ങളെ കൈവെടിയരുതേ. അങ്ങയെ വേർപിരിയാൻ ഒരിക്കലും ഞങ്ങൾക്കിട യാകാതിരിക്കണേ. ഞങ്ങൾ എപ്പോഴും അങ്ങയിൽ നിവസിക്കണമേ' എന്നു പാർത്ഥിക്കുക.

ഈശ്വരപ്രേമം പ്രകാശിതമാവുകയും അതു സർവ്വവുമായിത്തീരു കയും ചെയ്യുന്നതോടെ ഈ ലോകം ഒരു നിസ്സാരവസ്തുവായി തോന്നും.

അസത്തിൽനിന്നു സത്തിലേക്കും തമസ്സിൽനിന്നു ജ്യോതിസ്സിലേക്കും കടക്കുക.2

## 20

## ഭക്തിയോഗപാഠങ്ങൾ3
## യോഗം ഭക്തിയിലൂടെ

നാം രാജയോഗവും കായികാഭ്യാസമുറകളുമാണ് ഇതുവരെ ചർച്ച ചെയ്തുകൊണ്ടിരുന്നത്.4 ഇനി ഭക്തിയോഗത്തെപ്പറ്റി ചിന്തിക്കാം. എന്നാൽ ഇന്നു ഒരു യോഗം കൂടിയേ കഴിയൂ എന്നില്ലെന്നു നിങ്ങളോർക്കണം. പല മാർഗ്ഗങ്ങളും പല ആദർശങ്ങളും നിങ്ങളുടെ മുമ്പിൽ വെയ്ക്കാൻ

---

1. യഥാ ചരേദ് ബാലഹിതം പിതാ സ്വയം
തഥാ ത്വമേവാർഹസി നഃ സമീഹിതം. (ഭാഗവതം 4.20.31)

2. അസതോ മാ സദ്ഗമയ, തമസോമാ ജ്യോതിർഗമയ.
(ബൃഹദാരണ്യകോപനിഷത്ത് 1.3.28)

3. ഇംഗ്ലണ്ടിൽ സൂക്ഷിച്ചിട്ടുള്ള പാഠക്കുറിപ്പുകളിൽനിന്ന്.

4. പുറം 235-243

ഞാൻ ആഗ്രഹിക്കുന്നു. അതുകളിൽനിന്നു നിങ്ങൾക്കു യോജിച്ചതു തിരഞ്ഞെടുക്കാമല്ലോ. ഒന്നു യോജിച്ചതല്ലെങ്കിൽ മറ്റൊന്നു കണ്ടേയ്ക്കും.

നമ്മുടെ പ്രകൃതിയുടെ മാനസികവും ആദ്ധ്യാത്മികവും മേധാപരവും കർമ്മപരവുമായ വശങ്ങൾ ഒപ്പം വികസിച്ചു ജീവിതത്തിന്റെ എല്ലാ വശങ്ങളെയും സമന്വയിപ്പിക്കുകയാണ് നമുക്കാവശ്യം. വ്യക്തിയും ജനസമൂഹവും ഇവയിൽ ഏതെങ്കിലുമൊരു ഭാവത്തിന്റെ വ്യഞ്ജകമായിരിക്കും-അതൊഴികെയുള്ളവ മനസ്സിലാക്കാൻ അവർക്കു കഴിയുന്നില്ല. അവർ ഒരാദർശത്തിൽ അത്രമാത്രം പരിചയിച്ചുപോയതുകൊണ്ട് മറ്റൊന്നും അവർക്കു കാണാൻ കഴിയുന്നില്ല. വാസ്തവത്തിൽ നാം ബഹുമുഖന്മാരായിത്തീരണമെന്നാണ് ആദർശം. നാമെല്ലാവരും അത്ര കൂടിയതോതിൽ ഏകമുഖരാകുകനിമിത്തം പരസ്പരം സഹാനുഭൂതിയില്ലാത്തവരായിത്തീരുന്നതാണ്. ലോകത്തിലെ കഷ്ടപ്പാടുകളുടെ യഥാർത്ഥനിദാനം, ഒരാൾ ഭൂമിക്കടിയിൽ നിന്ന് ഒരു ഖനിയുടെ തുരങ്കത്തിലൂടെ സൂര്യനെ നോക്കുന്നുവെന്നു വിചാരിക്കുക. അയാൾ സൂര്യനെ ഒരു ഭാവത്തിൽ കാണുന്നു. മറ്റൊരു മനുഷ്യൻ ഭൂതലത്തിൽനിന്നും, വേറൊരാൾ മൂടൽമഞ്ഞിൽക്കൂടിയും പിന്നൊരുവൻ പർവ്വതശിഖരത്തിൽനിന്നും സൂര്യനെ നോക്കുന്നുവെന്നിരിക്കട്ടെ. ഓരോരുത്തനും സൂര്യൻ ഓരോ ഭിന്നരൂപത്തിലാണ് ദൃശ്യമാകുക. ഇങ്ങനെ പലവിധത്തിൽ കാണപ്പെടുന്നുവെങ്കിലും സൂര്യൻ ഒന്നേയുള്ളു. ദർശനവൈവിധ്യമുണ്ടെങ്കിലും വസ്തു ഒന്നുമാത്രം, അതു സൂര്യനാണ്.

ഓരോരുത്തനും അവരവരുടെ പ്രകൃതമനുസരിച്ച് ഓരോരോ മാനസിക പ്രവണതകളാണുള്ളത്. അതിൻപ്രകാരം ചില ആദർശങ്ങൾ കൈക്കൊള്ളുകയും അവയെ പ്രാപിക്കാനായി ഒരു വിശേഷമാർഗ്ഗം അവലംബിക്കുകയും ചെയ്യുന്നു. ലക്ഷ്യം എല്ലാവർക്കും ഒന്നുതന്നെ. റോമൻകത്തോലിക്കന്ന് ആദ്ധ്യാത്മികതയുണ്ട്. അതിന്ന് ആഴവുമുണ്ട്. എന്നാൽ അയാളുടെ വിശാലത്വം പോയിരിക്കുന്നു. യൂണിറ്റേറിയന്നു വിശാലത്വമുണ്ട്. എന്നാൽ അയാളുടെ ആദ്ധ്യാത്മികത പോയിരിക്കുന്നു. അയാൾ മതത്തിനു വികലപ്രാധാന്യമേ കൽപ്പിക്കുന്നുള്ളു. റോമൻകത്തോലിക്കന്റെ ആഴവും യൂണിറ്റേറിയന്റെ വിശാലത്വവും ഒരുമിച്ചാണ് നമുക്കു വേണ്ടത്. നാം ആകാശത്തെപ്പോലെ വിശാലവും സമുദ്രത്തെപ്പോലെ അഗാധവുമാകണം. മതഭ്രാന്തന്റെ കാര്യവ്യഗ്രതയും ധ്യാനിയുടെ അഗാധതയും അജ്ഞേയവാദിയുടെ വിശാലത്വവും നമുക്കു വേണം. ഉദ്ധതനായ മനുഷ്യന്റെ കാര്യത്തിൽ 'സഹിഷ്ണുത' എന്ന പദത്തിന് അരോചകമായ ഒരർത്ഥസാഹചര്യമാണ് വന്നുകൂടിയിരിക്കുന്നത്. താൻ വളരെ ഉയരെ സ്ഥിതിചെയ്യുന്നുവെന്നു സ്വയം ചിന്തിച്ച് സമസൃഷ്ടങ്ങളുടെ മേൽ ദയാദൃഷ്ടി ചൊരിയുകയാണ് അയാൾ ചെയ്യുന്നത്. ഇതു വളരെ ഭയാനകമായ ഒരു മാനസികാവസ്ഥയാണ്. നാമെല്ലാവരും ഒരേ ലക്ഷ്യത്തെ ലാക്കാക്കി യാത്രചെയ്യുന്നവരാണ്. വിവിധമനസ്സുകൾക്കു യോജിക്കുമാറ്

പരിസ്ഥിതിവ്യത്യാസമനുസരിച്ച് ഉണ്ടായിട്ടുള്ള വിവിധമാർഗ്ഗങ്ങളെ നാം പിന്തുടരുന്നുവെന്നേയുള്ളു. നാം വിവിധഭാവരാകേണ്ടിയിരിക്കുന്നു. ഭിന്നാഭിപ്രായങ്ങളെ സഹിക്കുകമാത്രമല്ല, അവയോടു സഹഭാവമുൾക്കൊണ്ട്, മറ്റാളുകളുടെ മാർഗ്ഗത്തെ മനസ്സിലാക്കി അവരുടെ ഈശ്വരാന്വേഷണത്തിലും അഭിലാഷങ്ങളിലും പങ്കുകൊള്ളത്തക്കവണ്ണം നമ്മുടെ പ്രകൃതം വിവിധഭാവവിശാലമാവണം. ഏതു മതത്തിലും സാധകം ബാധകം എന്ന രണ്ടുഘട്ടങ്ങളുണ്ട്. ഉദാഹരണത്തിന്, ക്രിസ്തുമതത്തിൽ നിങ്ങൾ അവതാരത്തെപ്പറ്റിയും ത്രിത്വത്തെപ്പറ്റിയും ക്രിസ്തുവിലൂടെയുള്ള 'രക്ഷ' യെപ്പറ്റിയും പറയുമ്പോൾ നാം നിങ്ങളോടു യോജിക്കുന്നു. 'വളരെ നല്ലത്, അതു ശരിയാണെന്നു ഞാനും വിശ്വസിക്കുന്നു' എന്നു പറയാൻ എനിക്കു സാധിക്കും. എന്നാൽ തുടർന്നു 'ഇതൊഴിച്ചു മറ്റു ശരിയായ മതമില്ല, ഇതൊഴിച്ച് മറ്റ് ഈശ്വരാവിഷ്കരണം ഉണ്ടായിട്ടില്ല' എന്നു നിങ്ങൾപറയുമ്പോൾ, 'നിർത്തുക, നിങ്ങൾ അങ്ങനെ വാതിലടയ്ക്കുമ്പോൾ, നിഷേധിക്കുമ്പോൾ, നിങ്ങളോട്, എനിക്കു യോജിക്കാൻ വയ്യ' എന്ന് ഞാൻ പറയും. ഓരോ മതത്തിനും ഓരോ സന്ദേശമുണ്ട്. മനുഷ്യനെ പഠിപ്പിക്കാൻ എന്തെങ്കിലുമൊന്നുണ്ട്. അതു പ്രതിഷേധിക്കാൻ തുടങ്ങുമ്പോൾ, മറ്റുള്ളവരെ ശല്യപ്പെടുത്താൻ തുടങ്ങുമ്പോൾ, ബാധകവും അക്കാരണത്താൽ അപകടകരവുമായ നിലപാടു കൈക്കൊള്ളുന്നു. അപ്പോൾ, എവിടെ തുടങ്ങണമെന്നോ എവിടെ അവസാനിപ്പിക്കണമെന്നോ അതിനറിഞ്ഞുകൂടാതെയും വരുന്നു.

ഏതുതരം ശക്തിയും ഒരു വൃത്തം പൂർത്തിയാക്കുന്നു. മനുഷ്യൻ എന്ന ശക്തി അനന്തനായ ഈശ്വരനിൽനിന്നുത്ഭവിക്കുന്നു. അത് ഈശ്വരനിലേക്കു മടങ്ങുകയും വേണം. ഈശ്വരനിലേക്കുള്ള ഈ മടക്കം രണ്ടിലൊരു മാർഗ്ഗത്തിലൂടെയാണ് സാധിക്കേണ്ടത്. ഒന്നുകിൽ പ്രകൃതിയോടൊപ്പം സാവധാനത്തിൽ നീങ്ങിക്കൊണ്ടുള്ള മടക്കം. നിരോധിക്കാതെ വിട്ടാൽ പ്രകൃത്യനുസരണമായ ഗതി ഒരു വൃത്തം പൂർത്തിയാക്കി, മനുഷ്യാത്മാവിനെ ഒടുവിൽ ഈശ്വരനിലെത്തിക്കും. അല്ലെങ്കിൽ, നമ്മുടെ ആന്തരമായ ശക്തിയുപയോഗിച്ച് മാർഗ്ഗമദ്ധ്യേവെച്ചു പെട്ടെന്നു പിന്തിരിഞ്ഞ്, ഒരു കുറുക്കുവഴിക്കെന്നവണ്ണം ഈശ്വരനെ അചിരേണ കണ്ടെത്തുന്നു. ഇതാണ് യോഗി ചെയ്യുന്നത്.

ഏതു മനുഷ്യനും സ്വപ്രകൃതിയ്ക്കൊത്ത സ്വന്തം ആദർശം തിരഞ്ഞെടുക്കേണ്ടതാണെന്നു പറഞ്ഞുവല്ലോ. ഈ ആദർശമാണ് മനുഷ്യന്റെ 'ഇഷ്ടം' എന്നു പറയുന്നത്. ഇതു പാവനമായ–അതിനാൽ പരമരഹസ്യമായി–സൂക്ഷിക്കപ്പെടേണ്ടതാണ്. നിങ്ങൾ ഈശ്വരാരാധന നടത്തുമ്പോൾ നിങ്ങളുടെ ഇഷ്ടാദർശപ്രകാരം നടത്തുക. നമുക്കു യോജിച്ച വിശേഷമാർഗ്ഗം കണ്ടെത്തേണ്ടതെങ്ങനെ? അതു വളരെ പ്രയാസമാണ്. എന്നാൽ നിങ്ങൾ നിഷ്ഠയോടെ ആരാധന തുടരുമ്പോൾ, അതു താനേ വ്യക്തമാ

യിക്കൊള്ളും. മൂന്നു വസ്തുക്കൾ മനുഷ്യന്ന് ഈശ്വരന്റെ വിശേഷദാനങ്ങളാണ്- മനുഷ്യശരീരം, മുക്തിക്കുള്ള അഭിലാഷം, മുക്തപുരുഷന്റെ സഹായലബ്ധി. ഒരു സഗുണേശ്വരന്റെ അഭാവത്തിൽ നമുക്കു ഭക്തിയുണ്ടാവുക സാദ്ധ്യമല്ല. പ്രേമത്തിനു പ്രേമിയും പ്രേഷ്ഠനും ഉണ്ടായിരിക്കണം, ഈശ്വരൻ അനന്തീകൃതനായ ഒരു മനുഷ്യസത്ത്വമാണ്. അത് അങ്ങനെയാകാനേ തരമുള്ളു. എന്തെന്നാൽ നാം മനുഷ്യരായിരിക്കുന്നിടത്തോളം, നമുക്കു മാനുഷീകരിക്കപ്പെട്ട ഒരീശ്വരൻതന്നെവേണം. ഒരു പുരുഷവിധനായ ഈശ്വരനെ കാണാൻ നാം നിർബ്ബദ്ധരാകുന്നു. അവനെമാത്രം, നാം ഈ ലോകത്തു കാണുന്നതൊന്നും ശുദ്ധമായും കേവലമായുമുള്ള വസ്തുക്കളല്ലെന്നോർമ്മിക്കുക-വസ്തുക്കളോടു നമ്മുടെ മനസ്സു കൂടിച്ചേർന്നതാണ് കസേരയും, അതു നിങ്ങളുടെ മനസ്സിലുളവാക്കുന്ന പ്രതികരണവും ചേർന്നതാണ് നിങ്ങൾ യഥാർത്ഥത്തിൽ കാണുന്ന കസേര. എതൊന്നിലും നിങ്ങളുടെ മനസ്സിന്റെ നിറംകൂടി കലർത്തണം. അതിനുശേഷമേ നിങ്ങൾക്കതു കാണാൻ കഴിയൂ. (ഉദാഹരണം, വെളുത്ത, ചതുരത്തിലുള്ള, തിളങ്ങുന്ന, കട്ടിയുള്ള ഒരു പെട്ടി യഥാക്രമം മൂന്നും നാലും അഞ്ചും ഇന്ദ്രിയങ്ങളുള്ള ഓരോ മനുഷ്യൻ കാണുന്നു എന്നിരിക്കട്ടെ. ഒടുവിലത്തെ മനുഷ്യൻമാത്രമേ ആ പെട്ടിയ്ക്കു പറയപ്പെട്ട വിശേഷണങ്ങളെല്ലാം ഗ്രഹിക്കുന്നുള്ളു. ഓരോരുത്തനും അവനവന്റെ മുൻഗാമിയെക്കാൾ ഓരോ ഗുണവിശേഷം കൂടുതൽ ഗ്രഹിക്കുന്നു. ഇനി ആറിന്ദ്രിയമുള്ള ഒരാൾ അതേ പെട്ടി കാണുന്നുവെന്നിരിക്കട്ടെ, അയാൾ മറ്റാരും കാണാത്ത ഒരു ഗുണവിശേഷംകൂടി അതിൽ കാണും.)

ഞാൻ പ്രേമവും ജ്ഞാനവും കാണുന്നതുകൊണ്ട് 'സമഷ്ടികാരണം' ആ പ്രേമവും ജ്ഞാനവും അഭിവ്യക്തമാക്കുന്നെന്ന് ഞാൻ മനസ്സിലാക്കുന്നു. എന്നിൽ, പ്രേമമുളവാക്കുന്ന ആ വസ്തു എങ്ങനെ പ്രേമരഹിതമാകാനൊക്കും? സമഷ്ടികാരണത്തെ മനുഷ്യധർമ്മങ്ങളില്ലാതെ ചിന്തിക്കാൻ നമുക്കാവില്ല. ആദ്യപടിയെന്ന നിലയിൽ പ്രപഞ്ചത്തിൽ ഈശ്വരനെ നമ്മിൽനിന്നു വ്യതിരിക്തനായി കാണേണ്ടിയിരിക്കുന്നു. ഈശ്വരദർശനം മൂന്നുതരത്തിലുണ്ട്. ഈശ്വരനു നമ്മെപ്പോലെ ശരീരം ഉള്ളതായി തോന്നിക്കുന്ന ഏറ്റവും താണതരം ദർശനം. രണ്ടാമത് ഈശ്വരന്നു മാനുഷികധർമ്മങ്ങൾ ആരോപിക്കുന്നവിധത്തിലുള്ള ദർശനം. പിന്നീട് രണ്ടാമത്തേതിൽനിന്നു വളരെ മുന്നോട്ടുപോയി ഒടുവിൽ ഏറ്റവും ഉന്നതമായ ഈശ്വരന്റെ യഥാർത്ഥമായ ദർശനത്തിലെത്തുന്നു.

എന്നാൽ ഈ പടികളിൽ നീളെ നാം ഈശ്വരനെത്തന്നെയാണ് കാണുന്നതെന്നോർമ്മിക്കുക. അതു സംബന്ധിച്ചു വ്യാമോഹമില്ല. പ്രമാദത്തിനു വകയില്ല. സൂര്യനെ നാം പല നിലപാടുകളിൽ നിന്നു വീക്ഷിച്ചപ്പോഴെല്ലാം സൂര്യനെത്തന്നെയാണ് കണ്ടത്. അല്ലാതെ ചന്ദ്രനെയോ മറ്റു വല്ലതിനെ

യുമോ അല്ല. നമുക്ക് ഈശ്വരനെ എത്രതന്നെ അനന്തമാണെന്ന് ഭാവന ചെയ്താലും, നമുക്ക് നമ്മുടെ രൂപത്തിൽത്തന്നെയേ കാണാൻ കഴിയുകയുള്ളു. ഈശ്വരനെ കേവലബ്രഹ്മമായി സങ്കൽപ്പിക്കുവാൻ നാം ശ്രമിച്ചുവെന്നിരിക്കട്ടെ, അപ്പോഴും ഈശ്വരനെ പ്രേമിക്കുകയും ആസ്വദിക്കുകയും ചെയ്യാമെങ്കിൽ, വീണ്ടും നാം സാപേക്ഷത്തിലേക്കു വരേണ്ടിയിരിക്കുന്നു. എല്ലാ മതങ്ങളിലും കാണുന്നതരം ഈശ്വരഭക്തിക്കു രണ്ടു വിഭാഗമുണ്ട്-പ്രതീകങ്ങളിലും ചടങ്ങുകളിലും മന്ത്രോച്ചാരണങ്ങളിലും കൂടി വ്യാപരിക്കുന്ന ഭക്തിയും പ്രേമത്തിൽക്കൂടി വ്യാപരിക്കുന്ന ഭക്തിയും. ഈ ലോകത്തു നാം സദാ നിയമബദ്ധരാണ്. ഈ നിയമങ്ങളെ ലംഘിച്ചു പോവാൻ നാം സദാ ശ്രമിച്ചുകൊണ്ടിരിക്കയുമാണ്. നാം സദാ പ്രകൃതിയെ ധിക്കരിക്കാൻ, ചവുട്ടിത്താഴ്ത്താൻ, ശ്രമിക്കുകയാണ്. ഉദാഹരണത്തിന്, പ്രകൃതി നമുക്കു വീടു നൽകുന്നില്ല. നാമതു നിർമ്മിക്കുന്നു. പ്രകൃതി നമ്മെ നഗ്നരാക്കി സൃഷ്ടിക്കുന്നു. നാം വസ്ത്രം ധരിക്കുന്നു. മനുഷ്യന്റെ ലക്ഷ്യം സ്വതന്ത്രനാവുകയാണ്. പ്രകൃതിനിയമങ്ങളെ ലംഘിക്കുവാൻ നാം ആവതിലധികം ദുഃഖമനുഭവിക്കുകയും ചെയ്യും. നാം പ്രകൃതിനിയമങ്ങളെ അനുസരിക്കുന്നത് അവയ്ക്കു വെളിയിൽ കടക്കണമെന്ന, നിയമബഹിഷ്കൃതരാകണമെന്ന, ഉദ്ദേശത്തോടെമാത്രമാണ്. അനുസരിക്കായ്ക എന്നുള്ളതാണ് ജീവിതത്തിലെ സമരം മുഴുവൻ. (ഈ കാരണത്താലാണ് എനിക്കു ക്രിസ്ത്യൻ സയൻസുകാരുമായി സഹാനുഭൂതിയുള്ളത്. അവർ മനുഷ്യന്റെ സ്വാതന്ത്ര്യവും ആത്മാവിന്റെ ദിവ്യത്വവും ഉദ്ബോധിപ്പിക്കുന്നു) ആത്മാവ് അതിനുള്ള ചുറ്റുമുള്ള എല്ലാ വസ്തുക്കളേക്കാളും ഉയർന്നതാണ്. 'ഈ വിശ്വം എന്റെ പിതാവിന്റെ രാജ്യം. ഞാൻ അതിന്റെ അനന്തരാവകാശിയും' ഈ മനോഭാവമാണ് മനുഷ്യൻ കൈക്കൊള്ളേണ്ടത്. 'എന്റെ ആത്മാവിനു സകലതിനേയും കീഴടക്കാനാവും'.

സ്വാതന്ത്ര്യത്തിലെത്തുന്നതിനു പ്രാരംഭമായി നാം നിയമത്തിലൂടെ പ്രവർത്തിക്കണം. ബാഹ്യമായ അവലംബങ്ങൾ, മാർഗ്ഗങ്ങൾ, പ്രതീകങ്ങൾ, ചടങ്ങുകൾ, വിശ്വാസപ്രമാണങ്ങൾ, സിദ്ധാന്തങ്ങൾ ഇവയ്ക്കെല്ലാം തക്ക സ്ഥാനങ്ങളുണ്ട്. അവയെല്ലാം നമുക്കു ബലമുണ്ടാകുംവരെ നമ്മെ താങ്ങാനും ബലവാന്മാരാക്കാനും ഉദ്ദേശിക്കപ്പെട്ടിട്ടുള്ളവയാണ്. അതിനു ശേഷം അവ ആവശ്യമില്ലതന്നെ. അവ നമ്മുടെ ധാത്രിയാണ്. ആ നിലയിൽ നമ്മുടെ ചെറുപ്പകാലത്ത് ഒഴിവാക്കാവുന്നവയല്ല. പുസ്തകങ്ങൾപോലും നമ്മുടെ ധാത്രിയാണ്. ഔഷധങ്ങൾ ധാത്രിയാണ്. എന്നാൽ മനുഷ്യൻ സ്വശരീരത്തിന്മേൽത്തന്നെ ആധിപത്യം കണ്ടെത്തുന്ന കാലത്തെ കൈവരുത്താൻ നാം പ്രയത്നിക്കണം. ഔഷധികൾക്കും ഔഷധങ്ങൾക്കും നാം അനുവദിക്കുന്നിടത്തോളം കാലം നമ്മുടെ മേൽ പ്രവർത്തനശേഷി ഉണ്ടായിരിക്കും. നാം ബലവാന്മാരായാൽ പിന്നെ ഈ ബാഹ്യാവലംബങ്ങൾ ആവശ്യമില്ല.

## മന്ത്രങ്ങളിലൂടെ പ്രവർത്തിക്കുന്ന ഭക്തി

ശരീരം മനസ്സിന്റെ ഒരു സ്ഥൂലതരരൂപംമാത്രമാണ്-മനസ്സ് സൂക്ഷ്മതരമായ അട്ടികളാലും ശരീരം സ്ഥൂലതരമായ അട്ടികളാലും നിർമ്മിതമാണ്. മനുഷ്യന്ന് തന്റെ മനസ്സിന്മേൽ പൂർണ്ണനിയന്ത്രണം സിദ്ധിക്കുന്നതോടെ ശരീരത്തിന്റെമേലും നിയന്ത്രണം ലഭിക്കും. ഓരോ മനസ്സിനും അതതിന്റെ ശരീരം ഉള്ളതുപോലെ, ഓരോ വാക്കിനും അതതിന്റേതായ ഓരോ ആശയം ഉണ്ട്. നാം കോപിക്കുമ്പോൾ, ഇരട്ടവ്യഞ്ജനങ്ങളിലാണ് സംസാരിക്കുക. 'പോത്തേ, വിഡ്ഢി' ഇത്യാദി. നാം വിഷണ്ണചിത്തരാകുമ്പോൾ മൃദുവായ സ്വരാക്ഷരങ്ങളിലും-'ആവൂ, അയ്യോ' എന്നൊക്കെ, ഇവ ക്ഷണികങ്ങളായ വികാരങ്ങളാണ്. സംശയമില്ല. എന്നാൽ പ്രേമം, ശാന്തി, പ്രസാദം, ആനന്ദം, വിശുദ്ധി മുതലായി ശാശ്വതങ്ങളായ വികാരങ്ങളുമുണ്ട്. ഈ വികാരങ്ങൾക്കു എല്ലാ മതങ്ങളിലും അവയ്ക്കുതകുന്ന വാക്കുകളുണ്ട്-മനുഷ്യന്റെ ഉച്ചതമങ്ങളായ വികാരങ്ങളുടെ മൂർത്തരൂപംമാത്രമാണ് ഈ വാക്കുകൾ. വിചാരം വാക്കിനെ ഉൽപ്പാദിപ്പിച്ചു. ഇനി തിരിച്ച്, ഈ വാക്കുകൾ ആ വിചാരങ്ങളെ അല്ലെങ്കിൽ വികാരങ്ങളെ ഉൽപ്പാദിപ്പിക്കാനും പര്യാപ്തങ്ങളാണ്. അതിലാണ് ഈ വാക്കുകളുടെ പ്രയോജനം അന്തർഭവിച്ചിരിക്കുന്നത്. ഇവയിലോരോ വാക്കും ഓരോ ആദർശത്തെ ഉൾക്കൊള്ളുന്നു. വിശുദ്ധങ്ങളും നിഗൂഢശക്തിഗർഭങ്ങളുമായ ഈ വാക്കിനെപ്പറ്റി നമുക്കറിയാം. എങ്കിലും അവ ഒരു പുസ്തകത്തിൽ വെറുതെ വായിച്ചതുകൊണ്ടുമാത്രം നമ്മിൽ ഫലമൊന്നും ഉളവാക്കില്ല. ഫലസിദ്ധിക്ക് അവ ചൈതന്യനിർഭരമാക്കപ്പെടണം. അതായത് ഈശ്വരചൈതന്യസ്പർശം ലഭിച്ചവനും ഇപ്പോൾ ജീവിക്കുന്നവനുമായ ഒരു പുരുഷനാൽ അവ സ്പർശിക്കപ്പെടണം. ഉപയോഗിക്കപ്പെടണം. അത്തരമൊരുവന്നുമാത്രമേ ഈ ആദ്ധ്യാത്മികസ്രോതസ്സിനെ പ്രവഹിപ്പിക്കാൻ കഴിയുകയുള്ളു. 'കൈവെച്ചനുഗ്രഹിക്കൽ' ക്രിസ്തു സഞ്ചരിപ്പിച്ചുവിട്ട ആ ആദ്ധ്യാത്മികസ്രോതസ്സിന്റെ തുടർച്ചയാണ്. ഈ ആത്മശക്തിപ്രവാഹത്തെ മറ്റൊരുവനിലേക്കു സംക്രമിപ്പിക്കാൻ കഴിവുള്ളവനെ ഗുരു എന്നു പറയുന്നു. യേശുവിനെപ്പോലുള്ള മഹാന്മാരായ ഗരുക്കന്മാർക്ക് വാക്കുകൾ ഉപയോഗിക്കേണ്ടതില്ല. എന്നാൽ ചില്ലറക്കാരായ ഗുരുക്കന്മാർ ഈ വാക്കുകൾമുഖേനെയാണ് ചൈതന്യപ്രവാഹം സംക്രമിപ്പിക്കുന്നത്.

അന്യരുടെ ദോഷങ്ങളെ കാണരുത്. ഒരു മനുഷ്യന്റെ കുറ്റങ്ങളെ വെച്ചുകൊണ്ട് അയാളെ വിധിക്കാൻ സാധിക്കില്ല. ഉദാഹരണം ഒരു ഫലവൃക്ഷത്തെപ്പറ്റി, അതിന്റെ ചുവട്ടിൽ പഴുക്കാതെ വീണുചീഞ്ഞളിഞ്ഞു കിടക്കുന്ന ഫലങ്ങളെ വെച്ചു വിധിക്കുന്നതു ശരിയല്ലല്ലോ. അതുപോലെ, ഒരു മനുഷ്യന്റെ കുറ്റങ്ങൾ അയാളുടെ സ്വഭാവമെന്താണെന്നു ശരിയായി കാണിക്കുന്നില്ല. ദുഷ്ടന്മാർ ലോകമൊട്ടുക്കും എല്ലായ്പ്പോഴും ഒരു

പോലെയാണെന്നോർമ്മിക്കുക. കള്ളനും കൊലയാളിയും ഏഷ്യയിലും യൂറോപ്പിലും അമേരിക്കയിലും ഒരേതരക്കാരാണ്. അവർ തനിച്ച് ഒരു വർഗ്ഗവിശേഷമാണ്. സത്തുക്കളിലും വിശുദ്ധന്മാരിലും വീര്യവാന്മാരിലും മാത്രമാണ് നാം വൈചിത്ര്യം കാണുന്നത്. മറ്റുള്ളവരിലെ ദുഷ്ടതയെ ദുഷ്ടതയായി കാണരുത്. ദുഷ്ടതയെന്നത് അജ്ഞാനമാണ്. ദൗർബ്ബല്യമാണ്, മനുഷ്യരോട് അവർ ദുർബലരാണെന്നു പറയുന്നതുകൊണ്ടെന്തു വിശേഷം? കുറ്റംപറച്ചിലും വിധ്വംസനവും ഒരു ഗുണവും ചെയ്യില്ല. അതിനേക്കാൾ ഉത്കൃഷ്ടമായ വല്ലതും അവർക്ക് കൊടുക്കുകയാണ് വേണ്ടത്-അവരുടെ ജന്മാവകാശമായ മഹിമയേറിയ സ്വരൂപത്തെപ്പറ്റി അവരോടു പറയുക. കൂടതലാളുകൾ ഈശ്വരനിലേക്ക് വരാത്തതെന്തുകൊണ്ട്? വളരെ കുറച്ചാളുകളേ തങ്ങളുടെ പഞ്ചേന്ദ്രിയങ്ങൾക്കു പുറത്തു വല്ല സുഖാനുഭവവും കാണുന്നുള്ളു എന്നതാണ് കാരണം. ഭൂരിപക്ഷത്തിന്, ആന്തരലോകത്ത്, അവരുടെ കണ്ണുകൊണ്ട് കാണാനോ കാതുകൊണ്ടു കേൾക്കാനോ കഴിയുന്നില്ല.

ഇനി നമുക്ക് പ്രേമത്തിലൂടെയുള്ള ഈശ്വരാരാധനയിലേക്കു കടക്കാം. 'പള്ളിയിൽ ജനിക്കുന്നതു നല്ലതാണ്. പക്ഷേ, അവിടെ മരിക്കുന്നതു ചീത്ത' എന്നു പറയപ്പെട്ടിട്ടുണ്ട്. ഇളം പ്രായത്തിലുള്ള വൃക്ഷത്തിനു ചുറ്റം കെട്ടിയ വേലി ഒരു താങ്ങും രക്ഷയുമാണ്. എന്നാൽ വേലി യഥാസമയം മാറ്റാത്തപക്ഷം അതിന്റെ വളർച്ചയും ബലവും പ്രതിബന്ധിക്കപ്പെടും. ചടങ്ങിൻപടിക്കുള്ള ആരാധന, മുമ്പുപറഞ്ഞതുപോലെ, ഒരാവശ്യമായ ഘട്ടമാണ്. എന്നാൽ, ക്രമേണ നാം അതിന്റെ ആവശ്യം കടന്നു കുറേക്കൂടി ഉയർന്ന ഒരു തലത്തിലെത്തുന്നു. ഈശ്വരപ്രേമം പരിപക്വമായാൽപ്പിന്നെ നാം ഈശ്വരന്റെ ഗുണങ്ങളെപ്പറ്റി-അവിടുന്നു സർവ്വശക്തനാണ്. സർവ്വവ്യാപിയാണ് ഇത്യാദി ഗംഭീരവിശേഷണങ്ങളിലൂടെ-ചിന്തിക്കാറില്ല. ഈശ്വരനിൽനിന്ന് നമുക്ക് ഒന്നും ആവശ്യമില്ല. അതിനാൽ ഈ ഗുണങ്ങളെ ഗണിക്കാനും നാം കൂട്ടാക്കുന്നില്ല. ഈശ്വന്റെ പ്രേമമൊന്നേ നമുക്കാവശ്യമുള്ളു. എന്നാലും 'ഈശ്വരനിൽ മനുഷ്യധർമ്മാരോപണം' പിന്നെയും നമ്മെ പിന്തുടരുന്നു. നമുക്കു നമ്മുടെ മനുഷ്യതയിൽനിന്നു വിട്ടകലാൻ വയ്യ. നമ്മുടെ ശരീരബോധത്തിനു വെളിയിൽ ചാടാൻവയ്യ. അതുകൊണ്ട് നാം അന്യോന്യം സ്നേഹിക്കുംവിധം ഈശ്വരനേയും സ്നേഹിക്കണം.

മനുഷ്യസ്നേഹത്തിൽ അഞ്ചുപടികളുണ്ട്.

1. ഏറ്റവും താഴത്തേത് സർവ്വസമാനമായത്, 'ശാന്തം, നാം നമ്മുടെ സംരക്ഷണം ഭക്ഷണം, മുതലായ ആവശ്യങ്ങൾക്കെല്ലാം നമ്മുടെ പിതാവിനെ ആശ്രയിക്കുംപോലുള്ളത്.

2. സേവിക്കണം എന്ന ആവശ്യത്തോടു കൂടിയ സ്നേഹം (ദാസ്യം.) മനുഷ്യൻ ഈശ്വരനെ തന്റെ യജമാനനെന്നുള്ള നിലയിൽ സേവിക്കാനാഗ്രഹിക്കുന്നു-സേവനതൃഷ്ണ മറ്റെല്ലാ വികാരങ്ങളേയും അഭിഭവിച്ചു

നിൽക്കുന്നു. യജമാനൻ നല്ലവനോ ചീത്തയോ ദയാലുവോ നിർദ്ദയനോ എന്നൊന്നും നാം നോക്കുന്നില്ല.

3. സുഹൃത്തിന്റെ സഖ്യം, തുല്യനിലയിലുള്ളവരുടെ, സഖാക്കളുടെ കളിച്ചങ്ങാതിമാരുടെ, സ്നേഹം, മനുഷ്യൻ ഈശ്വരനെ തന്റെ സഖാവായി ഭാവന ചെയ്യുന്നു.

4.മാതൃവാത്സല്യം. ഈശ്വരനെ തന്റെ ശിശുവായി കരുതുന്നു. ഭാരതത്തിൽ ഇതു മുമ്പു പറയപ്പെട്ടവയെക്കാൾ ഉൽകൃഷ്ടതരമായ സ്നേഹമായി ഗണിക്കപ്പെടുന്നു. എന്തെന്നാൽ അതിൽ ഭയത്തിന്റെ തരിമ്പുമില്ല.

5. ഭാര്യാഭർത്താക്കന്മാർ തമ്മിലുള്ള പ്രേമം, പ്രേമത്തിനുവേണ്ടിയുള്ള പ്രേമം (മധുരം) ഈശ്വരൻ അന്യൂനമായ പ്രേമഭാജനം, 'നാലു കണ്ണുകൾ തമ്മിൽ കൂട്ടിമുട്ടുന്നു. രണ്ടാത്മാക്കളിൽ ഒരു ഭാവഭേദം ഉണ്ടായിത്തുടങ്ങുന്നു. ഈ രണ്ടാത്മാക്കൾക്കും മദ്ധ്യേ പ്രേമം കടന്നുകൂടി അവയെ ഒന്നാക്കുന്നു. എന്നിങ്ങനെ ചമൽകാരത്തോടെ ഇതിനെ പ്രതിപാദിച്ചിരിക്കുന്നു.

മനുഷ്യന് ഈ ഒടുവിൽ പറഞ്ഞ ഉൾകൃഷ്ടതമപ്രേമം ഉണ്ടാകുന്നതോടെ അയാളുടെ സകലതൃഷ്ണകളും മായുന്നു. ചടങ്ങുകളും സിദ്ധാന്തങ്ങളും പള്ളികളും പൊഴിഞ്ഞുപോകുന്നു. മാത്രമല്ല, മുക്തിക്കുള്ള ആഗ്രഹംപോലും (സകല മതങ്ങളുടെയും അന്ത്യവും ലക്ഷ്യവും ജനനമരണാദികളിൽനിന്നുള്ള മുക്തിയാണല്ലോ) ഉപേക്ഷിക്കപ്പെടുന്നു. ഉച്ചതമമായ പ്രേമം ലിംഗഭേദമില്ലാത്തതാണ്. എന്തെന്നാൽ, പരിപൂർണ്ണമായ ഐക്യമാണ് അതിൽ പ്രകടമാകുന്നത്-ലിംഗഭേദം ശാരീരികമായ വ്യത്യാസത്തെ കുറിയ്ക്കുന്നതാണല്ലോ. അതിനാൽ ഈ ഐക്യം ആത്മാവിലേ സാദ്ധ്യമാകൂ. നമുക്കു ശരീരബോധം എത്ര കുറയുന്നുവോ അത്രയ്ക്കു ഉൽകൃഷ്ടതരമാകും നമ്മുടെ പ്രേമവും, ഒടുവിൽ കായികമായ സകല ചിന്തകളും വിസ്മരിക്കപ്പെടുകയും രണ്ടാത്മാക്കളും ഒന്നാവുകയും ചെയ്യുന്നു. നാം എല്ലായ്പോഴും പ്രേമത്തെ പ്രേമിക്കുന്നു. ഈ പ്രേമം ബാഹ്യരൂപങ്ങളിൽക്കൂടി തുളച്ചുകയറി അവയ്ക്കപ്പുറം കാണുന്നു. 'പ്രേമിക്കുന്നവൻ ഒരു എത്യോപ്പിന്റെ ലലാടത്തിലും ഹെലന്റെ സൗന്ദര്യം കാണുന്നു* എന്നു പറയപ്പെട്ടിട്ടുണ്ട്. ഏത്യോപ്യൻ ഒരു സൂചനമാത്രം. ആ സൂചനയെ പ്രേമി തന്റെ പ്രേമംകൊണ്ടു പൊതിയുന്നു. മുത്തുച്ചിപ്പി തന്റെ ഉള്ളിൽ കടന്നുകൂടുന്ന മണൽത്തരിയെ സ്വശരീരത്തിലെ ദ്രാവകംകൊണ്ടു പൊതിഞ്ഞു മനോഹരമുത്താക്കുംപോലെ, മനുഷ്യൻ എപ്പോഴും പ്രേമിക്കുന്നത് അവന്റെ ഉത്കൃഷ്ടതമമായ ആദർശത്തെത്തന്നെയാണുതാനും. ഉൽകൃഷ്ടതമമായ ആദർശം എപ്പോഴും സ്വാർത്ഥരഹിതമാണ്. അതിനാൽ മനുഷ്യൻ പ്രേമത്തെത്തന്നെ പ്രേമിക്കുന്നു. ഈശ്വരൻ പ്രേമമത്രേ. അതിനാൽ നാം ഈശ്വരനെ പ്രേമിക്കുന്നു-അഥവാ

* കറുത്ത വിരൂപികളായ നീഗ്രോവർഗ്ഗക്കാരാണ് എത്യോപ്യർ. ഹെലൻ ഗ്രീക്കുകാരുടെ സൗന്ദര്യമൂർത്തിയും.

പ്രേമത്തെ പ്രേമിക്കുന്നു. നാം പ്രേമത്തെ കാണുകമാത്രം ചെയ്യുന്നു. പ്രേമം പ്രകാശിപ്പിക്കാവതല്ല. 'വെണ്ണതിന്നുന്ന ഊമയ്ക്കു' വെണ്ണ എങ്ങനെയുള്ളതാണെന്നു നിങ്ങളെ പറഞ്ഞറിയിക്കാൻ കഴിയില്ല. വെണ്ണ വെണ്ണയാണ്. അതിന്റെ ധർമ്മങ്ങൾ അതു രുചിച്ചിട്ടില്ലാത്തവരെ പറഞ്ഞു ധരിപ്പിക്കാൻ വയ്യ. പ്രേമത്തിനുവേണ്ടിയുള്ള പ്രേമം അതാസ്വദിച്ചിട്ടില്ലാത്തവരെ പറഞ്ഞു ധരിപ്പിക്കാൻ വയ്യ.

പ്രേമത്തെ ഒരു ത്രികോണപ്രതീകംകൊണ്ട് ചിത്രീകരിക്കാം. ഒന്നാമത്തെ കോൺ, പ്രേമം ഒരിക്കലും അർത്ഥിയല്ലെന്നുള്ളതാണ്. അതൊരിക്കലും ഇങ്ങോട്ടൊന്നും ആവശ്യപ്പെടുന്നില്ല. രണ്ടാമത്തേത്, പ്രേമത്തിന് ഭയബോധമില്ലെന്നുള്ളതാണ്. ഉച്ചമായ മൂന്നാമത്തെ കോൺ, പ്രേമം. പ്രേമത്തിനുവേണ്ടിമാത്രം എന്നുള്ളതത്രേ. പ്രേമശക്തിയുടെ പ്രവർത്തനം ഹേതുവായി ഇന്ദ്രിയങ്ങൾ സംസ്കരിക്കപ്പെടുന്നു. ഉപര്യുപരി സൂക്ഷ്മതരങ്ങളാകുന്നു. മനുഷ്യർ തമ്മിലുള്ള ബന്ധങ്ങളിൽ പൂർണ്ണതയുറ്റ സ്നേഹം വളരെ വിരളമത്രേ. എന്തെന്നാൽ മനുഷ്യസ്നേഹം മിക്കപ്പോഴും അന്യോന്യാശ്രിതമാണ്. ഈശ്വരന്റെ പ്രേമമോ ഒരു നിരന്തരപ്രവാഹമാണ്. അതിനു കെടുതിയോ ഭംഗമോ വരുത്താൻ യാതൊന്നിനും കഴിവില്ല. മനുഷ്യൻ ഈശ്വരനെ, യാചകഭാവം വെടിഞ്ഞ്, യാതൊന്നും തിരിച്ചാവശ്യപ്പെടാതെ, തന്റെ അത്യുന്നതാദർശമായി സ്നേഹിക്കുമ്പോഴത്രേ, പ്രേമം അതിന്റെ വികസനത്തിന്റെ പരകോടിയിലെത്തുന്നതും ജഗത്തിലെ ഒരു അധൃഷ്യശക്തിയാകുന്നതും. ഈ അവസ്ഥയിലെത്തുവാൻ ഒരു നീണ്ട കാലം വേണ്ടിവരും. നമ്മുടെ പ്രകൃതിയ്ക്കടുത്ത സ്ഥലത്തുനിന്നുതന്നെ നാം തുടങ്ങണം. ചിലർ സേവനത്തിനുള്ള പ്രവണതയോടെ ജനിച്ചിരിക്കുന്നു. മറ്റു ചിലർ സ്നേഹത്തിൽ മാതാക്കളായിട്ടും. എങ്ങനെയായാലും ഫലം ഈശ്വരന്റെ കയ്യിലാണ്. പ്രകൃതിസഹജമായ പ്രവണതകളുടെ ആനുകൂല്യം നാം ഉപയോഗപ്പെടുത്തണം.

## ലോകത്തിനു നന്മ ചെയ്യുന്നതിനെപ്പറ്റി

നിങ്ങളുടെ മതംകൊണ്ടു ലോകത്തിനെന്തു ഗുണമുണ്ട് എന്ന് ആളുകൾ ചോദിക്കാറുണ്ട്. സമുദായത്തെ സത്യത്തിന്റെ ഒരു ഉരകല്ലാക്കിയിരിക്കയാണ്. ഇതു വളരെ യുക്തിവിരുദ്ധമായ ഒരു നിലപാടാണ്. സമുദായം നമുക്കു കടന്നുപോകേണ്ട ഒരവസ്ഥാവിശേഷംമാത്രമാണ്. ഒരു ശാസ്ത്രീയകണ്ടുപിടുത്തത്തിന്റെ നന്മയോ ഉപയോഗമോ ഒരു ശിശുവിന് അതിലുണ്ടാകുന്ന ഉപയോഗത്തെ ആസ്പദമാക്കി മതിക്കുന്നതിനൊപ്പമാണത്. അതു കേവലം ബീഭത്സംതന്നെ. ഈ സമുദായഘട്ടം ചിരസ്ഥായിയായിരുന്നെങ്കിൽ ആയതു ശിശു എന്നും ശിശുവായിരുന്നാലത്തെപ്പോലെയാകും. പൂർണ്ണതയിലെത്തിയ മനുഷ്യശിശു ഉണ്ടായിരിക്ക

യില്ല–ആ പ്രയോഗംതന്നെ പരസ്പരവിരുദ്ധമാണ്. അതുപോലെ, പൂർണ്ണത പ്രാപിച്ച സമുദായവും ഉണ്ടാവില്ല. മനുഷ്യൻ അത്തരം പ്രാരംഭഘട്ട ങ്ങൾക്കുപരി വളരണം. വളരുകയും ചെയ്യും. നമ്മുടെ വളർച്ചയുടെ ഒരു ഘട്ടത്തിൽ സമുദായം നല്ലതാണ്. എന്നാൽ അതു നമ്മുടെ ലക്ഷ്യമാ വാൻ വയ്യ. അതു നിരന്തരം മാറിക്കൊണ്ടിരിക്കുന്ന ഒന്നാണ്. കപടനാട്യ ങ്ങളും കൈതവപ്രയോഗങ്ങളും നിറഞ്ഞ ഇപ്പോഴത്തെ ഈ 'വാണിജ്യ നാഗരികത' നശിക്കേണ്ടതാണ്– എല്ലാം ഒരു കെട്ടു കാഴ്ചപ്രദർശനം. ലോകത്തിനാവശ്യം വ്യക്തികളിലൂടെയുള്ള വിചാരശക്തിയാണ്. എന്റെ ഗുരു പറഞ്ഞിരുന്നു, 'നിങ്ങൾ നിങ്ങളുടെ സ്വന്തം പദ്മം വികസിപ്പിച്ചു കൊണ്ടുവരാൻ യത്നം ചെയ്യാത്തതെന്ത്? അപ്പോൾ വണ്ടുകൾ താനേ അവിടെ എത്തിക്കൊള്ളും' എന്ന്. ലോകത്തിന് ഈശ്വരപ്രേമത്താൽ ഉന്മത്തരായവരെ ആവശ്യമുണ്ട്. നിങ്ങൾ ആദ്യം നിങ്ങളിൽത്തന്നെ വിശ്വ സിക്കണം. പിന്നീട് ഈശ്വരനിൽ വിശ്വാസമുണ്ടാകും. ലോകചരിത്രം ആത്മവിശ്വാസമുള്ള, അഗാധമായ ചാരിത്രവും സ്വഭാവശുദ്ധിയുമുള്ള അര ഡസൻ ആളുകളുടെ ചരിത്രമാണ്. മൂന്നു കാര്യം നമുക്കു അവശ്യം വേണ്ടിയിരിക്കുന്നു. സഹതപിക്കുന്ന ഹൃദയം ആശയാവിഷ്കരണത്തി നുള്ള മസ്തിഷ്കം. പ്രവർത്തിക്കാനുള്ള കൈകൾ. ആദ്യം നാം ലോക ത്തിൽനിന്നൊഴിഞ്ഞുപോയി, (പരിശീലനംകൊണ്ട്) നമ്മെ ഉത്തമോപ കരണങ്ങളാക്കണം. നിങ്ങളെ ഒരു ശക്തികൂടമാക്കുക. ആദ്യമായി, ലോക ത്തിന്റെ കഷ്ടതയിൽ മനസ്സലിയട്ടെ. സകലമനുഷ്യരും കർമ്മസന്നദ്ധ രായിരിക്കെ, ആർദ്രചിത്തനായ മനുഷ്യനെവിടെ? ഒരു ഇഗ്നേഷ്യസ് ലയോ ളയെ ജനിപ്പിച്ചമാതിരിയുള്ള ഹൃദയവികാരമെവിടെ? നിങ്ങളുടെ പ്രേമവും വിനയവും പരീക്ഷയ്ക്കു വിധേയമാക്കുക. അസൂയാലുവായ മനുഷ്യൻ വിനയവാനോ സ്നേഹവാനോ അല്ല. അസൂയ ഒരു ഭയങ്കര–ബീഭത്സ പാപമാണ്. അത് എത്രയും അജ്ഞാതമായി മനുഷ്യന്റെ ഹൃദയത്തിൽ കടന്നുകൂടുന്നു. സ്വയം അന്വേഷിക്കുക, നിങ്ങളുടെ മനസ്സിൽ അസൂയ യുടെയോ വിദ്വേഷത്തിന്റെയോ പ്രതികരണമുണ്ടാകുന്നുണ്ടോ എന്ന്. ലോകത്തിലേക്കു വമിക്കപ്പെടുന്ന ടൺകണക്കിനു വിദ്വേഷവും വൈര സ്യവും മൂലം സത്പ്രവർത്തനങ്ങൾ നിരന്തരം വിഫലീകരിക്കപ്പെടുന്നു ണ്ട്. നിങ്ങൾ പവിത്രനാണെങ്കിൽ,വീര്യമുള്ളവനാണെങ്കിൽ, നിങ്ങൾ ഒറ്റയ്ക്കു ലോകത്തിനു മുഴുവനും സമനാകുന്നു.

സത്പ്രവർത്തനത്തിനുള്ള അടുത്ത വ്യവസ്ഥയായ, ചിന്താവിചക്ഷ ണമായ മസ്തിഷ്കം ഒരു വരണ്ട സഹാറയെന്നേ കരുതേണ്ടു. അതിന്റെ പിന്നിൽ വികാരസാന്ദ്രതയില്ലെങ്കിൽ, അതിനു തനിച്ച് ഒന്നും ചെയ്യാനാ വില്ല. ആദ്യം, ഒരിക്കലും പരാജയപ്പെട്ടിട്ടില്ലാത്ത പ്രേമമാർജ്ജിക്കുക. അന ന്തരം മസ്തിഷ്കം കർമ്മപദ്ധതികൾ ചിന്തിച്ചുണ്ടാക്കുകയും കൈകൾ ധർമ്മമാചരിക്കുകയും ചെയ്യും. ഋഷിമാർ ഈശ്വരനെ ധ്യാനിക്കുന്നവരും ഈശ്വരദർശനം സിദ്ധിച്ചിട്ടുള്ളവരുമാണ്. 'ഹൃദയശുദ്ധിയുള്ളവർ ഈശ്വ

രനെ കാണും'. എല്ലാ മഹാപുരുഷന്മാരും ഈശ്വരനെ കണ്ടിട്ടുള്ളതായി പ്രഖ്യാപിക്കുന്നു. ആയിരമായിരം വർഷങ്ങൾക്കുമുമ്പുതന്നെ ഉണ്ടായ താണ് ഈ ദർശനസിദ്ധി. അപ്പുറം വർത്തിക്കുന്ന ഏകത്വം സാക്ഷാൽക്ക രിക്കപ്പെട്ടിട്ടുണ്ട്. അതിനാൽ നമുക്കു ചെയ്യാവുന്നത് ആ മഹനീയ കര ടുചിത്രം പൂരിപ്പിക്കുക മാത്രമത്രേ.

## 21

## അംബാരാധന[1]

അനുഭവത്തിൽ നമുക്ക് ഒരിക്കലും ഒഴിവാക്കാൻ കഴിയാതെ ഇണ ചേർന്നുവരുന്ന രണ്ടു വസ്തുതകളത്രേ സുഖവും ദുഃഖവും-ദുഃഖമു ണ്ടാക്കുന്ന വസ്തുക്കൾ സുഖവും കൊണ്ടുവരും. നമ്മുടെ ഈ ലോകം ഇവ രണ്ടും ഇടകലർത്തി നിർമ്മിച്ചതാണ്. അവ ഒഴിവാക്കാൻ നമുക്കു കഴിയുന്നില്ല. ജീവിതത്തിന്റെ ഓരോ നാഡിമിടിപ്പിനോടുമൊപ്പം അവ യുമുണ്ട്. ലോകം ഈ രണ്ടു വിരുദ്ധകാര്യങ്ങളെ പൊരുത്തപ്പെടുത്താൻ പാടുപെടുന്നു. വൈരുദ്ധ്യങ്ങളുടെ ഈ മേളനത്തിനു ഒരു സമാധാനം കാണാൻ ജ്ഞാനികൾ ശ്രമിക്കുന്നു. വ്യഥയുടെ എരിചൂടിനിടയ്ക്ക് ആശ്വാസത്തിന്റെ മിന്നലുകൾ കാണാം-അന്ധകാരത്തെ പിളർന്നു കൊണ്ടു ഇടയ്ക്കിടെ ആവിർഭവിക്കുന്ന ഈ ഒളിവീശലുകൾ അതിനെ നിബിഡതരമാക്കാനേ ഉതകുന്നുള്ളു.

ശിശുക്കൾ ജന്മനാ ശുഭൈകദർശികളാണ്. എന്നാൽ ജീവിതത്തിന്റെ ബാക്കി കാലം തുടർച്ചയായ വ്യാമോഹനിവർത്തനമാകുന്നു. ഒരൊറ്റ ലക്ഷ്യവും തികച്ചും പ്രാപ്യമാകുന്നില്ല. ഒരൊറ്റ തൃഷ്ണയും നിശ്ശേഷം ശമിപ്പിക്കപ്പെടുന്നില്ല. അതിനാൽ, ഈ കടങ്കഥയ്ക്കു ഉത്തരം കണ്ടുപിടി ക്കാനുള്ള ശ്രമം അവിരാമം നടന്നുകൊണ്ടേയിരിക്കുന്നു. ആ കൃത്യമാണ് മതം ഏറ്റെടുത്തിരിക്കുന്നത്.

ദ്വൈതമതങ്ങളുടെ കൂട്ടത്തിൽ പേഴ്സ്യക്കാർക്ക് ഈശ്വരനും ചെകു ത്താനും വെവ്വേറെയുണ്ടായിരുന്നു. ഈ ആശയം ജൂതർമുഖനേ യൂറോ പ്പിലും അമേരിക്കയിലും സർവ്വത്ര വ്യാപിച്ചു ആയിരമായിരം കൊല്ലങ്ങൾ ക്കുമുമ്പ് അതു ഉപയോഗി യോഗ്യമായ ഒരു സങ്കൽപ്പമായിരുന്നു. ഇന്നാ കട്ടെ അതിനു നിൽക്കാൻ കാലില്ലെന്നു നമുക്കറിയാം. തികച്ചും നന്മ യെന്നോ തിന്മയെന്നോ പറയാവുന്നതായി ഒന്നുമില്ല. ഒരാളുടെ നന്മ മറ്റൊ രാളുടെ തിന്മയാകാം. ഇന്നത്തെ തിന്മ നാളത്തെ നന്മയും മറിച്ചുമാവാം.

ആദ്യഘട്ടത്തിൽ ഈശ്വരൻ ഒരു ഗോത്രക്കാരുടെ ദേവനായിരുന്നു. ഒടുവിൽ ദേവാധിദേവനായി. പുരാതന-ഈജിപ്തുകാരും ബാബിലോ

1 ന്യൂയോർക്കിൽവെച്ചു ഒരു ക്ലാസ്സിൽ ചെയ്ത പ്രഭാണത്തിന്റെ വികലമായ കുറിപ്പു കൾ.

ണിയക്കാരും (ഈശ്വരൻ വേറെ, ചെകുത്താൻ വേറെ എന്ന) ഈ ആശയം തികച്ചും പ്രയോഗത്തിൽ അനുഷ്ഠിച്ചിരുന്നു. അവരുടെ 'മോളൊക്കി'നെ അവർ ദേവാധിദേവനാക്കി. ജയിച്ചടക്കപ്പെട്ട മറ്റു ദേവന്മാരെല്ലാം മോളോക്കിന്റെ ക്ഷേത്രത്തിൽ ആരാധിക്കാൻ നിർബ്ബദ്ധരായി.

എന്നിട്ടും ഈ കടങ്കഥ ശേഷിക്കുന്നു-ഈ തിന്മയുടെ അധിപതിയാര്? ആശയ്ക്കെതിരായി പലരും ആശിക്കയാണ്, എല്ലാം നന്മതന്നെയാണെന്ന്, നാം അറിയുന്നില്ലെന്നുമാത്രം. നാം വയ്ക്കോൽത്തുറുമ്പിന്മേൽ കയറിപ്പിടിക്കുകയാണ്. മണലിൽ തല പൂഴ്ത്തി വെയ്ക്കുകയാണ്. എങ്കിലും നാമെല്ലാവരും സദാചാരത്തെ പിന്തുടരാൻ ശ്രമിക്കുന്നുണ്ട്. സദാചാരത്തിന്റെ കാതൽ ത്യാഗവുമാണ്. ഞാനല്ല, നീതന്നെ എന്ന മനോഭാവം, എങ്കിലും അതു വലിയവനായ നല്ല ജഗദീശ്വരനുമായി എങ്ങനെ ഏറ്റുമുട്ടുന്നു? പ്ലേഗ്, ക്ഷാമം, യുദ്ധം ഇത്യാദി മാരണങ്ങൾകൊണ്ടു നമ്മെ ദ്രോഹിക്കുന്ന അവിടുന്നു കടുത്ത സ്വാർത്ഥിയും പ്രതികാരബുദ്ധിയുമാകുന്നു.

നാമെല്ലാം ഈ ജീവിതത്തിൽനിന്ന് അനുഭവങ്ങൾ ആർജ്ജിക്കേണ്ടവരാണ്. അരോചകമായ അനുഭവങ്ങളിൽനിന്നു ഓടിയൊളിക്കാൻ ശ്രമിച്ചാലും, ഇന്നല്ലെങ്കിൽ നാളെ അവ നമ്മെ പിടികൂടും. അനുഭവങ്ങളെ മുഴുവനും നേരിടാൻ സന്നദ്ധനാകാത്തവനോട് എനിക്ക് അനുകമ്പയാണുള്ളത്.

വേദങ്ങളിലെ 'മനു'ദേവനെ പേഴ്സ്യക്കാർ 'അഹ്രിമ'നായി മാറ്റി. പ്രശ്നത്തിനു പൗരാണികമായ സമാധാനത്തിന്റെ കാലം കഴിഞ്ഞു. പ്രശ്നം ഉത്തരമോ പരിഹാരമോ ഇല്ലാതെ പിന്നെയും ശേഷിച്ചു.

വേദങ്ങളിലെ ദേവീസ്തോത്രങ്ങളിൽ മറ്റൊരാശയമുണ്ട്, അതിതാണ്: 'ഞാൻ പ്രകാശമാണ്. ഞാൻ സൂര്യനിലേയും ചന്ദ്രനിലേയും പ്രകാശമാണ്. സകലജീവികളെയും ഉന്മേഷിപ്പിക്കുന്ന വായു ഞാനാണ്'. പിൽക്കാലത്ത് അംബാരാധനയായി വികസിക്കുന്ന അങ്കുരമിതാണ്. 'അംബാരാധന'കൊണ്ട് പിതാവും മാതാവും തമ്മിൽ വ്യത്യാസം വകവെച്ചിട്ടില്ല. അതിലെ പ്രഥമാശയം 'ശക്തി'യാണ്-സകലജീവികളിലും കുടികൊള്ളുന്ന 'ശക്തി' ഞാനത്രേ.

ശിശു ഭയചകിതനായ മനുഷ്യനാണ്. അവൻ വളർന്നുവളർന്നു ശക്തിയുക്തനായ മനുഷ്യനാകുന്നു. നന്മയും തിന്മയും തമ്മിൽ ആദ്യം വേർതിരിക്കപ്പെട്ടിരുന്നില്ല. ആശയം വികസിച്ചിരുന്നില്ല. ജ്ഞാനം പുരോഗമിച്ചപ്പോൾ 'ശക്തി' പ്രാഥമികാശയമായി ഗണിക്കപ്പെട്ടു. ഓരോ അടിവെപ്പിലും പ്രതിരോധവും പോരാട്ടവുമാണ് ജീവിതത്തിന്റെ നിയമം. രണ്ടു ശക്തികളുടെ - ആഭ്യന്തരമായ ഊർജ്ജത്തിന്റെയും ബാഹ്യമായ പ്രതിരോധത്തിന്റെയും-സംയുക്തഫലമാണ്. നാം ഓരോ അണുവും പ്രവർത്തിച്ചു

കൊണ്ടു മനസ്സിലെ ഓരോവിചാരത്തേയും എതിർക്കുകയാണ്. കാണുന്നതും അറിയുന്നതുമെല്ലാം ഈ രണ്ടു ശക്തികളുടെ സമ്മിളിതഫലമാണ്.

ഈശ്വരനെപ്പറ്റിയുള്ള (ശക്തിസ്വരൂപനെന്ന) ഈ ആശയം നൂതനമായ ഒന്നാണ്. വേദങ്ങളിലെ സ്തോത്രങ്ങളിലെ ഇന്ദ്രനും വരുണനും ഉപാസകന്മാർക്കായി അത്യുത്തമങ്ങളായ വരങ്ങളും അനുഗ്രഹങ്ങളും കോരിച്ചൊരിയുന്നതായി കാണുന്ന മനുഷ്യനെക്കാൾ മാനുഷികമായ ഒരു ഭാവന.

പുതിയ തത്ത്വമിതാണ്. സകലപ്രതിഭാസങ്ങൾക്കും പിമ്പിൽ ഒരേ ശക്തിയാണുള്ളത്. തിന്മയുടെ രൂപത്തിലായാലും ലോകരക്ഷകന്റെ രൂപത്തിലായാലും ശക്തി എല്ലായിടത്തും ഒരേ ശക്തിതന്നെ. ഇതാണ് പുതിയ ഭാവന. പഴയ ഭാവന 'മനുഷ്യനായ ഈശ്വരൻ' എന്നതാണ്. സർവ്വത്ര നിറഞ്ഞിരിക്കുന്ന ഒരു ശക്തിയെപ്പറ്റിയുള്ള ഭാവനയുടെ പ്രഥമവികാസം നാം ഇവിടെകാണുന്നു.

'തിന്മയെ നശിപ്പിക്കുവാൻ രുദ്രൻ ആഗ്രഹിക്കുമ്പോൾ, ഞാൻ അദ്ദേഹത്തിന്റെ വില്ലു കുലയ്ക്കുന്നു.'

അധികം താമസിയാതെതന്നെ ഗീതയിലെ ഈ വചനങ്ങൾ നമുക്കു ലഭിക്കുന്നു. 'അല്ലയോ അർജ്ജുന, സത്തും അസത്തും ഞാനാണ്.* നന്മ ഞാനാണ്, തിന്മയും ഞാനാണ്. സിദ്ധാത്മാക്കളിലെ ശക്തി ഞാനാണ്, ദുഷ്ടാത്മാക്കളിലെ (ദുഷ്ട)ശക്തിയും ഞാനാണ്' എന്നാൽ, വക്താവു ക്ഷണം സത്യം മൂടിക്കെട്ടുന്നു. ഈ ആശയം വീണ്ടും സുപ്താവസ്ഥയിൽ ആണ്ടുപോകയും ചെയ്യുന്നു. 'സദ്വസ്തുക്കളിലെ നന്മ സത്കാര്യങ്ങൾ ചെയ്യുന്നിടത്തോളം ഞാനാണ്'. (എന്നിങ്ങനെ ചുരുക്കുന്നു).

പേഴ്സ്യക്കാരുടെ മതത്തിൽ ചെകുത്താനെപ്പറ്റിയ സങ്കൽപ്പം ഉണ്ടായിരുന്നു. എന്നാൽ ഭാരതത്തിൽ അതുണ്ടായിരുന്നില്ല. പിൽക്കാലത്തെ പുസ്തകങ്ങൾ ഈ പുതിയ ആശയത്തെ മനസ്സിലാക്കിത്തുടങ്ങുന്നതായിക്കാണുന്നു. ലോകത്തു തിന്മയുണ്ട്, അതിന്റെ നേർക്കു കണ്ണടച്ചതുകൊണ്ട് ഫലമില്ല. പ്രപഞ്ചം ഒരു വസ്തുതയാണ്. അതു വാസ്തവമാണെങ്കിൽ അതു നന്മയുടെയും തിന്മയുടെയും ഒരു വലിയ കലർപ്പാണെന്നുള്ളതും വാസ്തവമാണ്. ഭരിക്കുന്നവൻ ആരായാലും അവൻ നന്മയേയും തിന്മയേയും ഭരിക്കണം. ആ ശക്തി നമുക്കു ജീവിക്കാൻ ഇടയാക്കുന്നുവെങ്കിൽ നമുക്കു മരിക്കാനും ഇടയാക്കുന്നു. ചിരിയും കരച്ചിലും ബന്ധുക്കളാണ്. ചിരിയെക്കാൾ കൂടുതൽ കരച്ചിൽ ഈ ലോകത്തുണ്ടുതാനും. പുഷ്പങ്ങളെ ആരു സൃഷ്ടിച്ചു? ഹിമാലയത്തെ ആരു സൃഷ്ടിച്ചു? വളരെ നല്ലവനായ ഒരീശ്വരൻ. എന്റെ പാപങ്ങളും ദൗർബല്യങ്ങളും ആരു സൃഷ്ടിച്ചു–കർമ്മം, ജഗത്താണ് ഇതിന്റെ ഫലമായി വന്നുകൂടുന്നതു. സ്വാഭാവികമായി ജഗത്തിന്റെ നാഥനും ഈശ്വരനായിത്തീരുന്നു.

* സദസച്ചാഹമർജുന. (ഗീത. 9.19)

നന്മയും തിന്മയും പരസ്പരം ഒരു കലർപ്പുമില്ലാതെ തികച്ചും വിഭിന്നങ്ങളായ സത്തകളാണെന്നുള്ള വീക്ഷണം നമ്മെ സഹതാപലേശമില്ലാത്ത മൃഗബുദ്ധികളാക്കുന്നു. കുലാംഗന വാരാംഗനയുടെ സാമീപ്യത്തിൽ ചാടിമാറുന്നു. എന്നാൽ അവൾ മറ്റു ചില വശങ്ങളിൽ നിങ്ങളെക്കാൾ അനേകം മടങ്ങു നല്ലവളാകാം. ഈ വീക്ഷണം ലോകത്ത് അനശ്വരമായ അസൂയയും വിദ്വേഷവും ഉളവാക്കുന്നു. മനുഷ്യന്നും മനുഷ്യന്നും മദ്ധ്യേ, ശാശ്വതമായ ഭിത്തി പണിയുന്നു. അത്തരം ഘോരമായ വീക്ഷണം സാക്ഷാൽ ദുഷ്ടതയെക്കൾ കൂടിയ ദുഷ്ടതയാണ്. നന്മയും തിന്മയും വിഭിന്നസത്തകളല്ല. പിന്നെയോ നന്മയ്ക്കോ വികാസപരിണാമമുണ്ട്– നന്മ കുറവുള്ളതിനെ നാം തിന്മയെന്നു വിളിക്കുന്നു.

ചിലർ പവിത്രാത്മാക്കളും ചിലർ പാപികളുമാണ്. സൂര്യൻ നന്മയുടെയും തിന്മയുടെയും മേൽ ഒരുപോലെ പ്രകാശിക്കുന്നു. വല്ല വ്യത്യാസഗണനയും സൂര്യൻ കാണിക്കുന്നുണ്ടോ.

ഈശ്വരനെ പിതാവായി കാണുന്ന പഴയ ഭാവന, ഈശ്വരൻ സുഖാധിപത്യം വഹിക്കുന്നുവെന്നുള്ള ഹൃദ്യമായ സങ്കൽപ്പത്തോടു ബന്ധപ്പെട്ടതാണ്. വസ്തുതകളെ നിഷേധിക്കാൻ നാം ആഗ്രഹിക്കുന്നു. തിന്മയില്ല. അതു ശൂന്യമാണ്. 'അഹന്ത' തിന്മയാണ്. ഇത് അതിമാത്രം ഉണ്ടുതാനും. 'ഞാൻ' ശൂന്യമാണോ? എന്നെ അങ്ങനെ കാണാൻ ഞാൻ എന്നും ശ്രമിച്ചിട്ടും പരാജയപ്പെടുന്നു.

ഈ ഭാവനകളെല്ലാം തിന്മയിൽനിന്ന് ഓടിപ്പോകാനുള്ള ശ്രമങ്ങളാണ്. എന്നാൽ നാം അതിനെ അഭിമുഖീകരിച്ചേ തീരൂ.* പൂർണ്ണത്തെ അഭിമുഖീകരിക്കുക! ദുഃഖവും തിന്മയും വരുന്ന കാലങ്ങളെ വിട്ടിട്ട്, സുഖവും നന്മയും ഉള്ള കാലത്തുമാത്രം ഈശ്വരന് അർദ്ധസ്നേഹം അർപ്പിക്കുവാൻ ആരോടെങ്കിലും ഞാൻ ഉടമ്പടി ചെയ്തിട്ടുണ്ടോ?

ഒരുവൻ ഒരു വിളക്കിന്റെ പ്രകാശത്തിൽ ഒരു കള്ളപ്രമാണം ചമയ്ക്കുന്നു. അപരൻ ക്ഷാമനിവാരണത്തിനു നൽകാനായി ആയിരം ഡോളറിന്റെ ചെക്ക് ഒപ്പിടുന്നു. വിളക്കു രണ്ടുപേരുടെയും മേൽ ഒരുപോലെ വ്യത്യാസഗണന കൂടാതെ പ്രകാശിപ്പിക്കുന്നു. പ്രകാശത്തിനു തിന്മബോധമില്ല. നിങ്ങളും ഞാനും അതിനെ നന്മയോ തിന്മയോ ആക്കിത്തീർക്കുന്നു.

ഈ ആശയത്തിന് ഒരു പുതിയ പേരു വേണം. അതിനെ 'അമ്മ' എന്നു വിളിക്കുന്നു, എന്തെന്നാൽ വളരെപ്പേരുണ്ട്, ഒരു ദേവതാപദത്തിലേയ്ക്കുയർത്തപ്പെട്ട ഒരു സ്ത്രീലേഖികയോടൊപ്പമാണ്, വാച്യാർത്ഥത്തിൽത്തന്നെ, അതുത്ഭവിച്ചത്. അതിനുശേഷം 'സാംഖ്യദർശന'മുണ്ടായി അതിൽ സകലശക്തിയും സ്ത്രീരൂപമാണ്. കാന്തം നിശ്ചലമായിരിക്കുന്നു. ഇരുമ്പുചീളുകൾ ചലിക്കുന്നു.

*അതിസൗമ്യാതിരൗദ്രായൈ നതാസ്തസ്യൈ നമോ നമഃ. (ദേവീമഹാത്മ്യം 5. 13)

സ്ത്രീത്വത്തിന്റെ അത്യുന്നതനിദർശനം (ഭാരതത്തിൽ)'അമ്മ'യാണ്– 'സഹധർമ്മിണി'യെക്കാളും ഉയർന്നത്. ഭാര്യയും കുട്ടികളും ഒരുവനെ ഉപേക്ഷിച്ചെന്നു വരാം. എന്നാൽ അമ്മ ഒരിക്കലും അങ്ങനെ ചെയ്യില്ല. അമ്മ എന്നും ഒന്നുപോലെയാണ്–എന്നുമാത്രമല്ല, തന്റെ കുഞ്ഞിനെ കൂടുതലായി സ്നേഹിച്ചെന്നു വരാം. അമ്മ, കച്ചവടസ്വഭാവമേശാത്ത, ഒരിക്കലും നശിക്കാത്ത, കറയറ്റ, സ്നേഹത്തെ പ്രതിനിധാനം ചെയ്യുന്നു. അത്തരം സ്നേഹം ആർക്കാണുണ്ടാവുക? അമ്മയക്കുമാത്രം, പുത്രന്നോ പുത്രിക്കോ ഭാര്യക്കോ അതു സാദ്ധ്യമല്ല.

'എല്ലായിടത്തും അഭിവ്യക്തമാകുന്ന ശക്തി ഞാനാകുന്നു' എന്ന് ജഗജ്ജനനി പറയുന്നു. ഈ പ്രപഞ്ചത്തെ ആവിഷ്കരിക്കുന്ന അവൾതന്നെ തുടർന്ന് അതിന്റെ വിനാശത്തേയും സംഭവിപ്പിക്കുന്ന ആ അമ്മ. വിനാശം സൃഷ്ടിയുടെ പ്രാരംഭംമാത്രമാണെന്നു പറയേണ്ടല്ലോ. കുന്നിന്റെ ഉച്ചി അടുത്ത താഴ്വരയുടെ ആരംഭമത്രേ.

ധൈര്യം കൊള്ളുക. വസ്തുതകളെ വസ്തുതകളായി നേരിടുക. തിന്മയെ ഭയന്ന് എല്ലായിടവും ഓടിനടക്കരുത്. തിന്മകൾ തിന്മകൾതന്നെ. അതുകൊണ്ടെന്ത്?

എന്തായാലും ഇതൊക്കെ അമ്മയുടെ വിനോദം, ലീലമാത്രമാണ്. ഗൗരവമായിട്ടൊന്നുമില്ല. സർവ്വശക്തയ്ക്ക് എന്തു പ്രേരകമാണുള്ളത്? ജഗത്തിനെ സൃഷ്ടിക്കാൻ അമ്മയെ പ്രേരിപ്പിച്ചതെന്ത്? അവൾക്ക് എന്തെങ്കിലും ലക്ഷ്യമുണ്ടായിരിക്കാൻ വയ്യ. എന്തുകൊണ്ടെന്നാൽ ലക്ഷ്യമെന്നു വ്യവഹരിക്കാവുന്നതു ഇതുവരെ കൈവരാത്തതിനെയാണ്. പിന്നെയെന്തിനാണീ സൃഷ്ടി? വെറും നേരംപോക്ക്, വിനോദം. നാം ഇതു വിസ്മരിച്ചു വഴക്കുകൂടുകയും കഷ്ടപ്പെടുകയും ചെയ്യുന്നു. നാം അമ്മയുടെ കളിത്തോഴരത്രേ.

കുഞ്ഞിനെ വളർത്താൻ അമ്മ സഹിക്കുന്ന യാതനകൾ നോക്കുക. അവൾക്കതു ആനന്ദകരമാണോ? നിശ്ചയമായും അവൾ ഉപവാസങ്ങളനുഷ്ഠിക്കുന്നു, പ്രാർത്ഥനകൾ നടത്തുന്നു, ഉറക്കമിളയ്ക്കുന്നു, അവൾ മറ്റേതൊരു വസ്തുവിനെക്കാളും അതിനെ സ്നേഹിക്കുന്നു. എന്തുകൊണ്ട്? സ്വാർത്ഥമില്ലാത്തതുകൊണ്ട്.

സന്തോഷം വന്നുചേരും–നല്ലത്, ആരു വിലക്കുന്നു? സന്താപം വന്നുചേരും–അതിനും സ്വാഗതം. ഒരു കൊതുകു ഒരു കാളയുടെ കൊമ്പിന്മേൽ ഇരിക്കയായിരുന്നു. കുറേക്കഴിഞ്ഞപ്പോൾ അവന്റെ മനസ്സാക്ഷി അവനെ കുറ്റപ്പെടുത്തി. അവൻ കാളയോടു പറഞ്ഞു: 'ഹേ, കാളമൂപ്പരേ, ഞാൻ ഇവിടെ ഇരിക്കാൻ തുടങ്ങിയിട്ടു കുറച്ചേറെ നേരമായി. ഒരു പക്ഷേ ഞാൻ നിങ്ങളെ ശല്യപ്പെടുത്തുകയാവാം. ഞാൻ ഖേദിക്കുന്നു. ഞാൻ പോയ്ക്കൊള്ളാം.' എന്നാൽ കാളപറഞ്ഞു: 'ഹേയ്, ഒട്ടുമില്ല. നിങ്ങൾ സകുടുംബം വന്ന് എന്റെ കൊമ്പിന്മേൽ പാർത്തുകൊള്ളുക. നിങ്ങളിൽനിന്നു എനിക്കെന്തു ശല്യമുള്ളു?' എന്തുകൊണ്ട് ദുഃഖങ്ങളോടു നമുക്കു ഈ വിധം പറഞ്ഞുകൂടാ. ധീരനാകൽ അമ്മയിൽ ശ്രദ്ധാലുവാകലാണ്.

'ഞാൻ ജീവിതമാണ്, ഞാൻ മരണവുമാണ്'. അവളുടെ നിഴലുകളത്രേ ജീവിതവും മരണവും. എല്ലാ സുഖങ്ങളിലുമുള്ള സുഖം അവളാകുന്നു. എല്ലാ ദുഃഖങ്ങളിലുമുള്ള ദുഃഖവും അവളാകുന്നു. ജീവിതം വരുന്നെങ്കിൽ അത് അമ്മയാണ്. മരണം വരുന്നെങ്കിൽ അതും അമ്മയാണ്. സ്വർഗ്ഗം വരുന്നെങ്കിൽ അവിടെ അമ്മയുണ്ട്. നരകം വരുന്നെങ്കിൽ അവിടെയും അമ്മയുണ്ട്. മുങ്ങിക്കൊള്ളുക! ഇതു കണ്ടറിയാനുള്ള ക്ഷമയോ വിശ്വാസമോ നമുക്കില്ല. തെരുവിലെ മനുഷ്യനെ നാം വിശ്വസിക്കും. എന്നാൽ നാം ഒരിക്കലും വിശ്വസിക്കാത്തതായി പ്രപഞ്ചത്തിൽ ഒരു സത്തയുണ്ട്-അതാണീശ്വരൻ. നാം ഇഷ്ടപ്പെടുന്ന വഴിക്കു പ്രവർത്തിക്കുന്ന വേളയിൽ മാത്രം നാം അവിടുത്തെ വിശ്വസിക്കും. എന്നാൽ, തുടരെത്തുടരെയുള്ള പ്രഹരങ്ങളേറ്റ്, സ്വയം പര്യാപ്തനായ ഈ മനസ്സു മരിക്കുന്ന ഒരു കാലം വരും. നാം ചെയ്യുന്ന ഏതിലും അഹന്ത ഫണമുയർത്തുന്നു. അതിനാൽ മാർഗ്ഗം കണ്ടകാകീർണ്ണമായിരിക്കുന്നതിൽ നാം സന്തോഷിക്കുന്നു. മുള്ളുകൾ സർപ്പഫണത്തെ അടിച്ചുതാഴ്ത്തുമല്ലോ.

ഒടുവിൽ ആത്മസമർപ്പണം വരും. അപ്പോൾ നമുക്ക് അമ്മയ്ക്കായി, സമ്പൂർണ്ണം നിവേദിക്കാൻ കഴിയും. ദുഃഖം വരുന്നെങ്കിൽ സ്വാഗതം. സുഖം വരുന്നെങ്കിൽ സ്വാഗതം. പിന്നെ, നാം ഈ പ്രേമത്തിലെത്തുന്നതോടെ, നമ്മുടെ എല്ലാ വക്രതകളും നേരെയാക്കപ്പെടും. ബ്രാഹ്മണനെയും ചണ്ഡാലനെയും ശ്വാവിനെയും നാം അഭേദമായി കാണും. ജഗത്തിനെ മുഴുവൻ സമദൃഷ്ടിയോടെ കാണുകയും പക്ഷഭേദമില്ലാതെ അനശ്വരപ്രേമത്തോടെ സ്നേഹിക്കുകയും ചെയ്യുന്നതുവരെ നമുക്കു കിട്ടേണ്ടതു വീണ്ടും വീണ്ടും കിട്ടാതെ പോകുന്നു, പിന്നെയോ, എല്ലാം മാഞ്ഞുകഴിഞ്ഞിരിക്കും. സമവും അനന്തവും നിത്യവുമായ മാതാവിനെ നാം കാണുകയും ചെയ്യും.

## 22

## നാരദഭക്തിസൂത്രങ്ങൾ[1]

### ഒന്നാമധ്യായം

1. ഭക്തി ഈശ്വരനോടുള്ള പരമപ്രേമമത്രേ.

2. അതു പ്രേമമാമൃതമാണ്.

3. ഇതു ലഭിച്ച മനുഷ്യൻ സിദ്ധനും അമൃതനും നിത്യതൃപ്തനുമാകുന്നു.

4. ഈ ഭക്തി ലഭിക്കുന്ന മനുഷ്യനു പിന്നീടു കാംക്ഷയില്ല. ഒന്നിലും അസൂയയില്ല. കഴമ്പില്ലാത്ത കാര്യങ്ങളിൽ അഭിരുചിയില്ല.

---

1 അമേരിക്കയിൽ വെച്ച് സ്വാമിജി പറഞ്ഞുകൊടുത്തെഴുതിച്ച ഒരു സ്വതന്ത്രവിവർത്തനം, മൂലസൂത്രങ്ങൾ ഒടുവിൽ അനുബന്ധമായി ചേർത്തിട്ടുണ്ട്.

5. ഇതറിഞ്ഞു മനുഷ്യൻ ആത്മാനന്ദനിർഭരനും പ്രശാന്തനുമാകുന്നു. ഈശ്വരനിൽമാത്രം രമിക്കയും ചെയ്യുന്നു.

6. അതു കാമപുരണത്തിനുപയോഗപ്പെടുത്താവതല്ല. എന്തെന്നാൽ അത് സ്വയം സകലകാമങ്ങളുടെയും നിരോധനമത്രേ.

7. സന്ന്യാസമെന്നത് ലൗകികവും വൈദികവുമായ ആരാധനാരീതികളെ ഉപേക്ഷിക്കലാണ്.

8. ഈശ്വരന്നായി തികച്ചും ആത്മാർപ്പണം ചെയ്തവനാണ് ഭക്തസന്ന്യാസി. പ്രേമത്തിനെതിരായതെന്തും അയാൾ തിരസ്കരിക്കുന്നു.

9. മറ്റുസകല ആശ്രയങ്ങളേയും തള്ളി അയാൾ ഈശ്വരനെ ആശ്രയിക്കുന്നു.

10. ജീവിതദാർഢ്യം വരാത്തിടത്തോളം ശാസ്ത്രത്തെ അനുസരിക്കണം.

11. അല്ലാഞ്ഞാൽ, സ്വാതന്ത്ര്യത്തിന്റെ പേരിൽ തിന്മ ചെയ്തേക്കാമെന്ന അപകടമുണ്ട്.

12. പ്രേമം രൂഢമൂലമാകുമ്പോൾ, ജീവസന്ധാരണത്തിനു വേണ്ടതിൽക്കവിഞ്ഞുള്ള ലൗകികവ്യാപാരങ്ങൾപോലും ഉപേക്ഷിക്കപ്പെടുന്നു.

13. ഭക്തിക്കു പല നിർവ്വചനങ്ങളും ഉണ്ടായിട്ടുണ്ട്. എന്നാൽ നാരദൻ ഭക്തിക്കു നൽകിയ ലക്ഷണങ്ങളിവയാണ്. വിചാരങ്ങളും വാക്കുകളും കർമ്മങ്ങളും സമ്പൂർണ്ണം ഈശ്വരാർപ്പിതമാകയും ഈശ്വരനെപ്പറ്റിയുള്ള അത്യൽപ്പവിസ്മരണത്തിലും പരമവ്യാകുലത ഉണ്ടാകയും ചെയ്യുമ്പോൾ ഭക്തി ഉണ്ടായിത്തുടങ്ങി എന്നു പറയാം.

14. ഗോപിമാർക്കുണ്ടായിരുന്നതുപോലെ.

15. എന്തെന്നാൽ, അവർ ഈശ്വരനെ പ്രിയതമനായി ആരാധിച്ചെങ്കിലും ഒരിക്കലും അവിടുത്തെ ഐശ്വരസ്വരൂപം വിസ്മരിച്ചില്ല.

16. അല്ലായിരുന്നെങ്കിൽ അതു ചാരിത്രഭംഗമെന്ന പാപമായേനെ.

17. ഇതു പ്രേമത്തിന്റെ പരമോൽകൃഷ്ടഭാവമാണ്. എന്തെന്നാൽ ഇവിടെ എല്ലാ മാനുഷികപ്രേമബന്ധങ്ങളിലും കാണാറുള്ള പ്രതിപ്രതീക്ഷലേശവുമില്ല.

## രണ്ടാമദ്ധ്യായം

1. ഭക്തി കർമ്മത്തെക്കാളും ജ്ഞാനത്തെക്കാളും (രാജ)യോഗത്തെക്കാളും ശ്രേഷ്ഠമാണ്. എന്തെന്നാൽ ഭക്തിതന്നെ അതിന്റെ ഫലം (ലക്ഷ്യം) കാരണം ഭക്തി (ഒരേ സമയം) മാർഗ്ഗവും ലക്ഷ്യവും രണ്ടുമാകുന്നു.

2. ഭക്ഷണത്തെ അറിഞ്ഞിട്ടോ കണ്ടിട്ടോ ഒരുവനു വിശപ്പു ശമിപ്പിക്കാൻ കഴിയാത്തതുപോലെ ഈശ്വരനെപ്പറ്റിയ അറിവുകൊണ്ടോ അഥവാ ഈശ്വരദർശനംകൊണ്ടുതന്നെയോ, ഭക്തി ആവിർഭവിക്കാത്തി

ടത്തോളം, ഒരുവന് ഉപശമമുണ്ടാകുന്നില്ല. അതിനാൽ ഭക്തിയത്രേ പരമോന്നതമായ കാര്യം.

## മൂന്നാമദ്ധ്യായം

ആചാര്യന്മാർ ഭക്തിയെപ്പറ്റി ഇപ്രകാരം പറഞ്ഞിരിക്കുന്നു:

1. ഈ ഭക്തി വേണ്ടവൻ ഇന്ദ്രിയഭോഗങ്ങളും ജനസംഗംതന്നെയും വെടിയണം.

2. രാപകൽ അയാൾ മറ്റൊന്നിനെപ്പറ്റിയും ചിന്തിക്കാതെ ഭക്തിചിന്തയിൽത്തന്നെ മുഴുകിയിരിക്കണം.

3. ഈശ്വരനെപ്പറ്റി പാടുകയോ പറയുകയോ ചെയ്യുന്നിടത്തു ഭക്തൻ പോകണം.

4. ഭക്തിയുടെ മുഖ്യഹേതു ഒരു മഹാത്മാവിന്റെ കൃപയാണ്.

5. മഹാത്മാവിന്റെ സമ്പർക്കം ദുർലഭമാണ്.ആത്മമോക്ഷം നിസ്സംശയം അരുളുന്നതുമാണ്.

6. ഈശ്വരകൃപകൊണ്ടാണ് അത്തരം ഗുരുക്കന്മാരെ ലഭിക്കുന്നത്.

7. ഈശ്വരനും ഈശ്വരജനങ്ങളും തമ്മിൽ ഭേദമില്ല.

8. അതിനാൽ അതു (മഹത്സംഗം) തന്നെ തേടിക്കൊൾക.

9. ദുഃസംഗം എല്ലായ്പ്പോഴും ത്യജിക്കേണ്ടതാണ്.

10. എന്തുകൊണ്ടെന്നാൽ അത്, കാമം, ക്രോധം, മോഹം, ലക്ഷ്യവിസ്മൃതി, ബുദ്ധി(ഇച്ഛാശക്തി)നാശം, സർവ്വനാശം ഇവയിലേക്ക് നയിക്കുന്നു.

11. ഈ വിക്ഷേപങ്ങൾ പ്രാരംഭത്തിൽ ചെറുതരംഗങ്ങളായിരിക്കാം. എന്നാൽ ദുഃസംഗം അവയെ ഒടുവിൽ സമുദ്രസമാനം വിജ്രംഭിപ്പിക്കും.

12. ആരാണ് മായയെ തരണം ചെയ്യുന്നത്? സംഗമെല്ലാം ത്യജിക്കുന്നവൻ, മഹാനുഭവന്മാരെ സേവിക്കുന്നവൻ, ഏകാന്തതയിൽ വസിക്കുന്നവൻ, ലോകബന്ധനങ്ങളൊക്കെ ഛേദിക്കുന്നവൻ ത്രിഗുണങ്ങളെ അതിക്രമിക്കുന്നവൻ, ജീവസന്ധാരണത്തിനുകൂടി ഈശ്വരനെമാത്രം ആശ്രയിക്കുന്നവൻ.

13. കർമ്മഫലം ത്യജിക്കുന്നവൻ, സകലകർമ്മങ്ങളേയും സന്ന്യസിക്കുന്നവൻ, സുഖദുഃഖദ്വന്ദ്വങ്ങളെ വെടിയുന്നവൻ, വേദങ്ങളെയും സന്ന്യസിച്ച് ഈശ്വരനിൽ അവിച്ഛിന്നമായ ആ അനുരാഗം സമ്പാദിക്കുന്നവൻ.

14. അവൻ ഈ സരിത്തിനെ തരണം ചെയ്യുന്നു. തരണം ചെയ്യാൻ മറ്റുള്ളവരെ സഹായിക്കയും ചെയ്യുന്നു.

## നാലാമദ്ധ്യായം

1. പ്രേമസ്വരൂപം അനിർവ്വചനീയമത്രേ.

2. താൻ ആസ്വദിക്കുന്നതു പറഞ്ഞറിയിക്കാൻ മൂകനായ മനുഷ്യനു

സാധിക്കുന്നില്ല. എന്നാൽ ചേഷ്ടകൾ അയാളുടെ അനുഭവത്തെ വെളി വാക്കുന്നു. അതുപോലെ, ഈ പ്രേമത്തെ വാക്കുകൾകൊണ്ടു പറഞ്ഞ റിയിക്കുവാൻ മനുഷ്യനു കഴിയുന്നില്ല. എന്നാൽ, അയാളുടെ ചേഷ്ട കൾ അതു വെളിവാക്കുന്നു.

3. ചുരുക്കം ചില വ്യക്തികളിൽ അതു പ്രകാശിതമാകുന്നു.

4. പ്രേമം ഗുണരഹിതവും കാമനാരഹിതവും പ്രതിക്ഷണവർദ്ധമാനവും അവിച്ഛിന്നവും സൂക്ഷ്മതമവും അനുഭവരൂപവുമാണ്.

5. ഈ പ്രേമം കൈവന്നവൻ എല്ലായിടത്തും അതുതന്നെ കാണുന്നു,അതുതന്നെ കേൾക്കുന്നു. അതുതന്നെ പറയുന്നു. അതുതന്നെ വിചാരിക്കുന്നു.

6. ഗുണങ്ങളുടേയും (ഭക്തന്റെ മാനസിക)അവസ്ഥകളുടേയും ഭേദമനുസരിച്ച് ഈ പ്രേമം പലവിധത്തിൽ പ്രകടമാകുന്നു.

7. ത്രിഗുണങ്ങൾ-തമസ്സ് (മന്ദത, ജാഡ്യം), രജസ്സ്-അസ്വസ്ഥത, കർമ്മോന്മുഖത), സത്ത്വം (ശാന്തത, നൈർമ്മല്യം). അവസ്ഥകൾ-ആർത്തൻ (ദുഃഖി), അർത്ഥാർത്ഥി (എന്തെങ്കിലും വേണ്ടവൻ), ജിജ്ഞാസു (സത്യാന്വേഷി), ജ്ഞാനി (അറിഞ്ഞവൻ) ഇവയാകുന്നു.

8. ഇവയിൽ പിമ്പുള്ളവ മുമ്പുള്ളവയെക്കാൾ ശ്രേഷ്ഠതരമത്രേ.

9. ഭക്തിയാണ് ഏറ്റവും എളുപ്പമായ ആരാധനാമാർഗ്ഗം.

10. അതിന്റെ പ്രമാണം അതുതന്നെ. അതിനു മറ്റു പ്രമാണം വേണ്ടതില്ല.

11. അതു ശാന്തിസ്വരൂപവും പരമാനന്ദസ്വരൂപവുമാണ്.

12. ഭക്തി ആരെയും-സാമാന്യജനങ്ങളുടെ ആരാധനാരീതികളുൾപ്പെടെ-ഒന്നിനെയും ദ്രോഹിക്കാനുദ്ദേശിക്കുന്നില്ല.

13. കാമം, നിരീശ്വരവാദം, സ്വന്തശത്രുക്കൾ ഇവയെക്കുറിച്ചുള്ള കഥയേ കേൾക്കരുത്.

14. അഭിമാനം, ഡംഭ് മുതലായവ വെടിയണം.

15. ഈ വികാരങ്ങളെ നിയന്ത്രിക്കാനാവില്ലെങ്കിൽ, അവയെ ഈശ്വരനിലാക്കുക. നിങ്ങളുടെ സകലകർമ്മങ്ങളും അവിടേയ്ക്കർപ്പിക്കുകയും ചെയ്യുക.

16. പ്രേമം, പ്രേമി, പ്രേഷ്ഠൻ എന്നീ ത്രയത്വത്തെ ലയിപ്പിച്ച് ഈശ്വരന്റെ നിത്യദാസനോ നിത്യകാന്തയോ ആയി അവിടുത്തെ ഉപാസിക്കുക. ഈശ്വരനിൽ പ്രേമാർപ്പണം ചെയ്യുക.

## അഞ്ചാമദ്ധ്യായം

1. ഈശ്വരനിൽ ഏകാന്തമായ ഭക്തിയാണ് ഏറ്റവും ഉൽകൃഷ്ടം.

2. അത്തരം ഭക്തന്മാർ ഈശ്വരനെപ്പറ്റി പറയുമ്പോൾ അവരുടെ തൊണ്ടയിടറുന്നു. അവർ ചിരിക്കുകയും കരയുകയും ചെയ്യുന്നു. അവരാണ്

തീർത്ഥങ്ങളെ തീർത്ഥീകരിക്കുന്നത്. അവർ കർമ്മങ്ങളെ സൽക്കർമ്മങ്ങളാക്കുന്നു. ശാസ്ത്രങ്ങളെ സച്ഛാസ്ത്രങ്ങളാക്കുന്നു. എന്തെന്നാൽ അവർ ഈശ്വരനിർഭരരാണ്.

3. ഒരുവൻ ഈശ്വരനെമാത്രം പ്രേമിക്കുമ്പോൾ അയാളുടെ പിതൃക്കൾ മോദിക്കുന്നു, ദേവന്മാർ നൃത്തം ചെയ്യുന്നു, ഭൂമി സനാഥയുമാകുന്നു.

4. അത്തരം ഭക്തന്മാർക്ക് ജാതി-ലിംഗ-വിദ്യാ-രൂപ-കുല-ധനഭേദമില്ല.

5. എന്തെന്നാൽ, അവരെല്ലാവരും ഈശ്വരന്റെ ആളുകളാണ്.

6. വാദങ്ങൾ വർജ്ജിക്കണം.

7. എന്തെന്നാൽ അവയ്ക്കൊരവസാനമില്ല. അവ ഒരു നിയതഫലത്തിൽ എത്തിക്കുന്നുമില്ല.

8. ഈ ഭക്തിയെ പ്രതിപാദിക്കുന്ന ശാസ്ത്രങ്ങൾ വായിക്കണം. വർദ്ധിപ്പിക്കുന്ന കർമ്മങ്ങളനുഷ്ഠിക്കണം.

9. സുഖദുഃഖങ്ങളേയും ലാഭനഷ്ടങ്ങളെയും ഉളവാക്കുന്ന എല്ലാ ആഗ്രഹങ്ങളേയും ഉപേക്ഷിച്ച്, ദിവാനിശം ഈശ്വരനെ ഭജിക്കണം. ഒരു നിമിഷവും വ്യർത്ഥമാക്കരുത്.

10. അഹിംസ, സത്യം, ശൗചം, ദയ ഈശ്വരവിശ്വാസം ഇവ നിത്യം പാലിക്കേണ്ടതാണ്.

11. മറ്റു സകലചിന്തകളും വെടിഞ്ഞ്, സർവ്വഭാവേന അഹോരാത്രം ഭഗവാനെത്തന്നെ ഭജിക്കണം. ഇങ്ങനെ രാപകൽ ഭജിക്കപ്പെടുമ്പോൾ, അവിടുന്നു സ്വയം ആവിർഭവിച്ച് ഭക്തന്മാർക്ക് (താൻ ഉണ്ടെന്നുള്ള) അനുഭവത്തെ നൽകുന്നു.

12. ഭൂത-വർത്തമാന-ഭാവികളിൽ ഭക്തിയത്രേ ഏറ്റവും ശ്രേഷ്ഠം.

ഇപ്രകാരം പുരാതനാചാര്യന്മാരെ അനുസരിച്ചു ജനജൽപ്പനിർഭയരായി, ഭക്തിസിദ്ധാന്തം ഉപദേശിക്കുവാൻ നാം ധൈര്യപ്പെട്ടു.

## 23

## ഭക്തിമാർഗ്ഗം.

(1895 നവംബർ 16-ന് ലണ്ടനിൽ ചെയ്ത ഒരു പ്രസംഗത്തിന്റെ കുറിപ്പുകൾ)

സാക്ഷാൽക്കാരത്തിന്റെ അഗാധതലങ്ങളിൽ ചെന്നെത്തുംമുമ്പായി പ്രതീകങ്ങളിലും ചടങ്ങുകളിലും കൂടി കടന്നുപോകേണ്ടതുണ്ടെങ്കിലും ഭാരതത്തിൽ ഞങ്ങൾ പറയാറുണ്ട്: 'ഒരു സമ്പ്രദായത്തിൽ ജനിക്കുന്നതു നല്ലതാണ്. പക്ഷേ അതിൽ മരിക്കുന്നതു ചീത്തയാണ്' എന്ന്. തൈമരത്തെ ചുറ്റും വേലികെട്ടി സംരക്ഷിക്കേണ്ടതുണ്ട്. എന്നാൽ അതു മരമാ

യിത്തീരുമ്പോൾ വേലി ഒരു തടസ്സമാവും. അതിനാൽ പഴയ ചടങ്ങുകളെ അധിക്ഷേപിച്ചു തള്ളിക്കളയേണ്ട കാര്യമില്ല. മതവിഷയത്തിൽ വളർച്ചയുണ്ടെന്നു നാം വിസ്മരിക്കുന്നു.

പ്രാരംഭത്തിൽ നാം ഒരു സഗുണേശ്വരനെ ഭാവന ചെയ്യുന്നു. എന്നിട്ട് അവിടുത്തെ സ്രഷ്ടാവെന്നും സർവ്വശക്തനെന്നും സർവ്വജ്ഞനെന്നും മറ്റും വിളിക്കുന്നു. എന്നാൽ പ്രേമം അങ്കുരിക്കുമ്പോൾ ഈശ്വരൻ പ്രേമസ്വരൂപൻമാത്രമാണ്. പ്രേമനിർഭരനായ ഉപാസകൻ ഈശ്വരൻ എങ്ങനെയുള്ളവനാണെന്നു തിരക്കുന്നില്ല. എന്തെന്നാൽ അയാൾക്കു ഈശ്വരനിൽനിന്നു ഒന്നും ആവശ്യമില്ല. 'ഞാനൊരു യാചകനല്ല' എന്നാണ് ഭാരതത്തിലെ ഒരു ഭക്തമഹാത്മാവു പറയുന്നത്. ഭക്തൻ ഈശ്വരനെ ഭയപ്പെടുന്നുമില്ല. ഒരു മനുഷ്യനെ എന്നപോലെ അവിടുത്തെ സ്നേഹിക്കുക മാത്രം ചെയ്യുന്നു.

പ്രേമത്തിലധിഷ്ഠിതമായ ചില ഉപാസനാസമ്പ്രദായങ്ങൾ ഇവയാണ്: (1) ശാന്തം-സഹായം പ്രതീക്ഷച്ച് ഈശ്വരനെ പിതൃസമാനം കരുതിപ്പോരുന്ന സാധാരണപ്രശാന്തപ്രേമം. (2) ദാസ്യം-സേവനത്തിന്റെ ആദർശം -ഈശ്വരനെ ശിക്ഷാരക്ഷാധികാരങ്ങളോടുകൂടിയ യജമാനനായോ സേനാധിപനായോ രാജാവായോ കരുതുന്നത്. (3) വാത്സല്യം-ഈശ്വരനെ സന്താനമായി ഭാവന ചെയ്യുക. ഭാരതത്തിൽ അമ്മ കുട്ടിയെ ഒരിക്കലും ശിക്ഷിക്കാറില്ല. ഈ ഓരോ ഘട്ടത്തിലും ആരാധകൻ ഈശ്വരനെപ്പറ്റി ഒരാദർശം കൈക്കൊള്ളുകയും അതിനെ അനുവർത്തിക്കയും ചെയ്യുന്നു. (4) സഖ്യം അഥവാ സുഹൃദ്ഭാവം-ഇവിടെ ഭയമില്ല. സമത്വം, അതിപരിചയം എന്നീ ഭാവങ്ങളാണുള്ളത്. ഈശ്വരനെ സ്നേഹിതനായും കളിത്തോഴനായും കരുതി ആരാധിക്കുന്ന കറേ ഹിന്ദുക്കളുണ്ട്. (5) മധുരഭാവം-ഭാര്യഭർത്താക്കന്മാർ തമ്മിലുള്ള പ്രേമം. സെന്റ് തെരേസയും പ്രേമോന്മത്തരായിരുന്ന പുണ്യവാളന്മാരും ഇതിനുദാഹരണങ്ങളാണ്. പേഴ്സ്യക്കാർ ഈശ്വരനെ ഭാര്യയായി സങ്കൽപ്പിച്ചിരുന്നു. ഹിന്ദുക്കൾ ഭർത്താവായും. ഈശ്വരമണവാളൻ മാത്രമാണ് സർവ്വസ്വവും എന്നുദ്ഘോഷിച്ചിരുന്ന റാണി മീരാബായിയുടെ കഥ ഇവിടെ അനുസ്മരണീയമാണ്. ചിലർ ഈ ഭാവനയെ അതിന്റെ പാരമ്യത്തിൽ കൊണ്ടുചെന്ന് ഈശ്വരനെ 'ശക്ത'നെന്നോ 'പിതാ'വെന്നോ വിളിക്കുന്നതുതന്നെ അവഹേളനമാണെന്നു കരുതുന്നു. ഈ ഉപാസനയുടെ ഭാഷ ശൃംഗാരമയമാണ്. ചിലർ അവിഹിതകാമത്തിന്റെ ഭാഷയും ഉപയോഗിക്കുന്നു. ശ്രീകൃഷ്ണന്റെയും ഗോപിമാരുടെയും കഥ ഈ ഇനത്തിൽപ്പെടുന്നു. ഇതെല്ലാം ഉപാസകന്റെ അധഃപതനത്തെ ലക്ഷീകരിക്കുന്നതായി ഒരുപക്ഷേ നിങ്ങൾക്കു തോന്നാം. അതങ്ങനെതന്നെ. എങ്കിലും അനവധി വിശുദ്ധാത്മാക്കൾ ഇതിനാൽ ഉയർത്തപ്പെട്ടിട്ടുണ്ട്. മനുഷ്യസ്ഥാപനങ്ങളൊന്നും അഴിമതിക്കും അധഃപതനത്തിനും അതീതമല്ലല്ലോ. യാചകന്മാരുണ്ടെന്നു

വെച്ച്, നിങ്ങൾ ഒന്നും പചിക്കില്ലേ? തസ്കരന്മാരുണ്ടെന്നു വെച്ച്, നിങ്ങൾ ഒന്നും പരിഗ്രഹിക്കില്ലേ? ‘അല്ലയോ പ്രേമസർവ്വസ്വമേ, നിന്റെ ഒരധര ചുംബനം ഒന്നാസ്വദിച്ചപ്പോഴേക്ക്, എന്നെ ഉന്മത്തനാക്കിയിരിക്കുന്നു.’

ഈ ആശയത്തിന്റെ ഫലം ഒരുവന് ഒരു വിശേഷമതസമ്പ്രദായത്തിലും മേലാൽ ഒതുങ്ങിനിൽക്കാനോ, ചടങ്ങുകളെ സഹിക്കാനോ കഴിവില്ലെന്നതാണ്. ഭാരതത്തിൽ മതം മോക്ഷത്തിലവസാനിക്കുന്നു. എന്നാൽ ഭക്തൻ ഈ മോക്ഷംപോലും തിരസ്കരിക്കുന്നു. സർവ്വവും പ്രേമം, പ്രേമത്തിനായിട്ട്.

എല്ലാറ്റിനും ഒടുവിലായിട്ടാണ് അഭേദപ്രേമം. ഒരു പ്രേമി തന്റെ പ്രേഷ്ഠന്റെ വാതിൽക്കൽ ചെന്നു മുട്ടുന്ന കഥയാണ് ഒരു പേഴ്സ്യൻ കവിതയുടെ പ്രതിപാദ്യം. ‘നിങ്ങളാര്?’ എന്നവൾ ചോദിച്ചു. ‘ഞാൻ ഇന്നാര്, നിന്റെ പ്രിയതമൻ’ എന്നവൻ ഉത്തരം പറഞ്ഞു. ‘പോയ്ക്കോളൂ എനിക്ക് അങ്ങനെ ആരേയും അറിവില്ല’ എന്നുമാത്രമാത്രമായിരുന്നു അവളുടെ മറുപടി. ഒടുവിൽ നാലാമത്തെ പ്രാവശ്യം അവളുടെ ചോദ്യത്തിനുത്തരമായി, ‘ഹേ പ്രേമസർവ്വസ്വമേ, ഞാൻ നീതന്നെ. അതുകൊണ്ട് നീ എനിക്കുവേണ്ടി തുറക്കൂ’ എന്നുവൻ പറഞ്ഞു. വാതിൽ തുറക്കുകയും ചെയ്തു.

ഒരു വലിയ വിശുദ്ധാത്മാവ് ഒരു യുവതിയുടെ ഭാഷയിൽ പ്രേമത്തെ ഇപ്രകാരം വർണ്ണിക്കയുണ്ടായി. ‘നാലു കണ്ണുകൾ കൂട്ടിമുട്ടി. രണ്ട് ആത്മാക്കളിൽ ചില പരിവർത്തനങ്ങൾ സംഭവിച്ചു. ഇപ്പോൾ അവനൊരു പുരുഷനും ഞാനൊരു സ്ത്രീയുമാണോ അഥവാ അവനൊരു സ്ത്രീയും ഞാനൊരു പുരുഷനുമാണോ എന്നു പറയുവാൻ ഞാനാളല്ല. ഇത്രയേ എനിക്കറിയാവൂ-രണ്ടാത്മാക്കൾ ഉണ്ടായിരുന്നു, പ്രേമം വന്നു, അവയെ ഒന്നാക്കി’.

ഏറ്റവും ഉന്നതമായ പ്രേമത്തിൽ ആത്മാക്കൾ തമ്മിൽമാത്രമാണ്. യോഗം. മറ്റേതൊരുതരം പ്രേമവും ക്ഷണഭംഗുരമാണ്. ആദ്ധ്യാത്മികമേ നീണ്ടുനിൽക്കൂ, അതു വളരുകയും ചെയ്യുന്നു.

പ്രേമം ആദർശത്തെ കാണുന്നു. പ്രേമത്രികോണത്തിന്റെ മൂന്നാമത്തെ കോണാണിത്. ഈശ്വരൻ മൂലകാരണവും സ്രഷ്ടാവും പിതാവുമായിരുന്നിട്ടുണ്ട്. പ്രേമമാണ് പര്യവസാനം. തന്റെ കുട്ടി കൂനനായതിൽ അമ്മ ഖേദിക്കുന്നു. എന്നാൽ അവൾ അവനെ ഏതാനും നാൾ പരിചരിക്കുന്നതോടെ അവനെ സ്നേഹിക്കുകയും അവൻ ഏറ്റവും സുന്ദരനായ കുട്ടിയാണെന്നു വിചാരിക്കയും ചെയ്യുന്നു. കാമുകൻ എത്യോപ്യൻ പെണ്ണിന്റെ നെറ്റിയിൽ ഹെലന്റെ സൗന്ദര്യം കാണുന്നു. ഇവിടെ എന്താണ് സംഭവിക്കുന്നതെന്ന് നാം സാധാരണ മനസ്സിലാക്കാറില്ല. എത്യോപ്യൻനെറ്റി കേവലമൊരു സൂചനമാത്രം. കാമുകൻ ഹെലനെയാണ് കാണുന്നത്. ആ സൂചനയിന്മേൽ അയാൾ തന്റെ ആദർശം പ്രക്ഷേപിച്ച് അതിനെ പൊതിയുകയാണ് ചെയ്യുന്നത്-ശുക്തി ഒരു മണൽത്തരിയെ

മുത്താക്കി മാറ്റുംപോലെ. ഈശ്വരനത്രേ ഈ ആദർശം, അതിലൂടെ മനുഷ്യനു സർവ്വവും വീക്ഷിക്കാം.

അതിനാൽ നാം പ്രേമത്തെത്തന്നെ പ്രേമിക്കുകയെന്നതിൽ ചെന്നെത്തുന്നു. ഈ പ്രേമം അനിർവ്വചനീയമാകുന്നു,വാക്കുകൊണ്ടു വെളിപ്പെടുത്താവതല്ല. അക്കാര്യത്തിൽ നാം മൂകന്മാരാണ്.

ഇന്ദ്രിയങ്ങൾ പ്രേമത്തിൽ വളരെ ഉയർത്തപ്പെടുന്നു. മനുഷ്യസ്നേഹം ഗുണമിശ്രിതമാണെന്നു നാമോർക്കണം. അതു മറുകക്ഷിയുടെ മനോഭാവത്തെ ആശ്രയിച്ചിരിക്കുന്നതുമാണ്. സ്നേഹത്തിന്റെ ഈ പരസ്പരാശ്രയത്തെ വിവരിക്കാൻ ഭാരതീയഭാഷകളിൽ ചില പദങ്ങളുണ്ട്. ഏറ്റവും താണ പടിയിലുള്ള സ്നേഹം സ്വാർത്ഥമാണ്. സ്നേഹിക്കപ്പെടുന്നതിലുള്ള ലുള്ള സന്തുഷ്ടിയിലാണ് അതു കുടികൊള്ളുന്നത്. 'ഒരാൾ കവിൾ കാട്ടുന്നു. മറ്റേയാൾ ചുംബിക്കുന്നു' എന്നു ഭാരതത്തിൽ പറയാറുണ്ട്. ഇതിനുപരിയാണ് പരസ്പരസ്നേഹം. എന്നാൽ ഇതും പരസ്പരം അവസാനിക്കുന്നു. യഥാർത്ഥപ്രേമം സർവ്വസ്വദാതാവാണ്. നമുക്കു നമ്മുടെ ഭാവം പ്രകടിപ്പിക്കാൻ മറ്റേ ആളെ കാണേണ്ടതില്ല. ഒന്നും ചെയ്യേണ്ടതില്ല. നമുക്കുള്ളതു സമർപ്പിച്ചാൽ മതി. ഈവിധത്തിൽ ഒരു മനുഷ്യജീവിയെ സ്നേഹിക്കാൻ മിക്കവാറും അസാധ്യംതന്നെ. എന്നാൽ ഈശ്വരനെ അങ്ങനെ സ്നേഹിക്കാം.

തെരുവിൽ ശണ്ഠകൂടുന്ന കുട്ടികൾ ഈശ്വരന്റെ പേരിൽ ആണയിടുന്നെങ്കിൽ, അതിൽ ഈശ്വരനിന്ദയുള്ളതായി ഭാരതത്തിൽ കരുതാറില്ല. ഞങ്ങൾ പറയാറുണ്ട്, 'കൈ തീയിൽ വെച്ചാൽ നിങ്ങൾക്കു ബോധമുണ്ടെങ്കിലും ഇല്ലെങ്കിലും ശരി, അതു പൊള്ളും. അതുപോലെ ഈശ്വരനാമോച്ചാരണം നന്മയേ വരുത്തൂ.'

പേഴ്സ്യക്കാരുടെ രാജ്യഭക്തി കണ്ട് ആശ്ചര്യപ്പെട്ടുപോയ ജൂതന്മാരിൽനിന്നാണ് ഈശ്വരനിന്ദയെന്ന ആശയം വന്നിട്ടുള്ളത്. ഈശ്വരൻ വിധികർത്താവും ശിക്ഷകനുമാണെന്നുള്ള ആശയം സ്വയം ചീത്തയല്ല. എന്നാൽ അത് അധമവും അനാര്യവുമാണെന്നുമാത്രം. പ്രേമത്രികോണത്തിന്റെ മൂന്നു കോണുകൾ ഇവയാണ്. പ്രേമം യാചിക്കുന്നില്ല. പ്രേമത്തിനു ഭയമില്ല. പ്രേമം എല്ലായ്പോഴും ആദർശത്തെയാണ് പ്രേമിക്കുന്നത്.

'പ്രേമമയൻ ഈ ജഗത്തെങ്ങും വ്യാപിച്ചിരുന്നില്ലെങ്കിൽ, ആർക്കു കഴിയും ഒരു നിമിഷത്തേയ്ക്കെങ്കിലും പ്രേമിക്കാൻ, ഒരു നിമിഷത്തേയ്ക്കെങ്കിലും ജീവിക്കാൻ?'

നമ്മളിലധികം പേരും സേവനകർമ്മത്തിനാണ് ജന്മമെടുത്തതെന്ന് നമുക്ക് അറിയാറാകും. കർമ്മഫലം ഈശ്വരനായി വിടണം. കർമ്മം ഈശ്വരപ്രേമാർത്ഥമായിമാത്രം ചെയ്യപ്പെട്ടതാണ്. അതിനാൽ, പരാജയപ്പെട്ട ദുഃഖത്തിനവകാശമില്ല.

സ്ത്രീകളിൽ മാതൃഭാവം വളരെ പുഷ്ടമായിരിക്കും. അവർ ഈശ്വരനെ ശിശുവായി ആരാധിക്കുന്നു. അവരൊന്നും ആവശ്യപ്പെടുന്നില്ല. എന്തു സേവനവും ചെയ്യും.

കത്തോലിക്കപ്പള്ളി ഈവക ആഴമുള്ള പല കാര്യങ്ങളും ഉദ്ബോധിപ്പിക്കുന്നുണ്ട്. അതു സങ്കുചിതമെങ്കിലും ഏറ്റവും ഉൽകൃഷ്ടമായ അർത്ഥത്തിൽ മതനിഷ്ഠമാണ്. ആധുനികജനസമുദായമദ്ധ്യത്തിൽ, പ്രൊട്ടസ്റ്റന്റു മതത്തിനു വിശാലത്വമുണ്ട്. പക്ഷേ ആഴം കുറവാണ്. സത്യത്തെ അതിൽ നിന്ന് എന്തുഗുണമുണ്ടാവും എന്ന തോതുവെച്ചു വിലമതിക്കുന്നത്, ഒരു ശാസ്ത്രീയകണ്ടുപിടുത്തത്തെ അതിൽനിന്ന് ഒരു ശിശുവിന് എന്തുപ്രയോജനമുണ്ട് എന്ന തോതുവെച്ചു വിലമതിക്കുന്നതുപോലെ പിശകാകുന്നു.

നാം സാമുദായികജീവിതത്തെ അതിക്രമിക്കണം. നിയമത്തെ ചവിട്ടിച്ചതച്ചു നിയമാതീതരാവണം. നാം പ്രകൃതിയെ അനുവർത്തിക്കുന്നത് അതിനെ ജയിച്ചടക്കാൻ മാത്രമാണ്. ത്യാഗത്തിന്റെ അർത്ഥം, ഈശ്വരനേയും കുബേരനേയും ഒരുമിച്ചു സേവിക്കുക ആർക്കും സാദ്ധ്യമല്ലെന്നുള്ളതാണ്.

നിങ്ങളുടെ ചിന്താശക്തിക്കും പ്രേമശക്തിക്കും ആഴം കൂട്ടുക. നിങ്ങളുടെ അന്തരംഗപത്മം പ്രഫുല്ലമാക്കാൻ ശ്രമിക്കുക. അപ്പോൾ ഭ്രമരങ്ങൾ താനേ വന്നുകൊള്ളും. ആദ്യം നിങ്ങളിൽത്തന്നെ വിശ്വസിക്കുക, പിന്നെ ഈശ്വരനിലും. കരുത്തുറ്റ ഒരുപിടി ആളുകൾ ലോകത്തെ ചലിപ്പിക്കും. തപിക്കാൻ ഒരു ഹൃദയവും ഭാവനചെയ്യാൻ ഒരു മസ്തിഷ്കവും കർമ്മം ചെയ്യാൻ ഒരു കരുത്തുറ്റ കരവും നമുക്കാവശ്യമാണ്. ബുദ്ധൻ തന്റെ ജീവനെ മൃഗങ്ങൾക്കുവേണ്ടി അർപ്പിച്ചു. നിങ്ങളെ കർമ്മത്തിന്റെ ഒരു ഉത്തമോപകരണമാക്കുക. എന്നാൽ, കർമ്മം ചെയ്യുന്നത് ഈശ്വരനാണ്. നിങ്ങളല്ല. ഒരു മനുഷ്യനിൽ സമസ്തപ്രപഞ്ചവും അടങ്ങിയിരിക്കുന്നു. ഒരു കണം ദ്രവ്യത്തിനു പിന്നിൽ പ്രപഞ്ചത്തിലെ സമസ്തശക്തിയുമുണ്ട്. ഹൃദയവും ബുദ്ധിയും തമ്മിൽ സംഘട്ടനമുണ്ടാകുന്നിടത്ത് ഹൃദയത്തെ അനുവർത്തിക്കുക.

ഇന്നലെ മത്സരമായിരുന്നു നിയമം. ഇന്നത്തെ നിയമം സഹകരണമത്രേ. നാളെ നിയമമേ ഉണ്ടാവില്ല. നിങ്ങളെ ജ്ഞാനികൾ പുകഴ്ത്തട്ടെ, അല്ലെങ്കിൽ ലോകം അപവദിക്കട്ടെ. ഭാഗ്യദേവത അടുത്തുവന്നനുഗ്രഹിക്കട്ടെ, അല്ലെങ്കിൽ ദാരിദ്ര്യവും കീറത്തുണിയും തുറിച്ചു നോക്കട്ടെ. ഒരു ദിവസം വനത്തിലെ ഫലമൂലങ്ങൾ ഭക്ഷിക്കുക, ഒരുനാൾ അമ്പതുകൂട്ടം വിഭവങ്ങളുള്ള വരുന്നിൽ പങ്കുകൊള്ളുക. ഇടംവലം നോക്കാതെ നേർവഴിക്കു മുമ്പോട്ടുപോവുക.

ചില ചോദ്യങ്ങൾക്കുത്തരമായി സ്വാമിജി പവഹാരിബാബയുടെ കഥ പറയുകയുണ്ടായി-അദ്ദേഹം സ്വന്തം പാത്രങ്ങൾ തിടുക്കത്തിലെടുത്തുകൊണ്ട് ഒരു കള്ളന്റെ പുറകെ ഓടി, അവന്റെ പാദങ്ങളിൽ വീണ് ഇപ്രകാരം പറഞ്ഞു: 'അല്ലയോ ഭഗവൻ,അങ്ങവിടെ എഴുന്നള്ളിയ വിവരം ഞാനറിഞ്ഞില്ല. ഇവ (പാത്രങ്ങൾ) എടുത്തുകൊണ്ടാലും. അവ അങ്ങയുടേതുതന്നെ. അങ്ങയുടെ സന്താനമായ എന്നോടു ക്ഷമിച്ചാലും.

വീണ്ടും, അതേ മഹാത്മാവിനെ ഒരു വിഷപ്പാമ്പു കടിച്ചതായും സന്ധ്യയോടെ വിഷനിവൃത്തിയുണ്ടായപ്പോൾ, 'എന്റെ പ്രേമഭാജനത്തിൽനിന്ന് ഒരു സന്ദേശവാഹകൻ വന്നിരുന്നു' എന്നദ്ദേഹം പ്രസ്താവിച്ചതായും സ്വാമിജി പറയുകയുണ്ടായി.

## 24

## അംബികാരാധന

(1900 ജൂണിൽ ഒരു ഞായറാഴ്ച സായാഹ്നത്തിൽ ന്യൂയോർക്കിൽ ചെയ്ത പ്രഭാഷണത്തിന്റെ വികലമായ കുറിപ്പുകൾ)

ഓരോ മതത്തിലും മനുഷ്യൻ ഗോത്രദേവനിൽ തുടങ്ങി, ഒടുവിൽ ദേവാധിദേവനിൽ, സമസ്തമായ പരമേശ്വരനിൽ വന്നെത്തുന്നു.

ധർമ്മശാസ്ത്രത്തിന്റെ ശാശ്വതമായ ഏകതത്ത്വം കൺഫ്യൂഷ്യൻസ് മാത്രം പ്രതിപാദിച്ചിട്ടുണ്ട്.* മനുദേവനെ (പേഴ്സ്യക്കാർ) അഹ്രിമാനായി (തിന്മയുടെ അധിപതിയായി)പരിവർത്തനം ചെയ്തു. ഭാരതത്തിൽ പുരാ

* നന്മയിലും തിന്മയിലും ഒരേ ശക്തിയെക്കാണുക എന്നതാണ് ദേവ്യുപാസനയുടെ കാതൽ. സാധാരണയായി, മനുഷ്യൻ നന്മയിൽമാത്രം ഈശ്വരനെ കാണാൻ ഇഷ്ടപ്പെടുന്നു. ഒട്ടുമിക്ക മതങ്ങളിലും ഈശ്വരൻ സർവ്വകല്യാണഗുണനിധിയാണ്, സർവ്വനന്മയുടേയും ഉദ്ഭവസ്ഥാനം. എന്നാൽ യുക്തിയനുസരിച്ച്, ഈശ്വരനെ തിന്മയുടെയും മൂലകാരണമായി കാണേണ്ടതാണ്. എന്തെന്നാൽ, അവിടുന്നു സർവ്വത്തിന്റെയും മൂലകാരണമാണ്. പക്ഷേ, ഈ വസ്തുതയെ നേരിടാൻ മനുഷ്യൻ ഭയപ്പെടുന്നു, അതിന്റെ നേരേ കണ്ണടയ്ക്കുന്നു. ഇതു ബുദ്ധിപരമായ വഞ്ചനയും ഭീരുത്വവുമാണ്. ചീനയിലെ മഹാനായ ധർമ്മാചാര്യൻ, കൺഫ്യൂഷ്യസ്, മനുഷ്യനുവേണ്ട ഗുണങ്ങളിൽവെച്ച് ഏറ്റവും ഉന്നതസ്ഥാനം കൊടുത്തിരിക്കുന്നതു വസ്തുനിഷ്ഠമായ വീക്ഷണത്തിനാണ്. അദ്ദേഹം ഇങ്ങനെ പറയുന്നു: 'നിങ്ങൾ ഒരു വസ്തുത അറിഞ്ഞാൽ അതിൽ ഉറച്ചു നിൽക്കുകയും നിങ്ങൾ ഒരു വസ്തുതയറിയില്ലെങ്കിൽ അറിയുന്നില്ലെന്നു സമ്മതിക്കുകയും ചെയ്യുക-ഇതാണ് ജ്ഞാനം'. ഇപ്രകാരം സത്യത്തിലേക്കുള്ള വാതിൽ അടച്ചുകളയാത്ത മാനസികമായ സത്യനിഷ്ഠയാണ് ധർമ്മാത്മകതയ്ക്ക് അത്യന്താപേക്ഷിതമെന്ന് അദ്ദേഹം സിദ്ധാന്തിക്കുന്നു. 'ഞാൻ ഒന്നിനും അനുകൂലമായോ പ്രതികൂലമായോ മുൻകൂട്ടി തീർപ്പു കൽപ്പിക്കുകയില്ല'. 'സംശയമുള്ളപ്പോൾ തീർത്തുപറയരുത്. സംശയമില്ലാത്തപ്പോൾ നിങ്ങളുടെ അഭിപ്രായംമാത്രമാണെന്നും പറയരുത്'; 'നിങ്ങൾക്ക് ഇഷ്ടമില്ലാത്ത വാർത്ത കേൾക്കുമ്പോൾ അതു ശരിയല്ലേ എന്നന്വേഷിക്കണം. നിങ്ങളുടെ അഭിപ്രായങ്ങളെ അനുകൂലിക്കുന്ന വാർത്ത കേൾക്കുമ്പോൾ അതു ശരിയാണോ എന്നും അന്വേഷിക്കണം' എന്നും അദ്ദേഹം പറഞ്ഞിട്ടുണ്ട്. സർവ്വതിന്മകളുടെയും ഉറവിടം നന്മകളുടെ ഉറവിടംതന്നെ എന്നു കാണാനുള്ള മനസ്സ്ഥൈര്യം ആർക്കുണ്ടോ, അവർക്കു മാത്രമേ അമ്മയെ, ശക്തിയെ, യഥാർത്ഥമായി ഉപാസിക്കാൻ സാധിക്കൂ എന്നാണ് ഇവിടെ സ്വാമിജി വിവക്ഷിക്കുന്നതെന്നു കരുതുന്നു (സ്വാമിജിയുടെതന്നെ 'ശ്യാമാകാളി നൃത്തംവെയ്ക്കട്ടെ' എന്ന കവിതകൂടെ നോക്കുക. കൺഫ്യൂഷ്യസിനെപ്പറ്റിയുള്ള പ്രസ്താവനയുടെ സാംഗത്യം മറ്റൊരു വിധത്തിൽ കാണാൻ കഴിഞ്ഞിട്ടില്ല.

ണകഥാരൂപം അഭിഭൂതമായി. പക്ഷേ ആശയം നിലനിന്നു. 'ഞാൻ സകല ജീവജാലങ്ങളുടെയും ചക്രവർത്തിനിയാണ്. സകലതിലും വർത്തിക്കുന്ന ശക്തിയാണ്' എന്നിങ്ങനെ അർത്ഥമുള്ള മന്ത്രം പ്രാചീനവേദത്തിൽ കാണുന്നു.

അംബാരാധന സ്വയം ഒരു സവിശേഷദർശനമാണ്. ശക്തി നമ്മുടെ പ്രഥമാശയമാണ്. മനുഷ്യന്റെ ഓരോ അടിവെപ്പിലും അതിന്റെ ആഘാതം അനുഭൂതമാകുന്നുണ്ട്. ആന്തരമായി അനുഭവപ്പെടുന്ന ശക്തി ആത്മാവും ബാഹ്യമായി അനുഭവപ്പെടുന്നതു പ്രകൃതിയും. ഇവ രണ്ടും തമ്മിലുള്ള പോരാട്ടമാണ് മനുഷ്യജീവിതം. നാം അറിയുന്നതും അനുഭവിക്കുന്നതു മെല്ലാം ഈ രണ്ടു ശക്തികളുടെ സംയുക്തഫലമത്രേ. നന്മയിലും തിന്മ യിലും ഒരുപോലെ സൂര്യൻ പ്രകാശിക്കുന്നതു മനുഷ്യൻ കണ്ടു. ജഗ ത്തിലുള്ള സർവ്വത്തിന്റേയും പിന്നിലുള്ള 'സമഷ്ടിശക്തി'യെന്ന ഒരു പുതിയ ഭാവന ഈശ്വരനെപ്പറ്റി രൂപംകൊണ്ടു. അങ്ങനെ ജഗന്മാതൃഭാ വന ഉടലെടുത്തു.

സാംഖ്യമതമനുസരിച്ച് പ്രവർത്തനം പ്രകൃതിയുടേതാണ്. പുരുഷന്റേ തല്ല. ഭാരതത്തിൽ സ്ത്രീത്വത്തിന്റെ എല്ലാ ഭാവങ്ങളിൽ വെച്ചും അമ്മ യ്ക്കാണ് സർവ്വപ്രകാരേണയും മേന്മ. അമ്മ ഏതു വിഷമഘട്ടത്തിലും അവളുടെ സന്താനത്തെ പരിരക്ഷിച്ചുകൊണ്ടുനിൽക്കും. ഭാര്യയും കുട്ടി കളും മനുഷ്യനെ ഉപേക്ഷിച്ചെന്നുവരാം. എന്നാൽ, അമ്മ ഒരിക്കലും അങ്ങനെ ചെയ്യില്ല. അമ്മ അമ്മാതിരി പ്രപഞ്ചത്തിലെ നിഷ്പക്ഷശക്തി യാണ്. എന്തെന്നാൽ, ആ കറയറ്റ സ്നേഹം ഒന്നും ആവശ്യപ്പെടാതെ, യാതൊന്നും ആഗ്രഹിക്കാതെ, തന്റെ സന്താനത്തിന്റെ ദോഷങ്ങളെ ഗണി ക്കാതെ, അവനെ അത്ര കൂടുതൽ സ്നേഹിക്കുന്നു. ഇന്ന്, ഹിന്ദുക്കളുടെ ഇടയിൽ ഏറ്റവും ഉയർന്ന വിഭാഗക്കാരെല്ലാം അംബാരാധനയെ സ്വീക രിച്ചിരിക്കുന്നു.

ലക്ഷ്യമെന്നതു നാം ഇതേവരെ പ്രാപിച്ചിട്ടില്ലാത്ത ഒന്നെന്നേ വർണ്ണി ക്കാനാവൂ. ഇവിടെ ലക്ഷ്യമില്ല. ഈ ലോകം മുഴുവൻ ഒന്നുപോലെ അമ്മയുടെ ലീലയാണ്. എന്നാൽ നാം ഇക്കാര്യം വിസ്മരിക്കുന്നു. സ്വാർത്ഥമില്ലാത്തപക്ഷം, നാം സ്വജീവിതത്തിന്റെ സാക്ഷിമാത്രമാകുന്ന പക്ഷം, കഷ്ടാനുഭവങ്ങൾപോലും ആസ്വാദ്യമാകും. സമസ്തപ്രതിഭാ സങ്ങൾക്കും പിമ്പിൽ ഏകശക്തിയാണ് വർത്തിക്കുന്നതെന്ന ആശയം ഈ തത്ത്വശാസ്ത്രത്തിന്റെ ഉപജ്ഞാതാവിന്റെ ഉള്ളിൽ തട്ടി. ഈശ്വര നെപ്പറ്റിയ നമ്മുടെ ഭാവനയിൽ മാനുഷികമായ പരിമിതി, വ്യക്തിത്വകൽപ്പ ന, കടന്നുകൂടുന്നു. 'ശക്തി' സങ്കൽപ്പത്തോടൊപ്പം സമഷ്ടിഗതമായ 'ഏകശക്തി' എന്ന ആശയം ആവിർഭവിക്കുന്നു. 'രുദ്രൻ നിഗ്രഹിക്കാ നിച്ഛിക്കുമ്പോൾ ഞാനവിടുത്തെ വില്ലു കുലയ്ക്കുന്നു' എന്നാണ് 'ശക്തി'

---

(Miles Menander Dowson The Conduct of Life (The Ethics of Confucius) എന്ന ഗ്രന്ഥത്തെ അവലംബിച്ച്)

പറയുന്നത്. ഉപനിഷത്തുകൾ ഈ ആശയത്തെ വളർത്തിയില്ല. എന്തെന്നാൽ വേദാന്തം ഈശ്വരസങ്കൽപ്പത്തിൽത്തന്നെ ഉദാസീനമായിരുന്നു. എന്നാൽ, ഗീതയിൽ ഭഗവാൻ കൃഷ്ണൻ അർജ്ജുനനോട് ഇങ്ങനെ അർത്ഥവത്തായി പ്രസ്താവിച്ചുകാണുന്നു: 'സത്തും അസത്തും ഞാനാകുന്നു. നന്മ വരുത്തുന്നതും ഞാൻ, തിന്മ വരുത്തുന്നതും ഞാൻ'.

പിന്നെയും ഈ ആശയം സുപ്താവസ്ഥയിലാണ്ടു. കുറേക്കൂടി കഴിഞ്ഞ് പുതിയ തത്ത്വശാസ്ത്രം ആവിർഭവിച്ചു. ഈ പ്രപഞ്ചം ഗുണദോഷസമ്മിശ്രമായ ഒരു വസ്തുവാണ്. അതിനാൽ ഇവ രണ്ടിലും കൂടി ഒറ്റ ശക്തിതന്നെയായിരിക്കണം പ്രകടമാകുന്നത്. 'ഒരു മുടന്തൻ ഒറ്റക്കാലൻപ്രപഞ്ചം, ഒരു മുടന്തൻ ഒറ്റക്കാലൻഈശ്വരനെ മാത്രമേ നൽകൂ'. ഇത് ഒടുക്കം നമ്മെ സഹാനുഭൂതിയില്ലായ്മയിൽ കൊണ്ടുചെന്നു നിർത്തും, മൃഗതുല്യം അനുകമ്പാശൂന്യരാകും. അത്തരമൊരു ഭാവനയിന്മേൽ പണിതുയർത്തപ്പെടുന്ന ധർമ്മശാസ്ത്രം മൃഗീയത്വത്തിന്റെ ധർമ്മശാസ്ത്രമാകും. വിശുദ്ധപുരുഷൻ പാപിയെ വെറുക്കും. പാപി വിശുദ്ധപുരുഷന്നെതിരെ പോരാടും. എങ്കിലും ഇതും മുന്നോട്ടുതന്നെ നയിക്കുന്നു. എന്തെന്നാൽ, സ്വയംപര്യാപ്തമായ ദുഷ്ടമനസ്സ് നിരന്തരപ്രഹരങ്ങളാൽ തവിടുപൊടിയാക്കപ്പെട്ടു നശിക്കുന്നു. ആ അവസരത്തിൽ നാം ഉണരുകയും അമ്മയെ മനസ്സിലാക്കുകയും ചെയ്യും.

അമ്മയുടെ മുമ്പിൽ എന്നേന്നേയ്ക്കുമായി നിരുപാധികം ആത്മസമർപ്പണം ചെയ്താലേ നമുക്കു ശാന്തി ലഭിക്കൂ. ഭയത്തിനോ പ്രലോഭനത്തിനോ വഴങ്ങാതെ, അമ്മയെ സ്നേഹിക്കുക. നിങ്ങൾ അവളുടെ സന്താനമായിരിക്കുന്നതിനാൽ അവളെ സ്നേഹിക്കുക. നല്ലതിലും ചീത്തയിലും എല്ലാറ്റിലും ഒരുപോലെ അവളെ ദർശിക്കുക. അപ്പോൾമാത്രമേ, നാം ആ രൂപത്തിൽ അവളെ സാക്ഷാൽക്കരിക്കുമ്പോൾ മാത്രമേ, അമ്മയുടെ തനിസ്വരൂപമായ അഭേദാവസ്ഥയും നിത്യാനന്ദവും നമുക്കു കിട്ടൂ. അതുവരെ ദുരിതങ്ങൾ നമ്മെ പിന്തുടരും. അമ്മയിൽ വിശ്രമിക്കുമ്പോഴേ നാം സുരക്ഷിതരായിരിക്കൂ.

## 25

## ജ്ഞാനയോഗത്തിൽ ഒരു പ്രാരംഭപാഠം

യുക്തിപരവും താത്ത്വികവുമായ യോഗവിഭാഗമാണ് ജ്ഞാനം. അത് വളരെ പ്രയാസമുള്ളതുമാണ്. എങ്കിലും പതുക്കെ ഞാൻ നിങ്ങളെ അതിലൂടെ നയിക്കാൻ നോക്കാം.

യോഗമെന്നാൽ മനുഷ്യനെയും ഈശ്വരനെയും തമ്മിൽ യോജിപ്പിക്കുന്ന ഉപായമെന്നർത്ഥം. ഇതു നിങ്ങൾക്ക് അനുഭവപ്പെടുമ്പോൾ മനുഷ്യന്നും ഈശ്വരന്നും നിങ്ങളുടെ സ്വന്തം നിർവ്വചനംതന്നെ ഉണ്ടാക്കാം. അപ്പോൾ നിങ്ങളുടെ ഏതു നിർവ്വചനത്തിനും 'യോഗ'പദം ചേരുമെന്നും

കാണാം. പലതരം മനസ്സുകൾക്കുവേണ്ടി പലതരം യോഗങ്ങളുണ്ടെന്ന് എപ്പോഴും ഓർമ്മിക്കുക. അവയിലൊന്നു നിങ്ങൾക്കു പറ്റുന്നില്ലെങ്കിൽ പറ്റുന്നതായി മറ്റൊന്നു കാണാം. എല്ലാ മതങ്ങൾക്കും സിദ്ധാന്തം, പ്രയോഗം എന്നിങ്ങനെ രണ്ടംശങ്ങളുണ്ട്. പാശ്ചാത്യശ്രദ്ധ സിദ്ധാന്തവശത്ത് കേന്ദ്രീകരിക്കയാണ് ചെയ്തിട്ടുള്ളത്. മതത്തിന്റെ പ്രയോഗവശം സൽക്കർമ്മാനുഷ്ഠാനങ്ങളിൽമാത്രമേ അവർ കാണുന്നുള്ളു. യോഗം മതത്തിന്റെ പ്രയോഗവശമാണ്. മതം സൽക്കർമ്മാനുഷ്ഠാനത്തിൽനിന്നു വ്യതിരിക്തമായി, ഒരു പ്രായോഗികശക്തിതന്നെയാണെന്ന് അതു കാണിക്കുന്നു.

പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആരംഭകാലത്തു മനുഷ്യൻ യുക്തിചിന്തയിൽക്കൂടി ഈശ്വരനെ കണ്ടെത്താൻ ശ്രമിച്ചു. അനുമാനാധിഷ്ഠിതമായ ദേവവിശ്വാസ(Deism) മായിരുന്നു. അതിന്റെ ഫലം. ഈ പ്രകൃതിയുടെ ഫലമായി അവശേഷിച്ചിരുന്ന ഈശ്വരശിഷ്ടത്തെപ്പോലും ഡാർവിന്റെയും മില്ലിന്റെയും വാദങ്ങൾ നശിപ്പിച്ചുകളഞ്ഞു. അതിനാൽ, മതങ്ങളുടെ ചരിത്രപരവും താരതമ്യാത്മകവുമായ പഠനത്തെ സമാശ്രയിക്കുവാൻ മനുഷ്യൻ നിർബ്ബദ്ധരായി. മതം പ്രകൃതിശക്തികളുടെ ആരാധനയിൽനിന്നാണ് ഉത്ഭവിച്ചതെന്ന് കുറേപ്പേർ അഭിപ്രായപ്പെട്ടു. (മാക്സ്മുള്ളരുടെ തൽസംബന്ധമായ കൃതികൾ നോക്കുക) മറ്റു ചിലരുടെ അഭിപ്രായത്തിൽ മതം ഉടലെടുത്തത് പിതൃക്കളുടെ ആരാധനയിൽനിന്നാണ് (ഹെർബർട്ട് സ്പെൻസറുടെ ലേഖനങ്ങൾ നോക്കുക). എന്നാൽ, ആകെക്കൂടി ഈ അന്വേഷണരീതികൾ പരാജയത്തിലവസാനിക്കുകയാണുണ്ടായത്. ബാഹ്യാന്വേഷണത്തിലൂടെ മനുഷ്യനു സത്യത്തെ പ്രാപിക്കാൻ കഴിയില്ല.

'ഒരു കട്ട മണ്ണിന്റെ മട്ടറിഞ്ഞാൽ, ജഗത്തിലുള്ള എല്ലാ മണ്ണിന്റെയും മട്ടറിയാം'. ജഗത്തു മുഴുവൻ ഒരേ രീതിയിലത്രെ നിർമ്മിക്കപ്പെട്ടിരിക്കുന്നത്. മൺകട്ടയുടെ കാര്യത്തിലെന്നപോലെ, വ്യഷ്ടി സമഷ്ടിയുടെ ഒരംശംമാത്രമാണ്. അണുമാത്രമായ മനുഷ്യാത്മാവിനെ, അതായത് അതിന്റെ ഉൽപ്പത്തിയും സാമാന്യചരിത്രവും അറിഞ്ഞാൽ, സമസ്തപ്രകൃതിയും അറിയപ്പെടുന്നു. ഉൽപ്പത്തി, വളർച്ച, ഉപചയം, അപചയം, നാശം-ഇതാണ് പ്രകൃതിയിലെ എല്ലാ വസ്തുക്കളുടെയും അവസ്ഥാക്രമം. അതു ചെടിയിലും മനുഷ്യനിലും ഒരുപോലെതന്നെ. കാലത്തിൽമാത്രമാണ് വ്യത്യാസം. ഒന്നിന്റെ കാര്യത്തിൽ ഈ വൃത്തം ഒരു ദിവസംകൊണ്ടു മുഴുമിക്കാം. മറ്റൊന്നിന്റെ കാര്യത്തിൽ എഴുപതാണ്ടുകൾ വേണ്ടിവന്നേയ്ക്കാം. എന്നാൽ രീതി ഒന്നുതന്നെ. പ്രപഞ്ചത്തിന്റെ പിഴയ്ക്കാത്ത അപഗ്രഥനത്തിലേക്കുള്ള ഒറ്റപ്പാത നമ്മുടെതന്നെ മനസ്സിന്റെ അപഗ്രഥനത്തിലൂടെയാണ്. മതത്തെ ഗ്രഹിക്കുവാൻതക്ക ഒരു മനശ്ശാസ്ത്രം അത്യന്താപേക്ഷിതമാണ്. യുക്തിയെമാത്രം സമാശ്രയിച്ച് സത്യത്തിലെത്തുക അസാദ്ധ്യം. എന്തെന്നാൽ, സ്വയം അപൂർണ്ണമായ യുക്തിക്ക് അതിന്റെ

തന്നെ മൂലാസ്പദമായ വസ്തുവിനെ പഠിപ്പിക്കാനോ ഗ്രഹിക്കാനോ കഴിയില്ല. അതിനാൽ, മനസ്സിനെ പഠിക്കാനുള്ള ഏകമാർഗ്ഗം (മനസ്സിനെസ്സംബന്ധിച്ച) വസ്തുതകളെ തേടിപ്പിടിക്കുകയും, അതിനുശേഷം ബുദ്ധികൊണ്ട് അവയെ ക്രമപ്പെടുത്തി പൊതുതത്ത്വങ്ങൾ നിഷ്പാദിപ്പിക്കയുമാണ്. സൗധം പണിയേണ്ടതു ബുദ്ധിയാണ്. എന്നാൽ, ഇഷ്ടികയില്ലാതെ അതിനു പണിയുക സാദ്ധ്യമല്ല. ഇഷ്ടികയുണ്ടാക്കാൻ അതിനു കഴിവില്ല. വസ്തുതകളെ തേടിപ്പിടിക്കുവാനുള്ള പ്രമാദമറ്റ വഴിയാണ് ജ്ഞാനയോഗം.

ഒന്നാമത്, മനസ്സിന്റെ വ്യാപാരഘടന മനസ്സിലാക്കണം. നമുക്കു കർമ്മേന്ദ്രിയങ്ങളെന്നും ജ്ഞാനേന്ദ്രിയങ്ങളെന്നും രണ്ടുതരം ഇന്ദ്രിയങ്ങളുണ്ട്. ഇന്ദ്രിയങ്ങളെന്നു പറഞ്ഞാൽ, ശരീരത്തിന്റെ ബഹിർഭാഗത്തുള്ള ഇന്ദ്രിയോപകരണങ്ങളല്ല. മസ്തിഷ്കത്തിലുള്ള ദർശനകേന്ദ്രമാണ് ദർശനേന്ദ്രിയം. ബാഹ്യചക്ഷുസ്സല്ല. അതുപോലെ മറ്റെല്ലാ ഇന്ദ്രിയങ്ങളുടെ കാര്യത്തിലും വ്യാപാരം ആന്തരമാണ്. മനസ്സു പ്രതിപ്രവർത്തനം നടത്തുമ്പോഴേ ബാഹ്യവസ്തുവിന്റെ ഉപലബ്ധി ഉണ്ടാകുന്നുള്ളൂ. ഉപലബ്ധിക്കു ബോധകസിരകളും കാരകസിരകളും ആവശ്യമാണ്.

പിന്നെ മനസ്സ്. ഒരു ബാഹ്യവസ്തു-ഉദാഹരണത്തിന് ഒരു കല്ല്-വന്നു വീഴുമ്പോൾ കല്ലോലരൂപത്തിൽ സ്പന്ദിച്ചുതുടങ്ങുന്ന പ്രശാന്തജലാശയംപോലെയാണത്. സ്പന്ദങ്ങൾ ഒരുമിച്ചു ചേർന്നു കല്ലിന്മേൽ പ്രതിപ്രവർത്തനം നടത്തുന്നു. അവ ജലാശയത്തിലാകെ വ്യാപിക്കയും അനുഭവപ്പെടുകയും ചെയ്യുന്നു. മനസ്സു ജലാശയത്തെപ്പോലെയാണ്. അതിൽ നിരന്തരം തരംഗങ്ങൾ ഉളവാക്കപ്പെടുന്നു. അവ മനസ്സിൽ ഓരോ മുദ്ര അവശേഷിപ്പിക്കുന്നു. 'അഹന്ത','ഞാൻ' എന്ന ബോധം, ഈ നിരന്തര മുദ്രകളുടെ ഫലമത്രേ. അതിനാൽ 'ഞാൻ' എന്നതു മുദ്രാതരംഗങ്ങളാകുന്നു. ഊർജ്ജത്തിന്റെ ദ്രുതസംക്രമണംമാത്രമാണത്. അല്ലാതെ അതിനു സ്വയം യാഥാർത്ഥ്യമില്ല.

'പ്രാണ'ശക്തിയെ സ്വീകരിപ്പാനുപയോഗപ്പെടുന്ന അതിസൂക്ഷ്മമായ ഒരു ജഡോപകരണമത്രേ മനസ്സത്ത്വം. മനുഷ്യൻ മരിക്കുമ്പോൾ ശരീരം നശിക്കുന്നു. എന്നാൽ, അടുത്ത ജീവിതത്തിന്റെ വിത്തെന്നപോലെ, ശകലം മനസ്സു നശിക്കാതെ ശേഷിക്കുന്നു. ഇതിനെ ഉദ്ദേശിച്ചാണ് സെന്റ് പോൾ 'ആത്മശരീരം' എന്നു പറഞ്ഞിട്ടുള്ളത്. അടുത്ത ശരീരത്തിന്റെ ബീജവും ഇതത്രേ. മനസ്സു ദ്രവ്യമയമാണെന്നുള്ള ഈ സിദ്ധാന്തം ആധുനികങ്ങളായ എല്ലാ ശാസ്ത്രസിദ്ധാന്തങ്ങളുമായി പൊരുത്തപ്പെടുന്നുണ്ട്. ഒരു മന്തന്നു ബുദ്ധി കുറവായിരിക്കുന്നത് അവന്റെ മനസ്സത്ത്വത്തിനു കേടുപറ്റിയിരിക്കുന്നതുകൊണ്ടാണ്. എന്നാൽ ദ്രവ്യത്തിൽ ചൈതന്യമുണ്ടായിരിക്കാൻ തരമില്ല. ജഡപദാർത്ഥങ്ങളെ വല്ലപാടും സംയോജിപ്പിച്ചാലും ചൈതന്യം ഉൽപ്പാദിപ്പിക്കാവതല്ല. പിന്നെ ചൈതന്യത്തിന്റെ ആസ്ഥാനമെവിടെ? അതു ദ്രവ്യത്തിനു പിന്നിലാണ്. അതു ജീവനാണ്.

ദ്രവ്യോപകരണത്തിലൂടെ പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന ചൈതന്യം. ദ്രവ്യമില്ലെങ്കിൽ ഊർജ്ജസംക്രമണം സാധ്യമല്ല. ജീവന്നു തനിച്ചു സഞ്ചരിക്കാൻ കഴിവില്ലാത്തതുകൊണ്ട്, മനസ്സിന്റെ ഏതാനും അംശം ജീവന്റെ ഒരു വാഹനമെന്ന നിലയിൽ മരണശേഷവും നിലനിൽക്കുന്നു. ബാക്കിയെല്ലാം മരണത്തോടെ ഛിന്നഭിന്നമാകുന്നു.

നമുക്കു വസ്തുക്കളുടെ ഉപലബ്ധിയുണ്ടാകുന്നതെങ്ങനെ? എതിരെയുള്ള ഭിത്തി ഒരു വിഷയമുദ്ര എന്നിലേയ്ക്കയയ്ക്കുന്നു. എന്നാൽ, എന്റെ മനസ്സു പ്രതിപ്രവർത്തനം നടത്തുംവരെ ഞാൻ ആ ഭിത്തി കാണുന്നില്ല-അതായത്, ബാഹ്യചക്ഷുസ്സ് കാണുന്നതുകൊണ്ടുമാത്രം മനസ്സിനു ഭിത്തിയെക്കുറിച്ചുള്ള ബോധമുണ്ടാവുക സാദ്ധ്യമല്ല, ഭിത്തിയുടെ ഉപലബ്ധിക്കു മനസ്സിനെ പ്രാപ്തമാക്കുന്ന ആ പ്രതിപ്രവർത്തനം ബുദ്ധിയുടെ പ്രക്രിയയാണ്. ഇങ്ങനെ, കണ്ണുകളുടെയും അന്തരിന്ദ്രിയമായ മനസ്സിന്റേയും സഹായത്തോടെയാണ് നാം പ്രപഞ്ചത്തെ മുഴുവൻ കാണുന്നത്. അതിനാൽ, ആ കാഴ്ച സ്വാഭാവികമായും നമ്മുടെ വ്യക്തിപ്രവണതകളുടെ ഛായ കലർന്നതായിരിക്കും. യഥാർത്ഥഭിത്തി, യഥാർത്ഥപ്രപഞ്ചം, മനസ്സിനു വെളിയിലാണ്. അത് അജ്ഞാതവും അജ്ഞേയവുമാണ്. യഥാർത്ഥപ്രപഞ്ചത്തെ x എന്നു വിളിക്കുക. എന്നാൽ, നാം കാണുന്ന പ്രപഞ്ചം x + മനസ്സ് ആണെന്നതത്രേ നമ്മുടെ പ്രമേയം.

ബാഹ്യലോകത്തെസ്സംബന്ധിച്ചു പ്രസ്താവിച്ചത് ആന്തരലോകത്തെസ്സംബന്ധിച്ചും സംഗതമാണ്. മനസ്സിനു തന്നെക്കുറിച്ചും അറിയണമെന്നുണ്ട്. എന്നാൽ മനസ്സിന്റെ മാധ്യമത്തിലൂടെമാത്രമേ ആന്തരലോകത്തെയും അറിയാൻ കഴിയൂ. അതും മുൻപറഞ്ഞ ഭിത്തിയെപ്പോലെ അജ്ഞാതമാണ്. ഈ ആന്തരവസ്തുവിനെ നമുക്കു y എന്നു വിളിക്കാം. അപ്പോൾ നാം അറിയുന്ന ആന്തരവസ്തു y + മനസ്സ് ആയിരിക്കും. മനസ്സിനെ ഇത്തരത്തിൽ ആദ്യമായപഗ്രഥിച്ചത് കാന്റ് എന്ന തത്ത്വശാസ്ത്രജ്ഞനാണ്. എന്നാൽ ഇതു വേദങ്ങളിൽ വളരെപ്പണ്ടേ പ്രസ്താവിച്ചിട്ടുള്ളതാണ്. ഇങ്ങനെ x നും y യ്ക്കും മധ്യേ നിന്ന്-എന്നു പറയട്ടെ-മനസ്സ് അവ രണ്ടിന്മേലും പ്രതിപ്രവർത്തനം നടത്തികൊണ്ടിരിക്കുന്നു.

x അജ്ഞാതമാണെങ്കിൽ, അതിൽ നാം ആരോപിക്കുന്ന ഏതു ധർമ്മവും നമ്മുടെ മനസ്സിൽനിന്നു വന്നതാകാനേ തരമുള്ളൂ. കാലം, ദേശം, നിമിത്തം എന്നീ മൂന്നുപാധികളിലൂടെയാണ് മനസ്സു വസ്തുക്കളെ ഗ്രഹിക്കുന്നത്. കാലം ചിന്താസംക്രമണത്തിന് ആവശ്യമായ ഉപാധിയാണ്. സ്ഥൂലദ്രവ്യത്തിന്റെ സ്പന്ദനത്തിനു ദേശവും. സ്പന്ദത്തിന്റെ നിയതമായ പൂർവ്വാപരക്രമമാണ് നിമിത്തം. ഈ ഉപാധികളിലൂടെമാത്രമേ മനസ്സിനു വല്ലതും അറിയാൻ കഴിയൂ. അതിനാൽ മനസ്സിന്നതീതമായതേതും ദേശകാലനിമിത്താതീതമാകണം.

കണ്ണില്ലാത്തവൻ ലോകത്തെ ഗ്രഹിക്കുന്നത് സ്പർശശബ്ദങ്ങൾ മുഖേ നയാണ്. അഞ്ചിന്ദ്രിയങ്ങളുമുള്ള നമ്മുടെ ലോകം അതിൽ നിന്നു വ്യത്യ സ്തമാണ്. നമ്മിലാരിലെങ്കിലും വൈദ്യുതതരംഗങ്ങളെ ഗ്രഹിക്കാൻ പറ്റിയ ആറാമതൊരിന്ദ്രിയം ഉണ്ടാകുന്നപക്ഷം, അയാൾക്കു ലോകം മറ്റൊരു കാഴ്ചയാണ് നൽകുക. എന്നാൽ x എന്നു നാം പേരിട്ട ലോകം എല്ലാ വർക്കും അഭേദമായിരിക്കുന്നു. ഓരോരുത്തനും അവനവന്റെ മാധ്യമം (മനസ്സ്) കൊണ്ടുവരുന്നതുകൊണ്ട്, അവനവന്റെ വിശേഷലോകത്തെ കാണുന്നു. x + ഒരിന്ദ്രിയം, x + രണ്ടിന്ദ്രിയം, x + അഞ്ചിന്ദ്രിയം(ഇന്നറിയ പ്പെടുന്ന മനുഷ്യൻ) ഇങ്ങനെ പോകുന്നു. പരിണതലോകങ്ങൾ സദാ ഭിന്നങ്ങളായിരിക്കും. എങ്കിലും x എപ്പോഴും മാറ്റമില്ലാതെ, നിലകൊള്ളു ന്നു. y എന്ന ആന്തരവസ്തുവും, നമ്മുടെ മനസ്സിനും ദേശകാലനിമിത്ത ങ്ങൾക്കും അതീതമത്രേ.

'ദേശകാലനിമിത്തങ്ങൾക്കതീതമായി ഇങ്ങനെ രണ്ടുവസ്തുക്കളു ണ്ടെന്നു നമുക്കെങ്ങനെ അറിയാം?' എന്നു നിങ്ങൾ ചോദിച്ചേക്കും. തികച്ചും ശരിയായ ചോദ്യം. കാലമാണ് വ്യത്യാസമുളവാക്കുന്നത്. ബാഹ്യാഭ്യന്തരങ്ങളായ രണ്ടും കാലാതീതങ്ങളാകയാൽ, അവ പരമാർത്ഥ ത്തിൽ ഒന്നുതന്നെയാകണം. ഈ ഒന്നിനെ മനസ്സു കാണുമ്പോൾ, അതിനു പല പേരുകൾപറയുന്നു. ബാഹ്യലോകമെങ്കിൽ x എന്നും ആന്ത രലോകമെങ്കിൽ y എന്നും. ഈ ഏകവസ്തുവാണുള്ളത്. അതിനെ നാം മനസ്സാകുന്ന കണ്ണടയിലൂടെ വീക്ഷിക്കുന്നു.

സമസ്തവിശ്വമായ നമുക്കു ഗോചരീഭവിക്കുന്ന ആ പൂർണ്ണസ്വരൂപൻ ഈശ്വരനത്രേ. കേവലബ്രഹ്മമത്രേ. അവിഭക്താവസ്ഥമാത്രമാണ് പൂർണ്ണാ വസ്ഥ. മറ്റെല്ലാം അതിനുതാഴെയാണ്, ചിരസ്ഥായിയുമല്ല.

അവിഭക്തവസ്തു മനസ്സിനു വിഭക്തമായി തോന്നാൻ കാരണമെന്ത്? തിന്മയുടെയും സ്വതന്ത്രേച്ഛയുടെയും ഉത്ഭവമെങ്ങനെ എന്ന ചോദ്യത്തി ന്റെതന്നെ രൂപഭേദമാണിത്. എന്നാൽ, ചോദ്യംതന്നെ വിരോധാത്മകവും അവിഭാവ്യവുമാണ്. എന്തെന്നാൽ കാര്യകാരണബന്ധത്തെ സിദ്ധവൽക്ക രിച്ചുകൊണ്ടാണ് ചോദ്യം, അവിഭക്തവസ്തുവിലാകട്ടെ കാര്യകാരണങ്ങ ളില്ല. അവിഭക്തവും വിഭക്തത്തിന്റെ അതേ അവസ്ഥയിലാണെന്നു ചോദ്യം സങ്കൽപ്പിക്കുന്നു. 'എന്തിന്, എന്തുകൊണ്ട്' എന്ന ചോദ്യ ങ്ങൾക്കു മനസ്സിലേ പ്രസക്തിയുള്ളു. ആത്മാവു നിമിത്തവൽക്കരണ ത്തിന് അതീതമാണ്. അതുമാത്രമാണ് സ്വതന്ത്രമായിട്ടുള്ളതും. എല്ലാ മനോവൃത്തികളിലൂടെയും ചോർന്നുവരുന്ന പ്രകാശം അതിന്റേതാണ്. ഞാൻ എന്റെ ഓരോ പ്രവൃത്തിയിലൂടെയും ഞാൻ സ്വതന്ത്രനാണെന്നു പ്രഖ്യാപിക്കുന്നുണ്ട്. എങ്കിലും എന്റെ ഓരോ പ്രവൃത്തിയും ഞാൻ അസ്വ തന്ത്രനാണെന്നു തെളിയിക്കുകയും ചെയ്യുന്നു. യഥാർത്ഥസത്ത, ആത്മാവ്, സ്വതന്ത്രമാണ്. എങ്കിലും മനശ്ശരീരങ്ങളുമായി കലർന്നിരിക്കുമ്പോൾ സ്വത

ന്ത്രമല്ല. ഇച്ഛ ആത്മാവിന്റെ ഒന്നാമത്തെ അഭിവ്യക്തിയാണ്. അതിനാൽ ആത്മാവിന്റെ ഒന്നാമത്തെ പരിമിതിയും ഇച്ഛയാണ്. 'ഇച്ഛ' ആത്മാവും മനസ്സും ചേർന്ന ഒരു സംഘാതമാണ്. സംഘാതങ്ങളൊന്നും ശാശ്വതമാവാനും വയ്യ. അതുകൊണ്ട്, നാം ജീവിക്കണമെന്നിച്ഛിക്കുന്നെങ്കിൽ മരിക്കുകയും വേണം. നിത്യജീവിതമെന്നത് ആശയവൈരുദ്ധ്യമാണ്. എന്തെന്നാൽ, ജീവിതം ഒരു സംഘാതമാകയാൽ നിത്യമാവില്ല. പരമാർത്ഥസത്ത അവിഭക്തവും അവിനാശിയുമാണ്. ഈ പൂർണ്ണൻ, ഇച്ഛ, മനസ്സ്, ചിന്ത ഇത്യാദി അപൂർണ്ണവസ്തുക്കളുമായി മിശ്രമായതെങ്ങനെ? അതൊരിക്കലും മിശ്രിതമായിട്ടില്ല. നിങ്ങൾ യഥാർത്ഥമായ നിങ്ങളാണ് (അതായത് മുമ്പു പറയപ്പെട്ട y). നിങ്ങൾ ഒരിക്കലും ഇച്ഛയായിരുന്നിട്ടില്ല. നിങ്ങൾക്ക് ഒരിക്കലും മാറ്റമുണ്ടായിട്ടില്ല. ഒരു വ്യക്തിയെന്ന നിലയിൽ നിങ്ങൾ ഒരിക്കലും ഉണ്ടായിരുന്നേയില്ല. – ഇതെല്ലാം കേവലം വ്യാമോഹം. എങ്കിൽ വ്യാമോഹത്തിന്റെ അധിഷ്ഠാനമെന്ത്? ഇതൊരു പിഴച്ച ചോദ്യമാണ്. എന്തെന്നാൽ, വ്യാമോഹത്തിന് ഒരിക്കലും സത്യം അധിഷ്ഠാനമാവില്ല. വ്യാമോഹമേ അധിഷ്ഠാനമാവൂ. ഈ വ്യാമോഹാവസ്ഥയ്ക്കുമുമ്പുള്ള അവസ്ഥയിലേക്കു മടങ്ങാനാണ്, മറ്റുവിധത്തിൽ പറഞ്ഞാൽ സ്വതന്ത്രമാകാനാണ്, എല്ലാ വസ്തുക്കളും ശ്രമിക്കുന്നത്. എങ്കിൽ, ജീവിതത്തിന്റെ പ്രയോജനമെന്ത്? നമുക്ക് അനുഭവങ്ങൾ പ്രദാനം ചെയ്യൽ. ഈ വീക്ഷണഗതി പരിണാമവാദത്തെ തിരസ്കരിക്കുന്നുണ്ടോ? ഇല്ല. മറിച്ച്, അതിനെ വിശദീകരിക്കുകയാണ് ചെയ്യുന്നത്. ആത്മാവിന് സ്വയം (മേൽക്കുമേൽ) അഭിവ്യക്തമാകാൻ കഴിയുമാറ്, ദ്രവ്യത്തിന്റെ സൂക്ഷ്മീകരണപ്രക്രിയയാണ് വാസ്തവത്തിൽ പരിണാമമെന്നത്. നമുക്കും മറ്റൊരു വസ്തുവിനും ഇടയ്ക്ക് ഒരു തിരസ്കരണിയോ തിരശ്ശീലയോ ഉണ്ടായാലത്തെപ്പോലെയാണത്. തിരസ്കരണി ക്രമേണ മാറ്റുന്നതിനനുസരിച്ച് വസ്തു കൂടുതൽ കൂടുതൽ ഗോചരീഭവിക്കുന്നു. പരമാത്മാവിന്റെ അഭിവ്യക്തിയെസ്സംബന്ധിച്ച ഒരു പ്രശ്നമാണത്.

## 26

## സ്വതന്ത്രമായ ആത്മാവ്

(1896–ൽ ന്യൂയോർക്കിൽ ചെയ്ത പ്രസംഗം)

സാംഖ്യന്മാരുടെ അപഗ്രഥനം പ്രകൃതി, ആത്മാക്കൾ (പുരുഷന്മാർ) എന്നിങ്ങനെ രണ്ടു നിത്യസത്തകളിലെത്തി നിലച്ചുപോകുന്നു. ആത്മാക്കളുടെ സംഖ്യ അനന്തം. ആത്മാവ് ഒരു കേവലവസ്തുവായതുകൊണ്ട് അതിനു നാശമുണ്ടാവാൻ വയ്യ. അക്കാരണത്താൽ പ്രകൃതിയിൽനിന്ന് നിത്യഭിന്നവുമാകണം. പ്രകൃതി സ്വയം പരിവർത്തിക്കുകയും ഈ നാനാ

പ്രതിഭാസങ്ങളെ അഭിവ്യക്തമാക്കുകയും ചെയ്തുകൊണ്ടിരിക്കുന്നു. ആത്മാവ് നിഷ്ക്രിയനായും വർത്തിക്കുന്നു. അതു സ്വയം ഒരു കേവല വസ്തു. പ്രകൃതി ഈ പ്രതിഭാസങ്ങളെല്ലാം പ്രകാശിപ്പിക്കുന്നത് ആത്മാവിന്റെ മോചനത്തിനുവേണ്ടിയുമാണ്. താൻ പ്രകൃതിയിൽനിന്നു വേറാണെന്ന് ആത്മാവിനുണ്ടാകുന്ന വിവേകമാണ് മുക്തി. അതേ സമയം ഓരോ ആത്മാവും സർവ്വവ്യാപിയാണെന്നു സമ്മതിക്കുവാൻ സാംഖ്യന്മാർ നിർബ്ബദ്ധരായെന്നും നാം കണ്ടു. ആത്മാവ് കേവലമായതുകൊണ്ട് പരിമിതനാവാൻ വയ്യ. എന്തെന്നാൽ എല്ലാ പരിമിതികളും ദേശ-കാല-നിമിത്തങ്ങൾ മുഖേന ഉളവാകുന്നതാണ്. ആത്മാവ് ഇവയ്ക്കതീതമാകയാൽ, അതിനു പരിമിതികളുണ്ടാവാൻ വയ്യ. പരിമിതി വേണമെങ്കിൽ, ഒരു വസ്തു ദേശത്തിലിരിക്കണം-അതായത് ശരീരത്തിലിരിക്കണം. ശരീരം പ്രകൃതിയിലുൾപ്പെട്ടതുമാകണം. ആത്മാവിനു രൂപമുണ്ടായിരുന്നെങ്കിൽ അതു പ്രകൃതിയിൽനിന്ന് അഭിന്നമായേനെ. അതിനാൽ ആത്മാവ് അരൂപമാകണം. അരൂപമായ വസ്തു ഇവിടെയോ അവിടെയോ മറ്റുവല്ലേടത്തുമോ സ്ഥിതിചെയ്യുന്നതായി പറയാൻ വയ്യ. അതു സർവ്വവ്യാപിയാകണം. സാംഖ്യദർശനം ഇവിടെ നിൽക്കുന്നു-ഇതിനപ്പുറം പോകുന്നില്ല.

ഇതിനെതിരെ വേദാന്തികൾ പുറപ്പെടുവിക്കുന്ന ഒന്നാമത്തെ ആക്ഷേപവാദം, ഈ അപഗ്രഥനം പൂർണ്ണമായില്ലെന്നാണ്. പ്രകൃതി അപരിമിതമാണ്. ആത്മാവും അപരിമിതം. എങ്കിൽ, രണ്ട് അപരിമിതങ്ങളായി. അപ്പോൾ ആത്മാവിന്റെ സംഗതിയിൽ അതു സർവ്വവ്യാപിയാണെന്നു കാണിക്കാൻ ഉപയോഗിക്കുന്ന എല്ലാ യുക്തികളും പ്രകൃതിയെസ്സംബന്ധിച്ചും സംഗതമാകും. അതായത് പ്രകൃതിയും ദേശകാലനിമിത്താതീതമാണെന്നു വരും. അങ്ങനെയെങ്കിൽ പരിവർത്തനങ്ങളോ അഭിവ്യക്തികളോ ഉണ്ടാവില്ല. കൂടാതെ, രണ്ട് അപരിമിതങ്ങൾ ഉണ്ടായിരിക്കുക എന്ന ദുർഘടവുമുണ്ട്-അതു തികച്ചും അസാധ്യം. ഇതിനു വേദാന്തിയുടെ സമാധാനമെന്താണ്? 'സാംഖ്യന്മാർതന്നെ പറയുംപോലെ, മനസ്സിനെകൊണ്ടു ചിന്തിപ്പിക്കാനും പ്രകൃതിയെ പ്രവർത്തിപ്പിക്കാനും പ്രേരകമായി ഒരു ചൈതന്യവസ്തു അവശ്യം പിന്നിലുണ്ടാവണം. എന്തെന്നാൽ, സ്ഥൂലദ്രവ്യം മുതൽ മഹത്തത്ത്വം (സമഷ്ടിബുദ്ധി)വരെയുള്ള സകലപരിണാമദശകളിലും പ്രകൃതി തികച്ചും അചേതനമാണ്. സമഗ്രപപഞ്ചത്തിനു പിന്നിലുള്ള ഈ ചൈതന്യവസ്തുവിനെയാണ് ഈം ഈശ്വരനെന്നു വിളിക്കുന്നതെന്നും, തൽഫലമായി ഈ പ്രപഞ്ചം ഈശ്വരനിൽനിന്നു ഭിന്നമല്ലെന്നും വേദാന്തി പറയുന്നു. ഈശ്വരൻതന്നെയാണ് പ്രപഞ്ചമായത്. ഈശ്വരൻ പ്രപഞ്ചത്തിന്റെ നിമിത്തകാരണവും ഉപാദാനകാരണവുമാണ്. കാരണം ഒരിക്കലും കാര്യത്തിൽനിന്നു വ്യത്യസ്തമല്ല. അതായത്, കാര്യം കാരണത്തിന്റെ മറ്റൊരു രൂപത്തിലുള്ള പുനരാ

വിർഭാവമാണ്. അതു നാം ദിവസേന കാണുന്നുണ്ട്. അതിനാൽ ഈ ചൈതന്യസത്ത്വംതന്നെ പ്രകൃതിയുടെ കാരണം. വേദാന്തശാസ്ത്രത്തിന്റെ നാനാഭാവങ്ങളും ഘട്ടങ്ങളും ദ്വൈതവും വിശിഷ്ടാദ്വൈതവും അദ്വൈതവും എല്ലാം-ഈ നിലപാട് ആദ്യമേ സ്വീകരിക്കുന്നുണ്ട്. അതായത്, ഈശ്വരൻ ജഗത്തിന്റെ നിമിത്തകാരണംമാത്രമല്ല, ഉപാദാനകാരണവുമാണെന്നും. ഉണ്മയുള്ളതെല്ലാം ഈശ്വരൻതന്നെയാണെന്നും. വേദാന്തത്തിന്റെ അടുത്തപടി, ഈ ആത്മാക്കളും ഈശ്വരന്റെ അംശമാണെന്നതാണ്. ഓരോന്നും ആ അനന്താനലന്റെ ഒരോ സ്ഫുലിംഗം. 'അഗ്നികുണ്ഡത്തിൽനിന്നു ലക്ഷോപലക്ഷം തീപ്പൊരികൾ പറക്കുംപോലെ, ഈ പുരാണപുരുഷനിൽനിന്നു ഉത്ഭവിച്ചിട്ടുള്ളതത്രേ ഈ ആത്മാക്കളെല്ലാം.'* ഇത്രത്തോളം നല്ലതുതന്നെ. പക്ഷേ, അതു തികച്ചും നമ്മെ തൃപ്തിപ്പെടുത്തുന്നില്ല. അനന്തത്തിന്റെ ഒരംശം എന്നു പറഞ്ഞാലെന്താണർത്ഥം? അനന്തം അവിഭാജ്യമാണ്. അതിന് അംശങ്ങളുണ്ടാവാൻ വയ്യ കേവലം അംശിക്കാവതല്ല. അതിനാൽ, ഈ സ്ഫുലിംഗങ്ങളെല്ലാം ഈശ്വരനിൽനിന്നു പുറപ്പെട്ടതാണെന്നു പറയുന്നതിനെന്തർത്ഥം? അദ്വൈതവേദാന്തി ഈ പ്രശ്നത്തിനു പരിഹാരം നൽകുന്നത്, ബ്രഹ്മത്തിനു യഥാർത്ഥത്തിൽ അംശങ്ങളില്ലെന്നും, ഒരോ ആത്മാവും ബ്രഹ്മത്തിന്റെ ഒരംശമല്ല പരമാർത്ഥത്തിൽ അനന്തമായ ബ്രഹ്മംതന്നെയാണെന്നുമുള്ള നിലപാടു സ്വീകരിച്ചുകൊണ്ടാണ് എങ്കിൽ, ഇത്ര വളരെ ആത്മാക്കളുണ്ടായിരിക്കുന്നതെങ്ങനെ?

സൂര്യൻ ലക്ഷോപലക്ഷം ജലബിന്ദുക്കളിൽ പ്രതിബിംബിതനാകുമ്പോൾ ലക്ഷോപലക്ഷം സൂര്യന്മാരായി കാണപ്പെടുന്നു. ഓരോന്നിലും സൂര്യരൂപത്തിന്റെ ഒരണുവായ പ്രതിരൂപവും നമുക്കു കാണാം. അതുപോലെ ഈ അസംഖ്യം ആത്മാക്കളും പ്രതിബിംബങ്ങളാണ്. യഥാർത്ഥങ്ങളല്ല. അവ യഥാർത്ഥ 'ഞാൻ' അല്ല. ഏകനും അവിഭക്തനുമായ പ്രപഞ്ചനാഥന്റെ സാക്ഷാൽ സ്വരൂപമല്ല. ഈ നാനാതരം ചെറുജീവികളെല്ലാം മനുഷ്യരും മൃഗങ്ങളും മറ്റും, പ്രതിബിംബങ്ങൾമാത്രം. യഥാർത്ഥങ്ങളല്ല. അവ പ്രകൃതിയുടെ മേൽ വീഴ്ത്തപ്പെടുന്ന ഇന്ദ്രജാലസമാനമായ പ്രതിച്ഛായകളാണ്. വിശ്വത്തിലാകെക്കൂടി ഒറ്റ അനന്തസത്തയേ ഉള്ളൂ. ആ സത്തയാണ് നിങ്ങളായും ഞാനായും മറ്റു നാനാരൂപങ്ങളായും കാണപ്പെടുന്നത്. എന്നാൽ ഈ നാനാത്വദർശനം വെറും വ്യാമോഹമത്രേ. ഈശ്വരൻ വിഭജിക്കപ്പെട്ടിട്ടില്ല. വിഭജിക്കപ്പെട്ടതായി തോന്നിയ്ക്കുന്നുവെന്നുമാത്രം. ഈശ്വരനെ കാലദേശനിമിത്തങ്ങളുടെ വലയിലൂടെ വീക്ഷിക്കുന്നതിനാലുളവാകുന്നതാണ് ഈ നാനാപ്രതീതി. ഞാൻ ഈശ്വരനെ

---

* യഥാ സുദീപ്താത് പാവകാദ് വിഫ്ഫുലിംഗാഃ
സഹസ്രശഃ പ്രഭവന്തേ സരൂപാഃ
തഥാക്ഷരാദ് വിവിധാഃ സോമ്യ ഭാവാഃ
പ്രജായന്തേ തത്ര ചൈവാപിയന്തി. (മുണ്ഡകോപനിഷത്ത് 2.1.1)

കാലദേശനിമിത്തങ്ങളുടെ വലയിലൂടെ നോക്കുമ്പോൾ ഈശ്വരനെ ഭൗതികപ്രപഞ്ചമായി കാണുന്നു. അതേ വലയിലൂടെയെങ്കിലും, കുറേക്കൂടി ഉയർന്ന ഒരു മേഖലയിൽനിന്നു നോക്കുമ്പോൾ മൃഗമായും കുറേക്കൂടി ഉയർന്നുനിന്നു നോക്കുമ്പോൾ മനുഷ്യനായും പിന്നേയും ഉയർന്നുനിന്നു നോക്കുമ്പോൾ ദേവനായും കാണുന്നു. എങ്കിലും ഈശ്വരൻ ജഗത്തിലെ ഒരേ അനന്തസത്തയായി വർത്തിക്കുന്നു. ആ സത്തയാണ് നാമെല്ലാവരും. ഞാനതാണ്, നിങ്ങളതാണ്-അതിന്റെ അംശങ്ങളല്ല-മുഴുവനും. 'പ്രപഞ്ചത്തിലെ സമസ്തപ്രതിഭാസത്തിനും പിമ്പിൽ നിൽക്കുന്ന നിത്യജ്ഞാതാവാണത്. പ്രതിഭാസങ്ങളും ഈശ്വരൻതന്നെ'. ജ്ഞാതാവും ജ്ഞേയവും (ദൃക്കും ദൃശ്യവും) രണ്ടും അവൻതന്നെ. 'ഞാനും നിങ്ങളും' അവൻ തന്നെ. ഇതെങ്ങനെ? 'ജ്ഞാതാവിനെ അറിയുന്നതെങ്ങിനെ'* ജ്ഞാതാവിനു തന്നെത്താൻ അറിയാൻ കഴിയില്ല. ഞാൻ മറ്റെല്ലാം കാണുന്നു. എന്നാൽ എന്നെ കാണുന്നില്ല. ജഗത്തിലെ യഥാർത്ഥസത്ത, ജ്ഞാതാവായ ആത്മാവ്, സർവ്വത്തിന്റെയും നാഥൻ, ജഗത്തിലുള്ള സകല കാഴ്ചകൾക്കും നിദാനമാണ്. എന്നാൽ, അവന് ഒരു പ്രതിബിംബത്തിലൂടെയല്ലാതെ തന്നെത്താൻ കാണാനോ അറിയാനോ കഴിയില്ല. നിങ്ങൾക്ക് നിങ്ങളുടെതന്നെ മുഖം കണ്ണാടിയിലല്ലാതെ കാണാൻ കഴിയില്ല. അതുപോലെ, ആത്മാവിനു സ്വസ്വരൂപം പ്രതിബിംബിപ്പിക്കാതെ കാണാൻ വയ്യ. അതിനാൽ, ഈ പ്രപഞ്ചം മുഴുവൻ ആത്മാവു സ്വയം സാക്ഷാൽക്കരിക്കാൻ ചെയ്യുന്ന ശ്രമത്തിന്റെ ഫലമാണ്. ഈ പ്രതിബിംബം ആദ്യം പ്രോട്ടോപ്ലാസ(ജീവദ്രാവക)ത്തിൽനിന്നു പ്രതിഫലിപ്പിക്കപ്പെടുന്നു. അനന്തരം ചെടികളിൽനിന്നും പിന്നീട് ഒന്നിനൊന്നു മെച്ചമായ ഓരോരോ പ്രതിഫലകങ്ങളിൽനിന്നും ഒടുവിൽ ഏറ്റവും നല്ല പ്രതിഫലകമായ പൂർണ്ണമനുഷ്യനിൽനിന്നും പ്രതിഫലിപ്പിക്കപ്പെടുന്നു. അതേതുപോലെയെന്നാൽ, സ്വന്തം മുഖം, കാണാനാഗ്രഹിക്കുന്ന മനുഷ്യൻ ആദ്യം ഒരു ചെളിവെള്ളത്തടത്തിൽ നോക്കി, കഷ്ടിച്ചൊരാകാരംമാത്രം കാണുന്നു. അനന്തരം തെളിഞ്ഞ വെള്ളത്തിൽ നോക്കു കുറേക്കൂടി നല്ല പ്രതിച്ഛായ കാണുന്നു. പിന്നീടു തിളങ്ങുന്ന ഒരു ലോഹത്തകിടിൽ നോക്കുമ്പോൾ പൂർവ്വാധികം തെളിഞ്ഞ പ്രതിച്ഛായ കാണുന്നു. ഒടുവിൽ ഒരു കണ്ണാടിയിൽ നോക്കി തന്റെ യഥാർത്ഥമായ രൂപം പ്രതിബിംബിച്ചു കാണുന്നു. അതിനാൽ പൂർണ്ണമനുഷ്യൻ ജ്ഞാതാവും ജ്ഞേയവുമായ ആ സത്തയുടെ ഏറ്റവും കൂടിയ പ്രതിബിംബമത്രേ. മനുഷ്യൻ സഹജവാസനയാലെന്നവണ്ണം എല്ലാ വസ്തുക്കളേയും ആരാധിക്കുന്നത് എന്തുകൊണ്ടാണെന്നും, ഓരോ രാജ്യത്തും പൂർണ്ണമനുഷ്യൻ ഈശ്വരതുല്യം ആരാധിക്കപ്പെടുന്നതിന്റെ ഹേതുവെന്തെന്നും ഇതിൽനിന്നു മനസ്സിലാക്കാം. നിങ്ങൾക്ക് ഇഷ്ടംപോലെ എന്തഭിപ്രായവും പറയാം പക്ഷേ,

* വിജ്ഞാതാരമരേ കേന വിജാനീയത്. (ബൃഹദാരണ്യകോപനിഷത്ത് 2.4.14)

അത്തരം ആളുകളാണ് അവശ്യം നമ്മുടെ ആരാധനാപാത്രമാകുന്നത്. ക്രിസ്തുവിനെപ്പോലെയും ബുദ്ധനെപ്പോലെയുമുള്ള അവതാരപുരുഷന്മാരെ മനുഷ്യൻ ആരാധിക്കുന്നത് അതുകൊണ്ടത്രെ. അവരാണ് നിത്യസത്തയുടെ ഏറ്റവും തികവുറ്റ അഭിവ്യക്തികൾ. നിങ്ങൾക്കോ എനിക്കോ വിഭാവനചെയ്യുക സാദ്ധ്യമായ എല്ലാ ഈശ്വരസങ്കൽപ്പങ്ങളെക്കാളും വളരെ ഉയർന്നു നിൽക്കുന്നവരാണവർ. നമ്മുടെ അത്തരം സങ്കൽപ്പങ്ങളെക്കാൾ ഒരു പൂർണ്ണമനുഷ്യൻ വളരെ ഉത്കൃഷ്ടനാണ്. അയാളിൽ വൃത്തം പൂർത്തിയായിരിക്കുന്നു, ജ്ഞാതാവും ജ്ഞേയവും (ഗ്രഹീതാവും ഗ്രാഹ്യവും) ഒന്നായിരിക്കുന്നു. അയാളുടെ വ്യാമോഹങ്ങളെല്ലാം നീങ്ങിപ്പോയിരിക്കുന്നു. അവയുടെ സ്ഥാനത്ത്, താൻ എക്കാലവും ആ പരിപൂർണ്ണസത്തതന്നെയായിരുന്നു എന്ന ജ്ഞാനം ആവിർഭവിച്ചിരിക്കുന്നു. ഈ ബന്ധനം പിന്നെ എങ്ങനെ ഉണ്ടായി? പരിപൂർണ്ണസത്ത അപൂർണ്ണമായി അപഭ്രംശിക്കാൻ എങ്ങനെ ഇടയായി? സ്വതന്ത്രമായ ഒന്ന് അസ്വതന്ത്രമാവുകയെന്നത് എങ്ങനെ സംഭവിച്ചു? അതു ഒരിക്കലും അസ്വതന്ത്രമായിട്ടില്ല. എക്കാലവും സ്വതന്ത്രംതന്നെ എന്നാണ് അദ്വൈതി പറയുന്നത്. പല നിറത്തിലുള്ള പലതരം മേഘങ്ങൾ വന്ന് ആകാശത്തെ മറയ്ക്കുന്നു. അവ ഒരു മിനിട്ടു നേരത്തെയ്ക്കു അവിടെ തത്തിക്കളിച്ചിട്ടു മറയുന്നു. എന്നാൽ നിത്യനീലമായ ആകാശം ചിരസ്ഥായിയായി നിലകൊള്ളുന്നു. ആകാശത്തിനൊരിക്കലും മാറ്റമില്ല. മേഘങ്ങൾക്കാണ് മാറ്റം. അതുപോലെ നിങ്ങൾ സർവ്വദാ പൂർണ്ണനാണ്. നിത്യപൂർണ്ണനാണ്. യാതൊന്നും നിങ്ങളുടെ സാക്ഷാൽരൂപത്തിനു മാറ്റം വരുത്തിയിട്ടില്ല. വരുത്തുകയുമില്ല. ‘ഞാൻ അപൂർണ്ണനാണ്. ഞാനൊരു പുരുഷനാണ്. ഞാനൊരു സ്ത്രീയാണ്. അഥവാ ഞാൻ പാപിയാണ്. ഞാൻ മനസ്സാണ്. ഞാൻ വിചാരിച്ചു, ഞാൻ വിചാരിക്കും’ എന്നിത്യാദി ആശയങ്ങളെല്ലാം വിഭ്രാന്തികളത്രേ. നിങ്ങൾ ഒരിക്കലും വിചാരിക്കുന്നില്ല. നിങ്ങൾക്കൊരിക്കലും ശരീരമുണ്ടായിട്ടില്ല. നിങ്ങൾ ഒരിക്കലും അപൂർണ്ണനായിട്ടില്ല. നിങ്ങൾ പ്രപഞ്ചത്തിന്റെ ധന്യനായ അധിപതിയാണ്. ഇന്നുള്ളതും ഇനി ഉണ്ടാകുന്നതുമായ സകലതിന്റെയും നാഥനാണ്. സൂര്യന്മാരുടെയും നക്ഷത്രങ്ങളുടെയും ചന്ദ്രന്മാരുടെയും ഭൂമികളുടെയും ഗ്രഹങ്ങളുടെയും എന്നു വേണ്ട, പ്രപഞ്ചത്തിലുള്ള സമസ്തത്തിന്റെയും സർവ്വശക്തനായ നിയാമകനാണ്. സൂര്യൻ പ്രകാശിക്കുന്നതും നക്ഷത്രം പ്രഭ ചൊരിയുന്നതും ഭൂമി നയനാഭിരാമമാകുന്നതും നിങ്ങൾ ഹേതുവായിട്ടാണ്. നിങ്ങളുടെ ധന്യത്വം ഹേതുവായിട്ടത്രേ. അവയെല്ലാം സ്നേഹിക്കുന്നതും പരസ്പരം ആകർഷിക്കുന്നതും. നിങ്ങൾ എല്ലാറ്റിലും സ്ഥിതിചെയ്യുന്നു. നിങ്ങൾ തന്നെ എല്ലാം. ആരെ തള്ളാൻ? ആരെ കൊള്ളാൻ? നിങ്ങൾതന്നെ സർവ്വവും ഈ ജ്ഞാനം ഉദിക്കുന്ന ഉടനെ വ്യാമോഹം മറയത്തു പോകുന്നു.

ഞാനൊരിക്കൽ ഭാരതത്തിലെ മരുഭൂമിയിൽ സഞ്ചരിക്കയായിരുന്നു. ഒരു മാസത്തിനുമേൽ ഇങ്ങനെ സഞ്ചരിച്ചു. എല്ലാ ദിവസവും ഏറ്റവും മനോഹരമായ ഭൂപ്രകൃതിദൃശ്യങ്ങൾ-മനോഹരമായ ജലാശയങ്ങളും മറ്റും -ഞാൻ കണ്ടിരുന്നു. ഒരു ദിവസം എനിക്കു വളരെ ദാഹമുണ്ടായി. ഇതിലൊരു ജലാശയത്തിൽനിന്നു കുറെ വെള്ളം കുടിക്കാമെന്നു വിചാരിച്ച് ഞാൻ അങ്ങോട്ടു ചെന്നപ്പോഴേയ്ക്കും അതു അപ്രത്യക്ഷമായി. ഉടനെ ഇതൊരു മരുമരീചികയാണെന്ന ബോധം-ഞാൻ ആയുസ്സു മുഴുവൻ അതിനെപ്പറ്റി കേട്ടിട്ടും വായിച്ചിട്ടുമുണ്ടായിരുന്നു.-ഒരു പ്രഹരംകണക്കെ എന്റെ തലച്ചോറിൽ ഉദയംചെയ്തു. കഴിഞ്ഞ ഒരു മാസക്കാലം ഞാൻ കണ്ടിരുന്ന ചേതോഹരങ്ങളായ ഭൂപ്രകൃതിദൃശ്യങ്ങളും ജലാശയങ്ങളുമെല്ലാം ഈ മരീചികയായിരുന്നെന്നും അന്നെങ്ങും ഞാൻ അവയെ അപ്രകാരം മനസ്സിലാക്കിയില്ലെന്നുമുള്ള എന്റെ മടയത്തരത്തെ ഓർത്തു ഞാൻ പുഞ്ചിരികൊണ്ടു. അടുത്ത പ്രഭാതത്തിൽ ഞാൻ വീണ്ടും യാത്ര തുടർന്നു. അന്നും ഞാൻ ജലാശയവും പ്രകൃതിദൃശ്യങ്ങളും കണ്ടു. പക്ഷേ, അതോടൊപ്പം 'ഇതൊരു മരീചികയാണെ'ന്ന ബോധവും എന്നിലുളവായി. ഒരിക്കൽ മനസ്സിലായിക്കഴിഞ്ഞതിനാൽ, അതിനു വ്യാമോഹിപ്പിക്കാൻ കഴിവില്ലാതായി. അതുപോലെ, പ്രപഞ്ചത്തെസ്സംബന്ധിച്ച് ഈ വ്യാമോഹം ഒരുനാൾ ഭഞ്ജിക്കപ്പെടും. ഈ പ്രപഞ്ചം മുഴുവൻ മറഞ്ഞുപോകും. ഉരുകി മറയും. ഇതാണ് സാക്ഷാൽക്കാരം. തത്ത്വജ്ഞാനമെന്നു പറയുന്നതു തമാശയല്ല. വെറും പ്രലപനവുമല്ല. അതു അനുഭവത്തിൽ വരുത്തേണ്ട കാര്യമാണ്. ഈ ശരീരം മാറിപ്പോകും. ഈ ഭൂമിയും അതിലെ സകലവസ്തുക്കളും മാറിപ്പോകും. 'ഞാൻ ശരീരമാണ് അല്ലെങ്കിൽ മനസ്സാണ്'. എന്ന ബോധം കുറെ സമയത്തേക്കു ഇല്ലാതാകും. അഥവാ കർമ്മം നിശ്ശേഷം ഒടുങ്ങിയിട്ടുണ്ടെങ്കിൽ അത് ഇങ്ങിനി വരാതവണ്ണം സ്ഥിരമായി നശിക്കും. കർമ്മത്തിന്റെ ഒരംശം അവശേഷിക്കുന്നുണ്ടെങ്കിലോ, കലം മെനഞ്ഞുതീർന്നതിനുശേഷവും കാലാലചക്രം മുന്നായം കൊണ്ടു ചിലപ്പോൾ കുറെ സമയത്തേയ്ക്കുകൂടി കറങ്ങിക്കൊണ്ടിരിക്കുംപോലെ, വ്യാമോഹം നിശ്ശേഷം നീങ്ങിയതിനുശേഷവും ഈ ശരീരം കുറച്ചുകാലംകൂടി പ്രവർത്തിച്ചുകൊണ്ടിരിക്കും. വീണ്ടും ഈ ലോകം പ്രത്യക്ഷപ്പെടും. മരീചിക അടുത്ത ദിവസവും കാണപ്പെട്ടതുപോലെ, പുരുഷന്മാരും സ്ത്രീകളും മൃഗങ്ങളുമെല്ലാം വീണ്ടും പ്രത്യക്ഷപ്പെടും. എന്നാൽ അവയ്ക്കു പഴയ ബന്ധനശക്തി ഉണ്ടാവില്ല. 'ഞാനതിന്റെ മട്ടു മനസ്സിലാക്കിപ്പോയി' എന്ന ബോധവും ഒപ്പം നമ്മുടെ മനസ്സിൽ അങ്കുരിക്കും. തൽഫലമായി അതു ബന്ധനമോ ദുഃഖമോ വ്യഥയോ കഷ്ടതയോ ഉളവാക്കില്ല. ദുഃഖകരമായ വല്ല അനുഭവവും നേരിടുമ്പോൾ, 'നീ മായയാണെന്ന് എനിക്കറിയാം' എന്നു പറയാൻ മനസ്സിനു കഴിവുണ്ടാകും. ആ അവസ്ഥയിലെത്തിയ മനുഷ്യനെ ജീവന്മുക്തൻ -ജീവിച്ചിരിക്കുമ്പോഴേ മുക്തി പ്രാപിച്ചവൻ-എന്നു പറയുന്നു. ജ്ഞാനയോഗിയുടെ

ജീവിതത്തിന്റെ ലക്ഷ്യവും ഉന്നവും ഈ ജീവന്മുക്താവസ്ഥയാണ്. ഒന്നിനോടും സക്തനാകാതെ ഈ ലോകത്തു ജീവിക്കാൻ കഴിയുന്നവൻ ജീവന്മുക്തനാകുന്നു. വെള്ളത്തിൽ കിടന്നിട്ടും ഒരിക്കലും വെള്ളത്തിൽ നനയ്ക്കപ്പെടാത്ത താമരയിലപോലെയാണവൻ. മനുഷ്യജീവികളിൽവെച്ച് പോരാ, സർവ്വജീവികളിൽവെച്ചും, ഏറ്റവും ഉൽകൃഷ്ടനാണവൻ. എന്തെന്നാൽ അവൻ കേവലബ്രഹ്മവുമായി അഭേദാവസ്ഥ സാക്ഷാൽകരിച്ചിരിക്കുന്നു. ഈശ്വരനുമായി ഐക്യം പ്രാപിച്ചിരിക്കുന്നു.

നിങ്ങൾ ഈശ്വരനിൽനിന്നു ലേശമെങ്കിലും ഭിന്നനാണെന്നു വിചാരിക്കുന്നിടത്തോളം കാലം ഭയം നിങ്ങളെ ഗ്രസിക്കും. എന്നാൽ നിങ്ങൾ ഈശ്വരൻതന്നെയാണെന്ന്, ലേശവും വേറല്ലെന്ന്, ഈശ്വരസാമസ്ത്യവും ഈശ്വരസാകല്യവുമാണെന്നു ബോധിക്കുമ്പോൾ സകലഭയവും അസ്തമിക്കുന്നു. 'അവിടെ ആർ ആരെന്നു കാണുന്നു? ആർ ആരെ ആരാധിക്കുന്നു? ആർ ആരോടു സംസാരിക്കുന്നു? ആർ ആരെ കേൾക്കുന്നു? യാതൊരവസ്ഥയിൽ ഒരുവൻ മറ്റൊന്നിനെ കാണുന്നുവോ, മറ്റൊന്നിനോടു സംസാരിക്കുന്നുവോ, മറ്റൊന്നിനെ കേൾക്കുന്നുവോ, അതു അല്പാവസ്ഥയാണ്. യാതൊരവസ്ഥയിൽ ഒരുവൻ രണ്ടാമതൊന്നിനെ കാണുന്നില്ലയോ, രണ്ടാമതൊന്നിനോടു സംസാരിക്കുന്നില്ലയോ അതാണ് അത്യുച്ചമായ അവസ്ഥ. അതാണ് ഭൂമാവ്. അതാണ് ബ്രഹ്മം'. നിങ്ങൾ ബ്രഹ്മംതന്നെയാകയാൽ എല്ലായ്പ്പോഴും ബ്രഹ്മംതന്നെ. അങ്ങനെ വരുമ്പോൾ ലോകത്തിനെന്തു സംഭവിക്കും? നമുക്കു പിന്നെ ലോകത്തിനെന്തു നന്മ ചെയ്യാൻ കഴിയും? എന്നിങ്ങനെയുള്ള ചോദ്യങ്ങൾ ഉദിക്കുന്നില്ല. 'ഞാൻ വളർന്നാൽ എന്റെ ഇഞ്ചിമിഠായിക്ക് എന്തുപറ്റും?' എന്ന് ശിശു ചോദിക്കുന്നു. 'ഞാൻ വളർന്നാൽ എന്റെ വട്ടുകളുടെ ഗതിയെന്ത്? അതുകൊണ്ട് ഞാൻ വളരില്ല' എന്നു ബാലൻ പറയുന്നു. 'ഞാൻ വളർന്നാൽ എന്റെ പാവകളുടെ സ്ഥിതയെന്താകും?' എന്നു ചെറുപൈതൽ പറയുന്നു. ഈ ലോകത്തെസ്സംബന്ധിച്ചും ഈ ചോദ്യംതന്നെയാണ് ഉന്നയിക്കപ്പെടുന്നത്. ഭൂതത്തിലോ വർത്തമാനത്തിലോ ഭാവിയിലോ അതിനു അസ്തിത്വമില്ല. നാം ആത്മാവിനെ യഥാർത്ഥമായി അറിയുമ്പോൾ ഈ ആത്മാവല്ലാതെ മറ്റൊന്നുമില്ലെന്നും മറ്റെല്ലാം യഥാർത്ഥസത്തയില്ലാത്ത സ്വപ്നം മാത്രമാണെന്നും അറിയുമ്പോൾ, പിന്നീട് ഈ ലോകം -അതിലെ ദാരിദ്ര്യമോ കഷ്ടപ്പാടുകളോ ദുഷ്ടതയോ നന്മയോ തിന്മയോ ഒന്നും-നമ്മുടെ സ്വൈരതയെ ഭഞ്ജിക്കില്ല. അവ ഉള്ളതല്ലെങ്കിൽ നാം പിന്നെ ആർക്കുവേണ്ടി എന്തിനുവേണ്ടി ക്ലേശിക്കുന്നു? ഇതാണ് ജ്ഞാനയോഗികൾ പഠിപ്പിക്കുന്നത്. അതിനാൽ ധീരതയോടെ സ്വാതന്ത്ര്യത്തിനുവേണ്ടി യത്നിക്കുക. നിങ്ങളുടെ ചിന്ത നയിക്കുന്നിടത്തോളം സധൈര്യം മുന്നോട്ടുപോവുക. സധൈര്യം അതു നിങ്ങളുടെ ജീവിതത്തിൽ പ്രായോഗികമാക്കുകയും ചെയ്യുക. ജ്ഞാനപ്രാപ്തി

അത്യന്തം ദുഷ്കരമാണ്. മേധാപരംമാത്രമല്ല ഇന്ദ്രിയവിഷയകവുമായ എല്ലാ വിഗ്രഹങ്ങളേയും തച്ചുടയ്ക്കുവാൻ കൂസാത്ത അത്യന്തധൈര്യശാലികൾക്കും സാഹസികന്മാർക്കുമുള്ള മാർഗ്ഗമാണത്. ഞാൻ ഈ ശരീരമല്ല. അതു പോകണം. ഇതു എല്ലാത്തരത്തിലുള്ള വൈചിത്ര്യങ്ങളേയും ജനിപ്പിച്ചെന്നുവരാം. ഒരു മനുഷ്യൻ എഴുന്നേറ്റുനിന്നു പറയുന്നു, 'ഞാൻ ശരീരമല്ല. അതിനാൽ എന്റെ തലവേദന ഭേദമായേ തീരൂ' എന്ന്. എന്നാൽ തലവേദന അയാളുടെ ശരീരത്തിലല്ലെങ്കിൽ പിന്നെ എവിടെയാണ്? ആയിരം തലവേദനകളും ആയിരം ശരീരങ്ങളും വരികയോ പോവുകയോ ചെയ്യട്ടെ. അതുകൊണ്ടെനിക്കെന്ത്? എനിക്കു ജനനമോ മരണമോ ഇല്ല. അച്ഛനോ അമ്മയോ ഒരിക്കലും ഉണ്ടായിട്ടില്ല. ബന്ധുക്കളോ ശത്രുക്കളോ ആരുമില്ല. എന്തെന്നാൽ അവരെല്ലാം ഞാൻതന്നെയാണ്. ഞാൻതന്നെ എന്റെ ബന്ധുവും ഞാൻതന്നെ എന്റെ ശത്രുവും. ഞാൻ കേവലസച്ചിദാനന്ദം. സോഽഹം സോഽഹം. ഒരായിരം ശരീരങ്ങളിൽ ഞാൻ പനി മുതലായ രോഗങ്ങൾകൊണ്ടു കഷ്ടപ്പെടുന്നുവെങ്കിൽ ലക്ഷോപലക്ഷം ശരീരങ്ങളിൽ ആരോഗ്യവനായും ഇരിക്കുന്നു. ഒരായിരം ശരീരങ്ങളിൽ ഞാൻ പട്ടിണി കിടക്കുന്നു. മറ്റായിരം ശരീരങ്ങളിൽ ഉത്തമഭോജ്യങ്ങശിക്കുന്നു. ആയിരം ശരീരങ്ങളിൽ ഞാൻ ദുഃഖിയാണെങ്കിൽ മറ്റായിരം ശരീരങ്ങളിൽ സുഖിയുമാണ്. ആര് ആരെ കുറ്റപ്പെടുത്തും? ആര് ആരെ പ്രശംസിക്കും? ആരെ തേടും? ആരെ വർജ്ജിക്കും? ഞാൻ ആരെയും തേടുന്നില്ല. ആരെയും വർജ്ജിക്കുന്നുമില്ല. എന്തെന്നാൽ ഞാൻ സമസ്തജഗത്തുമാണ്. ഞാൻ എന്നെത്തന്നെ പ്രശംസിക്കുന്നു. ഞാൻ എന്നെത്തന്നെ കുറ്റപ്പെടുത്തുന്നു. ഞാൻ എനിക്കു വേണ്ടിത്തന്നെ കഷ്ടതയനുഭവിക്കുന്നു. എന്റെ ഇച്ഛാനുസരണം സുഖവുമനുഭവിക്കുന്നു. ഞാൻ സ്വതന്ത്രനാണ്. ഇതാണ് ധീരനും സാഹസികനുമായ ജ്ഞാനിയുടെ നിലപാട്. പ്രപഞ്ചം മുഴുവൻ ഇടിഞ്ഞുവീഴട്ടെ. അതൊരിക്കലും ഉണ്ടായിരുന്നേയില്ല എന്നായിരിക്കും ജ്ഞാനി പുഞ്ചിരിച്ചുകൊണ്ടു പറയുക-അതു മുഴുവനും മായാഭ്രാന്തിയായിരുന്നു. പ്രപഞ്ചം തകർന്നുവീഴുന്നത് അയാൾ കാണുന്നു. അതെവിടെയായിരുന്നു? അതെങ്ങോട്ടു പോയി?

ഇതിന്റെ പ്രയോഗവശത്തേയ്ക്കു കടക്കുംമുമ്പായി ചിന്താപരമായ ഒരു പ്രശ്നത്തെക്കൂടി സ്പർശിച്ചുകൊള്ളട്ടെ. ഇത്രത്തോളം യുക്തി അഭേദ്യമാണ്. മനുഷ്യൻ യുക്തിയുക്തം ചിന്തിക്കുന്നപക്ഷം, സത്ത ഒന്നേയുള്ളുവെന്നും നാനാത്വം മിഥ്യയാണെന്നുമുള്ള ഈ നിലപാടിലെത്തുംവരെ എങ്ങും നിലയുറപ്പിക്കുക അവനു സാധ്യമല്ല. യുക്തിചിന്തകരായ മനുഷ്യർക്ക് ഈ അഭിപ്രായഗതി സ്വീകരിക്കയല്ലാതെ മറ്റൊരുവഴി അവശേഷിക്കുന്നില്ല. എന്നാൽ അനന്തവും നിത്യപൂർണ്ണവും നിത്യധന്യവുമായ കേവലസച്ചിദാനന്ദം എങ്ങനെ ഈ വ്യാമോഹത്തിലകപ്പെട്ടു? ലോകത്തെ

ല്ലായിടത്തും ചോദിക്കപ്പെട്ടുപോന്നിട്ടുള്ള അതേ ചോദ്യം. പ്രാകൃതഭാഷയിൽ ഈ ചോദ്യത്തിന്റെ രൂപം. 'ലോകത്ത് പാപം എങ്ങനെ ഉത്ഭവിച്ചു?' എന്നാണ്. ഇതു ചോദ്യത്തിന്റെ ഏറ്റവും പ്രാകൃതവും സ്ഥൂലവുമായ രൂപമാണ്. മറ്റേതു കുറേക്കൂടി തത്ത്വശാസ്ത്രോചിതമായ രൂപം. എന്നാൽ ഉത്തരം ഒന്നുതന്നെ. ഒരേ ചോദ്യം പലരൂപങ്ങളിലും രീതികളിലും ഉന്നയിക്കപ്പെട്ടിട്ടുണ്ട്. എന്നാൽ അതിന്റെ അധമരൂപങ്ങളിൽ അതിനു തൃപ്തികരമായ സമാധാനം കാണുന്നില്ല. എന്തെന്നാൽ (വിലക്കപ്പെട്ട) പഴത്തിന്റെയും സർപ്പത്തിന്റെയും സ്ത്രീയുടെയും കഥ ഒരു സമാധാനമല്ല. ആ തലത്തിൽ ചോദ്യം ബാലിശമാണ്. ഉത്തരവും അങ്ങനെതന്നെ. എന്നാൽ ചോദ്യം ഇപ്പോൾ ഉന്നതഭാവങ്ങൾ അവലംഭിച്ചിരിക്കുന്നു-'ഈ വ്യാമോഹം എങ്ങനെയുണ്ടായി?' ഉത്തരവും തദനുസരണം വിശിഷ്ടമാണ്-അതായത് അവിഭാവ്യമായ ചോദ്യത്തിനു ഉത്തരം പ്രതീക്ഷിക്കാവുന്നതല്ലെന്ന്. ചോദ്യംതന്നെ അവിഭാവ്യം. ആ ചോദ്യം ചോദിക്കാൻ നിങ്ങൾക്കു അവകാശമില്ല. എന്തുകൊണ്ട്? പൂർണ്ണത്വമെന്നു വെച്ചാലെന്ത്? യാതൊന്നു ദേശകാലനിമിത്തങ്ങൾക്കതീതമോ അതാണ് പൂർണ്ണം. അപ്പോൾ 'പൂർണ്ണവസ്തു എങ്ങനെ അപൂർണ്ണമായി?' എന്നാണ് നിങ്ങളുടെ ചോദ്യം. തർക്കശാസ്ത്രഭാഷയിൽ അതിന്റെ രൂപം ഇങ്ങനെയാണ്: 'നിമിത്താതീതം എങ്ങനെ നിമിത്തവൽകൃതമായി?' നിങ്ങളുടെ ചോദ്യത്തിൽ ഉക്തിവൈരുദ്ധ്യമുണ്ട്. എന്തെന്നാൽ അതു നിമിത്താതീതമാണെന്നു ആദ്യം സമ്മതിച്ചിട്ട് പിന്നെ അതെങ്ങനെ നിമിത്തവൽകൃതമായി എന്നു ചോദിക്കുന്നു. നിമിത്തവൽകരണത്തിന്റെ മേഖലയ്ക്കുള്ളിലെ ഈ ചോദ്യം ചോദിക്കാവൂ. കാലത്തിനും സ്ഥലത്തിനും നിമിത്തത്തിനും വ്യാപ്തിയുള്ളിടംവരെ ഇതു ചോദിക്കാം. അതിനപ്പുറത്ത് അതു ചോദിക്കുന്നത് അസംബന്ധം. കാരണം ചോദ്യം യുക്തിസഹമല്ല. ദേശകാലനിമിത്തങ്ങൾക്കുള്ളിൽ നിന്നുകൊണ്ട് അതിനൊരിക്കലും ഉത്തരം പറയാൻ വയ്യ. ഇവയുടെ പരിധിക്കപ്പുറം എന്തുത്തരം സാദ്ധ്യമാണെന്ന് അവയെ അതിക്രമിക്കുമ്പോഴേ അറിയാനൊക്കൂ. അതിനാൽ പ്രാജ്ഞന്മാർ ഈ ചോദ്യത്തെ വിശ്രമിക്കാൻ വിടുകയാണ് ചെയ്യുന്നത്. മനുഷ്യനു രോഗം പിടിപെടുമ്പോൾ തനിക്കതുണ്ടായതെങ്ങനെ? എന്ന് ആദ്യം അറിഞ്ഞേതീരൂ എന്നു ശാഠ്യം പിടിക്കാതെ അയാൾ രോഗം ശമിപ്പിക്കുന്ന കാര്യത്തിൽ ശ്രദ്ധ പതിപ്പിക്കുന്നു.

ഈ ചോദ്യത്തിനു മറ്റൊരു രൂപമുണ്ട്-കുറേക്കൂടി താഴ്ന്നതെങ്കിലും കൂടുതൽ പ്രായോഗികവും ദൃഷ്ടാന്തപരവുമായ ഒരു രൂപം-അതായത്, ഈ വ്യാമോഹത്തെ ജനിപ്പിച്ചതെന്ത്, വല്ല യാഥാർത്ഥ്യവും വ്യാമോഹത്തെ ജനിപ്പിക്കുമോ? തീർച്ചയായും ഇല്ല. ഒരു വ്യാമോഹം മറ്റൊന്നിനെ ജനിപ്പിക്കുന്നു. അതിനെ മറ്റൊന്ന്-ഇങ്ങനെ മേൽക്കുമേൽ. വ്യാമോഹത്തെ ഉളവാക്കുന്നത് എപ്പോഴും വ്യാമോഹംതന്നെ. രോഗത്തെ

ഉളവാക്കുന്നതു രോഗമാണ്. ആരോഗ്യമല്ല. തിരമാലയും വെള്ളവും ഒരേ വസ്തുവാണ്. കാര്യം കാരണത്തിന്റെ വേറൊരു രൂപമെന്നേയുള്ളു. വ്യാമോഹമാണ് ഇവിടത്തെ കാര്യം. അതിനാൽ അതിന്റെ കാരണവും വ്യാമോഹമാകണം. ഈ വ്യാമോഹത്തെ ഉണ്ടാക്കിയതെന്ത്? മറ്റൊരു വ്യാമോഹം. അതിനെ മറ്റൊന്ന്, അങ്ങനെ ആദിയില്ലാതെ പോകുന്നു. ജഗത്തിൽ രണ്ടു സത്തകൾ-ഒന്നു നിങ്ങളും മറ്റൊന്നു വ്യാമോഹവും-ഉണ്ടെന്നു വരുന്നതിനാൽ, അതു നിങ്ങളുടെ അദ്വൈതസിദ്ധാന്തത്തെ ഭഞ്ജിക്കുന്നില്ലേ എന്നൊരു ചോദ്യംമാത്രമാണ് നിങ്ങൾക്ക് ചോദിക്കാൻ ശേഷിച്ചിട്ടുള്ളത്. ഇതിനുത്തരം വ്യാമോഹത്തെ ഒരു സത്തായി ഗണിക്കാൻ നിവൃത്തിയില്ലെന്നാണ്. ജീവിതത്തിനിടയ്ക്കു നിങ്ങൾക്ക് ആയിരകണക്കിനു സ്വപ്നങ്ങളുണ്ടാകുന്നു. എന്നാൽ അവ നിങ്ങളുടെ ജീവിതത്തിന്റെ അംശമായി ഗണിക്കപ്പെടുന്നില്ല. സ്വപ്നങ്ങൾ വരികയും പോകയും ചെയ്യുന്നു. അവയ്ക്കു സത്തയില്ല. വ്യാമോഹത്തെ സത്തയെന്നു പറയുന്നതു സത്യാഭാസമായിരിക്കും. അതിനാൽ പ്രപഞ്ചത്തിലാകെ നിത്യമുക്തവും നിത്യധന്യവുമായി ഒരു സത്തയേയുള്ളു. അതാണ് നിങ്ങൾ. ഇതാണ് വേദാന്തികൾ ചെന്നെത്തിയിട്ടുള്ള അന്ത്യനിഗമനം.

അങ്ങനെയെങ്കിൽ, ഇപ്പോഴത്തെ പല ആരാധനാസമ്പ്രദായങ്ങൾക്കെന്തു സംഭവിക്കും? എന്നൊരു ചോദ്യമുണ്ടാകാം. അവ തുടരും. അവയെല്ലാം വെളിച്ചത്തിനുവേണ്ടിയുള്ള ഇരുട്ടിൽത്തപ്പലാണ്. ഈ തപ്പലിലൂടെ വെളിച്ചം കണ്ടെത്തും. ആത്മാവിനു സ്വയം കാണാൻ വയ്യ എന്നു നാമിപ്പോൾ പറഞ്ഞുവല്ലോ. നമ്മുടെ അറിവും മായയാകുന്ന വലയ്ക്കുള്ളിലാണ്. അതിനപ്പുറമാണ് സ്വാതന്ത്ര്യം. വലയ്ക്കുള്ളിൽ അടിമത്തമാണ്. അവിടെ എല്ലാം നിയമവിധേയമാണ്. വലയ്ക്കപ്പുറം നിയമത്തിന്റെ പ്രവർത്തനമില്ല. പ്രപഞ്ചം നിയന്ത്രിതമാണ്. അതിനപ്പുറത്ത് സ്വാതന്ത്ര്യവും. നിങ്ങൾ ദേശകാലനിമിത്തങ്ങളുടെ വലയ്ക്കുള്ളിൽ വർത്തിക്കുന്നിടത്തോളം കാലം നിങ്ങൾ സ്വതന്ത്രരാണെന്ന പറച്ചിൽ അസംബന്ധം. എന്തെന്നാൽ ആ വലയ്ക്കുള്ളിൽ സകലതും കടുത്ത നിയമത്തിനധീനമാണ്. കാര്യകാരണശൃംഖലാബദ്ധമാണ്. നിങ്ങൾ വിചാരിക്കുന്ന ഓരോ വിചാരവും ഓരോ വികാരവും നിമിത്തവത്താണ്. ഇച്ഛ സ്വതന്ത്രമാണെന്നു പറയുന്നതു വെറും അസംബന്ധം. അനന്തസത്ത മായയുടെ ഈ വലയിൽപ്പെടുമ്പോൾ-എന്നു പറയട്ടെ-മാത്രമേ അത് ഇച്ഛാരൂപം കൈക്കൊള്ളുന്നുള്ളു. 'ഇച്ഛ'യെന്നു പറയുന്നതു ആ സത്തയുടെ ഒരംശം മായാവലയിൽ പിടിക്കപ്പെട്ടതിനെയാണ്. അതിനാൽ 'സ്വതന്ത്രേച്ഛ' എന്നത് ഒരു മിഥ്യാസംജ്ഞയത്രേ. ആ പ്രയോഗത്തിന് ഒരർത്ഥവുമില്ല-വെറും അസംബന്ധം. സ്വാതന്ത്ര്യത്തെപ്പറ്റിയുള്ള ഈ വർത്തമാനങ്ങളും തഥൈവ. മായയ്ക്കുള്ളിൽ സ്വാതന്ത്ര്യമില്ലതന്നെ.

ഓരോ മനുഷ്യനും അയാളുടെ വിചാരം വാക്ക്, പ്രവൃത്തി, മനസ്സ് എന്നിവയെ സംബന്ധിച്ച് ഒരു കൽക്കഷണത്തെപ്പോലെയോ ഈ മേശയെപ്പോലെയോ തന്നെ നിയമബദ്ധനാണ്. ഞാനിപ്പോൾ നിങ്ങളോടു സംസാരിക്കുന്നു എന്നുള്ളതും നിങ്ങൾ അതു കേൾക്കുന്നു എന്നുള്ളതും തുല്യനിലയിൽ അയവില്ലാത്ത നിമിത്തനിയമത്തിനു വിധേയമാണ്.മായയ്ക്കപ്പുറം കടക്കുന്നതുവരെ നിങ്ങൾക്കു സ്വാതന്ത്ര്യമില്ല. അതാണ് ആത്മാവിന്റെ യഥാർത്ഥസ്വാതന്ത്ര്യം. മനുഷ്യർ, എത്രതന്നെ നിശിതബുദ്ധികളായാലും, ഇഹലോകത്തു യാതൊന്നും സ്വതന്ത്രമാകുവാൻ വയ്യെന്നതിലെ യുക്തിയുടെ അനിഷേധ്യത എത്ര വ്യക്തമായി കണ്ടാലും തങ്ങളെല്ലാം സ്വതന്ത്രരാണെന്നു വിചാരിക്കുവാൻ നിർബ്ബദ്ധരാണ്. അല്ലാതെ അവർക്കു വയ്യ. നാം സ്വതന്ത്രരാണെന്നു പറയാത്തിടത്തോളം ഒരു കർമ്മവും മുന്നോട്ടു കൊണ്ടുപോക സാധ്യമല്ല. നാം ഉണ്ടെന്നു പറയുന്ന സ്വാതന്ത്ര്യം മേഘപ്പഴുതുകളിലൂടെ കാണുന്ന നീലാകാശമാണെന്നും യഥാർത്ഥസ്വാതന്ത്ര്യം-നീലാകാശം-പശ്ചാത്തലത്തിലുണ്ടെന്നുമത്രേ ഇതിന്നർത്ഥം. ഈ വ്യാമോഹവിഭ്രാന്തികളുടെ മദ്ധ്യത്തിൽ ഈ ലോകമാകുന്ന വിഡ്ഢിത്തത്തിന്റെയും ഈ മനഃശരീരേന്ദ്രിയപ്രപഞ്ചത്തിന്റെയും നടുവിൽ, യഥാർത്ഥസ്വാതന്ത്ര്യം ഉണ്ടാവുക സാധ്യമല്ല. ആദ്യന്തങ്ങളില്ലാതെ, നിയന്ത്രിതമോ നിയന്ത്രണവിധേയമോ അല്ലാതെ, അന്യോന്യം സംധാനോ അനുരഞ്ജനമോ നൈരന്തര്യമോ കൂടാതെ, സംഭവിച്ചുകൊണ്ടിരിക്കുന്ന ഈ സ്വപ്നസമൂഹമത്രേ നമ്മുടെ പ്രപഞ്ചബോധം. സ്വപ്നത്തിൽ, ഇരുപതു തലയുള്ള ഒരു രാക്ഷസൻ നിങ്ങളെ പിടിക്കാൻ ഓടിവരുന്നതായും നിങ്ങൾ അവനെ ഭയന്നു ഓടുന്നതായും കാണുമ്പോൾ, അതൊരു പൊരുത്തപ്പെടാത്ത അനുഭൂതിയാണെന്നു നിങ്ങൾക്കു തോന്നുന്നില്ല. അതു ശരിയും നേരുമാണെന്നു നിങ്ങൾ വിചാരിക്കുന്നു. ഈ നിയമവും അതുപോലെയാണ്. നിങ്ങൾ നിയമമെന്നു വിളിക്കുന്നതു മുഴുവൻ കേവലം നിരർത്ഥകവും യാദൃച്ഛികവുമാണ്. ഈ സ്വപ്നാവസ്ഥയിൽ നിങ്ങൾ ഇതിനെ നിയമമെന്നു പറയുന്നു. മായയ്ക്കുള്ളിൽ ദേശകാലനിമിത്തങ്ങളുടെ നിയമമുള്ളിടത്തോളം സ്വാതന്ത്ര്യമില്ല. ഈ വിവിധരാധനാസമ്പ്രദായങ്ങളെല്ലാം മായയ്ക്കുള്ളിലാണുതാനും. ഈശ്വരനെന്നും മനുഷ്യനെന്നും മൃഗമെന്നും മറ്റുമുള്ള ആശയങ്ങൾ മായയ്ക്കുള്ളിലാണ്. അതിനാൽ എല്ലാം ഒരുപോലെ ഭ്രാന്തി, എല്ലാം സ്വപ്നങ്ങൾ. എന്നാൽ ഇക്കാലത്തു ചില അസാധാരണ മനുഷ്യർ ചെയ്യുംപോലുള്ള യുക്തിവാദങ്ങൾ പുറപ്പെടുവിക്കാതിരിക്കാൻ നിങ്ങൾ ശ്രദ്ധിക്കണം. അവർ പറയുന്നു, ഈശ്വരനെന്ന ആശയം വ്യാമോഹമാണെന്ന്, എന്നാൽ, ഈ ലോകം സത്യമാണെന്നും. രണ്ടാശയവും ഒരേ യുക്തികൊണ്ടു ഒരുമിച്ചു നിലനിൽക്കുകയോ, ഒരുമിച്ചു വീഴുകയോ ചെയ്യുന്നു. ഈ ലോകത്തെയും പരലോകത്തെ എന്നപോലെ, നിഷേധിക്കുന്നവനുമാത്രമേ നാസ്തികനാകാൻ അവകാശമുള്ളു. ഒരേ യുക്തി രണ്ടിനും സംഗതമാ

ണ്. ഈശ്വരൻമുതൽ ഏറ്റവും താഴ്ന്ന ജന്തുവരെ, പുൽക്കൊടിമുതൽ ജഗത്സ്രഷ്ടാവുവരെ ഉള്ള സകലതിനേയും ഒരേ മിഥ്യാത്വം വ്യാപിച്ചിരിക്കുന്നു. ഒരേ യുക്തിശാസ്ത്രം ഹേതുവായി അവയെല്ലാം സിദ്ധമായാലും അസിദ്ധമായാലും ഒപ്പം പോകുന്നു. ഈശ്വരാശയം മിഥ്യയെന്നു കാണുന്നവൻ തന്റെ സ്വന്തം ശരീരവും മനസ്സുകൂടിയും അപ്രകാരമെന്നു കാണേണ്ടതാണ്. ഈശ്വരൻ അപ്രത്യക്ഷമാകുമ്പോൾ അതോടൊപ്പം ശരീരവും മനസ്സും അപ്രത്യക്ഷമാകുന്നു. അവ രണ്ടും അപ്രത്യക്ഷമാകുമ്പോൾ യഥാർത്ഥസത്ത നിത്യമായവശേഷിക്കുന്നു. 'അവിടെ കണ്ണുകൾക്ക് ചെന്നെത്താൻ വയ്യ. അതു വാക്കിനും മനസ്സിനും വിഷയമല്ല. നമുക്കതിനെ കാണാനോ അറിയാനോ കഴിവില്ല'. വാക്കും വിചാരവും അറിവും ബുദ്ധിയും പോകുന്നിടത്തോളം എല്ലാം മായയ്ക്കുള്ളിലാണെന്ന്, ബന്ധനത്തിനുള്ളിലാണെന്ന്, നാമതിനാൽ മനസ്സിലാക്കുന്നു. സത്യവസ്തു അതിനപ്പുറമാണ്. അവിടെ മനസ്സിനോ വിചാരത്തിനോ വാക്കിനോ ചെല്ലാനൊക്കില്ല.

ചിന്താപരമായി ഇത്രത്തോളം വസ്തുതകൾ ശരി. അതിന്റെ അഭ്യാസഭാഗത്തെക്കുറിച്ച് ഇനി പറയാം. കാര്യമായ ജോലി അഭ്യാസത്തിലാണ്. ഈ ഏകത്വം സാക്ഷാൽകരിക്കാൻ വല്ല അഭ്യാസവും ആവശ്യമുണ്ടോ? നിശ്ചയമായും ഉണ്ട്. നിങ്ങൾ ഈ ബ്രഹ്മമായിത്തീരുകയല്ല. നിങ്ങൾ ഇപ്പോൾത്തന്നെ അതാണ്. നിങ്ങൾ ഈശ്വരനായിത്തീരുമെന്നോ പൂർണ്ണത്വം പ്രാപിക്കുമെന്നോ അല്ല. നിങ്ങൾ ഇപ്പോൾത്തന്നെ പൂർണ്ണനാണ്. അന്യഥാ തോന്നുന്നത് ഒരു വ്യാമോഹമാണ്. നിങ്ങൾ ശ്രീമാൻ ഇന്നാരാണ്. അല്ലെങ്കിൽ ശ്രീമതി ഇന്നാരാണ് എന്നു തോന്നിക്കുന്ന ഈ വ്യാമോഹത്തെ മറ്റൊരു വ്യാമോഹം പ്രയോഗിച്ചു നിർമ്മാർജ്ജനം ചെയ്യാം. ആ വ്യാമോഹമാണ് അഭ്യസനം. (സാധനാനുഷ്ഠാനം). അഗ്നി അഗ്നിയെ ഭക്ഷിക്കും. അതുപോലെ ഒരു വ്യാമോഹത്തെ കീഴടക്കാൻ മറ്റൊരു വ്യാമോഹത്തെ ഉപയോഗിക്കാം. ഒരു മേഘം വന്നു മറ്റൊരു മേഘത്തെ തൂത്തടിച്ചുകൊണ്ടുപോകും. അപ്പോൾ രണ്ടും തിരോഭവിക്കും. എങ്കിൽ ഈ അഭ്യസനങ്ങളെന്താണ്? നാം സ്വതന്ത്രരാകുവാൻ പോകയല്ലെന്നും നാം ഇപ്പോൾതന്നെ സ്വതന്ത്രരാണെന്നും സദാ ഓർമ്മിക്കേണ്ടതുണ്ട്. നാം ബദ്ധരാണെന്നുള്ള ഓരോ വിചാരവും ഓരോ വ്യാമോഹമാണ്. നാം സുഖിയാണ്, അല്ലെങ്കിൽ ദുഃഖിയാണ് എന്നുള്ള ഓരോ വിചാരവും ഉത്തുംഗമായ വ്യാമോഹമാണ്. എന്നാൽ അതേത്തുടർന്നു മറ്റൊരു വ്യാമോഹം വന്നുചേരും-നാം ചില കർമ്മങ്ങളനുഷ്ഠിക്കണമെന്നും സ്വാതന്ത്ര്യലാഭാർത്ഥം ആരാധനകൾ നടത്തണമെന്നും യത്നം ചെയ്യണമെന്നുമുള്ള വിചാരം. ഇത് ആദ്യത്തെ വ്യാമോഹത്തെ തുരുത്തും. അതോടെ രണ്ടും ഇല്ലാതാകയും ചെയ്യും.

കുറുക്കൻ അത്യന്തം അശുദ്ധമായ ഒരു ജന്തുവാണെന്നു മുഹമ്മദീയരും ഹിന്ദുക്കളും വിശ്വസിക്കുന്നു. നായ വല്ല ഭക്ഷ്യവും തൊട്ടുപോയാൽ അതു ദൂരെ കളയേണ്ടതാണ്. അതു പിന്നെ മനുഷ്യനു തിന്നാൻ കൊള്ളരുത്. ഒരു മുഹമ്മദീയന്റെ വീട്ടിൽ ഒരു കുറുക്കൻ കേറി മേശപ്പുറത്തെ ഭക്ഷ്യവിഭവത്തിൽനിന്നു കുറേ തിന്നുപോയി. വീട്ടുടമസ്ഥൻ ദരിദ്രനാണ്, എങ്കിലും അന്ന് അയാൾ ഒരു സദ്യ ഒരുക്കിയതാണ്. കുറുക്കൻ അശുദ്ധമാക്കിയതുനിമിത്തം അയാൾക്കതു ഭക്ഷിക്കാൻ പാടില്ലാതായി. ഇതിനു വല്ല പരിഹാരവുമുണ്ടോ എന്നന്വേഷിക്കാൻ അയാൾ ഒരു പുരോഹിതനെ, 'മുല്ല'യെ സമീപിച്ചു. അയാൾ മുല്ലയോടു പറഞ്ഞു: 'എനിക്കൊരമളി പിണഞ്ഞു. ഒരു കുറുക്കൻ വന്ന് എന്റെ ഭക്ഷണത്തിൽനിന്നു ഒരു വായ്കപ്പിത്തിന്നുകളഞ്ഞു. ഇതിനെന്താണ് പരിഹാരം? ഞാൻ വളരെ ആഗ്രഹിച്ച്, വളരെ ബുദ്ധിമുട്ടി, ഒരു സദ്യ ഒരുക്കിയതായിരുന്നു. അപ്പോഴാണ് ഈ കുറുക്കൻ വന്നു കാര്യമൊക്കെ താറുമാറാക്കിയത്'. മുല്ല തെല്ലിട ആലോചിച്ചിട്ട് ഒരേ ഒരു പരിഹാരമേ കണ്ടുള്ളു. അയാൾ പറഞ്ഞു: 'നിങ്ങൾ ഒരു നായയെക്കൊണ്ട് അതേ പാത്രത്തിൽനിന്നു അല്പം തീറ്റിക്കുകയേ ഒറ്റപോംവഴിയുള്ളു. കാരണം, നായ്ക്കളും കുറുക്കന്മാരും നിത്യശത്രുക്കളാണ്. കുറുക്കൻ തിന്നതിന്റെ ഉച്ഛിഷ്ടവും നായ് തിന്നതിന്റെ ഉച്ഛിഷ്ടവും നിങ്ങളുടെ വയറ്റലിൽ ചെന്ന് അവ രണ്ടും അവിടെവെച്ചു പരസ്പരം ശുദ്ധീകരിക്കും' ഏതാണ്ട് ഇതേ അവസ്ഥാവിശേഷത്തിലാണ് നാമിപ്പോൾപ്പെട്ടിരിക്കുന്നത്. നാം അപൂർണ്ണരാണെന്നതു നമ്മുടെ ഒരു വിഭ്രാന്തിയാണ്. അതിനു പരിഹാരമായി മറ്റൊരു വിഭ്രാന്തി നാം സ്വീകരിക്കുന്നു-പൂർണ്ണത്വം പ്രാപിക്കാൻ സാധനകൾ അനുഷ്ഠിക്കണമെന്നുള്ളത്. അപ്പോൾ ഒന്നു മറ്റേതിനെ ആട്ടിപ്പായിച്ചുകൊള്ളും-കാലിൽ തറച്ച മുള്ളെടുക്കാൻ മറ്റൊരു മുള്ളുപയോഗിച്ചിട്ട് രണ്ടും ദൂരെക്കളയുംപോലെ. 'തത്ത്വമസി' എന്നു ശ്രവിക്കുന്നതിനാൽമാത്രം, ജ്ഞാനസിദ്ധിയുണ്ടാകുന്ന ആളുകളുണ്ട്. ഒരു മിന്നൽ വേഗത്തിൽ അവർക്ക് ഈ ജഗത്ത് അപ്രത്യക്ഷമാകയും തൽസ്ഥാനത്ത് ആത്മസത്യം പ്രകാശിക്കയും ചെയ്യുന്നു. എന്നാൽ മറ്റുള്ളവർ ഈ ബന്ധനബോധം ഉച്ചാടനം ചെയ്യാൻ അതികഠിനമായ യത്നങ്ങൾ ചെയ്യേണ്ടിയിരിക്കുന്നു.

ജ്ഞാനയോഗികളാകാൻ ആരാണർഹർ എന്നതാണ് ഒന്നാമത്തെ പ്രശ്നം. ഈ സാധനസമ്പത്തുകളുള്ളവർ. ഒന്നാമതു സർവ്വകർമ്മഫലത്യാഗവും, ഇഹത്തിലേയും പരത്തിലേയും ഭോഗാനുഭവങ്ങളിൽ വിരക്തിയും. നിങ്ങൾ ഈ ജഗത്തിന്റെ സ്രഷ്ടാവാണെങ്കിൽ, ആഗ്രഹിക്കുന്നതെന്തും നിങ്ങൾക്കു കിട്ടും. എന്തെന്നാൽ നിങ്ങൾക്കായി അതു നിങ്ങൾതന്നെ സൃഷ്ടിക്കും. സമയത്തെസ്സംബന്ധിച്ച ഒരു പ്രശ്നംമാത്രമാണത്. ചിലർക്ക് അതുടനെ കിട്ടുന്നു. മറ്റു ചിലരുടെ കാര്യത്തിൽ ഭൂതകാലസംസ്കാരങ്ങൾ അവരുടെ അഭിലാഷങ്ങൾ നിറവേറ്റുന്നതിൽ തടസ്സമായി നിൽക്കുന്നു. ഭോഗാനുഭവേച്ഛയ്ക്കാണ് നാം ഒന്നാം സ്ഥാനം

നൽകാറ്-ഈ ജീവിതത്തിലല്ലെങ്കിൽ മരണാനന്തരജീവിതത്തിൽ ജീവിതാസ്തിത്വത്തെത്തന്നെ നിഷേധിക്കുക. എന്തെന്നാൽ ജീവിതം മരണത്തിന്റെ മറ്റൊരു പേരുമാത്രമാണ്. നിങ്ങൾ ഒരു ജീവിയാണെന്നു സമ്മതിക്കാതിരിക്കുക. ജീവിക്കാൻ ആരു കൂട്ടാക്കുന്നു? ജീവിതം ഒരു മായാവിഭ്രാന്തിയത്രേ. മരണം അതിന്റെ പ്രതിയോഗിയും. സന്തോഷം ഈ വിഭ്രാന്തിയുടെ ഒരംശമാണ്. സന്താപം അതിന്റെ മറ്റൊരംശവും-ഇങ്ങനെ ഓരോന്നിനെസ്സംബന്ധിച്ചും. നിങ്ങൾക്കു ജീവിതവുമായോ മരണവുമായോ എന്തുകാര്യം? ഇവയെല്ലാം മനസ്സിന്റെ കൽപ്പനകളാണ്. ഇതിനെയാണ് ഇഹാമുത്രഫലഭോഗവിരാഗമെന്നു പറയുന്നത്.

അടുത്തതു മനോനിയന്ത്രണം(ശമം)-മനസ്സിൽ പലതരം തൃഷ്ണകൾ മുളച്ചുയർന്നു. വൃത്തിരൂപേണ പരിണമിക്കാതിരിക്കത്തക്കവണ്ണം അതിനെ പ്രശാന്തമാക്കുക. ബാഹ്യമോ ആഭ്യന്തരമോ ആയ ഒരു കാരണത്താലും മനസ്സു ക്ഷോഭിക്കാനിടയാക്കാതെ അതിനെ ഇച്ഛാശക്തികൊണ്ടുമാത്രം അചഞ്ചലമായി നിർത്തി സമ്പൂർണ്ണം നിയന്ത്രിക്കുക. ജ്ഞാനയോഗി കായികങ്ങളോ മാനസികങ്ങളോ ആയ മറ്റവലംബങ്ങളൊന്നും സ്വീകരിക്കുന്നില്ല. കേവലം യുക്തിവിചാരം, തജ്ജന്യമായ ജ്ഞാനം സ്വന്തം ഇച്ഛാശക്തി ഇത്രയുമാണ് അയാൾ ഉപയോഗപ്പെടുത്തുന്ന ഉപകരണങ്ങൾ. അടുത്തതു തിതിക്ഷ-വല്ല പിറുപിറുപ്പോ ആവലാതിയോ കൂടാതെ എല്ലാ ദുഃഖങ്ങലും സഹിക്കുക. ഒരു ദ്രോഹം അനുഭവപ്പെട്ടാൽ അതിനെ വകവെയ്ക്കരുത്. ഒരു കടുവ വന്നെങ്കിൽ അവിടെത്തന്നെ നിൽക്കണം. ആര് ഓടാൻ പോകുന്നു? തിതിക്ഷ ശീലിച്ച് അതിൽ വിജയിച്ച ആളുകളുണ്ട്. ഇന്ത്യയിലെ നടുവേനലിലെ നട്ടുച്ചവെയിലത്തു ഗംഗാമണൽത്തട്ടിൽ ഉറങ്ങുന്നവരും, തണുപ്പുകാലത്തു പകൽമുഴുവൻ ഗംഗാജലത്തിൽപ്പൊന്തിക്കിടക്കുന്നവരുമുണ്ട്. അത്യുഷ്ണവും അതിശൈത്യവും അവർ വകവെയ്ക്കുന്നില്ല. മനുഷ്യർ ശരീരത്തിൽ വസ്ത്രാവരണങ്ങളില്ലാതെ ഹിമാലയത്തിലെ മഞ്ഞിൽ കഴിയുന്നു. ചൂടെന്ത്? തണുപ്പെന്ത്? അവ വരികയോ പോകയോ ചെയ്യട്ടെ. അതുകൊണ്ടെനിക്കെന്ത്? ഞാൻ ശരീരമല്ല. ഈ പാശ്ചാത്യരാജ്യങ്ങളിലുള്ളവർക്ക് ഇതൊക്കെ വിശ്വസിക്കാൻ പ്രയാസമാണ്. എന്നാൽ അങ്ങനെ നടക്കുന്നുണ്ട് എന്നറിഞ്ഞിരിക്കുന്നതു കൊള്ളാം. നിങ്ങളുടെ ആളുകൾ ഒരു പീരങ്കിയുടെ മുഖത്തോ രണഭൂമിയുടെ നടുവിലോ എടുത്തുചാടാൻ ധൈര്യപ്പെടുംപോലെ, ഞങ്ങളുടെ ആളുകൾ അവരുടെ തത്ത്വശാസ്ത്രത്തെ ചിന്തിച്ചാവിഷ്കരിക്കുന്നതിലും അതു ആചരണത്തിൽ കൊണ്ടുവരുന്നതിലും ധീരന്മാരാണ്. അവർ അതിനുവേണ്ടി ജീവൻ ബലിയർപ്പിക്കുന്നു. 'ഞാൻ കേവലസച്ചിദാനന്ദസ്വരൂപനാണ്. ശിവോഽഹം ശിവോഽഹം' പ്രായോഗികജീവിതത്തിൽ സുഖാഡംബരങ്ങൾ നിലനിർത്തുകയെന്നത് പാശ്ചാത്യാദർശമായിരിക്കുംപോലെ, ഞങ്ങളുടെ ആദർശം ആദ്ധ്യാത്മികതയുടെ ഉച്ചതമനിലവാരം നില

നിർത്തുകയാണ്-മതം വൃഥാ സ്ഥൂലങ്ങളായ വാക്കുകളല്ല. മറിച്ച് അതിന്റെ ഓരോ അംശവും തികച്ചും ഈ ജീവിതത്തിൽത്തന്നെ പ്രായോഗികമാക്കുകയാണ് – ഞങ്ങളുടെ ആദർശം. ഇങ്ങനെ എന്തും സഹിക്കുന്നതിനും ഒന്നിനെപ്പറ്റിയും ആവലാതിപ്പെടാതിരിക്കുന്നതിനും തിതിക്ഷ എന്നു പറയുന്നു. 'ഞാൻ ആത്മാവാണ്. പ്രപഞ്ചവുമായി എനിക്കെന്തു ബന്ധം? സന്തോഷമോ സന്താപമോ നന്മയോ തിന്മയോ ചൂടോ തണുപ്പോ ഒന്നും എനിക്കു സാരമില്ല' എന്നിങ്ങനെ പറയുന്ന മനുഷ്യരെ ഞാൻതന്നെ കണ്ടിട്ടുണ്ട്. അതാണ് തിതിക്ഷ- ശരീരസുഖങ്ങളുടെ പിന്നാലെ ഓടാതിരിക്കുക. മതമെന്താണ്? 'എനിക്കിതു തരണേ, അതു തരണേ' എന്നു പ്രാർത്ഥിക്കുന്നതോ? മതത്തെപ്പറ്റി എത്ര വിഡ്ഢിത്തമായ ആശയങ്ങൾ. അവയൊക്കെ വിശ്വസിക്കുന്നവർക്ക് ഈശ്വരനെപ്പറ്റിയോ ആത്മാവിനെപ്പറ്റിയോ ശരിയായ ഒരു ധാരണയുമില്ല. കഴുകൻ ആകാശത്തിൽ ഒരു ധൂളിപോലെ തോന്നിക്കുംവരെ ഉയർന്നുയർന്നുപറക്കുന്നുവെന്നും, എന്നാൽ അവന്റെ നോട്ടം സർവ്വദാ ഭൂമിയിലെ ചീഞ്ഞളിഞ്ഞ ശവങ്ങളിന്മേലാണെന്നും എന്റെ ഗുരുനാഥൻ പറഞ്ഞിരുന്നു. നിങ്ങൾക്കു മതത്തെപ്പറ്റിയുള്ള ആശയങ്ങളുടെ ഫലരൂപങ്ങൾ എന്തൊക്കെയാണ്? തെരുവുകൾ വൃത്തിയാക്കുക. കൂടുതൽ ഭക്ഷണപദാർത്ഥങ്ങളും വസ്ത്രങ്ങളും ഉണ്ടായിരിക്കുക മുതലായവയല്ലേ? ഭക്ഷണത്തിനും വസ്ത്രത്തിനും ആരു താൽപര്യപ്പെടുന്നു? ലക്ഷക്കണക്കിനു ജീവികൾ നിമിഷംപ്രതി വരികയും പോകയും ചെയ്യുന്നു. ആരു കൂട്ടാക്കുന്നു? ഈ ചെറുലോകത്തിലെ സുഖങ്ങളേയും പരിവർത്തനങ്ങളേയും ആരു ഗൗനിക്കുന്നു? നിങ്ങൾക്കു ധൈര്യമുണ്ടെങ്കിൽ അവയ്ക്കെല്ലാം അപ്പുറം പോവുക. നിയമത്തിനപ്പുറം പോവുക, പ്രപഞ്ചം മുഴുവൻ മാഞ്ഞുപോകട്ടെ. നിങ്ങൾ തനിച്ചു നിൽക്കുക. 'ഞാൻ കേവലസത്ത, കേവലജ്ഞാനം, കേവലാനന്ദം, ശിവോഽഹം ശിവോഽഹം'.

## 27

## ഏകസത്ത അനേകമായി കാണപ്പെടുന്നു

(1896–ൽ ന്യൂയോർക്കിൽ പ്രസംഗിച്ചത്)

പലതരം യോഗങ്ങളിലെല്ലാം ത്യാഗമത്രേ മനുഷ്യന്റെ വഴിത്തിരിവിനെ കുറിക്കുന്നത്. കർമ്മയോഗി തന്റെ കർമ്മത്തിന്റെ ഫലം ത്യജിക്കുന്നു. ഭക്തൻ, സർവ്വശക്തവും സർവ്വവ്യാപകവുമായ പ്രേമത്തിനുവേണ്ടി സകല ക്ഷുദ്രപ്രേമങ്ങളേയും ത്യജിക്കുന്നു. രാജയോഗി തന്റെ അനുഭൂതികൾ, സിദ്ധികൾ ത്യജിക്കുന്നു. എന്തെന്നാൽ പ്രകൃതി ആത്മാവിന്റെ അനുഭൂതിക്കുവേണ്ടിയാണെങ്കിലും ഒടുക്കം താൻ പ്രകൃതിയിലല്ലെന്നും

അതിൽനിന്നു നിത്യഭിന്നനാണെന്നുമുള്ള ജ്ഞാനത്തിൽ കൊണ്ടെത്തിക്കുന്നു എന്നതാണ് അയാളുടെ തത്ത്വശാസ്ത്രം. ജ്ഞാനയോഗി സർവ്വസ്വവും പരിത്യജിക്കുന്നു. എന്തെന്നാൽ, അയാളുടെ തത്ത്വശാസ്ത്രം പ്രകൃതി മുമ്പോ ഇപ്പോഴോ ഒരിക്കലും ഉണ്ടായിരുന്നില്ലെന്നും ഭാവിയിൽ ഉണ്ടായിരിക്കില്ലെന്നുമാണ്. ഇത്തരം ഉന്നതവിഷയങ്ങളെസ്സംബന്ധിച്ചു പ്രയോജനപ്രശ്നം ഉന്നയിക്കാവതല്ല- ആ പ്രശ്നം ഇതിൽ തികച്ചും അസംബന്ധമാണ്. അഥവാ, അതുന്നയിക്കപ്പെട്ടാലും, ശരിയായൊരു വിശകലനത്തിനുശേഷം ഈ പ്രയോജനപ്രശ്നത്തിൽ എന്താണ് കാണുന്നത്? സുഖമെന്ന ആദർശം-മനുഷ്യന്റെ ഭൗതികചുറ്റുപാടുകളെ നന്നാക്കാനോ ഭൗതികസുഖങ്ങളെ വർദ്ധിപ്പിക്കാനോ ഉതകാത്ത ഇത്തരം സമുന്നതവിഷയങ്ങളെക്കാൾ അവനു സുഖം കൈവരുത്തുന്ന ഇതരവസ്തുക്കൾ കൂടുതൽ പ്രയോജനകരമാണെന്നുള്ളത്. സകല ഭൗതികശാസ്ത്രങ്ങളും മനുഷ്യജീവിതം സുഖസമ്പന്നമാക്കുക എന്ന ഈ ഏകോദ്ദേശ്യം നിർവ്വഹിപ്പാനാണ്. കൂടുതൽ സുഖം കൊണ്ടുവരുന്നതേതോ അതിനെ മനുഷ്യൻ കൈക്കൊള്ളുകയും സുഖം കുറവുള്ളതിനെ ഉപേക്ഷിക്കുകയും ചെയ്യുന്നു. സുഖം ശാരീരികമോ മാനസികമോ ആദ്ധ്യാത്മികമോ ആവാമെന്നു നാം കണ്ടുവല്ലോ. മൃഗങ്ങളിലും മൃഗങ്ങളിൽനിന്നു വളരെ ഭേദമല്ലാത്ത ഏറ്റവും താണതരം മനുഷ്യരിലും സുഖങ്ങൾ മുഴുവൻ ശാരീരസ്ഥമാണ്. വിശക്കുന്ന നായയേയോ ചെന്നായയോപോലെ സന്തോഷസംതൃപ്തിയോടെ തിന്നാൻ ഒരു മനുഷ്യനും കഴിയില്ല. അതിനാൽ നായിലും ചെന്നായിലും സുഖം പൂർണ്ണമായും ശരീരത്തിലാണിരിക്കുന്നത്. മനുഷ്യരിൽ സുഖത്തിന്റെ കുറേക്കൂടി ഉയർന്ന ഒരു മേഖല നാം കാണുന്നു-മാനസികം അഥവാ ചിന്താപരം. ജ്ഞാനിയുടെ സുഖമാണ് സുഖത്തിന്റെ ഏറ്റവും ഉയർന്നമേഖല. അതുകൊണ്ട് ദാർശനികന്ന് ഈ ആത്മജ്ഞാനമാണ് ഏറ്റവും പ്രയോജനകരമായ വസ്തു. എന്തെന്നാൽ സാധിക്കാവുന്നവയിൽ ഉച്ചതമമായ സുഖം അതയാൾക്കു നൽകുന്നു. അയാളെസ്സംബന്ധിച്ച് ഇന്ദ്രിയതർപ്പണവും ഭൗതികവസ്തുക്കളും ഏറ്റവും പ്രയോജനകരങ്ങളാവാൻ വയ്യ. എന്തുകൊണ്ടെന്നാൽ ജ്ഞാനത്തിലെയത്ര സുഖം അയാൾ അവയിൽ കാണുന്നില്ല. എല്ലാ വസ്തുക്കളും പരിഗണിക്കുമ്പോൾ, ജ്ഞാനമാണ് എല്ലാവരുടേയും ഏകലക്ഷ്യവും, നമുക്കറിവുള്ളതിലേക്കും ഏറ്റവും മുന്തിയ യഥാർത്ഥസുഖവുമെന്നു സിദ്ധമാകുന്നു. അജ്ഞാനത്തിലിരുന്നു പണിയെടുക്കുന്നവരെല്ലാം ദേവന്മാരുടെ ചുമട്ടുമൃഗങ്ങളെപ്പോലാണെന്നു പറയാം. 'ദേവ' സംജ്ഞ ഇവിടെ ജ്ഞാനി എന്ന അർത്ഥത്തിലാണുപയോഗിച്ചിട്ടുള്ളത്. യന്ത്രങ്ങളെപ്പോലെ പണിയെടുക്കുകയും ക്ലേശിക്കുകയും അദ്ധ്വാനിക്കുകയും ചെയ്യുന്നവരാരും യഥാർത്ഥത്തിൽ ജീവിതം ആസ്വദിക്കുന്നില്ല. ജ്ഞാനി മാത്രമാണാസ്വദിക്കുന്നത്. ഒരു ധനികൻ ഒരുപക്ഷേ ലക്ഷം ഡോളർ കൊടുത്തു ഒരു ചിത്രം വാങ്ങുന്നു. എന്നാൽ കലാബോധമുള്ള മറ്റൊരു

വനാവാം അതാസ്വദിക്കുക. ധനികന്നു കലയെപ്പറ്റി ജ്ഞാനമില്ലെങ്കിൽ അയാൾക്ക് അതു നിഷ്പ്രയോജനമാണ്. അയാൾക്ക് അതിന്റെ ഉടമസ്ഥ നാകാമെന്നേയുള്ളു. ലോകത്തിലെവിടെയും വിവേകശാലിയായ മനു ഷ്യനാണ് ലോകസുഖം അനുഭവിക്കുന്നത്. അറിവില്ലാത്തവൻ അനുഭ വിക്കുന്നില്ല. അയാൾ മറ്റുള്ളവർക്കുവേണ്ടി അറിഞ്ഞുകൊണ്ടല്ലെങ്കിലും, പണിയെടുക്കാൻ നിർബദ്ധനാകുന്നു.

അദ്വൈതവേദാന്തികളുടെ സിദ്ധാന്തങ്ങൾ ഇതിനകം നാം കണ്ടുകഴി ഞ്ഞു- ജഗത്തിൽ ഒരാത്മസത്തമാത്രമേ ഉള്ളുവെന്നും രണ്ടെണ്ണമുണ്ടാ വാൻ-തരമില്ലെന്നും. ആ ഏകസത്തയെ നാം ഇന്ദ്രിയങ്ങളിൽക്കൂടി കാണുമ്പോൾ ഭൗതികലോകമെന്നു വിളിക്കുന്നു. മനസ്സുമുഖേന ഗ്രഹി ക്കുമ്പോൾ ആശയപ്രത്യയങ്ങളുടെ ലോകമായറിയുന്നു. ഒടുവിൽ യഥാർത്ഥമായി ഗ്രഹിക്കുമ്പോൾ, അതു ഒരേ അനന്തസത്തയുമാകുന്നു. ഈ വസ്തുത ശ്രദ്ധിച്ചു മനസ്സിലാക്കേണ്ടതാണ്. മനുഷ്യനിൽ ഒരാത്മാ വുണ്ടെന്നല്ല. വൈശദ്യാർത്ഥം അങ്ങനെയൊരു സങ്കൽപ്പത്തെ വെച്ചു കൊണ്ടാണ് നാം ആരംഭിച്ചതെങ്കിലും, അതല്ല വസ്തുത. ആത്മാവെന്ന ഏകസത്തയേ ഉള്ളു. അത് ഇന്ദ്രിയങ്ങളിലൂടെ, ഇന്ദ്രിയകൽപ്പിതമായ പ്രതി രൂപങ്ങളിലൂടെ, ഗ്രഹിക്കപ്പെടുമ്പോൾ ശരീരമെന്നും, വിചാരത്തിൽക്കൂടി ഗ്രഹിക്കപ്പെടുമ്പോൾ മനസ്സെന്നും പറയപ്പെടുന്നു. അത് അതിന്റെ യഥാർത്ഥസ്വരൂപത്തിൽ ഗ്രഹിക്കപ്പെടുമ്പോൾ ജഗത്തിലെ ഏകസത്ത യായ ആത്മാവാകുന്നു. അതിനാൽ, ഒരു വസ്തുവിൽ ശരീരം മനസ്സ് ആത്മാവ് എന്നിങ്ങനെ മൂന്നു വസ്തുക്കൾ അടങ്ങിയിരിക്കുന്നു എന്നല്ല -സൗകര്യാർത്ഥം പ്രാരംഭത്തിൽ അങ്ങനെ പ്രതിപാദിച്ചുവെന്നേ ഉള്ളു- എല്ലാം ആ ആത്മാവുതന്നെ. ആ ഏകസത്തയെ ചിലപ്പോൾ ശരീരമെന്നും ചിലപ്പോൾ മനസ്സെന്നും ചിലപ്പോൾ ആത്മാവെന്നും ദർശനഭേദമനുസ രിച്ചു വിളിക്കുന്നു. ആ ഏകസത്തയെ അജ്ഞാനികൾ ലോകമെന്നു വിളി ക്കുന്നു. ഒരു മനുഷ്യന് അല്പം ഉയർന്ന ജ്ഞാനമുദിക്കുമ്പോൾ, അയാ ളതിനെ ചിന്താ (ആശയലോകമെന്നു വിളിക്കുന്നു. ഒടുവിൽ സാക്ഷാൽ ജ്ഞാനംതന്നെ ഉദിക്കുമ്പോൾ എല്ലാ വ്യാമോഹങ്ങളും അസ്തമിക്കു കയും ആ സത്ത ആത്മാവല്ലാതെ മറ്റൊന്നുമല്ലെന്നു കാണുകയും ചെയ്യു ന്നു. ഞാൻ ആ ഏകസത്തയത്രേ. ഇതാണ് ആത്യന്തികമായ നിഗമനം. ജഗത്തിൽ മൂന്നു വസ്തുക്കളില്ല. രണ്ടുമില്ല. ഒന്നേ ഉള്ളൂ. ആ ഒന്ന് മായ യുടെ ഇന്ദ്രജാലത്തിൽ അനേകമായി തോന്നിക്കുന്നു-ഒരു കഷണം കയർ മനസ്സിന്റെ ഭ്രാന്തിഹേതുവായി പാമ്പാണെന്നു തോന്നുംപോലെ, കയർത ന്നെയാണ് പാമ്പായി കാണപ്പെടുന്നത്. കയർ വേറെ, പാമ്പുവേറെ എന്നി ങ്ങനെ രണ്ടെണ്ണമില്ല ഒരു മനുഷ്യനും ഒരേ സമയത്ത് ഇതു രണ്ടുംകൂടി കാണുന്നില്ല. ദ്വൈതം, അദ്വൈതം ഇവ ഒന്നാന്തരം തത്ത്വശാസ്ത്രസംജ്ഞ

കളാണ്. എന്നാൽ അവികലമായ ദർശനത്തിൽ സത്യവും മിഥ്യയും കൂടി ഒരേ സമയത്തു നാം ഒരിക്കലും കാണുന്നില്ല. നാമെല്ലാവരും അദ്വൈതികളായിട്ടാണ് ജനിച്ചിട്ടുള്ളത്. അതൊഴിവാക്കാൻ നമുക്കു കഴിവില്ല-അതായത് നാം സർവ്വദാ ഒന്നിനെമാത്രമേ കാണുന്നുള്ളു. നാം കയറിനെ കാണുമ്പോൾ പാമ്പിനെ കാണുന്നില്ല. പാമ്പിനെ കാണുമ്പോൾ കയറിനേയും കാണുന്നില്ല-അത് അപ്രത്യക്ഷമായി. നിങ്ങൾ മിഥ്യാവസ്തുവെ കാണുമ്പോൾ സത്യത്തെ കാണുന്നില്ല. സത്യത്തെ കാണുമ്പോൾ മിഥ്യയും കാണുന്നില്ല. ഒരു സ്നേഹിതൻ ദൂരെ തെരുവിൽക്കൂടി വന്നുവെന്നിരിക്കട്ടെ. നിങ്ങൾക്കയാൾ സുപരിചിതനാണ്. എന്നാൽ അന്തരീക്ഷത്തിലെ മൂടൽമഞ്ഞുനിമിത്തം അതു മറ്റൊരു മനുഷ്യനാണെന്നു നിങ്ങൾക്കു തോന്നുന്നു. സ്നേഹിതനെ വേറൊരാളായി കാണുമ്പോൾ നിങ്ങൾ സ്നേഹിതനെ തീരെ കാണുന്നില്ല- സ്നേഹിതൻ അന്തർദ്ധാനം ചെയ്തിരിക്കുന്നു. നിങ്ങൾ ഒന്നിനെമാത്രമേ കാണുന്നുള്ളു. നിങ്ങളുടെ സ്നേഹിതൻ മി. ഏ. ആണെന്നിരിക്കട്ടെ. നിങ്ങൾ മി. ഏ.യെ മി. ബി. യായി കാണുമ്പോൾ മി. ഏ.യെ കാണുന്നില്ല. ഓരോ കാഴ്ചയിലും നിങ്ങൾ ഒന്നിനെയേ കാണുന്നുള്ളു. നിങ്ങൾ നിങ്ങളെ ശരീരമായി കാണുമ്പോൾ നിങ്ങൾ ശരീരമാണ്, മറ്റൊന്നുമല്ല. ബഹുഭൂരിപക്ഷം മനുഷ്യരുടേയും കാഴ്ച അതാണുതാനും. ആത്മാവ്, മനസ്സ് തുടങ്ങിയ എല്ലാ കാര്യങ്ങളെക്കുറിച്ചും അവർ സംസാരിക്കുന്നുണ്ടാവാം. പക്ഷേ അവർ കാണന്നതു ശരീരമാണ്. സ്പർശവും ഗന്ധവും രൂപവും രസവും മറ്റും. ഇനി ചില മനുഷ്യർ ചില വിശേഷബോധാവസ്ഥകളിൽ തങ്ങളെത്തന്നെ മനോവൃത്തിരൂപത്തിൽ കാണുന്നുണ്ട്. സർ. ഹംഫ്രി ഡേവി (Humphrey Davy) എന്ന രസതന്ത്രശാസ്ത്രജ്ഞന്റെ ഒരനുഭവത്തെപ്പറ്റിയ കഥ നിങ്ങൾ കേട്ടിരിക്കണം. അദ്ദേഹം വിദ്യാർത്ഥികളുടെ മുമ്പിൽവെച്ച് 'ചിരിവാതകം'-(Nitrous Oxide) എന്നറിയപ്പെടുന്ന വാതകംകൊണ്ട് ചില പരീക്ഷണങ്ങൾ നടത്തുകയായിരുന്നു. പെട്ടെന്നു ഒരു കുഴൽ പൊട്ടി അതിൽനിന്നു വാതകം പുറത്തേയ്ക്കു വമിച്ചു. അദ്ദേഹം അതു ശ്വസിക്കാനിടയാവുകയും ചെയ്തു. ഏതാനും നിമിഷത്തേക്ക് അദ്ദേഹം ഒരു പ്രതിമയെപ്പോലായി. ആ അവസ്ഥയിലിരിക്കേ ലോകം മുഴുവൻ പ്രത്യയങ്ങളാൽ നിർമ്മിക്കപ്പെട്ടിരിക്കുന്നതായി താൻ യഥാർത്ഥത്തിൽ കണ്ടുവെന്ന് പിന്നീട് അദ്ദേഹം തന്റെ വിദ്യാർത്ഥികളോടു പ്രസ്താവിക്കുകയുണ്ടായി. ആ വാതകം അല്പസമയത്തേക്ക് അദ്ദേഹത്തിനു ശരീരത്തെസ്സംബന്ധിച്ച പ്രജ്ഞയില്ലാതാക്കി. അതുവരെ തന്റെ ശരീരമായി കണ്ട വസ്തുവിനെ അപ്പോൾ അദ്ദേഹം മനോവൃത്തിയായി കാണാൻ തുടങ്ങി. പ്രജ്ഞ കുറേക്കൂടി ഉയർന്ന ഭൂമികയിലെത്തുമ്പോൾ ഈ ക്ഷുദ്രവും നിസ്സാരവുമായ ബോധാവസ്ഥ എന്നേയ്ക്കുമായി തിരോഭവിക്കുമ്പോൾ, പശ്ചാത്തലത്തിലുള്ള പരമാർത്ഥസത്ത പ്രകാശിക്കുകയും തൽഫലമായി അതിനെ ഏകസച്ചിദാനന്ദമായി സമഷ്ട്യാത്മാവായി, കാണുകയും ചെയ്യുന്നു,

തനിജ്ഞാനം തന്നെയായ ആ ഒന്ന്, തനി ആനന്ദം തന്നെയായ ആ ഒന്ന്, ഔപമ്യമില്ലാതെ, പരിമിതികൾക്കതീതനായി, ഒരിക്കലും ബദ്ധനാകാതെ, നിത്യസ്വതന്ത്രനായി വ്യോമതുല്യം അനന്തനും വികാര്യനുമായി നില കൊള്ളുന്നു. ആ ഒന്ന് നിങ്ങളുടെ ഹൃദയത്തിൽ ധ്യാനത്തിൽ സ്വയം അഭിവ്യക്തമാകും.'

പലതരം നരകങ്ങളെയും എല്ലാ മതങ്ങളിലും കാണുന്ന താദൃശാശ യങ്ങളെയും പറ്റി അദ്വൈതസിദ്ധാന്തം എന്തു പറയുന്നു.

മനുഷ്യൻ മരിച്ചാൽ സ്വർഗ്ഗത്തിലോ നരകത്തിലോ മറ്റെങ്ങോ പോകു ന്നു. അല്ലെങ്കിൽ മറ്റൊരു ശരീരമെടുത്തു സ്വർഗ്ഗത്തിലോ മറ്റുവല്ല ലോക ത്തിലുമോ ജനിക്കുന്നു എന്നെല്ലോ പറയപ്പെടുന്നു. ഇതെല്ലാം മനോവി ഭ്രാന്തികളാണ്. വാസ്തവത്തിൽ ആരും ഒരിക്കലും ജനിക്കയോ മരി ക്കയോ ചെയ്യുന്നില്ല. സ്വർഗ്ഗമോ നരകമോ ഈ ലോകംതന്നെയോ ഇല്ല- ഇവ മൂന്നും ഒരിക്കലും നിലവിലില്ലായിരുന്നു. ഈ ഒരു കൊച്ചുകുട്ടിയെ പലേ ഭൂതപ്രേതകഥകൾ കേൾപ്പിച്ചിട്ട് അവനെ രാത്രി തനിച്ചു പെരുവഴി യിൽ നടക്കാൻ വിടുക. വഴിയരികിൽ ഒരു ചെറിയ മരക്കുറ്റി നിൽപു ണ്ട്. കുട്ടി എന്തു കാണുന്നു? ഒരു ഭൂതത്തെ, രണ്ടു കയ്യും നീട്ടി തന്നെ പിടിക്കാൻ നിൽക്കുന്ന ഒരു ഭൂതത്തെ. ഒരു മനുഷ്യൻ തന്റെ കാമിനിയെ കാണാൻ തിടുക്കപ്പെട്ടു വഴിയുടെ വളവു തിരിഞ്ഞുവന്നെത്തുന്നു എന്നു വിചാരിക്കുക. അയാൾ ആ മരക്കുറ്റിയെ തന്റെ പ്രണയിനിയായി കാണുന്നു. വഴിയുടെ മൂല തിരിഞ്ഞു വന്നുചേരുന്ന പോലീസുകാനാ കട്ടെ മരക്കുറ്റിയിൽ കള്ളനെ കാണുന്നു. എതിരേ വരുന്ന കള്ളനോ പോലീസുകാരനെയും കാണുന്നു. ഇങ്ങനെ പലരും പലതായി കണ്ടത് ഒരേ മരക്കുറ്റിയെയാണ്. മരക്കുറ്റിയാണ് വസ്തുസത്യം. അതിന്റെ നാനാ ദർശനങ്ങൾ നാനാമനസ്സുകളുടെ പ്രസർജ്ജനങ്ങളാണ്. സത്ത ഒന്നേ യുള്ളു-ഈ ആത്മാവ്, അതെങ്ങും വരികയോ പോകയോ ചെയ്യുന്നില്ല. മനുഷ്യൻ അജ്ഞാനത്തിലാണ്ടിരിക്കെ സ്വർഗ്ഗത്തോ അതുപോലെ വല്ല യിടത്തോ പോകണമെന്നാഗ്രഹിക്കുന്നു. ജീവിതം മുഴുവൻ ഇതുതന്നെ വിചാരിച്ചു കഴിയുകയും ചെയ്യുന്നു. അയാളുടെ ഈ ലോകജീവിത സ്വപ്നം അവസാനിക്കുമ്പോൾ, അയാൾ ഇതേ ലോകത്തെ ദേവന്മാരും ദേവദൂതന്മാരും മറ്റും ഉൾക്കൊണ്ട ഒരു സ്വർഗ്ഗമായി കാണും. ഒരുവൻ ആയുഷ്കാലം മുഴുവൻ പരേതരായ തന്റെ പൂർവ്വികരെ കാണാൻ ആഗ്ര ഹിച്ചു കഴിയുന്നുവെങ്കിൽ, അയാൾക്ക് അവരെല്ലാവരും - ആദാം മുതൽ കീഴ്പ്പോട്ട് എല്ലാവരും-പ്രാപ്യരാകുന്നു. എന്തെന്നാൽ അയാളുടെ സങ്കൽപ്പംതന്നെ അവരെ സൃഷ്ടിക്കുന്നു. ഒരു മനുഷ്യൻ ഇതിലും കൂടിയ അജ്ഞാനത്തിൽ നിമഗ്നനായി, മതഭ്രാന്തന്മാർ പറഞ്ഞുണ്ടാക്കുന്ന നരകത്തെ, നരകത്തിലെ പലതരം ദണ്ഡനങ്ങളെ, പേടിച്ചുകഴിയുന്നെ ങ്കിൽ, അയാൾ മരിക്കുമ്പോൾ ഈ ലോകത്തെ നരകമായി കാണും. മര ണമെന്നോ ജനനമെന്നോ പറയുന്നതിനു ദർശനമേഖലയിലെ മാറ്റങ്ങളെ

ന്നേ അർത്ഥമുള്ളു. നിങ്ങൾ ചലിക്കുന്നില്ല. നിങ്ങൾ ഏതൊന്നിന്മേൽ നിങ്ങളുടെ ദർശനത്തെ പ്രസർജ്ജിക്കുന്നുവോ അതും ചലിക്കുന്നില്ല. നിങ്ങൾ ചിരസ്ഥായിയും അവികാര്യവുമായ വസ്തു. നിങ്ങൾക്കെങ്ങനെ വരാനോ പോകാനോ സാധിക്കും? അസാധ്യം. നിങ്ങൾ സർവ്വവ്യാപിയാണ്. ആകാശം ഒരിക്കലും ചലിക്കുന്നില്ല. എന്നാൽ മേഘങ്ങൾ ആകാശത്തിലൂടെ സഞ്ചരിക്കുന്നു. അതു കണ്ട് നാം ആകാശംതന്നെ നീങ്ങുന്നുണ്ടെന്നു വിചാരിച്ചേയ്ക്കാം-തീവണ്ടിയിൽ പോകുമ്പോൾ വെയിലുള്ള ഭൂമി നീങ്ങുന്നെന്നു തോന്നുംപോലെ, ഭൂമിയല്ല നീങ്ങുന്നത്, തീവണ്ടിയാണ്. അതുപോലെ, നിങ്ങൾ സ്ഥിരമായി നിലകൊള്ളുന്നു. ആ സ്വപ്നങ്ങളാണ്, ഈ പലതരം മേഘങ്ങളാണ്, സഞ്ചരിക്കുന്നത്. ഒരു സ്വപ്നത്തെത്തുടർന്നു ബന്ധമില്ലാത്ത മറ്റൊരു സ്വപ്നം വരുന്നു. ഈ ലോകത്തിൽ നിയതത്വമോ ബന്ധമോ ഒന്നുമില്ല. എങ്കിലും ധാരാളം ബന്ധമുണ്ടെന്നു നാം വിചാരിക്കുന്നു. 'ആലീസ് അത്ഭുതലോകത്തിൽ' എന്ന പുസ്തകം പക്ഷേ നിങ്ങളെല്ലാവരും വായിച്ചിരിക്കും. കുട്ടികൾക്കുവേണ്ടി ഈ നൂറ്റാണ്ടിൽ രചിക്കപ്പെട്ടതിൽ ഏറ്റവും രസികൻ ഗ്രന്ഥമാണത്. അതു വായിച്ചു ഞാൻ രസിച്ചു. കുട്ടികൾക്കുവേണ്ടി അത്തരമൊരു പുസ്തകമെഴുതണമെന്ന വിചാരം എല്ലായ്പ്പോഴും എനിക്കുണ്ടായിരുന്നു. അതിൽ എന്നെ ഏറ്റവും രസിപ്പിച്ചത് തീരെ പരസ്പരബന്ധമില്ലാത്തതെന്നും നിങ്ങൾ വിചാരിക്കുന്ന കാര്യങ്ങൾ, അതിലെ അസാംഗത്യങ്ങൾ, ആണ്. ഒരാശയം ഒരു ബന്ധവുമില്ലാത്ത മറ്റൊരാശയത്തിലേക്കു ചെന്നുവീഴുന്നു. നിങ്ങൾ കുട്ടികളായിരുന്നപ്പോൾ അത് ഒന്നാംതരം ബന്ധമാണെന്നു വിചാരിച്ചു. അതിനാൽ, ഇതിന്റെ ഗ്രന്ഥകർത്താവ് തന്റെ ശൈശവവിചാരങ്ങളെ-അന്നവ തികച്ചും പരസ്പരബന്ധമുള്ളവയെന്ന് അദ്ദേഹത്തിനു തോന്നിയിരുന്നു-ക്രോഡീകരിച്ചു കുട്ടികൾക്കായി ഈ കൃതി രചിച്ചു. പ്രായപൂർത്തിയായവരെഴുതുന്ന ഈ ഗ്രന്ഥങ്ങളെല്ലാം പ്രായപൂർത്തിയായവരെന്ന നിലയിൽ തങ്ങൾക്കുള്ള ആശയങ്ങൾ കുട്ടികളെക്കൊണ്ടു വിഴുങ്ങിക്കാനുള്ള ഉദ്യമങ്ങളാണ്-അതിനാൽ അസംബന്ധങ്ങളാണ്. നമ്മളും വളർച്ച മുറ്റിയ കുട്ടികളാണ്, അത്രതന്നെ. ലോകം പണ്ടത്തെ പരസ്പരബന്ധമില്ലാത്ത ആ വസ്തുതന്നെ-യാതൊരുതരം ബന്ധവുമില്ലാത്ത 'ആലീസിന്റെ അത്ഭുതലോകം'. ഒരേ ആനുപൂർവ്വിയിൽ വല്ല സംഗതിയും ഒട്ടധികം പ്രാവശ്യം സംഭവിക്കുന്നതായി കാണുമ്പോൾ, നാം അതിനു 'കാരണ-കാര്യങ്ങളെന്നു പേരിട്ട് അവ മേലിലും ആവർത്തിക്കുമെന്നു പറയുന്നു. ഈ സ്വപ്നം മാറുമ്പോൾ മറ്റൊരു സ്വപ്നം തികച്ചും ഇപ്പോഴത്തേതുപോലെ പരസ്പരബന്ധമുള്ളതാണെന്നു നമുക്കു തോന്നും. സ്വപ്നം കാണുമ്പോൾ സ്വപ്നവിഷയമായ സംഗതികളെല്ലാം ബന്ധമുള്ളതെന്നു നമുക്കു തോന്നുന്നു. സ്വപ്നവേളയിൽ അവ പരസ്പരം പൊരുത്തപ്പെടാത്തവയാണെന്നു നാം ഒരിക്കലും വിചാരി

ക്കുന്നില്ല. അവയിലെ പൊരുത്തക്കേടുകളും ബന്ധമില്ലായ്മയും കാണുന്നതു നാം ഉണരുമ്പോൾമാത്രമാണ് നാം സാംസാരികജീവിതമാകുന്ന സ്വപ്നത്തിൽനിന്നുണർന്നു ഇതിനെ പരമാർത്ഥസത്തയുമായി താരതമ്യപ്പെടുത്തുന്ന കാലത്തുകാണും. ഇതു മുഴുവൻ പരസ്പരസാംഗത്യമില്ലാത്ത അസംബന്ധങ്ങളാണെന്ന്, അസംഗത്യങ്ങളുടെ ഒരു ഘോഷയാത്ര–എവിടെനിന്നോ എങ്ങോട്ടെന്നോ നമുക്കറിഞ്ഞുകൂടാ, പക്ഷേ അതവസാനിക്കും എന്നു നമുക്കറിയാം–നമ്മുടെ മുമ്പിൽക്കൂടെ കടന്നുപോകുന്നതായി നാം കാണും. ഇതത്രേ മായ. അതിനെ ആകാശത്തിൽക്കൂടി പാഞ്ഞുപോകുന്ന മേഘങ്ങളോടുപമിക്കാം. നിരന്തരപരിവർത്തിയായ ഈ ജീവിതത്തെ മുഴുവൻ അതു പ്രതിനിധാനം ചെയ്യുന്നു. സാക്ഷാൽ, സൂര്യൻ, പരിവർത്തനമില്ലാത്ത സദ്വസ്തു, നിങ്ങളുമാണ്. ആ അവികാര്യസത്തയെ പുറമെനിന്നു നോക്കുമ്പോൾ നിങ്ങൾ അതിനെ ഈശ്വരൻ എന്നുവിളിക്കുന്നു. അകമെനിന്നു നോക്കുമ്പോഴാകട്ടെ അതു നിങ്ങൾതന്നെ. രണ്ടും ഒന്നാണ്. നിങ്ങളിൽനിന്നു വേറിട്ടു ഒരീശ്വരനില്ല. നിങ്ങളേക്കാൾ, അതായത് യഥാർത്ഥമായ നിങ്ങളേക്കാൾ, മേലെ ഒരീശ്വരനെയും സ്വർഗ്ഗസ്ഥനായ പിതാവിനെയും പറ്റിയുള്ള ആശയങ്ങളെല്ലാം നിങ്ങളുടെ സ്വന്തം പ്രതിബിംബങ്ങൾമാത്രം. ഈശ്വരൻതന്നെയും നിങ്ങളുടെ പ്രതിരൂപമത്രേ. 'ഈശ്വരൻ തന്റെ സ്വന്തരൂപത്തിൽ മനുഷ്യനെ സൃഷ്ടിച്ചു' എന്നു പറഞ്ഞിട്ടുള്ളതു തെറ്റാണ്. മനുഷ്യൻ തന്റെ സ്വന്തരൂപത്തിൽ ഈശ്വരനെ സൃഷ്ടിക്കുന്നു എന്നതാണ് ശരി. ജഗത്തിലുടനീളം നാം നമ്മുടെ സ്വന്തരൂപത്തിൽ ഈശ്വരനെ സൃഷ്ടിക്കുകയാണ് ചെയ്യുന്നത്. അങ്ങനെ നാം ഈശ്വരനെ സൃഷ്ടിച്ചിട്ട് അവിടുത്തെ പാദത്തിൽ വീണ് ആരാധിക്കുന്നു. ഈ സ്വപ്നമുള്ളപ്പോൾ നാം അതിനെ ഇഷ്ടപ്പെടുകയും ചെയ്യുന്നു.

ഇന്നത്തെ ഈ പ്രസംഗത്തിൽനിന്നു ഗ്രഹിക്കേണ്ടുന്ന രത്നച്ചുരുക്കം ഇതാണ്: ഈ വിശ്വത്തിൽ ഒരു സത്തയേ ഉള്ളു. ആ ഏകസത്ത വിഭിന്നമാനസികാവസ്ഥകളിലൂടെ വീക്ഷിക്കപ്പെടുമ്പോൾ, ഭൂമിയേയോ സ്വർഗ്ഗമായോ നരകമായോ ദേവന്മാരായോ ഭൂതപ്രേതാദികളായോ മനുഷ്യരായോ അസുരന്മാരായോ ലോകമായോ അഥവാ ഇവയെല്ലാമായോ കാണപ്പെടുന്നു. എന്നാൽ ഈ നാനാജീവികളുടെ കൂട്ടത്തിൽ 'ഈ മൃത്യുസാഗരമധ്യത്തിൽ യാവനൊരുവൻ ആ ഏകസത്തയെ കാണുന്നുവോ, പ്ലവനമായ ഈ വിശ്വത്തിൽ യാവനൊരുവൻ ആ ഏകജീവിതത്വത്തെ കാണുന്നുവോ, യാവനൊരുവൻ ഒരിക്കലും മാറ്റമില്ലാത്ത ആ ഏകവസ്തുവിനെ സാക്ഷാൽകരിക്കുന്നുവോ, അവന്നുള്ളതത്രേ നിത്യശാന്തി. മറ്റാർക്കുമില്ല, മറ്റാർക്കുമില്ല'. ഈ ഏകസത്തയെയാണ് നമുക്കു സാക്ഷാൽകരിക്കേണ്ടത്. എങ്ങനെ എന്നതാണ് അടുത്ത പ്രശ്നം.

അതിനെ എങ്ങനെ സാക്ഷാൽക്കരിക്കാം? ഈ സ്വപ്നത്തെ എങ്ങനെ ഭഞ്ജിപ്പിക്കാം. നാം നിസ്സാരരായ പുരുഷന്മാരും സ്ത്രീകളും മറ്റുമാണെന്ന് തോന്നലാകുന്ന ഈ സ്വപ്നത്തിൽനിന്നു എങ്ങനെ ഉണരാം? നാം ജഗത്തിലെ അനന്തസത്തയത്രെ. എന്നാൽ ഈ ചെറുജവികളായി, ഒരുവന്റെ മധുരഭാഷണത്തെയോ മറ്റൊരുവന്റെ ക്രുദ്ധഭാഷണത്തെയോ ആശ്രയിച്ചുകഴിയേണ്ട സ്ത്രീപുരുഷന്മാരായി, പരിണമിച്ചിരിക്കുന്നു. എന്തൊരു ഭയങ്കരമായ പരാശ്രയം. എന്തൊരു ഭയങ്കരമായ അടിമത്തം! സകലസുഖദുഃഖങ്ങൾക്കും അതീതനായ ഞാൻ, ഈ സമസ്തഭാഗത്തും യാതൊന്നിന്റെ പ്രതിബിംബമോ, സൂര്യന്മാരും ചന്ദ്രന്മാരും നക്ഷത്രങ്ങളും യാതൊരു സത്തയുടെ ചെറുകഷണങ്ങളെപ്പോലെയോ, ആ നിത്യസത്തയായ ഞാൻ, ദാരുണമായ അടിമത്തത്തിൽ അമർന്നുകിടക്കുന്നു! നിങ്ങൾ എന്റെ ശരീരത്തിൽ ഒന്നു നുള്ളിയാൽ എനിക്കു വേദനയായി-ഒരുവന്റെ സ്നേഹമസൃണമായ ഒരു വാക്കുകേട്ടാൽ എനിക്കു സന്തോഷമായി. എന്റെ അവസ്ഥ നോക്കൂ. ശരീരത്തിന്റെ അടിമ, മനസ്സിന്റെ അടിമ, ലോകത്തിന്റെ അടിമ, നല്ല വാക്കിന്റെ അടിമ, ചീത്തവാക്കിന്റെ അടിമ, വികാരങ്ങളുടെ അടിമ ദുഃഖത്തിന്റെ അടിമ, ജീവിതത്തിന്റെ അടിമ, സുഖത്തിന്റെ അടിമ, ദുഃഖത്തിന്റെ അടിമ, ജീവിതത്തിന്റെ അടിമ, ജീവിതത്തന്റെ അടിമ മരണത്തിന്റെ അടിമ, എന്നുവേണ്ട എല്ലാറ്റിന്റെയും അടിമ. ഈ അടിമത്തത്തെ ഭഞ്ജിപ്പിക്കേണ്ടിയിരിക്കുന്നു. എങ്ങനെ? 'ഈ ആത്മാവിനെക്കുറിച്ച് ആദ്യം ശ്രവിക്കണം. പിന്നീട് മനനം ചെയ്യണം. അനന്തരം നിധിധ്യാസം (ധ്യാനം) ചെയ്യണം' ഇതാണ് അദ്വൈതജ്ഞാനയോഗിയുടെ മാർഗ്ഗം. സത്യത്തെക്കുറിച്ച് ആദ്യം കേൾക്കണം. പിന്നെ അതിനെക്കുറിച്ചു വിചാരം ചെയ്യണം. പിന്നെ അതു നിരന്തരഭാവനമൂലം ഉറപ്പിക്കണം. 'അഹം ബ്രഹ്മാസ്മി' എന്നു സർവ്വദാ ചിന്തിച്ചുറയ്ക്കുക ദൗർബ്ബല്യഹേതു എന്ന നിലയിൽ മറ്റെല്ലാ ചിന്തകളേയും അകറ്റിനിർത്തുക, നിങ്ങൾ പുരുഷന്മാരോ സ്ത്രീകളോ ആണെന്ന എല്ലാ വിചാരവും ദൂരെക്കളയുക. ശരീരം പോകട്ടെ, മനസ്സു പോകട്ടെ, ദേവന്മാർ പോകട്ടെ, ഭൂതപ്രേതങ്ങൾ പോകട്ടെ, ആ ഏകസത്തയൊഴിച്ചു ബാക്കിയെല്ലാം പോകട്ടെ. 'യാതൊരവസ്ഥയിൽ ഒരുവൻ മറ്റൊന്നിനെ കേൾക്കുന്നുവോ, മറ്റൊന്നിനെ കാണുന്നുവോ, അതു അല്പാവസ്ഥയാണ്. യാതൊരവസ്ഥയിൽ ഒരുവൻ രണ്ടാമതൊന്നിനെ കേൾക്കുന്നില്ലയോ രണ്ടാമതൊന്നിനെ കാണുന്നില്ലയോ അതാണ് ബ്രഹ്മം. ദ്രഷ്ടാവ്. ദൃശ്യവും ഒന്നായിത്തീരുമ്പോൾ അതത്രെ ഏറ്റവും ഉന്നതമായ അവസ്ഥ. ശ്രോതാവും വക്താവും ഞാൻ തന്നെയാകുമ്പോൾ, അദ്ധ്യാപകനും അദ്ധ്യേതാവും ഞാൻതന്നെയാകുമ്പോൾ സ്രഷ്ടാവും സൃഷ്ടവും ഞാൻതന്നെയാകുമ്പോൾ, മാത്രമേ ഭയം അസ്തമിക്കൂ. ആ അവസ്ഥയിൽ നമ്മെ ഭയപ്പെടുത്താൻ മറ്റൊന്നുമില്ല ഞാനല്ലാതെ മറ്റൊന്നില്ല. പിന്നെ എന്നെ ഭയപ്പെടുത്താനെന്ത്?

ഈ ആശയം അനുദിനം തുടരെ ശ്രവിക്കപ്പെടണം. മറ്റെല്ലാ വിചാരങ്ങളേയും തള്ളിക്കളയുക. മറ്റെല്ലാ ആശയങ്ങളേയും ദൂരത്തുപേക്ഷിക്കുക. 'സോഽഹം സോഽഹം' എന്ന ഈ ആശയം ചെവിയിൽക്കൂടി ഹൃദയത്തിൽ ചുഴിഞ്ഞിറങ്ങുംവരെയും, ഓരോ സിരയും പേശിയും ഓരോ രക്തകണവും ഈ ആശയത്താൽ സംസിക്തമാകുംവരേയും അതു നിരന്തരം ഉരുവിടണം. മൃത്യുവക്ത്രത്തിലും 'സോഽഹം' എന്നു ജപിക്കുക. ഭാരതത്തിൽ 'ശിവോഽഹം' എന്നു സദാ ജപിച്ചുകൊണ്ടിരുന്ന ഒരു സന്ന്യാസിയുണ്ടായിരുന്നു. ഒരു ദിവസം ഒരു കടുവ ചാടിവീണ് അയാളെ കടിച്ചെടുത്തു കൊണ്ടുപോയി കൊന്നുകളഞ്ഞു. എന്നാൽ ജീവൻ പോകുംവരെയും. ശിവോഽഹം,ശിവോഽഹം' എന്ന ധ്വനി അയാളിൽ നിന്നു പുറപ്പെട്ടുകൊണ്ടിരുന്നു. മരണത്തിന്റെ പടിവാതിലിലും എറ്റവും വലിയ വിപത്തിലും യുദ്ധക്കളത്തിലും ഉഗ്രസംഘട്ടനത്തിലും ആഴിയുടെ അടിത്തട്ടിലും അത്യുന്നതമായ പർവ്വതാഗ്രത്തിലും അതിനിബിഡമായ വനാന്തർഭാഗത്തും-എവിടേയും 'സോഽഹം സോഽഹം' എന്നുരുവിടുക. അഹർനിശം സോഽഹം എന്നു ജപിക്കുക അതാണ് ഏറ്റവും വലിയ ശക്തി. അതാണ് മതം. 'നായമാത്മാ ബലഹീനേന ലഭ്യഃ-ബലഹീനൻ ഒരിക്കലും ഈ ആത്മാവിനെ പ്രാപിക്കുന്നില്ല. 'ഭഗവാനേ ഞാനൊരു നികൃഷ്ടനായ പാപിയാണേ' എന്ന് ഒരിക്കലും പറയാതിരിക്കുക. ആർ നിങ്ങളെ സഹായിക്കും? നിങ്ങളാണ് ഈ ജഗത്തിന്റെ അവലംബം.ആ നിങ്ങളെ സഹായിക്കാൻ കഴിവ് ഏതൊന്നിനുണ്ട്? നിങ്ങളെ സഹായിക്കാനുള്ള മനുഷ്യനോ ദേവനോ അസുരനോ എവിടെ? നിങ്ങളുടെമേൽ പ്രാബല്യമുള്ള എന്തു വസ്തുവിരിക്കുന്നു? നിങ്ങൾ പ്രപഞ്ചത്തിന്റെ ഈശ്വരനാണ്. നിങ്ങൾ മറ്റെവിടെ സഹായം തേടും? നിങ്ങളിൽ നിന്നുതന്നെയല്ലാതെ മറ്റൊരിടത്തുനിന്നും ഒരിക്കലും ഒരു സഹായവും നിങ്ങൾക്കു ലഭിച്ചിട്ടില്ല. നിങ്ങൾ നടത്തിയതും ഫലം കിട്ടിയതുമായ ഓരോ പ്രാർത്ഥനയ്ക്കും ഫലം നൽകിയത് മറ്റേതോ സത്ത്വമാണെന്ന് അജ്ഞാനം മൂലം നിങ്ങൾ വിചാരിച്ചു. എന്നാൽ പ്രാർത്ഥന ഫലിപ്പിച്ചതു ബോധപൂർവ്വമല്ലെങ്കിലും നിങ്ങൾതന്നെയാണ്. സഹായം നിങ്ങളിൽനിന്നു തന്നെ വന്നുചേർന്നു. എന്നാൽ മറ്റാരോ സഹായം എത്തിച്ചുകൊണ്ടിരുന്നു എന്നു വിചാരിക്കാൻ നിങ്ങൾ വിഡ്ഢികളായി ഇഷ്ടപ്പെട്ടു. നിങ്ങൾക്കായി ഒരു സഹായവും നിങ്ങളുടെ പുറമെയില്ല. നിങ്ങൾ ജഗത്തിന്റെ സ്രഷ്ടാവാണ് പട്ടുനൂൽപ്പുഴുവിനെപ്പോലെ നിങ്ങൾ നിങ്ങൾക്കുചുറ്റും ഒരു കൂടു തീർത്തിരിക്കുന്നു. ആരാണ് നിങ്ങളെ രക്ഷിക്കുക? കൂടു ഭേദിച്ച് അഴകറ്റ ചിത്രശലഭംകണക്കെ-സ്വതന്ത്രനായ ആത്മാവായി പുറത്തുവരിക. അപ്പൊഴേ നിങ്ങൾ സത്യം കണ്ടെത്തു. സർവ്വദാ 'സോഽഹം' എന്നുരുവിടുക. ഈ വാക്കുകൾ നിങ്ങളുടെ മനസ്സിലുള്ള മാലിന്യങ്ങളെ എരിച്ചുകളയാനും നിങ്ങളിൽ ലീനമായുള്ള മഹത്തായ ശക്തിയെ നിങ്ങളുടെ ഹൃദയത്തിൽ

സുപ്തമായുള്ള അനന്തപ്രഭാവത്തെ വെളിയിൽ കൊണ്ടുവരാനും പര്യാപ്തമാണ്. ഈ ശക്തിയെ പുറത്തേയ്ക്കു കൊണ്ടുവരേണ്ടത് സത്യത്തെപ്പറ്റിയ നിരന്തരശ്രവണംകൊണ്ടാണ്. മറ്റൊന്നുകൊണ്ടുമല്ല. എവിടെയെല്ലാം ദൗർബ്ബല്യചിന്തകളുണ്ടോ അങ്ങോട്ടടുക്കായ്ക. ജ്ഞാനിയാവാൻ ആഗ്രഹിക്കുന്നെങ്കിൽ സകല ദൗർബ്ബല്യങ്ങളേയും വർജ്ജിക്കുക.

അഭ്യസനത്തിലേർപ്പെടുന്നതിനുമുമ്പ് മനസ്സിലെ എല്ലാ സംശയങ്ങളേയും ദൂരീകരിക്കുക പടവെട്ടുകയോ തർക്കിക്കുകയോ യുക്തിവാദങ്ങളിലേർപ്പെടുകയോ എന്തു വേണമെങ്കിലും ചെയ്യുക. ഇതുമാത്രമാണ് സത്യം. മറ്റൊന്നുമല്ല എന്നുറപ്പുവരുത്തിയാൽപ്പിന്നെ വാദങ്ങളിലേർപ്പെടരുത്. വായടച്ചുവെയ്ക്കണം. യുക്തിവാദങ്ങളെ ശ്രവിക്കരുത്. തന്നോടുതന്നെയും വാദപ്രതിവാദം നടത്തരുത്. പിന്നീട് വാദപ്രതിവാദംകൊണ്ടെന്തു സാദ്ധ്യം? നിങ്ങൾക്കു സത്യം സ്വയം ബോധപ്പെട്ടു. പ്രശ്നത്തെക്കുറിച്ചു തീർപ്പിലെത്തുകയും ചെയ്തു. പിന്നെ ചെയ്യേണ്ടതെന്താണ്? സത്യത്തെ വല്ലവിധവും സാക്ഷാൽക്കരിക്കുക. അതിനാൽ വിലയേറിയ സമയം വ്യർത്ഥമായ വാദപ്രതിവാദങ്ങളിലേർപ്പെട്ടു നഷ്ടപ്പെടുത്തുന്നതെന്തിന്? ഇനി സത്യത്തെ നിദിധ്യാസം ചെയ്യുകയാണ് വേണ്ടത്. നിങ്ങൾക്ക് ബലം വർദ്ധിപ്പിക്കുന്ന ഏതാശയവും സ്വീകരിക്കണം. ദൗർബ്ബല്യമുളവാക്കുന്നതേതും വർജ്ജിക്കുകയും വേണം. ഭക്തൻ ചില ആകാരങ്ങളേയും വിഗ്രഹങ്ങളേയും ഈശ്വരനേയും മറ്റും ധ്യാനിക്കുന്നു. ഇതു പ്രകൃതിക്കൊത്ത രീതിതന്നെ. പക്ഷേ അതിന്റെ ഗതി മന്ദതരമാണ്. രാജയോഗി ശരീരത്തിലെ പലേ സിരാചക്രങ്ങളെ ധ്യാനിക്കുകയും മാനസികശക്തികളെ ആർജ്ജിക്കുകയും ചെയ്യുന്നു. മനസ്സു ഉള്ളതല്ല. ശരീരവും ഉള്ളതല്ല എന്നാണ് ജ്ഞാനി പറയുന്നത്. ഈ ശരീരമെന്ന ആശയവും മനസ്സെന്ന ആശയവും നശിക്കേണ്ടതാണ്. അതിനാൽ അവയെക്കുറിച്ചു ചിന്തിക്കുന്നതു മഠയത്തരമാണ്. ഒരു രോഗത്തെ ശമിപ്പിക്കാൻ മറ്റൊന്നിനെ ക്ഷണിച്ചുവരുത്തുംപോലെയാണത്. അതിനാൽ, ജ്ഞാനിയുടെ ധ്യാനം ഏറ്റവും പ്രയാസം കൂടിയ നിഷേധാത്മകധ്യാനമാണ്. അയാൾ എല്ലാറ്റിനേയും നിഷേധിക്കുന്നു. ഒടുവിൽ ശേഷിക്കുന്നതാണ് ആത്മാവ്. ഇത് ഏറ്റവും അപഗ്രഥനാത്മകമായ രീതിയാണ്. കേവലം ബുദ്ധിപരമായ അപഗ്രഥന(വിവേക)ശക്തികൊണ്ടുതന്നെ ആത്മാവിൽനിന്നു പ്രപഞ്ചത്തെ കീറിമാറ്റുവാൻ ജ്ഞാനി ആഗ്രഹിക്കുന്നു. 'ഞാൻ ജ്ഞാനിയാണ്' എന്നു പറയാൻ വളരെ എളുപ്പം, എന്നാൽ യഥാർത്ഥത്തിലാകാൻ വളരെ പ്രയാസം. 'വഴി വളരെ നീണ്ടതാണ്. കത്തിയുടെ വായ്ത്തലമേൽ നടക്കുംപോലെ ദുഷ്കരമത്രേയത്. എങ്കിലും നിരാശനാകരുത്. ഉണരുക, എഴുന്നേൽക്കുക, ലക്ഷ്യത്തിലെത്തുംവരെ നിൽക്കാതെ പോവുക' എന്നു വേദങ്ങൾ ഉദ്ബോധിപ്പിക്കുന്നു.

അപ്പോൾ, ജ്ഞാനിയുടെ ധ്യാനം എങ്ങനെയുള്ളതാണ്? എല്ലാത്തരം ശാരീരിക-മാനസിക-ബോധങ്ങളേയും അതിക്രമിച്ചുപോകുവാനാണ് അയാൾ ആഗ്രഹിക്കുന്നത്-താൻ ശരീരമാണെന്നുള്ള ബോധത്തെ പാടേ അകറ്റിക്കളവാൻ. ഉദാഹരണത്തിന് 'ഞാൻ സ്വാമി-' എന്നു ഞാൻ പറയുന്ന ആ നിമിഷത്തിൽ ശരീരപ്രത്യയം എന്നിൽ ഉദിച്ചുകഴിഞ്ഞു. അപ്പോഴെന്ത് വേണം? മനസ്സിനു നല്ലൊരടി കൊടുക്കണം. എന്നിട്ടു പറയണം. 'ഞാൻ ശരീരമല്ല, ഞാൻ ആത്മാവാണ്' എന്ന്. രോഗമോ മരണോ ഏറ്റവും ദാരുണമായ രൂപത്തിൽ നേരിട്ടാലും ആരു വകവെയ്ക്കുന്നു? ഞാൻ ശരീരമല്ല, ശരീരത്തെ എന്തിനു മോടിയാക്കുന്നു? വീണ്ടും വ്യാമോഹത്തെ ആസ്വദിക്കുവാനോ? അടിമത്തത്തെ നീട്ടിക്കൊണ്ടുപോകുവാനോ? ശരീരം പൊയ്ക്കൊള്ളട്ടെ, ഞാനതല്ലല്ലോ. ഇതാണ് ജ്ഞാനിയുടെ ചിന്താരീതി. ഭക്തൻ പറയുന്നു. 'സംസാരസാഗരം കടക്കാനുള്ള ഒരു തോണിയായി ഉപയോഗിക്കാൻ ഈശ്വരൻ തന്നിട്ടുള്ളതാണ് ഈ ശരീരം. ആ യാത്ര തീരുംവരെ എനിക്കതു കാത്തു കൊള്ളണം' എന്ന്. രാജയോഗി പറയുന്നു: 'എന്റെ അഭ്യസനങ്ങൾ നിഷ്ഠയോടെ തുടർന്നു ഒടുക്കം മുക്തി നേടുവാൻ എനിക്കു ശരീരത്തെ സൂക്ഷിക്കേണ്ടിയിരിക്കുന്നു' എന്ന്. എന്നാൽ തനിക്കു കാത്തിരിപ്പാൻ കഴിയില്ലെന്നും ഇതേ നിമിഷത്തിൽ ലക്ഷ്യം പ്രാപിക്കണമെന്നും ജ്ഞാനിക്കു തോന്നുന്നു. അയാൾ പറയുന്നു, 'ഞാൻ അനന്തകാലവും സ്വതന്ത്രനത്രേ, ഞാനൊരിക്കലും ബദ്ധനല്ല. ഞാൻ അനന്തകാലവും പ്രപഞ്ചത്തിന്റേ അധിനായകനാണ്. എന്നെ ആരു പൂർണ്ണനാക്കും? ഞാനിപ്പോൾത്തന്നെ പൂർണ്ണനാണ്'. മനുഷ്യൻ സ്വയം പൂർണ്ണനായിരിക്കെ മറ്റുള്ളവരിലും പൂർണ്ണത്വം കാണുന്നു. അയാൾ അപൂർണ്ണത്വം കാണുമ്പോൾ അതയാളുടെ മനസ്സു തന്നെ പ്രസർജ്ജനംചെയ്യുന്നതാണ്. തന്നിൽ അപൂർണ്ണതയില്ലെങ്കിൽ അയാൾക്കെങ്ങനെ അതു കാണാൻ കഴിയും? അതിനാൽ ജ്ഞാനി പൂർണ്ണതയേയോ അപൂർണ്ണതയേയോ ശ്രദ്ധിക്കുന്നില്ല. അയാൾക്കു താനൊഴിച്ച് ആരുമില്ല. അയാൾ മുക്തനാകുന്ന നിമിഷംമുതൽ നന്മയും തിന്മയും കാണുന്നില്ല. ആരാണ് നന്മതിന്മകളെ കാണുക? തന്നിൽ അവയുള്ളവൻ. ആരാണ് ശരീരത്തെ കാണുക? താൻ ശരീരമാണെന്നു വിചാരിക്കുന്നവൻ. നിങ്ങൾ ശരീരമാണെന്ന ബോധത്തിൽനിന്നു നിവർത്തിക്കുന്ന നിമിഷം ലോകം നിങ്ങൾക്കു അപ്രത്യക്ഷമാകുന്നു. അതു എന്നേയ്ക്കുമായി അന്തർദ്ധാനം ചെയ്യുന്നു. ബുദ്ധിപരജ്ഞാനത്തിന്റെ ശക്തികൊണ്ട് ജഡവസ്തുക്കളുടെ ബന്ധനത്തിൽനിന്നു തന്നെത്താൻ പറിച്ചുമാറ്റാനാണ് ജ്ഞാനി ശ്രമിക്കുന്നത്. ഇതത്രേ 'നേതി, നേതി' എന്നുള്ള നിഷേധമാർഗ്ഗം.

## 28

## ജ്ഞാനയോഗത്തെപ്പറ്റി*

എല്ലാ ജീവികളും കളിക്കയാണ്–ചിലർ ബോധപൂർവ്വം ചിലർ അബോധപൂർവ്വം. ബോധപൂർവ്വം കളിക്കാൻ പഠിക്കുന്നതാണ് മതം.

നമ്മുടെ ലൗകികജീവിതത്തിനുള്ള അതേ നിയമമാണ് നമ്മുടെ ആദ്ധ്യാത്മികജീവിതത്തിനും സമസ്തപ്രപഞ്ചത്തിന്റെ ജീവിതത്തിനുമുള്ളത്. അത് ഒന്നുമാത്രവും സാർവ്വത്രികവുമാണ്. മതത്തിന് ഒരു നിയമം, സംസാരത്തിനു വേറൊന്ന് എന്നില്ല. സുഖലോലുപന്നും പിശാചിന്നും ഈശ്വരനിൽനിന്നു വ്യത്യാസം മാത്രയിൽ മാത്രം.

പാശ്ചാത്യദേശങ്ങളിലെ മതശാസ്ത്രജ്ഞരും തത്ത്വചിന്തകരും പ്രകൃതിശാസ്ത്രജ്ഞരും തങ്ങൾ മരണാനന്തരവും ജീവിക്കുമെന്നുള്ളതിനു തെളിവന്വേഷിച്ചു നടക്കുകയാണ്. ചായക്കോപ്പയിൽ എന്തൊരു കൊടുങ്കാറ്റ്! ഇതിനെക്കാൾ എത്രയോ ഉൽകൃഷ്ട വിഷയങ്ങളുണ്ട് ചിന്തിക്കാൻ നിങ്ങൾ വല്ലപ്പഴും നശിക്കുമെന്നോ? എത്ര ബാലിശമായ മൂഢവിശ്വാസം നാം മരിക്കില്ലെന്നു പാതിരിയോ പ്രേതമോ ഭൂതമോ നമ്മോടു വന്നു പറയേണ്ടതില്ല. എല്ലാറ്റിലുംവെച്ച് ഏറ്റവും സ്വയംപ്രത്യക്ഷമായ സത്യമാണത്. സ്വന്തം വിനാശത്തെ സങ്കൽപ്പിക്കുകയേ മനുഷ്യനു സാദ്ധ്യമല്ല. താൻ അമൃതനാണ്, നിത്യനാണ് എന്ന ബോധം മനുഷ്യനിൽ നൈസർഗ്ഗികമത്രേ.

ജീവിതമുള്ളേടത്തെല്ലാം അതിനോടു ചേർന്നു മരണവുമുണ്ട്. ജീവിതം മരണത്തിന്റെ നിഴലാണ്. മരണം ജീവിതത്തിന്റെയും. ഇവ രണ്ടിനേയും വേർതിരിക്കുന്ന രേഖ നിർണ്ണയിക്കാൻ പ്രയാസമാംവിധം അതിസൂക്ഷ്മമാണ്, പിടി കിട്ടാത്തതാണ്. തുടരെ പിടിച്ചു നിൽക്കുക അത്യന്തം ദുഷ്കരവുമാണ്.

നാം എന്നും പുരോഗമിച്ചുവരികയാണെന്ന ആശയത്തിൽ അതായത് നാം ഋജുരേഖയിൽക്കൂടി എന്നെന്നേയ്ക്കും മുന്നോട്ടു പൊയ്ക്കേണ്ടിരിക്കയാണെന്നതിൽ ഞാൻ വിശ്വസിക്കുന്നില്ല. അതു വിശ്വസിക്കരുതാത്തവിധം അത്ര അസംബന്ധമാണ്. ഒരു ഋജുരേഖയിലൂടെ പ്രയാണം എന്നൊന്നു സാദ്ധ്യമല്ല. ഒരു ഋജ്ജുരേഖയെ അനന്തമായി നീട്ടിയാൽ അതൊരു വൃത്തമാകും. ഒരു ശക്തിയെ അപ്രകാരം വിക്ഷേപിച്ചാൽ, അതു പുറപ്പെട്ട സ്ഥാനത്തുതന്നെ തിരിച്ചെത്തി വൃത്തം പൂർത്തിയാക്കും.

* പാഠക്കുറിപ്പുകളാണ് 28–31

ഋജുരേഖയിലൂടെ പുരോഗതി എന്നൊന്നില്ല. എല്ലാ ജീവനും ഒരു ചക്രഗതിയിൽ ചലിക്കുന്നു എന്നു പറയാം. ആ വൃത്തം പൂർത്തിയാക്കുകയും വേണം. ഏതു ജീവനും എത്ര താണുപോയാലും എന്നെങ്കിലും അതിന്റെ ഗതി മേലോട്ടു തിരിച്ചുവിടേണ്ടുന്ന ഒരുകാലം വരാതിരിക്കില്ല. അത് ആദ്യം നേരെ കീഴ്പ്പോട്ടു പോയേയ്ക്കാം. എന്നാൽ വൃത്തം പൂർത്തിയാക്കാനായി അതിനു മേൽപ്പോട്ടു തിരിയാതെ നിർവ്വാഹമില്ല. ഈശ്വരനെന്ന ഒരു പൊതുകേന്ദ്രത്തിൽനിന്നു പ്രസർജ്ജിക്കപ്പെട്ടവരാണ് നാമെല്ലാം. വൃത്തം പൂർത്തിയാക്കി ആ പുറപ്പെട്ട കേന്ദ്രത്തിലേക്കു മടങ്ങുകയും ചെയ്യും.

ഓരോ ജീവനും ഓരോ വൃത്തമാണ്. അതിന്റെ കേന്ദ്രം ശരീരത്തിലാണ്. അതിന്റെ പ്രവർത്തനങ്ങൾ അവിടെ അഭിവ്യക്തമാകയും ചെയ്യുന്നു. നിങ്ങൾ ഒരൊറ്റ സ്ഥലത്തു (ശരീരത്തിൽ) കേന്ദ്രീകൃതമായിരിക്കുന്നു എന്ന ബോധമാണ് നിങ്ങൾക്കുള്ളതെങ്കിലും നിങ്ങൾ സർവ്വവ്യാപിയാണ്. ആ കേന്ദ്രം, അതിനു സ്വയം അഭിവ്യക്തമാകാൻ വേണ്ടി, ദ്രവ്യകണങ്ങളെ സംഭരിച്ച് അവയെ ഒരു യന്ത്രമായി രൂപപ്പെടുത്തിയിരിക്കുന്നു. യാതൊന്നിലൂടെ അത് അഭിവ്യക്തമാകുന്നുവോ അതിനെ ശരീരമെന്നു പറയുന്നു. നിങ്ങൾ എല്ലായിടത്തുമുണ്ട്. ഒരു യന്ത്രം, അതായത് ശരീരം, നിങ്ങൾക്കു കൊള്ളില്ലെന്നു വന്നാൽ കേന്ദ്രം ആ സ്ഥനത്തുനിന്നു പോയി, സൂക്ഷ്മമോ സ്ഥൂലമോ ആയ മറ്റു പദാർത്ഥങ്ങളെ ശേഖരിച്ചു മറ്റൊരു ശരീരമുണ്ടാക്കി അതിലൂടെ പ്രവർത്തിക്കുന്നു. ഇതാണ് മനുഷ്യൻ. ഇനി ഈശ്വരസ്വരൂപമെങ്ങനെ? ഒരിടത്തും പരിധിയില്ലാത്തതും എല്ലായിടത്തും കേന്ദ്രത്തോടുകൂടിയതുമായ ഒരു വൃത്തമാണ് ഈശ്വരൻ. ഈ വൃത്തത്തിലെ എല്ലാ സ്ഥാനങ്ങളും സജീവവും സചേതനവും തുല്യനിലയിൽ പ്രവർത്തനനിരതവുമാണ്. പരിമിതജീവന്മാരായ നമ്മുടെ കാര്യത്തിൽ ഒറ്റ കേന്ദ്രമേ ബോധയുക്തമായിട്ടുള്ളു. ആ കേന്ദ്രം മുമ്പോട്ടും പുറകോട്ടും നീങ്ങിക്കൊണ്ടിരിക്കുയും ചെയ്യുന്നു.

ജീവൻ ഒരിടത്തും പരിധിയില്ലാത്തതും എന്നാൽ ഒരു ശരീരത്തിൽ കേന്ദ്രത്തോടു കൂടിയതുമായ വൃത്തമാണ്. മരണമെന്നത് ഈ വൃത്തകേന്ദ്രത്തിന്റെ സ്ഥാനമാറ്റംമാത്രം. ഈശ്വരൻ ഒരിടത്തും പരിധിയില്ലാത്തതും എല്ലായിടത്തും കേന്ദ്രത്തോടും കൂടിയതുമായ വൃത്തമാണ്. നമുക്ക് എപ്പോൾ ശരീരമാകുന്ന പരിമിതകേന്ദ്രത്തിൽ നിന്നു പുറത്തുകടക്കാൻ കഴിയുന്നുവോ അപ്പോൾ ഈശ്വരന്റെ, നമ്മുടെ യഥാർത്ഥ–ആത്മാവിന്റെ സാക്ഷാൽക്കാരം ലഭിക്കുന്നു.

ഒരു മഹാനദി അങ്ങിങ്ങായി ചില കടലാസുകഷ്ണങ്ങളും വൈക്കോൽത്തുണ്ടുകളും എടുത്തുകൊണ്ടു സമുദ്രത്തിനുനേരെ ഒഴുകുന്നു. അവ പുറകോട്ടു പോകാൻ ശ്രമിച്ചെന്നു വരാം. എന്നാൽ ഒടുവിൽ സമുദ്രത്തിൽ ചെന്നെത്താതെ നിവൃത്തയില്ല. നിങ്ങളും ഞാനും ഈ സമസ്തപ്രകൃതിയും ഈ വൈക്കോൽത്തുണ്ടുകളെപ്പോലാണ്. പരിപൂർണ്ണ

തയാകുന്ന ആ സച്ചിദാനന്ദസമുദ്രത്തിലേക്ക് നാം അതിദ്രുതം ഒഴുക്കപ്പെടുകയാണ്. ഈ ഒഴുക്കിനെതിരായി പുറകോട്ടു പോകാൻ നാം എത്ര ശ്രമിച്ചാലും എന്തെല്ലാം വേലത്തരങ്ങൾ കാട്ടിയാലും ദീർഘകാലാന്തത്തിലെങ്കിലും ആ സച്ചിദാനന്ദമാകുന്ന മഹാസമുദ്രത്തിൽ ചെന്നു ചേർന്നേ തീരൂ.*

സകലജ്ഞാനവും ആദ്യമേ നമ്മിൽ സംഭൃതമായിരിക്കുന്നു-ഇതിങ്ങനെ അല്ലാതാവുന്നതെങ്ങനെയെന്ന് എനിക്കു മനസ്സിലാക്കാൻ കഴിയുന്നില്ല. നിങ്ങളും ഞാനും ഒരു മഹാസമുദ്രത്തിലെ ചെറുതിരകളാണെങ്കിൽ, ആ മഹാസമുദ്രം നമ്മുടെ ആധാരവുമത്രേ.

ദ്രവ്യം, മനസ്സ്, ആത്മാവ് എന്നിവ തമ്മിൽ യഥാർത്ഥത്തിൽ അന്തരമൊന്നുമില്ല. അവ ഒരേ വസ്ത്വാനുഭൂതിയിലെ വിവിധവശങ്ങളെന്നേയുള്ളു. ഈ ലോകംതന്നെ പഞ്ചേന്ദ്രിയങ്ങൾക്കു ദ്രവ്യമായും ദുർജ്ജനങ്ങൾക്കു നരകമായും, സജ്ജനങ്ങൾക്കു സ്വർഗ്ഗമായും സിദ്ധന്മാർക്ക് ഈശ്വരനായും ഗോചരമാകുന്നു.

ബ്രഹ്മംമാത്രമാണ് സത്യം എന്ന് ഇന്ദ്രിയങ്ങൾക്കു ബോധപ്പെടുമാറ് തെളിയിച്ചുകൊടുക്കുക സാദ്ധ്യമല്ല. എന്നാൽ ഈ ഒരൊറ്റ നിഗമനത്തിലേ നമുക്കെത്തിച്ചേരാനാവൂ എന്നു കാണിക്കാം. എല്ലാറ്റിലും, സാധാരണപദാർത്ഥങ്ങളിൽപ്പോലും, ഈ ഏകത്വം ഉണ്ടായിരിക്കണം. സമാനീകരണത്തിന്റെ കഥയെടുക്കുക. നാനാത്വം നാമരൂപങ്ങളാൽ സൃഷ്ടിക്കപ്പെട്ടതാണെന്നു നാം പറയുന്നു. എന്നാൽ അവയെ ഗ്രസിച്ചു വേർതിരിച്ചെടുക്കാൻ ശ്രമിക്കുമ്പോൾ അവ എങ്ങുമില്ല. നാമമോ രൂപമോ നിമിത്തങ്ങളോ തനിച്ചു നിൽക്കുന്നതായി ഒരിക്കലും കാണാവതല്ല. അതിനാൽ ഈ പ്രപഞ്ചദൃശ്യങ്ങൾ മായയത്രേ-അതായത് അവികാര്യമായ വസ്തുവിനെ ആശ്രയിച്ചു നിൽക്കുന്നതും അതിൽനിന്നു വേറിട്ട് ഉണ്മയില്ലാത്തതുമായ എന്തോ ഒന്ന്, സമുദ്രത്തിലെ ഒരു തിരയെ നോക്കുക. അത്രയും വെള്ളം തിരയുടെ രൂപത്തിൽ ഇരിക്കുന്നിടത്തോളം സമയം ആ തിരയുണ്ട്. എന്നാൽ അതു താണു സമുദ്രമാകുന്ന നിമിഷം തിര ഇല്ലാതാകുന്നു. എന്നാൽ സമുദ്രത്തിലെ ജലരാശി ഒന്നാകെ അതിന്റെ ഉണ്മയ്ക്കുവേണ്ടി രൂപത്തെ ആശ്രയിക്കുന്നില്ല. തിരയുടെ രൂപം നിശ്ശേഷം ഇല്ലാതായാലും സമുദ്രം ശേഷിക്കുന്നു.

യഥാർത്ഥവസ്തു ഒന്നേയുള്ളു. മനസ്സാണ് അതിനെ അനേകമായി തോന്നിക്കുന്നത്. നാം നാനാത്വം കാണുമ്പോൾ ഏകത്വം മറയുന്നു. ഏകത്വം കാണുമ്പോൾ നാനാത്വവും പോകുന്നു. നിത്യജീവിതത്തിലെന്നപോലെ ഏകത്വം കാണുമ്പോൾ നാനാത്വം കാണുന്നില്ല. ഏകത്വത്തിലാണ് നാം തുടങ്ങുന്നത്. ചൈനക്കാരൻ രണ്ട് അമേരിക്കക്കാരെ തമ്മിൽ തിരിച്ചറിയില്ല എന്നുള്ളത് ഒരു സവിശേഷവസ്തുതയാണ്. നിങ്ങൾ ചൈനക്കാരേയും തിരിച്ചറിയില്ല.

*ഇവിടെ ഒരു ഖണ്ഡിക ജ്ഞാനയോഗപ്രഭാഷണത്തിൽ ഉള്ളതുതന്നെയാകയാൽ ഞങ്ങൾ വിട്ടിരിക്കുന്നു. 'ജ്ഞാന....' പുറം 435 നോക്കുക.

വസ്തുക്കളെ അറിയത്തക്കതാക്കുന്നതു മനസ്സാണെന്നു തെളിയിക്കാം. വല്ല വിശേഷധർമ്മങ്ങളുള്ള വസ്തുക്കളേ ജ്ഞാത-ജ്ഞേയങ്ങളുടെ പരിധിക്കുള്ളിൽ വരുന്നുള്ളു. ധർമ്മങ്ങളില്ലാത്ത ഒന്ന് അജ്ഞേയമാണ്. നമുക്കുപുറമെ ഏതോ ഒരു ലോകമുണ്ട്. അതു അജ്ഞാതവും അജ്ഞേയവുമാണ്. അത് x എന്നിരിക്കട്ടെ. ഞാൻ അതിനെ നോക്കുമ്പോൾ എനിക്കു ഗോചരമാകുന്നത് x + മനസ്സാണ്. ഞാൻ അറിയുന്ന ലോകത്തിന്റെ മുക്കാൽ പങ്കും സംഭാവന ചെയ്യുന്നത് എന്റെ മനസ്സാണ്. അതുപോലെ യഥാർത്ഥമായ അന്തർലോകം y ആണെങ്കിൽ എനിക്കു ഗോചരമാകുന്ന അന്തർലോകം y+ മനസ്സായിരിക്കും. ബാഹ്യലോകം x+ മനസ്സും. ബാഹ്യമോ, ആഭ്യന്തരമോ ആയ ലോകങ്ങളിലെ എല്ലാ ഭേദകൽപ്പനകളും ഉളവാക്കുന്നത് മനസ്സാണ്. യഥാർത്ഥസത്ത അറിയപ്പെടുന്നില്ല. അറിയപ്പെടാവതുമല്ല. അത് അറിവിന്റെ പരിധിക്കപ്പുറമാണ് അറിവിന്റെ പരിധിക്കപ്പുറമുള്ളതിൽ ഭേദാവസ്ഥ ഉണ്ടാവാനും വയ്യ അതിനാൽ ബാഹ്യലോകമായ x അന്തർലോകമായ y യിൽനിന്ന് അഭിന്നമത്രേ. അതുകൊണ്ട് യഥാർത്ഥസത്ത ഒന്നേയുള്ളു.

ഈശ്വരൻ യുക്തിചിന്ത ചെയ്യുന്നില്ല. നിങ്ങൾക്ക് ഒന്നിനെപ്പറ്റി പൂർണ്ണമായ അറിവുണ്ടെങ്കിൽ പിന്നെ യുക്തിചിന്തയെന്തിന്? ഏതാനും ചില വസ്തുതകൾ സംഭവിക്കുവാൻ വേണ്ടി നാമിങ്ങനെ പുഴുവിനെപ്പോലെ ഇഴഞ്ഞിഴഞ്ഞു നീങ്ങേണ്ടിവരുന്നത് ദുർബ്ബലതയുടെ ഒരു ലക്ഷണമാണ്. എന്നിട്ട് എല്ലാംകൂടി തകർന്നുവീഴുകയും ചെയ്യുന്നു. ആത്മാവ് മനസ്സിലും മറ്റെല്ലാറ്റിലും പ്രതിബിംബിതമാകുന്നു. ആത്മാവിന്റെ പ്രകാശമാണ് മനസ്സിനെ ചേതനമാക്കുന്നത്. സർവ്വവും ആത്മാവിന്റെ അഭിവ്യക്തി. ഓരോ മനസ്സും ഓരോ കണ്ണാടിയാണ്. നാം സ്നേഹം ഭയം ദ്വേഷം നന്മ തിന്മ എന്നൊക്കെ പറയുന്നത് ആത്മാവിന്റെ പ്രതിഫലനങ്ങൾമാത്രം. ദർപ്പണം മലിനമായിരിക്കെ പ്രതിഫലനം ദുഷ്ടമാകും.

യഥാർത്ഥസത്ത അഭിവ്യക്തിയില്ലാത്തതാണ്. അതു നമ്മുടെ ഭാവനയ്ക്കു വിഷയമല്ല. എന്തെന്നാൽ ഭാവന മനസ്സുമുഖേനയാണു നടത്തേണ്ടത്. മനസ്സുതന്നെ ഒരഭിവ്യക്തിയുമാണ്. യഥാർത്ഥസത്തയുടെ മഹിമ, അതു ഭാവനാതീതമാണെന്നതിലാണ്. പ്രകാശത്തിന്റെ ഏറ്റവും താണതരം സ്പന്ദങ്ങളും ഏറ്റവും കൂടിയതരം സ്പന്ദങ്ങളും നമുക്കു കാണാവതല്ലെന്നോർമ്മിക്കുക-എന്നാൽ രണ്ടും വിപരീതപരകോടികളിലെ അവസ്ഥകളാണ്. നമുക്കിപ്പോൾ അറിവില്ലെങ്കിലും അറിയാവുന്ന ചില സംഗതികളുണ്ട്. അജ്ഞാനം ഹേതുവായി നാം അവയെ അറിയുന്നില്ലെന്നേയുള്ളു. എന്നാൽ നമുക്കൊരിക്കലും അറിയാവതല്ലാത്ത ചില കാര്യങ്ങളുണ്ട്-അവ ജ്ഞാനത്തിന്റെ ഉച്ചതമസ്പന്ദനങ്ങൾക്കും അതീതമായിരിക്കുന്നതാണ്. കാരണം, നമുക്ക് അറിയാൻ കഴിയുന്നില്ലെങ്കിലും നാം

സർവ്വദാ ആ അനന്തവസ്തുതന്നെയാണ്. അവിടെ ജ്ഞാനം അസാദ്ധ്യമാണ്. ഭാവനയുടെ പരിമിതി തന്നെയാണ്. അതിന്റെ അസ്തിത്വത്തിന്നാസ്പദം. 'ഞാൻ ഉണ്ട്' എന്നുള്ളതാണ്. എന്നിലെ ഏറ്റവും നിശ്ചയമുള്ള വസ്തു എന്നാൽ ഈ എന്നെ ശരീരമനസ്സുകളായിട്ടോ സുഖിയായിട്ടോ ദുഃഖിയായിട്ടോ പുരുഷനായിട്ടോ സ്ത്രീയായിട്ടോ ഒക്കെ മാത്രമേ എനിക്കു സങ്കൽപ്പിക്കാനാവുന്നുള്ളു. അതോടൊപ്പം ഞാൻ എന്റെ അസ്തിത്വത്തെ അതിന്റെ യഥാർത്ഥസ്വരൂപത്തിൽ സങ്കൽപ്പിക്കുവാൻ ശ്രമിച്ചാൽ, അതിനെ താണ നിലയിലേക്കു വലിച്ചുകൊണ്ടുവരാതെ സാദ്ധ്യമല്ലെന്നു കാണുന്നു. എങ്കിലും അതിന്റെ യാഥാർത്ഥ്യത്തെപ്പറ്റി എനിക്കു ഉറച്ച ബോധമുണ്ട്. 'അല്ലയോ പ്രിയേ, ഒരുവളും ഭർത്താവിനു വേണ്ടിയല്ല ഭർത്താവിനെ സ്നേഹിക്കുന്നത്. ആത്മാവിനുവേണ്ടിയാണ്. ആത്മാവിലും ആത്മാവിലൂടെയുമാണ് അവൾ ഭർത്താവിനെ സ്നേഹിക്കുന്നത്. ഒരുവനും ഭാര്യക്കുവേണ്ടിയല്ല ഭാര്യയെ സ്നേഹിക്കുന്നത്. ആത്മാവിനുവേണ്ടിയാണ്. ആത്മാവിലും ആത്മാവിലൂടെയുമാണ് ഒരുവൻ ഭാര്യയെ സ്നേഹിക്കുന്നത്'. നമ്മുടെ അറിവിൽപ്പെടുന്നതായ ആ ഏകവസ്തുവേ ഉള്ളു. എന്തെന്നാൽ അതിനുള്ളിലും അതിലൂടെയുമത്രേ മറ്റെല്ലാത്തിനേയും നാം അറിയുന്നത്. എങ്കിലും നമുക്ക് അതിനെ സങ്കൽപ്പിക്കാൻ കഴിവില്ല. 'ജ്ഞാതാവിനെ (അറിയുന്നവനെ) എങ്ങനെ അറിയാനൊക്കും?' നാം അതിനെ അറിഞ്ഞുവെങ്കിൽ,അതു ജ്ഞാതാവല്ല, ജ്ഞാതമാണ് എന്നു വരും. ദ്രഷ്ടാവു ദൃശ്യമായി ഭവിക്കും.

ഏറ്റവും ഉച്ചമായ സാക്ഷാൽക്കാരത്തോടുകൂടിയവൻ ഉദ്ഘോഷിക്കുന്നു–'ഞാൻ രാജാധിരാജനാണ്. എന്നെക്കാൾ വലിയ രാജാവില്ല. ഞാൻ ദേവാധിദേവനാണ്, എന്നെക്കാൾ വലിയ ദേവനില്ല. ഞാൻ മാത്രമാണുള്ളത്. 'ഏകമേവാദ്വിതീയം' ഈ അദ്വൈതവേദാന്താശയം അനേകർക്കും വളരെ ഭയാനകമായി തോന്നുന്നു. പക്ഷേ അതു അന്ധവിശ്വാസം മൂലമാണ്.

നാം ആത്മാവാണ്, നിത്യവിശ്രാന്തിയിലും നിത്യശാന്തിയിലും ഇരിക്കുന്ന ആത്മാവ്. നാം വിലപിക്കരുത്. ആത്മാവിനു വിലാപമില്ല. ഈശ്വരൻ നമ്മോടുള്ള അനുകമ്പമൂലം തന്റെ സിംഹാസനത്തിലിരുന്നു കരയുന്നതായി നാം ഭാവനയിൽ കാണുന്നു. അങ്ങനെയുള്ള ഒരീശ്വരൻ നമുക്കു പ്രാപിക്കാൻ യോഗ്യനല്ല. ഈശ്വരൻ എന്തിനു കരയണം? കരച്ചിൽ ദൗർബ്ബല്യത്തിന്റെ അടിമത്തത്തിന്റെ ലക്ഷണമാണ്.

ഉച്ചതമത്തെ തേടുവിൻ, എന്നും ഉച്ചതമത്തെ അന്വേഷിക്കുവിൻ, എന്തെന്നാൽ നിത്യമായ ആനന്ദം അതിലാണ്. ഞാൻ വേട്ടയാടുന്നെങ്കിൽ, സിംഹത്തെ വേട്ടയാടും. ഞാൻ കൊള്ള ചെയ്യുന്നെങ്കിൽ രാജഭണ്ഡാരം കൊള്ള ചെയ്യും. ഉച്ചതമത്തെ തേടുവിൻ.

അഹോ! കൂട്ടിലടയ്ക്കാനൊക്കാത്ത അനിർവ്വചനീയവസ്തു! ഹൃദയകേന്ദ്രത്തിൽ ഗോചരമാകുന്ന വസ്തു! ഒരിടത്തും ഉപമയില്ലാത്തതായി,

സീമയില്ലാത്തതായി, നീലാകാശത്തെപ്പോലെ നിർവ്വികാരമായി വർത്തിക്കുന്ന വസ്തു അല്ലയോ നിർമ്മലാത്മാവേ, ആ അഖിലത്തെ അറിഞ്ഞാലും! മറ്റൊന്നിനേയും തേടാതിരിക്ക!

യാതൊന്നിൽ പ്രകൃതിപരിണാമങ്ങൾക്ക് എത്താനാവില്ലയോ, യാതൊന്നു ഭാവനകൾക്കെല്ലാം അതീതവും നിർവ്വികാരവും നിശ്ചലവുമായിരിക്കുന്നുവോ, യാതൊന്നിനെ സർവ്വവേദങ്ങളും പ്രഖ്യാപിക്കുകയും സർവ്വ ഋഷിമാരും ഉപാസിക്കുകയും ചെയ്യുന്നുവോ, അല്ലയോ നിർമ്മലാത്മാവേ മറ്റൊന്നു തേടാതിരിക്ക!

ഔപമ്യമറ്റ, അനന്തമായ, ഏകവസ്തു! അതിനോടു താരതമ്യപ്പെടുത്താൻ മറ്റൊന്നില്ല. മുകളിൽ വെള്ളം. താഴേ വെള്ളം. വലതുഭാഗത്തു വെള്ളം ഇടതുഭാഗത്തു വെള്ളം. ഈ അനന്തജലരാശിയിൽ തരംഗങ്ങളില്ല. ഒരു കൊച്ചുതിരപോലുമില്ല. സർവ്വവും ശാന്തം. എല്ലാം നിത്യമായ ആനന്ദം. അതു നിന്റെ ഹൃദയത്തിൽ പ്രത്യക്ഷമാകും. മറ്റൊന്നിനേയും തേടാതിരിക്ക!

ഹേ! സോദര, എന്തിനു കരയുന്നു? നിനക്കു മരണമില്ല. രോഗവുമില്ല. സോദരാ, എന്തിനു കരയുന്നു? നിനക്കു ദുഃഖങ്ങളില്ല. ദുരിതങ്ങളുമില്ല. സോദരാ, എന്തിനു കരയുന്നു? നിനക്കു മാറ്റമോ മരണമോ പറഞ്ഞിട്ടില്ല. നീ കേവലസത്തയത്രേ.

ഈശ്വരൻ എങ്ങനെയുള്ളവനെന്ന് എനിക്കറിയാം–ഈശ്വരനെക്കുറിച്ചു നിന്നോടു വിവരിച്ചു പറയാൻ എനിക്കു കഴിവില്ല. ഈശ്വരൻ എങ്ങനെയുള്ളവനെന്നു ഞാനറിയുന്നില്ല–ഈശ്വരനെക്കുറിച്ചു നിന്നോടു വിവരിക്കാൻ എനിക്കെങ്ങനെ സാധിക്കും? എന്നാൽ, സോദരാ, നീ കാണുന്നില്ലേ? അവിടുന്നു തന്നെയാണെന്ന്, നീ തന്നെയാണെന്ന്? നീ ഈശ്വരനെ തേടി എന്തിനു അങ്ങുമിങ്ങും അലയുന്നു? തേടുകയേ വേണ്ടാ–അതുതന്നെ ഈശ്വരൻ. നീ തന്നെയായിരുന്നാലും!

അവിടുന്നാണ് ഞങ്ങൾക്കച്ഛൻ. ഞങ്ങൾക്കമ്മ, ഞങ്ങൾക്കു പ്രിയതോഴൻ, വിശ്വഭാണ്ഡം നീ വഹിക്കുന്നു. ഞങ്ങളുടെ ജീവിതഭാരം വഹിക്കാൻ ഞങ്ങളെ സഹായിച്ചാലും നീ തന്നെ ഞങ്ങൾക്കു സുഹൃത്ത്. ഞങ്ങൾക്കു പ്രേഷ്ഠൻ. ഞങ്ങൾക്കു വല്ലഭൻ. നീ തന്നെ ഞങ്ങൾ!

## 29

## മായയുടെ ഹേതുവെന്ത്?

മായയുടെ ഹേതുവെന്ത് എന്ന ചോദ്യം കഴിഞ്ഞ മൂവായിരത്താണ്ടുകളായി ചോദിക്കപ്പെട്ടുവരികയാണ്. യുക്തിസഹമായ ഒരു ചോദ്യം രൂപപ്പെടുത്താൻ ലോകത്തിനു കഴിയുന്ന കാലത്തു ഞങ്ങളതിനുത്തരം

പറയാം. എന്നേ ഇതിനു മറുപടി പറയാവൂ എന്ന ചോദ്യം വൈരുദ്ധ്യാത്മകമാണ്. കേവലസത്ത (ബ്രഹ്മം) ആപേക്ഷികസത്തയായിരിക്കുന്നു എന്നത് ഒരു തോന്നൽമാത്രമാണ്. നിരുപാധികവസ്തു സോപാധികമായിരിക്കുന്നതു മായയിൽമാത്രം. കേവലസത്ത നിരുപാധികമെന്നു സമ്മതിക്കുന്നതിൽത്തന്നെ. അതിന്മേൽ മറ്റൊന്നിനും പ്രവർത്തിക്കുക സാദ്ധ്യമല്ലെന്നും നാം സമ്മതിച്ചു. അതു അനിമിത്തമാണ്. എന്നുവെച്ചാൽ, അതിനു വെളിയിലുള്ള ഒന്നിനും അതിന്മേൽ പ്രവർത്തിക്കാൻ കഴിയില്ലെന്നർത്ഥം. അതു നിരുപാധികമാണെങ്കിൽ, മറ്റൊന്ന് അതിന്മേൽ പ്രവർത്തിച്ചിരിക്കാൻ വയ്യ. നിരുപാധികവസ്തുവിൽ കാലദേശനിമിത്തങ്ങളില്ല. ആ വസ്തുത സമ്മതിച്ച നിലയിൽ നിങ്ങളുടെ ചോദ്യത്തിന്റെ രൂപം ഇങ്ങനെയിരിക്കും. 'യാതൊന്നിന്മേൽ മറ്റൊന്നിനും നിമിത്തരൂപത്തിൽ പ്രവർത്തിക്കുക സാദ്ധ്യമല്ലയോ, അതിനെ ഈ രൂപത്തിൽ മാറ്റിയ നിമിത്തമെന്ത്? നിങ്ങളുടെ ചോദ്യം സോപാധികത്തിന്റെ മേഖലയിലേ സംഗതമാകൂ. അതിനെ നിങ്ങൾ സോപാധികത്തിൽ നിന്നു വിടർത്തിയെടുത്തു നിരുപാധികത്തെസ്സംബന്ധിച്ചു ചോദിക്കാനാഗ്രഹിക്കുന്നു. നിരുപാധികം സോപാധികമാവുകയും കാലദേശനിമിത്തങ്ങൾ വന്നുചേരുകയും ചെയ്യുമ്പോഴേ ഈ ചോദ്യം ചോദിക്കാവൂ. അജ്ഞാനം മായയെ സൃഷ്ടിക്കുന്നു എന്നു പറയാനേ നമുക്കു സാധിക്കൂ. ചോദ്യം അവിഭാവ്യമായ ഒന്നാണ്. കേവസസത്തയിന്മേൽ ഒന്നും പ്രവർത്തിച്ചിരിക്കാൻ വയ്യ. നിമിത്തമേ ഉണ്ടായിരുന്നില്ല. നമുക്കറിഞ്ഞുക്കൂട. നാം അജ്ഞരാണ്, എന്നല്ല, അതു അറിവിന്നതീതമാണ്. അതിനെ അറിവിന്റെ മേഖലയിലേക്ക് താഴ്ത്തിക്കൊണ്ടുവരാൻ വയ്യ എന്നാണാശയം. 'എനിക്കറിഞ്ഞുകൂടാ' എന്നു രണ്ടർത്ഥത്തിൽ പറയാം. നാം അറിവിനു താഴെ നിൽക്കുന്നേയുള്ളു എന്നൊരർത്ഥം. വസ്തു അറിവിനു വിഷയമല്ല. അറിവിന്നതീതമാണ്. അതിന്റെ ഉൽപ്പത്തിയെപ്പറ്റി വിവാദങ്ങൾ നടക്കുന്നുണ്ട്. അതേപ്പറ്റി ശരിയായ അറിവ് നമുക്കു ഉണ്ടായിവരും എന്നു പറയാം. എന്നാൽ ബ്രഹ്മത്തെസ്സംബന്ധിച്ചു നമുക്കറിയുകയോ സാദ്ധ്യമല്ല. എക്സ്റേ ജ്ഞാനത്തിന്റെ പരിധിയിൽ പെട്ട ഒരു വസ്തുവാണെങ്കിലും, അതിനെക്കുറിച്ചു നമുക്കറിയുമാറായിട്ടില്ല. അതായത് ഇന്നേവരെ ആ അറിവ് നമുക്കു ലഭിച്ചിട്ടില്ല എന്നുമാത്രം. ബ്രഹ്മത്തിന്റെ സംഗതിയിലാകട്ടെ, അത് അത്രയ്ക്കു ജ്ഞാനത്തിനതീതമാകയാൽ ജ്ഞാനത്തിനു വിഷയമേ അല്ല. 'അറിയുന്നവനെ എന്തുകൊണ്ടറിയാനാണ്?' നിങ്ങൾ എപ്പോഴും നിങ്ങൾതന്നെ. നിങ്ങൾക്കു നിങ്ങളെത്തന്നെ വിഷയീകരിക്കവയ്യ. അമൃതത്വത്തെ തെളിയിക്കുവാൻ നമ്മുടെ തത്ത്വചിന്തകന്മാർ ഉപയോഗപ്പെടുത്തിയ യുക്തിവാദങ്ങളിൽ ഒന്നിതാണ്. ഞാൻ മരിച്ചുകിട

ക്കുന്നു എന്നു സങ്കൽപ്പിക്കാൻ ശ്രമിക്കുമ്പോൾ, ഞാൻ എന്തു ഭാവി ക്കേണ്ടു? ഞാൻ മാറിനിന്ന് എന്നെത്തന്നെ, എന്റെ ശവശരീരത്തെ നോക്കുന്നെന്ന്. അതിനാൽ എനിക്കെങ്ങനെ വിഷയീകരിച്ചുകൂടാ.

30

## വസ്തുവും നിഴലും

ഒരു വസ്തുവിനെ മറ്റൊന്നിൽനിന്നു ഭിന്നമാക്കുന്നത് ദേശകാലനിമി ത്തങ്ങളാണ്. വ്യത്യാസം രൂപം സംബന്ധിച്ചുമാത്രമാണ് വസ്തു സംബ ന്ധിച്ചില്ല. രൂപത്തെ നശിപ്പിച്ചാൽ അത് എന്നേക്കുമായി അന്തർദ്ധാനം ചെയ്യുന്നു. എന്നാൽ വസ്തു അതേപടി അവശേഷിക്കുന്നു. അതിനെ നിങ്ങൾക്കു നശിപ്പിക്കാൻ വയ്യ.

പരിണാമം പ്രകൃതിക്കുമാത്രമാണ്, ആത്മാവിനില്ല-പ്രകൃതിയുടെ പരി ണാമവും ആത്മാവിന്റെ അഭിവ്യക്തിയുമാണ് നടക്കുന്നത്.

മായ എന്നതു സാധാരണ പറയുംപോലെ ഭ്രമമല്ല. മായ യഥാർത്ഥമാ ണ്. അതേ സമയം അയഥാർത്ഥവുമാണ്. യഥാർത്ഥവസ്തു പിന്നിൽനിന്ന് അതിനു യാഥാർത്ഥ്യത്തിന്റെ പ്രതീതി ഉളവാക്കുന്നതിനാൽ അത്ര ത്തോളം അതു യഥാർത്ഥമാണ്. മായയ്ക്കു പിന്നിൽനിന്നു മായയിലൂടെ വ്യാപരിക്കുന്ന പരമാർത്ഥവസ്തുവാണ് മായയിലെ യാഥാർത്ഥ്യം. എങ്കിലും പരമാർത്ഥവസ്തു ഒരിക്കലും കാണപ്പെടുന്നില്ല. കാണപ്പെടു ന്നത് അയഥാർത്ഥമാണ്. അതിന് ഒരിക്കലും സ്വന്തമായ സത്ത, സ്വത ന്ത്രമായ അസ്തിത്വം, ഇല്ല. അതിന്റെ അസ്തിത്വം സർവ്വദാ പരമാർത്ഥവ സ്തുവിനെ ആശ്രയിച്ചിരിക്കുന്നു.

ഇങ്ങനെ, മായ ഒരു വൈരുദ്ധ്യമത്രേ-ഉള്ളത്, എന്നാൽ ഉണ്മയില്ലാത്ത ത്. വ്യാമോഹമെങ്കിലും വ്യാമോഹമല്ലതാനും.

പരമാർത്ഥത്തെ അറിഞ്ഞവൻ മായയിൽ ഭ്രമത്തെയല്ല, പാരമാർത്ഥ്യ ത്തെയാണ് കാണുന്നത്. പരമാർത്ഥത്തെ അറിയാത്തവൻ മായയിൽ ഭ്രമത്തെ കാണുന്നു. അതു പരമാർത്ഥമെന്നു ബോധിക്കയും ചെയ്യുന്നു.

31

## ജ്ഞാനയോഗത്തെപ്പറ്റി

ഒന്നാമത്, ധ്യാനം നിഷേധരൂപത്തിലാകണം. ഓരോന്നിനേയും വിചാ രിച്ചു തള്ളുക. മനസ്സിൽ വരുന്നതിനെയെല്ലാം ഇച്ഛാശക്തിയുടെ വ്യാപാ രമാത്രംകൊണ്ട് അപഗ്രഥിക്കുക.

തുടർന്ന് നമ്മുടെ യഥാർത്ഥസ്വരൂപത്തെ സച്ചിദാനന്ദഭാവത്തെ സത്യം, ജ്ഞാനം, പ്രേമം ഇവയെ-ഉറപ്പായി ഭാവന ചെയ്യുക.

വിഷയവിഷയികളുടെ ഏകീകരണത്തിനുള്ള ഉപായം ധ്യാനമാണ്. ഇങ്ങനെ ധ്യാനിക്കുക.

മേൽഭാഗമെല്ലാം ഞാൻ നിറഞ്ഞിരിക്കുന്നു. കീഴ്ഭാഗമെല്ലാം ഞാൻ നിറഞ്ഞിരിക്കുന്നു. ഇടഭാഗമെല്ലാം ഞാൻ നിറഞ്ഞിരിക്കുന്നു. ഞാൻ സർവ്വജീവികളിലുമുണ്ട്. സർവ്വജീവികളും എന്നിലാണ്. ഓം തത് സത്, ഞാൻ അതത്രേ. ഞാൻ മനസ്സിനും മേലെയുള്ള സത്തയാണ്. ഞാൻ പ്രപഞ്ചത്തിന്റെ ഏകാത്മാവാണ്. ഞാൻ ഹർഷമോ ശോകമോ അല്ല.

ശരീരമാണ് തിന്നുകയും കുടിയ്ക്കുകയും മറ്റും ചെയ്യുന്നത്. ഞാൻ ശരീരമല്ല. ഞാൻ മനസ്സല്ല. സോഽഹം-ഞാൻ ആത്മാവത്രെ.

ഞാൻ സാക്ഷി. ഞാൻ കണ്ടേയിരിക്കുന്നു. ആരോഗ്യം വരുമ്പോൾ ഞാൻ സാക്ഷിയാണ്. രോഗം വരുമ്പോൾ ഞാൻ സാക്ഷിയാണ്. ഞാൻ സച്ചിദാനന്ദമാണ്.

ഞാൻ ജ്ഞാനത്തിന്റെ സാരപീയൂഷമാണ്. അനന്തകാലത്തിലൂടെയും എനിക്കു മാറ്റമില്ല. ഞാൻ പ്രശാന്തനും തേജോമയനും അവികാര്യനുമാണ്.

## 32

## ജ്ഞാനയോഗപ്രഭാഷണങ്ങൾ*

ഓം തത് സത്. ഓംകാരത്തെ അറിയുന്നതു പ്രപഞ്ചരഹസ്യത്തെ അറിയുകയാണ്. ജ്ഞാനയോഗത്തിന്റെ ലക്ഷ്യം ഭക്തിരാജയോഗങ്ങളുടേതു തന്നെ. എന്നാൽ മാർഗ്ഗം ഭിന്നമാണ്. ഈ യോഗം ബലവാന്മാർക്കുള്ളതാണ്. ധ്യാനപ്രവണരോ ഭക്തിപ്രവണരോ അല്ലാത്ത വിചാരശീലർക്കുള്ളത്. ഭക്തിയോഗി പ്രേമംവഴി പ്രയത്നിച്ചു പരമപുരുഷനുമായി പൂർണ്ണൈക്യം പ്രാപിക്കുംപോലെ, ജ്ഞാനയോഗി കേവലം വിചാരശക്തിയെ അവലംബിച്ച് ഈശ്വരസാക്ഷാൽക്കാരത്തിലേക്കുള്ള വഴി ബലാൽ വെട്ടിത്തുറക്കുന്നു. അയാൾ എല്ലാ പഴയ വിഗ്രഹങ്ങളേയും, എല്ലാ പഴയ ചിന്താഗതികളേയും മൂഢവിശ്വാസങ്ങളേയും ഇഹ-പരഭോഗതൃഷ്ണയേയും പാടേ ഉപേക്ഷിക്കാൻ സുസന്നദ്ധനാവണം. മോക്ഷപ്രാപ്തിയിൽമാത്രം ദൃഢ

* സ്വാമിജിയുടെ പ്രമുഖ-അമേരിക്കൻശിഷ്യയായ മിസ്സ് എസ്സ്. ഈ വാൾഡോ (ഹരിദാസി) രേഖപ്പെടുത്തിയതാണ് ഈ പ്രഭാഷണങ്ങൾ. അത്, ശ്രീമത് ശാരദാനന്ദ സ്വാമികൾ, അമേരിക്കയിലായിരുന്നപ്പോൾ (1896-ൽ) അവരുടെ നോട്ടുബുക്കിൽനിന്നു പകർത്തിയെടുത്തു.

ചിത്തനാകണം. ജ്ഞാനത്തിന്റെ അഭാവത്തിൽ മുക്തി ലഭിക്കുക സാധ്യമല്ല. നമ്മുടെ യാഥാർത്ഥ്യം ഇന്നതാണെന്നറിയുന്നതാണ്, മുക്തി-നാം സകലഭയത്തിനും ജനനമരണങ്ങൾക്കും അതീതരാണെന്നുള്ള അറിവ്. പരമോച്ചമായ ശ്രേയസ്സ് ആത്മസാക്ഷാൽക്കാരത്തിലാണ്. ആത്മാവ് ഇന്ദ്രിയങ്ങളുടേയും ചിന്തയുടേയും അപ്പുറത്താണ്. യഥാർത്ഥമായ അഹം മനസ്സിനു വിഷയമല്ല. അതു നിത്യനായ ജ്ഞാതാവത്രേ. അതിനാൽ ഒരിക്കലും ജ്ഞേയമാകാൻ നിവൃത്തിയില്ല. കാരണം, അറിവ് ആപേക്ഷികവസ്തുക്കളെക്കുറിച്ചല്ലാതെ കേവലവസ്തുവിനെക്കുറിച്ചാകുക സാധ്യമല്ല. എല്ലാ ഇന്ദ്രിയജ്ഞാനങ്ങളും പരിമിതിയെ ദ്യോതിപ്പിക്കുന്നു-അവ കാര്യകാരണങ്ങളുടെ അന്തമില്ലാത്ത ഒരു ശൃംഖലയാണ്. ഈ പ്രപഞ്ചത്തിന് ആപേക്ഷികസത്തയേ ഉള്ളൂ. അത് യഥാർത്ഥവസ്തുവിന്റെ ഒരു നിഴൽമാത്രം. എന്നിരുന്നാലും, ഇവിടം സുഖദുഃഖങ്ങളുടെ ത്രാസുകൾ ഏതാണ്ടു തുല്യമായി തൂങ്ങുന്ന സാമ്യാവസ്ഥയുടെ മേഖലയായതുകൊണ്ട്, മനുഷ്യനു തന്റെ ആത്മാവിനെ സാക്ഷാൽക്കരിക്കാൻ കഴിയുന്നത്, താൻ ബ്രഹ്മമാണെന്നനുഭവപ്പെടുത്താൻ കഴിയുന്നത്. ഈ മേഖലയിൽവെച്ചുമാത്രം.

ഈ പ്രപഞ്ചം ഒരേ സമയം 'പ്രകൃതിയുടെ പരിണാമവും ഈശ്വരന്റെ അഭിവ്യക്തിയു'മാണ്. മായയുടെ മൂടുപടത്തിലൂടെ ഗോചരമാകുന്ന ബ്രഹ്മത്തിനുള്ള നമ്മുടെ വ്യാഖ്യാനമാണത്. പ്രപഞ്ചം കേവലം ശൂന്യമല്ല. അതിന് ഒരുവിധം സത്തയുണ്ട്. ബ്രഹ്മത്തിനു സത്തയുള്ളതുകൊണ്ടാണ് അതും ഉള്ളതുപോലെ തോന്നുന്നത്.

അറിയുന്നവനെ എന്തുകൊണ്ടറിയാനാണ്? വേദാന്തം പറയുന്നു 'നാം അതുതന്നെ. പക്ഷേ നമുക്കതിനെ ഒരിക്കലും അറിയാൻ വയ്യ. എന്തെന്നാൽ അത് ഒരിക്കലും അറിവിനു വിഷയമാവുന്നതല്ല'. ആധുനികപ്രകൃതിവിജ്ഞാനീയവും അങ്ങനെതന്നെ പറയുന്നു, അതിനെ അറിയുക സാദ്ധ്യമല്ലെന്ന്. എങ്കിലും ഇടയ്ക്കിടെ നമുക്കതിന്റെ ക്ഷണികദർശനങ്ങളുണ്ടാകാം. പ്രപഞ്ചമാകുന്ന മായാഭ്രാന്തി ഒരിക്കൽ ഭഞ്ജിക്കപ്പെട്ടാലും അതു വീണ്ടും വരും. എന്നാൽ അതു യഥാർത്ഥമാണെന്നു പിന്നീടു നാം ധരിക്കില്ല. അതൊരു മൃഗതൃഷ്ണികയാണെന്നു നാം മനസ്സിലാക്കും. മൃഗതൃഷ്ണികയെ ഭേദിച്ചപ്പുറം കടക്കുക എന്നുള്ളതാണ് എല്ലാ മതങ്ങളുടേയും ലക്ഷ്യം. മനുഷ്യനും ഈശ്വരനും ഒന്നാണെന്നാണ് വേദങ്ങൾ നിരന്തരം ഉദ്ഘോഷിക്കുന്നത്. എന്നാൽ ചുരുക്കം ചിലരേ മായായവനികയെ ഭേദിച്ച് ഈ സത്യത്തിന്റെ സാക്ഷാൽക്കാരത്തിലെത്തുന്നുള്ളു.

ജ്ഞാനിയാകാനിച്ഛിക്കുന്നവൻ ഒന്നാമതു കളയേണ്ടത് ഭയമാണ്. ഭയം നമ്മുടെ ഏറ്റവും ദുഷ്ടമായ ശത്രുക്കളിലൊന്നത്രേ. യാതൊന്നിനേയും നേരിട്ടറിയുംമുമ്പേ വിശ്വസിക്കരുത്. 'ഞാൻ ശരീരമല്ല, ഞാൻ മനസ്സല്ല, ഞാൻ വിചാരമല്ല. ഞാൻ ബോധവുമല്ല. ഞാനാത്മാവാണ്' എന്നിങ്ങനെ നിരന്തരം നിങ്ങളോടുതന്നെ പറയുക. എല്ലാത്തിനേയും തള്ളുവാൻ

നിങ്ങൾക്കു കഴിയുമ്പോൾ, സത്യമായ ആത്മാവുമാത്രം ശേഷിക്കും. ജ്ഞാനിയുടെ ധ്യാനം രണ്ടുതരത്തിലാണ്: 1 നാമല്ലാത്തതിനെ മുഴുവൻ നിഷേധിച്ച് മനസ്സുകൊണ്ടു തള്ളിക്കളയുക. 2. നാം യഥാർത്ഥത്തിൽ എന്താണോ ആ ഏകനിൽ-സച്ചിദാനന്ദാത്മാവിൽ-നിഷ്ഠകൊള്ളുക. യഥാർത്ഥജ്ഞാനി നിർഭയനായി തന്റെ യുക്തിചിന്തയെ അതിന്റെ പര മാവധിവരെ മുന്നോട്ടു കൊണ്ടുപോകണം. മാർഗ്ഗമദ്ധ്യേ നിറുത്തിയിട്ടു കാര്യമില്ല. നിഷേധിക്കാൻ തുടങ്ങിയാൽ നിഷേധിക്കാനോ നിരസിക്കാനോ കഴിയാത്ത വസ്തുവിൽ, യഥാർത്ഥമായ അന്തരാത്മാവിൽ, ചെന്നെത്തും വരെ മുഴുവൻ നിരസിക്കണം. ഒടുവിൽ ശേഷിക്കുന്ന 'ഞാൻ' ആണ് പ്രപഞ്ചത്തിന്റെ സാക്ഷി. അത് അവികാര്യവും ശാശ്വതവും അനന്തവു മത്രേ. ഇപ്പോൾ ഒന്നിനുമേൽ മറ്റൊന്നായി അനേകം അജ്ഞാനപാളി കൾ അതിനെ നമ്മുടെ കണ്ണിൽനിന്നു മറച്ചിരിക്കയാണ്. പക്ഷേ അതു സർവ്വദാ ഒരേ അവസ്ഥയിൽ സ്ഥിതിചെയ്യുന്നു.

ഒരു വൃക്ഷത്തിൽ രണ്ടു പക്ഷികൾ. മുകളിലിരുന്ന പക്ഷി പ്രശാന്ത ഗംഭീരനും സുന്ദരനും എല്ലാം തികഞ്ഞവനും. താഴത്തേതു ശാഖ കൾതോറും തത്തിച്ചാടി, ഒരിക്കൽ മധുരഫലങ്ങൾതിന്നു സുഖത്തിൽ മുഴുകിയും മറ്റൊരിക്കൽ തിക്തഫലങ്ങൾ തിന്നു ദുഃഖത്തിലാണ്ടും കഴി ഞ്ഞു. ഒരുനാൾ അവൻ പതിവിലേറെ കയ്പ്പുള്ള ഒരു പഴം തിന്നാനിട യായി. ഉടനെ, മുകളിൽ ശാന്തഗംഭീരനായി വർത്തിക്കുന്ന കൂട്ടുകാരന്റെ നേർക്കു നോക്കി, 'ഹാ, ഞാനും അവനെപ്പോലെയായിരുന്നെങ്കിൽ എന്നു സ്വയം വിചാരിച്ചു. ഈ ചിന്തയോടുകൂടി ഒന്നു മേലോട്ടു കുതിച്ച് അല്പം കൂടി മറ്റേ പക്ഷിയോടടുക്കുകയും ചെയ്തു. എങ്കിലും വൈകാതെ മുക ളിലത്തെ പക്ഷിയെപ്പോലാകണമെന്നുള്ള ആഗ്രഹമെല്ലാം വിസ്മരിച്ച്, പണ്ടേപ്പോലെ വീണ്ടും ഇടവിട്ടു മധുരവും കയ്പുമുള്ള ഫലങ്ങൾ ഭുജി ക്കുകയും സുഖദുഃഖങ്ങളനുഭവിക്കുകയും ചെയ്തുകൊണ്ടിരുന്നു. വീണ്ടും ദുഃഖാനുഭവാനന്തരം അവൻ മേലോട്ടു നോക്കുകയും, ശാന്ത ഗംഭീരനായ മുകളിലത്തെ പക്ഷിയുടെ അടുക്കലേക്കു അല്പംകൂടി ഉയർന്നുചെല്ലുകയും ചെയ്തു. ഇങ്ങനെ പലവട്ടം ആവർത്തിച്ചതിന്റെ ഫലമായി, അവൻ മുകളിലത്തെ പക്ഷിയുടെ നന്നെ അടുത്തെത്തി. ആ പക്ഷിയുടെ തൂവൽക്കൂട്ടത്തിന്റെ കണ്ണഞ്ചിപ്പിക്കുന്ന പ്രഭയിൽ അവൻ മുഗ്ദ്ധനായി അതിൽ ലീനചിത്തനായി ഒടുവിൽ ആകെ ഒരു പക്ഷിയേ ഉള്ളുവെന്നും മുകളിലിരുന്ന പക്ഷി എക്കാലവും താൻതന്നെയാണെന്നും അളവറ്റ അത്ഭുതത്തോടും ആശ്ചര്യത്തോടും കൂടി അവൻ കണ്ടു. മനു ഷ്യൻ ഈ താഴെയിരുന്ന പക്ഷിയെപ്പോലെയാണ്. അവൻ തനിക്കു സങ്കൽപ്പിക്കാവുന്നതിൽവെച്ച് ഏറ്റവും ഉൽകൃഷ്ടമായ ആദർശത്തിലേ യ്ക്കുയരാൻ സ്ഥിരനിഷ്ഠയോടെ യത്നിക്കുന്നപക്ഷം താൻ എക്കാലവും ആത്മാവുതന്നെയായിരുന്നുവെന്നും തന്റെ മറ്റേ അധമ (മനുഷ്യ)ഭാവം

കേവലമൊരു സ്വപ്നമായിരുന്നുവെന്നും കണ്ടെത്താം. നമ്മെ ജഡത്തിൽനിന്നും അവയുടെ യാഥാർത്ഥ്യത്തിലുള്ള വിശ്വാസത്തിൽനിന്നും പൂർണ്ണമായി വിടർത്തിയെടുക്കുന്നതത്രേ ശരിയായ ജ്ഞാനം. 'ഓം തത് സത്' (ഓം അതുമാത്രമാണ് യഥാർത്ഥസത്ത) എന്ന മന്ത്രത്തെ ജ്ഞാനി സദാ മനസ്സിൽ ധ്യാനിക്കണം. നിർവ്വിശേഷൈക്യമാണ് ജ്ഞാനയോഗത്തിന്റെ അടിസ്ഥാനം. ഇതിനെയാണ് അദ്വൈതസിദ്ധാന്തം എന്നു പറയുന്നത്. വേദാന്തതത്ത്വശാസ്ത്രത്തിന്റെ മൂലക്കല്ലിതാണ്-അതിന്റെ ആദ്യന്തങ്ങൾ രണ്ടും ഇതുതന്നെ. അതായത് ബ്രഹ്മം മാത്രം സത്യം, മറ്റെല്ലാം മിഥ്യ. ഞാൻ ബ്രഹ്മമാണ്. എന്ന ആശയം ഈ ആശയവുമായി സാത്മ്യം പ്രാപിക്കുന്നതുവരെ നാം അതിനെ നിരന്തരം ധ്യാനിച്ചാലേ ദ്വൈതഭാവനകൾക്കെല്ലാം അപ്പുറം പോകാൻ പറ്റൂ. നന്മതിന്മകൾക്കും സന്തോഷസന്താപങ്ങൾക്കും ഹർഷശോകങ്ങൾക്കുമെല്ലാം അപ്പുറം കടന്ന് 'ഏകമേവാദ്വിതീയം' എന്ന അവസ്ഥയിൽ- ഏകവും നിത്യവും നിർവ്വികാരവുമായ അനന്തവസ്തുവാണ് നാം എന്ന ബോധത്തിൽ-ചെന്നെത്താൻ സാധിക്കൂ.

ജ്ഞാനയോഗി ഏറ്റവും സങ്കുചിതനായ സാമ്പ്രദായികനെപ്പോലെ തീവ്രനിഷ്ഠനും അതോടൊപ്പം ആകാശത്തെപ്പോലെ വിശാലഹൃദയനുമാകണം. അയാൾക്കു മനസ്സിന്മേൽ പൂർണ്ണനിയന്ത്രണമുണ്ടാകണം. അയാൾക്കു ഒരു ബൗദ്ധനോ ക്രിസ്ത്യനോ ആകാൻ കഴിവുണ്ടാകണം. വിഭിന്നമതാശയങ്ങളുമായി ബോധപൂർവ്വം സ്വയം വിഭക്തനാകാൻ കഴിവുണ്ടാകണം. അതോടൊപ്പം ചിരസ്ഥായിയായ സമന്വയാശയത്തെ മുറുകെപ്പിടിക്കയും വേണം. അനവരതാഭ്യാസം കൊണ്ടേ ഈദൃശമായ മനോനിയന്ത്രണം കൈവരൂ. എല്ലാ വൈവിധ്യങ്ങളും ഏകവസ്തുവിൽത്തന്നെയാണ്. എന്നാൽ നമ്മുടെ കർമ്മങ്ങളുമായി സാത്മ്യപ്പെടാതിരിക്കാൻ നാം അഭ്യസിക്കണം. അതോടൊപ്പം നാം ഏർപ്പെട്ടിരിക്കുന്ന കാര്യമൊഴിച്ചു മറ്റൊന്നും കേൾക്കുകയോ കാണുകയോ സംസാരിക്കുകയോ ചെയ്യാതിരിക്കണം. നമ്മുടെ സർവ്വശ്രദ്ധയും ഒന്നിൽ ഏകാഗ്രമാക്കി അതിൽ തീവ്രവ്യഗ്രരാകണം. 'സോഽഹം, സോഽഹം' എന്നിങ്ങനെ രാപകൽ തന്നോടു തന്നെ പറയുക.

## II

വേദാന്തശാസ്ത്രത്തിൽ മഹാചാര്യൻ ശ്രീശങ്കരാചാര്യസ്വാമികളത്രേ, അദ്ദേഹം വേദങ്ങളിൽനിന്നു വേദാന്തസത്യങ്ങളെ നിഷ്കർഷണം ചെയ്തു കനത്ത യുക്തികളുപയോഗിച്ച് അവയിന്മേൽ അതിവിശിഷ്ടമായ ജ്ഞാനയോഗത്തെ കെട്ടിപ്പടുത്ത് തന്റെ ഭാഷ്യങ്ങളിലൂടെ ഉപദേശിച്ചു. പരസ്പരവിരുദ്ധങ്ങളായ ബ്രഹ്മനിർവ്വചനങ്ങളെ സമന്വയിക്കുകയും അനന്തസത്ത ഒന്നേയുള്ളുവെന്നു സ്ഥാപിക്കുകയും ചെയ്തു. മനുഷ്യനു പതുക്കെയേ ഉയരാൻ കഴിയൂ എന്നുള്ളതിനാൽ അവന്റെ

കഴിവിന്റെ വിവിധനിലകൾക്കും യോജിക്കുമാറു നാനാപ്രകാരത്തിലുള്ള വ്യാഖ്യാനങ്ങളെല്ലാം ആവശ്യമാണെന്നു അദ്ദേഹം കാണിച്ചു. യേശുക്രിസ്തുവിന്റെ ഉപദേശങ്ങളിലും കാണാം, ഇമ്മാതിരി ശ്രോതാക്കളുടെ അധികാരഭേദമനുസരിച്ച് ഉപദേശങ്ങളെ ക്രമപ്പെടുത്തിയിരുന്നത്. ആദ്യം അവിടുന്നു സ്വർഗ്ഗസ്ഥനായ ഒരു പിതാവിനെ നിർദ്ദേശിച്ച് അവിടുത്തോടു പ്രാർത്ഥിക്കാൻ ഉപദേശിക്കുന്നു. അടുത്ത ഘട്ടത്തിൽ ഒരു പടികൂടി ഉയർന്ന്, 'ഞാൻ മുന്തിരിച്ചെടിയും നിങ്ങൾ അതിന്റെ ചില്ലകളുമാണ്' എന്നു പറയുന്നു. ഏറ്റവും ഒടുവിലത്രേ 'ഞാനും എന്റെ പിതാവും ഒന്നാണ്', 'സ്വർഗ്ഗരാജ്യം നിങ്ങളുടെ ഉള്ളിലാണ്', എന്ന ഉച്ചതമസത്യം ഉപദേശിക്കുന്നത്. മൂന്നു കാര്യങ്ങൾ ഈശ്വരാനുഗ്രഹംകൊണ്ടു സിദ്ധിക്കുന്നതാണെന്ന് ശ്രീശങ്കരൻ പറഞ്ഞിരിക്കുന്നു. മനുഷ്യജന്മം, ഈശ്വരപ്രാപ്തിക്കുള്ള തീവ്രാഭിലാഷം, ജ്ഞാനപ്രകാശം കാണിച്ചു തരാൻ കഴിവുള്ള ഒരു ഗുരു. ഇതു മൂന്നും കിട്ടിയാൽ നമ്മുടെ മോചനം അടുത്തു എന്നു തീർച്ചയാക്കാം. ജ്ഞാനത്തിനുമാത്രമേ നമ്മെ മോചിപ്പിക്കാനും ത്രാണനം ചെയ്യാനും കഴിയൂ. എന്നാൽ ജ്ഞാനത്തോടൊപ്പം സന്മാർഗ്ഗനിഷ്ഠയും ഉണ്ടായിരിക്കണം.

സത്ത ഒന്നേ ഉള്ളുവെന്നും ഓരോ ആത്മാവും പൂർണ്ണമായിത്തന്നെ ആ സദ്വസ്തുവാണെന്നുമത്രേ വേദത്തിന്റെ രത്നചുരുക്കം. ഓരോ മഞ്ഞുതുള്ളിയിലും മുഴുവൻ സൂര്യനും പ്രതിബിംബിക്കുന്നുണ്ട്. ഈ സത്ത ദേശകാലനിമിത്തങ്ങളിൽക്കൂടി നാമറിയുന്ന മനുഷ്യനാകുന്നു. എന്നാൽ എല്ലാ കാഴ്ചകളുടെയും പിന്നിൽ ഏകസത്ത നിലകൊള്ളുന്നു. അധമമായ അഥവാ മിഥ്യയായ അഹന്തയുടെ നിരസനത്തിനാണ്. നിസ്സ്വാർത്ഥത എന്നു പറയുന്നത്. നാം ശരീരമാണെന്നുള്ള ഈ നികൃഷ്ടസ്വപ്നത്തിൽനിന്ന് നമുക്കു മോചിക്കേണ്ടിയിരിക്കുന്നു. 'സോഽഹം' തത്ത്വം സാക്ഷാൽക്കരിക്കേണ്ടിയിരിക്കുന്നു. സമുദ്രത്തിൽ വീണു ലയിക്കേണ്ട വെള്ളത്തുള്ളികളല്ല നാം. ഓരോരുത്തനും അനന്തമായ പൂർണ്ണസമുദ്രംതന്നെയാണ്. മോഹബന്ധത്തിൽ നിന്നു മുക്തരാകുമ്പോൾ നമുക്കതറിയാറാകും. അനന്തത അവിഭാജ്യമത്രേ. അദ്വിതീയമായ ഏകവസ്തു സദ്വിതീയമാകയില്ല. എല്ലാം ആ ഒന്നുമാത്രം ഈ ജ്ഞാനം എല്ലാവർക്കും സിദ്ധിക്കും. എന്നാൽ ഇപ്പോൾത്തന്നെ അതു കയ്യിലാക്കാൻ നാം പ്രയത്നിക്കണം. എന്തെന്നാൽ അതു ലഭിക്കുന്നതുവരെയും മനുഷ്യസമുദായത്തിനു യഥാർത്ഥത്തിൽ ഉത്തമമായ സേവനം നൽകാൻ നമുക്കു കഴിയില്ല. ജീവന്മുക്തന്നുമാത്രമേ യഥാർത്ഥപ്രേമവും യഥാർത്ഥദാനവും യഥാർത്ഥസത്യവും വിതരണം ചെയ്യാൻ കഴിയൂ. സത്യത്തിനു മാത്രമേ നമ്മെ മുക്തരാക്കാൻ കഴിയൂ. തൃഷ്ണ നമ്മെ അടിമകളാക്കുന്നു. തനിക്കിരയായവർക്ക് ഒരു വിശ്രാന്തിയും അനുവദിക്കാത്ത, അതർപ്പണീയനായ, സ്വേച്ഛാപ്രഭുവാണ് തൃഷ്ണ, ജീവന്മുക്തനാകട്ടെ താൻ ഏകസത്തയാണെന്നും തനിക്ക് ആഗ്രഹിക്കത്തക്ക മറ്റൊരു വസ്തു അവ

ശേഷിച്ചിട്ടില്ലെന്നുമുള്ള ജ്ഞാനം ഹേതുവായി എല്ലാ തൃഷ്ണകളേയും ജയിച്ചടക്കിയിരിക്കുന്നു.

മനസ്സാണ് എല്ലാത്തരം വ്യാമോഹങ്ങളേയും കൊണ്ടുവരുന്നത്-ശരീരബോധം, സ്ത്രീപുരുഷഭേദം, മതഭേദം, ജാതിഭേദം, ബദ്ധഭാവം ഇത്യാദി. അതിനാൽ മനസ്സു സത്യത്തെ സാക്ഷാൽക്കരിക്കുവാൻ നിർബ്ബദ്ധമാകുംവരെ നാം അതിനോടു നിരന്തരം സത്യം ഉണർത്തിച്ചുകൊണ്ടിരിക്കണം. നമ്മുടെ യഥാർത്ഥഭാവം മുഴുവൻ ആനന്ദമാണ്. നമുക്കറിവുള്ള സുഖങ്ങളെല്ലാം ആ ആനന്ദത്തിന്റെ പ്രതിബിംബംമാത്രം -നമ്മുടെ യഥാർത്ഥഭാവത്തെ സ്പർശിക്കുന്നതിലുണ്ടാകുന്ന ആനന്ദത്തിന്റെ കണികകൾമാത്രമാണവ. ആ സത്തയാകട്ടെ, സുഖദുഃഖങ്ങൾക്കു രണ്ടിനും അതീതമാണ്. ജഗത്തിന്റെ സാക്ഷിയാണ്. ജീവിതഗ്രന്ഥത്തിന്റെ താളുകൾ മുമ്പിൽ മുറയ്ക്കു മറിഞ്ഞുകൊണ്ടിരിക്കുന്നതു നോക്കിയിരിക്കുന്ന ചിരന്തനനായ വായനക്കാരൻ.

അഭ്യാസത്തിൽനിന്നു യോഗം (ചിത്തവൃത്തിനിരോധം അഥവാ ഏകാഗ്രത) സിദ്ധിക്കുന്നു. യോഗത്തിൽനിന്നു ജ്ഞാനവും ജ്ഞാനത്തിൽനിന്നു പ്രേമവും പ്രേമത്തിലൂടെ ആനന്ദവും കൈവരുന്നു.

'ഞാൻ എന്റേതു ഇവ മൂഢവിശ്വാസങ്ങളാണ്. അവയെ ദൂരത്തെറിയുക. മിക്കവാറും അസാദ്ധ്യമാംവിധം നാം അതിദീർഘകാലം അവയിൽ ജീവിച്ചുപോയി. എങ്കിലും പരമമായ ലക്ഷ്യത്തിലേയ്ക്കുയരുവാൻ നാമവയെ വലിച്ചറിഞ്ഞേ കഴിയൂ. നാം പ്രസന്നവദനരും ഉന്മേഷവാന്മാരുമാകണം. വിഷാദമോ വിലാപമോ മതത്തിന്റെ ലക്ഷണമല്ല. മതം മനുഷ്യനുള്ള വസ്തുക്കളിൽവെച്ച് ഏറ്റവും ശ്രേഷ്ഠമാകയാൽ ഏറ്റവും ആനന്ദദായകമാകണം. കഠിനതപശ്ചര്യകൾ നമ്മെ വിശുദ്ധരാക്കില്ല. ഈശ്വരഭക്തനും നിർമ്മലനുമായ മനുഷ്യൻ ദുഃഖാധീനനാകേണ്ട കാര്യമെന്ത്?

അയാൾ ഉന്മേഷവാനായ ശിശുവിനെപ്പോലിരിക്കണം-ശരിക്കും ഒരീശ്വരസന്താനം. മതവിഷയത്തിൽ കാതലായ കാര്യം ഹൃദയശുദ്ധിയാണ്. സ്വർഗ്ഗരാജ്യം നമ്മുടെ ഉള്ളിൽത്തന്നെയാണ്. പക്ഷേ ഹൃദയശുദ്ധിയുള്ളവർക്കേ രാജാവിനെ കാണാൻ പറ്റൂ. നാം ലോകത്തെപ്പറ്റി ചിന്തിക്കുമ്പോൾ അതു നമുക്കു ലോകംമാത്രമാണ്. ലോകം ഈശ്വരനാണെന്ന ഭാവനയോടെ അതിനെ സമീപിച്ചാലോ, നമുക്കു ഈശ്വരനെ കിട്ടും. എല്ലാവരോടും എല്ലാറ്റിനോടും നമുക്കുള്ള മനോഭാവം അതായിരിക്കണം-മാതാപിതാക്കളോടും സന്താനങ്ങളോടും ഭർത്താക്കന്മാരോടും ഭാര്യമാരോടും സ്നേഹിതന്മാരോടും ശത്രുക്കളോടുമെല്ലാം. ഇപ്രകാരം ഈ ജഗത്തിനെ ബോധപൂർവ്വം ഈശ്വരനെക്കൊണ്ടു നിറച്ചാൽ, ജഗത്തു മുഴുവൻ നമ്മെസ്സംബന്ധിച്ച് എങ്ങനെ രൂപാന്തരപ്പെടുമെന്നാലോചിക്കുക! ഈശ്വരനെയൊഴികെ മറ്റൊന്നും കാണാതിരിക്കുക! നമ്മെസ്സംബന്ധിച്ച് എല്ലാ ദുഃഖങ്ങളും ക്ലേശങ്ങളും വ്യഥകളും അതോടെ എന്നേയ്ക്കുമായി മറഞ്ഞുപോകും!

ജ്ഞാനം 'വിശ്വാസപ്രമാണ'രഹിതമായ ഒരവസ്ഥയാണ്. എന്നാൽ അതു വിശ്വാസപ്രമാണങ്ങളെ നിഷേധിക്കുന്നു എന്നർത്ഥമില്ല. വിശ്വാസപ്രമാണങ്ങൾക്കതീതമായ ഒരു നിലയെ പ്രാപിച്ചിരിക്കുന്നു എന്നാണർത്ഥം. ജ്ഞാനി ഒരു വിശ്വാസത്തെയും ധ്വംസിക്കാൻ ഒരുമ്പെടുന്നില്ല. പ്രത്യുത എല്ലാവരെയും സഹായിക്കാനാഗ്രഹിക്കുന്നു. എല്ലാ നദികളും അവയിലെ ജലം സമുദ്രത്തിലെത്തിച്ച് അവിടെ ഏകീഭവിക്കും പോലെ. എല്ലാ മതവിശ്വാസങ്ങളും ജ്ഞാനത്തിലേക്കു ചെന്ന് അവിടെ ഏകീഭവിക്കണം.

എല്ലാ വസ്തുക്കളുടെയും സത്ത ബ്രഹ്മത്തെ ആശ്രയിച്ചിരിക്കുന്നു. ഈ വസ്തുത ശരിയായി ഗ്രഹിക്കുന്നതോടൊപ്പമേ നമുക്കുതന്നെ യാഥാർത്ഥ്യമുള്ളു. നമ്മുടെ ഭേദദർശനം അവസാനിക്കുമ്പോൾ, 'ഞാനും എന്റെ പിതാവും ഒന്ന്' എന്ന ജ്ഞാനം നമ്മിലുദിക്കും.

ശ്രീകൃഷ്ണൻ ഭഗവദ്ഗീതയിൽ ജ്ഞാനമാർഗ്ഗം വളരെ വിശദമായി ഉപദേശിക്കുന്നുണ്ട്. ഈ വിശിഷ്ടകാവ്യം ഭാരതത്തിലെ ആദ്ധ്യാത്മിക സാഹിത്യങ്ങളുടെയെല്ലാം ചൂഡാരത്നമായി കരുതപ്പെടുന്നു. അതു വേദങ്ങളുടെ ഒരുതരം ഭാഷ്യമാണ്. ആദ്ധ്യാത്മികതയ്ക്കുവേണ്ടിയുള്ള സമരം ഈ ജീവിതത്തിൽത്തന്നെ നടത്തേണ്ടതാണെന്നും നാം അതിൽനിന്നു ഓടിപ്പോകയല്ല പ്രത്യുത അതിൽനിന്നു ലഭിക്കാവുന്ന നേട്ടങ്ങളെല്ലാം നേടിയെടുക്കുകയാണ് വേണ്ടതെന്നും ഗീത പഠിപ്പിക്കുന്നു. ഗീത ഉൽകൃഷ്ടകാര്യങ്ങൾക്കു വേണ്ടിയുള്ള ഈ പോരാട്ടത്തിന്റെ നിദർശനമാകയാൽ, അതുപദേശിക്കപ്പെട്ട രംഗം ഒരു രണഭൂമിയാക്കിയത് അത്യന്തം കാവ്യാത്മകമാണ്. അന്യോന്യസംഘട്ടനത്തിന് ഒരുങ്ങിനിൽക്കുന്ന ഇരു സൈന്യങ്ങളിലൊന്നിന്റെ നായകനാണ് അർജ്ജുനൻ. അർജ്ജുനന്റെ സാരഥിയായി അഭിനയിക്കുന്ന ഭഗവാൻ ശ്രീകൃഷ്ണൻ, വിഷാദത്തിനടിപ്പെടരുതെന്നും മരണത്തെത്തന്നെ ഭയപ്പെടേണ്ടതില്ലെന്നും അർജ്ജുനനെ ഉദ്ബോധിപ്പിക്കുന്നു-മനുഷ്യന്റെ യഥാർത്ഥസത്തയിൽ വികാര്യമായി ഒന്നുമില്ലെന്നും അതായത് അമൃതമാണെന്നും ബോധപ്പെട്ടാൽ പിന്നെ എന്തിനു മരണത്തെ ഭയപ്പെടണം? ഓരോ അദ്ധ്യായത്തിലായി തത്ത്വശാസ്ത്രങ്ങളിലേയും ധർമ്മശാസ്ത്രങ്ങളിലേയും ഉന്നതസത്യങ്ങളെല്ലാം ശ്രീകൃഷ്ണൻ അർജ്ജുനന്നു പറഞ്ഞുകൊടുക്കുന്നു. ഈ ഉപദേശങ്ങളത്രേ ഗീതാകാവ്യത്തെ ഇത്ര വിശിഷ്ടമാക്കിയിട്ടുള്ളത്. കാര്യമായ വേദാന്തശാസ്ത്രം മുഴുവൻ ഇതിൽ ഉൾകൊള്ളിച്ചിരിക്കുന്നു. ആത്മാവ് അനന്തമാണെന്നും ശരീരനാശം ഒരു തരത്തിലും അതിനെ ബാധിക്കുന്നില്ലെന്നും വേദങ്ങൾ പഠിപ്പിക്കുന്നു. ഒരിടത്തും പരിധിയില്ലാത്തതും എന്നാൽ ഒരു ശരീരത്തിൽ കേന്ദ്രത്തോടു കൂടിയതുമായ ഒരു വൃത്തമാണ് ജീവാത്മാവ്. മരണമെന്നു പറയപ്പെടുന്നത് ഈ കേന്ദ്രത്തിന്റെ സ്ഥാനമാറ്റംമാത്രം. ഒരിടത്തും പരിധിയില്ലാത്തതും എല്ലായിടത്തും കേന്ദ്രത്തോടുകൂടിയതുമായ വൃത്തമാണീശ്വരൻ. ഈ ഇടുങ്ങിയ ശരീരകേന്ദ്ര

ത്തിൽനിന്നു പുറത്തു കടക്കാൻ കഴിഞ്ഞാൽ നാം ഈശ്വരനെ-നമ്മിലെ പരമാർത്ഥസത്തയെ-സാക്ഷാൽകരിക്കും.

വർത്തമാനം ഭൂതഭാവികളുടെ ഇടയ്ക്കുള്ള ഒരതിർത്തിരേഖമാത്രമാണ്. അതുകൊണ്ട് നാം വർത്തമാനകാലത്തിലേ ഉള്ളു എന്നു പറയുന്നതു യുക്തിക്കു ചേർന്നതല്ല. എന്തെന്നാൽ, ഭൂതഭാവികളിൽനിന്നു വിട്ടു വർത്തമാനത്തിനു നിലനിൽപ്പേ ഇല്ല. ഭൂതവർത്തമാനഭാവികൾ മൂന്നും ചേർന്ന് ഒരു പൂർണ്ണ-ഏകകമാണ്. നമ്മുടെ ഗ്രഹണേന്ദ്രിയത്തിന്റെ (ബുദ്ധിയുടെ) ഘടനാവിശേഷം ഹേതുവായി നമ്മിൽ ആരോപിക്കപ്പെട്ട ഉപാധിമാത്രമാണ് കാലഭാവന.

## III

ലോകത്തെ ത്യജിക്കണമെന്നു ജ്ഞാനമാർഗ്ഗം ഉപദേശിക്കുന്നുണ്ട്. അതിനർത്ഥം ലോകത്തുനിന്ന് ഓടിപ്പോകണമെന്നല്ല. ലോകത്തിൽ ജീവിക്കുക. പക്ഷേ അതിന്റേതല്ലാതിരിക്കുക എന്നതാണ്. സന്ന്യാസത്തിന്റെ ശരിയായ നികഷം. ഈ ത്യാഗാദർശം ഏതെങ്കിലും രൂപത്തിൽ, പ്രായേണ എല്ലാ മതങ്ങളിലും കാണപ്പെടുന്നു. നാം എല്ലാവരെയും സമഭാവത്തിൽ കാണേണ്ടതാണെന്ന്, നമുക്കു സമത്വദൃഷ്ടി ഉണ്ടായിരിക്കണമെന്ന്, ജ്ഞാനം ആവശ്യപ്പെടുന്നു. സ്തുതിയും നിന്ദയും നല്ലതും തീയതും ചൂടും തണുപ്പും എല്ലാം നമുക്കു സമനിലയിൽ സ്വീകാര്യമാകണം. ശരിക്കും ഈ അവസ്ഥയെ പ്രാപിച്ചിട്ടുള്ള അനേകം വിശുദ്ധാത്മാക്കൾ ഭാരതത്തിലുണ്ട്. അവർ ഹിമാലയത്തിന്റെ മഞ്ഞുറഞ്ഞ സാനുക്കളിലും ചുട്ടുപഴുത്ത മണലാരണ്യങ്ങളിലും ഒപ്പം വസ്ത്രമൊന്നും ധരിക്കാതെ, ശീതോഷ്ണാവസ്ഥയുടെ മാറ്റങ്ങൾ അറിയാതെ, സ്വച്ഛന്ദം സഞ്ചരിക്കുന്നു.

ഒന്നാമതായി നാം ദേഹമാണെന്നുള്ള ഈ അന്ധവിശ്വാസം കളയണം. നാം ദേഹമല്ല, അനന്തരം നാം മനസ്സാണെന്നുള്ള അന്ധവിശ്വാസവും പോകണം. നാം മനസ്സല്ല. മനസ്സ് നമ്മുടെ 'നേരിയ ശരീരം' മാത്രമാണ്. ആത്മാവിന്റെ അംശമല്ല. 'ശരീര'മെന്ന കേവലപദം മിക്കവാറും എല്ലാ വസ്തുക്കൾക്കും പ്രയോഗിക്കാം. ആ നിലയിൽ എല്ലാ വസ്തുക്കൾക്കും പൊതുവായിട്ടുള്ള എന്തോ ഒന്ന് അതുൾക്കൊള്ളുന്നു. അതാണ് സത്ത (അസ്തിത്വം). നമ്മുടെ ശരീരങ്ങൾ അവയുടെ പിന്നിലുള്ള വിചാരത്തിന്റെ പ്രതീകങ്ങളാണ്. വിചാരങ്ങളാകട്ടെ, അവയ്ക്കും പിന്നിലുള്ള മറ്റൊന്നിന്റെ പ്രതീകങ്ങളാണ്-ആ മറ്റൊന്നത്രേ യഥാർത്ഥത്തിലുള്ള ഏകസത്ത. നമ്മുടെ ആത്മാവിന്റെയും ആത്മാവ്, പ്രപഞ്ചത്തിന്റെയും ആത്മാവ് നമ്മുടെ ജീവന്റെയും ജീവൻ നമ്മിലെ പരമാർത്ഥമായ നാം നാം ഈശ്വരനിൽനിന്നു അണുമാത്രമാണെങ്കിലും ഭിന്നരാണെന്നബോധം നിലനിൽക്കുന്നിടത്തോളം കാലം നമ്മിൽ ഭയവും അവശേഷിക്കും. നാം ആ ഏകസത്തയാണെന്ന ബോധത്തിന്റെ ഉദയത്തിൽ ഭയം പോയ്മറയു

ന്നു-എന്തിനെയാണ് നാം പിന്നെ ഭയപ്പെടുക? ജ്ഞാനി കേവലം ഇച്ഛാശക്തികൊണ്ട് ശരീമനസ്സുകളെ കടന്നുയരുകയും പ്രപഞ്ചത്തെ ശൂന്യമാക്കുകയും ചെയ്യുന്നു. അങ്ങനെ അയാൾ അവിദ്യയെ നശിപ്പിച്ചിട്ട് തന്റെ പരമാർത്ഥസ്വരൂപത്തെ, ആത്മാവിനെ സാക്ഷാൽക്കരിക്കുന്നു. സുഖദുഃഖങ്ങൾ ഇന്ദ്രിയങ്ങളിൽമാത്രമാണ്. അവയ്ക്കു നമ്മുടെ ആത്മാവിനെ സ്പർശിക്കാൻ വയ്യ. ആത്മാവും ദേശകാലനിമിത്തങ്ങൾക്കതീതമാണ്. അതിനാൽ അപരിമിതവും സർവ്വവ്യാപിയുമാണ്

ജ്ഞാനി എല്ലാ ചടങ്ങുകൾക്കും വെളിയിൽ കടക്കണം. എല്ലാ നിയമങ്ങളെയും ഗ്രന്ഥങ്ങളെയും അതിക്രമിക്കണം. താൻതന്നെ തന്റെ ഗ്രന്ഥം എന്ന നിലയിലെത്തണം. ചടങ്ങുകളിൽ ബദ്ധരാകുന്നപക്ഷം, നാം മരവിച്ചു മരണമടയുന്നു. എന്നിരുന്നാലും ചടങ്ങുകളെ അതിക്രമിക്കാൻ കഴിഞ്ഞിട്ടില്ലാത്തവരെ ജ്ഞാനി ഒരിക്കലും നിന്ദിക്കരുത്. മറ്റൊരാളെപ്പറ്റി, 'ഞാൻ നിന്നെക്കാൾ വിശുദ്ധനാണ്' എന്ന് ഒരിക്കലും അയാൾ വിചാരിക്കയേ അരുത്.

യഥാർത്ഥജ്ഞാനയോഗിയുടെ ലക്ഷണങ്ങൾ ഇവയാണ്.

1. ജ്ഞാനമൊഴിച്ചൊന്നും അയാൾ ആഗ്രഹിക്കുന്നില്ല.

2. ഇന്ദ്രിയങ്ങളെല്ലാം തികച്ചും അയാൾക്കധീനമാണ്. അയാൾ പിറുപിറുക്കാതെ എന്തും സഹിക്കുന്നു. തുറന്ന ആകാശത്തിൻകീഴിൽ വെറും തറയിൽ കിടന്നാലും രാജകൊട്ടാരത്തിൽ പാർപ്പിക്കപ്പെട്ടാലും തുല്യനിലയിൽ സംതൃപ്തനാണ്. കഷ്ടാനുഭവങ്ങളിൽനിന്നു അയാൾ ഒഴിയുന്നില്ല-അവയെ നിന്നു സഹിക്കുന്നു. ആത്മാവിനെ ഒഴികെ എല്ലാം അയാൾ ഉപേക്ഷിച്ചിരിക്കുന്നു.

3. ഒന്നൊഴികെ എല്ലാം അയഥാർത്ഥമാണെന്ന് അയാളറിയുന്നില്ല.

4. അയാൾക്കു ഉൽക്കടമായ മോക്ഷേച്ഛയുണ്ട്.

കരുത്തുറ്റ നിശ്ചയബുദ്ധിയോടെ അയാൾ ഉൽകൃഷ്ടാദർശങ്ങളിൽ മനസ്സുറപ്പിക്കുന്നു. അങ്ങനെ മനശ്ശാന്തി വരിക്കയും ചെയ്യുന്നു. നമുക്കു മനശ്ശാന്തി അനുഭവപ്പെടുന്നില്ലെങ്കിൽ, നാം മൃഗങ്ങളെക്കാൾ മെച്ചമാകുന്നത് ഏതുതരത്തിൽ? അയാളുടെ കർമ്മങ്ങളെല്ലാം അന്യന്മാർക്കുവേണ്ടിയാണ്. ഈശ്വരാർപ്പണമായിട്ടാണ്. ഇഹത്തിലാകട്ടെ, പരത്തിലാകട്ടെ, തന്റെ കർമ്മങ്ങൾക്കു വല്ല പ്രതിഫലവും അയാൾ പ്രതീക്ഷിക്കുന്നില്ല. എല്ലാ കർമ്മഫലങ്ങളെയും അയാൾ ത്യജിച്ചിരിക്കുന്നു. നമ്മുടെ ആത്മാവിനെക്കാൾ കൂടുതലായി. അതിലും ഉപരിയായി. എന്തൊരു വസ്തുവാണ് നമുക്കു നൽകാൻ ഈ ജഗത്തിനു കഴിയുക? ആത്മലാഭത്തോടെ നമുക്കു സർവ്വവും ലഭിക്കുന്നു. ആത്മാവ് അവിഭാജ്യമായ ഏകസത്തയാണെന്നു വേദങ്ങൾ ഉദ്ഘോഷിക്കുന്നു. അതു മനസ്സിനും സ്മൃതിക്കും വിചാരത്തിനും ബോധത്തിനും അതീതമാണ്. സമസ്തവസ്തുക്കളും അതിൽനിന്നാണ്. നാം യാതൊന്നിൽക്കൂടി കാണുകയും കേൾക്കുകയും അറിയുകയും ചിന്തിക്കുകയും ചെയ്യുന്നുവോ അതാണത്. ജഗത്തിന്റെ

പരമലക്ഷ്യം ഓംകാരവുമായി-ഏകസത്തയുമായി ഐക്യം സാക്ഷാൽക്കരിക്കുകയത്രേ. ജ്ഞാനി എല്ലാ ചടങ്ങുകളിൽനിന്നും നിർമ്മുക്തനാകണം -അയാൾ ഹിന്ദുവോ ബൗദ്ധനോ ക്രിസ്ത്യനോ അല്ല. എന്നാൽ ഇതെല്ലാമാണുതാനും. അയാൾ സർവ്വകർമ്മങ്ങളും പരിത്യജിച്ചിരിക്കുന്നു. ഈശ്വരന്നായി അർപ്പിച്ചിരിക്കുന്നു. ആ സ്ഥിതിയിൽ ഒരു കർമ്മത്തിനും ബന്ധനശക്തിയില്ല. ജ്ഞാനി അതിഗംഭീരയുക്തിചിന്തകനാണ്. അയാൾ സർവ്വവും നിഷേധിക്കുന്നു. അഹർന്നിശം ഇങ്ങനെ ചിന്തിക്കുന്നു, 'മതങ്ങളില്ല, മന്ത്രങ്ങളില്ല, സ്വർഗ്ഗമില്ല, നരകമില്ല, വിശ്വാസപ്രമാണങ്ങളില്ല. പള്ളിക(ക്ഷേത്രങ്ങ)ളുമില്ല-ആത്മാവുമാത്രമേ ഉള്ളു'. ഉപേക്ഷിക്ക വയ്യാത്തതിനാൽ ചെന്നെത്തുവോളം ഒരോന്നായി സകലതും ഉപേക്ഷിച്ചുകഴിയുമ്പോൾ ശേഷിക്കുന്നതേതോ അതാണാത്മാവ്. ജ്ഞാനി ഒന്നും മുൻകൂട്ടി വിചാരംചെയ്യാതെ വിശ്വസിക്കുന്നില്ല. അയാൾ ഇച്ഛാശക്തിയും കലർപ്പില്ലാത്ത ബുദ്ധിവൈഭവവും പ്രയോഗിച്ചു വസ്തുതകളെ വിശകലനം ചെയ്യുന്നു. അങ്ങനെ എല്ലാ ആപേക്ഷികതത്ത്വത്തിന്റെയും അത്യന്തവിനാശമായ 'നിർവ്വാണ'പദത്തിലെത്തുന്നു. ഈ അവസ്ഥയെ വിവരിക്കാനോ സങ്കൽപ്പിക്കാനോ വയ്യ. ലൗകികമായ വല്ല നേട്ടത്തെയും ആസ്പദമാക്കി ജ്ഞാനത്തെ മതിച്ചുകൂടാ. നോക്കെത്താത്തവണ്ണം ഉയരത്തിൽ പറക്കുകയും അതോടൊപ്പം ഒരു ചീഞ്ഞ ഇറച്ചിക്കഷ്ണം കാണുമ്പോൾ താഴോട്ടു കുതിച്ചിറങ്ങാൻ സന്നദ്ധനായിരിക്കയും ചെയ്യുന്ന കഴുകനെപ്പോലെയാകരുത്. രോഗമോചനത്തിനോ ദീർഘായുസ്സിനോ ഐശ്വര്യത്തിനോ വേണ്ടി അർത്ഥിക്കരുത്. മുക്തിമാത്രം അർത്ഥിക്കുക നാം സച്ചിദാനന്ദസ്വരൂപമാണ്. സത് എന്നത് (അസ്തിത്വം)പ്രപഞ്ചത്തിലെ അന്തിമസമാനീകരണമാണ്. അതിനാൽ നാം ഉണ്ട്, നാം അതറിയുന്നു, കലർപ്പില്ലാത്ത അസ്തിത്വത്തിന്റെ സ്വാഭാവികഫലം ആനന്ദമാണ്. ഒരു നിമിഷനേരത്തെ പരമാനന്ദം വല്ലപ്പോഴുമൊക്കെ നമുക്കനുഭവപ്പെടാറുണ്ട്. ആ സമയത്ത്, നാം ഒന്നും ചോദിക്കുന്നില്ല. ഒന്നും കൊടുക്കുന്നില്ല. ആനന്ദമല്ലാതൊന്നുമറിയുന്നില്ല. എന്നാൽ ആ നിമിഷം കടന്നുപോകുന്നു. വീണ്ടും ഈ വിസ്തൃതപ്രപഞ്ചം മുമ്പിൽ നടമാടുന്നതായി നാം കാണുന്നു. അപ്പോൾ ഇത് 'എല്ലാ വസ്തുക്കളുടെയും പശ്ചാത്തലമായ ഈശ്വരനിൽ പ്രതിഷ്ഠിതമായ, നാനാവർണ്ണമായ, ഒരു വിചിത്രശിൽപ്പവേല'മാത്രണെന്നു നാം അറിയുകയും ചെയ്യുന്നു. നാം ഭൗതികമണ്ഡലത്തിലേക്കു മടങ്ങിവന്നു കേവസത്തയെ ആപേക്ഷിക്കസത്തയായി ദർശിക്കുമ്പോൾ, സച്ചിദാനന്ദത്തെ , 'പിതാവ്, പുത്രൻ, പരിശുദ്ധാത്മാവ് എന്ന'ത്രിത്വ'മായി കാണുന്നു. സത് = സ്രഷ്ടൃത്ത്വം. ചിത് = നിയാമകതത്ത്വം, ആനന്ദം = സാക്ഷാൽകാരതത്ത്വം അതായത് വീണ്ടും നമ്മെ ഏകസത്തയുമായി യോജിപ്പിക്കുന്ന തത്ത്വം. ചിത്തിൽക്കൂടിയല്ലാതെ

ഒരുവന്നും സത്തിനെ അറിയാൻ വയ്യ. 'പുത്രനിൽക്കൂടിയല്ലാതെ പിതാവിനെ കാണാൻ ആർക്കും വയ്യ' എന്ന ക്രിസ്തുവചനത്തിന്റെ പൊരുളിതാണ്. നിർവ്വാണം ഇപ്പോൾ ഇവിടെവെച്ചുതന്നെ പ്രാപ്യമാണെന്നും അതിനു നാം മരണംവരെ കാത്തിരിക്കേണ്ടതില്ലെന്നും വേദാന്തം പറയുന്നു. നിർവ്വാണം ആത്മസാക്ഷാൽക്കാരമാണ്. ഒരിക്കൽ, ഒരു നിമിഷനേരമെങ്കിലും, ഈ സാക്ഷാൽക്കാരം ലഭിക്കുന്നവൻ പിന്നൊരിക്കലും വ്യക്തിത്വമാകുന്ന മരീചികയിൽ മോഹിതനാവില്ല. കണ്ണുള്ളകാലത്തോളം മിഥ്യാദർശനം നമ്മുടെ കാഴ്ചയിൽ പെടും. എന്നാൽ ഏതു സമയത്തും അതെങ്ങനെയുള്ളതെന്നു നമുക്കറിയാം. അതിന്റെ യഥാർത്ഥരൂപം നാം കണ്ടിരിക്കുന്നു. അവികാര്യമായ ആത്മാവിനെ മറച്ചുപിടിക്കുന്ന മറയാണത്. മറ നീങ്ങുമ്പോൾ, അതിന്റെ പിന്നിലുള്ള ആത്മാവ് ദൃശ്യമാകുന്നു-മാറ്റങ്ങളെല്ലാം മറയിലാണ്. വിശുദ്ധപുരുഷനിൽ ഈ മറ തുലോം നേർത്തതാണ്. അതിനാൽ അതിൽക്കൂടി സത്യവസ്തുവിനു പ്രാകശിക്കാം. ദുർവൃത്തനിൽ അതു കട്ടിക്കൂടിയതാണ്. തന്നിമിത്തം, വിശുദ്ധപുരുഷനിലെന്നപോലെ അവനിലും അതേ ആത്മാവുണ്ടെന്നുള്ളതു നാം വിസ്മരിച്ചേക്കാം.

എല്ലാ യുക്തിചിന്തയും ഏകത്വം കണ്ടെത്തുമ്പോഴേ അവസാനിക്കൂ. അതിനാൽ നാം ആദ്യം അപഗ്രഥനം പിന്നീട് ഉദ്ഗ്രഥനവും ഉപയോഗിക്കുന്നു. ഭൗതികശാസ്ത്രലോകത്ത്, ഒരു മൗലിക ഊർജ്ജത്തെ കണ്ടെത്താനുള്ള തിരച്ചിലിൽ, ഊർജ്ജങ്ങളുടെ എണ്ണം ക്രമേണ കുറഞ്ഞുവരുന്നു. ഭൗതികശാസ്ത്രത്തിനു മൗലികമായ ഏകത്വത്തിൽ പൂർണ്ണമായ പിടി കിട്ടിയാൽ അത് അതിന്റെ അന്ത്യത്തിലെത്തി. എന്തെന്നാൽ, ഏകത്വത്തെ പ്രാപിക്കുന്നതോടെ നാം വിശ്രമം കണ്ടെത്തുന്നു. ജ്ഞാനമാണ് അവസാനം.

അമൂല്യശാസ്ത്രമായ മതം ഈ മൗലികമായ ഏകത്വം വളരെപ്പണ്ടേ കണ്ടെത്തി. ജ്ഞാനയോഗത്തിന്റെ ലക്ഷ്യം ഇതിന്റെ സാക്ഷാൽക്കാരമാണ്. ജഗത്തിലാകെ ഒരാത്മാവേ ഉള്ളു. എല്ലാ ജീവന്മാരും അതിന്റെ അഭിവ്യക്തികൾമാത്രം. എന്നാൽ, ആത്മാവ്, അതിന്റെ എല്ലാ അഭിവ്യക്തികളെക്കാളും അനന്തമടങ്ങു ബൃഹത്താണ് സകലതും ആത്മാവ്, അഥവാ ബ്രഹ്മം, തന്നെ വിശുദ്ധനും പാപിയും ആട്ടിൻകുട്ടിയും കടുവയും കൊലപാതകിയും യാഥാർത്ഥ്യത്തെസ്സംബന്ധിച്ചിടത്തോളം മറ്റൊന്നുമാകാൻ വയ്യ. എന്തെന്നാൽ ബ്രഹ്മമൊഴികെ മറ്റൊരു വസ്തുവില്ല. 'ഏകം സദ് വിപ്രാ ബഹുധാ വദന്തി'. ഈ ജ്ഞാനത്തെക്കാൾ ഉൽകൃഷ്ടമായി മറ്റൊന്നില്ല. യോഗാഭ്യാസവിശുദ്ധമായ ഹൃദയത്തിലേക്ക് ഈ ജ്ഞാനം മിന്നൽപ്പിണർപോലെ വരുന്നു. യോഗസാധനകൾകൊണ്ടും ധ്യാനാഭ്യസനം കൊണ്ടും ഒരുവൻ എത്ര പവിത്രനോ, ഈ സാക്ഷാൽക്കാരമാകുന്ന കൊള്ളിമിന്നലുകളുടെ വൈശദ്യവും അത്രയ്ക്കു കൂടിയിരിക്കും. ഇതു നാലായിരത്താണ്ടുകൾക്കുമുമ്പു കണ്ടുപിടിക്കപ്പെട്ടതാണ്. എങ്കിലും

അതിനിയും മനുഷ്യവർഗ്ഗത്തിന്റെ പൊതുസ്വത്തായിട്ടില്ല-ഏതാനും വ്യക്തികളുടെ വകയായിരിക്കുന്നേ ഉള്ളു.

## IV

മനുഷ്യരെന്നു വിളിക്കപ്പെടുന്നവരെല്ലാം ഇനിയും യഥാർത്ഥത്തിൽ മനുഷ്യരായിട്ടില്ല. ഓരോരുത്തനും അവനവന്റെതന്നെ മനസ്സുകൊണ്ട് ഈ ലോകത്തെപ്പറ്റി ചിന്തിക്കേണ്ടിയിരിക്കുന്നു. ഉന്നതബുദ്ധിവ്യാപാരം അത്യന്തം പ്രയാസമാണ്. അമൂർത്താശയങ്ങളെക്കാൾ മൂർത്താശയങ്ങളാണ് മിക്കവർക്കും സ്വീകാര്യം. ബോംബെക്കാരായ രണ്ടാളെപ്പറ്റി-ഒരാൾ ഹിന്ദുവും മറ്റെയാൾ ജൈനനുമായിരുന്നു-പറഞ്ഞുകേട്ടിട്ടുള്ള ഒരു കഥ ഈ വസ്തുതയ്ക്കൊരുദാഹരണമാണ്. അവർ രണ്ടുപേരുംകൂടി ബോംബെയിലെ ധനികനായ ഒരു കച്ചവടക്കാരന്റെ വീട്ടിൽ ചതുരംഗം കളിക്കുകയായിരുന്നു. കടൽത്തീരത്താണ് ആ വീട്, കളി വളരെ നീണ്ടുനിന്നു. അവരിരുന്ന ബാൽക്കണിയുടെ കീഴിൽ കാണാവുന്ന സമുദ്രത്തിലെ വേലിയേറ്റവും വേലിയിറക്കവും അവരുടെ ശ്രദ്ധയെ ആകർഷിച്ചു. അതിന്റെ വിശദീകരണാർത്ഥം അവരിലൊരുവൻ ഒരു പൗരാണിക കഥ ഉന്നയിച്ചു-അതായത്, ദേവന്മാർ വിനോദാർത്ഥം വെള്ളം ഒരു കുഴിയിലേയ്ക്കാക്കി വീണ്ടും അതു മേലോട്ടു തേവുകയാണെന്ന്. മറ്റവൻ പറഞ്ഞു, അതങ്ങനെയല്ല. ദേവന്മാർ അവരുടെ ഉപയോഗത്തിനായി ഈ വെള്ളം ഒരു വലിയ കുന്നിന്റെ മുകളിലേക്കു കൊണ്ടുപോയി. ഉപയോഗം കഴിഞ്ഞു വീണ്ടും കീഴോട്ടൊഴുക്കുകയാണെന്ന്. അടുത്തുണ്ടായിരുന്ന ഒരു വിദ്യാർത്ഥിബാലന് ഇതു കേട്ടപ്പോൾ ചിരിവന്നു. അവൻ ചോദിച്ചു: 'ചന്ദ്രന്റെ ആകർഷണമാണ് വേലിയേറ്റത്തിനും വേലിയിറക്കത്തിനും ഹേതുവെന്നു നിങ്ങൾക്കറിഞ്ഞുകൂടേ?' ഉടനെ രണ്ടുപേരും കുപിതരായി അവന്റെ നേർക്കു തിരിഞ്ഞു. 'ഞങ്ങൾ വെറും മഠയന്മാരെന്നോ നീ വിചാരിക്കുന്നത്? വെള്ളം വലിച്ചു കയറ്റാൻ ചന്ദ്രന്റെ പക്കൽ വല്ല വടവുമുണ്ടെന്നോ?, ഉണ്ടെങ്കിൽത്തന്നെ അതു ഇവിടെവരെ എത്തുമെന്നോ ഒക്കെ ഞങ്ങൾ വിശ്വസിച്ചുകൊള്ളുമെന്നാണോ നീ കരുതുന്നത്?' ചുരുക്കത്തിൽ, അത്ര മൂഢമായ ഒരു വിശദീകരണത്തെ അവർ പാടെ നിരസിച്ചു. ഈ ഘട്ടത്തിൽ, വീട്ടുടമസ്ഥൻ ആ മുറിയിലേക്കു വന്നു. രണ്ടുകൂട്ടരും കേസ് അയാളെ കേൾപ്പിച്ചു. ഒരു തീരുമാനം ആവശ്യപ്പെട്ടു. അയാൾ അഭ്യസ്തവിദ്യനും കാര്യത്തിന്റെ വാസ്തവമറിയാവുന്നവനുമായിരുന്നു. എന്നാൽ ചതുരംഗക്കളിക്കാരെ അതു ബോധ്യപ്പെടുത്തുക സാദ്ധ്യമല്ലെന്നു സ്പഷ്ടമായിരുന്നതിനാൽ, അയാൾ വിദ്യാർത്ഥിയോടു ഒരാംഗ്യം കാണിച്ചിട്ട് ആ കളിക്കാരോടു പറഞ്ഞു: ''നിങ്ങൾ 'സ്പോഞ്ച്' കണ്ടിട്ടുണ്ടല്ലോ അതെന്താണെന്നു നിങ്ങൾക്കറിയാം. വളരെ അകലെ കടൽ നടുവിൽ ഒരു വലിയ സ്പോഞ്ചുപർവ്വതമുണ്ട്. ഈ സ്പോഞ്ചുപർവ്വതം ഒട്ടേറെ വെള്ളം വലിച്ചെടുക്കും. അപ്പോൾ സമുദ്രത്തിലെ

വെള്ളം താഴും. താമസിയാതെ ദേവന്മാർ വന്ന് ആ പർവ്വത്തിന്മേൽ നൃത്തം ചെയ്യും. അവരുടെ ഭാരംകൊണ്ടു സ്പോഞ്ചുപർവ്വതം അമരുമ്പോൾ വെള്ളമെല്ലാം പുറത്തേയ്ക്കു ചാടും. അപ്പോൾ കടലിൽ വെള്ളം വീണ്ടും ഉയരും. ഇങ്ങനെയാണ് വേലിയേറ്റവും വേലിയിറക്കവുമുണ്ടാകുന്നത്''. ഇതത്രേ ലളിതവും യുക്തിസമ്മതവുമായ വിശദീകരണമെന്ന് നിങ്ങൾക്കു നിഷ്പ്രയാസം കാണാം. കടലേറ്റം സൃഷ്ടിക്കുവാൻ ചന്ദ്രന്നുള്ള കഴിവിനെ പരിഹസിച്ചു ഈ രണ്ടു മാന്യന്മാരും ദേവന്മാർ വന്നു നൃത്തം ചെയ്യുന്ന ഒരു സ്പോഞ്ചുപർവ്വതത്തിന്റെ കഥയിൽ അവിശ്വസനീയമായി ഒന്നും കണ്ടില്ല. അവരെസ്സംബന്ധിച്ച് ദേവന്മാർ യഥാർത്ഥ ജീവികളാണ്. സ്പോഞ്ചാണെങ്കിൽ അവർ കണ്ടിട്ടുമുണ്ട്. അതിനാൽ, സമുദ്രത്തിന്മേൽ ഇവ രണ്ടിന്റേയും ചേർന്നുള്ള പ്രവർത്തനഫലത്തെക്കാൾ സംഭവ്യമായി മറ്റെന്തുള്ളു?

'സുഖാവസ്ഥ' സത്യത്തിന്റെ നികഷമല്ല. നേരെമറിച്ച്, സത്യം 'സുഖകര'മാകുന്നതിനുപകരം അതിൽനിന്നു തുലോം അകലെയാണ്. സത്യം കണ്ടെത്താൻ യഥാർത്ഥത്തിൽ ഇച്ഛിക്കുന്നെങ്കിൽ സുഖങ്ങളിൽ സക്തനാകരുത്. സർവ്വവും ദൂരെത്തള്ളുക വളരെ ദുഷ്കരംതന്നെ. പക്ഷേ, ജ്ഞാനി അതു ചെയ്തേ മതിയാവൂ. അയാൾ നിർമ്മലനാകണം. സകല തൃഷ്ണകളേയും നിഹനിക്കണം, ശരീരത്തോടുള്ള താദാത്മ്യം വെടിയുകയും വേണം. അപ്പോൾ, അപ്പോൾമാത്രമേ, അയാളുടെ ഹൃദയത്തിൽ ഉത്കൃഷ്ടസത്യം പ്രകാശിക്കൂ. പരിത്യാഗം ആവശ്യമാണ്. നമ്മിലെ അധമവ്യക്തിത്വത്തെ ഹനിക്കേണ്ട ആവശ്യകതയാണ്, ത്യാഗത്തെ സകലമതങ്ങളുടെയും ഘടകമാക്കിയ പശ്ചാത്തലസത്യം. ദേവപ്രീതിക്കും മറ്റുമായുള്ള അർച്ചനാദികൾ യഥാർത്ഥമൂല്യമുള്ള ഏകബലിയർപ്പണത്തിന്റെ–നമ്മിലെ മിഥ്യാവ്യക്തിത്വത്തെ ബലിയർപ്പിക്കുന്നതിന്റെ–അസ്പഷ്ട നിദർശകങ്ങൾമാത്രമാണ്. ഈ മിഥ്യാവ്യക്തിത്വത്തിന്റെ നിരാസത്തിലൂടെ മാത്രമേ നമ്മുടെ ഉന്നതഭാവത്തെ, ആത്മാവിനെ, സാക്ഷാൽക്കരിക്കാനാവൂ. ജ്ഞാനി ഈ സ്ഥൂലശരീരത്തെവെച്ചു സൂക്ഷിപ്പാൻ ഉദ്യമിക്കരുത്. അതിന് ആഗ്രഹിക്കപോലുമരുത്. അയാൾ കരുത്തനാകണം, ഈ പ്രപഞ്ചം വീണുതകർന്നാലും സത്യത്തെ അനുഗമിക്കണം. ഓരോ ഇഷ്ടപ്രസ്ഥാനങ്ങളെ പിന്തുടർന്നവർക്ക് ഇതൊരിക്കലും സാദ്ധ്യമല്ല. ഇത് ഒരായുഷ്ക്കാലത്തെ പണിയാണ്. പോരാ, ശതായുഷ്ക്കാലങ്ങളിലെ പണിയാണ്. അന്തര്യാമിയെ സാക്ഷാൽക്കരിക്കുവാൻ ധീരതയോടെ സന്നദ്ധരാകുന്നവർ സ്വർഗ്ഗത്തെയും സഗുണേശ്വരനേയും സകല പ്രതിഫലേച്ഛയേയും ത്യജിക്കാൻ ധൈര്യപ്പെടുന്നവർ, നന്നെ ചുരുങ്ങും. അതിനു സുദൃഢമായ ഇച്ഛാശക്തി വേണം. അറച്ചറച്ചു നിൽക്കുന്നതുതന്നെ വലിയ ദൗർബ്ബല്യത്തിന്റെ അടയാളമാണ്. മനുഷ്യൻ സദാ പൂർണ്ണനാണ്. അല്ലെങ്കിൽ, അവനൊരിക്കലും അങ്ങനെയാകുവാൻ സാധിക്കാഞ്ഞേനേ,

എന്നാൽ അവനതു സാക്ഷാൽക്കരിക്കേണ്ടതുണ്ട്. മനുഷ്യൻ ബാഹ്യനിമിത്തങ്ങളാൽ ബദ്ധനാണെങ്കിൽ, അവൻ മരണാധീനനായേനെ. ഉപാധിരഹിതത്തിനേ അമൃതത്വമുണ്ടാകൂ. ആത്മാവിന്മേൽ പ്രവർത്തിക്കാൻ യാതൊന്നിനും കഴിവില്ല. കഴിയുമെന്ന തോന്നൽ ശുദ്ധമേ വ്യാമോഹം. എന്നാൽ മനുഷ്യൻ ആ ആത്മസത്തയുമായി സാത്മ്യം പ്രാപിക്കണം. ശരീരമനസ്സുകളുമായിട്ടായാൽ പോരാ. താൻ ജഗത്തിന്റെ സാക്ഷിയാണെന്ന ബോധം അവന്നുണ്ടാകട്ടെ. അപ്പോൾ, തന്റെ മുമ്പിലൂടെ നീങ്ങിക്കൊണ്ടിരിക്കുന്ന അത്ഭുതദൃശ്യങ്ങളുടെ സൗന്ദര്യം ആസ്വദിക്കുവാൻ അവനു സാധിക്കും. മനുഷ്യൻ ആ ഏകസത്തയുമായി, ആത്മാവുമായി, യഥാർത്ഥത്തിൽ സാത്മ്യപ്പെട്ടാൽ, അവന് എല്ലാം ശക്യമാവും. ജഡപ്രപഞ്ചം അവന്റെ ദാസനാകും. ശ്രീരാമകൃഷ്ണൻ പറഞ്ഞിട്ടുള്ളതുപോലെ 'തൈരു കടഞ്ഞു വെണ്ണയെടുത്താൽ പിന്നെ അതു വെള്ളത്തിലോ പാലിലോ ഇടാം. അവയിലൊന്നിനോടും അതു കൂടിക്കലരില്ല. അതുപോലെ, മനുഷ്യൻ ഒരിക്കൽ ആത്മാവിനെ സാക്ഷാൽക്കരിച്ചാൽപ്പിന്നെ അവൻ ലോകത്തിൽ മലിനനാവില്ല.'

ബലൂണിൽ കേറി നോക്കിയാൽ, താഴത്തെ വസ്തുക്കൾ തമ്മിലുള്ള ചില്ലറ വ്യത്യാസങ്ങൾ തിരിച്ചറിയില്ല. അതുപോലെ, മനുഷ്യൻ വേണ്ടത്ര ഉയർന്നുകഴിഞ്ഞാൽ ആരെയും സജ്ജനങ്ങളായും ദുർജ്ജനങ്ങളായും കാണുന്നില്ല. 'തീച്ചൂളയിൽ ചുട്ടെടുത്താൽപ്പിന്നെ കലത്തിന്റെ ആകാരം മാറ്റാൻ വയ്യ. അതുപോലെ, ഒരിക്കൽ ഭഗവത്സ്പർശനമേറ്റ, ആഗ്നേയമായ ജ്ഞാനസ്നാനം സിദ്ധിച്ച, മനസ്സിനു പിന്നീടൊരിക്കലും മാറ്റമുണ്ടാകുക സാദ്ധ്യമല്ല'. തത്ത്വശാസ്ത്രത്തിന് സംസ്കൃതത്തിലുള്ള പേര് 'ദർശനം'(കാഴ്ച) എന്നാണ്. മതം പ്രയോജനപ്രധാനമായ തത്ത്വശാസ്ത്രവുമാണ്. കേവലം സിദ്ധാന്തപരമായ, ചിന്താമണ്ഡലത്തിൽമാത്രം വർത്തിക്കുന്ന, തത്ത്വശാസ്ത്രം ഭാരതത്തിൽ അധികം ആദരിക്കപ്പെടുന്നില്ല. ഈശ്വരനെ പരിമിതനാക്കുന്ന വിശ്വാസപ്രമാണങ്ങളോ, ആധികാരികശാസനങ്ങളോ മതസംഘടനകളിൽ (ജ്ഞാനമാർഗ്ഗങ്ങളിൽ) ഇല്ല. ഭാരതത്തിലെ രണ്ടു വലിയ വിഭാഗം ദ്വൈതികളും അദ്വൈതികളുമാണ്. ദ്വൈതികൾ പറയുന്നു: 'മോക്ഷത്തിലേക്കുള്ള മാർഗ്ഗം ഈശ്വരകാരുണ്യത്തിൽക്കൂടിയാണ്. നിമിത്തനിയമത്തിന്റെ പ്രവർത്തനം ഒരിക്കൽ ആരംഭിച്ചുപോയാൽ, പിന്നീടൊരിക്കലും അതിനെ ഉല്ലംഘിക്കാനാവില്ല. ഈ നിയമത്താൽ ബദ്ധനല്ലാത്ത ഈശ്വരൻമാത്രമാണ് കാരുണ്യവശാൽ അതിനെ ഉല്ലംഘിക്കാൻ നമ്മെ സഹായിക്കുന്നത്. അദ്വൈതികൾ പറയുന്നു: 'ഈ പ്രകൃതിക്കെല്ലാം പിന്നിൽ സ്വതന്ത്രമായ ഏതോ ഒന്നുണ്ട്. നിയമത്തിനെല്ലാം അതീതമായ ആ തത്ത്വത്തെ കണ്ടെത്തുന്നതോടെ നാം

സ്വതന്ത്രരാവുന്നു. സ്വാതന്ത്ര്യംതന്നെ മുക്തിയും.' ദ്വൈതം ഒരു പടി മാത്രം. അദ്വൈതമാണ് പരമാന്ത്യംവരെ പോകുന്നത്. സ്വാതന്ത്ര്യത്തിലേക്കുള്ള കുറുക്കുവഴി പവിത്രനാവുകയാണ്. നാം സമ്പാദിക്കുന്നതേ നമ്മുടേതാകൂ. യാതൊരധികാരിക്കും നമ്മെ രക്ഷിക്കാനാവില്ല. വിശ്വാസങ്ങൾക്കുമാവില്ല. ഒരീശ്വരനുണ്ടെങ്കിൽ എല്ലാവർക്കും അവിടുത്തെ കണ്ടെത്താൻ കഴിയും. അന്തരീക്ഷം ചൂടുള്ളതാണെന്ന് ആരെയും പറഞ്ഞറിയിക്കേണ്ടതില്ല. ഓരോരുത്തനും അതു തനിയേ അറിയാം. ഈശ്വരനെസ്സംബന്ധിച്ചും അതുപോലിരിക്കണം. ഈശ്വരൻ എല്ലാ മനുഷ്യരുടെയും ബോധതലത്തിലെ ഒരു വസ്തുതയാവണം. പാശ്ചാത്യർ ധരിച്ചുവെച്ച അർത്ഥത്തിലുള്ള പാപത്തെ ഹിന്ദുക്കൾ അംഗീകരിക്കുന്നില്ല. ദുഷ്കർമ്മങ്ങൾ പാപങ്ങളല്ല. ദുഷ്കർമ്മങ്ങൾ ചെയ്തു നാം വല്ല ഭരണകർത്താവിനോടും അപരാധം കാട്ടുകയല്ല. നാം നമ്മെത്തന്നെ ദ്രോഹിക്കയാണ്. അതിന്റെ ദുഷ്ഫലം നാം അനുഭവിക്കണം. തീയിൽ കൈവിരൽ വെയ്ക്കുന്നതു പാപമല്ല. പക്ഷേ അങ്ങനെ ചെയ്യുന്നവൻ അതിൽനിന്നു അതൊരു പാപമായാലത്തെപ്പോലുള്ള ദുഷ്ഫലം അനുഭവിക്കും. എല്ലാ കർമ്മങ്ങളും നിശ്ചിതഫലങ്ങൾ ഉളവാക്കും. 'എല്ലാ കർമ്മവും അതാതിന്റെ കർത്താവിലേക്കു മടങ്ങിവരും'. 'ഏകത്വമതത്തെക്കാൾ[1] പുരോഗമിച്ചതാണ് 'ത്രിത്വമതം'2 നാം ഈ ഈശ്വരന്റെ സന്താനങ്ങളെന്നു സ്വയം കരുതുന്നതത്രേ ഉദ്ഗതിക്കുള്ള ഒന്നാം ചുവട്. അദ്വിതീയനായ ആത്മാവാണെന്ന സാക്ഷാൽക്കാരം അവസാനത്തേതും.

## V

നിത്യശരീരങ്ങളുണ്ടാകാത്തതെന്ത് എന്ന ചോദ്യം സ്വതേ അനുപപന്നമാണ്. എന്തെന്നാൽ വികാര്യങ്ങളും സ്വപ്രകൃതിവശാൽ അനിത്യങ്ങളായ ഭൂതസംഘാതങ്ങളെയാണ് ശരീരമെന്ന പദം കുറിക്കുന്നത്. നാം പരിവർത്തനങ്ങൾക്കു വിധേയരല്ലാതായാൽ നമുക്കു ശരീരങ്ങളും ഉണ്ടാവില്ല. സ്ഥലകാലനിമിത്താതീതമായ ദ്രവ്യം ദ്രവ്യമല്ല. സ്ഥലകാലങ്ങൾ നമ്മിൽമാത്രം വർത്തിക്കുന്നവയാണ്. നിത്യത്വമുള്ള ഏകവസ്തു നമ്മളാണ്. എല്ലാ ആകാരങ്ങളും അനിത്യമാണ്. അതുകൊണ്ടത്രേ 'ഈശ്വരൻ നിരാകാരനാണ്' എന്ന് എല്ലാ മതങ്ങളും പ്രഖ്യാപിക്കുന്നതും. മിനാൻഡർ ഒരു ഗ്രീക്കോ–ബാക്ട്രിയൻ രാജാവായിരുന്നു. ക്രി. മു. 150 –ാമാണ്ടിടയ്ക്കു ഒരു ബൗദ്ധമിഷനറി സന്ന്യാസി അദ്ദേഹത്തെ ബുദ്ധമതത്തിലേക്കു പരിവർത്തനംചെയ്യിച്ച് 'മിളിന്ദ' എന്നു പേരിട്ടു. പൂർണ്ണതയിലെത്തിയ ഒരു മനുഷ്യന് തെറ്റുപറ്റുമോ? അവിടുന്നു പ്രമാദത്തിലക

1. ഈശ്വരനും മനുഷ്യനും എക്കാലവും വെവ്വേറെയെന്നു വിശ്വസിക്കുന്ന ഒരു ക്രിസ്തീയമതവിഭാഗമാണിത്.

2. പിതാവ്, പുത്രൻ, പരിശുദ്ധാത്മാവ് എന്ന മൂന്നു തത്ത്വങ്ങളുൾക്കൊള്ളുന്നതു ത്രിത്വം.

പ്പെടാനിടയുണ്ടോ?' എന്ന് ആ രാജാവ് തന്നെ പഠിപ്പിക്കുന്ന ഒരു യുവ സന്ന്യാസിയോട് ചോദിച്ചു. യുവസന്ന്യാസിയുടെ ഉത്തരം ഇങ്ങനെയായിരുന്നു: 'തന്റെ അനുഭവത്തിലോ പരിചയത്തിലോ പെടാത്ത അപ്രധാനകാര്യങ്ങളിൽ സിദ്ധപുരുഷൻ അജ്ഞനാവാം. എന്നാൽ താൻ അന്തർദൃഷ്ടികൊണ്ടു സാക്ഷാൽക്കരിച്ച വസ്തുതകളെസ്സംബന്ധിച്ച് ഒരിക്കലും അവിടുന്നു പ്രമാദിയാവുക സാദ്ധ്യമല്ല. അവിടുന്ന് ഇവിടെ ഇപ്പോൾത്തന്നെ പൂർണ്ണത്വം പ്രാപിച്ചവനാണ്. അവിടുന്നു പ്രപഞ്ചരഹസ്യത്തെ, അതിന്റെ സാക്ഷാൽ സത്തയെ, അറിഞ്ഞിരിക്കുന്നു. എന്നാൽ കാലദേശങ്ങളിലൂടെ അഭിവ്യക്തമാകുന്ന ആ സത്തയുടെ ബാഹ്യവൈവിധ്യങ്ങളെക്കുറിച്ച് അവിടുന്ന് അറിഞ്ഞില്ലെന്നു വരാം. അവിടുന്നു കളിമണ്ണിനെ അറിഞ്ഞിട്ടുണ്ട്. എന്നാൽ ആ കളിമണ്ണുകൊണ്ടുണ്ടാക്കാവുന്ന നാനാരൂപങ്ങളെയെല്ലാം പ്രത്യേകം അറിഞ്ഞിട്ടില്ല. സിദ്ധപുരുഷൻ പരമാത്മാവിനെ അറിഞ്ഞിട്ടുണ്ട്. എന്നാൽ അതിന്റെ  അഭിവ്യക്തിയിലെ നാനാരൂപങ്ങളെയും വിവിധസംഘാതങ്ങളെയും അറിഞ്ഞിട്ടില്ല'. നാമെല്ലാം ചെയ്യുംപോലെ അവിടുന്നും വെറും ആപേക്ഷികജ്ഞാനം സമ്പാദിക്കേണ്ടിയിരിക്കുന്നു. പക്ഷേ, തന്റെ അസാധാരണശക്തിവിശേഷങ്ങൾ ഹേതുവായി, അതു മറ്റുള്ളവരേക്കാൾ വളരെ വേഗം അവിടുന്നു വശമാക്കും. തികച്ചും സംയമനം ചെയ്യപ്പെട്ട മനസ്സാകുന്ന 'ഉജ്ജ്വലദീപം' ഏതൊരു വിഷയത്തിന്മേൽ പ്രക്ഷേപിച്ചാലും അതിനെ അതിവേഗം തൻപാട്ടിലാക്കും. ഈ വസ്തുതകൾ നാം മനസ്സിലാക്കേണ്ടത് അത്യാവശ്യം. എന്തെന്നാൽ ഒരു ബുദ്ധനോ ക്രിസ്തുവോ, സാധാരണ ആപേക്ഷികജ്ഞാനത്തിൽ എങ്ങനെ തെറ്റു വരുത്താനിടയായി–അവരതിൽ തെറ്റു വരുത്തിയെന്നു നമുക്കു നന്നായറിയാം. എന്നതിനെസ്സംബന്ധിച്ച് വളരെയധികം മൂഢവിശദീകരണങ്ങളിൽനിന്നു നമ്മെ അതു രക്ഷിക്കും. അവരുടെ വചനങ്ങളെ തെറ്റായി രേഖപ്പെടുത്തി എന്നു പറഞ്ഞു ശിഷ്യന്മാരെ കുറ്റപ്പെടുത്തിക്കൂടാ. അവരുടെ പ്രസ്താവനകളിൽ, ചിലതു ശരി, ചിലത് തെറ്റ് എന്നു പറയുന്നതു കാപട്യമാണ്. ഒന്നുകിൽ മുഴുവൻ ആഖ്യാനത്തെയും കൈക്കൊള്ളുക. അല്ലെങ്കിൽ മുഴുവനും നിരസിക്കുക. വ്യാജങ്ങളിൽനിന്നു സത്യങ്ങളെ തരംതിരിക്കാൻ നമുക്ക് എങ്ങനെ സാധിക്കും?

ഒരു കാര്യം ഒരിക്കൽ സംഭവിക്കുന്നെങ്കിൽ, അതു വീണ്ടും സംഭവിക്കാം. വല്ലൊരു മനുഷ്യനും എന്നെങ്കിലും പൂർണ്ണത പ്രാപിച്ചിട്ടുണ്ടെങ്കിൽ, നമുക്കും അതു ചെയ്യാം. നമുക്ക് ഇവിടെവെച്ച് ഈ ജീവിതത്തിൽത്തന്നെ പൂർണ്ണരാകാൻ സാധിച്ചില്ലെങ്കിൽ, നമ്മുടെ ഭാവനയിലുള്ള സ്വർഗ്ഗത്തിലോ മറ്റു വല്ല അവസ്ഥയിലോ വെച്ച് അത് എന്നെങ്കിലും സാദ്ധ്യമാകുമെന്നും വിചാരിക്കേണ്ടതില്ല. യേശുക്രിസ്തു പൂർണ്ണത്വം പ്രാപിച്ചവനല്ലെങ്കിൽ, അദ്ദേഹത്തിന്റെ പേർ വഹിക്കുന്ന മതം നിലംപതിക്കുന്നു. അദ്ദേഹം പൂർണ്ണനാണെങ്കിലോ, നമുക്കും പൂർണ്ണരാകാം.

പൂർണ്ണത പ്രാപിച്ചവൻ യുക്തിവാദം ചെയ്യുന്നില്ല. നാം ധരിക്കുന്ന അർത്ഥ ത്തിൽ അറിവു നേടുന്നുമില്ല. എന്തെന്നാൽ നമ്മുടെ അറിവുകളെല്ലാം വെറും താരതമ്യപഠനങ്ങളാണ്. കേവലസത്തയിൽ താരതമ്യവും ഇനം തിരിക്കലും ഒന്നുമില്ല. സഹജവാസനയ്ക്ക് യുക്തിചിന്തയെക്കാൾ കുറ ച്ചേ തെറ്റുപറ്റാനിടയുള്ളു. എന്നാലും യുക്തിചിന്തയ്ക്കാണ് മേന്മ. അത്, അതിനേക്കാൾ ഉൽകൃഷ്ടമായ അന്തഃപ്രബോധത്തിലേക്കു നയിക്കുന്നു. ജ്ഞാനം അന്തഃപ്രബോധത്തിന്റെ ജനയിതാവാണ്-അന്തഃപ്രബോധവും സഹജവാസനയെപ്പോലെ അപ്രമാദിയാണ്. അതു കുറേക്കൂടി ഉയർന്ന മേഖലയിലുമാണ്. ജീവികളിൽ മൂന്നുപടിയായ ചേതനാഭിവ്യക്തി കാണുന്നു: 1. ഉപബോധം-യാന്ത്രികം, അപ്രമാദി, 2. ബോധം - പ്രജ്ഞ യോടുകൂടിയത്, പ്രമാദി. 3. ബോധാതീതം-അന്തഃപ്രബോധത്തോടുകൂ ടിയത്, അപ്രമാദി. മൃഗവും മനുഷ്യനും ഈശ്വരനുമാണ് ഈ മൂന്നു പടികളുടെയും യഥാക്രമമായ ഉദാഹരണങ്ങൾ. പരിപൂർണ്ണനായ മനു ഷ്യനു തന്റെ ജ്ഞാനത്തെ വിനിയോഗിക്കുന്നതിൽ കവിഞ്ഞൊരു കർത്ത വ്യവുമില്ല. അയാൾ ലോകത്തെ സഹായിക്കാൻ മാത്രമാണ് ജീവധാരണം ചെയ്യുന്നത്. തനിക്കുവേണ്ടി യാതൊന്നും ആഗ്രഹിക്കുന്നില്ല. വസ്തുക്കളെ തമ്മിൽ വിവേചനം ചെയ്യുന്ന വൃത്തി നിഷേധാത്മകമാണ്. വിധ്യാത്മക മായതു സദാ കൂടുതൽ കൂടുതൽ വിശാലമായിക്കൊണ്ടിരിക്കുന്നു. നമു ക്കെല്ലാവർക്കും പൊതുവേയുള്ള ഒന്നാണ് എല്ലാറ്റിലുംവെച്ച് ഏറ്റവും വിശാലമായത്-'അസ്തിത്വം'.

'നിയമമെന്നത് ഒരു പ്രതിഭാസപരമ്പരയുടെ വിശദീകരണത്തിനുള്ള ഒരു മാനസികച്ചുരുക്കെഴുത്താണ്'. എന്നാൽ, ഒരു സത്ത എന്ന നില യിൽ നിയമം ഉണ്മയില്ലാത്തതത്രേ. ദൃശ്യപ്രപഞ്ചത്തിലെ സംഭവങ്ങളുടെ നിയതമായ പൗർവ്വാപര്യത്തെ കുറിക്കാനാണ് നാമതുപയോഗിക്കുന്നത്. നിയമത്തെ ഒരന്ധവിശ്വാസമായുറയ്ക്കാൻ, നാം തല കുനിച്ചാദരിക്കേണ്ട ഒരനിവാര്യവസ്തുവാകുവാൻ, വിടരുത്. യുക്തിചിന്തയോടൊപ്പം പ്രമാ ദവുമുണ്ടാവാം. പ്രമാദത്തെ ജയിച്ചടക്കാനുള്ള യത്നംതന്നെ നമ്മെ ദേവ ന്മാരാക്കുന്നു. ശരീരത്തിനു പഥ്യമല്ലാത്ത വല്ലതിനേയും ബഹിഷ്കരി ക്കാനുള്ള പ്രകൃതിയുടെ ശ്രമമാണ് രോഗം. അതുപോലെ, നമ്മിലെ മൃഗീ യഭാവത്തെ ബഹിഷികരിക്കാനായി ദിവ്യഭാവം ചെയ്യുന്ന ശ്രമമാണ് പാപം. ഈശ്വരഭാവത്തിലേക്കുയരുംമുമ്പു നാം 'പാപം' ചെയ്യണം.

നിങ്ങൾ ആരോടും ദയാലുവാകേണ്ടതില്ല. എല്ലാവരേയും നിങ്ങൾക്കു തുല്യരായി കരുതുക. അസമത്വബോധമാകുന്ന മൂലപാപത്തെ നിങ്ങ ളിൽനിന്നു നിർമ്മാർജ്ജനം ചെയ്യുക. നാമെല്ലാം സമന്മാർ. അതിനാൽ, 'ഞാൻ നല്ലവനും നിങ്ങൾ ചീത്തയുമാണ്. ഞാൻ നിങ്ങളെ പാപ ത്തിൽനിന്നു വീണ്ടെടുക്കാൻ ശ്രമിക്കുകയാണ്' എന്ന വിചാരമരുത്. സമ

ത്വബോധമാണ് മുക്തന്റെ ലക്ഷണം. യേശു കരം പിരിക്കുന്നവരുടേയും പാപികളുടേയും ഇടയിലേക്കു ചെന്ന് അവരോടൊപ്പം പാർത്തു അവിടുന്ന് ഒരിക്കലും മറ്റുള്ളവരുടേതിനേക്കാൾ ഉയർന്ന സ്ഥാനം അവകാശപ്പെട്ടില്ല. പാപികളേ പാപം കാണൂ. നിങ്ങൾ മനുഷ്യനെ കാണരുത്. ഈശ്വരനെമാത്രമേ കാണാവൂ. നമ്മുടെ സ്വർഗ്ഗത്തെ നാം തന്നെ സൃഷ്ടിക്കുന്നു. നമുക്കു നരകത്തിൽപ്പോലും സ്വർഗ്ഗമുണ്ടാക്കാൻ കഴിയും. പാപികളെ നരകത്തിലേ കാണൂ. പാപികളെ കാണുന്നിടത്തോളം നമ്മളും നരകത്തിൽതന്നെ. ചൈതന്യം സ്ഥലത്തിലല്ല, കാലത്തിലുമല്ല. 'ഞാൻ കേവലസത്തയാണ്, കേവലചിത്താണ്, കേവലാനന്ദമാണ്-'സോഽഹം സോഽഹം' ഈ വസ്തുത സാക്ഷാൽക്കരിക്കുക. ജനനസമയത്ത് സന്തോഷിക്കുക, മരണസമയത്തും സന്തോഷിക്കുക. ഈശ്വരപ്രേമത്തിൽ സർവ്വദാ ആഹ്ലാദിക്കുക. ശരീരത്തിന്റെ ബന്ധത്തിൽനിന്നു മോചനം നേടുക, നാം അതിന്റെ അടിമകളായിരിക്കയാണ്, നാം നമ്മുടെ ചങ്ങലയെ ആശ്ലേഷിക്കാനും നമ്മുടെ അടിമത്തത്തെ സ്നേഹിക്കാനും ശീലിച്ചുപോയി. തത്ഫലമായി അതിനെ ചിരസ്ഥായിയാക്കാനും ശീലിച്ചുപോയി. അങ്ങനെ എന്നെന്നേയ്ക്കും ശരീരത്തോടുകൂടി കഴിയാനും അതിയായി ആഗ്രഹിക്കുന്നു. ശരീരബോധത്തോടു നിങ്ങൾക്കു ഒട്ടലുമുണ്ടാകാതിരിക്കട്ടെ. ഇപ്പോഴത്തെതുപോലുള്ള വല്ലൊരു ഭാവിജീവിതത്തെയും പ്രതീക്ഷിക്കരുത്. നമുക്കു പ്രിയപ്പെട്ടവരുടെപോലും ശരീരങ്ങളെ സ്നേഹിക്കുകയോ അവയിലഭിലാഷം തോന്നുകയോ ചെയ്യരുത്. ഈ ജീവിതം നമ്മുടെ അദ്ധ്യാപകനാണ്. മരണം ഇതേ പരിപാടിതന്നെ ആവർത്തിക്കാൻ സൗകര്യം ഉണ്ടാക്കുന്നതേ ഉള്ളു. ശരീരം നമ്മുടെ സ്കൂൾമാസ്റ്ററാണ്. ആത്മഹത്യചെയ്യുന്നതു മഠയത്തരമാണ്. തന്മൂലം നാം നമ്മുടെ സ്കൂൾ മാസ്റ്ററെ കൊല്ലുകയാണ്. പക്ഷേ അതിനുപകരം വേറൊരാൾ വന്നുചേരും. അതുകൊണ്ട്, ശരീരത്തെ അതിക്രമിക്കാൻ സാധിക്കുന്നതുവരെ നമുക്കതു കൂടിയേ തീരൂ. ഒന്നു നശിക്കുമ്പോൾ മറ്റൊന്നു കിട്ടുകയും ചെയ്യും. എന്നാൽ നാം ശരീരവുമായി താദാത്മ്യപ്പെടരുത്. പൂർണ്ണത്വപ്രാപ്തിക്കുള്ള ഉപകരണമായിട്ടേ അതിനെ കരുതാവൂ. രാമഭക്തനായ ഹനുമാൻ തന്റെ തത്ത്വശാസ്ത്രം ചുരുക്കി പ്രതിപാദിച്ചതിങ്ങനെയാണ്. 'അല്ലയോ ഭഗവൻ, എന്റെ ശരീരവുമായി സാത്മ്യപ്പെട്ടിരിക്കുമ്പോൾ, ഞാൻ അങ്ങയുടെ ഭൃത്യനാണ്. എക്കാലവും അങ്ങയിൽനിന്നു ഭിന്നനാണ്. ഞാനെന്റെ ജീവാത്മാവുമായി സാത്മ്യം പ്രാപിക്കുമ്പോൾ ഞാൻ അങ്ങാകുന്നു ദിവ്യാഗ്നിയുടെ ഒരു സ്ഫുലിംഗമാകുന്നു. എന്നാൽ ഞാൻ പരമാത്മാവുമായി സാത്മ്യം പ്രാപിക്കുമ്പോൾ, ഞാനും അങ്ങും ഒന്നുതന്നെ. അതിനാൽ, ജ്ഞാനി ആത്മസാക്ഷാൽക്കാരത്തിനല്ലാതെ മറ്റൊന്നിനും ശ്രമിക്കുന്നില്ല.

# VI

ചിന്തയാണ് സർവ്വപ്രധാനം. എന്തെന്നാൽ 'നാം ചിന്തിക്കുന്നതെന്തോ, അതായിത്തീരുന്നു. ഒരു സന്ന്യാസിയുണ്ടായിരുന്നു. അയാൾ മരച്ചുവട്ടിലിരുന്ന് ആളുകൾക്ക് മതോപദേശം ചെയ്തുവന്നു. താൻ പാലും പഴങ്ങളും മാത്രമേ കഴിച്ചിരുന്നുള്ളു. മുടങ്ങാതെ പ്രാണായാമം ശീലിക്കയും ചെയ്തിരുന്നു. അതിനാൽ താൻ വളരെ വിശുദ്ധനാണെന്നു അയാൾ കരുതി. അതേ ഗ്രാമത്തിൽ ഒരു വേശ്യാസ്ത്രീയുണ്ടായിരുന്നു. സന്ന്യാസി നാൾതോറും അവളുടെ അടുത്തു ചെന്ന് അവളുടെ ദുർന്നടത്തം അവളെ നരകത്തിലാക്കുമെന്നു താക്കീതു ചെയ്തു. ആ സാധുസ്ത്രീ തന്റെ ഏകജീവനോപായമായ വേശ്യാവൃത്തി ഉപേക്ഷിക്കാൻ ശക്തയായില്ല. എങ്കിലും, സന്ന്യാസി വിവരിച്ചു കേൾപ്പിച്ച തന്റെ ഭയാനകഭാവിയോർത്തു അവൾ ഭയചകിതയായി. അവൾ ഈശ്വരനോടു കേണിരന്നുകൊണ്ടിരുന്നു. മറ്റൊരു ഗതയില്ലാഞ്ഞിട്ടു ചെയ്തു പോകുന്ന തന്റെ അപരാധങ്ങൾ പൊറുക്കണേ എന്ന്. കുറച്ചുകാലം കഴിഞ്ഞപ്പോൾ സന്ന്യാസിയും വേശ്യാസ്ത്രീയും മരിച്ചു. ദേവദൂതന്മാർ വന്നു സ്ത്രീയെ സ്വർഗ്ഗത്തിലേക്കു കൊണ്ടുപോയി. സന്ന്യാസിയുടെ ജീവൻ അവകാശപ്പെട്ടുവന്നത് നരകദൂതന്മാരായ യമകിങ്കരന്മാരാണ്. അയാൾ ആശ്ചര്യത്തോടുകൂടി ചോദിച്ചു: ഇതെന്തിങ്ങനെ? ഞാൻ ഏറ്റവും വിശുദ്ധമായ ജീവിതം നയിക്കുകയും വിശുദ്ധജീവിതമാർഗ്ഗങ്ങൾ എല്ലാവർക്കും ഉപദേശിച്ചുകൊണ്ടിരിക്കയും ചെയ്തില്ലേ? പിന്നെ എന്നെയെന്തിനു നരകത്തിലേക്കു കൊണ്ടുപോകുന്നു? അതേസമയം എന്തുകൊണ്ട് ഈ ദുഷ്ടസ്ത്രീയെ സ്വർഗ്ഗത്തിലേക്കു കൊണ്ടുപോകുന്നു. യമകിങ്കരന്മാർ ഇതിനിങ്ങനെ ഉത്തരം പറഞ്ഞു: 'കാരണം, ഈ സ്ത്രീ അശുദ്ധകർമ്മങ്ങൾ ചെയ്യാൻ നിർബ്ബദ്ധയായെങ്കിലും അവൾ സദാ ഭഗവാനെ ധ്യാനിക്കയും മോചനത്തിനു പ്രാർത്ഥിക്കയും ചെയ്തു. ആ മോചനമാണ് അവൾക്കിപ്പോൾ കൈവന്നത്. നിങ്ങൾ, നേരെമറിച്ച്, വിശുദ്ധകർമ്മങ്ങൾ ചെയ്തിരുന്നുവെങ്കിലും, മറ്റുള്ളവരുടെ ദുഷ്കർമ്മങ്ങളെപ്പറ്റിയാണ് സദാ ചിന്തിച്ചിരുന്നത്. നിങ്ങൾ പാപവൃത്തികളേ കണ്ടിരുന്നുള്ളു. പാപങ്ങളേ ചിന്തിച്ചിരുന്നുള്ളു. അതിനാൽ, നിങ്ങളിപ്പോൾ പാപം മാത്രമുള്ള ആ സ്ഥലത്തേയ്ക്കു പോകേണ്ടിയിരിക്കുന്നു. കഥയുടെ ഗുണപാഠം വളരെ വിശദമാണ്. ബാഹ്യജീവിതംകൊണ്ടു വലിയ സാദ്ധ്യമൊന്നുമില്ല. ഹൃദയം ശുദ്ധമായിരിക്കണം. ഹൃദയശുദ്ധിയുള്ളവർ നന്മയേ കാണൂ, ഒരിക്കലും തിന്മ കാണില്ല. നാമൊരിക്കലും മനുഷ്യസമുദായത്തിന്റെ രക്ഷാകർത്താക്കളാകാനോ പാപികളെ ഉദ്ധരിക്കുന്ന പവിത്രാത്മാക്കളെന്ന ഉന്നതപീഠത്തിലിരിപ്പനോ ഉദ്യമിക്കരുത്. അതിനുപകരം നമുക്കു നമ്മെത്തന്നെ വിശുദ്ധീകരിക്കാം. അങ്ങനെ ചെയ്യുന്നതിന്റെ ഫലം തീർച്ചയായും പരന്മാരെ സഹായിക്കുകയായിരിക്കുംതാനും.

പ്രകൃതിശാസ്ത്രത്തിന്റെ (Physics) രണ്ടറ്റവും പരതത്ത്വശാസ്ത്രമാണ് (Metaphysics). അതുപോലെതന്നെ യുക്തിചിന്തയെസ്സംബന്ധിച്ചും–അത് അയുക്തത്തിൽനിന്നു തുടങ്ങുന്നു. അയുക്തികത്തിൽ അവസാനിക്കയും ചെയ്യുന്നു. ഇന്ദ്രിയവേദനത്തിന്റെ മേഖലയിലെ അന്വേഷണം വേണ്ടത്ര മുന്നോട്ടു കൊണ്ടുപോയാൽ, നാം ഇന്ദ്രിയവേദനാതീതമായ മേഖലയിൽ ചെന്നെത്തും. യുക്തിചിന്ത യഥാർത്ഥത്തിൽ ഇനം തിരിച്ചു സംഭരിക്കപ്പെട്ടിട്ടുള്ള ഇന്ദ്രിയവേദനങ്ങളാണ്. ഓർമ്മശക്തിയുടെ സഹായത്തിലാണ് അതു നിലനിർത്തപ്പെടുന്നത്. ഇന്ദ്രിയവേദനങ്ങൾക്കപ്പുറത്തു ഭാവനയോ യുക്തിചിന്തയോ സാദ്ധ്യമല്ല. യുക്തിചിന്തയ്ക്കതീതമായൊന്നും ഇന്ദ്രിയജ്ഞാനവിഷയമാകാനും വയ്യ. യുക്തിചിന്തക്കുള്ള പരിമിതി നമുക്കനുഭവപ്പെടുന്നു. എങ്കിലും ഇന്ദ്രിയാതീതത്തിന്റെ ഈർഷദ്ദർശനമരുളുന്ന ഒരു മേഖലയിലേക്കു അതു നമ്മെ നയിക്കുന്നുണ്ട്. യുക്തിചിന്തയിലും കവിഞ്ഞ വല്ല ഉപകരണവും മനുഷ്യന്റെ പക്കലുണ്ടോ? എന്ന ചോദ്യം ഇവിടെ പൊന്തിവരുന്നു. യുക്തി ചിന്തയ്ക്കപ്പുറമെത്താനുള്ള ഒരു ശക്തിവിശേഷം മനുഷ്യനിലുണ്ടാവാൻ വളരെ എളുപ്പമുണ്ട്. വാസ്തവത്തിൽ, ഏതു കാലഘട്ടത്തിലും ജീവിച്ച സിദ്ധപുരുഷന്മാരെല്ലാവരും ഇപ്രകാരമൊരു ശക്തി തങ്ങളിലുള്ളതായി പ്രഖ്യാപിച്ചിട്ടുണ്ട്. എന്നാൽ വിഷയസ്വഭാവത്തിൽത്തന്നെ, ആദ്ധ്യാത്മികമായ ആശയാനുഭൂതികൾ യുക്തിചിന്തയുടെ ഭാഷയിലേക്കു വിവർത്തനം ചെയ്യുക സാദ്ധ്യമല്ല. തങ്ങളുടെ ആദ്ധ്യാത്മകാനുഭൂതികളെ പറഞ്ഞറിയിക്കാൻ തങ്ങൾ അശക്തരാണെന്ന് ഈ മഹാത്മാക്കളെല്ലാവരും പ്രസ്താവിച്ചിട്ടുണ്ട്. അവ വിവരിക്കാൻ തക്ക വാക്കുകളൊന്നും ഭാഷയിലില്ല. അതിനാൽ, ഇവ യഥാർത്ഥാനുഭവങ്ങളാണെന്നും എല്ലാവർക്കും നേടാവുന്നതാണെന്നും തീർത്തു പറയാനേ സാധിക്കൂ. ആ വിധത്തിലേ അവയെ അറിയാനാവൂ. അല്ലാതെ ഒരിക്കലും വിവരിക്കാൻ വയ്യ. മനുഷ്യനിലെ പരസത്തയിലൂടെ പ്രകൃതിയിലെ പരസത്തയെ അദ്ധ്യയനം ചെയ്യുന്ന ശാസ്ത്രമാണ് മതം. മനുഷ്യനെക്കുറിച്ചു ഇപ്പോഴും വളരെക്കുറച്ചേ നമുക്കറിയാവൂ. അതിനാൽ പ്രപഞ്ചത്തെക്കുറിച്ചും അങ്ങനെതന്നെ മനുഷ്യനെ നാം കൂടുതലറിയുമ്പോൾ ഒരുപക്ഷേ പ്രപഞ്ചത്തെയും കൂടുതലറിഞ്ഞേക്കും. മനുഷ്യൻ സകലവസ്തുക്കളുടേയും ഒരു സംഗ്രഹമാണ്. എല്ലാ ജ്ഞാനവും മനുഷ്യനിലുണ്ടുതാനും. ഇന്ദ്രിയവേദനവിഷയമാകുന്ന, പ്രപഞ്ചത്തിന്റെ അത്യന്തലേശാംശത്തിനുമാത്രമേ കാരണം കാണാൻ നമുക്കു കഴിയൂ. ഏതെങ്കിലും മൗലികതത്ത്വത്തിനു കാരണം പറയാൻ നമുക്കാവില്ല. ഒരു വസ്തുവിനു കാരണം പറയുകയെന്നുവെച്ചാൽ, അതിനെ ഏതെങ്കിലും ഒരു വർഗ്ഗത്തിൽപ്പെടുത്തി, മനസ്സിലുള്ള ആ വർഗ്ഗത്തെ ഒരു ഏട്ടിൽ തിരുകിവെയ്ക്കുന്നുവെന്നേയുള്ളു.

നാം പുതിയൊരു വസ്തുത കണ്ടെത്തിയാലുടൻ അതിനെ നിലവിലുള്ള ഏതെങ്കിലും ഇനത്തിൽ പെടുത്താൻ ശ്രമിക്കയായി–ഈ ശ്രമമത്രേ

യുക്തിചിന്ത. പുതിയ വസ്തുതയ്ക്കു ഈ പഴയതിൽ ഒരു സ്ഥാനം കണ്ടെത്തുന്നതിൽ വിജയിച്ചാൽ നമുക്കു ഒരുവിധം സംതൃപ്തിയായി. പക്ഷേ, ഇങ്ങനെയുള്ള വർഗ്ഗീകരണവുമായി ഭൗതികമേഖലയ്ക്കപ്പുറം കടക്കാൻ നമുക്കു കഴിവില്ല. മനുഷ്യനു ഇന്ദ്രിയവ്യാപാരപരിധിയെ അതിക്രമിക്കാമെന്നാണ് അതീതയുഗങ്ങളുടെയെല്ലാം പ്രബലമായ സാക്ഷിപത്രം. ഈശ്വരസാക്ഷാൽക്കാരം ഒരിക്കലും ഇന്ദ്രിയങ്ങളിലൂടെ സാധ്യമല്ലെന്ന് അയ്യായിരം കൊല്ലത്തിനുമുമ്പേ ഉപനിഷത്തുകൾ പ്രസ്താവിച്ചു. ഇന്നത്തെ അജ്ഞേയവാദവും അത്രത്തോളം സമ്മതിക്കുന്നു. ഇതു പ്രശ്നത്തിന്റെ നിഷേധവശം മാത്രം. വേദങ്ങൾ ഇതിലും മുമ്പോട്ടു കടന്ന്, മനുഷ്യന് ഇന്ദ്രിയവലയിതമായ, മഞ്ഞുകട്ടകണക്ക് ഉറഞ്ഞിരിക്കുന്ന, ഈ പ്രപഞ്ചത്തെ അതിക്രമിക്കാമെന്നും അവൻ അങ്ങനെ അതിക്രമിക്കുന്നുണ്ടെന്നും സുവ്യക്തഭാഷയിൽ പ്രഖ്യാപിക്കുന്നു. മേലേ ഉറഞ്ഞു കട്ടിയായ ഈ ഹിമാവരണത്തിൽ-നാം ആലങ്കാരികഭാഷ തുടരുകയാണ്-ഒരു സുഷിരം കണ്ടെത്താൻ അവനു സാധിക്കും. അതുവഴി ഇറങ്ങിച്ചെന്ന് സച്ചിദാനന്ദസമുദ്രസാകല്യത്തെ പ്രാപിക്കാനും കഴിയും. ഇപ്രകാരം ഇന്ദ്രിയലോകത്തെ അതിക്രമിച്ചാലേ മനുഷ്യന്ന് അവനിലെ പരമാർത്ഥതത്ത്വത്തെ പ്രാപിക്കാൻ, അവന്റെ യഥാർത്ഥസ്വരൂപം സാക്ഷാൽക്കരിക്കാൻ കഴിയൂ.

ആത്മജ്ഞാനം ഒരിക്കലും ഇന്ദ്രിയജ്ഞാനമല്ല. ബ്രഹ്മത്തെ അറിയുക സാധ്യമല്ല. പിന്നെയോ നാം ബ്രഹ്മംതന്നെയാണ്. ബ്രഹ്മത്തിന്റെ ഒരംശമല്ല. മുഴുവൻബ്രഹ്മവും. അപ്രസാരിതമായ വസ്തു ഒരിക്കലും വിഭാജ്യമല്ല. പ്രത്യക്ഷത്തിലെ നാനാത്വം കാലദേശങ്ങളിലൂടെ കാണപ്പെടുന്ന പ്രതിബിംബങ്ങളത്രേ- നമുക്കറിയാവുന്നതുപോലെ, സൂര്യൻ അനേകമില്ല ഒന്നേയുള്ളുവെങ്കിലും, ലക്ഷോപലക്ഷം മഞ്ഞുത്തുള്ളികളിൽ പ്രതിബിംബിച്ചു കാണുംപോലെയാണത്. ജ്ഞാനയോഗത്തിൽ നമുക്ക് ഈ നാനാത്വദർശനത്തെ ഒഴിച്ച് ഏകത്വംമാത്രം. കാണാൻ കഴിയണം. ഈ ഏകത്വത്തിൽ ജ്ഞാതാവില്ല. ജ്ഞേയമില്ല, ജ്ഞാനമില്ല. നിങ്ങൾ, അവൻ, ഞാൻ എന്നീ ഭേദങ്ങളില്ല. കേവലമായ ഏകത്വംമാത്രം. നാം എക്കാലവും ഇതാണ്. ഒരിക്കൽ സ്വതന്ത്രരായാൽ എന്നും സ്വതന്ത്രർ. മനുഷ്യൻ നിമിത്തനിയമത്താൽ ബദ്ധനല്ല. ശോകവും ദുഃഖവും മനുഷ്യനിലുള്ളവയല്ല. അവ സൂര്യനെ ക്ഷണനേരത്തേയ്ക്കു മറയ്ക്കുന്ന മേഘങ്ങളെപ്പോലെയാണ്. മേഘം കടന്നുപോകുന്നു. സൂര്യന് ഒരു മാറ്റവും വന്നിട്ടില്ല. അതുപോലെയാണ് മനുഷ്യനും. അവൻ ജനിക്കുന്നില്ല. മരിക്കുന്നില്ല. അവൻ കാലദേശങ്ങളിലല്ല. ഈ ആശയങ്ങൾ മനസ്സിന്റെ പ്രതിഫലനങ്ങൾമാത്രം. നാം അവയെ യഥാർത്ഥ്യമായി തെറ്റിദ്ധരിക്കുന്നു. തന്നിമിത്തം അവയാൽ മറയ്ക്കപ്പെട്ട മഹനീയസത്യത്തെ കാണുന്നുമില്ല. കാലം നമ്മുടെ ചിന്തയുടെ രീതി(ഉപാധി)മാത്രമാണ്. നാം ശാശ്വതമായ വർത്തമാനകാലമത്രേ.

നന്മയ്ക്കും തിന്മയ്ക്കും നമ്മെ അപേക്ഷിച്ചേ ഉണ്മയുള്ളു. ഇവയിലൊന്നിന്റെ അഭാവത്തിൽ മാറ്റേണ്ടതുണ്ടാവാൻ വയ്യ. കാരണം. ഓരോന്നിനും മറ്റേതിൽനിന്നു വേറിട്ടാൽ അർത്ഥമോ അസ്തിത്വമോ ഇല്ല. നാം ദ്വൈതം കാണുന്നിടത്തോളം മനുഷ്യനും ഈശ്വരനും വെവ്വേറെയെന്നു വിചാരിക്കുന്നിടത്തോളം, നന്മതിന്മകളും കാണേണ്ടിയിരിക്കുന്നു. കേന്ദ്രത്തിലേക്കു പോയാൽ, ഈശ്വരനുമായി ഏകീഭവിച്ചാൽ മാത്രമേ നമുക്ക് ഇന്ദ്രിയവ്യാമോഹങ്ങളിൽ നിന്നു മോചനം നേടാൻ കഴിയൂ. തൃഷ്ണയാകുന്ന നിത്യജ്വരം, വിശ്രമമേകാത്ത ഈ നിരന്തരപിപാസ, വെടിഞ്ഞാൽ, തൃഷ്ണയെ ഇങ്ങിനി വരാത്തവണ്ണം ശമിപ്പിച്ചാൽ, നാം നന്മതിന്മകളിൽനിന്നു മുക്തരാകും. എന്തെന്നാൽ, അപ്പോഴെയ്ക്കും നാം അവ രണ്ടിനെയും അതിക്രമിച്ചിരിക്കും. എരിതീയിൽ എണ്ണയൊഴിക്കുന്നത് തീ കൂടുതൽ ആളിക്കത്തുവാൻമാത്രം സഹായിക്കുംപോലെ, തൃഷ്ണയെ തൃപ്തിപ്പെടുത്താനുള്ള ഉദ്യമം അതിനെ വർദ്ധിപ്പിക്കാനേ ഉതകൂ. ചക്രം കേന്ദ്രത്തിൽനിന്നകലുന്തോറും അതിന്റെ ഗതിവേഗം കൂടും. അത്രയക്കു വിശ്രമം കുറയുകയും ചെയ്യും. അതിനാൽ കേന്ദ്രത്തിലേയ്ക്കടുക്കുക, തൃഷ്ണകളെ അടക്കുക, മിഥ്യാഹന്ത നശിക്കട്ടെ. അപ്പോൾ നമ്മുടെ ദർശനം സ്പഷ്ടമാകുകയും നാം ഈശ്വരനെ കാണുകയും ചെയ്യും. ഈ ജീവിതവും എല്ലാ ഭാവിജീവിതങ്ങളും പരിത്യജിച്ചാലേ, പരമാർത്ഥത്തിൽ നിലയുറപ്പിക്കത്തക്ക സ്ഥാനത്തു നാം എത്തിച്ചേരൂ. നമുക്കു വല്ല പ്രതീക്ഷയുമുള്ളിടത്തോളം തൃഷ്ണയാണ് നമ്മെ ഭരിക്കുക. ഒരു നിമിഷനേരത്തേയ്ക്കു ശരിക്കും ആശാരഹിതനാവുക, എങ്കിൽ മായയാകുന്ന മൂടൽമഞ്ഞ് അപ്രത്യക്ഷമാകും. ഒരുവൻ മുഴുസത്തയുമാണെങ്കിൽപ്പിന്നെ, അയാൾ എന്തിനു വേണ്ടിയാണാശിക്കുക? ജ്ഞാനത്തിന്റെ രഹസ്യം നാം സർവ്വവും വെടിഞ്ഞിട്ട് സ്വയം പര്യാപ്തരാവുകയാണ്. ‘ഇല്ല’ എന്നു പറഞ്ഞാൽ നിങ്ങൾ ഇല്ലാതാകും. ‘ഉണ്ട്’ എന്നു പറഞ്ഞാൽ ഉള്ളതാകും. ഉള്ളിലെ ആത്മാവിനെ ഉപാസിക്കുക. മറ്റൊന്നും ഉള്ളതല്ല. നമ്മുടെ ദർശനത്തെ മറച്ചിരിക്കുന്നതെല്ലാം മായയാണ്-വ്യാമോഹം.

## VII

ജഗത്തിലുള്ള സകലതിനും വ്യവസ്ഥ ആത്മാവാണ്. അതു മറ്റൊന്നിനാലും വ്യവസ്ഥിതമല്ല. നാം അതുതന്നെ എന്നറിയുന്ന നിമിഷത്തിൽ നാം സ്വതന്ത്രരാവുന്നു. മർത്ത്യർ എന്ന നിലയിൽ നാം സ്വതന്ത്രരല്ല. ആകാനും വയ്യ. സ്വതന്ത്രമർത്ത്യത ഉക്തിവൈരുദ്ധ്യമാണ്. എന്തെന്നാൽ മർത്ത്യതയിൽ പരിവർത്തനം ഉപലക്ഷിതമാണ്. പരിവർത്തനമില്ലാത്തതേ സ്വതന്ത്രമാകൂ. ആത്മാവുമാത്രമാണ് സ്വതന്ത്രം. അതാണ് നമ്മുടെ യഥാർത്ഥസാരവും. ഈ ആഭ്യന്തരസ്വാതന്ത്ര്യത്തെക്കുറിച്ച് നമുക്ക് ഉള്ളിലറിയാം. എതിരായി എന്തെല്ലാം സിദ്ധാന്തങ്ങളും വിശ്വാസങ്ങളും പ്രച

രിച്ചാലും നമുക്കു അതിനെക്കുറിച്ചു ബോധമുണ്ട്. ബോധമുണ്ടെന്നതിന് നമ്മുടെ ഓരോ പ്രവൃത്തിയും തെളിവാണ്. ഇച്ഛ സ്വതന്ത്രമല്ല. അതിൽക്കാണുന്ന സ്വാതന്ത്ര്യം സത്യവസ്തുവിൽനിന്നുള്ള ഒരു പ്രതിഫലനംമാത്രം, ലോകം കാരണകാര്യങ്ങളുടെ അറുതിയറ്റ ചങ്ങലയാണെങ്കിൽ, അതിനെ സഹായിക്കേണ്ടവൻ എവിടെ വന്നു കാലുറപ്പിക്കും? രക്ഷിതാവിനു നൽകാൻ ശകലം ഉണങ്ങിയ ഭൂമി അവശ്യം വേണം. അല്ലാഞ്ഞാൽ ഇരമ്പിപ്പായുന്ന നീർക്കുത്തിൽനിന്ന് അയാൾ വല്ലവരെയും മുങ്ങിച്ചാവാതെ രക്ഷിക്കുന്നതെങ്ങനെ? 'ഞാനൊരു കീടമാണ്' എന്നു കേഴുന്ന മതഭ്രാന്തൻപോലും താൻ ഒരു വിശുദ്ധാത്മാവാകാനുള്ള വഴിക്കാണ് സഞ്ചരിക്കുന്നതെന്നു വിചാരിക്കുന്നു. കീടത്തിൽപ്പോലും അയാൾ വിശുദ്ധപുരുഷനെ കാണുന്നു.

മനുഷ്യജീവിതത്തിനു രണ്ടു ലക്ഷ്യങ്ങളാണുള്ളത്-വിജ്ഞാനവും ആനന്ദവും. മുക്തിയുടെ അഭാവത്തിൽ ഇവ രണ്ടും അസാധ്യം. അവ എല്ലാ ജീവിതത്തെയും വിലയിരുത്താനുള്ള മാനദണ്ഡമാണ്. സകല പാപരതന്മാർക്കുംവേണ്ടി നാംതന്നെയാണ് പാപം ചെയ്യുന്നതെന്ന ബോധത്തോടെ കണ്ണുനീർ വാർക്കത്തക്കവണ്ണം ചിരസ്ഥായിയായ ഏകത്വം നമുക്കു അത്ര പ്രബലമായനുഭവപ്പെടണം. സ്വാർത്ഥാഹുതിയാണ് നിത്യനിയമം. സ്വാർത്ഥപോഷണമല്ല. എല്ലാം ഞാനായിരിക്കെ എന്തു സ്വാർത്ഥമുണ്ട് സ്ഥാപിക്കാൻ? അവകാശങ്ങൾ എന്നൊന്നില്ല. എല്ലാം സ്നേഹം മാത്രം. യേശു പഠിപ്പിച്ച മഹാസത്യങ്ങൾ ഒരിക്കലും അനുഷ്ടിക്കപ്പെട്ടിട്ടില്ല. അവിടുത്തെ മാർഗ്ഗം നമുക്കൊന്നു പരീക്ഷിച്ചുനോക്കാം. അതു ലോകത്തെ രക്ഷിക്കുമോ എന്നു നോക്കാം. അതിനു വിപരീതമായ പോക്ക് ലോകത്തെ മിക്കവാറും നശിപ്പിച്ചിരിക്കുകയാണ്. നിസ്സ്വാർത്ഥതയ്ക്കല്ലാതെ സ്വാർത്ഥതയ്ക്കു പ്രശ്നം പരിഹരിക്കാൻ വയ്യ. അവകാശാശയം ഒരു അവച്ഛേദകമാണ്. യഥാർത്ഥത്തിൽ 'എന്റെതോ' 'നിങ്ങളുടെതോ' ഇല്ല. എന്തെന്നാൽ ഞാൻ നിങ്ങളും നിങ്ങൾ ഞാനുമാണ്. നമുക്ക് 'ചുമതലക'ളുണ്ട് 'അവകാശങ്ങ'ളില്ല 'വിശ്വം മുഴുവൻ ഞാനാണ്' എന്നാണ് നാം പറയേണ്ടത്. 'ഞാൻ ജോൺ' അല്ലെങ്കിൽ 'ഞാൻ മേരി' എന്നല്ല. ഈ അവച്ഛേദനങ്ങളെല്ലാം മതിവിഭ്രാന്തികളാണ്. അവയാണ് നമ്മെ കെട്ടിലിട്ടിരിക്കുന്നത്. എന്തെന്നാൽ, 'ഞാൻ ജോണാണ്' എന്ന വിചാരം എന്നിലുളവാകുന്ന നിമിഷംമുതൽ ഞാൻ ചില വസ്തുക്കളിന്മേൽ അനന്യാവകാശം ആവശ്യപ്പെടുന്നു. 'ഞാൻ എന്റേത്' എന്നുരുവിട്ടുതുടങ്ങുകയും ചെയ്യുന്നു. ഇതിന്റെ ഫലമായി തുടരെ പുതിയ വിവേചനങ്ങൾ ചമച്ചുകൊണ്ടുമിരിക്കുന്നു. ഇത്തരം ഓരോ പുതുവിവേചനത്തോടുമൊപ്പം നമ്മുടെ ബന്ധനവും പെരുകുന്നു. തൽഫലമായി കേന്ദ്രമാകുന്ന ഏകത്വത്തിൽനിന്നു അവിഭക്തമായ ആനന്ത്യത്തിൽനിന്നു നാം അടിക്കടി

അകന്നു പോരികയും ചെയ്യുന്നു. ഈ ജഗത്തിൽ ഒറ്റ വ്യഷ്ടിയേയുള്ളു. നാമോരോരുത്തനും അതാണ്. ഏകത്വബോധത്തിൽമാത്രമാണ് പ്രേമവും നിർഭയത്വവും പൃഥഗ്ഭാവം വിദ്വേഷത്തിലേക്കും ഭയത്തിലേക്കും നയിക്കുന്നു. ഏകത്വം (ധാർമ്മികത) നിയമത്തെ പരിപൂർണ്ണം ചെയ്യുന്നു. ഇവിടെ ഈ ഭൂമിയിലെ ചെറുവിഭാഗങ്ങളെ വേലികെട്ടിയടയ്ക്കാനും അന്യരെ പുറത്തു നിർത്താനും നാം ശ്രമിക്കുന്നു. എന്നാൽ ആകാശത്ത് അപ്രകാരം ചെയ്യാൻ നമുക്കു വയ്യ. എങ്കിലും 'ഈ വഴി പോയാലേ രക്ഷകിട്ടൂ. മറ്റുവഴികളെല്ലാം തെറ്റ്' എന്നു പറയുമ്പോൾ, മതസമ്പ്രദായങ്ങൾ അതാണ് ചെയ്യാൻ ശ്രമിക്കുന്നത്. ഈ ചെറിയ കെട്ടിയടപ്പുകളെ പൊളിച്ചകറ്റുകയും, അതിർത്തികൾ മേൽക്കുമേൽ വിസ്തൃതമാക്കി ഒടുവിൽ അദൃശ്യമാക്കുകയും, അങ്ങനെ സർവ്വമതങ്ങളും ഈശ്വരനിലേക്കു നയിക്കുന്നു എന്നു സാക്ഷാൽകരിക്കുകയുമാകണം ഒരു പുതു ഉന്നം. ഈ ക്ഷുദ്രമായ 'അഹം' ആഹുതി ചെയ്യപ്പെടണം. ഒരു പുതു ജീവിതത്തിലേക്കുള്ള ജ്ഞാനസ്നാനകർമ്മം ഈ വസ്തുതയെയാണ് പ്രതീകാത്മകമായി സൂചിപ്പിക്കുന്നത്-അതായത് പഴയ മനുഷ്യന്റെ മരണവും പുതിയ മനുഷ്യന്റെ ജനനവും. മിഥ്യാഹത്തിന്റെ ച്യുതിയും ആത്മാവിന്റെ സാക്ഷാൽക്കരണവും.

വേദങ്ങൾക്കു കർമ്മകാണ്ഡം ജ്ഞാനകാണ്ഡം എന്നു രണ്ടു മുഖ്യ വിഭാഗങ്ങളുണ്ട്. മതപരമായ ആശയങ്ങളുടെ മുഴുവൻ വളർച്ചയും വേദങ്ങളിൽ കാണാം. ഉച്ചതരസത്യം കണ്ടെത്തിയപ്പോഴും അതിലേയ്ക്കു നയിച്ച താഴ്ന്ന ദർശനത്തെ നശിപ്പിക്കാതെ അതിനെയും സൂക്ഷിച്ചുപോന്നതിനാലാണ് ഇതു സാധിക്കുന്നത്. ഈ സംസാരം എന്നും നിലനിൽക്കുന്നതാകകൊണ്ട് ജ്ഞാനത്തിന്റെ ആദ്യപടികൾ ആവശ്യമുള്ളവരും എന്നുമുണ്ടാകുമെന്നും. അത്യുന്നതതത്ത്വജ്ഞാനം ഏവർക്കുമായി തുറന്നിരിക്കയാണെങ്കിലും അതു ഒരിക്കലും എല്ലാവർക്കും സുഗ്രഹമല്ലെന്നും ഋഷിമാർ മനസ്സിലാക്കിയതുനിമിത്തമാണ് ഇപ്രകാരം ചെയ്യാനിടയായത്. മിക്കവാറും മറ്റു മതങ്ങളിലെല്ലാം ഏറ്റവും ഒടുവിൽ കണ്ടെത്തി, അല്ലെങ്കിൽ ഏറ്റവും ഉയർന്ന, സത്യത്തെയേ സൂക്ഷിക്കുന്നുള്ളു. തൽഫലമായി, ആദ്യകാലാശയങ്ങൾ പൊയ്പോകയും, വളരെ ചുരുക്കംപേർക്കു മാത്രം, മനസ്സിലാകാവുന്ന നൂതനാശയങ്ങൾ ഭൂരിപക്ഷം ജനങ്ങളെസ്സംബന്ധിച്ചു നിരർത്ഥകങ്ങളായി ശേഷിക്കയും ചെയ്തു. ഈ പരിണാമം, പഴയ പാരമ്പര്യങ്ങളേയും പ്രമാണങ്ങളേയും ഏറെയേറെ ധിക്കരിക്കുന്നതിൽ ദൃഷ്ടാന്തപ്പെടുന്നു. ആധുനികമനുഷ്യൻ അവയെ സ്വീകരിക്കുന്നതിനുപകരം അവയുടെ അവകാശവാദങ്ങൾക്കു തക്ക യുക്ത്യടിസ്ഥാനങ്ങൾ കാണിക്കാൻ, എന്തു കാരണങ്ങളാൽ അവയെ സ്വീകരിക്കണമെന്നു വ്യക്തമാക്കുവാൻ, വാശിയോടെ വെല്ലുവിളി നടത്തുന്നു. ക്രിസ്തുമതത്തിലെ ഏറിയ അംശവും അതിനുമുമ്പേയുള്ള ക്രൈസ്തവേതരങ്ങളായ വിശ്വാസങ്ങൾക്കും ആചാരങ്ങൾക്കും പുതിയ പേരുകളും വ്യാഖ്യാ

നങ്ങളും നൽകി സ്വീകരിച്ചിട്ടുള്ളവയാണ്. അവയുടെ പഴയ ഉത്ഭവസ്ഥാനങ്ങളെ പൊയ്പോകാതെ സൂക്ഷിക്കയും രൂപാന്തരപ്രാപ്തിക്കുള്ള കാരണങ്ങൾ വേണ്ടവിധം വിശദീകരിക്കുകയും ചെയ്തിരുന്നുവെങ്കിൽ, അനേകം കാര്യങ്ങൾ ഇന്നും കൂടുതൽ വ്യക്തമായേനെ. വേദങ്ങൾ പഴയ ആശയങ്ങളെ നശിപ്പിക്കാതെ സൂക്ഷിച്ചു. തന്മൂലം ആ ആശയങ്ങളേയും അവ സൂക്ഷിക്കപ്പെട്ടതിന്റെ കാരണങ്ങളേയും വിശദീകരിക്കാൻ വിസ്തൃതങ്ങളായ ഭാഷ്യങ്ങൾ വേണ്ടിവന്നു. കൂടാതെ, അതു പലേ അന്ധവിശ്വാസങ്ങളിലേക്കു വഴി തെളിയിക്കയും ചെയ്തു- പഴയ ചടങ്ങുകൾക്കു പിൽക്കാലത്ത് ഒരർത്ഥവുമില്ലാതായതിനുശേഷവും ജനത അവയെ അനുഷ്ഠിച്ചുപോന്നതിനാലാണത്. അനേകം മതകർമ്മങ്ങളിൽ, ഇപ്പോൾ ലുപ്തപ്രചാരമായ ഏതോ ഭാഷയിൽനിന്ന് അതിജീവിച്ചിട്ടുള്ള വാക്കുകൾ ഉരുവിടുന്നുണ്ട്. ഇന്ന് ആ വാക്കുകൾക്ക് ശരിയായ ഒരർത്ഥവും കൽപ്പിക്കാവതല്ല. ക്രിസ്ത്വബ്ദം തുടങ്ങുന്നതിനു വളരെ പണ്ടുതന്നെ പരിണാമവാദാശയം വേദങ്ങളിൽ പ്രതിപാദിക്കപ്പെട്ടിരുന്നു. എങ്കിലും ഡാർവിന്റെ സാക്ഷിപത്രം ലഭിക്കുംവരെയും അതു ഹിന്ദുക്കളുടെ ഒരു വെറും അന്ധവിശ്വാസമായി ഗണിക്കപ്പെട്ടുപോന്നു.

പ്രാർത്ഥനയുടേയും ഉപാസനയുടേയും എല്ലാ ബാഹ്യരൂപങ്ങളും കർമ്മകാണ്ഡത്തിൽ ഉൾപ്പെടുത്തിയിരിക്കുന്നു. കേവലം ചടങ്ങായി അധഃപതിക്കാനിടവരുത്താതെ നിഃസ്വാർത്ഥഭാവത്തോടെ അനുഷ്ഠിക്കപ്പെടുന്നപക്ഷം, അവ ഫലപ്രദങ്ങളാണ്. അവ ഹൃദയത്തെ ശുദ്ധീകരിക്കുന്നു. തനിക്കു മുമ്പേ മറ്റെല്ലാവരും മുക്തരാകണമെന്ന് കർമ്മയോഗി ആഗ്രഹിക്കുന്നു. മറ്റുള്ളവരുടെ മോചനത്തിനു സഹായിക്കുകയാണ് അയാളുടെ ഏകമോചനമാർഗ്ഗം. 'കൃഷ്ണഭൃത്യന്മാർക്ക് സേവനം അനുഷ്ഠിക്കുന്നതുതന്നെ പരമമായ ആരാധന'. ഒരു വിശുദ്ധാത്മാവ് ഇപ്രകാരം പ്രാർത്ഥിക്കുകയുണ്ടായി: 'ലോകത്തിന്റെ മുഴുവൻ പാപങ്ങളും ഏറ്റുകൊണ്ടു നരകത്തിലേക്കു പോകാൻ എന്നെ അനുവദിച്ചാലും. അങ്ങനെ ലോകം രക്ഷപ്പെടട്ടെ'. ഈ യഥാർത്ഥമായ ആരാധന ഉഗ്രമായ ആത്മത്യാഗത്തിലേക്കു നയിക്കുന്നു. ഒരു മഹാത്മാവു താനാർജ്ജിച്ച പുണ്യമത്രയും നീണാൾ വിശ്വാസപൂർവ്വം തന്നെ സേവിച്ച തന്റെ ശ്വാവിനെ സ്വർഗ്ഗത്തിലയയ്ക്കാൻവേണ്ടി ദാനം ചെയ്യാനും താൻ സ്വയം നരകത്തിലേക്കു പോകാനും സന്നദ്ധനായി പറയപ്പെടുന്നു.

ജ്ഞാനംമാത്രമേ മുക്തി നൽകൂ എന്നാണ് ജ്ഞാനകാണ്ഡം പഠിപ്പിക്കുന്നത്. അതായത് 'മോക്ഷപ്രാപ്തിക്കു ജ്ഞാനി'യാകണം ജ്ഞാനമത്രേ പ്രഥമലക്ഷ്യം-ജ്ഞാതാവ് തന്നെത്തന്നെ അറിയുക. ഏകജ്ഞാതാവായ ആത്മാവ് അഭിവ്യക്താവസ്ഥയിൽ സ്വയം അറിയാൻ ശ്രമിക്കുന്നു. കണ്ണാടി എത്രകണ്ട് സ്വച്ഛമോ അത്രകണ്ടു നന്നായിരിക്കും. അതിലെ പ്രതിച്ഛായ. മനുഷ്യനാണ് ഉത്തമമായ കണ്ണാടി. അവൻ

എത്രയ്ക്കു നിർമ്മലനോ അത്രയ്ക്കു വിശദമായി അവന് ഈശ്വരനെ പ്രതിബിംബിപ്പിക്കാം. മനുഷ്യൻ ഈശ്വരനുമായി വേർപെട്ടു സ്വശരീരവുമായി താദാത്മ്യപ്പെടുക എന്ന തെറ്റു ചെയ്യുന്നു. ഈ പ്രമാദം മായ കൊണ്ടത്രേ. മായ കേവലം വ്യാമോഹമല്ല. യഥാർത്ഥവസ്തുവിനെ ഉള്ള വണ്ണമല്ലാതെ മറ്റൊന്നായി കാണുന്നതാണെന്നു പറയാം. ശരീരവുമായുള്ള ഈ താദാത്മ്യഭാവം നമ്മെ അസമത്വബോധത്തിലേക്കും ആയത് അസൂയയിലേക്കും മാത്സര്യങ്ങളിലേക്കും നയിക്കുന്നു. അതിനാൽ ഈ അസമത്വബോധം നിലനിൽക്കുന്നിടത്തോളം കാലം നമുക്കു സൗഖ്യമില്ല. 'അജ്ഞാനവും അസമത്വ(ബോധ)വുമാണ്. സകലദുഃഖങ്ങൾക്കുമുള്ള രണ്ടു നിദാനങ്ങൾ എന്നാണ് ജ്ഞാനയോഗത്തിന്റെ മതം.

ലോകത്തിൽനിന്നു വേണ്ടത്ര ഇട്ടുതട്ടുകൾ കിട്ടുമ്പോൾ മനുഷ്യൻ മോക്ഷച്ഛായയിലേക്കുണരുന്നു. അപ്പോഴവൻ ഈ ലൗകികവാഴവിന്റെ പാഴ്ഭ്രമത്തിൽനിന്നു രക്ഷോപായം തേടി ജിജ്ഞാസുവാകയും തന്റെ യഥാർത്ഥസ്വരൂപം സാക്ഷാൽക്കരിച്ചു മുക്തനാവുകയും ചെയ്യുന്നു. അതിനുശേഷം അവൻ ലോകത്തെ സദാ ചുറ്റിക്കൊണ്ടിരിക്കുന്ന വലിയൊരു യന്ത്രത്തെപ്പോലെ കരുതുന്നു. അതിന്റെ ചക്രങ്ങളിൽ തന്റെ വിരൽ അകപ്പെടാതെ കഴിക്കാൻ കരുതിയിരിക്കുന്നു. മുക്തപുരുഷന്നു കർത്തവ്യങ്ങൾ നിലച്ചുപോകുന്നു. മോക്ഷം പ്രാപിച്ചവനെ നിർബ്ബന്ധിക്കുവാൻ ഏതു ശക്തിക്കു കഴിയും? നന്മ ചെയ്യുക അവന്റെ പ്രകൃതിയായതുകൊണ്ട് അവൻ നന്മ ചെയ്യുന്നു. അല്ലാതെ, വല്ല സാങ്കൽപ്പിക കർത്തവ്യവും നിർബന്ധിക്കുന്നതുകൊണ്ടല്ല. എന്നാൽ, ഇന്ദ്രിയബന്ധനങ്ങളിൽ കിടക്കുന്നവരെസ്സംബന്ധിച്ച് ഇതു ശരിയല്ല-താഴ്ന്ന പടിയിലുള്ള 'അഹ'ത്തെ അതിക്രമിച്ചവന്നേ സ്വാതന്ത്ര്യമുള്ളു. അവൻ സ്വാത്മാവിൽത്തന്നെ നിലകൊള്ളുന്നു. അവൻ ഒരു നിയമവും അനുസരിക്കുന്നില്ല. അവൻ സ്വതന്ത്രനും പൂർണ്ണനുമാണ്. അവൻ പഴയ അന്ധവിശ്വാസങ്ങളുടെ കെട്ടുകൾ അഴിച്ചിരിക്കുന്നു. സംസാരചക്രത്തിനു പുറത്തു കടന്നിരിക്കുന്നു. പ്രകൃതി നമ്മുടെ ദർപ്പണം മാത്രം. മനുഷ്യജീവികളുടെ പ്രവർത്തനശേഷിക്ക് അതിരുണ്ട്. തൃഷ്ണക്കതില്ല. അതിനാൽ, നാം സ്വപ്രയത്നത്തെ ഒഴിവാക്കി, മറ്റുള്ളവരുടെ പ്രവർത്തനശേഷികളെ ഉപയോഗിച്ച് അവരുടെ വേലയുടെ ഫലം കവർന്നെടുക്കുന്നു. നമുക്കു വേണ്ടി പണിയെടുക്കാൻ യന്ത്രങ്ങൾ കണ്ടുപിടിക്കുന്നതു മനുഷ്യശ്രേയസ്സിനെ ഒരിക്കലും വർദ്ധിപ്പിക്കില്ല. കാരണം തൃഷ്ണാതർപ്പണത്തിൽ നാം തൃഷ്ണയെ കണ്ടെത്തുന്നേ ഉള്ളു. അതേത്തുടർന്നു നമുക്കു പിന്നേയും പിന്നേയും അതു വേണമെന്ന് അറുതിയില്ലാതെ തോന്നുകയും ചെയ്യുന്നു. അപൂരിതങ്ങളായ തൃഷ്ണകളുമായി രമിച്ചിട്ട് നാം അവയെ തൃപ്തിപ്പെടുത്താനുള്ള പാഴ്വേലയ്ക്കു വീണ്ടും വീണ്ടും ജനിക്കുന്നു. 'മനുഷ്യശരീരം കിട്ടുന്നതിനുമുമ്പ് എൺപതുലക്ഷം ശരീരം നാം സ്വീകരിച്ചിട്ടുണ്ട്' എന്നാണ് ഹിന്ദുക്കൾ പറയുന്നത്. 'തൃഷ്ണയെ നശിപ്പിച്ച് അതിനെ ഒഴിവാക്കുക' എന്ന്. ജ്ഞാനയോഗം ഉപദേശിക്കുന്നു. വഴി ഇതേയുള്ളു.

കാര്യകാരണനിയമത്തെ തള്ളി ആത്മാവിനെ സാക്ഷാൽക്കരിക്കുക. സ്വാതന്ത്ര്യത്തിന്നേ ശരിയായ സദാചാരത്തെ ആവിഷ്കരിക്കാൻ കഴിയൂ. ഒരിക്കലും ഒടുങ്ങാത്ത ഒരു കാര്യ-കാരണശൃംഖലയേ ഉണ്ടായിരുന്നുള്ളുവെങ്കിൽ, 'നിർവ്വാണം', അസാദ്ധ്യമായേനേ. ഈ ശൃംഖലയിൽ ബദ്ധമായ പ്രാതിഭാസികാത്മാവിന്റെ കെടലാണത്. അതിലാണ് സ്വാതന്ത്ര്യം, ഈ നിമിത്തവൽക്കരണത്തെ (കാര്യകാരണശൃംഖലയെ) ഉല്ലംഘിക്കുന്നതിൽ, നമ്മുടെ യഥാർത്ഥസ്വരൂപം നന്മയുറ്റതാണ്. അതു സ്വതന്ത്രമാണ്, ഒരിക്കലും തെറ്റു ചെയ്യാൻ കഴിയാത്ത ശുദ്ധസത്ത്വം. നാം കണ്ണുകൊണ്ടും മനസ്സുകൊണ്ടും ഈശ്വരനെ ഗ്രഹിക്കുമ്പോൾ അവിടുത്തേയ്ക്കു പല പേരുകളും നൽകുന്നു. എന്നാൽ സത്ത ഒന്നേയുള്ളു. വൈവിധ്യങ്ങളെല്ലാം ആ ഒന്നിനെപ്പറ്റിയ നമ്മുടെ വ്യാഖ്യാനങ്ങളത്രേ. നാം മറ്റൊന്നാവുകയില്ല. നമ്മുടെ യഥാർത്ഥസ്വരൂപത്തെ വീണ്ടെടുക്കുകയാണ്. ദുഃഖത്തിനു ശ്രീബുദ്ധന്റെ സംക്ഷിപ്തനിർവ്വചനം-അതു അജ്ഞാനത്തിന്റെയും ജാതിയുടെയും (അസമത്വത്തിന്റെയും) സന്താനമാണെന്നുള്ളത്-വേദാന്തികളും സ്വീകരിച്ചിരിക്കുന്നു. കാരണം ഇതുവരെ ഉണ്ടായിട്ടുള്ളതിൽ ഉത്തമമായ നിർവ്വചനം അതുതന്നെ. ഈ അദ്വിതീയമഹാത്മാവിന്റെ അത്ഭുതാവഹമായ അന്തർദർശനശക്തിയെ അതുദാഹരിക്കുന്നു. അതിനാൽ, നമുക്കു ധീരതയും ആർജ്ജവവുമുള്ളവരാകാം-നിഷ്ഠയോടെ ഏതു വഴിക്കു പോയാലും നാം സ്വാതന്ത്ര്യത്തിൽ എത്താതെ വയ്യ.

ചങ്ങലയുടെ ഒരു കണ്ണി പിടികിട്ടിയാൽ ക്രമേണ ചങ്ങല മുഴുവൻ പിന്നാലെ വന്നേ തീരൂ. വൃക്ഷത്തിന്റെ ചുവടു നനച്ചാൽ വൃക്ഷത്തിനു മുഴുവൻ വെള്ളം കിട്ടും. ഓരോ ഇലയും നനയ്ക്കാൻ മിനക്കെടേണ്ട. മറ്റുവിധത്തിൽ പറഞ്ഞാൽ, ഈശ്വരനെ തേടുക. അവിടുത്തെ ലഭിക്കുന്നതോടെ എല്ലാം ലഭിക്കും. ദേവാലയങ്ങൾ, മതശാസനങ്ങൾ. അനുഷ്ഠാനങ്ങൾ ഇവയെല്ലാം മതമാകുന്ന തയ്യിനെ രക്ഷിക്കാനുള്ള വേലികൾമാത്രം. പിൽക്കാലത്ത് തായ്മരമായി വളരാൻ ഈ വേലിയെല്ലാം പൊളിച്ചുമാറ്റണം. അതുപോലെ നാനാമതസമ്പ്രദായങ്ങളും മതഗ്രന്ഥങ്ങളും വേദങ്ങളും ബൈബിളുകളും മറ്റും തയ്യിനു നിൽക്കാനുള്ള ചട്ടികളാണ്. എന്നാൽ അതു പിന്നീടു ചട്ടിക്കു പുറത്തു കടന്നു ലോകം നിറഞ്ഞു നിൽക്കേണ്ടതാണ്.

നാം ഇവിടെയെന്നപോലെ സൂര്യനിലും നക്ഷത്രങ്ങളിലും സന്നിഹിതരാണെന്ന ബോധം സമ്പാദിക്കണം. ചൈതന്യം സ്ഥലകാലാതീതമാണ്. കാണുന്ന ഓരോ കണ്ണും എന്റെ കണ്ണാണ്. ഈശ്വരനെ കീർത്തിക്കുന്ന ഓരോ വായും എന്റെ വായാണ്. ഓരോ പാപിയും ഞാൻതന്നെ. നമുക്കൊരിടത്തും പരിമിതിയില്ല. നാം ശരീരമല്ല, ഈ സമസ്തവിശ്വമത്രേ നമ്മുടെ ശരീരം. എല്ലാത്തിനെയും പ്രതിബിംബിക്കുന്ന ശുദ്ധസ്ഫടികമാണ് നാം. എന്നാൽ സ്ഫടികം സ്വയം എന്നും അഭേദമായിരിക്കുന്നു.

മാന്ത്രികദണ്ഡു ചുഴറ്റി ഇഷ്ടംപോലെ ഓരോരോ കാഴ്ചകൾ മുമ്പിൽ വരുത്തുന്ന മാന്ത്രികന്മാരാണ് നാം. എന്നാൽ മിഥ്യാദർശനങ്ങൾക്കു പിമ്പിൽ ചെന്ന് ആത്മാവിനെ അറിയണം. ഈ ലോകം കെറ്റിലിൽ കിടന്നു തിളയ്ക്കാൻ തുടങ്ങുന്ന വെള്ളംപോലെയാണ്.ആദ്യം ഒരു കുമിള, പിന്നെ മറ്റൊന്ന്. പിന്നേ അനേകം കുമിളകൾ. ഒടുവിൽ എല്ലാം കൂടി തിളച്ചു മറിഞ്ഞ് ആവിയായി പോയ്മറയുന്നു. തിളയുടെ ആരംഭത്തിലെ ഏതാനും കുമിളകൾപോലെയാണ് മഹാചാര്യന്മാർ. അങ്ങുമിങ്ങുമൊക്കെ ഒരോന്നുമാത്രം. ഒടുവിൽ ഓരോ ജീവിയും ഓരോ കുമിളയായി മാറി മോചനം നേടേണ്ടിയിരിക്കുന്നു. സൃഷ്ടിവ്യാപാരം എന്നും പുത്തനായി നടന്നുകൊണ്ടിരിക്കും. പുതിയ വെള്ളം കൊണ്ടു വന്നു പഴയ പ്രക്രിയ ആവർത്തിച്ചുകൊണ്ടിരിക്കും. ലോകം കണ്ടിട്ടുള്ളതിൽ ഏറ്റവും വലിയ രണ്ടു കുമിളകളാണ് ബുദ്ധനും ക്രിസ്തുവും. സ്വന്തമുക്തി നേടി മറ്റു ള്ളവരുടെ മോചനത്തിനു സഹായിച്ച മഹാത്മാക്കളാണവർ. രണ്ടുപേരും പൂർണ്ണരല്ലായിരുന്നു. എന്നാൽ അവരെ മതിക്കേണ്ടത് അവരിലെ നന്മ കളെ വെച്ചാണ്. ഒരിക്കലും ന്യൂനതകളെ വെച്ചല്ല, യേശുവിന്റെ കുറവ് അവിടുന്നു എല്ലായ്പ്പോഴും തന്റെതന്നെ ഉച്ചതമാദർശനത്തിനൊത്തു ജീവിക്കാഞ്ഞതിലും എല്ലാത്തിനും മേലെ സ്ത്രീക്കു പുരുഷനുതുല്യ മായ സ്ഥാനം നൽകാഞ്ഞതിലുമത്രേ. സ്ത്രീ അവിടേയക്കു എല്ലാ സേവ നങ്ങളും ചെയ്തെങ്കിലും ഒരു സ്ത്രീപോലും അപ്പോസ്തോലയാക്കപ്പെ ട്ടില്ല. ഇത് അവിടുന്ന് ഒരു സെമിറ്റിക് വർഗ്ഗജനായതുകൊണ്ടാണെന്നു തീർച്ച. മഹത്തായ ആര്യജനത-അവരിൽ മറ്റനേകം പേരുടെ കൂട്ട ത്തിൽ ബുദ്ധനും-സ്ത്രീകൾക്കു സർവ്വദാ പുരുഷതുല്യസ്ഥാനം നൽകി പ്പോന്നു. അവർ മതത്തിൽ സ്ത്രീപുരുഷവ്യത്യാസം ഗണിച്ചില്ല. വേദ ങ്ങളിലും ഉപനിഷത്തുകളിലും സ്ത്രീകൾ അത്യുന്നതമായ ആദ്ധ്യാത്മി കസത്യങ്ങളെ പഠിപ്പിച്ചിരുന്നു. അവർ പുരുഷന്മാരോടൊപ്പം മാനിക്കപ്പെ ടുകയും ചെയ്തിരുന്നു.

## VIII

സുഖവും ദുഃഖവും രണ്ടു ചങ്ങലകലാണ്- ഒന്നു സ്വർണ്ണം, മറ്റേത് ഇരുമ്പ്. ഇവ രണ്ടും നമ്മെ ബന്ധിക്കാനും നമ്മുടെ യഥാർത്ഥസ്വരൂപമ റിയുന്നതിൽനിന്നു നമ്മെ തടയാനും ഒരുപോലെ ശക്തങ്ങളാണ്. ആത്മാവ് സുഖവും ദുഃഖവും രണ്ടും അറിയുന്നില്ല. ഇവ കേവലം 'അവസ്ഥ'കളാ ണ്. അവസ്ഥകൾ എന്നും മാറിക്കൊണ്ടിരിക്കും. ആത്മസ്വരൂപമാകട്ടെ ഒരിക്കലും മാറ്റമില്ലാത്ത ശാന്തിയും ആനന്ദവുമത്രേ. അതു നാം നേടേ ണ്ടതില്ല. അതു നമ്മിൽത്തന്നെയുണ്ട്. നമ്മുടെ കണ്ണിലെ ചളി കഴുകിക്ക ളയുക. എന്നിട്ടു കാണുക. നാം സദാ ആത്മാവിൽത്തന്നെ നിലയുറ പ്പിച്ച ലോകത്തിലെ ദൃശ്യപരമ്പരകളെ ചിത്തവിക്ഷേപലേശം കൂടാതെ നോക്കിക്കാണണം. ലോകം ശിശുക്രീഡയത്രേ. അതിനു നമ്മെ അലോ

സരപ്പെടുത്താൻ കഴിയരുത്. മനസ്സു സ്തുതിയിൽ സന്തോഷിക്കുന്നുവെങ്കിൽ നിന്ദയിൽ സന്താപിക്കുകയും ചെയ്യും. ഇന്ദ്രിയജന്യങ്ങളായ സുഖങ്ങൾമാത്രമല്ല, മനോജന്യങ്ങളും ക്ഷണഭംഗുരങ്ങളാണ്. നിരപേക്ഷവും യഥാർത്ഥവുമായ ഏകസുഖം. ബാഹ്യമായ ഒന്നിനെയും ആശ്രയിക്കാത്തസുഖം. നമ്മിൽത്തന്നെ. 'ആത്മരതി'-അതിനെയത്രേ ലോകം മതമെന്നു പറയുന്നത്. നമ്മുടെ അന്തരാനന്ദം എത്രയേറെയോ അത്രയേറെയാണ് ആദ്ധ്യാത്മികതയും. സുഖാർത്ഥം നാം ലോകത്തെ ആശ്രയിക്കരുത്.

ചില മുക്കുവത്തികൾ ഒരു നാൾ സന്ധ്യക്കു ചന്തയിൽനിന്നു വീട്ടിലേക്കു മടങ്ങവേ, കൊടുങ്കാറ്റും മഴയും വന്നു. അവർ വഴിയരികിലുള്ള ഒരു ധനികന്റെ ഗൃഹത്തിൽ അഭയം തേടി. അയാൾ അവരെ ദയയോടെ സ്വീകരിച്ചു ഭക്ഷണം നൽകി. തന്റെ ഉദ്യാനമന്ദിരത്തിൽ കിടക്കാനയച്ചു. അവിടെ പൂച്ചെടികൾ നിരന്നു നിന്നിരുന്നു. അവയിലെ സുഗന്ധം അന്തരീക്ഷത്തിൽ നിറഞ്ഞുനിന്നു. സ്ത്രീകൾക്കു ഉറങ്ങാൻ കിടന്നിട്ടും ഉറക്കം വന്നില്ല. ഏതോ ഒന്നില്ലാഞ്ഞിട്ട് അവർക്കു ആ അന്തരീക്ഷം ഹിതമായില്ല. ഒടുവിൽ ഒരുത്തി എഴുന്നേറ്റുചെന്നു മീൻകുട്ടകൾ എടുത്തുകൊണ്ടുവന്ന് അവർ കിടന്നേടത്തുവെച്ചു. അങ്ങനെ നിത്യപരിചിതമായ മത്സ്യഗന്ധമേറ്റപ്പോൾ അവർക്കു വേഗത്തിൽ ഉറക്കം വന്നു.

ഈ ലോകം നമ്മുടെ സുഖാനുഭവത്തിനാശ്രയിക്കേണ്ടുന്ന മീൻകുട്ടയാകാതിരിക്കട്ടെ. ഇതു കേവലം താമസികമാണ് ത്രിഗുണങ്ങളിൽവെച്ച് ഏറ്റവും താഴത്തെ ഗുണത്തിനാൽ ബദ്ധം. ഇതിനേക്കാൾ ഉയർന്ന ഗുണമാണ് കർമ്മോന്മുഖമായ രാജസം. സർവ്വദാ 'ഞാൻ ഞാൻ' എന്നുരുവിടുന്ന അഹന്തശാലികളാണ് രാജസന്മാർ. ചിലപ്പോൾ അവർ സൽക്കർമ്മങ്ങളനുഷ്ഠിച്ച് അദ്ധ്യാത്മനിഷ്ഠരാകാറുണ്ട്. അന്തർമുഖപ്രകൃതികളാണ് സാത്ത്വികന്മാർ, ഏറ്റവും ഉയർന്ന പടിയിലുള്ളവർ. അവർ ആത്മാവിൽ മാത്രം രമിക്കുന്നു. ഈ മൂന്നു ഗുണങ്ങളും പല തോതിൽ എല്ലാ മനുഷ്യരിലുമുണ്ട്. ഓരോരോ സമയത്ത് ഓരോന്നു പ്രബലീഭവിക്കുന്നു. തമസ്സിനെ രജസ്സുകൊണ്ടു കീഴടക്കാനും അനന്തരം രണ്ടിനെയും സത്തത്ത്വത്തിൽ ആഴ്ത്താനും നാം യത്നിക്കണം.

സൃഷ്ടിയെന്നത് വസ്തുതകളെ നിർമ്മിക്കുകയല്ല, അതു സാമ്യാവസ്ഥ വീണ്ടെടുക്കാനുള്ള യത്നമാണ്-ഒരു തൊട്ടിയിലെ വെള്ളത്തിനടിയിൽ നിക്ഷേപിക്കപ്പെട്ട ക്ടേശപ്പെട്ടിയുടേതുപോലെ, ക്ടേശപ്പെട്ടി ഒറ്റയ്ക്കും കൂട്ടമായും വെള്ളത്തിന്റെ മുകൾപ്പരപ്പിലേക്കു കുതിക്കുന്നു. എല്ലാം മുകൾപ്പരപ്പിലെത്തി സാമ്യാവസ്ഥ പുനഃസ്ഥാപിക്കുന്നതോടെ ജീവിതം, അഥവാ ചലനം, എല്ലാം നിലയ്ക്കുന്നു. ഇതുപോലെയാണ് സൃഷ്ടിയുടെ സംഗതിയും. സാമ്യാവസ്ഥയിലെത്തിയാൽ എല്ലാ പരിവർത്തനവും നിലയ്ക്കും. ജീവിതമെന്നത് അവസാനിക്കുകയും ചെയ്യും. ജീവിതത്തിൽ തിന്മയും അവശ്യം വേണം. എന്തെന്നാൽ സാമ്യാവസ്ഥ

പുനർലബ്ധമാകുമ്പോൾ ലോകത്തിന്റെ പ്രവർത്തനം നിൽക്കാതെ തര മില്ല-കാരണം, ഏകരൂപത്വവും വിനാശവും ഒന്നുതന്നെ. ദുഃഖം കലരാത്ത സുഖമോ, തിന്മ കലരാത്ത നന്മയോ ഉണ്ടാവാൻ വയ്യ. എന്തെന്നാൽ ജീവി തമെന്നതു പൊയ്പോയ സാമ്യാവസ്ഥയാണ്. നമുക്കു വേണ്ടത് സ്വാത ന്ത്ര്യമാണ്, ജീവിതമോ സുഖമോ നന്മയോ അല്ല. സൃഷ്ടി നിത്യമാണ്. ആരംഭമോ അവസാനമോ ഇല്ലാതെ അനന്തമായ ഒരു തടാകത്തിൽ എന്നും നീങ്ങിക്കൊണ്ടിരിക്കുന്ന തരംഗം. തരംഗം ചെന്നെത്തിയിട്ടില്ലാത്ത അഗാധതകളുണ്ട്. ചിലേടത്തു നിശ്ചലത പുനഃസ്ഥാപിതമായിട്ടുണ്ട്. എന്നാൽ തരംഗം എക്കാലവും വിരാമമില്ലാതെ പുരോഗമിക്കുന്നു-സാ മ്യാവസ്ഥ വീണ്ടെടുക്കാനുള്ള യത്നം എന്നും നടന്നുവരുന്നു. ജീവി തവും മരണവും ഒരേ വസ്തുതയുടെ ഭിന്നനാമങ്ങളാണ്. ഒരേ നാണയ ത്തിന്റെ ഇരുവശങ്ങൾ. ഇവ രണ്ടും മായയാണ്. ഒരു വശത്തു ജീവി ക്കാനുള്ള ശ്രമവും ഒരു നിമിഷം കഴിഞ്ഞു മരണവും എന്ന അവ്യാ ഖ്യേയമായ അവസ്ഥ. ഇവയ്ക്കെല്ലാം അപ്പുറത്തത്രേ സത്യമായ ആത്മാ വ്. നാം സൃഷ്ടിയിൽ കടന്നുകൂടുന്നു. അപ്പോൾ മുതൽ സൃഷ്ടി നമുക്കു ജീവത്താകുന്നു. വസ്തുക്കൾ സ്വതവേ നിർജ്ജീവമാണ്. നാമാണ് അവ യ്ക്കു ജീവൻ നൽകുന്നത്. എന്നിട്ട് നാം മടയന്മാരെപ്പോലെ തിരിഞ്ഞു നിന്നു ഒന്നുകിൽ അവയെ ഭയപ്പെടുന്നു, അല്ലെങ്കിൽ ആസ്വദിക്കുന്നു. ലോകം സത്യമോ അസത്യമോ അല്ല. അതു സത്യത്തിന്റെ നിഴലാണ്.

'സങ്കൽപ്പം സത്യത്തിന്റെ പൊൻപൂശിയ നിഴലാണ്' എന്ന് കവി പറയുന്നു. സത്യമായ ആന്തരജഗത്ത് ബാഹ്യജഗത്തിനെക്കാൾ പല മടങ്ങു മഹത്ത്വമുള്ളതാണ്. ബാഹ്യജഗത്ത്, സത്യമായതിന്റെ നിഴൽ പ്രായമായ ഒരു പ്രസർജ്ജനമത്രേ. നാം കയർ കാണുമ്പോൾ സർപ്പത്തെ കാണുന്നില്ല. സർപ്പത്തെ കാണുമ്പോൾ കയറും കാണുന്നില്ല. രണ്ടും ഒരുമിച്ചു നിലനിൽക്കില്ല. അതിനാൽ നാം ഈ ലോകത്തെ കണ്ടിരിക്കെ, ആത്മാവിനെ അറിയില്ല. അതപ്പോൾ ബുദ്ധിപരമായ വെറും സങ്കൽപ്പം മാത്രം. ബ്രഹ്മസാക്ഷാൽക്കാരത്തിൽ വ്യക്തിപരമായ അഹന്തയും ലോക ബോധവുംമറഞ്ഞു പോകും. പ്രകാശത്തിനു ഇരുട്ടറിഞ്ഞുകൂടാ. കാരണം പ്രകാശത്തിൽ ഇരുട്ടിനു നിൽക്കാൻ വയ്യ. അതുകൊണ്ട് ബ്രഹ്മംമാത്ര മാണ് സർവ്വസ്വവും. നാം ഒരീശ്വരനെ അംഗീകരിക്കുമ്പോൾ, അതു യഥാർത്ഥത്തിൽ നമ്മുടെ ആത്മാവിനെത്തന്നെ പുറത്തെടുത്തുവെച്ച് ആരാധിക്കുകയാണ്. അതു എപ്പോഴും നമ്മുടെതന്നെ പരമാർത്ഥസത്ത യത്രേ. അതല്ലാതെ മറ്റ് ഈശ്വരനില്ലതാനും. മൃഗത്തിന്റേതു പ്രകൃതം അതേ പടിയിൽ നിൽക്കുക എന്നതാണ്. മനുഷ്യന്റേതു നന്മയെ തേടുകയും തിന്മയെ ഒഴിക്കുകയുമാണ്. ഈശ്വരൻ വല്ലതിനേയും തേടുകയോ വല്ല തിൽനിന്നു ഒഴിയുകയോ ചെയ്യുന്നില്ല എന്നും ആനന്ദമയനായി വർത്തി

ക്കുകമാത്രം ചെയ്യുന്നു. നാം ഈശ്വരന്മാരാവട്ടെ. നമ്മുടെ ഹൃദയത്തെ സമുദ്രത്തെപ്പോലെയാക്കിത്തീർക്കാം. ലോകത്തിലെ നിസ്സാരകാര്യങ്ങൾക്കെല്ലാം അപ്പുറം കടന്ന് അതിനെ ചിത്രത്തെ എന്നപോലെ നോക്കിക്കാണാൻ ശ്രമിക്കാം. അപ്പോൾ ലോകത്താൽ ഒരു തരത്തിലും ബാധിക്കപ്പെടാതെ അതിനെ ആസ്വദിക്കാൻ കഴിയും. ഈ ലോകത്തിൽ എന്തു ശ്രേയസ്സാണ് പ്രതീക്ഷിക്കാവുന്നത്? അവിടെ എന്തു കിട്ടാനിരിക്കുന്നു? അവിടെ നിന്നു കിട്ടാവുന്നതിൽവെച്ച് ഉത്തമമായതുപോലും, ചെളിവെള്ളം തടംകെട്ടിക്കിടക്കുന്നിടത്തു കളിക്കുന്ന കുട്ടികൾക്ക് കിട്ടിയ ഏതാനും പളങ്കുമണികൾപോലെയേ ഉള്ളു. അവർ ആ പളുങ്കുമണികൾ വീണ്ടും കളയും. അവയ്ക്കുവേണ്ടിയുള്ള തിരച്ചിൽ പുനരാരംഭിക്കേണ്ടിയും വരും. അനന്തശക്തിയാണ് മതവും ഈശ്വരനും. നാം മുക്തരെങ്കിലേ ആത്മാക്കളാവൂ. നാം മുക്തരെങ്കിലും അമൃതത്വമുള്ള ഈശ്വരനുണ്ട്. അവൻ സ്വതന്ത്രനെങ്കിൽമാത്രം.

അഹന്താനിർമ്മിതമായ ലോകത്തെ വെടിയുംവരെ നമുക്കു സ്വർഗ്ഗരാജ്യത്തു പ്രവേശിക്കാൻ സാധിക്കില്ല-ആർക്കുംമുമ്പു സാധിച്ചിട്ടില്ല. ആർക്കും ഇനി സാധിക്കയുമില്ല. ലോകത്തെ വെടിയുക എന്നുവെച്ചാൽ അഹന്തയെ നിശ്ശേഷം വിസ്മരിക്കയാണ്, അതിനെക്കുറിച്ചു ലേശവും ബോധവാനല്ലാതിരിക്കയാണ്, ശരീരത്തിൽ വസിക്കുന്നുവെങ്കിലും ശരീരത്താൽ ഭരിക്കപ്പെടാതിരിക്കയാണ്. ഈ തെമ്മാടി അഹന്തയെ മായ്ച്ചുകളയേണ്ടിയിരിക്കുന്നു. മനുഷ്യസമുദായത്തെ സഹായിക്കാനുള്ള കഴിവ് സ്വന്തം വ്യക്തിത്വത്തെ നിശ്ശേഷം പിൻവലിച്ചു ജീവിക്കുകയും സ്നേഹിക്കുകയും മാത്രം ചെയ്യുന്ന മൗനികൾക്കാണ്. അവർ 'ഞാനെ'ന്നോ 'എന്റേതെ'ന്നോ പറയുന്നില്ല. മറ്റുള്ളവരെ സഹായിക്കുവാൻ ഉപകരണമാകുന്നതിലാണ് അവർ ധന്യരാകുന്നത്. അവർ ഈശ്വരനുമായി പൂർണ്ണസാത്മ്യം പ്രാപിച്ചിരിക്കുന്നു. അവർ യാതൊന്നും അർത്ഥിക്കുന്നില്ല. തങ്ങൾ എന്തെങ്കിലും ചെയ്യുന്നു എന്ന ബോധവും അവർക്കില്ല. അവരാണ് ശരിയായ ജീവന്മുക്തർ, തികച്ചും സ്വാർത്ഥം വെടിഞ്ഞവർ, തങ്ങളുടെ ചെറുവ്യക്തിത്വത്തെ സമ്പൂർണ്ണം പറത്തിയവർ, ലൗകികമായ ഉൽക്കർഷേച്ഛ ലേശവുമില്ലാത്തവർ, വ്യക്തിത്വം നശിച്ചു തത്ത്വം മാത്രമായിത്തീർന്നവർ. നാം ക്ഷുദ്രാഹന്തയെ എത്രമാത്രം താഴ്ത്തുന്നുവോ അത്രമാത്രം ഈശ്വരൻ നമ്മിൽ പ്രവേശിക്കും. ക്ഷുദ്രാഹന്തയെ നമുക്കു നിർമ്മാർജ്ജനം ചെയ്യാം. ബൃഹത്തായ അഹന്തമാത്രം നമ്മിൽ ജീവിക്കട്ടെ. 'ഞാനെ'ന്ന ചിന്ത ഉണ്ടാകാത്തപ്പോഴത്രേ നമ്മുടെ ഉത്തമമായ കർമ്മവും നമ്മുടെ മഹത്തായ പ്രഭാവവും തൃഷ്ണാവിഹീനരാണ് മഹത്തായ ഫലങ്ങൾ ഉളവാക്കുന്നത്. മനുഷ്യർ നിങ്ങളെ ശകാരിക്കുമ്പോൾ അവരെ അനുഗ്രഹിക്കുക. മിഥ്യാഹന്തയെ ചവുട്ടിത്തേയ്ക്കാൻ സഹായിക്കുന്നതിനാൽ എന്തു നന്മയാണ് അവർ നമുക്കു ചെയ്യുന്നതെന്നാലോചിക്കുക. യഥാർത്ഥ ആത്മാവിനെ മുറുകെ പിടിക്കുക. നിർമ്മലവി

ചാരങ്ങൾമാത്രം വിചാരിക്കുക. എങ്കിൽ, ഒരു വെറും പ്രസംഗക്കാരെക്കാൾ കൂടുതൽ നേട്ടം നിങ്ങൾക്കുണ്ടാവും. ശക്തിനിർഭരമായ വാക്ക്, പവിത്രതയിൽനിന്നും മൗനത്തിൽനിന്നുമാണ് ഉത്ഭവിക്കുന്നത്.

## IX

ആവിഷ്കരണം അപഭ്രംശമാണ്. എന്തെന്നാൽ ഭാവത്തെ പ്രകാശിപ്പിക്കാവുന്നത് 'അക്ഷര(ശബ്ദ)ങ്ങളിലൂടെ മാത്രമാണ്-സെന്റ് പോൾ പറഞ്ഞതുപോലെ, 'അക്ഷരം (ഭാവത്തെ) കൊല്ലുന്നു'. അക്ഷരത്തിൽ ജീവനുണ്ടാവാൻ വയ്യ. അതു ഒരു പ്രതിച്ഛായമാത്രമാണ്. എന്നിരുന്നാലും തത്ത്വങ്ങളെ ജ്ഞാപനം ചെയ്യാൻ അവയെ ദ്രവ്യത്താൽ ആവരണം ചെയ്യണം. യഥാർത്ഥവസ്തുവിന്റെ ദർശനം ആവരണത്താൽ നഷ്ടപ്പെടുന്നു. ആവരണത്തെ പ്രതീകമായി കരുതുന്നതിനുപകരം സത്യവസ്തുവായി കരുതുകയും ചെയ്യുന്നു. ഇതു മിക്കവാറും സാർവ്വത്രികമായ ഒരു തെറ്റാണ്. മഹാന്മാരായ എല്ലാ ആചാര്യന്മാർക്കും ഈ ഭവിഷ്യത്തിനെപ്പറ്റി ബോധമുണ്ട്. അതിനെ തടയാൻ അവർ ശ്രമിക്കുകയും ചെയ്തിട്ടുണ്ട്. എന്നാൽ അദൃശ്യത്തെക്കാളേറെ ദൃശ്യങ്ങളെ ഉപാസിക്കുക എന്നതു മനുഷ്യസമുദായത്തിനു പൊതുവെയുള്ള ഒരു പ്രവണതയാണ്. അതുകൊണ്ടാണ് വ്യക്തിത്വത്തിനു പിന്നിലെ തത്ത്വത്തെ വീണ്ടും വീണ്ടും ചൂണ്ടിക്കാണിക്കാനും അതിന് അതാതു തത്ത്വത്തിനൊത്ത പുത്തനാവരണം നൽകാനും പ്രവാചകന്മാർ പുറകേ പുറകേ ലോകത്തുണ്ടായിട്ടുള്ളത്. സത്യം എന്നും അഭേദമായി നിലകൊള്ളുന്നു. എന്നാൽ അതിനു ഒരു 'രൂപം' നൽകിയേ പ്രദർശിപ്പിക്കാനാവൂ. അതിനാൽ കാലംതോറും ഓരോ പുതുരൂപം നൽകപ്പെടുന്നു-അതായത് മനുഷ്യസമുദായത്തിന്റെ പുരോഗതി കൈക്കൊള്ളാൻ സജ്ജമായിരിക്കുന്നതിനൊത്ത പുതുരൂപങ്ങൾ. നാം നാമരൂപങ്ങളിൽനിന്നു മുക്തരാകുമ്പോൾ, ഒരു ശരീരവിശേഷത്തിന്റെ-നല്ലതാകട്ടെ ചീത്തയാകട്ടെ. സ്ഥൂലമാകട്ടെ സൂക്ഷ്മമാകട്ടെ-ആവശ്യം നമുക്കില്ലാതാകുമ്പോൾ, മാത്രമേ നാം ബദ്ധമുക്തരാകൂ. 'നിത്യപുരോഗതി' നിത്യബന്ധനമാകും. നാം എല്ലാ ഭേദകൽപ്പനകൾക്കും അപ്പുറം കടന്നു നിത്യമായ അഭേദാവസ്ഥയെ പ്രാപിക്കേണ്ടിയിരിക്കുന്നു. ആത്മാവിലാണ് എല്ലാ വ്യക്തിത്വങ്ങളുടെയും ഏകീകരണം-അതു അവികാര്യവും അദ്വിതീയവുമത്രേ. അതു ജീവനല്ല. എങ്കിലും അതു ജീവരൂപത്തിൽ വാർക്കപ്പെടുന്നു. അതു ജീവിതത്തിനും മരണത്തിനും നന്മയ്ക്കും തിന്മയ്ക്കും അതീതമാണ്. അതു കേവലമായ ഏകത്വമത്രേ. നരകയാതനയിലൂടെയും സത്യത്തെ ധീരമായി തേടുക. നാമരൂപങ്ങൾ, ആപേക്ഷികസത്തകൾ, ഒരിക്കലും സ്വതന്ത്രങ്ങളാകാവതല്ല. 'ഞാൻ ഒരു രൂപമെന്നനിലയിൽ സ്വതന്ത്രമാണ്' എന്ന് ഒരു രൂപത്തിനും പറയാവതല്ല. രൂപാശയം പാടേ നശിക്കുംവരെ സ്വാതന്ത്ര്യം

സിദ്ധിക്കില്ല. നമ്മുടെ സ്വാതന്ത്ര്യം മറ്റുള്ളവർക്കു ഹാനി ചെയ്യാനെങ്കിൽ നാം സ്വതന്ത്രരല്ല. നാം മറ്റുള്ളവരെ പീഡിപ്പിക്കാൻ പാടില്ല. യഥാർത്ഥ വേദന ഒന്നേയുള്ളു. എന്നാൽ ആപേക്ഷികവേദനകൾ അനേകങ്ങളാണ്. സർവ്വജ്ഞാനത്തിന്റെ ഉറവിടം നാമോരോരുത്തനിലുമുണ്ട്-അത്യുന്നതനായ ദേവനിലെന്നപോലെ എറുമ്പിലും യഥാർത്ഥമതം ഒന്നുതന്നെ. കലഹങ്ങളെല്ലാം ബാഹ്യരൂപങ്ങളെയും പ്രതീകങ്ങളെയും 'ദൃഷ്ടാന്തങ്ങളെ'യും സംബന്ധിച്ചാണ്. 'സ്വർഗ്ഗീയയുഗം', അതു കണ്ടെത്തുന്നവർക്ക് ഇപ്പോൾത്തന്നെ ഉണ്ട്. നമുക്കു നാം നഷ്ടപ്പെട്ടിരിക്കുന്നു എന്നതാണ് സത്യം എന്നാൽ ലോകം നഷ്ടപ്പെട്ടിരിക്കുന്നു എന്നു നാം വാചിരിക്കുന്നു. 'മൂഢാ, കേൾക്കുന്നില്ലേ, സച്ചിദാനന്ദം സോഽഹം സോഽഹം എന്ന നിത്യസംഗീതം, നിന്റെ ഹൃദയത്തിൽത്തന്നെ രാപകൽ മുഴങ്ങിക്കൊണ്ടിരിക്കുന്നു.

ഒരു പ്രതിരൂപമില്ലാതെ ചിന്തിക്കാൻ ശ്രമിക്കുന്നത് അസാദ്ധ്യത്തെ സാദ്ധ്യമാക്കാനുള്ള ശ്രമമാണ്. ഓരോ ആശയത്തിനും രണ്ടംശമുണ്ട്-വിചാരവും വാക്കും. ഇവ രണ്ടും നമുക്കു വേണ്ടിയിരിക്കുന്നു. വിജ്ഞാനവാദികൾക്കോ ഭൗതികവാദികൾക്കോ ജഗത്തിനു സമാധാനം നൽകാൻ സാധിക്കില്ല. അതിലേക്ക്, വിചാരവും അതിന്റെ ആവിഷ്കരണവും രണ്ടും കൂടിയേ തീരൂ. നമ്മുടെ അറിവെല്ലാം യഥാർത്ഥവസ്തുവിന്റെ പ്രതിബിംബത്തെപ്പറ്റിയാണ്. നമുക്കു സ്വന്തം മുഖം കണ്ണാടിയിൽ പ്രതിബിംബിപ്പിച്ചിട്ടേ കാണാൻ കഴിയുകയുള്ളല്ലോ. അതുപോലെ ആർക്കും സ്വസ്വരൂപത്തെ, ബ്രഹ്മത്തെ, അറിയാൻ കഴിയില്ല. എന്നാൽ ഓരോരുത്തനും ആ ബ്രഹ്മമാണ്. പക്ഷേ അതിനെ അറിവിനു വിഷയമാക്കുവാൻ പ്രതിബിംബിപ്പിച്ചു കാണേണ്ടിയിരിക്കുന്നു. ഇങ്ങനേ അദൃഷ്ടമായ തത്ത്വത്തിന്റെ ദൃഷ്ടാന്തങ്ങളെ കാണലാണ് വിഗ്രഹോപാസനയെന്നു സാമാന്യേന പറഞ്ഞുവരുന്നതിലേക്കു നയിക്കുന്നത്. വിഗ്രഹങ്ങളുടെ വ്യാപ്തി സാധാരണ ധരിക്കാറുള്ളതിലും വളരെ കൂടുതലാണ്. കല്ലും തടിയും മുതൽ യേശു, ബുദ്ധൻ മുതലായ മഹാവ്യക്തികൾവരെ അതിലുൾപ്പെടുന്നു. ഒരു സഗുണേശ്വരനെ എതിർത്തുകൊണ്ട് ബുദ്ധൻ ഇടവിടാതെ പ്രചരണം നടത്തിയതിൻഫലമായിട്ടാണ് ഭാരതത്തിൽ വിഗ്രങ്ങൾ നടപ്പിലായത്. വേദങ്ങളിൽ അവ അറിയപ്പെട്ടിരുന്നില്ല. സ്രഷ്ടാവും ബ്രഹ്മാവും എന്ന നിലയിൽ സഗുണേശ്വരൻ ഇല്ലാതായപ്പോൾ അതിന്റെ പ്രത്യാഘാതം മഹാന്മാരായ ആചാര്യന്മാരുടെ വിഗ്രഹങ്ങളെ നിർമ്മിപ്പാനിടയാക്കി. ബുദ്ധൻ ആരാധനാവിഗ്രഹമായിത്തീർന്നു, അനേകലക്ഷം ജനങ്ങളാൽ ആരാധിക്കപ്പെടുകയും ചെയ്യുന്നു. വിപ്ലവാത്കമായ പരിഷ്കരണശ്രമങ്ങൾ എല്ലായ്പ്പോഴും ശരിയായ പരിഷ്കരണത്തെ വൈകിക്കുന്നു. ആരാധന മനുഷ്യഭാവത്തിൽ നിസർഗ്ഗസിദ്ധമാണ്. അത്യുന്നതമായ തത്ത്വ

ശാസ്ത്രത്തിന്നേ കേവലം അമൂർത്തമായ ആശയങ്ങൾ കൈകാര്യം ചെയ്യാനാവൂ. അതിനാൽ മനുഷ്യൻ എപ്പോഴും അവന്റെ ഈശ്വരനെ ആരാധനാർത്ഥം വ്യക്തിഗതനാക്കും. പ്രതീകത്തെ -അത് ഏതുതരവുമാകട്ടെ -അതായും അതിനുവേണ്ടിയും ആരാധിക്കാതെ, അതിന്റെ പിന്നിലുള്ള ഈശ്വരതത്ത്വത്തിന്റെ പ്രതീകമാണെന്ന ബോധത്തോടെ ആരാധിക്കുന്നിടത്തോളംകാലം ഇതുവളരെ നല്ലതുതന്നെ. എല്ലാത്തിനും മേലെ 'പുസ്തകങ്ങളിൽ അങ്ങനെയുണ്ട്' എന്ന അന്ധവിശ്വാസത്തിൽ നിന്നു നാം മുക്തരാകണം. ഭൗതികശാസ്ത്രം, മതം, തത്ത്വശാസ്ത്രം ഇത്യാദി സകലതിനേയും വല്ല പുസ്തകത്തിലേയും ഉള്ളടക്കവുമായി പൊരുത്തപ്പെടുത്താനുള്ള ശ്രമം നിഷ്ഠുരമായ ദുശ്ശാസനംതന്നെ. പുസ്തകാരാധനയത്രേ അധമതമമായ വിഗ്രഹാരാധന. ഒരു കാട്ടിൽ സ്വതന്ത്രനും അഭിമാനിയുമായ ഒരു കലമാനുണ്ടായിരുന്നു. അവൻ തന്റെ മകനായ കുട്ടിമാനോടു വമ്പു ഭാവിച്ചുകൊണ്ടു പറഞ്ഞു: 'ഇതാ നോക്ക്, എന്റെ ഈ കടുത്ത കൊമ്പുണ്ടല്ലോ, ഇതുകൊണ്ട് ഒറ്റക്കുത്തിന് ഒരു മനുഷ്യനെ കൊല്ലാൻ എനിക്കു കഴിയും. ഒരു കലമാനായി ജീവിക്കുകയെന്നത് ഒരു ഭാഗ്യവിശേഷംതന്നെ'. അടുത്തനിമിഷത്തിൽ അകലെനിന്നു ഒരു നായാട്ടുകാരന്റെ കൊമ്പുവിളികേൾക്കായി, ഉടനെ കലമാൻ ഓട്ടം പിടിച്ചു. ആശ്ചര്യപ്പെട്ടുകൊണ്ട് കുട്ടിമാനും പിന്നാലെ ഓടി. ഇരുവരും ഒരു സുരക്ഷിതസ്ഥാനത്തെത്തിയപ്പോൾ കുട്ടിമാൻ ചോദിച്ചു: 'അച്ഛാ, അച്ഛൻ അത്ര ബലവാനും ധീരനുമായിരിക്കെ എന്തുകൊണ്ടാണ്, മനുഷ്യന്റെ മുമ്പിൽനിന്ന് ഓടുന്നത്? കലമാൻ പറഞ്ഞു: 'എന്റെ കുഞ്ഞേ, എനിക്കറിയാം. ഞാൻ ബലവാനും ധീരനുമാണെന്ന്. എന്നാൽ ആ കൊമ്പിന്റെ ശബ്ദം കേൾക്കുമ്പോൾ, എന്തോ ഒന്ന് എന്നിൽ ആവേശിക്കുന്നു. അത് ഞാനിച്ഛിച്ചാലും ഇല്ലെങ്കിലും എന്നെ ഓട്ടം പിടിപ്പിക്കുന്നു. ഇതുപോലെയാണ് നമ്മുടെ സ്ഥിതിയും. പുസ്തകങ്ങളിൽ എഴുതിവെച്ച നിയമങ്ങളുടെ കൊമ്പുവിളി നാം കേൾക്കുന്നു. ഉറച്ചുപോയ ശീലവും അന്ധവിശ്വാസവും നമ്മെ പിടികൂടി നാമറിയുംമുമ്പേ നമ്മെ കുറുകെക്കെട്ടി സ്വാതന്ത്ര്യമെന്ന നമ്മുടെ യഥാർത്ഥസ്വരൂപത്തെ വിസ്മരിപ്പിക്കുന്നു.

ജ്ഞാനം നിത്യമാണ്. ഒരു ആദ്ധ്യാത്മികസത്യം കണ്ടുപിടിക്കുന്നവനെ നാം ഋഷി എന്നു പറയുന്നു. അയാൾ ലോകത്തിനു നൽകുന്നതു വേദങ്ങളാകുന്നു. വേദാവിഷ്കരണവും (Revealed knowledge) നിത്യസാദ്ധ്യമത്രേ. അതിനാൽ നാം അതിനെ ഒടുക്കത്തേതായി ഉറപ്പിച്ച് അന്ധമായി പിന്തുടരാൻ പാടില്ല. ആ വേദാവിഷ്കരണത്തിനു തക്ക യോഗ്യത സമ്പാദിച്ച ഏവനിലും അതു വന്നു ചേരാം. തികവുറ്റ പവിത്രതയാണ് ഏറ്റവും അനുപേക്ഷണീയം. എന്തെന്നാൽ ഹൃദയശുദ്ധിയുള്ളവരേ ഈശ്വരനെ കാണൂ. മനുഷ്യനാണ് ജീവികളിൽവെച്ച് ഏറ്റവും ശ്രേഷ്ഠൻ. ഈ ലോകമാണ് ലോകത്തിൽവെച്ച് ഏറ്റവം മാഹാത്മ്യമുള്ളത്. കാരണം

ഇവിടെവെച്ച് മനുഷ്യന് സ്വാതന്ത്ര്യം നേടാം. ഈശ്വരനെപ്പറ്റി നമുക്കു ണ്ടാവുന്ന അത്യുന്നതസങ്കൽപ്പം മാനുഷികമാണ്. ഈശ്വരന്നു നാമാരോ പിക്കുന്ന ഓരോ ധർമ്മവും മനുഷ്യന്നുമുള്ളതാണ്. കുറഞ്ഞ അളവിലാ യിരിക്കുമെന്നുമാത്രം. അതിലും ഉയർന്നുചെന്നു നമുക്ക് ഈ ഈശ്വര സങ്കൽപ്പത്തിനു പുറത്തു കടക്കണമെങ്കിൽ, നാം ശരീരത്തെ അതിക്ര മിക്കണം. മനസ്സിനേയും മനഃകൽപ്പനകളേയും കടന്നുചെന്ന് ഈ ലോക ത്തെ പാടേ മറയത്തു തള്ളണം. കേവലവസ്തുവായി ഉയർന്നാൽപ്പിന്നെ നാം ലോകത്തിലല്ല. പിന്നെ വിഷയമില്ല. എല്ലാം വിഷയിമാത്രം. നമുക്ക റിയാവുന്ന ഏകലോകത്തിന്റെ ഉച്ചകോടിയാണ് മനുഷ്യൻ. സമത്വം, പരി പൂർണ്ണത പ്രാപിച്ചവരെ 'ഈശ്വരനിൽ വാഴുന്നവർ'എന്നു പറയുന്നു. എല്ലാത്തരം വിദ്വേഷവും 'ആത്മാവിനെ ആത്മാവിനാൽ ഹനിക്കുക 'യാണ്. അതുകൊണ്ട്, പ്രേമമാണ് ജീവിതനിയമം. ഈ അവസ്ഥയിലേ ക്കുയരുക എന്നുവെച്ചാൽ പൂർണ്ണത്വം പ്രാപിക്കയാണ്. എന്നാൽ നാം കൂടുതൽ പൂർണ്ണരായിവരുംതോറും നമ്മുടെ കർമ്മാഭിമുഖ്യം കുറഞ്ഞു വരും. ഈ ലോകമത്രയും കേവലം ശിശുക്രീഡയാണെന്ന് സാത്ത്വിക ന്മാർ മനസ്സിലാക്കിയിരിക്കുന്നു. അതിനാൽ അവർ അതിനെപ്പറ്റി ചിന്തിച്ചു ക്ലേശിക്കുന്നില്ല. രണ്ടു നായ്ക്കുട്ടികൾ തമ്മിൽ കളിച്ചുപോരാടി അന്യോ ന്യം കടിയേൽക്കുമ്പോൾ നാം ഉൽക്കണ്ഠപ്പെടുന്നില്ല. അതൊരു ഗൗര വമുള്ള കാര്യമല്ലെന്നു നമുക്കറിയാം. പരിപൂർണ്ണത പ്രാപിച്ചവന് ഈ ലോകം മായയാണെന്നറിയാം. ജീവിതത്തെ 'സംസാര'മെന്നു പറയുന്നു. നമ്മുടെമേൽ പ്രവർത്തിക്കുന്ന അന്യോന്യവിരുദ്ധശക്തികളുടെ ഫല മാണീ ജീവിതം. 'സ്വാതന്ത്ര്യത്തിന്റെ ശബ്ദം ഒരു വ്യാമോഹമാണ്'എന്ന് ഭൗതികവാദം പറയുന്നു. 'ബന്ധനത്തെപ്പറ്റിയുള്ള ശബ്ദം ഒരു സ്വപ്നം മാത്രമാണ്' എന്ന് വിജ്ഞാനവാദം പറയുന്നു. വേദാന്തം പറയുന്നതോ, 'നാം ഒരേ സമയത്തു സ്വതന്ത്രരുമാണ്, അസ്വതന്ത്രരുമാണ്' എന്നത്രേ. അതിന്റെ അർത്ഥം നാം ലൗകികമേഖലയിൽ സ്വതന്ത്രരല്ലെന്നും ആത്മ മണ്ഡലത്തിലാകട്ടെ എക്കാലവും സ്വതന്ത്രരാണെന്നുമാണ് ആത്മാവ് ബന്ധമോക്ഷങ്ങൾ രണ്ടിനും അതീതമാണ്.നാം ബ്രഹ്മം. നാം ഇന്ദ്രീയതീ തമായ നിത്യജ്ഞാനം നാം കേവലാനന്ദം.

## 33

## ഹംസഃ സോഽഹം

(1900-ാമാണ്ട് മാർച്ച് 20-നു സാൻഫ്രാൻസിസ്കോവിൽ ചെയ്ത ഒരു പ്രസംഗത്തിന്റെ കുറിപ്പുകൾ)

ഇന്നത്തെ പ്രസംഗവിഷയം 'മനുഷ്യ'നാണ്-അതായത് മനുഷ്യനെ പ്രകൃതിയിൽനിന്നു വേർതിരിച്ചുള്ള നിരീക്ഷണം. വളരെക്കാലത്തേയ്ക്കു

പ്രകൃതി എന്ന പദം ബാഹ്യപ്രതിഭാസങ്ങളെ കുറിക്കാനാണ് ഉപയോഗിച്ചിരുന്നത്. ഈ ബാഹ്യപ്രതിഭാസങ്ങൾക്കു ചിട്ടയും ക്രമവുമുണ്ടെന്നു കാണപ്പെട്ടു. അവ മിക്കവാറും ഒരേ രീതിയിൽ ആവർത്തിച്ചു. ഒരിക്കൽ സംഭവിച്ചതു വീണ്ടും സംഭവിച്ചു. ഒന്നും ഒരിക്കൽമാത്രമായി സംഭവിക്കുന്നില്ല. ഇതിൽനിന്നു പ്രകൃതിയുടെ നടപടി ഏകരൂപമാണെന്ന നിഗമനത്തിൽ മനുഷ്യൻ എത്തിച്ചേർന്നു. ഈ ഐകരൂപ്യം പ്രകൃതിയെന്ന ആശയവുമായി സംബദ്ധമത്രേ. അതുകൂടാതെ പ്രകൃതിപ്രതിഭാസങ്ങളെ മനസ്സിലാക്കാനാവില്ല. നിയമമെന്നു നാം പറയുന്നതിന്റെ അടിസ്ഥാനം ഈ ഐകരൂപ്യമത്രേ.

ക്രമേണ പ്രകൃതിപദവും ഐകരൂപ്യാശയവും ആന്തരപ്രതിഭാസങ്ങളെ, ജീവിതത്തെയും മനസ്സിനെയും കുറിക്കാനും ഉപയോഗിച്ചു തുടങ്ങി. പൃഥഗ്ഭാവമുള്ളതു മുഴുവൻ പ്രകൃതിയാണ്. ചെടിയുടെ ഗുണവും ജന്തുവിന്റെ ഗുണവും മനുഷ്യന്റെ ഗുണവും പ്രകൃതിയാണ്. മനുഷ്യന്റെ ജീവിതം ക്ലിപ്തരീതികളെ അനുസരിക്കുന്നു. അവന്റെ മനസ്സും അതുപോലെതന്നെ. വിചാരങ്ങൾ ഒരു മുറയുമില്ലാതങ്ങനെ ഉത്ഭവിക്കുകയല്ല. അവയുടെ ഉത്ഭവത്തിനും നിലനിൽപ്പിനും തിരോഭാവത്തിനും ഒരു നിയതരീതിയുണ്ട്. മറ്റുവിധത്തിൽ പറഞ്ഞാൽ, ബാഹ്യപ്രതിഭാസങ്ങൾ നിയമബദ്ധമായിരിക്കുംപോലെ ആന്തരപ്രതിഭാസങ്ങളും, അതായത് മനുഷ്യന്റെ ജീവിതവും മനസ്സും നിയമബദ്ധമാണ്.

മനുഷ്യന്റെ മനസ്സും ജീവിതവും നിയമബദ്ധമാണെന്ന വസ്തുത ആലോചിക്കുമ്പോൾ, സ്വതന്ത്രേച്ഛയോ സ്വതന്ത്രജീവിതമോ ഉണ്ടാവാൻ വയ്യെന്നു വ്യക്തം. ജന്തുപ്രകൃതി മുഴുവനും നിയമബദ്ധമാണെന്നു നമുക്കറിയാം-മൃഗം വല്ലപ്പോഴും സ്വതന്ത്രേച്ഛ പ്രയോഗിക്കുന്നതായി തോന്നുന്നില്ല. മനുഷ്യനെസ്സംബന്ധിച്ചും അതാണ് പരമാർത്ഥം. മനുഷ്യപ്രകൃതിയും നിയമബദ്ധമത്രേ. മനുഷ്യമനോവ്യാപാരങ്ങളെ നിയന്ത്രിക്കുന്ന നിയമത്തെ കർമ്മനിയമമെന്നു പറയുന്നു.

ശൂന്യത്തിൽനിന്നു വല്ലതും ഉൽപ്പാദിപ്പിക്കപ്പെടുന്നതായി ഇതേവരെ ആരും കണ്ടിട്ടില്ല. അതിനാൽ, മനസ്സിൽ വല്ലതും ഉത്ഭവിക്കുന്നെങ്കിൽ, അതും വല്ലതിൽനിന്നും ഉണ്ടാകുന്നതാകണം. സ്വതന്ത്രേച്ഛയെന്നു പറയുമ്പോൾ, ഇച്ഛയ്ക്കു മറ്റൊന്നു കാരണമായിട്ടില്ലെന്നാണല്ലോ നമ്മുടെ വിവക്ഷ. അതു ശരിയാകാൻ വയ്യ-ഇച്ഛ സനിമിത്തമാണ്. അതു സനിമിത്തമാകയാൽ സ്വതന്ത്രമാകാൻ വയ്യ. എന്നുവെച്ചാൽ നിയമബദ്ധമാകണം. ഞാൻ നിങ്ങളോടു സംസാരിക്കാനിച്ഛിക്കുന്നതും നിങ്ങൾ അതു കേൾക്കാനിച്ഛിക്കുന്നതും നിയമവിധേയമായിട്ടാണ്. ഞാൻ ചെയ്യുന്നതും വിചാരിക്കുന്നതും എന്റെ നടപടിയുടേയും പെരുമാറ്റത്തിന്റേയും ഓരോ അംശവും എന്റെ ഓരോ ചലനവും, എല്ലാം സനിമിത്തമാണ്, സ്വതന്ത്രമല്ല. നമ്മുടെ ജീവിതമനസ്സുകളുടെ ഈ നിയമനം, ഇതത്രേ കർമ്മനിയമം.

ഇത്തരമൊരു സിദ്ധാന്തം മുൻകാലങ്ങളിലെങ്ങാനും ഒരു പാശ്ചാത്യ ജനസമുദായത്തിനിടയിൽ അവതരിപ്പിച്ചിരുന്നെങ്കിൽ അതു വലിയൊരു കോളിളക്കം സൃഷ്ടിച്ചേനെ. തന്റെ മനസ്സു നിയമബദ്ധമാണെന്നു വിചാരിക്കുവാൻ പാശ്ചാത്യമനുഷ്യന്നിഷ്ടമില്ല. എന്നാൽ ഭാരതത്തിലെ അതിപുരാതനമായ തത്ത്വശാസ്ത്രസംഹിത അതവിടെ പ്രഖ്യാപനം ചെയ്തതോടെ ജനങ്ങളാൽ സ്വീകരിക്കപ്പെട്ടു. മനസ്സിന്റെ സ്വാതന്ത്ര്യം എന്നൊന്നില്ല. അതുണ്ടാകാൻ വയ്യ. ഈ സിദ്ധാന്താവിഷ്കരണം ഭാരതീയ മനസ്സിനെ വിക്ഷോഭിപ്പിക്കാത്തതെന്തുകൊണ്ട്? ഭാരതീയർ അതു പ്രശാന്തചിത്തരായി സ്വീകരിച്ചു. അതാണ് ഭാരതീയചിന്താവൈശിഷ്ട്യം–ഇക്കാര്യത്തിൽ അതു ലോകത്തിലെ മറ്റെവിടത്തെ ചിന്തയിൽനിന്നും വ്യത്യസ്തമാണ്.

ബാഹ്യപ്രകൃതിയും ആന്തരപ്രകൃതിയും രണ്ടു ഭിന്നലോകങ്ങളല്ല. അവ യഥാർത്ഥത്തിൽ ഒന്നുതന്നെ. എല്ലാത്തരം പ്രതിഭാസങ്ങളുടെയും ആകെത്തുകയാണ് പ്രകൃതി, പ്രകൃതിയെന്നാൽ ഉള്ളതുമുഴുവൻ. ചലനമുള്ളതു മുഴുവൻ, എന്നർത്ഥം. ദ്രവ്യവും മനസ്സും തമ്മിൽ വലിയ വ്യത്യാസം നാം കൽപ്പിക്കുന്നു. മനസ്സ് ദ്രവ്യത്തിൽനിന്നു പാടേ ഭിന്നമാണെന്നു നാം വിചാരിക്കുന്നു. വാസ്തവത്തിൽ അവ രണ്ടും ഒരേ ഉപാദാനമത്രേ. അതിന്റെ ഒരർദ്ധം മറ്റേ അർദ്ധത്തിന്മേൽ നിരന്തരം പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. ദ്രവ്യം നാനാതരം ഇന്ദ്രിയസംവേദനങ്ങളുടെ രൂപത്തിൽ മനസ്സിന്റെ മേൽ സമർദ്ദം നടത്തിപ്പോരുന്നു. ഈ സംവേദനങ്ങൾ ശക്തിയുടെ വകഭേദങ്ങളല്ലാതെ മറ്റൊന്നുമല്ല. പുറത്തുനിന്നു വരുന്ന ശക്തി അകത്തെ ശക്തിയെ തട്ടിയുണർത്തുന്നു. ബാഹ്യശക്തിയെ അനുവർത്തിക്കാനോ ഒഴിയുവാനോ ഉള്ള ഇച്ഛാപ്രകടനത്തിന്റെ ഫലമായി ആന്തരശക്തി വിചാരരൂപത്തിൽ പരിണമിക്കുന്നു.

ദ്രവ്യവും മനസ്സും യഥാർത്ഥത്തിൽ ശക്തികളല്ലാതെ മറ്റൊന്നുമല്ല, അപഗ്രഥനത്തെ വേണ്ടത്ര മുന്നോട്ടു കൊണ്ടുപോകാമെങ്കിൽ, മൗലികമായി അവ ഒന്നാണെന്നു കാണാം. ബാഹ്യശക്തിക്കു ആന്തരശക്തിയെ എങ്ങനെയോ ഉണർത്താൻ കഴിയുന്നുണ്ടെന്നതുതന്നെ അവ തമ്മിൽ എവിടെയോ ചേരുന്നുവെന്നു കാണിക്കുന്നു. അവയ്ക്കു പൊതുവിൽ നൈരന്തര്യമുണ്ടാകണം. അതിനാൽ അടിസ്ഥാനപരമായി രണ്ടും ഒരേ ശക്തിയായിരിക്കയും വേണം. നിങ്ങൾ വസ്തുക്കളുടെ മൂലത്തിലേക്ക് ചെല്ലുമ്പോൾ, അവ ലഘുവും സാധാരണവുമായിത്തീരുന്നു. ഒരേ ശക്തി ഒരു രൂപത്തിൽ ദ്രവ്യമായും മറ്റൊരു രൂപത്തിൽ മനസ്സായും പ്രത്യക്ഷപ്പെടുന്നതുകൊണ്ട് അവ വെവ്വേറെ വസ്തുക്കളാണെന്നു വിചാരിക്കാൻ ന്യായമില്ല. മനസ്സു ദ്രവ്യമായും ദ്രവ്യം മനസ്സായും മാറുന്നു. ചിന്താശക്തി സിരാശക്തിയായും പേശിശക്തിയായും മാറുന്നു. മറിച്ച് സിരാശക്തിയും പേശീശക്തിയും ചിന്താശക്തിയായും തീരുന്നു. ഈ ശക്തിയെല്ലാം ദ്രവ്യമായോ മനസ്സായോ പ്രകടമായാലും പ്രകൃതിയത്രേ.

സ്ഥൂലതരമായ ദ്രവ്യവും സൂക്ഷ്മതരമായ മനസ്സും തമ്മിലുള്ള വ്യത്യാസം താരതമ്യംമാത്രം. അതിനാൽ, ഈ പ്രപഞ്ചത്തെയാകെ ഒന്നുകിൽ മനസ്സെന്നോ അല്ലെങ്കിൽ ദ്രവ്യമെന്നോ വിളിക്കാം. ഏതു വിളിച്ചാലും കുഴപ്പമില്ല. സൂക്ഷ്മീകരിച്ച ദ്രവ്യമെന്ന് മനസ്സിനെപ്പറ്റിയും സ്ഥൂലീകരിച്ച മനസ്സെന്നു ദ്രവ്യത്തെപ്പറ്റിയും പറയാം-ഏതിനെ ഏതു പേരിൽ വിളിക്കുന്നു എന്നുള്ളത് സാരമായ ഒരു വ്യത്യാസവും ഉളവാക്കുന്നില്ല. ഭൗതികതയും ആദ്ധ്യാത്മികതയും തമ്മിലുള്ള സംഘട്ടനത്തിൽനിന്നുളവാകുന്ന ശല്യങ്ങൾക്കെല്ലാം നിദാനം തെറ്റായ ചിന്തയാണ്. യഥാർത്ഥത്തിൽ അവ തമ്മിൽ വ്യത്യാസമില്ല. ഞാനും ഏറ്റവും ഹീനനായ സൂകരമൃഗവും തമ്മിൽ താരതമ്യമേ ഉള്ളു-സൂകരത്തിൽ ചൈതന്യം എന്നിലോളം അഭിവ്യക്തമായിട്ടില്ലെന്നു വ്യത്യാസം. ചിലപ്പോൾ ഞാനതിനെക്കാൾ മോശവും അതു എന്നെക്കാൾ മെച്ചവുമാകാം.

ആദ്യമുണ്ടായതു മനസ്സോ ദ്രവ്യമോ എന്ന വാദപ്രതിവാദം നിഷ്പ്രയോജനമാണ്. മനസ്സാണോ ആദ്യം-അതിൽനിന്നു ദ്രവ്യം ഉത്ഭവിച്ചതാണോ? അതോ ദ്രവ്യമാണോ ആദ്യമുണ്ടായത്-അതിൽനിന്നു മനസ്സുത്ഭവിച്ചതാണോ? തത്ത്വശാസ്ത്രപരമായ ഒട്ടധികം വാദപ്രതിവാദങ്ങൾ ഈ വ്യർത്ഥപ്രശ്നങ്ങളിൽനിന്നുദ്ഭവിക്കുന്നതാണ്. മുട്ടയോ കോഴിയോ ആദ്യമുണ്ടായത് എന്നു ചോദിക്കുംപോലെയാണിത്. രണ്ടും ആദ്യമാണ്, രണ്ടും ഒടുവിലുമാണ്-മനസ്സും ദ്രവ്യവും ദ്രവ്യമാണ് ആദ്യമെന്നും ദ്രവ്യം മേൽക്കുമേൽ സൂക്ഷ്മീഭവിച്ച് ഒടുവിൽ മനസ്സാകുന്നുവെന്നു ഞാൻ പറഞ്ഞാൽ ദ്രവ്യത്തിനുമുമ്പു മനസ്സുണ്ടായിരുന്നിരിക്കണമെന്ന് എനിക്കു സമ്മതിക്കേണ്ടിവരുന്നു. അല്ലെങ്കിൽ ദ്രവ്യം എവിടെനിന്നുണ്ടായി? മനസ്സിനുമുമ്പേ ദ്രവ്യവും ദ്രവ്യത്തിനുമുമ്പേ മനസ്സുമുണ്ട്. ഇതു തികച്ചും കോഴിയോ മുട്ടയോ ആദ്യം എന്ന പ്രശ്നംതന്നെ.

സമസ്തപ്രകൃതിയും നിമിത്തനിയമബദ്ധമായിരിക്കുന്നു. ദേശകാലങ്ങളിൽ വർത്തിക്കയും ചെയ്യുന്നു, ദേശത്തിനു വെളിയിൽ ഒന്നും നമുക്കു കാണാൻ വയ്യ. എങ്കിലും നാം ദേശത്തെ അറിയുന്നില്ല. കാലത്തിനുവെളിയിൽ ഒരനുഭൂതിയും നമുക്കു സാദ്ധ്യമല്ല. എങ്കിലും നാം കാലത്തെ അറിയുന്നില്ല. സനിമിത്തഭാഷയിലല്ലാതെ ഒന്നിനേയും നമുക്കു മനസ്സിലാക്കാൻ വയ്യ. എങ്കിലും സനിമിത്തത എന്തെന്ന് നമുക്കറിഞ്ഞുകൂടാ. ഈ മൂന്നും-ദേശവും കാലവും നിമിത്തവും-എല്ലാ പ്രതിഭാസങ്ങളിലുമുണ്ട്, എന്നാൽ, അവ പ്രതിഭാസങ്ങളല്ല. ഏതൊന്നും നമുക്കു ഗ്രഹിക്കാറാകണമെങ്കിൽ ഈ ദേശകാലനിമിത്തങ്ങളാകുന്ന മൂശകളുടെ രൂപത്തിൽ-എന്നു പറയട്ടെ-വാർത്തെടുക്കപ്പെടണം-സത്തയോടു ദേശകാലനിമിത്തങ്ങൾ കൂടിച്ചേർന്നതാണ് ദ്രവ്യം. മനസ്സും സത്തയോടു ദേശകാലനിമിത്തങ്ങൾകൂടിച്ചേർന്നതാണ്.

ഇതു മറ്റൊരുവിധത്തിലും പ്രതിപാദിക്കാം. ഏതൊന്നും ആ വസ്തുവും നാമരൂപങ്ങളും ചേർന്നതാണ് നാമരൂപങ്ങൾ വന്നുംപോയുമിരിക്കുന്നു. വസ്തുവോ എന്നും അഭേദമായി വർത്തിക്കുന്നു. ഈ ജലപാത്രം വസ്തുവും നാമരൂപങ്ങളും ചേർന്നുണ്ടായതാണ്. അതുടഞ്ഞാൽ പിന്നെ നിങ്ങൾ അതിനെ ജലപാത്രമെന്നു വിളിക്കില്ല. ജലപാത്രത്തിന്റെ രൂപവും മേലാൽ കാണാനില്ല. അതിന്റെ നാമരൂപങ്ങൾ പോയി. വസ്തു ശേഷിക്കുന്നു. വസ്തുവിലെ ഭേദങ്ങളെല്ലാം നാമരൂപങ്ങളാണുണ്ടാകുന്നത്. നാമരൂപങ്ങൾക്കു പരമാർത്ഥസത്തയില്ല. എന്തെന്നാൽ അവ തിരോഭവിക്കുന്നു. നാം പ്രകൃതിയെന്നു പറയുന്നതു വസ്തുവല്ല. വസ്തു അവികാര്യവും അവിനാശിയുമാണ്. പ്രകൃതി ദേശകാലനിമിത്തങ്ങളാണ്, പ്രകൃതി നാമരൂപങ്ങളാണ്. പ്രകൃതി മായയമാണ്. മായയെന്നുവെച്ചാൽ നാമരൂപങ്ങളെന്നർത്ഥം ഏതൊന്നും ആ രണ്ടുപാധികളിൽ വാർത്തെടുക്കപ്പെടുന്നു. മായയ്ക്കു പരമാർത്ഥസത്തയില്ല. ഉണ്ടായിരുന്നെങ്കിൽ നമുക്കതിനെ ഇല്ലാതാക്കാനോ മാറ്റുവാനോ കഴിയാഞ്ഞേനേ, വസ്തു ബ്രഹ്മവും മായ പ്രപഞ്ചവുമാണ്. യാതൊന്നിനും നശിപ്പിക്കാൻ കഴിവില്ലാത്തപരമാർത്ഥം–'അഹം' എന്നിലുണ്ട്.അനവരതം മാറിക്കൊണ്ടിരിക്കയും അപ്രത്യക്ഷമാകയും ചെയ്യുന്ന പ്രാതിഭാസിക–'അഹ'വും അവിടെയുണ്ട്.

വാസ്തവമിതാണ്. ഏതൊരു വസ്തുവിനും രണ്ടു ഭാവമുണ്ട്. ഒന്ന് അപ്രാതിഭാസികവും അവികാര്യവും അവിനാശിയും. മറ്റേതു പ്രാതിഭാസികവും വികാര്യവും വിനാശിയും. മനുഷ്യൻ അവന്റെ പരമാർത്ഥഭാവത്തിൽ വസ്തുവാണ്. ആത്മാവാണ്. ചൈതന്യമാണ്. ഈ ആത്മാവ് ഒരിക്കലും മാറ്റങ്ങൾക്കധീനമല്ല. ഒരിക്കലും നശിപ്പിക്കപ്പെടാവുന്നതുമല്ല. എന്നാൽ അതു ഒരു രൂപാവരണം ധരിച്ചതായും ഒരു നാമം കൈക്കൊണ്ടതായും തോന്നപ്പെടുന്നു. ഈ രൂപവും നാമവും അവികാര്യമോ അവിനാശിയോ അല്ല. അവ നിരന്തരം വ്യത്യാസപ്പെട്ടുകൊണ്ടും നശിച്ചുകൊണ്ടുമിരിക്കുന്നു. എന്നിട്ടും മനുഷ്യൻ മൂഢമായി ഈ വികാര്യഭാവത്തിൽ, ഈ ശരീരത്തിലും മനസ്സിലും അമൃതത്വം തേടുന്നു. ഒരു നിത്യശരീരം കിട്ടാനഭിലഷിക്കുന്നു. അത്തരമൊരമൃതത്വം എനിക്കു വേണ്ടാ.

എനിക്കും പ്രകൃതിക്കും തമ്മിൽ ബന്ധമെന്ത്? പ്രകൃതി നാമരൂപങ്ങളും ദേശകാലനിമിത്തങ്ങളെ, പ്രതിനിധാനം ചെയ്യുന്നിടത്തോളം ഞാൻ പ്രകൃതിയുടെ ഒരംശമല്ല. എന്തെന്നാൽ ഞാൻ സ്വതന്ത്രനും നിത്യനും അവികാര്യനും അനന്തനുമാണ്. എനിക്കു സ്വതന്ത്രേച്ഛയുണ്ടോ എന്ന പ്രശ്നം ഉദിക്കുന്നില്ല. കാരണം ഞാൻ ഇച്ഛയ്ക്കും അതീതനാണ്. ഇച്ഛ എവിടെയുണ്ടായാലും അത് ഒരിക്കലും സ്വതന്ത്രമല്ല. ഇച്ഛാസ്വാതന്ത്ര്യം എന്നൊന്നില്ല. നാമരൂപങ്ങൾക്കധീനമാകുമ്പോൾ ഇച്ഛയായിത്തീർന്ന് അവയുടെ അടിമയാകപ്പെടുന്നതേതോ അതു സ്വതന്ത്രമാണ്. ആത്മാവെന്ന ആ കേവലവസ്തു സ്വയം ആകാരംകൊള്ളുന്നു. അഥവാ നാമരൂപങ്ങളാകുന്ന

മൂശയിൽ സ്വയം വീഴുന്നു, എന്നതുപോലെ കാണപ്പെടുന്നു. തന്നിമിത്തം മുമ്പു സ്വതന്ത്രമായിരുന്ന അതു ഉടനടി ബദ്ധമാകുകയും ചെയ്യുന്നു. എങ്കിലും അതിന്റെ പൂർവ്വസ്വഭാവം എപ്പോഴും അവിടെയുണ്ട്. 'ഞാൻ സ്വതന്ത്രനാണ്, ഈ ബന്ധനങ്ങളെല്ലാമുണ്ടെങ്കിലും ഞാൻ സ്വതന്ത്രനാണ്' എന്നിങ്ങനെ അതു സദാ മന്ത്രിക്കുന്നതും അതുകൊണ്ടത്രേ ഈ സ്വഭാവം അതൊരിക്കലും വിസ്മരിക്കുന്നില്ല.

ആത്മാവ് ഇച്ഛയായതിനുശേഷമാകട്ടെ അതു യഥാർത്ഥത്തിൽ സ്വതന്ത്രമല്ല. പ്രകൃതി ചരടു വലിക്കുന്നതിനൊത്ത് അതു തുള്ളുകയോ കൂത്താടുകയോ ചെയ്യേണ്ടിയിരിക്കുന്നു. അങ്ങനെ നിങ്ങളും ഞാനും അനവധി വത്സരങ്ങളായി കൂത്താടിവരികയാണ്. നാം കാണുന്നതും ചെയ്യുന്നതും വിചാരിക്കുന്നതും അറിയുന്നതുമെല്ലാം നമ്മുടെ സകല വിചാരങ്ങളും പ്രവൃത്തികളും, പ്രകൃതിയുടെ ആജ്ഞയ്ക്കൊത്തുള്ള കൂത്താട്ടമല്ലാതെ മറ്റൊന്നുമല്ല. ഇവയിലൊന്നിലും സ്വതന്ത്രമില്ലായിരുന്നു, ഇല്ലതാനും. ഏറ്റവും അധമംമുതൽ ഉത്തമംവരെ എല്ലാ പാപങ്ങളും പ്രവൃത്തികളും നിയമബദ്ധമാണ്. അവയൊന്നും നമ്മുടെ യഥാർത്ഥസ്വരൂപത്തെ സംബന്ധിക്കുന്നതുമല്ല.

എന്റെ യഥാർത്ഥസ്വരൂപം സകലനിയമാതീതമാണ്.പ്രകൃതിയുമായി, അടിമത്തവുമായി, സ്വരച്ചേർച്ചയിൽ കഴിയുക-അപ്പോൾ നിങ്ങൾ നിയമത്തിനു വഴങ്ങി ജീവിക്കുന്നു. നിയമത്തിൻ കീഴിൽ നിങ്ങൾക്കു സൗഖ്യമാണെന്നും തോന്നുന്നു. എന്നാൽ നിങ്ങൾ പ്രകൃതിയേയും അതിന്റെ ആജ്ഞകളേയും എത്രയേറെ അനുസരിക്കുന്നുവോ അത്രയേറെ ബദ്ധനാകുന്നു. നിങ്ങൾ അവിദ്യയുമായി എത്രയേറെ സ്വരൈക്യത്തിലിരിക്കുന്നുവോ അത്രയേറെ പ്രപഞ്ചത്തിലുള്ള സകലവസ്തുക്കളുടെയും ചൊൽപ്പടിയിൽ നിൽക്കുന്നു. പ്രകൃതിയുമായുള്ള ഈ സാമരസ്യം, ഈ നിയമാധീനത, മനുഷ്യന്റെ പരമാർത്ഥഭാവത്തിനും അന്തിമലക്ഷ്യത്തിനും പൊരുത്തപ്പെട്ടതാണോ? വല്ല ധാതു (ലോഹ)ദ്രവ്യവും വല്ല നിയമത്തോടും എന്നെങ്കിലും പിണക്കമോ പ്രതിഷേധമോ പ്രകടിപ്പിച്ചിട്ടുണ്ടോ? വല്ല വൃക്ഷമോ ചെടിയോ വല്ല നിയമത്തെയും എന്നെങ്കിലും ചെറുത്തിട്ടുണ്ടോ? ഈ മേശ പ്രകൃതിയുമായി നിയമവുമായി തികച്ചും രഞ്ജിപ്പിലാണ്. എന്നാൽ എന്നും അതു മേശയായിത്തന്നെ ഇരിക്കുന്നു. അതിനേക്കാൾ ഒട്ടും ശ്രേഷ്ഠമായ ഒന്നാകുന്നില്ല. മനുഷ്യനോ ക്ലേശം സഹിച്ചു പ്രകൃതിക്കെതിരായി സമരത്തിനൊരുമ്പെടുന്നു. അവൻ പല തെറ്റുകൾ വരുത്തുകയും തൽഫലമായി കഷ്ടാരിഷ്ടങ്ങൾ അനുഭവിക്കുകയും ചെയ്യുന്നു. എന്നാൽ ഒടുക്കം അവൻ പ്രകൃതിയെ ജയിച്ച് തന്റെ സ്വാതന്ത്ര്യം അനുഭവിക്കുന്നു. പ്രകൃതി സ്വതന്ത്രമായ മനുഷ്യന്റെ അടിമയാകുന്നു.

ജീവൻ അതിന്റെ അടിമത്തം ബോധപ്പെട്ട് എഴുന്നേറ്റ് സ്വാതന്ത്ര്യം പ്രകടിപ്പിക്കാൻ യത്നിക്കുന്നതിനെയത്രേ ജീവിതമെന്നു പറയുന്നത്. ഈ യത്നത്തിലുള്ള വിഷയത്തെ 'പരിണാമം' എന്നു പറയുന്നു. അടിമത്തത്തെ പാടെ അകറ്റുന്ന അന്തിമമഹാവിജയത്തിനു നിർവ്വാണം, മുക്തി, സ്വാതന്ത്ര്യം എന്നെല്ലാം പറയുന്നു. ജഗത്തിലുള്ള സകലവസ്തുക്കളും സ്വാതന്ത്ര്യാർത്ഥം യത്നംചെയ്യുകയാണ്. ഞാൻ പ്രകൃതിബദ്ധനായിരിക്കെ, നാമരൂപങ്ങളാലും ദേശകാലനിമിത്തങ്ങളാലും ബദ്ധനായിരിക്കെ എന്റെ യഥാർത്ഥസ്വരൂപം എനിക്കറിവില്ല. എന്നാൽ ഈ അടിമത്തത്തിലും എന്റെ യഥാർത്ഥഭാവം മുഴുവനും തിരോഭവിച്ചിട്ടില്ല. ബന്ധനങ്ങളെ പൊട്ടിക്കാൻ ഞാൻ കരുത്തോടെ ആയാസപ്പെടുന്നു. അവ ഓരോന്നായി പൊട്ടി വീഴുകയും എന്റെ ആന്തരമഹിമയെ ഞാനറികയും ചെയ്യുന്നു. ഇതിനെ തുടർന്നു പരിപൂർണ്ണമുക്തിയുണ്ടാകുന്നു. എന്റെ യഥാർത്ഥസ്വരൂപത്തെക്കുറിച്ചു വ്യക്തതരവും പൂർണ്ണതരവുമായ ബോധം എനിക്കു കൈവരുന്നു. ഞാൻ പ്രകൃതിയുടെ നാഥനായ അനന്താത്മാവാണെന്നും അതിന്റെ അടിമയല്ലെന്നും അറിയുന്നു. സകല ഭേദകൽപ്പനകൾക്കും സംഘാതങ്ങൾക്കും അപ്പുറം, ദേശകാലനിമിത്തങ്ങൾക്കപ്പുറം ഹംസഃ സോ$f$ഹം*.

---

* (അ)ഹം സഃ, സോ$f$ഹം = ഞാൻ അവൻ, അവൻ ഞാൻ.

# I

## വൈദികധർമ്മാദർശങ്ങൾ

മറ്റു വിഷയങ്ങളേക്കാൾ നമ്മെ ഏറ്റവുമധികം സംബന്ധിക്കുന്നത് ഈശ്വരൻ, ആത്മാവ് മുതലായ മതപരമായ ആശയങ്ങളാണ്. വേദങ്ങളിലെ സംഹിതകളെത്തന്നെ നോക്കാം. അവ സ്തോത്രങ്ങളുടെ സമാഹാരമാണ്. അവ ആര്യന്മാരുടെ അതിപ്രാചീനമായ സാഹിത്യമൊന്നുമല്ല. വാസ്തവത്തിൽ ലോകത്തിലെ അതിപ്രീചാനസാഹിത്യവുമാണ്. അവയ്ക്കു മുമ്പ് അങ്ങിങ്ങായി ചില്ലറ സാഹിത്യശകലങ്ങൾ വല്ലതും ഉണ്ടായിരുന്നിരിക്കാമെങ്കിലും പുസ്തകമെന്നോ സാഹിത്യമെന്നോ പറയത്തക്കതായിട്ടു ഒന്നുമില്ല. ഇതാണ് ലോകത്തിലെ അതിപ്രാചീനമായ സമാഹൃതഗ്രന്ഥം. ഇതിൽ ആര്യജനതയുടെ അതിപ്രാചീനകാലത്തെ വികാരങ്ങൾ, അഭിലാഷങ്ങൾ, ജീവിതരീതികൾ, പൊരുമാറ്റങ്ങൾ എന്നിവ സംബന്ധിച്ചിണ്ടായ പ്രശ്നങ്ങൾ മുതലായവ ചിത്രീകരിച്ചുകാണാം. ആദ്യംതന്നെ ആശ്ചര്യകരമായ ഒരാശയം നമ്മുടെ ശ്രദ്ധയിൽ പെടുന്നു. ഈ സ്തോത്രങ്ങളെല്ലാം വിഭിന്നദേവന്മാരെപ്പറ്റി പാടിയവയാണ്. ദേവന്മാർ എന്നുവെച്ചാൽ ദീപ്തിയുള്ളവർ, പ്രകാശിക്കുന്നവർ എന്നർത്ഥം. ഇന്ദ്രൻ, വരുണൻ, മിത്രൻ, പർജ്ജന്യൻ, തുടങ്ങി ദേവന്മാർ വളരെയുണ്ട്. കൽപ്പിതങ്ങളും പൗരാണികങ്ങളുമായ അനേകം കഥാപാത്രങ്ങൾ ഒന്നിനുപുറകെ ഒന്നായി നമ്മുടെ മുമ്പിൽ ആവിർഭവിക്കുന്നു. ഉദാഹരണത്തിന്, ഇന്ദ്രൻ ഭൂമിയിൽ മഴപെയ്യുന്നതിനെ തടസ്സംചെയ്യുന്ന സർപ്പത്തെ തന്റെ വജ്രംകൊണ്ടു നിഹനിക്കുകയും തൽഫലമായി മഴ ധാരാളമായി പെയ്യുകയും ചെയ്യുന്നു. ജനങ്ങൾ സന്തുഷ്ടരായി ഇന്ദ്രനെ യജ്ഞാഹുതികൾകൊണ്ട് പൂജിക്കുന്നു. അവർ യജ്ഞകുണ്ഡത്തിൽ അഗ്നി ജ്വലിപ്പിച്ച് അതിൽ ചില മൃഗങ്ങളുടെ മാംസം പൊരിച്ച് ഇന്ദ്രനു നിവേദിക്കുന്നു. കൂടാതെ, അവർക്ക് അക്കാലത്ത് വളരെ പ്രചാരത്തിലിരുന്ന 'സോമ' എന്നൊരു ചെടിയുണ്ടായിരുന്നു. അത് എന്തു ചെടിയായിരുന്നുവെന്നു ഇപ്പോഴാർക്കും അറിവില്ല. അതു നിശ്ശേഷം നശിച്ചുപോയി. എങ്കിലും അതു പിഴിഞ്ഞാൽ, പാൽമാതിരി ഒരു നീരു കിട്ടിയിരുന്നുവെന്നും, അതു പുളിപ്പിച്ചു ലഹരിയുള്ള ഒരു മദ്യമാക്കിയിരുന്നുവെന്നും മറ്റും ഗ്രന്ഥങ്ങളിലെ വിവരണങ്ങളിൽനിന്നും മനസ്സിലാക്കാം. ഇത് അവർ ഇന്ദ്രന്നും മറ്റു ദേവന്മാർക്കും അർപ്പിക്കുകയും സ്വയം കുടിക്കുകയും ചെയ്തിരുന്നു. ചിലപ്പോൾ അവരും ദേവന്മാരും കുടിച്ചു ബോധം കെട്ടിരുന്നതായും കാണുന്നു. ഒരിക്കൽ ഇന്ദ്രൻ ഈ സോമരസം കണക്കറ്റു കുടിച്ചതിന്റെ ഫലമായി പിച്ചും പേയും പറഞ്ഞതായി ഒരിടത്തു പ്രസ്താവിച്ചിട്ടുണ്ട്. അതുപോലെ വരുണദേവനും. വരുണൻ ശക്തിയേറിയ

വേറൊരു ദേവനാണ്. അവിടുന്ന് ഇന്ദ്രനെപ്പോലെ തന്റെ ഉപാസകരെ രക്ഷിക്കുകയും അവർ അവിടുത്തേക്കു സോമഹവനം അർപ്പിച്ചു സ്തുതിഗീതക്ഷൾ പാടുകയും ചെയ്യുന്നു. രണദേവന്റെയും മറ്റു പല ദേവന്മാരുടെയും കഥ ഇതുപോലെയാണ്. എന്നാൽ മറ്റു പൗരാണികോ പാഖ്യാനങ്ങളിൽ നിന്നു വേദസംഹിതകളിലെ വേർതിരിച്ചുകാട്ടുന്ന ഒരു വ്യത്യാസം, ഈ ഓരോ ദേവനിലും അനന്തശക്തി കുടകൊണ്ടിരുന്നതായും ആ ആശയം ജനതാമദ്ധ്യത്തിൽ പ്രചുരപ്രചാരമായിരുന്നതായും കാണുന്നതാണ്. ഈ അനന്തതയെന്ന ആശയത്തെ പൃഥക്കരിച്ച് ചില പ്പോൾ 'ആദിത്യനായി' വർണ്ണിച്ചിരിക്കുന്നു. മറ്റു ചിലപ്പോൾ അതു മറ്റെല്ലാ ദേവന്മാരിലും ആരോപിച്ചുകാണാം. ഉദാഹരണത്തിന് ഇന്ദ്രനെ നോക്കുക. ചിലേടത്ത് ഇന്ദ്രന് ഒരു ദേഹമുണ്ടെന്നും നല്ല ബലവാനാണെന്നും, ചിലപ്പോൾ സ്വർണ്ണകവചം ധരിക്കുന്നുണ്ടെന്നും, ഭൂമിയിൽ വന്ന് ഉപാസകന്മാരോടു കൂടി താമസിച്ച് ആഹാരം കഴിക്കുമെന്നും, അസുരന്മാരോടും സർപ്പങ്ങളോടും പോരാട്ടം നടത്തുമെന്നും മറ്റും വർണ്ണിച്ചിരിക്കുന്നു. പിന്നെ മറ്റൊരു സ്തോത്രത്തിൽ ഇന്ദ്രന് അത്യുന്നതമായ സ്ഥാനം നൽകിയിരിക്കുന്നു. അതായത്, അവിടുത്തെ സർവ്വവ്യാപിയും സർവ്വശക്തനും സർവ്വജീവികളുടേയും ഹൃദയവ്യാപാരങ്ങളെ അറിയുന്നവനുമായി ചിത്രീകരിക്കുന്നു. അതുപോലെ വരുണനെയും മുമ്പ് ഇന്ദ്രനെപ്പോലെ വരുണൻ വായുവന്റെയും വെള്ളത്തിന്റെയും അദ്ധ്യക്ഷനായിരുന്നു. പിന്നീടു പെട്ടെന്ന്, അവിടുത്തേയും വളരെ ഉയർത്തി സർവ്വവ്യാപിയും സർവ്വശക്തനും മറ്റുമായി വർണ്ണിച്ചിരിക്കുന്നു. വരുണനെ അത്യുന്നതനായി വർണ്ണിക്കുന്ന ഒരു ഭാഗം ഞാൻ നിങ്ങളെ വായിച്ചു കേൾപ്പിക്കാം. അതിൽനിന്നു എന്റെ വിവക്ഷ നിങ്ങൾക്കു മനസ്സിലാകും. അതു ഇംഗ്ലീഷിൽ പദ്യമായി വിവർത്തനം ചെയ്തിട്ടുള്ളതിനാൽ അതു തന്നെ വായിക്കാം.*

'ബലിഷ്ഠനുച്ചസ്ഥനടുത്തവൻപോൽ
കാണുന്നു ഗൂഢം ജനകർമ്മമീശൻ
മോദേന മർത്ത്യൻ നിജകർമ്മമെല്ലാം
മറയ്ക്കിലും തേവരറിഞ്ഞുകൊള്ളും
എന്നാലുമാർനിൽപു ചരിച്ചിടുന്നി-
താരാണ് കക്കുന്നതു നാടുതോറും
അകത്തറയ്ക്കുള്ളിലമർന്നതാരോ
കണ്ടെത്തുമേ ദേവരവന്റെ നീക്കം.
രണ്ടാളൊളിച്ചെങ്ങു നിനപ്പതുണ്ടു
ചിന്തിപ്പു മറ്റില്ലവിടാരുമെന്നും
മൂന്നാമനങ്ങുണ്ടവർകൂടതന്ത്രം
കണ്ടേ കഴിഞ്ഞോൻ വരുണൻ ജനേശൻ.

* ഇംഗ്ലീഷ് കവിതയുടെ പരിഭാഷയാണ് ഇവിടെ കൊടുത്തിട്ടുള്ളത്.

ഇമ്മന്നവന്റേതവാനുള്ളതാണോ
വിണ്ണന്തമില്ലാത്ത വിശാലദേശം
തന്നുള്ളിലുണ്ടാഴികൾ രണ്ടുമെന്നാൽ
കിടപ്പവൻ കൊച്ചുകുളത്തിലല്ലോ.
ആരാനുമാകാശമതിക്രമിച്ചു
തന്മാർഗ്ഗമേ പോവതിനോർത്തിടുന്നു
അവന്നതങ്ങും തരമായിടാ വി-
ട്ടൊഴിക്കുവാനോ വരുണപ്പിടുത്തം
നാകത്തിൽനിന്നെത്തുമവന്റെ ചാര-
രീ ലോകമാകെ പ്രചരിച്ചീടുന്നു
അക്കൺകളൊക്കെച്ചികയും സഹസ്രം
ചിക്കെന്നും ലോകാവധിയോളമെത്തും.'

ഇപ്രകാരം മറ്റു ദേവന്മാരെക്കുറിച്ച് ദൃഷ്ടാന്തങ്ങൾ വർദ്ധിപ്പിക്കാം. അവരെല്ലാം ഒന്നിനുമേലൊന്നായി ഒരേതരം ഭാഗ്യത്തിനു പാത്രമാകുന്നു–അതായത് ആദ്യം സാധാരണദേന്മാരെന്ന നിലയിൽ തുടങ്ങി ഒടുവിൽ സർവ്വജഗത്തിനും ആധാരഭൂതനും, സർവ്വഹൃദയസാക്ഷിയും വിശ്വൈകനാഥനുമായി ഉയർത്തപ്പെടുന്നു. വരുണനെപ്പറ്റി പറയുന്നിടത്തു മറ്റൊരാശയംകൂടി കാണുന്നു–ഒരാശയബീജം മാത്രം. എന്തെന്നാൽ, ആവിർഭാവവേളയിൽത്തന്നെ അത് അടക്കിവെയ്ക്കപ്പെട്ടു–അതായത് 'ഭയ'മെന്ന ആശയം. തങ്ങൾ പാപം ചെയ്തുപോയതിനാൽ ഭയമുള്ളതായും വരുണനോടു ക്ഷമയർത്ഥിക്കുന്നതായും ഒരിടത്തു കാണുന്നു. 'പാപം' 'ഭയം' എന്നീ ആശയങ്ങളുടെ ബീജം മുളച്ചുതുടങ്ങിയെങ്കിലും ഭാരതത്തിലെ മണ്ണിൽ അവയെ വളരാൻ വിട്ടില്ല. കാരണം പിന്നാലെ നിങ്ങൾക്കു മനസ്സിലാകും.

'ഏകേശ്വരമതം' എന്നറിയപ്പെടുന്ന ആശയമാണ് ഇവിടെ കാണുന്നത്. ഈ ഏകേശ്വരമതം ഭാരതത്തിൽ അതിപ്രാചീനകാലം മുതൽക്കേ ഉണ്ടായിരുന്നു. സംഹിതകളിലെ പഴക്കമേറിയ ആദ്യഭാഗം മുഴുവൻ ഈ 'ഏകേശ്വരപര'മായ ആശയങ്ങളാൽ നിർഭരമാണ്. എന്നാൽ അത് ആര്യന്മാരുടെ ചിന്തയെ തൃപ്തിപ്പെടുത്താൻ മതിയായില്ല. അതിനാൽ കേവലം പ്രാഥമികമായ ചിന്താഗതിയെന്ന നിലയിൽ അവരതിനെ തള്ളിക്കളഞ്ഞു. കുറേക്കൂടി മുമ്പോട്ടുപോയി എന്നാണ് ഹിന്ദുക്കളായ ഞങ്ങൾ വിചാരിക്കുന്നത്. വേദങ്ങളെ അധികരിച്ച് യൂറോപ്യന്മാർ എഴുതിയ ഗ്രന്ഥങ്ങളും നിരൂപണങ്ങളും വായിക്കുന്ന ഹിന്ദുവിന്, ഈ കൃതികൾ ആ ഗ്രന്ഥകാരന്മാരുടെ പൂർവ്വസംസ്കാരത്തിലെ ആശയങ്ങൾകൊണ്ടുമാത്രം നിറയ്ക്കപ്പെട്ടിരിക്കുന്നു എന്നു കാണുമ്പോൾ, ഒന്നു പുഞ്ചിരിക്കൊള്ളാതെ നിവൃത്തിയില്ല. ഈശ്വരനെപ്പറ്റി പരമോൽകൃഷ്ടാദർശമായി 'സഗുണേശ്വര'നെന്ന ഭാവനയെ അമ്മയുടെ മുലപ്പാലെന്നവണ്ണം ശൈശവം മുതൽ നുകർന്നു വളർന്നുവരുന്നവർക്ക്, ഭാരതത്തിലെ ഈ പുരാതനചിന്തകന്മാരുടെ സരണിയിൽ ചിന്തിക്കാനേ ധൈര്യമില്ല. ഏകേശ്വരാശയം

കൊണ്ടു സങ്കുലമായ 'സംഹിതാ'ഭാഗം കഴിഞ്ഞ്, ആ ആശയം ദാർശനികന്മാർക്കും ചിന്തകന്മാർക്കും സ്വീകാര്യമോ ഉപയോഗപ്രദമോ അല്ലെന്നു കണ്ട്, ആര്യന്മാർ കുറേക്കൂടി തത്ത്വചിന്താപരവും അതീന്ദ്രിയവുമായ ഒരാശയത്തിനുവേണ്ടി കഠിനയത്നം ചെയ്തു മുമ്പോട്ടു പോകുമ്പോൾ, അവരോടൊപ്പം പോകാൻ യൂറോപ്യന്മാർ ധൈര്യപ്പെടുന്നില്ല. ആര്യന്മാർ ഏകേശ്വരനെപ്പറ്റി 'പ്രപഞ്ചം മുഴുവൻ അവയും നായകനത്രേ' എന്നെല്ലാം വർണ്ണച്ചിട്ടുണ്ടെങ്കിലും ആ ആശയം അവർക്കു തീരെ മാനുഷികമായി തോന്നി. ഹിന്ദുക്കൾ തങ്ങളുടെ ആശയങ്ങളെ സ്സംബന്ധിച്ച് പരമാവധിചിന്താധീരരായിരുന്നു. ഈ പ്രശംസ അവർക്കു വകവെച്ചുകൊടുക്കാതെ വയ്യ. അവരുടെ ചിന്തയുടെ ഒരു സ്ഫുലിംഗം പോലും പാശ്ചാത്യരുടെ ഇടയിൽ ധീരചിന്തകരെന്നറിയപ്പെടുന്നവരെ ഭയവിഹ്വലരാക്കുമാറ് അവർ അത്ര വലിയ ചിന്താധീരത പ്രദർശിപ്പിച്ചിട്ടുണ്ട്. ഈ ഹൈന്ദവചിന്തകരെസ്സംബന്ധിച്ച്, 'തങ്ങളുടെ ശ്വാസകോശങ്ങൾക്കല്ലാതെ മറ്റാർക്കും ശ്വസിക്കാൻ വയ്യാത്ത ഉന്നതമേഖലകളിലേക്ക് അവർ കേറിച്ചെന്നു. അവിടെ മറ്റു ജീവികളുടെ ശ്വാസകോശങ്ങൾ പൊട്ടിപ്പോയേനേ' എന്ന് പ്രൊഫസ്സർ മാക്സ്മുള്ളർ പ്രസ്താവിച്ചിട്ടുള്ളതു ശരിയാണ്. ഈ ധീരമനുഷ്യർ യുക്തിചിന്ത എങ്ങോട്ടെല്ലാം നയിച്ചുവോ അങ്ങോട്ടെല്ലാം അതിനെ പിൻതുടർന്നു. അതിലവർ ഒരു ക്ലേശവും ഗണ്യമാക്കിയില്ല. തങ്ങളുടെ പ്രിയതമങ്ങളായ അന്ധവിശ്വാസങ്ങൾ തകർന്നുപോകുന്നതു വകവെച്ചില്ല. ജനസമുദായം തങ്ങളെക്കുറിച്ച് എന്തു വിചാരിക്കുമെന്നോ പറയുമെന്നോ തെല്ലും ശ്രദ്ധിച്ചില്ല. പ്രത്യുത, തങ്ങൾക്കു ശരിയെന്നും സത്യമെന്നും തോന്നിയതിനെ അവർ പ്രഖ്യാപിക്കയും പ്രവചിക്കയും ചെയ്തു.

വൈദികകാലത്തെ ഋഷിമാരുടെ സമുന്നതചിന്തകളെ പ്രതിപാദിക്കുന്നതിനുമുമ്പ്, വേദങ്ങളിലെ ഒന്നുരണ്ട് അസാധാരണവിഷയങ്ങളെ പ്രസ്താവിക്കട്ടെ. ദേവന്മാരെ ഒരോരുത്തരെ മേലേയ്ക്കു മേലെ ഉദാത്തീകരിച്ച്-എന്നു പറയട്ടെ-ഒടുവിൽ അനന്തനും സർവ്വവ്യാപിയുമായ പ്രപഞ്ചേശ്വരപദംവരെ ഉയർത്തുന്ന ഈ സവിശേഷത ഒരു വിശദീകരണം ആവശ്യപ്പെടുന്നു. ഇതു ഹിന്ദുമതത്തിൽ മാത്രം കാണപ്പെടുന്ന ഒരു വൈശിഷ്ട്യമാണെന്നഭിപ്രായമുള്ള പ്രൊഫസ്സർ മാക്സ്മുള്ളർ അതിനു 'ഹീനോതീയിസം'* എന്നൊരു പേരുണ്ടാക്കി. ഇതിന്റെ വിശദീകരണത്തിന് നാം ദൂരെയെങ്ങും തേടേണ്ട. അത് ആ ഗ്രന്ഥത്തിൽത്തന്നെയുണ്ട്. ദേവന്മാരെ ഉദാത്തീകരിച്ചുയർത്തുന്ന ഭാഗത്തിനടുത്തുതന്നെ, ഇതിന്റെ വിശദീകരണവും കാണാം. ഹിന്ദുപുരാണകഥകൾ ഏതുപ്രകാരവും അനന്യസാധാരണവും മറ്റു രാജ്യങ്ങളിലെ പുരാണങ്ങളിൽനിന്നെ

* ഏതു ദേവനെ ഉപാസിക്കുമ്പോഴും ആ ദേവൻ സർവ്വേശ്വരനാണെന്ന വിശ്വാസം പരമേശ്വരവാദം.

ല്ലാം വ്യത്യസ്തവുമാണെന്ന പ്രശ്നം വരുന്നു. ബാബിലോണിയയിലേയും ഗ്രീസിലേയും മറ്റും പുരാണങ്ങളിൽ ഒരീശ്വരൻ മറ്റുള്ളവയോട് മത്സരിച്ച് ഉയർന്നുവരുന്നതു കാണാം. ഒടുവിൽ അയാൾ എല്ലാറ്റിലും കവിഞ്ഞ സ്ഥാനത്തെത്തുകയും അവിടെ സ്ഥിരമായി കൂടുകയും അതോടെ മറ്റു ദേവന്മാരെല്ലാം നാശമടയുകയും ചെയ്യുന്നു. എല്ലാ 'മോളോക്കു'കളിലും വെച്ച് യഹോവ സർവ്വാധിപതിയാകുന്നു. മറ്റു മോളോക്കുകളെല്ലാം വിസ്മരിക്കപ്പെടുന്നു. എന്നേക്കുമായി മറയുന്നു. അതുപോലെ, ഗ്രീക്കു ദേവന്മാരുടെ കൂട്ടത്തിൽനിന്നു 'സീയൂസ്' വലിപ്പംവെച്ചു മുൻപന്തിയിലെത്തി ജഗത്തിന്റെ അധിപതിയാകയും അതോടെ മറ്റു ദേവന്മാരെല്ലാം ചില്ലറ മാലാഖമാരായി താഴ്ത്തപ്പെടുകയും ചെയ്യുന്നു. ഈ കഥ പിൽക്കാലങ്ങളിലും ആവർത്തിക്കപ്പെടുന്നുണ്ട്. ബൗദ്ധന്മാരും ജൈനന്മാരും തങ്ങളുടെ പ്രവാചന്മാരിൽ ഓരോരുത്തനെ ഈശ്വരപദത്തിലേക്കുയർത്തി. മറ്റു ദേവന്മാരെയെല്ലാം ബുദ്ധന്റെയോ ജിനന്റെയോ കീഴിലുള്ളവരാക്കി. ഇതാണ് ലോകത്തെല്ലായിടത്തും കാണുന്ന രീതി. അതിനൊരു വ്യത്യസ്തതപോലെയാണ് പുരാതനാര്യന്മാരുടെ ആരാധനാസമ്പ്രദായം. ഒരു ദേവൻ പ്രകീർത്തിതനാകുമ്പോൾ, തൽക്കാലം മറ്റു ദേവന്മാർ അവിടുത്തെ ആജ്ഞാനുസാരികളായി ചിത്രീകരിക്കപ്പെടുന്നു. എന്നാൽ, വരുണനെ പൂജിച്ച ദേവൻതന്നെ അടുത്ത പുസ്തകത്തിൽ ഉച്ചതമസ്ഥാനത്തേയ്ക്കുയർത്തപ്പെടുന്നു. ദേവന്മാരിൽ ഓരോരുത്തനും മാറി മാറി സർവ്വാധിപതിയായ സഗുണേശ്വരന്റെ സ്ഥാനം വഹിക്കുന്നു. ഇതിനു സമാധാനവും അവിടെ അതേ പുസ്തകത്തിലുണ്ട്. ഭാരതത്തിൽ പിൽക്കാലത്തുണ്ടായ സകലചിന്തകൾക്കും വിഷയീഭവിച്ചതും മതലോകത്തിനു മുഴുവൻ മേലിൽ വിഷയമാകുന്നതുമായ ഒരു അത്യുദാരസമാധാനമാണത്. ഏകം സദ് വിപ്രാ ബഹുധാ വദന്തി– 'ഉള്ളതൊന്നുമാത്രം, ജ്ഞാനികൾ അതിനെ പല പേരിൽ വിളിക്കുന്നു'. നാനാദേവന്മാരെപ്പറ്റി നാനാസ്തോത്രങ്ങൾ രചിക്കപ്പെട്ടിരുന്ന ഈ ദൃഷ്ടാന്തങ്ങളിലെല്ലാം ഒരേ സത്തയാണ് ദർശിക്കപ്പെട്ടത്. ദ്രഷ്ടാക്കളാണ് വ്യത്യാസങ്ങളുണ്ടാക്കിയത്. സ്തോത്രകർത്താക്കളും ഋഷിമാരും കവികളും ഏകസത്തയെക്കുറിച്ചു വിഭിന്നഭാഷകളിലും വിവിധപദങ്ങൾ പ്രയോഗിച്ചും സ്തുതിഗീതങ്ങൾ നിർമ്മിച്ചുവെന്നുമാത്രം. 'ഏകം സദ് വിപ്രാ ബഹുധാ വദന്തി' ഈയൊരു മന്ത്രത്തിൽനിന്നു അതിമഹത്തായ ഫലങ്ങൾ ഉണ്ടായിട്ടുണ്ട്. മതപരമായ മനുഷ്യപീഡനം ഒരിക്കലുമുണ്ടാകാഞ്ഞത്. ഒരു മനുഷ്യന്നും തന്റെ മതവിശ്വാസത്തെച്ചൊല്ലി ശല്യം സഹിക്കേണ്ടിവരാഞ്ഞത്, ഭാരതത്തിൽ മാത്രമാണെന്ന വസ്തുത നിങ്ങളിൽ ചിലരെ പക്ഷേ ആശ്ചര്യപ്പെടുത്തിയിരിക്കാം. അവിടെ ആസ്തികനും നാസ്തികനും ദ്വൈതിയും അദ്വൈതിയും ഏകേശ്വരവാദിയുമെല്ലാം സർവ്വദാ നിർബ്ബാധം ജീവിക്കുന്നു. ഭൗതികവാദികൾ ബ്രാഹ്മണക്ഷേത്രങ്ങളുടെ ഗോപുരത്തിൽനിന്ന്

ദേവന്മാർക്കും ദേവാധിദേവനായ സർവ്വേശ്വരന്നും എതിരായി പ്രസംഗിക്കാൻ അനുവദിക്കപ്പെട്ടിരുന്നു. ഈശ്വരവിശ്വാസം വെറും അന്ധവിശ്വാസമാണെന്നും ദേവന്മാരും വേദങ്ങളും മതവുമെല്ലാം പുരോഹിതന്മാർ സ്വകാര്യലാഭത്തിനു കണ്ടുപിടിച്ച മൂഢവിശ്വാസങ്ങളാണെന്നും മറ്റും അവർ നാടൊട്ടുക്കു നടന്നു പ്രസംഗിച്ചു. ഒരുപദ്രവത്തിനും പാത്രമാകാതെ അതുപോലെ ബുദ്ധൻ ചെന്നേടത്തെല്ലാം ഹിന്ദുക്കൾ പരിപാവനമായി കരുതിയ പഴയ വിശ്വാസങ്ങളെ വലിച്ചു മണ്ണിലിടുവാൻ യത്നിച്ചു. എന്നിട്ടും ബുദ്ധൻ മുഴുത്ത വാർദ്ധക്യം പ്രാപിച്ചാണ് മരിച്ചത്. ഈശ്വരഭാവനയെ പരിഹസിച്ച ജൈനന്മാരും നിർബ്ബാധം ജീവിച്ചുപോന്നു. 'ഈശ്വരനെന്ന ഒന്ന് എങ്ങനെയുണ്ടാവാനാണ്? അതു വെറും മൂഢവിശ്വാസം' എന്നാണവർ പറഞ്ഞിരുന്നത്. ഇങ്ങനെ അനവധി ഉദാഹരണങ്ങൾ പറയാനുണ്ട്. മുഹമ്മദീയതരംഗം ഭാരതത്തിലേക്കു പ്രവഹിക്കുന്നതിനുമുമ്പ് മതപരമായ മനുഷ്യപീഡനം അവിടെ ഒരിക്കലും അറിയപ്പെട്ടിട്ടില്ല. വിദേശീയാക്രമികളിൽനിന്നു ഹിന്ദുക്കൾ അതനുഭവിക്കയേ ചെയ്തിട്ടുള്ളു. ക്രിസ്ത്യാനികളുടെ പള്ളികൾ പണിയുവാൻ ഹിന്ദുക്കൾ എത്രമാത്രം സഹായിച്ചിട്ടുണ്ടെന്നും ഇപ്പോഴും അവരെ സഹായിക്കാൻ എത്രമാത്രം സന്നദ്ധരാണെന്നും ആർക്കും പ്രത്യക്ഷമായി കാണാം. അവിടെ ഒരിക്കലും രക്തച്ചൊരിച്ചൽ ഉണ്ടായിട്ടില്ല. ഭാരതത്തിലുണ്ടായ അവൈദികധർമ്മങ്ങളെപ്പോലും-ബുദ്ധമതം ഉദാഹരണമാണ്- ഈ ആശയം വിധേയമാക്കിയിട്ടുണ്ട്, ബുദ്ധമതം ചില കാര്യങ്ങളിൽ ശ്രേഷ്ഠമാണ്. എന്നാൽ അതിനെ വേദാന്തവുമായി കൂട്ടിക്കുഴയ്ക്കുന്നതിൽ ഒരർത്ഥവുമില്ല. ക്രിസ്തുമതത്തിനും രക്ഷാസൈന്യത്തിനും തമ്മിലുള്ള സ്പഷ്ടമായ വ്യത്യാസംപോലെയാണത്. ബുദ്ധമതത്തിൽ ശ്രേഷ്ഠങ്ങളായ പലതുമുണ്ട്. എന്നാൽ അവയെ ഹാനി കൂടാതെ കാത്തുകൊള്ളാൻ കഴിവുള്ള കൈകളിലല്ല അവ ചെന്നുപെട്ടത്. ദാർശനികന്മാർ ആവിഷ്കരിച്ച ചിന്താരത്നങ്ങൾ സാമാന്യജനങ്ങളുടെ കയ്യിലെത്തി. അവർ അവയിലെ ആശയങ്ങൾ കൈകാര്യം ചെയ്യാനൊരുങ്ങി. പ്രശസ്തങ്ങളായ ചില ആശയങ്ങൾ മനുഷ്യഹിതാനുസാരിയായ ചില ഉത്തുംഗാശയങ്ങൾ, അവരുടെപക്കൽ കിട്ടി. അവർക്ക് ഉത്സാഹപ്രമത്തതയും കുറവല്ലായിരുന്നു. പക്ഷേ ഇവയെല്ലാം സുരക്ഷിതമാകുവാൻ മറ്റൊന്നുകൂടി വേണം -ധിഷണയും ചിന്താശക്തിയും. അന്ത്യന്തം മനുഷ്യസേവനപരങ്ങളായ ആശയങ്ങൾ സാമാന്യജനങ്ങളുടെ പക്കൽ ചെന്നുചേർന്നപ്പോഴെല്ലാം അവിടെ ആദ്യമായി കാണാറുള്ളത് അധഃപതനമാണ്. വിദ്യാനുശീലവും ചിന്താശക്തിയുമാണ് കാര്യങ്ങളെ ദുഷിക്കാതെ സൂക്ഷിക്കുക. ആദ്യത്തെ മിഷനറിമതമായി ലോകത്തേക്കിറങ്ങിയ ഈ ബുദ്ധമതം, അക്കാലത്ത് നാഗരികതയെ പ്രാപിച്ചിരുന്ന സർവ്വഭൂവിഭാഗങ്ങളിലേക്കും കടന്നുചെന്നു സ്വാശയങ്ങൾ പ്രചരിപ്പിച്ചു. എന്നാൽ ഒരു തുള്ളി രക്തവും ആ മത

ത്തിന്റെ പ്രചാരത്തിനുവേണ്ടി ചീന്തിയിട്ടില്ല. ചൈനയിൽ ബുദ്ധമതമിഷനറിമാർ പീഡിപ്പിക്കപ്പെട്ടതായും തുടരെ രണ്ടോ മൂന്നോ ചീനചക്രവർത്തിമാർ ആയിരക്കണക്കിനാളുകളെ വധിച്ചതായും നാം ചരിത്രത്തിൽ വായിക്കുന്നു. എന്നാൽ, പിന്നീട് കാലം ബൗദ്ധന്മാർക്കാനുകൂലമായി മാറി. ഒരു ചക്രവർത്തി ബുദ്ധമതാനുയായികളെ ദ്രോഹിച്ചവരോടു പ്രതികാരം ചെയ്യാനൊരുങ്ങി. പക്ഷേ ബുദ്ധമിഷനറിമാർ സമ്മതിച്ചില്ല. ഇതിനെല്ലാം നാം കടപ്പെട്ടിരിക്കുന്നതു ഈ ഒറ്റ മന്ത്രത്തോടാണ്. അതുകൊണ്ടാണ് നിങ്ങൾ അതു മറന്നുകളയരുതെന്നു ഞാൻ പറയുന്നത്. 'ഇന്ദ്രൻ മിത്രൻ വരുണൻ എന്നു ചൊല്ലപ്പെടുന്നവൻ, ഉള്ളത്, ഒന്നുതന്നെ. ജ്ഞാനികൾ അതിനു പല പേരുകൾ പറയുന്നു'.

ഇതു ഏതു കാലത്തെഴുതിയതാണെന്ന് ആർക്കും നിശ്ചയമില്ല. ഒരു പക്ഷേ, എണ്ണായിരത്താണ്ടിനു മുമ്പാവാം. അല്ലെങ്കിൽ -ആധുനികപണ്ഡിതന്മാർ എന്തൊക്കെ പറഞ്ഞാലും-ഒമ്പതിനായിരത്താണ്ടിനും മുമ്പാവാം ഈ മതചിന്തകളൊന്നും അധുനാതനങ്ങളല്ല. എന്നാൽ എഴുതപ്പെട്ട കാലത്തെന്നതുപോലെ ഇന്നും അവ നവീനമായിരിക്കുന്നു. എന്തെന്നാൽ ആ അതിപുരാതനകാലത്ത് മനുഷ്യൻ, ഇന്നു നാം കാണുംപോലെ അത്ര പരിഷ്കൃതനല്ലായിരുന്നു. തന്റെ സഹോദരൻ തന്നിൽനിന്നു സ്വല്പം വ്യത്യസ്തമായ അഭിപ്രായമുള്ളവനായിപ്പോയി എന്ന കാരണത്താൽ, അവന്റെ കഴുത്തറക്കാൻ മനുഷ്യൻ അന്നു പഠിച്ചുകഴിഞ്ഞിരുന്നില്ല. അവൻ അന്നു ലോകത്തെ രക്തപ്രളയത്തിൽ മുക്കിയിരുന്നില്ല. അവൻ സ്വസഹോദരന്റെ മുമ്പിൽ ഒരു പിശാചായിത്തീർന്നിരുന്നില്ല. അന്നവൻ മനുഷ്യത്വത്തിന്റെ പേരിൽ മനുഷ്യരെ പറ്റംപറ്റമായി കൊന്നൊടുക്കിയിരുന്നില്ല. അതിനാൽ ഈ മന്ത്രങ്ങൾ ഇന്നു നവോന്മേഷം പേറിക്കൊണ്ടാണ് നമ്മെ സമീപിക്കുന്നത്-അവ എഴുതപ്പെട്ട കാലത്തെക്കാൾ വർദ്ധമാനമായ നവോന്മേഷത്തോടെ, ബൃഹത്തായ ഒരു ഉത്തേജകസഞ്ജീവനിമന്ത്രമെന്നപോലെയും അവ ഇന്നു നമ്മെ പ്രാപിക്കുന്നു. ഏകം സദ് വിപ്രാ ബഹുധാ വദന്തി. ഹിന്ദു, ബൗദ്ധൻ, ക്രിസ്ത്യൻ, മഹുമ്മദൻ എന്നീ പേരുകളിലായാലും സർവ്വമതങ്ങൾക്കും ഒരേ ഈശ്വരനേ ഉള്ളുവെന്നും ഇവയിൽ ഏതൊന്നിനെയും നിന്ദിക്കുന്നവർ സ്വന്തം ഈശ്വരനെ നിന്ദിക്കുന്നെന്നും ഇനിയും നാം മനസ്സിലാക്കേണ്ടിയിരിക്കുന്നു.

ഇതാണവർ കണ്ടെത്തിയ തീർപ്പ്. എന്നാൽ മുമ്പുപറഞ്ഞതുപോലെ പഴയ ഈ ഏകേശ്വരാശയം ഹിന്ദുക്കളുടെ ബുദ്ധിയെ തൃപ്തിപ്പെടുത്തിയില്ല. ആ ആശയം വേണ്ടത്ര ദൂരം പോയില്ല. അതുവഴി ദൃശ്യജഗത്തിനു ഒരു വിശദീകരണം കിട്ടുന്നില്ല. തീർച്ചയായുമില്ല. ജഗത്തിന്റെ ഭരണകർത്താവെന്ന ആശയം ജഗദുൽപ്പത്തിക്കു വിശദീകരണമാകുന്നില്ല. ജഗത്തിനുവെളിയിൽ സ്ഥിതിചെയ്യുന്ന ഒരു ഭരണകർത്താവ് അതിനെക്കാൾ

അപര്യാപ്തമാണ്. അവൻ സദാചാരവിഷയത്തിൽ മാർഗ്ഗദർശിയും പ്രപഞ്ചത്തിലെ ഏറ്റവും വലിയ ശക്തിയുമാവാം. എന്നാൽ അതു പ്രപഞ്ചോൽപ്പത്തിക്കു വിശദീകരണമാവുന്നില്ല. അതിനാൽ ഈ ഘട്ടത്തിൽനിന്നുണ്ടായ ക്രമേണ പ്രാധാന്യം കൂടിവന്നതായി നാം കാണുന്ന ഒന്നാമത്തെ പ്രശ്നം ജഗത്തിനെസ്സംബന്ധിച്ചതാണ്. 'അതെവിടെനിന്നുണ്ടായി?' 'എങ്ങനെയുണ്ടായി?' 'എങ്ങനെ നിലനിൽക്കുന്നു?' എന്നിങ്ങനെ, ഈ പ്രശ്നത്തെ വിഷയീകരിച്ചുള്ള അനേകം സൂക്തങ്ങൾ, ഒരു നിയതരൂപം കൊള്ളുവാൻ മേൽക്കുമേൽ സാഹസപ്പെട്ടു മുന്നേറുന്നതുപോലെ തോന്നിക്കുന്ന അനേകം സൂക്തങ്ങൾ കാണാനുണ്ട്. എന്നാൽ താഴെ ഉദ്ധരിക്കുന്ന ഈ സൂക്ത[1]ത്തിലെന്നവണ്ണം ആശ്ചര്യഭരിതമായും കാവ്യാത്മകമായും മറ്റെങ്ങും അതു പ്രതിപാദിക്കപ്പെട്ടിട്ടില്ല.

'അപ്പോൾ സത്തോ അസത്തോ ഉണ്ടായിരുന്നില്ല. വായുവോ ആകാശമോ മറ്റു വല്ലതുമോ ഉണ്ടായിരുന്നില്ല. സകലതിനേയും മൂടിയിരുന്നതെന്ത്? സകലതും എവിടെ വിശ്രമിച്ചു? അപ്പോൾ മൃത്യുവില്ലായിരുന്നു. അമൃത്യുവുമില്ലായിരുന്നു. ദിനരാത്രിഭേദങ്ങളുമില്ലായിരുന്നു'. വിവർത്തനത്തിൽ കവിതാസൗന്ദര്യം ഒട്ടധികം ചോർന്നുപോകുന്നു. സംസ്കൃതത്തിന്റെ ധ്വനിതന്നെ സംഗീതാത്മകമാണ്. 'ആ ഒന്ന് ആ ഏകപ്രാണൻ മാത്രം, ഈശ്വരസത്തയെ ആവരണം ചെയ്തുനിന്നു. അതു ചലിച്ചുതുടങ്ങിയില്ല'. അതു നിശ്ചലമായി നിന്നു എന്ന ആശയം നാം ഓർമ്മവെയ്ക്കുന്നതു നന്ന്. എന്തെന്നാൽ പിന്നൊരിക്കൽ ഇതേ ആശയം പ്രപഞ്ചവിജ്ഞാനീയം സംബന്ധിച്ച് ഉദീരിതമാകുന്നതു കാണാം. മാത്രമല്ല, ഹൈന്ദവദർശനങ്ങളും പരതത്ത്വശാസ്ത്രവുമനുസരിച്ച് ഈ സമസ്തപ്രപഞ്ചവും ഒരു സ്പന്ദസമാഹരം മാത്രമാണെന്നും, ചില കാലങ്ങളിൽ ഈ സ്പന്ദങ്ങളെല്ലാം ക്രമേണ നിലച്ചു മേൽക്കുമേൽ സൂക്ഷ്മതരങ്ങളായി ആ അവസ്ഥയിൽ കുറെക്കാലം സ്ഥിതിചെയ്യുന്നുമെന്നും കൂടി നാം മനസ്സിലാക്കാൻ പോകുന്നുണ്ട്. ആ അവസ്ഥയെയാണ് ഈ സ്തോത്രത്തിൽ വർണ്ണിച്ചിരിക്കുന്നത്. അതു ആദ്യം നിശ്ചലമായി, സ്പന്ദരഹിതമായി, നിലകൊണ്ടു അതു സൃഷ്ടിയുടെ ആരംഭത്തിൽ സ്പന്ദിക്കാൻ തുടങ്ങി. തൽഫലമായി ഈ ജഗത്തു മുഴുവൻ അതിൽനിന്നു വെളിപ്പെടുകയും ചെയ്തു, ശാന്തവും സ്വധൃതവും അദ്വിതീയവുമായ ആ പ്രാണനിൽനിന്ന്.

'ആദ്യം ഇരുട്ടുമാത്രമുണ്ടായിരുന്നു' നിങ്ങളുടെ കൂട്ടത്തിൽ ഭാരതത്തിലോ മറ്റു വല്ല ഉഷ്ണമേഖലരാജ്യങ്ങളിലോ ചെന്ന്,അവിടങ്ങളിലെ കാലവർഷം പൊടുന്നനെ ആരംഭിക്കുന്നതു കണ്ടിടുള്ളവർക്ക് ഈ വാക്കുകളുടെ ഗാംഭീര്യം ഗ്രഹിക്കാം. ഈ അവസ്ഥയെ ചിത്രീകരിക്കാൻ മൂന്നു കവികൾ യത്നിച്ചിട്ടുള്ളത് എന്റെ ഓർമ്മയിൽ വരുന്നു. മിൽടൻ പറ

1. നാസദീയുക്തം (ഋഗ്വേദം 10-ാം മണ്ഡലം 129-ാം സൂക്തം) ഇതിന്റെ മൂലവും സ്വാമിജിയുടെ ഇംഗ്ലീഷ് പദ്യവിവർത്തനത്തിന്റെ മലയാളപദ്യവിവർത്തനവും വി. സാ. സ. vii നോക്കുക.

യുന്നു: വെളിച്ചമല്ലാ. മറിച്ച്, കാണത്തക്ക ഇരുട്ട്, കാളിദാസൻ പറയുന്നു, 'സൂചികൊണ്ട് തുളയ്ക്കാവുന്ന ഇരുട്ട്' എന്നാൽ അവരാരുടെയും വർണ്ണന വേദത്തിലെ ഇരുട്ടിൽ മറഞ്ഞിരുന്ന ഇരുട്ട്' എന്ന വർണ്ണനയ്ക്കടുത്തെങ്ങും എത്തുന്നില്ല. സർവ്വവസ്തുക്കളും ഉണങ്ങി പൊരിഞ്ഞുതുടങ്ങി. സൃഷ്ടി മുഴുവൻ കത്തിപ്പോകും  എന്ന മട്ടായി., കുറേ നാളത്തേയ്ക്ക് ഈ ഒരവസ്ഥതന്നെ. അങ്ങനെയിരിക്കെ ഒരു സായാഹ്നത്തിൽ ചക്രവാളത്തിന്റെ ഒരു കോണിൽ ഒരു മേഘഖണ്ഡം കാണാകുന്നു. അര മണിക്കൂറിനുള്ളിൽ അതു ഭൂമിയെങ്ങും വ്യാപിച്ചുമൂടിയ മട്ടാകുന്നു. മേഘത്തിനുമേൽ മേഘം, ഒടുവിൽ പൊട്ടി പേമാരിപ്രളയമാകുന്നു.

സൃഷ്ടിയുടെ കാരണം ഇച്ഛയാണെന്നത്രേ പറയപ്പെട്ടിരിക്കുന്നത്. യാതൊന്ന് ആദ്യമുണ്ടായിരുന്നുവോ അത് ഇച്ഛാരൂപമായി. ഇച്ഛ പിന്നീട് കാമരൂപത്തിൽ പ്രകടമാകാൻ തുടങ്ങി. ഇതും നാം വിശേഷാൽ ഓർമ്മിക്കേണ്ടതാണ്. എന്തെന്നാൽ ഈ കാമമെന്ന ആശയമാണ് നമുക്കു ഉള്ളതിന്റെയെല്ലാം നിദാനമായി പറയപ്പെടുന്നത്. ഈ 'ഇച്ഛാ'സിദ്ധാന്തം വേദാന്തതത്ത്വശാസ്ത്രത്തിന്റെയും ബൗദ്ധതത്ത്വശാസ്ത്രത്തിന്റെയും ആണിക്കല്ലായിരിക്കുന്നു. കൂടാതെ പിൽക്കാലത്ത് ഈ ആശയം ജർമ്മൻതത്ത്വശാസ്ത്രത്തിലേക്കു സംക്രമിച്ച് അങ്ങനെ ഷോപ്പനവറുടെ തത്ത്വശാസ്ത്രത്തിന് അധിഷ്ഠാനമാകയും ചെയ്തു. ഇവിടെയാണ് നാം അതിനെപ്പറ്റി ആദ്യം കേൾക്കുന്നത്.

'ഉദിച്ചു കാമം പ്രഥമം മനസ്സി-
ന്നാദ്യത്തെ ബീജം സ്വഹൃദന്തരങ്ങളിൽ
ഇതൊക്കെയും കണ്ടിതു സത്തസത്തിൽ-
നിന്നും വിവേചിച്ചറിയും കവീശ്വരർ'.

'അവന്നും ഒരുപക്ഷേ അറിഞ്ഞുകൂടായിരിക്കാം' എന്ന വാക്കുകളോടെയാണ് കവി ഈ സൂക്തം അവസാനിപ്പിക്കുന്നത്. അതൊരു സവിശേഷമായ ആശയപ്രകടനംതന്നെ. ഈ സൂക്തത്തിൽ നിന്ന്, അതിന്റെ കാവ്യഗുണത്തിനുപുറമേ, പ്രപഞ്ചരഹസ്യത്തെപ്പറ്റിയുള്ള അന്വേഷണം ഇതിനകം വ്യക്തതയും പ്രാധാന്യവും നേടിക്കഴിഞ്ഞുവെന്നും ഈ വൈദിക-ഋഷിമാർ സാധാരണ ഉത്തരങ്ങൾകൊണ്ടൊന്നും തൃപ്തിപ്പെടാത്ത ഒരു മാനസികാവസ്ഥയിൽ എത്തിയിരുന്നുവെന്നും നമുക്കു മനസ്സിലാകുന്നു. മുകളിലിരുന്നു ഭരിക്കുന്ന ഭരണകർത്താവിനെക്കൊണ്ടു അവർ തൃപ്തരായില്ലെന്നു നാം കാണുന്നു. ഈ പ്രപഞ്ചം എങ്ങനെയുണ്ടായി എന്നും മറ്റുമുള്ള പ്രശ്നത്തെ ചുറ്റിപ്പറ്റി ഇതേ ആശയം ഉൾക്കൊള്ളുന്ന വേറേയും അനേകം സ്തോത്രങ്ങൾ കാണുന്നുണ്ട്. ഒരു പ്രപഞ്ചഭരണകർത്താവിനെ, ഒരു സഗുണേശ്വരനെ, കണ്ടെത്താൻ ശ്രമിച്ചിരുന്നപ്പോൾ അവർ ഓരോ ദേവനേയും മാറിമാറി ഉന്നതപദത്തിൽ അവരോധിച്ചതായി കണ്ടുവല്ലൊ. അതുപോലെ, ഇപ്പോൾ അനേകം സ്തോത്രങ്ങളിലായി, ഓരോരോ ആശയത്തെ എടുത്ത് അനന്തതയിലേക്ക് വിക

സിപ്പിച്ച് അതിനെ പ്രപഞ്ചത്തിലെ സകലതിനും അടിസ്ഥാനമാക്കുന്നതായി കാണുന്നു. ഏതെങ്കിലും ഒരാശയവിശേഷം സ്മസ്തത്തിന്റെയും ആധാരവും വിശ്രമസ്ഥാനവുമായി കൽപ്പിക്കപ്പെടുന്നു-ആ ആധാരവസ്തുവാണ് ഇക്കാണായ സമസ്തവുമായിരിക്കുന്നത്. ഇപ്രകാരം അവർ പല ആശയങ്ങളും പ്രയോഗിച്ചുനോക്കി. ഈ രീതിയിൽ 'പ്രാണൻ' എന്ന ജീവിതത്ത്വത്തെ സർവ്വത്തിന്റെയും മൂലകാരണവും ആധാരവുമാക്കാൻ ശ്രമിച്ചു. പ്രാണാശയത്തെ അനന്തവും സർവ്വവ്യാപിയുമാക്കി വികസിപ്പിച്ചു. അതാണ് സകലതിനും ആധാരമായിരിക്കുന്നത്. അതു മനുഷ്യശരീരത്തെമാത്രമല്ല താങ്ങിനിറുത്തുന്നുള്ളു. സൂര്യചന്ദ്രന്മാരുടെ പ്രകാശം അതാണ്. സകലതിന്റെയും ചലനശക്തി അതാണ്. വിശ്വത്തിലാകെയുള്ള കർമ്മോത്തേജകശക്തി അതാണ്. ഈ ചിത്രീകരണങ്ങളിൽ ചിലതു വളരെ സുന്ദരവും കാവ്യാത്മകവുമാണ്. 'അവൻതന്നെ ഈ പ്രശോഭനമായ ഉഷസ്സിനെ പ്രത്യാനയിക്കുന്നു' എന്നും മറ്റുമുള്ള ചില ചിത്രീകരണങ്ങൾ അത്യന്തം ഗാനാത്മകവും ഭാവനാസുന്ദരവുമത്രേ. പിന്നീട്, സൃഷ്ടിയുടെ ആദ്യത്തെ ബീജമായുദിച്ചെന്നു നാം ഇപ്പോൾ വായിച്ച 'കാമ'മെന്ന ആശയംതന്നെ ക്രമേണ വിസ്തൃതമായി വിശ്വേശ്വരനായിത്തീർന്നു. എങ്കിലും ഇതിലൊരാശയവും അവരെ തൃപ്തിപ്പെടുത്തിയില്ല.

ഇവിടെ ഈ ആശയത്തെ ഉദാത്തീകരിച്ച് ഒടുവിൽ ഒരു പുരുഷവിധനിലേക്ക് നിഷ്കർഷിക്കുന്നു. 'ആദ്യം (സൃഷ്ടിക്കുമുമ്പ) അവൻ (ഹിരണ്യഗർഭൻ) മാത്രമേ ഉണ്ടായിരുന്നുള്ളു. അവൻതന്നെയാണ് സകലഭൂതങ്ങൾക്കും പതി. അവനാണ് ഈ ജഗത്തിന്റെ ആധാരം.1 യാതൊരുവൻ ആത്മകൃത്തും ബലകൃത്തുമായിരിക്കുന്നു, യാതൊരുവനെ സമസ്തദേവന്മാരും ഉപാസിക്കുന്നു, യാതൊരുവന്റെ ഛായയോ ജീവിതം, യാതൊരുവന്റെ ഛായതന്നെ മൃത്യുവും അവനെയല്ലാതെ മറ്റാരെ നാം ആരാധിക്കണം? മഞ്ഞുമൂടിയ ഹിമാലയസമുദ്രങ്ങൾ ജലരാശികൾകൊണ്ട് യാതൊരുവന്റെ കീർത്തിയെ ഘോഷിക്കുന്നു-'2 അതിങ്ങനെ പോകുന്നു. എന്നാൽ ഞാനിപ്പോൾ പറഞ്ഞതപോലെ, ഈ ആശയം അവരെ തൃപ്തരാക്കിയില്ല.

ഒടുവിൽ ഒരവസ്ഥാവിശേഷം ഗോചരമാകുന്നു. ആചാര്യന്മാരുടെ മേധ അതുവരെ പ്രശ്നത്തിനുത്തരം തേടിയതു പുറമെയാണ്. കണ്ണിൽ കാണായതിനെയെല്ലാം അവർ ചോദ്യം ചെയ്തു. സൂര്യൻ, ചന്ദ്രൻ, നക്ഷത്രങ്ങൾ ഇത്യാദിയെയെല്ലാം. ഇങ്ങനെ കണ്ടെത്താവുന്ന ജ്ഞാനമെല്ലാം കണ്ടെത്തുകയും ചെയ്തു. പ്രകൃതിയെ മുഴുവൻ നിരീക്ഷിച്ചതിൽനിന്നു ജഗത്തിന്റെ ഭരണകർത്താവായ സഗുണേശ്വരൻ എന്ന ആശയമേ

1. ഹിരണ്യഗർഭഃ സമവർത്തതാഗ്രേ ഭൂതസ്യ ജാതഃ പതിരേക അസീത്
സ ദാധാര പൃഥിവീം ദ്യാമുതേമാം കസ്മൈ ദേവായ ഹവിഷാ വിധേമ
(ഋഗ്വേദം 10. 121.1)

2. ഋഗ്വേദം 10, 121.3,4 (വി. സാ. സ.IIപുറം 7,10 നോക്കുക)

അവർക്കു കിട്ടിയിട്ടുള്ളു. അതിനുപരി മറ്റൊന്നും പ്രകൃതിക്ക് അവരെ പഠിപ്പിക്കാൻ കഴിഞ്ഞില്ല. ചുരുക്കത്തിൽ ബാഹ്യലോകപഠനത്തിൽനിന്ന് ഒരു വിശ്വകർമ്മാവ് എന്ന ആശയമേ, അതായത് സാധാരണ 'രചനാവാദം' എന്നറിയപ്പെടുന്ന ഒന്നു മാത്രമേ കിട്ടാൻ തരമുള്ളു. ആ വാദം അത്ര യുക്തിയുക്തമല്ലെന്നു നമുക്കെല്ലാമറിയാം. അതിലെ യുക്തി ബാലിശമാണ്. എങ്കിലും ബാഹ്യപ്രകൃതിയുടെ പഠനത്തിൽനിന്നു ഈ ഒരാശയശകലമേ ഈശ്വരനെസ്സംബന്ധിച്ചു നമുക്കു നേടാനാവൂ-അതായത് ജഗത്തിനു ഒരു സംവിധായകനുണ്ടായിരിക്കണമെന്ന്. എന്നാൽ ഇതു ജഗത്തിന്റെ വിശദീകരണമാവില്ല. ജഗത്തിന്റെ ഘടകദ്രവ്യങ്ങൾ മുമ്പേ ഉണ്ടായിരുന്നുവെന്നും അതു സൃഷ്ടിക്കാൻ ഈശ്വരന്ന് അവ വേണ്ടിയിരുന്നുവെന്നും സ്വയം സിദ്ധമാണ്. ആ സ്ഥിതിക്ക് ഈശ്വരൻ ഈ സാധനങ്ങളാൽ പരിമിതനാക്കപ്പെടുന്നുവെന്നതാണ് ഈ വാദത്തിന്റെ ഏറ്റവും വലിയ വികലത. ഗൃഹം നിർമ്മിക്കാൻ വേണ്ടുന്ന സാമഗ്രികൾ കൂടാതെ, ഗൃഹനിർമ്മാതാവിന് അതു നിർമ്മിക്കാൻ വയ്യ. അതിനാൽ അയാൾ സാമഗ്രികളാൽ പരിമിതനാക്കപ്പെടുന്നു. എന്തെന്നാൽ സാമഗ്രികളെക്കൊണ്ടു ചെയ്യാവുന്നതൊക്കെയേ അയാൾക്കു ചെയ്യാനാവൂ. തന്നിമിത്തം രചനാവാദം നമുക്കു നൽകുന്ന ഈശ്വരൻ അങ്ങേയറ്റം ഒരു ശിൽപിമാത്രം. പരിമിതനായ ഒരു വിശ്വശിൽപി അവൻ ഈ സാമഗ്രികളാൽ ബദ്ധനും പരിമിതനുമായിരിക്കുന്നു. ഒട്ടും സ്വതന്ത്രനല്ല. ഇത്രയും കാര്യങ്ങൾ നേരത്തേ അവർ കണ്ടെത്തി. മറ്റു മിക്ക ചിന്തകരും അന്വേഷണം ഇവിടെ നിർത്തുമായിരുന്നു. മറ്റു രാജ്യങ്ങളിൽ അതാണുണ്ടായത്. മനുഷ്യമനസ്സിന് ഈ നിലയിൽ വിശ്രമിക്കാൻ വയ്യ. ചിന്താശീലർ, ഗ്രഹണശേഷിയുള്ളവർ. മുമ്പോട്ടു പോകാനാഗ്രഹിച്ചു. എന്നാൽ മറ്റുള്ളവർ-മനശ്ശക്തി കുറഞ്ഞവർ-അവരെ സമ്മതിച്ചില്ല. അവരുടെ വളർച്ചയ്ക്കു പ്രതിബന്ധമായിനിന്നു. പക്ഷേ, ഭാഗ്യവശാൽ, ഈ ഹൈന്ദവഋഷികൾ അത്തരം പ്രേരണകൾക്കോ സമ്മർദ്ദങ്ങൾക്കോ കീഴടങ്ങിയില്ല. അവർ പ്രശ്നത്തിനൊരു നിർദ്ധാരണം കണ്ടെത്തണമെന്നുറച്ചു. അതിന്നായി അവർ ഈ ഘട്ടത്തിൽ പുറമേയുള്ള തിരച്ചിൽ മതിയാക്കി ഉള്ളിലേക്കു തിരിയുന്നതായി കാണുന്നു. ചക്ഷുരാദീന്ദ്രിയങ്ങൾ കൊണ്ടല്ല നാം ബാഹ്യലോകോപലബ്ധി സമ്പാദിക്കുന്നതും മതവിഷയകമായി വല്ലതും അനുഭവപ്പെടുന്നതും എന്നൊരു ബോധം ആദ്യമായി അവരിൽ അങ്കുരിച്ചു. അതിനാൽ ആദ്യം വേണ്ടതു പോരായ്മകളെ മനസ്സിലാക്കുകയായിരുന്നു-ശാരീരികവും ധാർമ്മികവുമായി രണ്ടുതരം വൈകല്യങ്ങളാണ് തടസ്സങ്ങളായി നിന്നതെന്നും നമുക്കു വഴിയേ കാണാം. ഈ ഋഷികളിലൊരാൾ പറയുന്നു: 'നിങ്ങൾക്ക് ഈ ജഗത്തിന്റെ കാരണം അറിയാവതല്ല. നിങ്ങളും ഞാനും തമ്മിൽ വലിയൊരന്തരമുണ്ട്. എന്തെന്നോ? നിങ്ങൾ

ഇന്ദ്രിയവസ്തുതകളെക്കുറിച്ചു വ്യവഹരിക്കുന്നു. ഇന്ദ്രിയ വിഷയങ്ങളെക്കൊണ്ടും മതത്തിന്റെ വെറും ചടങ്ങുകൾകൊണ്ടും തൃപ്തപ്പെട്ടു കഴിയുന്നു. ഞാനാകട്ടെ പരമപുരുഷനെ അറിഞ്ഞിരിക്കുന്നു.*

ഞാൻ നിങ്ങൾക്കുവേണ്ടി തേടിനോക്കുന്ന ഈ ആദ്ധ്യാത്മികാശയങ്ങളുടെ വളർച്ചയോടൊപ്പം വളർന്നുവന്നിട്ടുള്ള മറ്റൊരു ഘടകത്തെക്കുറിച്ച്-അതായത് ക്രിയാകലാപങ്ങളെക്കുറിച്ച്-അല്പമൊന്നു സൂചിപ്പിക്കയേ വേണ്ടൂ. എന്തെന്നാൽ അതു നമ്മുടെ ഇന്നത്തെ വിഷയവുമായി ബന്ധപ്പെട്ടതല്ല. ആദ്ധ്യാത്മികാശയങ്ങൾ വളർന്നതിന്റെ നൂറിരട്ടി വേഗത്തിൽ ക്രിയാകലാപങ്ങൾ വളർന്നുവന്നു. പഴയ അന്ധവിശ്വാസങ്ങൾ ഈ കാലഘട്ടമായപ്പോഴേയ്ക്കും വളർന്നുവളർന്നു ഹിന്ദുജീവിതശക്തിയെ മൃതപ്രായമാക്കി. ആ അവസ്ഥ ഇന്നും അങ്ങനെ തുടരുകയാണ്. അതു ഞങ്ങളുടെ ജീവിതത്തിന്റെ എല്ലാ തുറകളിലും കടന്നാക്രമിച്ചും നുഴഞ്ഞുകയറിയും ഞങ്ങളെ ജനനം മുതൽക്കേ അടിമകളാക്കിയിരിക്കുന്നു. എന്നാൽ അതോടൊപ്പം അതിപ്രാചീനകാലംമുതൽക്കേ ക്രിയാകലാപങ്ങളുടെ മുന്നേറ്റത്തിനെതിരായ സമരവും കാണുന്നുണ്ട്. അവയെപ്പറ്റി ഉന്നയിക്കപ്പെട്ട ആക്ഷേപമിതാണ്. അവ മതത്തിന്റെ ചില ബാഹ്യാചരണങ്ങൾമാത്രം-ചില സമയത്തു വിശേഷവസ്ത്രം ധരിക്കുക, വിശേഷതരം ആഹാരങ്ങൾ കഴിക്കുക മുതലായവയൊക്കെ. നിങ്ങൾ ഇന്ദ്രിയജീവിതത്തിൽ സംതൃപ്തരായി അതിനപ്പുറം പോകാനാഗ്രഹിക്കായ്കയാൽ എന്നും അവയെ ഇഷ്ടപ്പെട്ടു കഴിയുന്നു. നാമെല്ലാവരെയും സംബന്ധിച്ച് ഇതൊരു വലിയ ദുർഘടാവസ്ഥയാണ്. നാം ആദ്ധ്യാത്മിക വിഷയങ്ങൾ കേൾക്കാൻ ആഗ്രഹിക്കുമ്പോഴും ഇന്ദ്രിയങ്ങളാണ് അവയെ വിലയിരുത്തുന്നതിൽ നമ്മുടെ മാനദണ്ഡം. ഒരാൾ ഈശ്വരനേയും അതീന്ദ്രിയതത്ത്വങ്ങളെയും മറ്റും പറ്റിയുള്ള ആദ്ധ്യാത്മിക ശാസ്ത്രങ്ങളെല്ലാം വളരെ നാൾ തുടർച്ചയായി കേട്ടതിനുശേഷവും അവയിൽനിന്ന് എന്തുമാത്രം പണം കിട്ടും. എന്തുമാത്രം ഇന്ദ്രിയസുഖങ്ങൾ ലഭിക്കും എന്നാണ് ആരായുന്നത്. കാരണം അയാളുടെ സുഖാനുഭവങ്ങളെല്ലാം സ്വാഭാവികമായും ഇന്ദ്രിയങ്ങളിൽ മാത്രമാണ്. എന്നാൽ നമ്മുടെ ഋഷി പറയുന്നത് ഇന്ദ്രിയങ്ങളിൽ സംതൃപ്തി പൂണ്ടിരിക്കുന്ന ഈ അവസ്ഥയാണ് സത്യത്തിനും നമുക്കും മദ്ധ്യേ നിൽക്കുന്ന യവനികയെന്നത്രേ. കർമ്മകാണ്ഡത്തോടുള്ള അത്യന്തശ്രദ്ധ, ഇന്ദ്രിയജീവിതത്തിൽ സംതൃപ്തി, അനേകം മതവാദങ്ങളുടെ ആവിഷ്കരണം ഇവ നമുക്കും സത്യത്തിനും മദ്ധ്യേ ഒരു മറ വലിച്ചുകെട്ടിയിരിക്കുന്നു. ഈ ഘട്ടം അന്വേഷണപഥത്തിലെ ഒരു പ്രധാനനാഴികക്കല്ലാണ്. ഈ ആദർശത്തെ അതിന്റെ അങ്ങേ അറ്റത്തോളം പിന്തുടർന്ന്, അത് എങ്ങനെ പിൽക്കാലത്തു വേദാന്തത്തിലെ

* ശ്വേതാശ്വതരോപനിഷത്ത് 3.8 (വി.സാ.സ II പുറം 68)

അത്ഭുത'മായാവാദ'മായി പരിണമിച്ചെന്നും, ഈ 'മറ' എങ്ങനെ യഥാർത്ഥവേദാന്തവ്യാഖ്യാനമാകുമെന്നും, സത്യം സദാ അവിടെ ഉണ്ടായിരിക്കെ ഈ മറ അതിനെ മറയ്ക്കമാത്രം ചെയ്തെന്നും മറ്റും നമുക്ക് കാണേണ്ടിയിരിക്കുന്നു.

ഇപ്രകാരം പുരാതനരായ ആര്യചിന്തകന്മാർ പുതിയൊരു പ്രകരണത്തിൽ കാലൂന്നിയതായി നാം കാണുന്നു. ബാഹ്യപ്രപഞ്ചത്തിലെ തിരച്ചിൽ തങ്ങളുടെ പ്രശ്നത്തിനു ഉത്തരം നൽകുകയില്ലെന്ന് അവർക്കു ബോധ്യപ്പെട്ടു. ബാഹ്യലോകത്ത് യുഗങ്ങളായി ആരാഞ്ഞാലും ചോദ്യങ്ങൾക്കുത്തരമുണ്ടാവില്ലെന്നു തീർച്ചയായി. അതിനാൽ അവർ ഈ മാർഗ്ഗാന്തരം സ്വീകരിച്ചു. ഈ പുതുമാർഗ്ഗമനുസരിച്ച് ഇന്ദ്രിയകാമനകളും, ചടങ്ങുകളിലും ബാഹ്യാനുഷ്ഠാനങ്ങളിലുമുള്ള ആഗ്രഹങ്ങളും അവരുടെയും സത്യത്തിന്റെയും ഇടയ്ക്കു യവനിക സൃഷ്ടിച്ചിരിക്കയാണെന്നും ഈ യവനിക ഒരു ക്രിയാനുഷ്ഠാനംകൊണ്ടും നീക്കാവുന്നതല്ലെന്നും ഉത്ബോധിപ്പിക്കപ്പെട്ടു. സ്വാത്മാവിനകത്തുള്ള സത്യത്തെ കണ്ടെത്തുവാൻ സ്വമനസ്സുകളെ പിടിച്ചപഗ്രഥിക്കേണ്ടതാണെന്ന് അവർ കണ്ടു. സത്യത്തെ കാണിച്ചുകൊടുക്കുന്നതിൽ ബാഹ്യലോകം പരാജയപ്പെട്ടു. അതിനാലവർ ആന്തരലോകത്തേക്ക് തിരിഞ്ഞു. അപ്പോൾ മുതൽക്കാണ് യഥാർത്ഥവേദാന്തതത്ത്വശാസ്ത്രം ആരംഭിക്കുന്നത്. വേദാന്തതത്ത്വശാസ്ത്രത്തിന്റെ പ്രതിഷ്ഠാകർമ്മമത്രേ ഈ വ്യതിയാനം. തുടർന്നുള്ള ഘട്ടങ്ങളിൽ അന്വേഷണമെല്ലാം അന്തരംഗത്തിലാണ്. ആദ്യഘട്ടത്തിൽത്തന്നെ അവർ ഇങ്ങനെ പ്രഖ്യാപിക്കുന്നതു കാണാം. 'സത്യത്തിനുവേണ്ടി മതങ്ങളിലെങ്ങും തിരയേണ്ട. അത് ഇവിടെയാണ്, അത്ഭുതങ്ങളിൽവച്ച് അത്ഭുതമായ ഈ മനുഷ്യാത്മാവിൽ, എല്ലാ ജ്ഞാനത്തിന്റെയും കലവറയും എല്ലാ അസ്തിത്വത്തിന്റെയും കേന്ദ്രവുമായ ഈ മനുഷ്യാത്മാവിൽ. അതിനാൽ ഇവിടെ അന്വേഷിക്കുവിൻ, ഇവിടെയില്ലാത്തത് അവിടെ ഉണ്ടായിരിക്കാവതല്ല. പുറത്തുള്ളത് അകത്തേതിന്റെ മങ്ങിയ പ്രതിച്ഛായമാത്രമാണെന്നും പിന്നീട് പടിപടിയായി അവർ കണ്ടു പിടിച്ചു. അനന്തരം അവർ, ഈശ്വരനെസ്സംബന്ധിച്ച പഴയ ഭാവനയെ, പ്രപഞ്ചത്തിനു വെളിയിലിരുന്ന് അതിന്റെ ഭരണം നടത്തുന്ന ഭരണകർത്താവെന്ന ഭാവനയെ എടുത്ത് അവിടുത്തെ ആദ്യമേ പ്രപഞ്ചത്തിനുള്ളിലിടുന്നതായി നമുക്കു കാണാം. ഈശ്വരൻ പ്രപഞ്ചബാഹ്യനല്ല. അന്തർഗതനാണ്. എന്നിട്ട് അവിടെനിന്ന് അവർ അവിടുത്തെ തങ്ങളുടെ സ്വന്തം ഹൃദയങ്ങളിലേക്ക് കൊണ്ടുപോയി. അങ്ങനെ, അവിടുന്നിതാ ഇവിടെ മനുഷ്യഹൃദയത്തിൽ, നമ്മുടെ ആത്മാക്കളുടെ ആത്മാവ്, നമ്മിലെ യാഥാർത്ഥ്യം.

വേദാന്തതത്ത്വശാസ്ത്രത്തിന്റെ പ്രവർത്തനത്തെപ്പറ്റി ശരിയായറിയണമെങ്കിൽ, മഹത്തായ പല ആശയങ്ങളും ഗ്രഹിക്കേണ്ടതുണ്ട്. ഒന്നാമതു കാന്റിന്റെയോ ഹെഗലിന്റെയോ തത്ത്വശാസ്ത്രം എന്നു പറയാറുള്ള,

ആ അർത്ഥത്തിലുള്ള തത്ത്വശാസ്ത്രമല്ല അത്. അത് ഒരു ഗ്രന്ഥമല്ല. ഒരാളുടെ തനിച്ചുള്ള കൃതിയുമല്ല. പല കാലങ്ങളിലായി എഴുതപ്പെട്ട ഒരു ഗ്രന്ഥപരമ്പരയാണ് വേദാന്തം. ഇവയിലൊരെണ്ണത്തിൽതന്നെ ചിലപ്പോൾ ഒരമ്പതുകൂട്ടം ഭിന്നകാര്യങ്ങൾ കാണും. അവയ്ക്കു ഒരടുക്കും മുറയും ഉണ്ടായിരിക്കയുമില്ല. ചിന്തകൾ അവ ഉണ്ടായ മുറയ്ക്കു കുത്തിക്കുറിച്ചിരിക്കയാവാം. ചിലപ്പോൾ ബന്ധമില്ലാത്ത അന്യകാര്യങ്ങളുടെ മദ്ധ്യത്തിൽ അതിവിശിഷ്ടമായ ഒരാശയം കണ്ടെന്നുവരാം. എന്നാൽ ഒരു വസ്തുത ശ്രദ്ധാർഹമാണ്. അതായത് ഉപനിഷത്തിലെ ഈ ആശയങ്ങൾ സദാ ഒന്നിനൊന്നു പുരോഗമിക്കുന്നു. ഓരോ ഋഷിയുടെയും ചിന്താവ്യാപാരങ്ങൾ, അതു മുന്നോട്ടു നീങ്ങിക്കൊണ്ടിരുന്ന പ്രകാരംതന്നെ രൂപനിഷ്പത്തി വന്നിട്ടില്ലാത്ത ആ പുരാതനകാലത്തെ ഭാഷയിൽ ചിത്രണംചെയ്യപ്പെട്ടിരിക്കുന്നു. ആദ്യമാദ്യം വളരെ അനുപസ്കൃതങ്ങളും സ്ഥൂലങ്ങളുമായിരുന്ന ആശയങ്ങൾ, മേൽക്കുമേൽ സൂക്ഷ്മതരങ്ങളാകുന്നതും ഒടുവിൽ വേദാന്തലക്ഷ്യത്തിലെത്തുന്നതും കാണാം. ഈ ലക്ഷ്യം തത്ത്വശാസ്ത്രോചിതമായ ഒരു സംജ്ഞയും കൈക്കൊള്ളുന്നുണ്ട്. ദേവന്മാരുടെ പ്രകാശശാലികളുടെ അന്വേഷണത്തിൽ തുടങ്ങിയതു പിന്നീടു ജഗദുത്ഭവത്തെപ്പറ്റിയുള്ളതായി മാറി. അതേ അന്വേഷണം ഒടുവിൽ കുറേക്കൂടി ദാർശനികവും വിശദതരവുമായ ഒരു പേർ കൈക്കൊള്ളുന്നു-സർവ്വത്തിന്റെയും ഏകത്വം-'യാതൊന്നിനെ അറിഞ്ഞാൽ മറ്റെല്ലാം അറിയപ്പെടുന്നു.'[1]

## 2

## വേദാന്തദർശനം[2]

ഇന്നു വേദാന്തതത്ത്വശാസ്ത്രം എന്ന് സാമാന്യമായറിയപ്പെടുന്ന ദർശനസംഹിത യഥാർത്ഥത്തിൽ ഇപ്പോൾ ഭാരതത്തിലുള്ള എല്ലാ മതശാഖകളെയും ഉൾക്കൊള്ളുന്നു. അങ്ങനെ, അതിനു പല വ്യാഖ്യാനങ്ങൾ ഉണ്ടായിട്ടുണ്ട്. ദ്വൈതത്തിൽ തുടങ്ങി അദ്വൈതത്തിൽ അവസാനിക്കുന്ന അവ ഒന്നിനൊന്നു പുരോഗമിക്കുന്നതായി ഞാൻ കാണുന്നു. വേദാന്തശബ്ദത്തിന്റെ വാച്യാർത്ഥം വേദങ്ങളുടെ അന്തം എന്നാണ്. വേദങ്ങൾ ഹിന്ദുക്കളുടെ മതഗ്രന്ഥങ്ങളുമാണ്. പാശ്ചാത്യദേശങ്ങളിൽ ചിലപ്പോൾ വേദങ്ങളെന്നു പറഞ്ഞാൽ, അവയിലെ സംഹിതാബ്രാഹ്മണഭാഗങ്ങൾ

1. കസ്മിൻ നു ഭഗവോ വിജ്ഞാതേ സർവമിദം വിജ്ഞാതം ഭവതി.
(മുണ്ഡകോപനിഷത്ത് 1.1.3)

2. ഹാർവാർഡ് സർവകലാശാലയിലെ ഗ്രാഡ്വേറ്റ് ഫിലോസഫിക്കൽ സൊസൈറ്റിയുടെ മുമ്പാകെ 1896 മാർച്ച് 25-ന് ചെയ്ത പ്രസംഗം തുടർന്നുണ്ടായ ചോദ്യോത്തരത്തിനു വി. സാ. സ vi പുറം 429-442 നോക്കുക.

മാത്രമെന്നേ ധരിക്കാറുള്ളു. എന്നാൽ, ഇക്കാലത്ത് ഈ ഭാഗങ്ങൾ മിക്കവാറും ലുപ്തപ്രചാരങ്ങളായിട്ടുണ്ട്. ഭാരതത്തിൽ വേദശബ്ദംകൊണ്ടു പ്രായേണ വേദാന്തത്തെയാണ് വിവക്ഷിക്കാറുള്ളത്. മതഗ്രന്ഥങ്ങളിൽനിന്നു വല്ല ഭാഗവും ഉദ്ധരിക്കേണ്ടിവരുമ്പോൾ, ഞങ്ങളുടെ ഭാഷ്യകാരന്മാരെല്ലാം വേദാന്തത്തിൽനിന്നാണ് ഉദ്ധരിക്കാറ്. വേദാന്തത്തിനു ഭാഷ്യകാരന്മാരുടെ ഇടയിൽ പ്രചാരമുള്ള മറ്റൊരു സാങ്കേതികസംജ്ഞയാണ് ശ്രുതി എന്നത്. വേദാന്തമെന്ന പേരിൽ അറിയപ്പെടുന്ന എല്ലാ ഗ്രന്ഥങ്ങളും വേദങ്ങളിലെ കർമ്മകാണ്ഡഭാഗത്തിനുശേഷം രചിക്കപ്പെട്ടവയാണെന്നു തികച്ചും പറഞ്ഞുകൂടാ. ഉദാഹരണത്തിന് അവയിലൊന്നായ ഈശാവാസ്യോപനിഷത്ത്, വേദങ്ങളിലെ ഏറ്റവും പ്രാചീനഭാഗങ്ങളിൽ പെടുന്ന യജൂർവേദത്തിന്റെ നാൽപതാമദ്ധ്യായമാണ്. ബ്രാഹ്മണങ്ങളുടെ ഇടയ്ക്ക് അവയുടെ ഭാഗമായിവന്നിട്ടുള്ള മറ്റുപനിഷത്തുകളുമുണ്ട്. ബാക്കി ഉപനിഷത്തുകൾ സ്വതന്ത്രങ്ങളാണ്. അവ ബ്രാഹ്മണങ്ങളുടെയോ വേദങ്ങളിലെ മറ്റു ഭാഗങ്ങളുടെയോ അംശമല്ല. എന്നാൽ അവ ഇതരവേദഭാഗങ്ങളിൽനിന്നു കേവലം സ്വതന്ത്രമാണെന്നു വിചാരിക്കാനും യുക്തിയില്ല. എന്തെന്നാൽ, വേദഭാഗങ്ങൾ പലതും പാടേ നഷ്ടപ്പെട്ടിട്ടുണ്ടെന്നും ബ്രാഹ്മണങ്ങളധികവം ലുപ്തങ്ങളായെന്നും നമുക്കറിയാം. അതിനാൽ ഇപ്പോൾ സ്വതന്ത്രമെന്നു കരുതപ്പെടുന്ന ഉപനിഷത്തുകൾ, കാലക്രമത്തിൽ ലുപ്തമായ വല്ല ബ്രാഹ്മണങ്ങളുടെയും അംശങ്ങളായിരുന്നു എന്നു വരാം. ബ്രാഹ്മണങ്ങൾ പൊയ്പോയിട്ടും ഉപനിഷത്തുകൾ നിലനിന്നു. ഉപനിഷത്തുകൾ അരണ്യഗ്രന്ഥങ്ങൾ അഥവാ ആരണ്യകങ്ങൾ എന്നും വിളിക്കപ്പെടുന്നു.

അങ്ങനെ വേദാന്തമാണ് ഹിന്ദുക്കളുടെ ഗണ്യമായ മതഗ്രന്ഥം. അതിനാൽ വൈദികദർശനശാസ്ത്രങ്ങളെല്ലാം അതിനെ അടിസ്ഥാനമായി സ്വീകരിക്കേണ്ടിയിരിക്കുന്നു. ബൗദ്ധന്മാരും ജൈനന്മാരും പോലും, സ്വസിദ്ധാന്തസ്ഥാപനത്തിനു സഹായിക്കുമെന്ന് കാണുന്നിടങ്ങളിൽ വേദാന്തത്തെ പ്രമാണമായുദ്ധരിക്കാറുണ്ട്. ഭാരതീയദർശനങ്ങളെല്ലാം വേദങ്ങളിൽ അധിഷ്ഠിതമെന്നു സ്വയം ഭാവിക്കുന്നുണ്ടെങ്കിലും ഓരോന്നും വെവ്വേറെ പേരു സ്വീകരിച്ചിട്ടുണ്ട്. ഇവയിൽ ഏറ്റവും ഒടുവിലത്തേതായ വ്യാസദർശനം മുൻദർശനങ്ങളെക്കാൾ കൂടുതലായി വേദസിദ്ധാന്തങ്ങളിൽ നിലയുറപ്പിക്കയും അതോടൊപ്പം സാംഖ്യം, ന്യായം മുതലായ പൂർവ്വദർശനങ്ങളെ വേദാന്തസിദ്ധാന്തങ്ങളുമായി അനുരഞ്ജിപ്പിക്കുവാൻ ശ്രമിക്കയുമുണ്ടായി. അതിനാൽ, ഇന്നു 'വേദാന്തദർശന'മെന്നു വിശേഷേണ പറയുന്നത് ഈ വ്യാസദർശനത്തെയാണ്. വ്യാസന്റെ സൂത്രങ്ങൾ ആധുനികഭാരതത്തിൽ വേദാന്തതത്ത്വശാസ്ത്രത്തിന്റെ അടിസ്ഥാനമായിരിക്കയും ചെയ്യുന്നു. ഇനി വ്യാസസൂത്രങ്ങളെ ഓരോരോ ഭാഷ്യകാരന്മാർ ഭിന്നരീതികളിൽ വ്യാഖ്യാനിച്ചിട്ടുണ്ട്. പൊതുവെ പറഞ്ഞാൽ,

ഇപ്പോൾ ഭാരതത്തിൽ മൂന്നുതരം ഭാഷ്യകാരന്മാരാണുള്ളത്. അവരുടെ വ്യാഖ്യാനങ്ങളുടെ ഫലമായി മൂന്നു ദർശനസമ്പ്രദായങ്ങളും തദനുയായികളും നിലവിലുണ്ട്-ദ്വൈതികൾ വിശിഷ്ടാദ്വൈതികൾ, അദ്വൈതികൾ. ഭാരതീയജനതയിൽ ഏറിയകൂറും ദ്വൈതവിശിഷ്ടാദ്വൈതവിഭാഗങ്ങളിൽ ഉൾപ്പെടുന്നു. അദ്വൈതികളുടെ എണ്ണം താരതമ്യേന കുറവാണ്. തുടർന്ന്, ഈ മൂന്നു സമ്പ്രദായങ്ങളിലും അടങ്ങിയ ആശയങ്ങൾ നിങ്ങളെ ധരിപ്പിക്കാൻ ഞാൻ ശ്രമിക്കാം. അതിനുമുമ്പ് ഒരു കാര്യം പ്രസ്താവിച്ചുകൊള്ളട്ടെ. ഈ വിഭിന്നവേദാന്തസമ്പ്രദായങ്ങൾക്ക് ഒരേ മനസ്സാശാസ്ത്രമാണുള്ളത്. സാംഖ്യദർശനത്തിലെ മനശ്ശാസ്ത്രം. സാംഖ്യമനശ്ശാസ്ത്രം, ന്യായവൈശേഷികദർശനങ്ങളിലെ മനശ്ശാസ്ത്രത്തോട് അത്യന്തസാദൃശ്യമുള്ളതാണ്. നിസ്സാരാംശങ്ങളിലേ ചില വ്യത്യാസങ്ങളുള്ളു.

എല്ലാ വേദാന്തികളും മൂന്നു കാര്യങ്ങളിൽ യോജിക്കുന്നു. അതായത് ഈശ്വരനിലും വേദങ്ങളുടെ അപൗരുഷേയത്വത്തിലും കൽപ്പസങ്കൽപ്പത്തിലും എല്ലാവരും വിശ്വസിക്കുന്നു. വേദങ്ങളെപ്പറ്റി പറഞ്ഞുകഴിഞ്ഞു. കൽപ്പങ്ങളെപ്പറ്റിയുള്ള വിശ്വാസം ഇതാണ്. പ്രപഞ്ചത്തിലാകെയുള്ള ദ്രവ്യങ്ങളെല്ലാം 'ആകാശ'മെന്ന ഒരു മൂലദ്രവ്യത്തിൽനിന്നുത്ഭവിച്ചതാണ്. അതുപോലെ, പ്രപഞ്ചത്തിലെ സകലശക്തിയും-അതു ഗോളങ്ങളുടെ ആകർഷണവികർഷണങ്ങളോ ജീവികൾ തമ്മിലുള്ള ആകർഷണവികർഷണങ്ങളോ ജീവശക്തിയോ ഏതുമാകട്ടെ-'പ്രാണൻ' എന്ന ഒരു മൂലശക്തിയുടെ രൂപാന്തരങ്ങളാണ്. പ്രാണൻ ആകാശത്തിന്മേൽ പ്രവർത്തിച്ചു പ്രപഞ്ചത്തെ സൃഷ്ടിക്കുന്നു. അഥവാ സർജ്ജനം ചെയ്യുന്നു. കൽപ്പാരംഭത്തിൽ ആകാശം നിശ്ചലമാണ്. അവ്യക്തഭാവത്തിലാണ്. അനന്തരം പ്രാണൻ ആകാശത്തിന്മേൽ കൂടുതൽ കൂടുതൽ പ്രവർത്തിച്ചുതുടങ്ങുകയും, തൽഫലമായി ആകാശത്തിൽനിന്നു സ്ഥൂലങ്ങളായ രൂപങ്ങൾ മേൽക്കുമേൽ-ചെടികൾ, ജന്തുക്കൾ, മനുഷ്യർ, ജ്യോതിർഗോളങ്ങൾ ഇത്യാദി-പ്രാദുർഭവിക്കയും ചെയ്യുന്നു. ഗണനാതീതമായ ഒരു നീണ്ടകാലത്തിനുശേഷം ഈ പരിണാമം നിലച്ച്, വിപരിണാമം ആരംഭിക്കുന്നു. എല്ലാ വസ്തുക്കളും ശക്തികളും മേൽക്കുമേൽ സൂക്ഷ്മീഭവിച്ചു മൂലാകാശത്തിലേക്കും മൂലപ്രാണനിലേക്കും മടങ്ങുന്നു. പിന്നീട് പുതിയൊരു കൽപ്പം ആരംഭിക്കുകയായി. ഒരു പ്രഭവവും ഒരു പ്രലയവും ചേർന്ന ഒരു പൂർണ്ണചക്രഗതിയാണ് ഒരു കൽപ്പം. ഇനി പ്രാണാകാശങ്ങൾക്കു രണ്ടിനും മീതെ ഒരു വസ്തുവുണ്ട്-മഹത് അഥവാ സമഷ്ടിമനസ്സ് എന്നു പറയപ്പെടുന്ന മൂന്നാമതൊന്നിലേക്ക് ഇവ രണ്ടിനെയും ലയിപ്പിക്കാം. ഈ സമഷ്ടിമനസ്സ് ആകാശത്തെയും പ്രാണനെയും പുതുതായി ഉണ്ടാക്കുകയല്ല. പ്രത്യുത അവയായി രൂപാന്തരപ്പെടുകയാണ്.

ഇനി, മനസ്സ്, ആത്മാവ്, ഈശ്വരൻ എന്നിവയെപ്പറ്റിയുള്ള ധാരണകൾ പരിചിന്തയ്ക്കെടുക്കാം. സർവ്വസമ്മതമായ സാംഖ്യമനശ്ശാസ്ത്രമനുസ

രിച്ച്, പ്രത്യക്ഷത്തിന്-ഉദാഹരണമായി, ദർശിക്കുന്നതിന്-ഒന്നാമത് ദർശനകരണങ്ങളുണ്ട് കണ്ണുകൾ. കരണങ്ങൾക്ക്, കണ്ണുകൾക്ക്, പിമ്പിലായി ചാക്ഷുഷനാഡിയും തത്കേന്ദ്രങ്ങളും ചേർന്ന് 'ദർശനേന്ദ്രിയ'മുണ്ട്. അതു ബാഹ്യകരണമല്ലെങ്കിലും അതിനെ കൂടാതെ കണ്ണു കാണുന്നതല്ല. ഇനിയും വേണ്ടതുണ്ട്. പ്രത്യക്ഷത്തിന്, മനസ്സ് വരണം, ഇന്ദ്രിയവുമായി യോജിക്കയും വേണം. അതിനുപുറമെ, വേദനത്തെ ബുദ്ധിക്ക് സമർപ്പിക്കണം. മനസ്സിന്റെ നിശ്ചയ (പ്രതികരണ)വൃത്തിക്കു ബുദ്ധിയുടെ പ്രതികരണമുണ്ടാകുന്നതോടെ, ബാഹ്യലോകവും അഹങ്കാരവും മിന്നുന്നു. ഇവിടെയാണ് 'ഇച്ഛ'. എന്നാൽ എല്ലാം ഇനിയും തികഞ്ഞില്ല. തേജസ്പന്ദങ്ങളുടെ പരമ്പരയിൽ രൂപവൽകൃതമാകുന്ന ഓരോ ചിത്രവും പൂർണ്ണമാകുവാൻ ആ സ്പന്ദങ്ങൾ സ്ഥാവരമായ ഒന്നിൽ ഒരുമിച്ചുചേരേണ്ടതുപോലെ, മനസ്സിലെ ആശയങ്ങളെയെല്ലാം ഒരുമിച്ചു ചേർത്ത്, ശരീരമനസ്സുകളെ അപേക്ഷിച്ചു സ്ഥാവരമായി നിൽക്കുന്ന ഒന്നിന്മേൽ സർജ്ജിക്കണം. അതാണ് ആത്മാവ്, പുരുഷൻ.

സാംഖ്യദർശനമനുസരിച്ച്, 'ബുദ്ധി' എന്നറിയപ്പെടുന്ന മനസ്സിന്റെ പ്രതികരണവൃത്തി, മഹത്തത്ത്വത്തിന്റെ അഥവാ വിശ്വമനസ്സിന്റെ ഒരുൽപ്പന്നമോ പരിണാമമോ അഭിവ്യക്തിയോ ആണ്. മഹത്ത് സ്പന്ദരൂപമായ ചിന്തയായി പരിണമിക്കുന്നു. അതിന്റെ ഒരു ഭാഗം ഇന്ദ്രിയങ്ങളായും മറ്റേ ഭാഗം ഭൂതസൂക്ഷ്മങ്ങളായും അഥവാ തന്മാത്രകളായും തീരുന്നു. ഇവയുടെയെല്ലാം പരസ്പരസമ്മേളനത്താലാണ് ഈ സമസ്തപ്രപഞ്ചവും നിർമ്മിക്കപ്പെട്ടത്. ഈ മഹത്തിന്റെയും പിന്നിലായി സാംഖ്യന്മാർ 'അവ്യക്ത'മെന്നൊരവസ്ഥയെ സങ്കൽപ്പിക്കുന്നു. ആ അവസ്ഥയിൽ മനസ്സിനും അഭിവ്യക്തിയുണ്ടായിട്ടില്ല. സകലതും കാരണരൂപത്തിൽ കിടക്കുന്നു. ഈ അവ്യക്തത്തെ 'പ്രകൃതി' എന്നും പറയുന്നു. ഈ പ്രകൃതിക്കും അപ്പുറത്താണ്,അതിൽനിന്നു നിത്യഭിന്നനായ 'പുരുഷൻ', സാംഖ്യമതപ്രകാരമുള്ള ആത്മാവ്. പുരുഷൻ നിർഗുണനും സർവ്വവ്യാപിയുമാണ്. അതു കർത്താവല്ല. സാക്ഷിമാത്രം. പുരുഷസ്വരൂപത്തെ വിശദീകരിപ്പാൻ ശുദ്ധസ്ഫടികത്തെയാണ് ഉദാഹരിക്കുന്നത്. സ്ഫടികത്തിന്റെ മുമ്പിൽ നാനാവർണ്ണങ്ങൾ വെച്ചാൽ, യഥാർത്ഥത്തിൽ വർണ്ണരഹിതമായ അതു നാനാവർണ്ണമായി കാണപ്പെടും. പുരുഷൻ ആ സ്ഫടികത്തെപ്പോലെയാണ്. വേദാന്തികൾ സാംഖ്യന്മാരുടെ പ്രകൃതി പുരുഷാശയങ്ങളെ നിരാകരിക്കുന്നു. പ്രകൃതിയുടെയും പുരുഷന്റെയും ഇടയ്ക്കു വലിയൊരു വിടവു നികത്തപ്പെടാതെ കിടക്കുന്നുവെന്ന് അവർ പറയുന്നു. ഒരു വശത്തു സാംഖ്യദർശനം പ്രകൃതിവരെ ചെന്നെത്തുന്നു. അവിടെനിന്നു പെട്ടെന്നു മറുവശത്തേക്ക് ഒരു നെടും ചാട്ടം ചാടി വേണം പ്രകൃതിയിൽനിന്നു തികച്ചും ഭിന്നമായ ആത്മാവിൽ, പുരുഷനിൽ, ചെല്ലാൻ. ഈ നാനാവർണ്ണങ്ങൾക്കു സ്വതേ വർണ്ണരഹിതനായ ആത്മാവിൽ എങ്ങനെ പ്രവർത്തിക്കാം അതിനാൽ വേദാന്തികൾ തുടക്കംമുതൽ

ക്കേ ഈ ആത്മാവും പ്രകൃതിയും ഒന്നാണെന്നു പറയുന്നു. ദ്വൈതവേദാന്തികൾപോലും, പരമാത്മാവ് അഥവാ ഈശ്വരൻ പ്രപഞ്ചത്തിന്റെ നിമിത്തകാരണം മാത്രമല്ല, ഉപാദാനകാരണവുമാണെന്നു സമ്മതിക്കുന്നു. എന്നാൽ അവർ വാക്കുകൊണ്ട് അങ്ങനെ പറയുന്നുവെന്നുമാത്രം. അവരുടെ പറച്ചിലിൽ നേരില്ല. എന്തെന്നാൽ അവർ സ്വനിഗമനങ്ങളിൽനിന്ന് ഇങ്ങനെ ഒഴിഞ്ഞുമാറാൻ ശ്രമിക്കുന്നു. ഈ പ്രപഞ്ചത്തിൽ, ഈശ്വരൻ ആത്മാവ് പ്രകൃതി എന്നിങ്ങനെ മൂന്നു നിത്യസത്തകളുണ്ടെന്നാണ് അവർ പറയുന്നത്. പ്രകൃതിയും ആത്മാവും ഈശ്വരന്റെ ശരീരമെന്നതുപോലയാണ്. ഈ അർത്ഥത്തിൽ ഈശ്വരനും സർവ്വപ്രപഞ്ചവും കൂടി ഒന്നാണ്. എന്നാൽ ഈ പ്രകൃതിയും അസംഖ്യം ജീവാത്മാക്കളും അനന്തകാലവും വിഭിന്നസത്തകളായേ കഴിയുന്നു. കൽപ്പാരംഭത്തിൽ മാത്രമേ അവ അഭിവ്യക്തമാകൂ. കൽപ്പാന്തത്തിൽ സൂക്ഷ്മരൂപത്തിലായി ആ അവസ്ഥയിൽ (അടുത്ത കൽപ്പാരംഭംവരേയും) കഴിഞ്ഞുകൂടുന്നു. അദ്വൈതവേദാന്തികൾ ആത്മാവിനെസ്സംബന്ധിച്ച ഈ സിദ്ധാന്തത്തെ പാടേ തള്ളിക്കളയുന്നു. ഉപനിഷത്തുകളെല്ലാം അവരുടെ നിലപാടിന് ഉപോദ്ബലകമാകയാൽ, അവയെ പൂർണ്ണമായും ആസ്പദമാക്കിക്കൊണ്ടാണ് അവർ സ്വന്തം തത്ത്വശാസ്ത്രം കെട്ടിപ്പടുത്തത്. ഉപനിഷത്തുകളുടെയെല്ലാം ചർച്ചാവിഷയം ഒന്നാണ്. അവയെല്ലാം ഒരേ ഒരു കൃത്യമാണേറ്റെടുത്തിരിക്കുന്നത്. താഴെപ്പറയുന്ന പ്രമേയത്തെ സ്ഥാപിക്കുക. ഒരു മൺകട്ടയെ അറിഞ്ഞാൽ ജഗത്തിലുള്ള എല്ലാ മണ്ണിന്റെയും സ്വഭാവം അറിയുംപോലെ, ഏതൊന്നിനെ അറിഞ്ഞാൽ ജഗത്തിലുള്ള എല്ലാറ്റിനെയും അറിയാമോ, ആ ഒന്നെന്ത്? അദ്വൈതികളുടെ ഉന്നം ജഗത്തിലുള്ള സകലതിനേയും ഏകത്വത്തിലേക്കു സമാനയിക്കുകയാണ്-യാതൊന്നോ യഥാർത്ഥത്തിൽ ഈ സമസ്തവിശ്വവുമായിരിക്കുന്നത് അതിനെ കണ്ടെത്തുക. ഈ സമസ്തവിശ്വവും ഏകമാണ്. ഒരേ തത്ത്വം തന്നെയാണ് ഈ നാനാരൂപങ്ങളിൽ അഭിവ്യക്തമായിരിക്കുന്നത് എന്നവർ പ്രഖ്യാപിക്കുകയും ചെയ്യുന്നു. സാംഖ്യന്മാർ പ്രകൃതി എന്നു വിളിക്കുന്നതും നിലവിലുണ്ടെന്ന് അവർ സമ്മതിക്കുന്നു. എന്നാൽ ആ പ്രകൃതിയും ഈശ്വരൻതന്നെ എന്നാണ് അവർ പറയുന്നത്. ഈ ഈശ്വരൻ, ഈ ഏകസത്ത, ആണ് ഇതെല്ലാമായി പരിണമിച്ചിട്ടുള്ളത്-പ്രപഞ്ചം, മനുഷ്യൻ, ആത്മാവ്, എന്നുവേണ്ട,എന്തെല്ലാമുണ്ടോ അതെല്ലാം. മഹത്തത്ത്വവും മനസ്സും ആ ഏകസത്തയുടെ അഭിവ്യക്തികളാണ്. എന്നാൽ ഇവിടെ ഒരു വൈഷമ്യം ഉത്ഭവിക്കുന്നു-ഇതു ജഗദ്ബ്രഹ്മവാദത്തിന്റെ* അംഗീകരണമാകും. അവികാര്യമെന്നു വേദാന്തികൾതന്നെ സമ്മതിക്കുന്ന ആ ഏകസത്ത എങ്ങനെ വികാര്യവും നശ്വരവുമായ ഒന്നായി മാറ്റാനൊക്കും? വിവർത്തവാദംകൊണ്ടാണ് അദ്വൈതവേദാന്തികൾ ഇതിനു

* Pantheism ഈശ്വരൻ പ്രപഞ്ചവും പ്രപഞ്ചം ഈശ്വരനുമാണെന്നുള്ള മതം.

സമാധാനം പറയുന്നത് സാംഖ്യന്മാരുടേയും ദ്വൈതികളുടേയും മതമനുസരിച്ച് ഈ പ്രപഞ്ചം മുഴുവൻ മൂലപ്രകൃതിയുടെ പരിണാമഫലമാണ്. അദ്വൈതികളിൽ ചിലരും ദ്വൈതികളിൽ കുറേപ്പേരും പ്രപഞ്ചം മുഴുവൻ ഈശ്വരന്റ പരിണാമമാണെന്നു പറയുന്നു. എന്നാൽ ശങ്കരാനുയായികകളായ തനി അദ്വൈതികളുടെ സിദ്ധാന്തപ്രകാരം പ്രപഞ്ചം മുഴുവൻ ബ്രഹ്മവിവർത്തമാണ്. ബ്രഹ്മംതന്നെ ബ്രഹ്മസ്വരൂപത്തിൽനിന്നു മാറാതെ പ്രപഞ്ചമായി കാണപ്പെടുകയാണ്. ഈശ്വരൻ പ്രപഞ്ചത്തിന്റെ ഉപാദാനകാരണമാണ്. പക്ഷേ വാസ്തവമായിട്ടല്ല. തോന്നലിൽമാത്രം. പ്രസിദ്ധമായ രജ്ജുസർപ്പഭ്രാന്തിയെയാണ് ഇതിനുദാഹരണമായി ഉപയോഗിച്ചിട്ടുള്ളത്. കയറു സർപ്പമാണെന്നു തോന്നിച്ചു. യഥാർത്ഥത്തിൽ അതു സർപ്പമായിരുന്നില്ല. കയറുതന്നെയായിരുന്നു. ഇവിടെ കയറു യഥാർത്ഥത്തിൽ സർപ്പമായി മാറിയില്ല. അതുപോലെ, പ്രപഞ്ചം മുഴുവൻ ആ ഏകസത്തയായ ബ്രഹ്മംതന്നെ. അതിനു ഒരു മാറ്റവും ഉണ്ടായിട്ടില്ല. നാം അതിൽ കാണുന്ന മാറ്റങ്ങളെല്ലാം മിഥ്യാദർശനമാണ്. നമ്മുടെ തോന്നൽമാത്രം. ഈ മാറ്റങ്ങൾ ഉളവാക്കുന്നതു ദേശകാലനിമിത്തങ്ങളാണ്. മനശ്ശാസ്ത്രത്തിന്റെ ഉയർന്ന സാമാന്യസംജ്ഞ ഉപയോഗിച്ചു പറഞ്ഞാൽ നാമരൂപങ്ങളാണ്. നാമരൂപങ്ങൾകൊണ്ടാണ് ഒരു വസ്തു മറ്റൊന്നിൽനിന്നു വ്യത്യാസപ്പെടുന്നത്. നാമരൂപങ്ങൾമാത്രമാണ് ഭേദമുളവാക്കുന്നത്. യഥാർത്ഥത്തിൽ അവ ഒന്നാണ്. ഇങ്ങനെയും വേദാന്തികൾ പറയുന്നു. ദൃശ്യവും സത്തയും വെവ്വേറെയില്ലെന്ന്, കയറു പാമ്പായി മാറുന്നതു തോന്നലിൽമാത്രം. ഭ്രമം നീങ്ങുമ്പോൾ പാമ്പും മറയുന്നു. ഒരുവൻ അവിദ്യയിലാണ്ടിരിക്കുമ്പോൾ ദൃശ്യത്തെ കാണുന്നു. ഈശ്വരനെ കാണുന്നുമില്ല. അയാൾ ഈശ്വരനെ കാണുമ്പോൾ അയാളെസ്സംബന്ധിച്ചു പ്രപഞ്ചം പാടെ മറയുന്നു. ഈ ദൃശ്യത്തിന്റെ ഹേതു അവിദ്യ. അഥവാ മായ ആണ്. അവികാര്യമായ കേവലവസ്തു അഭിവ്യക്തപ്രപഞ്ചമായി ധരിക്കപ്പെടുന്നു. ഈ മായ കേവലം ശൂന്യം അല്ലെങ്കിൽ അസത് ആണെന്നു പറഞ്ഞുകൂടാ. സത്തോ അസത്തോ അല്ലാത്തത് എന്നാണ് അതിന്റെ നിർവ്വചനംതന്നെ. അത് 'സത്' അല്ല, എന്തെന്നാൽ അവികാര്യായ കേവലവസ്തുവിനെസ്സംബന്ധിച്ചേ 'സത്' എന്നു പറയാനാവൂ. ഈ അർത്ഥത്തിൽ മായ അസത് ആണ്. എന്നാൽ അതിനെ അസത് എന്നും പറഞ്ഞുകൂടാ. എന്തെന്നാൽ, തീരെ ഇല്ലാത്തതെങ്കിൽ, ഈ ദൃശ്യപ്രപഞ്ചത്തെ ഉൽപ്പാദിപ്പിക്കാൻ അതിനു കഴിയഞ്ഞേനേ. അതുകൊണ്ട് മായ സത്തോ അസത്തോ അല്ലാത്ത ഒന്നാണ്. വേദാന്തശാസ്ത്രത്തിൽ അതിനെ അനിർവ്വചനീയമാണെന്നു പറയുന്നതും. ഇപ്രകാരം മായയാണ് ഈ പ്രപഞ്ചത്തിന്റെ യഥാർത്ഥനിമിത്തം. ബ്രഹ്മമാകുന്ന ഉപാദാനത്തിനു മായ നാമരൂപങ്ങൾ നൽകുന്നു. തൽഫലമായി ബ്രഹ്മം ഇക്കാണായതെല്ലാമായി

നമുക്കു തോന്നിക്കുന്നു. അപ്പോൾ അദ്വൈതമതത്തിൽ വ്യഗ്തിഗതമായ ആത്മാവിനും സ്ഥാനമില്ല. വ്യക്തിഗതങ്ങളായ ആത്മാക്കളും മായയുടെ സൃഷ്ടിയാണെന്നാണ് അദ്വൈതികൾ പറയുന്നത്.വാസ്തവത്തിൽ അവ ഉണ്ടാകാൻ വയ്യ. ആകപ്പാടെ ഒരൊറ്റ അസ്തിത്വമേ ഉള്ളുവെങ്കിൽ, ഞാൻ വേറെ. നിങ്ങൾ വേറെ ഇത്യാദി ഭേദങ്ങൾ സാദ്ധ്യമാകുന്നതെങ്ങനെ? നാമെല്ലാവരും ഒന്നുതന്നെ, തിന്മയുടെ നിദാനം ഈ നാനാത്വദർശനമാണുതാനും. ഞാൻ ഈ ജഗത്തിൽനിന്നു വേറെയാണെന്ന തോന്നൽ എന്നിലുണ്ടാകുന്നതോടൊപ്പം ആദ്യം ഭയവും പിന്നീട് ദുഃഖവും വന്നുചേരുന്നു. 'ഏതൊരവസ്ഥയിൽ ഒരുവൻ മറ്റൊന്നിനെ കേൾക്കുന്നു, മറ്റൊന്നിനെ കാണുന്നു, അത് അല്പാവസ്ഥയാകുന്നു. ഏതൊരവസ്ഥയിൽ ഒരുവൻ അന്യമായൊന്നിനെ കാണുന്നില്ലയോ അന്യമായൊന്നിനെ കേൾക്കുന്നില്ലയോ അതു മഹത്തമമായ അവസ്ഥയാകുന്നു. ഈശ്വരാവസ്ഥയാകുന്നു. ഈ ഭൂമാവിലത്രേ സമ്പൂർണ്ണമായ സുഖം. അല്പവസ്തുക്കളിൽ സുഖമേയില്ല.'

അതിനാൽ അദ്വൈതശാസ്ത്രപ്രകാരം, ദ്രവ്യത്തിലെ ഈ ഭേദകൽപ്പന ഈ പ്രാപഞ്ചികദൃശ്യങ്ങൾ, കുറച്ചു കാലത്തേക്കു മനുഷ്യന്റെ യഥാർത്ഥസ്വരൂപത്തെ മറച്ചുവെക്കുംപോലെ തോന്നിക്കുന്നു. എന്നാൽ ആ യഥാർത്ഥസ്വരൂപത്തിന് ഒരു മാറ്റവും ഉണ്ടായിട്ടില്ല. ഏറ്റവും നികൃഷ്ടമായ കീടത്തിലും ഏറ്റവും ഉൽകൃഷ്ടനായ മനുഷ്യനിലും ഒരേ ഈശ്വരചൈതന്യം സ്ഥിതിചെയ്യുന്നു. അധമമായ കീടരൂപത്തിൽ ഈശ്വരചൈതന്യത്തെ മറയ്ക്കുന്ന മായയുടെ ആവരണം കൂടുതൽ നിബിഡമാണ്. ഈ ആവരണം ഏറ്റവും നേർത്തിരിക്കുന്ന രൂപമത്രേ ഉൽകൃഷ്ടതമം. എല്ലാറ്റിന്റെയും പിന്നിൽ ഒരേ ഈശ്വരസത്ത കുടികൊള്ളുന്നു. ഇതിൽനിന്നാണ് സദാചാരത്തിന്റെ അടിസ്ഥാനം സിദ്ധിക്കുന്നത്. മറ്റൊന്നിനേയും ഉപദ്രവിക്കരുത്. നിങ്ങളെ എന്നപോലെത്തന്നെ സകലരേയും സ്നേഹിക്കുക, എന്തെന്നാൽ പ്രപഞ്ചം മുഴുവൻ ഒന്നാണ്. മറ്റൊരുവനെ ദ്രോഹിക്കുമ്പോൾ ഞാൻ എന്നെത്തന്നെ ദ്രോഹിക്കുന്നു. മറ്റൊരുവനെ സ്നേഹിക്കുമ്പോൾ അതു എന്നെത്തന്നെ സ്നേഹിക്കുന്നു. 'സ്വാർത്ഥപരിത്യാഗം' എന്ന ഒറ്റവാക്കിൽ സംക്ഷേപിക്കപ്പെട്ടിരിക്കുന്ന അദ്വൈതസദാചാരത്തിലെ ആ വലിയ തത്ത്വവും ഇതിൽനിന്നാണ് ഉത്ഭവിക്കുന്നത്. ഈ ക്ഷുദ്രമായ വ്യക്തിഭാവമാണ് എന്റെ സകലദുഃഖങ്ങൾക്കും നിദാനമെന്ന് അദ്വൈതി പറയുന്നു. എന്നെ മറ്റു സകലജീവികളിൽനിന്നും വേറാക്കിനിർത്തുന്ന ഈ വ്യഷ്ട്യഹംബുദ്ധിയാണ് ദ്വേഷവും അസൂയയും കഷ്ടപ്പാടും മത്സരങ്ങളും മറ്റെല്ലാ തിന്മകളും വരുത്തുന്നത്. ഈ അഹന്താബോധം നശിപ്പിക്കപ്പെടുമ്പോൾ എല്ലാ ക്ലേശങ്ങളും എല്ലാ കഷ്ടതകളും അസ്തമിക്കും. അതിനാൽ ഇതുപേക്ഷിക്കപ്പെടുകതന്നെ വേണം. ഏറ്റവും താഴ്ന്ന ജീവികൾക്കു വേണ്ടിപ്പോലും ജീവൻ ത്യജിക്കുവാൻ നാം സർവ്വദാ സന്നദ്ധരാകണം. ഒരു മനുഷ്യൻ ഒരു ചെറുശലഭത്തിനുവേണ്ടി ജീവനെത്തന്നെ

സന്ത്യജിക്കുവാൻ സന്നദ്ധനാകുമ്പോൾ അയാൾ അദ്വൈതി പ്രാപിക്കാനിച്ഛിക്കുന്ന പരിപൂർണ്ണാവസ്ഥയെ പ്രാപിച്ചു എന്നു പറയാം. അപ്രകാരം സന്നദ്ധനാകുന്ന നിമിഷം, അജ്ഞാനമാകുന്ന മൂടുപടം അയാളിൽനിന്നു നീങ്ങുകയും അയാൾക്കു സ്വസ്വരൂപം അനുഭവപ്പെടുകയും ചെയ്തു. തനിക്കു പ്രപഞ്ചവുമായുള്ള ഐക്യം ഈ ജീവിതത്തിൽത്തന്നെ അയാൾക്കനുഭവിക്കാം. അയാളെസ്സംബന്ധിച്ച് ഈ ദൃശ്യപ്രപഞ്ചമാകെ കുറെ സമയത്തേക്ക് അപ്രത്യക്ഷമാകും. അയാൾ സ്വസ്വരൂപത്തെ സാക്ഷാൽക്കരിക്കയും  ചെയ്യും. എന്നാൽ പ്രാരബ്ധകർമ്മങ്ങൾ അവശേഷിക്കുന്നിടത്തോളം കാലം അയാൾക്കു ജീവിച്ചിരിക്കേണ്ടിവരും. മായാവരണം നീങ്ങിയിട്ടും ശരീരം പിന്നെയും കുറേ നാളത്തേയ്ക്കു നിലനിൽക്കുന്ന ഈ അവസ്ഥയ്ക്കാണ് വേദാന്തികൾ ജീവന്മുക്തി എന്നു പറയുന്നത്. ഒരു ഭൂമിയിലെ മരീചികയാൽ കുറച്ചു നാൾ വഞ്ചിതനായ ഒരുവൻ ആ ഭ്രാന്തിയിൽനിന്നു മുക്തനായശേഷം അടുത്ത ദിവസമോ പിന്നെ എപ്പോഴെങ്കിലുമോ അതു വീണ്ടും കാണുമ്പോൾ വ്യാമോഹിതനാകുന്നില്ല. ആദ്യമായി മരീചിക ഭഞ്ജിക്കപ്പെടുന്നതിനുമുമ്പ് ആ മനുഷ്യന്ന് സത്യവും മിഥ്യയും തിരിച്ചറിയാൻ കഴിഞ്ഞില്ല. ഒരിക്കൽ ആ ഭ്രാന്തി ഭഞ്ജിക്കപ്പെട്ടതിനുശേഷമാകട്ടെ അയാൾക്കു ഇന്ദ്രിയങ്ങളും ബാഹ്യദൃഷ്ടികളും ഉള്ളിടത്തോളം കാലം അയാൾ മരീചിക കാണുമെങ്കിലും ഒരിക്കലും വ്യാമോഹിതനാകുന്നില്ല. അയാൾക്കു യഥാർത്ഥലോകവും മരീചികയും തമ്മിലുള്ള വ്യത്യാസം മനസ്സിലായിക്കഴിഞ്ഞു. അതിനാൽ മിഥ്യാദർശനത്തിനു മേലാൽ അയാളെ കബളിപ്പിക്കുക സാദ്ധ്യമല്ല. അതുപോലെ വേദാന്തി സ്വസ്വരൂപം സാക്ഷാൽക്കരിക്കുമ്പോൾ സമസ്തപ്രപഞ്ചവും അയാളെസ്സംബന്ധിച്ച് അപ്രത്യക്ഷമാകുന്നു. അതു വീണ്ടും പ്രത്യക്ഷപ്പെടും. എന്നാൽ പഴയ ദുഃഖമയമായ പ്രപഞ്ചമാകയില്ല. ദുഃഖനികേതനമായ കാരാഗൃഹം സച്ചിദാനന്ദമായി കേവലസത്തയും കേവലജ്ഞാനവും കേവലാനന്ദവുമായി, മാറിയിരിക്കുന്നു-ഈ അവസ്ഥാപ്രാപ്തിയാണ് അദ്വൈതദർശനത്തിന്റെ ലക്ഷ്യവും.

## 3

## വേദാന്തം നാഗരികതയുടെ ഒരു ഘടകം*

വസ്തുക്കളുടെ സ്ഥൂലവും ബാഹ്യവുമായ ഭാവംമാത്രം കാണുന്നവർ ഭാരതീയരെ, വിദേശദാസ്യത്തിലാണ്ടു കഷ്ടപ്പെടുന്ന ഒരു ജനതയായി, സ്വപ്നദർശികളും തത്ത്വചിന്തകരുമായ ഒരു ജനസഞ്ചയമായി, മാത്രമേ കാണാനിടയുള്ളു. ആദ്ധ്യാത്മിക മണ്ഡലത്തിൽ ഭാരതം ഇതര

* ഇംഗ്ലണ്ടിൽ റിഡ്ജ്ംവേ ഗാർഡൻസിൽ എയർലി ലോഡ്ജിൽ ചെയ്ത ഒരു പ്രസംഗത്തിന്റെ ചില ഭാഗങ്ങൾ.

ലോകത്തെ വെല്ലുന്നുണ്ടെന്ന വസ്തുത മനസ്സിലാക്കാൻ അവർ അശക്തരായി കാണപ്പെടുന്നു. അത്യധികം കർമ്മപരരായ പാശ്ചാത്യരുടെ പ്രകൃത്തിൽ പൗരസ്ത്യരുടെ ധ്യാനാത്മകത്വവും ചിന്താശീലവും അല്പം കലരുന്നതു നന്നെന്നുള്ളതുപോലെ, പൗരസ്ത്യർക്കും പാശ്ചാത്യരുടെ കർമ്മൗത്സുക്യവും ഊർജ്ജസ്വലതയും കുറച്ചുകൂടി ഉണ്ടായിരുന്നാൽ നന്നെന്നുള്ളതു വാസ്തവമാണ്, സംശയമില്ല. എങ്കിലും മറ്റു ജനസമുദായങ്ങൾ നശിക്കുമ്പോൾ പീഡിതരും ദുഃഖിതരുമായ ഈ ജനത, ഹിന്ദുക്കളും അതോടൊപ്പം യഹൂദന്മാരും (ലോകത്തിലെ വലിയ മതങ്ങൾക്കെല്ലാം ജന്മം നൽകിയിട്ടുള്ളത് ഈ രണ്ടു ജനവർഗ്ഗങ്ങളാണ്) മാത്രം ഇന്നും ജീവിക്കുന്നതിനു ഹേതുവായ ശക്തി ഏതാണെന്നു നാം ചോദിക്കേണ്ടതാണ്. ഇതിനു ഹേതു അവരുടെ ആത്മീയശക്തി മാത്രമാകാനേ തരമുള്ളു. ഹിന്ദുക്കൾ ഒച്ചപ്പാടുണ്ടാക്കാതെയാണെങ്കിലും ഇന്നും ജീവിക്കുന്നു. യഹൂദന്മാരും പലസ്തിനിൽ താമസിച്ചിരുന്ന കാലത്തേക്കാൾ എണ്ണത്തിൽ പെരുകിയിട്ടുണ്ട്. ഭാരതീയതത്ത്വചിന്തകൾ നാഗരികലോകത്തിന്റെ സർവ്വഭാഗങ്ങളിലേക്കും, അതാതു നാഗരികതയ്ക്കും രൂപഭേദം വരുത്തിക്കൊണ്ടു വ്യാപിക്കുന്നു. അതുപോലെ, യൂറോപ്പുഭൂഖണ്ഡം അറിയപ്പെടുന്നതിനുമുമ്പു വളരെ പുരാതനകാലത്തുതന്നെ, ഭാരതം ആഫ്രിക്കയുമായി കച്ചവടത്തിലേർപ്പെടുകയും ലോകത്തിന്റെ ഇതരഭാഗങ്ങളുമായി ഗതാഗതസമ്പർക്കങ്ങളാരംഭിക്കുകയും ചെയ്തിരുന്നു. ഭാരതീയർ ഒരിക്കലും സ്വരാജ്യത്തിനു വെളിയിൽ പോയിരുന്നില്ല. എന്ന ധാരണ കഴമ്പില്ലാത്തതാണെന്ന് ഇപ്പോൾ തെളിഞ്ഞിരിക്കുന്നു.

കൂടാതെ ഏതെങ്കിലും വിദേശശക്തി ഭാരതത്തെ കൈവശപ്പെടുത്തിയ കാലഘട്ടം എല്ലായ്പ്പോഴും ആ വിദേശരാജ്യത്തിന്റെ ചരിത്രത്തിൽ ഒരു വഴിത്തിരിവായിരുന്നിട്ടുമുണ്ട്. എന്തെന്നാൽ, ഐശ്വര്യവും സമൃദ്ധിയും ദേശാധിപത്യവും മാത്രമല്ല ആദ്ധ്യാത്മികാശയങ്ങൾകൂടി ഭാരതത്തിൽ നിന്നു ആ രാജ്യത്തിന്! അപ്പോൾ ലഭിച്ചിരുന്നു. പാശ്ചാത്യർ എത്ര കൂടുതൽ ഭൗതികവസ്തുക്കളും ഭൗതികസുഖങ്ങളും സമ്പാദിക്കാനൊക്കുമെന്നു ശ്രമിക്കുമ്പോൾ, പൗരസ്ത്യർ അതിനു നേരേ വിപരീതമായി, എത്ര കുറച്ചു ഭൗതികവസ്തുക്കൾക്കൊണ്ടു ജീവിക്കാമെന്നാണ് നോക്കുന്നത്. ഈശ്വരനെ കണ്ടെത്താൻ ആ പുരാതനജനത ചെയ്ത പരിശ്രമങ്ങളെ വേദങ്ങളിൽ നമുക്കു കണ്ടെത്താം. അവർ ആ ഈശ്വരാന്വേഷണത്തിൽ പല പടികളിലൂടെ കടന്നുപോയി. ആദ്യഘട്ടത്തിൽ അവർ പിതൃക്കളെ ആരാധിച്ചിരുന്നു. പിന്നീട് അഗ്നി, ഇന്ദ്രൻ, ദേവാധിദേവനായ വരുണൻ ഇവരെയായി. ഈശ്വരപരമായ ഭാവനയോടെ ഈ വികാസം അതായതു പല ദൈവങ്ങളുടെ സ്ഥാനത്തു ഏകദേവന്റെ ആവിർഭാവം, എല്ലാ മതങ്ങളിലും കാണുന്നുണ്ട്. ഏകേശ്വരൻ ലോകത്തെ സൃഷ്ടിച്ചു ഭരിക്കുകയും സകല ഹൃദയങ്ങളിലേയും വിചാരങ്ങളെ അറിയുകയും ചെയ്യുന്ന ദേവാധിദേവനാണെന്നാണ് ഇതിനർത്ഥം. വളർച്ചയുടെ ഘട്ടങ്ങൾ നാനാ

ദൈവങ്ങളെന്ന ആശയത്തിൽനിന്ന് ഏകേശ്വരനെന്ന ആശയത്തിലേക്ക് ക്രമേണ നയിക്കുന്നു. എന്നാൽ മനുഷ്യധർമ്മങ്ങൾ ആരോപിച്ചുകൊണ്ടുള്ള ഈ ഈശ്വരസങ്കൽപ്പംതന്നെ ഹിന്ദുക്കളെ തൃപ്തിപ്പെടുത്തിയില്ല. ഈശ്വരനെ നേരായി ആരാഞ്ഞുകൊണ്ടിരുന്ന അവർക്ക് ആ ഭാവന തീരെ മാനുഷികമായി തോന്നി. അതിനാലവർ, ഇന്ദ്രിയങ്ങളുടെയും ഇന്ദ്രിയവിഷയങ്ങളുടെയും മേഖലയായ ബാഹ്യലോകത്ത് ഈശ്വരനെ കണ്ടെത്താനുള്ള ഉദ്യമം ഒടുവിൽ കൈവെടിഞ്ഞ് ശ്രദ്ധയെ അന്തർലോകത്തിലേക്കു തിരിച്ചുവിട്ടു. അന്തർലോകമെന്നൊന്നുണ്ടോ? ഉണ്ടെങ്കിൽ അതേത്? അത് ആത്മാവത്രേ. ഒരുവന് ഏതെങ്കിലുമൊന്നിന്റെ അസ്തിത്വത്തെ ഉറച്ചു വിശ്വസിക്കാമെങ്കിൽ അത് ഈ ആത്മാവിനെയാണ്. ഒരുവന് തന്നെത്തന്നെ അറിയാൻ സാധിക്കുമെങ്കിൽ ജഗത്തിനേയും അറിയാം. ഇല്ലെങ്കിലില്ല. ഇതേ പ്രശ്നം ആദ്യകാലത്ത് ഋഗ്വേദത്തിൽത്തന്നെ വേറൊരു രൂപത്തിൽ ഉന്നയിച്ചു കാണുന്നു: 'കാലക്രമത്തിന്റെ ആരംഭംമുതൽക്കേ ആര് അല്ലെങ്കിൽ എന്ത് ഉണ്ടായിരുന്നു?' കാലക്രമത്തിൽ വേദാന്തം ഈ പ്രശ്നത്തിനു സമാധാനം നൽകി. ആത്മാവാണ് എന്നുമുണ്ടായിരുന്നത്-ആദ്യംമുതൽക്കേ സമസ്തവസ്തുക്കളുടേയും അഭിവ്യക്തിക്കു നിദാനമായിരുന്നതും ഇപ്പോഴും മേലിലും ആയിരിക്കുന്നതും കേവലബ്രഹ്മം, പരമാത്മാവ്.

വേദാന്തദാർശനികന്മാർ ഈ പ്രശ്നത്തിനു പരിഹാരം നൽകിയതോടൊപ്പം നീതിശാസ്ത്രത്തിനു അടിസ്ഥാനവും കണ്ടുകിട്ടി. 'കൊല ചെയ്യരുത്, ഒന്നിനെയും പീഡിപ്പിക്കരുത്. തന്നെപ്പോലെ അയൽക്കാരനെയും സ്നേഹിക്കണം' എന്നെല്ലാമുള്ള സദാചാരങ്ങൾ എല്ലാ മതങ്ങളും ഉപദേശിച്ചിട്ടുണ്ടെങ്കിലും അതിനു കാരണം ഒരു മതവും വിശദമാക്കിയിട്ടില്ല. എനിക്കെന്തുകൊണ്ട് എന്റെ അയൽക്കാരനെ ദ്രോഹിച്ചുകൂടാ? ഈ ചോദ്യത്തിനു വളരെ നാളേയ്ക്കു തൃപ്തികരമോ അനിഷധ്യമോ ആയ ഉത്തരമില്ലായിരുന്നു. ഒടുക്കം വെറും മതശാസനകൾകൊണ്ടു തൃപ്തിപ്പെടാൻ കഴിയാഞ്ഞ ഹിന്ദുക്കളുടെ ആത്മതത്ത്വാന്വേഷണപരമായ ഉന്നതചിന്തകളുടെ ഫലമായാണ് അതു കണ്ടെത്തിയത്. അങ്ങനെ, ഈ ആത്മാവ് നിരപേക്ഷവും സർവ്വവ്യാപിയും അതിനാൽ അനന്തവുമാണെന്നു ഹിന്ദുക്കൾ പറയുന്നു. രണ്ട് അനന്തങ്ങൾ ഉണ്ടാവാൻ വയ്യ. എന്തെന്നാൽ അവ പരസ്പരം പരിമിതിപ്പെടുത്തി രണ്ടും പരിമിതവസ്തുക്കളാകും. കൂടാതെ, ഓരോ പ്രത്യഗാത്മാവും അനന്തമായ സമഷ്ട്യാത്മാവിന്റെ അംശവും ഭാഗവുമാണ്. അതിനാൽ ഒരുവൻ അയൽക്കാരനെ ദ്രോഹിക്കുമ്പോൾ, തന്നെത്തന്നെയാണ് ദ്രോഹിക്കുന്നത്. സകല നീതിശാസ്ത്രസംഹിതകൾക്കും ആസ്പദമായിരിക്കുന്ന ദാർശനികതത്വം ഇതത്രേ. പൂർണ്ണതയിലേക്കു യാത്രചെയ്യുന്ന മനുഷ്യൻ തെറ്റിൽനിന്നു ശരിയിലേക്കു നടക്കുകയാണെന്നും അയാൾ ഒരാശയത്തിൽനിന്നു മറ്റൊന്നിലേക്കു

കടക്കുന്നതോടൊപ്പം ആദ്യത്തെതിനെ അവശ്യം തള്ളിക്കളയേണ്ടതാണെന്നും സാധാരണ വിശ്വസിക്കപ്പെടുന്നു. എന്നാൽ ഒരു പ്രമാദവും സത്യത്തിലേക്കു നയിക്കില്ല. പല പടികളിലൂടെ കടന്നുപോകുന്ന ആത്മാവ് സത്യത്തിൽനിന്നു സത്യത്തിലേക്കാണ് സഞ്ചരിക്കുന്നത്. ഓരോ പടിയും സത്യംതന്നെ അതു താഴ്ന്നതരം സത്യത്തിൽനിന്നു ഉയർന്നതരം സത്യത്തിലേക്കു പോകുന്നു. ഈ വസ്തുത ഒരുദാഹരണംകൊണ്ടു വിശദമാക്കാം. ഒരാൾ സൂര്യന്റെ അടുക്കലേയ്ക്കു സഞ്ചരിക്കുന്നുവെന്നും യാത്രയുടെ നാനാഘട്ടങ്ങളിൽവെച്ച് സൂര്യന്റെ ഫോട്ടോകൾ എടുക്കുന്നുവെന്നും വിചാരിക്കുക. ഒന്നാമത്തെ ഫോട്ടോ രണ്ടാമത്തേതിൽനിന്നോ മൂന്നാമത്തേതിൽനിന്നോ വളരെ വ്യത്യാസപ്പെട്ടിരിക്കും. സൂര്യനിൽ ചെന്നെത്തിയശേഷം എടുത്ത ഒടുവിലത്തെ ഫോട്ടോവും ആദ്യത്തേതും തമ്മിൽ എന്തൊരന്തരം! എന്നാൽ ഈ ഫോട്ടോകൾ തമ്മിൽത്തമ്മിൽ വളരെ വ്യത്യാസ്തങ്ങളെങ്കിലും, അവയെല്ലാം സത്യങ്ങളാണ്. ദൂരത്തിന്റെയോ സമയത്തിന്റേയോ മാറിക്കൊണ്ടിരിക്കുന്ന അവസ്ഥയാണ്. അവയെ വ്യത്യസ്തങ്ങളാക്കി കാണിക്കുന്നത്. എത്രയും നിസ്സാരമായതു മുതൽ അത്യുൽകൃഷ്ടമായതുവരെയുള്ള സകലമതങ്ങളിലും ഏകസത്യത്തെ ദർശിക്കുവാൻ ഹിന്ദുക്കളെ ശക്തരാക്കിയത് ഈ തത്ത്വത്തിന്റെ അംഗീകാരമാണ്. ഇതുകൊണ്ടത്രേ ലോകത്തിൽ മതത്തിന്റെ പേരിൽ ഒരിക്കലും മനുഷ്യപീഡനം നടത്തിയിട്ടില്ലാത്ത ഏകജനതയായി അവരെ കാണുന്നതും. ഒരു മുഹമ്മദീയസിദ്ധനെ സംസ്കരിച്ച ആരാധനാസ്ഥലത്ത്–ഇന്നവിടം മുഹമ്മദീയരാൽ വിസ്മരിക്കപ്പെട്ടും അവഗണിക്കപ്പെട്ടും കിടക്കുകയാണെങ്കിലും–ഹിന്ദുക്കൾ ആരാധിച്ചു വരുന്നു. ഹിന്ദുക്കളുടെ ഈ സഹിഷ്ണുതാമനോഭാവത്തിന് ഇതേപോലുള്ള അനേകം ഉദാഹരണങ്ങൾ ചൂണ്ടിക്കാണിക്കാനുണ്ട്.

മനുഷ്യസമുദായം മുഴുവൻ തേടിക്കൊണ്ടിരിക്കുന്ന ആ ഏകത്വലക്ഷ്യം പ്രാപിക്കുംവരെ പൗരസ്ത്യമനസ്സിനു സ്വസ്ഥതയോ തൃപ്തിയോ ഇല്ല. പാശ്ചാത്യശാസ്ത്രകാരൻ ഏകത്വത്തെ പരമാണുക്കളിൽ അന്വേഷിക്കുന്നു. ആ ഏകത്വം കണ്ടെത്തുന്നതോടെ അയാളുടെ അന്വേഷണങ്ങളുടെ സീമയും കണ്ടെത്തുന്നു.അതുപോലെ, സമഷ്ട്യാത്മാവിൽ ആത്മാക്കളുടെ ഐക്യം കണ്ടെത്തുന്നതോടെ നമ്മുടെ അന്വേഷണവും സമാപിക്കുന്നു. ഇന്ദ്രിയഗോചരമായ ഈ പ്രപഞ്ചത്തിലുള്ളതു സകലതും ആ ഏകവസ്തുവിന്റെ അഭിവ്യക്തിയാണെന്നു നമുക്കു വ്യക്തമാകുന്നു. കൂടാതെ, നീളമോ വീതിയോ ഇല്ലാത്ത പരമാണുക്കൾ ഒരുമിച്ചു ചേരുമ്പോൾ നീളത്തിനും വീതിക്കും കാരണമാകുന്നതായി വിചാരിക്കപ്പെടുന്നതിനാൽ, ആധുനികശാസ്ത്രജ്ഞനും പരതത്ത്വശാസ്ത്രത്തെ അംഗീകരിക്കുവാൻ നിർബ്ബദ്ധനാകുന്നു. ഒരു പരമാണു മറ്റൊന്നിൽ പ്രവർത്തിക്കുവാൻ വല്ലൊരു മാധ്യമവും വേണം. എന്താണ് ആ മാധ്യമം? അതു മൂന്നാമതൊരു പരമാണുവാകാം. അങ്ങനെയെങ്കിൽ, അതുകൊണ്ടും

പ്രശ്നത്തിനു സമാധാനമായില്ല. എന്തെന്നാൽ, ഇവ രണ്ടുംകൂടി മൂന്നാമത്തേതിന്മേൽ പ്രവർത്തിക്കുന്നതെങ്ങനെ? അങ്ങനെ, അതു സമാധാനമില്ലാത്ത ഒരവസ്ഥയിലെത്തിക്കുന്നു. ഒരു ബിന്ദു വലിപ്പമോ അംശങ്ങളോ ഇല്ലാത്തതാണ്. ഒരു 'രേഖ' വീതിയില്ലാതെ നീളം മാത്രമുള്ളതാണ്. ഇത്യാദി ഭൗതികശാസ്ത്രങ്ങൾക്കു വേണ്ട സങ്കൽപ്പങ്ങൾ സംബന്ധിച്ചും, മേൽപ്പറഞ്ഞവിധം വൈരുദ്ധ്യം അനുഭവപ്പെടുന്നു. ഇവ ദർശനവിഷയമോ ചിന്താവിഷയമോ അല്ല. എന്തുകൊണ്ട്? ഇവ ഇന്ദ്രിയങ്ങളുടെ വ്യാപാരമേഖലയിൽ പെടാത്തവയായതുകൊണ്ട്, അവ കേവലം പരതത്ത്വശാസ്ത്രപരമായ സങ്കൽപ്പങ്ങളാണ്. അതിനാൽ, മനസ്സിന്റെ ഉപലബ്ധിക്കു വിഷയമാകുന്ന എല്ലാത്തിനും അവസാനരൂപം നൽകുന്നതു മനസ്സുതന്നെയാണെന്നും കാണാം. ഞാൻ ഒരു കസേര കാണുമ്പോൾ എന്റെ കണ്ണിനും വെളിയിൽ വർത്തിക്കുന്ന യഥാർത്ഥകസേരയെയല്ല കാണുന്നത്. പുറമേയുള്ള വസ്തുവും അതിന്റെ മനഃപ്രതിരൂപവും ചേർന്നുള്ള ഒന്നാണ് എന്റെ ദൃശ്യം. ഇപ്രകാരം ഭൗതികശാസ്ത്രജ്ഞന്മാർക്കും അന്തിമഘട്ടത്തിൽ ആത്മതത്ത്വശാസ്ത്രത്തിൽ ചെന്നെത്തിയെങ്കിലേ നിലയുള്ളൂ എന്നു വരുന്നു.

## 4

## വേദാന്തത്തിന്റെ ചേതനയും പ്രഭാവവും

ബോസ്റ്റണിലെ റ്റ്വന്റിയത് സെഞ്ചുറി ക്ലബ്ബിൽ ചെയ്ത പ്രസംഗം

ഈ സായാഹ്നത്തിലെ വിഷയത്തിലേക്ക് കടക്കുംമുമ്പ്, കൃതജ്ഞതാരൂപത്തിൽ രണ്ടു വാക്കു പറയുവാൻ നിങ്ങളെന്നെ അനുവദിക്കുമെന്നു വിശ്വസിക്കുന്നു. ഇപ്പോഴതിനു സൗകര്യമുണ്ടല്ലോ. ഞാൻ മൂന്നു കൊല്ലം നിങ്ങളുടെ ഇടയിൽ താമസിച്ചു. മിക്കവാറും അമേരിക്കയുടെ മുഴുവൻ ഭാഗവും സഞ്ചരിക്കയും ചെയ്തു. ഇവിടെനിന്ന് ഇനി സ്വന്തം നാട്ടിലേക്കും മടങ്ങിപ്പോകാനുദ്ദേശിക്കുന്നതിനാൽ, അമേരിക്കയിലെ 'ഏഥൻസ്' ആയ ഈ നഗരിയിൽവെച്ച് നിങ്ങളോടെനിക്കുള്ള കൃതജ്ഞത പ്രകാശിപ്പിക്കുവാൻ ഈ സന്ദർശം വിനിയോഗിക്കുന്നത് ഉചിതമാകുമെന്നു കരുതുന്നു. ഞാൻ ആദ്യം ഈ രാജ്യത്ത് വന്ന്, ഏതാനും ദിവസം കഴിഞ്ഞപ്പോൾ, അമേരിക്കൻ ജനതയെപ്പറ്റി ഒരു ഗ്രന്ഥമെഴുതുവാൻ സാധിച്ചേക്കുമെന്നു വിചാരിച്ചു. എന്നാൽ, മൂന്നു കൊല്ലത്തെ താമസത്തിനുശേഷം ഇപ്പോൾ, ഒരു പേജും എഴുതാൻ കഴിവില്ലെന്നും കാണുന്നു. പല നാട്ടിലും സഞ്ചരിച്ചതിന്റെ ഫലമായി, വസ്ത്രധാരണം, ഭക്ഷണം, ആചാരമര്യാദകളിലെ ചില്ലറ കാര്യങ്ങൾ എന്നിവയിൽ പുറമേയ്ക്കു

വ്യത്യാസങ്ങളുണ്ടെങ്കിലും ലോകത്തെവിടെയും മനുഷ്യൻ മനുഷ്യൻ തന്നെ എന്ന് ഞാൻ കണ്ടിരിക്കുന്നു. ഒരേ അത്ഭുതാവഹമായ മനുഷ്യ സ്വഭാവം എവിടെയും പ്രകടമാകുന്നു. എങ്കിലും ചില സ്വഭാവവിശേഷ ങ്ങളുണ്ട്. എന്റെ അനുഭവങ്ങൾ കഴിയുന്നത്ര ചുരുക്കിപ്പറയാൻ ഞാനാ ഗ്രഹിക്കുന്നു. ഈ അമേരിക്കയിൽ ഒരു മനുഷ്യന്റെ സവിശേഷതകളെ പ്പറ്റി ചോദ്യമില്ല. മനുഷ്യൻ മനുഷ്യനാണോ? എങ്കിൽ അത്രമാത്രം മതി, അവനെ അവർ ഹൃദയംഗമായി സ്വീകരിക്കാൻ. ലോകത്തിലെ മറ്റൊരു രാജ്യത്തും ഞാൻ കണ്ടിട്ടില്ലാത്ത ഒരു വൈശിഷ്ട്യമാണിത്.

വേദാന്തദർശനം എന്നറിയപ്പെടുന്ന ഭാരതത്തിലെ ഒരു തത്ത്വശാസ്ത്ര ത്തിനെ പ്രതിനിധീഭവിച്ചാണ് ഞാൻ ഇവിടെ വന്നത്. ഈ തത്ത്വശാസ്ത്രം വളരെ പുരാതനമാണ്. വേദങ്ങളെന്ന പുരാതനമായ ആര്യസാഹിത്യഭ ണ്ഡാഗാരത്തിൽ നിന്നാണ് അതുലെടുത്തത്. ബഹുശതാബ്ദങ്ങളായി സഞ്ചിതമായ ആ സാഹിത്യഭണ്ഡാഗാരത്തിലടങ്ങിയ ഉന്നതചിന്തകളു ടേയും അനുഭവങ്ങളുടേയും അപഗ്രഥനങ്ങളുടേയും എല്ലാം സാരസർവ്വ സ്വംപോലെയാണ് ഈ തത്ത്വശാസ്ത്രം . ഇതിനു ചില സവിശേഷതക ളുണ്ട്. ഒന്നാമത്, അതു തികച്ചും അപൗരുഷേയമാണ്. വല്ല മനുഷ്യവ്യ ക്തിയോ പ്രവാചകനോ അല്ല അതിന്റെ ജനയിതാവ്. ഒരു മനുഷ്യനെ കേന്ദ്രമാക്കിയല്ല ആ തത്ത്വസംഹിത പണിതുയർത്തപ്പെട്ടത്. എങ്കിലും, ചില മനുഷ്യവ്യക്തികളെ കേന്ദ്രമാക്കി പണിതുയർത്തപ്പെട്ട തത്ത്വശാ സ്ത്രങ്ങളുമായി അതിനു വഴക്കില്ല. പിൽക്കാലങ്ങളിൽ, ചില മനുഷ്യ വ്യക്തികളെ താങ്ങി മറ്റുചില തത്ത്വശാസ്ത്രങ്ങളും ഭാരതത്തിൽ ഉദ്ഭവി ച്ചു-ബുദ്ധമതവും ഇന്നുള്ള മറ്റനേകം മതശാഖകളും ഉദാഹരണങ്ങൾ. അവയ്ക്കോരോന്നിനും ഓരോ നായകനുണ്ട്. അനുയായികൾ അദ്ദേഹ ത്തോട് കൂറും ഭക്തിയുമുള്ളവരുമാണ്-ക്രിസ്ത്യാനികളുടേയും മുഹ മ്മദീയരുടേയും കാര്യത്തിൽ കാണുന്നതുപോലെ. എന്നാൽ, വേദാന്തം ഈ വിഭിന്നമതശാഖകളുടെയെല്ലാം പശ്ചാത്തലമായി നിലക്കൊള്ളുന്നു. ലോകത്തിലെ മറ്റു മതസമ്പ്രദായങ്ങളോട് അതിനു ശണ്ഠയോ എതിർപ്പോ ഇല്ലതാനും.

വേദാന്തം ഒരു തത്ത്വത്തെ പ്രഖ്യാപിക്കുന്നു. ലോകത്തിലെ എല്ലാ മതങ്ങളിലും അതു സന്നിഹിതമാണെന്നാണ് അതവകാശപ്പെടുന്നത്. അതായത് മനുഷ്യൻ ഈശ്വരാംശമാണെന്നും നമ്മുടെ ചുറ്റും ഇക്കാണാ യതെല്ലാം ആ ഈശ്വരചൈതന്യത്തിൽനിന്നു സംഭവിച്ചിട്ടുള്ളതാണെന്നും. മനുഷ്യപ്രകൃതിയിൽ ശക്തിയുടെയോ നന്മയുടെയോ പ്രഭാവത്തിന്റെയോ രൂപത്തിലുള്ളതെല്ലാം ആ ഈശ്വരതത്വത്തിൽനിന്നു വന്നതാണ്. പലരിലും അതു അവികസിതമായിരിക്കുന്നേ ഉള്ളുവെങ്കിലും, മനുഷ്യനും മനു ഷ്യനും തമ്മിൽ സാരാംശത്തിൽ വ്യത്യാസമില്ല. എല്ലാവരും ഒരുപോലെ ഈശ്വരാംശം. നമ്മുടെ പിന്നിലുള്ള ചൈതന്യമാകുന്ന അനന്തസമുദ്ര

ത്തിലെ തിരമാലകളെപ്പോലെയാണ് നാമോരോരുവനും. നമ്മിലോരോരുവനും ആ അനന്തതയെ അഭിവ്യക്തമാക്കാൻ അവനവന്റെ കഴിവിന്റെ പരമാവധി യത്നിച്ചുകൊണ്ടിരിക്കയുമാണ്. അതിനാൽ, നമ്മിലോരോരുവനും ആ സച്ചിദാനന്ദസ്വരൂപമായ മഹാസമുദ്രത്തിന്റെ ജന്മാവകാശികളാണ്. അതത്രെ നമ്മുടെയും യഥാർത്ഥസ്വരൂപം. ആ ഈശ്വരത്വത്തെ പ്രകാശിപ്പിക്കാനുള്ള നമ്മുടെ കഴിവിന്റെ ഏറ്റക്കുറച്ചിലാണ് നാം തമ്മിൽത്തമ്മിൽ ഇപ്പോൾ കാണുന്ന വ്യത്യാസങ്ങളുളവാക്കിയത്. അതുകൊണ്ട്, ഓരോ മനുഷ്യനേയും നാം പരിഗണിക്കേണ്ടത് അയാളുടെ ഇപ്പോഴത്തെ അഭിവ്യക്തിയെ ആസ്പദമാക്കിയല്ല. അയാൾ ഏതൊന്നിനെ പ്രതിനിധീഭവിക്കുന്നു എന്നതിനെ ആസ്പദമാക്കി വേണം എന്ന് വേദാന്തം സിദ്ധാന്തിക്കുന്നു. ഓരോ മനുഷ്യജീവിയും ഈശ്വരത്വത്തിനു പ്രതിനിധീഭവിക്കുന്നു. അതിനാൽ, ഏതു ആചാര്യന്റെയും ധർമ്മം മനുഷ്യനെ കുറ്റപ്പെടുത്താതെ അവനിൽ മറഞ്ഞിരിക്കുന്ന ചൈതന്യത്തെ പ്രകാശിപ്പിക്കുവാൻ സഹായിക്കുകയാണ്.

ജനസമുദായത്തിലെ മറ്റെല്ലാ പ്രവൃത്തിമണ്ഡലങ്ങളിലും പ്രകടമാകുന്ന കണക്കറ്റ ശക്തിസഞ്ചയമെല്ലാം യഥാർത്ഥത്തിൽ അകത്തുനിന്നു പുറത്തേയ്ക്കു വരുന്നതാണെന്നും വേദാന്തം പഠിപ്പിക്കുന്നു. അതിനാൽ, മറ്റു മതക്കാർ ആവേശം എന്നു പറയുന്നതിനെ വേദാന്തികൾ പ്രകാശം എന്നാണ് പറയുക. അതേ സമയം, അതു മറ്റു മതസമ്പ്രദായങ്ങളുമായി ശണ്ഠയ്ക്കു ചെല്ലുന്നുമില്ല. മനുഷ്യന്റെ ഈ ഐശ്വരഭാവത്തെ മനസ്സിലാക്കാത്തവരോടു വേദാന്തത്തിനു വഴക്കില്ല. അറിഞ്ഞോ അറിയാതെയോ ഓരോ മനുഷ്യനും ഈ ഈശ്വരത്വത്തെ വികസിപ്പിക്കാൻ ശ്രമിച്ചുവരികയാണ്.

ചെറിയൊരു പെട്ടിയിൽ ചുരുട്ടിവെച്ച സീമയറ്റൊരു സ്പ്രിങ്ങുപോലെയാണ് മനുഷ്യൻ, അതു താനേ വികസിക്കുവാൻ ശ്രമിക്കുന്നു. സാമൂഹ്യരംഗത്തു കാണുന്ന പ്രതിഭാസങ്ങളെല്ലാം ഈ വികസനശ്രമത്തിന്റെ ഫലങ്ങളാണ്. എന്നാൽ, നമ്മുടെ ചുറ്റിലും കാണുന്ന മത്സരങ്ങളും പോരാട്ടങ്ങളും ദുരിതങ്ങളും മറ്റും ഈ വികസനത്തിന്റെ ഹേതുക്കളോ ഫലങ്ങളോ അല്ലതാനും. ഞങ്ങളുടെ വലിയ ദാർശനികന്മാരിലൊരാൾ പറഞ്ഞ ഒരുദാഹരണം നന്ന്. വയൽ നനയ്ക്കുവനുള്ള ജലാശയം അകലെ ഒരുയർന്ന സ്ഥലത്താണ്. വെള്ളം ഒരു ചാലിൽക്കൂടി വയലിലേയ്ക്കൊഴുകുന്നതിനെ ഒരു ചീർപ്പുകൊണ്ടു നിയന്ത്രിക്കുന്നു. ചീർപ്പു തുറക്കുന്നതോടെ, വെള്ളം സ്വഭാവവശാൽ വയലിലേയ്ക്കു പ്രവഹിക്കുന്നു. വഴിക്ക് അഴുക്കും പൊടിയുമുണ്ടെങ്കിൽ വെള്ളം അവയുടെ മേലെ പായുന്നു. എന്നാൽ ഈ അഴുക്കും പൊടിയും മനുഷ്യനിലുള്ള ദിവ്യഭാവത്തിന്റെ വികസനത്തിനു ഹേതുവോ ഫലമോ രണ്ടുമല്ല, അവ സഹചാരികളായ പരിസ്ഥിതികൾമാത്രം. അതിനാൽ അവ നീക്കം ചെയ്യപ്പെടാവുന്നതുമാണ്.

ഭാരതത്തിൽ മാത്രമല്ല, ഭാരതത്തിനു വെളിയിലും ഉണ്ടായിട്ടുള്ള സകലമതങ്ങളിലും ഈ ആശയം കാണാമെന്നാണ് വേദാന്തം അവകാശപ്പെടുന്നത്. ചിലതിൽ പൗരാണികകഥകളിലൂടെയും ചിലതിൽ പ്രതീകങ്ങൾ മുഖേനയുമാണ് ഈ ആശയം ആവിഷ്കരിച്ചിരിക്കുന്നതെന്നേയുള്ളൂ.

മനുഷ്യപ്രകൃതിയിലുള്ള ആ അനന്തമായ ഏകത്വത്തിന്റെ പ്രകാശനമല്ലാതെ ഒരൊറ്റ ആദ്ധ്യാത്മികപ്രചോദനവും ഒരൊറ്റ ദിവ്യപുരുഷന്റെ അഭിവ്യക്തിയും ഇന്നേവരെ ഉണ്ടായിട്ടില്ലെന്നും വേദാന്തം സിദ്ധാന്തിക്കുന്നു. നീതിശാസ്ത്രം, സദാചാരം, പരഹിതാചരണം എന്നും മറ്റും പറയുന്നതെല്ലാം ഈ ഏകത്വത്തിന്റെ പ്രകാശനംമാത്രം. താൻ ജഗത്തുമായി ഒന്നാണെന്നൊരു തോന്നൽ ഓരോ മനുഷ്യനും ചില നിമിഷങ്ങളിൽ ഉണ്ടാകാറുണ്ട്. ഉടനെ അയാൾ അതിനെ പ്രകടിപ്പിക്കാനായി അറിഞ്ഞോ അറിയാതെയോ ശ്രമിക്കയും ചെയ്യുന്നു. ഏകത്വത്തിന്റെ ഈ പ്രകാശനത്തെയാണ് നാം സ്നേഹമെന്നും സഹാനുഭൂതിയെന്നും പറയുന്നത്. നമ്മുടെ സമസ്തനീതിശാസ്ത്രങ്ങളുടേയും സദാചാരത്തിന്റേയും അടിസ്ഥാനവും അതത്രേ. ഈ ഏകത്വാശയമാണ് വേദാന്തശാസ്ത്രത്തിലെ 'തത്ത്വമസി' എന്ന മഹാവാക്യത്തിൽ സംഗ്രഹിച്ചിരിക്കുന്നത്.

വേദാന്തം സകലമനുഷ്യരേയും ഉപദേശിക്കുന്നതിങ്ങനെയാണ്:

നീ ഈ അനന്തമായ വിശ്വാത്മാവുതന്നെ. അതിനാൽ എല്ലാ ആത്മാക്കളും നിന്റെ ആത്മാവുതന്നെ. കാണപ്പെടുന്ന എല്ലാ ശരീരങ്ങളും നിന്റെ ശരീരംതന്നെ. ആരെയെങ്കിലും പീഡിപ്പിക്കുന്നതു നിന്നെത്തന്നെ പീഡിപ്പിക്കുകയത്രേ. ആരെയെങ്കിലും സ്നേഹിക്കുമ്പോൾ നിന്നെത്തന്നെയാണ് സ്നേഹിക്കുന്നത്. ഒരു വിദ്വേഷവീചി വെളിയിലേക്കു വിടുമ്പോൾ, അതു മറ്റാരെയെല്ലാം ഉപദ്രവിച്ചാലും ശരി, നിന്നെയും ഉപദ്രവിക്കും. സ്നേഹമാണ് നിന്നിൽ നിന്നു പുറപ്പെടുന്നതെങ്കിൽ, അതും നിന്നിലേക്കു തിരിച്ചുവരും. എന്തെന്നാൽ, ഞാൻ ഈ ജഗത്താണ്. ജഗത്ത് എന്റെ ശരീരമാണ്. ഞാൻ അനന്തമായ ബ്രഹ്മംതന്നെ. അപ്പോൾ ഞാനതിനെപ്പറ്റി ബോധവാനല്ലെന്നുമാത്രം. എന്നാൽ, ഞാൻ ആനന്ത്യത്തിന്റെ ബോധം കൈവരുവാൻ ആയാസപ്പെടുകയാണ്, അതു സിദ്ധിക്കുന്നതോടെ ഞാൻ പൂർണ്ണതയടയുകയും ചെയ്യും.

മതചിന്തകളിൽ ഇപ്പോഴുള്ള അനന്തവൈവിധ്യം നാം അനുവദിക്കേണ്ടതാണെന്നും എല്ലാവരേയും ഒരേ അഭിപ്രായക്കാരാക്കാൻ ശ്രമിക്കുന്നത് ആശാസ്യമല്ലെന്നും ലക്ഷ്യം ഒന്നായിരിക്കുന്നതു മതിയാകുമെന്നുമുള്ളതു വേദാന്തത്തിന്റെ മറ്റൊരാശയവിശേഷമത്രേ. വേദാന്തി, തന്റെ കാവ്യമയമായ ഭാഷയിൽ പറയുന്നതാണിത്: 'അനേകം നദികൾ പല പർവ്വതങ്ങളിൽനിന്നുദ്ഭവിച്ച്, നേരെയോ വളഞ്ഞോ ഒഴുകി, ഒടുവിൽ സമുദ്രത്തിൽ ചെന്നുചേരുംപോലെ, ഈ വിഭിന്നമതങ്ങളും മതവിശ്വാസങ്ങളുമെല്ലാം വിവിധങ്ങളായ വീക്ഷണകോടികളിൽനിന്നുളവായി

ഋജുവോ വക്രമോ ആയ ഗതിയവലംബിച്ച് അവസാനം അങ്ങയിൽത്ത ന്നെ വന്നെത്തുന്നു.'

ഈ ആശയത്തിന്റെ ഒരു പ്രകാശനമെന്ന നിലയിൽ, ലോകത്തിലെ ആദ്യത്തെ മിഷനറിമതമായ ബുദ്ധമതത്തിൽ, അതിപുരാതനമായ ഈ തത്ത്വശാസ്ത്രത്തിന്റെ പ്രത്യക്ഷമായ പ്രഭാവവും പ്രചോദനവും കാണുന്നു. അതിനുപുറമേ, അലക്സാണ്ഡ്രിയക്കാർ, ഗ്നോസ്റ്റിക്കുകൾ, മധ്യമ കാലങ്ങളിലെ യൂറോപ്യൻ തത്ത്വശാസ്ത്രജ്ഞന്മാർ എന്നിവരിലൂടെ അതു ക്രിസ്തുമതത്തെ പരോക്ഷമായി പ്രചോദിപ്പിച്ചതായും നമുക്കറിയാം. പിന്നീടതു ജർമ്മൻകാരുടെ ചിന്താഗതിയിൽ പ്രഭാവം ചെലുത്തി, തദ്വാരാ തത്ത്വശാസ്ത്രജ്ഞന്റെയും മനശ്ശാസ്ത്രത്തിന്റെയും മണ്ഡലങ്ങളിൽ ഏതാണ്ടൊരു വിപ്ലവംതന്നെ വരുത്തിയിട്ടുണ്ട്. എന്നാൽ അത് ഈ പ്രഭാവമെല്ലാം ലോകത്തിന്റെമേൽ പ്രയോഗിച്ചതു മിക്കവാറും പരോക്ഷമായിട്ടാണ്. രാത്രിയിലെ ഹിമകണങ്ങളുടെ പൊഴിയൽ സമസ്തസസ്യങ്ങൾക്കും ജീവശക്തി നൽകുംപോലെയാണ്, ദിവ്യമായ ഈ ആദ്ധ്യാത്മികദർശനം മനുഷ്യമംഗളത്തിനായി ലോകമെങ്ങും പ്രചരിച്ചത്. ഈ മതത്തിന്റെ പ്രചാരണത്തിനായി പട്ടാളങ്ങൾ മാർച്ചു ചെയ്തിട്ടില്ല. ലോകത്തിലെ വലിയ മിഷനറിമതങ്ങളിലൊന്നായ ബുദ്ധമതത്തെസ്സംബന്ധിച്ചുള്ള അശോചക്രവർത്തിയുടെ ശിലാലിഖിതങ്ങൾ-അലക്സാണ്ഡ്രിയ, പേഴ്സ്യ, ചൈന മുതലായി അന്നത്തെ നാഗരികഭൂപ്രദേശങ്ങളിലേയ്ക്കെല്ലാം മിഷനറിമാരെ അയച്ചിരുന്നതയി രേഖപ്പെടുത്തുന്ന ലിഖിതങ്ങൾ-ഇന്നും അവശേഷിക്കുന്നു. ക്രിസ്തുവിനു മൂന്നു നൂറ്റാണ്ടുമുമ്പ് മറ്റു മതങ്ങളെ ദുഷിച്ചു സംസാരിക്കരുതെന്ന നിർദ്ദേശം ആ മിഷനറിമാർക്ക് നൽകപ്പെട്ടു: 'എല്ലാ മതങ്ങളുടേയും, അവ എവിടെയുള്ളതായാലും ശരി, അടിസ്ഥാനം ഒന്നുതന്നെ. നിങ്ങൾ കഴിവുള്ളിടത്തോളം അവരെ സഹായിക്കുക. നിങ്ങൾക്കു കഴിയുന്നതെല്ലാം അവരെ പഠിപ്പിക്കുക. എന്നാൽ, അവരെ ദ്രോഹിക്കാതിരിക്കാൻ ശ്രദ്ധിക്കുക.'

അങ്ങനെ, ഭാരതത്തിൽ ഹിന്ദുക്കളുടെ പക്കൽനിന്നു മതപീഡനമെന്നതുണ്ടായിട്ടില്ല. എന്നല്ല, ലോകത്തിലെ എല്ലാ മതങ്ങളോടും അവർ അത്ഭുതാവഹമായ ആദരവും കാണിച്ചു. സ്വദേശത്തുനിന്നു ബഹിഷ്കൃതരായ ഏതാനും യഹൂദന്മാർക്ക് അവർ അഭയം നൽകി. തൽഫലമായി ഇന്നും മലബാറിൽ ആ ജൂതന്മാർ ജീവിക്കുന്നു. മറ്റൊരു കാലഘട്ടത്തിൽ, പേഴ്സ്യക്കാർ മിക്കവാറും നാമാവശേഷമാക്കപ്പെട്ടപ്പോൾ, അവരുടെ കൂട്ടത്തിൽ ശേഷിച്ചവർക്ക് ഹിന്ദുക്കൾ സ്വാഗതം നൽകി. ബോംബെ സംസ്ഥാനത്തിലെ പാഴ്സി സമുദായമായി ഇന്നും നിലനിൽക്കുന്ന അവരുടെ സന്താനങ്ങൾ ഞങ്ങളുടെ ഒരംശമായി ഇന്നും നിലനിൽക്കുന്ന അവരുടെ സന്താനങ്ങൾ, ഞങ്ങളുടെ ഒരംശമായി ഞങ്ങളാൽ സ്നേഹിക്കപ്പെട്ടുകഴിയുന്നു. ക്രിസ്തുശിഷ്യനായ സെന്റ് തോമസ്സിന്റെ കൂടെ വന്നവരെന്നഭിമാനിക്കുന്ന ക്രിസ്ത്യാനികളുണ്ടായിരുന്നു. ഭാരതത്തിൽ പാർപ്പാക്കി സ്വമതം പിന്തുടർന്നു കൊള്ളാൻ അവരും അനുവദിക്കപ്പെട്ടു. അവരൊരു

സംഘം വേറിട്ട് ഇന്നും ഭാരതത്തിൽ പാർത്തുവരുന്നു. ഈ സഹിഷ്ണുതാമനോഭാവം ഇപ്പോഴും നിലനിൽക്കുന്നു. അവിടെ അതു നശിക്കില്ല. നശിക്കുക സാദ്ധ്യമല്ല.

വേദാന്തത്തിനു പഠിപ്പിക്കാനുള്ള മഹത്തായ പാഠങ്ങളിലെന്നാണിത്. ബോധപൂർവ്വമോ അല്ലാതെയോ നാമെല്ലാവരും ഒരേ ലക്ഷ്യം പ്രാപിക്കാൻ യത്നിച്ചുവരികയാണെന്ന് അറിഞ്ഞിരിക്കെ, നാമെന്തിന് അക്ഷമ കാണിക്കുന്നു? ഒരുവന്റെ ഗതി മറ്റൊരുവനെ അപേക്ഷിച്ച് അല്പം മന്ദമാണെങ്കിൽ, നാം അതിൽ അക്ഷമരാകേണ്ട, അയളെ ശപിക്കുകയോ ശകാരിക്കുകയോ ചെയ്യേണ്ട. നമ്മുടെ ബുദ്ധി തെളിയുകയും ഹൃദയം നിർമ്മലമാവുകയും ചെയ്യുമ്പോൾ, ഏകരൂപമായ ഈശ്വരശക്തിയുടെ പ്രവർത്തനം, ഓരോ ഹൃദയത്തിലും ഒരേ ഈശ്വരചൈതന്യത്തിന്റെ വികാസം, പ്രകടമായിക്കൊള്ളും. അപ്പോഴെ നമുക്കു മനുഷ്യസഹോദര്യത്തിലെത്തിയതായി അവകാശപ്പെടാവൂ.

മനുഷ്യൻ പരമോത്കൃഷ്ടാവസ്ഥയിലെത്തുമ്പോൾ, പുരുഷൻ, സ്ത്രീ, ജാതി, മതം, നിറം, കുലം ഇത്യാദി ഭേദഭാവനകളെയെല്ലാം അതിക്രമിച്ച് അവയൊന്നും കാണാത്തവനായി, എല്ലാ മനുഷ്യരിലേയും യഥാർത്ഥപുരുഷനായ ഈശ്വരത്വത്തെ കണ്ടെത്തുമ്പോൾ മാത്രമേ അയാൾ സാർവ്വജനീനമായ സാഹോദര്യത്തിലെത്തിയതായി പറഞ്ഞുകൂടൂ-അത്തരമൊരുവനെ മാത്രമേ വേദാന്തിയെന്നു പറയാനും പാടുള്ളൂ.

ഇവയാണ് വേദാന്തത്തിന്റെ ചരിത്രപരമായ ചില പ്രായോഗികഫലങ്ങൾ.

5

## വേദാന്തക്കുറിപ്പുകൾ

ഹിന്ദുധർമ്മത്തിന്റെ മൂലതത്ത്വങ്ങൾ വേദങ്ങളിലെ നാനാഗ്രന്ഥങ്ങളിലടങ്ങിയ ധ്യാനാത്മകവും മനനാത്മകവുമായ തത്ത്വശാസ്ത്രത്തിലും ധർമ്മോപദേശങ്ങളിലും അധിഷ്ഠിതമത്രേ. പ്രപഞ്ചം, ദേശത്തിലും കാലത്തിലും അനന്തമാണെന്നു വേദങ്ങൾ പ്രഖ്യാപിക്കുന്നു. അതിനൊരിക്കലും ആദിയില്ല, ഒരിക്കലും അന്തവുമില്ല. ദ്രവ്യത്തിന്റെ മേഖലയിൽ ആത്മപ്രഭാവത്തിന്റെ അഭിവ്യക്തി, പരിമിതത്തിന്റെ മണ്ഡലത്തിൽ അപരിമിതത്തിന്റെ ശക്തിസ്ഫുരണം, എണ്ണമറ്റുണ്ടായിട്ടുണ്ട്. എന്നാൽ, ആ അനന്തവസ്തു സ്വയംഭൂവും നിത്യനും അവികാരിയുമായി നിലകൊള്ളുന്നു. അനന്തതയാകുന്ന ഘടികാരത്തിന്റെ മുഖത്ത് കാലപ്രയാണം ഒരടയാളവും കുറിക്കുന്നില്ല. മനുഷ്യബുദ്ധിക്കു തികച്ചും അപ്രമേയവും ഇന്ദ്രിയാതീതവുമായ അതിന്റെ മേഖലയിൽ ഭൂതഭാവിവ്യത്യാസങ്ങളില്ല.

മനുഷ്യാത്മാവ് അനശ്വരമെന്ന് വേദങ്ങൾ ഉദ്ബോധിപ്പിക്കുന്നു. ശരീരം വൃദ്ധിക്ഷയനീയമാധീനമാണ്. വൃദ്ധിയുള്ളതിന് അവശ്യം ക്ഷയവുമുണ്ടാകണം. എന്നാൽ, അന്തർവർത്തിയായ ആത്മാവ് അനന്തവും അനശ്വരവുമായ ജീവിതത്തോടു ബന്ധപ്പെട്ടിരിക്കുന്നു. അതിന് ആരംഭമില്ല, അവസാനവുമില്ല. വൈദികമതവും ക്രിസ്തുമതവും തമ്മിലുള്ള പ്രാധാന വ്യത്യാസമാണിത്–ഓരോ മനുഷ്യാത്മാവും, അതു ഭൂമിയിൽ പിറക്കുന്നതോടെയാണ് ആരംഭിക്കുന്നതെന്നു ക്രിസ്തുമതം പഠിപ്പിക്കുമ്പോൾ, മനുഷ്യനിലെ ആത്മാവ് നിത്യേശ്വരന്റെതന്നെ സ്ഫുലിംഗമാണെന്നും ഈശ്വരനെന്നപോലെ അതിന്നും ഒരിക്കലും ആരംഭമില്ലെന്നും വൈദികമതം പ്രഖ്യാപിക്കുന്നു. മഹത്തായ ആദ്ധ്യാത്മികപരിണാമത്തിനു വിധേയമായി, വ്യക്തിയിൽനിന്നു വ്യക്തിയിലേക്കുള്ള പ്രയാണത്തിൽ അതിന് എണ്ണമറ്റ അഭിവ്യക്തികൾ ഉണ്ടായിക്കഴിഞ്ഞു. ഇനിയും എണ്ണമറ്റ് ഉണ്ടാകയും ചെയ്യും. തുടർന്ന്, ഒടുവിൽ മനുഷ്യാത്മാവ് ഉപരിപരിണാമത്തിനു സാദ്ധ്യതയില്ലാത്ത പൂർണ്ണാവസ്ഥയെ പ്രാപിക്കുന്നു.

6

## വേദോപനിഷദ്വിചാരം

ക്ഷേത്രഗണിതത്തിന്റെ ഉത്ഭവസ്ഥാനം വൈദികയജ്ഞവേദിയത്രേ.

ദേവന്മാരുടെ ആവാഹനമാണ് ആരാധനയുടെ അടിസ്ഥാനം. ആവാഹിക്കപ്പെടുന്ന ദേവൻ സഹായിക്കുന്നു എന്നതുപോലെ, സഹായിക്കപ്പെടുകയും ചെയ്യുന്നു എന്നാണാശയം.

വേദങ്ങളിലെ മന്ത്രങ്ങൾ സ്തുതിവചനങ്ങൾമാത്രമല്ല, ഉത്തമമനോഭാവത്തോടെ ചൊല്ലപ്പെടുന്നപക്ഷം ശക്തിനിദാനങ്ങളുമാകുന്നു.

സ്വർഗ്ഗങ്ങൾ മറ്റൊരുതരം ലോകങ്ങളാണ്. സ്വർഗ്ഗവാസികൾക്കു കൂടുതൽ ഇന്ദ്രിയങ്ങളും ഉച്ചതരശക്തിവിശേഷങ്ങളുമുണ്ടെന്നുമാത്രം.

ഭൗതികശരീരമെന്നപോലെ ഉൽകൃഷ്ടശരീരങ്ങളെല്ലാം വിലയനാധീനമാണ്. ഈ ജീവിതത്തിലായാലും മറ്റു ജീവിതങ്ങളിലായാലും എല്ലാത്തരം ശരീരങ്ങൾക്കും മരണമുണ്ട്. ദേവന്മാരും മരണമുള്ളവരാണ്. ഭോഗാനുഭവങ്ങൾ നൽകാനേ അവർക്കു കഴിവുള്ളൂ.

നമ്മുടെ ഈ ശരീരത്തിനു പിന്നിൽ ഭോക്താവായും സാക്ഷിയായും ഏതോ ഉൽകൃഷ്ടതരമായ ഒന്നുള്ളതുപോലെ, ദേവന്മാർക്കുമുണ്ട്. പിന്നിൽ ആ ഏകസത്ത, ഈശ്വരൻ, വർത്തിക്കുന്നു.

പ്രപഞ്ചത്തിന്റെ സൃഷ്ടിസ്ഥിതിസംഹാരങ്ങൾക്കുള്ള ശക്തികളും സർവ്വവ്യാപിത്വം, സർവ്വജ്ഞത്വം, സർവ്വശക്തിത്വം എന്നീ ധർമ്മങ്ങളുമാണ് ഈശ്വരനെ ദേവാധിദേവനാക്കുന്നത്.

'ഹേ അമൃതപുത്രന്മാരേ, ഹേ ഉന്നതലോകങ്ങളിൽ അധിവസിക്കുന്ന ദേവന്മാരേ, കേട്ടാലും. അന്ധകാരത്തിനെല്ലാമപ്പുറത്ത്, സന്ദേഹങ്ങൾക്കെല്ലാം അതീതമായി, ഒരു പ്രകാശരശ്മി ഞാൻ കണ്ടെത്തിയിരിക്കുന്നു. ആ പുരാണപുരുഷനെ ഞാൻ കണ്ടിരിക്കുന്നു.' ഇതിലേക്കുള്ള വഴി ഉപനിഷത്തുകളിൽ അടങ്ങിയിരിക്കുന്നു.

ഭൂമിയിൽ നാം മരിക്കുന്നു. സ്വർഗ്ഗത്തിൽ നാം മരിക്കുന്നു. ഏറ്റവും ഉന്നതമായ സ്വർഗ്ഗലോകത്തിലും നാം മരിക്കുന്നു. ഈശ്വരനിലെത്തുമ്പോഴേ നാം യഥാർത്ഥജീവികളായി അമൃതരാകുന്നുള്ളൂ.

ഉപനിഷത്തുകൾ ഇതിനെക്കുറിച്ചുമാത്രമാണ് പ്രതിപാദിക്കുന്നത്. ഉപനിഷത്തുകളുടെ മാർഗ്ഗം ശുദ്ധമായ മാർഗ്ഗമത്രേ. അവയിൽ പറയുന്ന അനേകം ആചാരങ്ങളോ നടപ്പുകളോ പ്രാദേശികമായ സൂചനകളോ ഇന്നു വിജ്ഞേയങ്ങളല്ല. എങ്കിലും, അവയിൽക്കൂടി സത്യം വ്യക്തമാകുന്നുണ്ട്. സത്യമാകുന്ന പ്രകാശത്തിലെത്താനായി സ്വർഗ്ഗങ്ങളും ഭൂമിയുമെല്ലാം തള്ളിക്കളയുന്നു.

ഉപനിഷത്തുകൾ പ്രഖ്യാപിക്കുന്നു:

'ഈശ്വരൻ വിശ്വമെങ്ങും ഇടപഴുതില്ലാതെ വ്യാപിച്ചിരിക്കുന്നു. അതു മുഴുവനും അവിടുത്തേതാണ്.'

യാതൊരുവൻ സർവ്വത്തിലും നിറഞ്ഞിരിക്കുന്നു, യാതൊരുവൻ സൂര്യനക്ഷത്രാദിജ്യോതിസ്സുകളാകുന്ന ഛന്ദസ്സുകളിൽ വിശ്വമാകുന്ന മഹാകാവ്യം വിരചിച്ചിരിക്കുന്നു, അദ്വിതീയനും അശരീരനും അകളങ്കനുമായ അവൻ ഓരോരുത്തർക്കും അർഹമായതു നൽകുന്നു.'

'അനുഷ്ഠാനങ്ങളിലൂടെ പ്രകാശത്തിലെത്താൻ യത്നിക്കുന്നവൻ അന്ധകാരത്തിൽ തപ്പുകയാണ്. ഈ പ്രകൃതിയാണ് സർവ്വസ്വവും എന്നു വിചാരിക്കുന്നവരും അന്ധകാരത്തിലാണ്. ആ വിചാരം വഴി പ്രകൃതിയുടെ ദാസ്യത്തിൽനിന്നു പുറത്തുകടക്കാമെന്നു കരുതുന്നവർ കുറേക്കൂടി നിബിഡമായ അന്ധകാരത്തിൽ തപ്പുകയാണ്.'

എങ്കിൽ, ഈ ക്രിയാപദ്ധതികൾ ചീത്തയോ? അല്ല. താഴ്ന്നപടികളിൽനിന്നു ക്രമേണ ഉയർന്നുവരുന്നവർക്ക് അവ സഹായമാണ്.

ഒരുപനിഷത്തിൽ നചികേതസ്സെന്നൊരു യുവാവ് ഈ ചോദ്യം ചോദിക്കുന്നു: 'മരിച്ചവനെക്കുറിച്ച് ചിലർ പറയുന്നു, അവൻ ഇല്ലാതായെന്ന്, മറ്റു ചിലർ പറയുന്നു, അവൻ പിന്നെയും ഉണ്ടെന്ന്. അങ്ങു മരണത്തിന്റെ ദേവനാണ്, അങ്ങയ്ക്കു നേരറിയാം. ദയവുചെയ്ത് ഇതിന്റെ ഉത്തരം എനിക്കു പറഞ്ഞുതരൂ' യമൻ പറയുന്നു: 'ദേവന്മാരിൽത്തന്നെ പലർക്കും ഇതറിഞ്ഞുകൂടാ. മനുഷ്യരുടെ കാര്യം അതിലും മോശം. കുഞ്ഞേ, ഇതിന്റെ ഉത്തരം നീ ആവശ്യപ്പെടരുത്.' എന്നാൽ നചികേതസ്സ് നിർബ്ബന്ധിക്കുന്നു. അപ്പോൾ യമൻ വീണ്ടും പറയുന്നു: 'ദേവന്മാർക്കുള്ള സുഖഭോഗങ്ങൾപോലും ഞാൻ നിനക്കു നൽകാം. എന്നാൽ ഈ ചോദ്യത്തിന്റെ കാര്യത്തിൽ നീ നിർബ്ബന്ധം പിടിക്കരുത്.' പക്ഷേ, നചികേതസ്സ് തന്റെ

ആവശ്യത്തിൽ ഉറച്ചുനിന്നു. അപ്പോൾ മൃത്യുദേവൻ പറഞ്ഞു: 'വത്സാ, മൂന്നാം പ്രാവശ്യവും നീ വിത്തവും പ്രതാപവും ദീർഘായുസ്സും പ്രശസ്തിയും കുടുംബസുഖങ്ങളും നിരസിച്ചു. നീ പരമോന്നത സത്യത്തെ ആരായുവാൻ യോഗ്യതയുള്ള ധീരൻതന്നെ. അതിനാൽ ഞാൻ നിന്നെ പഠിപ്പിക്കാം. രണ്ടു വഴിയാണ് ജീവന്മാരുടെ മുമ്പിലുള്ളത്-ഒന്നു സത്യത്തിന്റേയും, മറ്റേതു ഭോഗത്തിന്റെയും. അവയിൽ നീ ആദ്യത്തേതു തിരഞ്ഞെടുത്തിരിക്കുന്നു.'

ഇവിടെ സത്യം ഉപദേശിക്കുവാൻ നിർദ്ദേശിച്ച വ്യവസ്ഥകൾ ശ്രദ്ധിക്കുക. ഒന്നാമത് പവിത്രത-ഇവിടെ പരിശുദ്ധനും ബുദ്ധിമാന്ദ്യമേശാത്തവനുമായ ഒരു യുവാവ് പ്രപഞ്ചരഹസ്യം ആരായുന്നു. രണ്ടാമത്, അയാൾ സത്യത്തെ സത്യത്തിനുവേണ്ടിമാത്രം അന്വേഷിക്കുന്നവനാകണം.

സാക്ഷാത്കാരം സിദ്ധിച്ചവനിലൂടെ, സത്യത്തെ സ്വയം കണ്ടെത്തിയവനിലൂടെ, സംക്രമിച്ചാലല്ലാതെ സത്യം ഫലവത്താകുന്നില്ല. അതു പകർന്നുതരാൻ ഗ്രന്ഥങ്ങൾക്കു ത്രാണിയില്ല. അതു സമർത്ഥിക്കാൻ യുക്തിവാദങ്ങൾക്കു ശക്തിയില്ല. സത്യത്തെസ്സംബന്ധിച്ച രഹസ്യം അറിയുന്നവനിലൂടെ വേണം അതു വന്നുചേരുക.

നിങ്ങൾക്കതു കിട്ടിക്കഴിഞ്ഞാൽ, നിശ്ശബ്ദരായിരിക്കുക. വ്യർത്ഥമായ വാദപ്രതിവാദങ്ങളിലേർപ്പെട്ടു മനസ്സു കലക്കരുത്. തന്നെത്താൻ സാക്ഷാൽക്കരിക്കുക, നിങ്ങൾക്കുമാത്രമേ അതു ചെയ്യാനൊക്കൂ.

ആ അവസ്ഥ സുഖവുമല്ല ദുഃഖവുമല്ല, പുണ്യവുമല്ല പാപവുമല്ല, വിജ്ഞാനവുമല്ല അജ്ഞാനവുമല്ല, നിങ്ങൾ അതു സ്വയം അനുഭവിച്ചറിയണം. അല്ലാതെ, എങ്ങനെ എനിക്കതു നിങ്ങളോടു വിവരിക്കാൻ സാധിക്കും?

യാതൊരുവൻ 'നാഥ, എനിക്ക് അങ്ങൊഴികെ ഒന്നും ആവശ്യമില്ല' എന്നു സർവ്വാത്മനാ വിളിച്ചുകേഴുന്നുവോ, അവന് ഈശ്വരൻ സ്വയം വെളിപ്പെടുന്നു. നിർമ്മലനാകുക, പ്രശാന്തനാവുക. കലങ്ങിയ മനസ്സ് പ്രപഞ്ചനാഥനെ പ്രതിഫലിപ്പിക്കില്ല.

'യാതൊരുവനെ വേദങ്ങൾ പ്രഖ്യാപിക്കുന്നുവോ, യാതൊരുവനെ തത്പദപ്രാപ്തിക്കായി നാം യജ്ഞപ്രാർത്ഥനാദികളാൽ സേവിക്കുന്നുവോ, ആ അവർണ്ണനീയനായ ഏകന്റെ വിശുദ്ധനാമം 'ഓം' എന്നത്രേ' ഈ ശബ്ദം സർവ്വശബ്ദങ്ങളിൽവെച്ച് ഏറ്റവും പാവനമാണ്. ഈ ശബ്ദത്തിന്റെ പൊരുളറിയുന്നവന് അഭിലഷിക്കുന്നതെല്ലാം സിദ്ധിക്കുന്നു. ഈ ശബ്ദത്തെ അഭയം പ്രാപിക്കുക. ഏതൊരുവൻ ആ ശബ്ദത്തെ അഭയം പ്രാപിക്കുന്നുവോ അവനു നേരായ മാർഗ്ഗം തുറന്നുകിട്ടും.'

# 7

# ഗീതാവിചാരം

1897-ാമാണ്ട് സ്വാമിജി കൽക്കത്തയിൽ താൽക്കാലികമായി താമസിക്കുമ്പോൾ രാമകൃഷ്ണമിഷന്റെ അന്നത്തെ ആസ്ഥാനമായ ആലംബസാർമഠത്തിലായിരുന്നു മിക്കവാറും. കുറേ നേരത്തേ തയ്യാറെടുത്തുവന്ന ഏതാനും യുവാക്കന്മാർ ഈ അവസരത്തിൽ അദ്ദേഹത്തെ ചുഴന്നുകൂടി ബ്രഹ്മചര്യസന്ന്യാസവ്രതങ്ങൾ സ്വീകരിച്ചു. ഗീതയിലും വേദാന്തത്തിലും ക്ലാസ്സുകളെടുത്തും ധ്യാനമുറകൾ പരിശീലിപ്പിച്ചും സ്വാമിജി അവരെ ഭാവിപ്രവർത്തനങ്ങൾക്ക് ഒരുക്കിക്കൊണ്ടുവന്നു. ഈ ക്ലാസ്സുകളിലൊന്നിൽ അദ്ദേഹം ഗീതയെക്കുറിച്ച് ബംഗാളിയിൽ വാഗ്മിതയോടെ സംസാരിച്ചു. പ്രസ്തുത പ്രഭാഷണത്തിന്റെ സംഗ്രഹം മഠത്തിലെ ഡയറിയിൽ കുറിച്ചുവെച്ചതിന്റെ വിവർത്തനമാണ് താഴെ കൊടുക്കുന്നത്.

ഗീതയെന്ന ഗ്രന്ഥം മഹാഭാരതത്തിന്റെ ഒരു ഭാഗമാണ്. ഗീതയെ ശരിക്കു മനസ്സിലാക്കണമെങ്കിൽ, മറ്റു ചില കാര്യങ്ങൾകൂടി അവശ്യം അറിയേണ്ടതുണ്ട്. ഒന്നാമത്, ഇതു മഹാഭാരതത്തിന്റെ ഒരു ഭാഗംതന്നെയോ, അതായത് ഇതിന്റെ കർത്തൃത്വം വേദവ്യാസനിലാണെന്നതു ശരിയോ, അതോ ഇത് ഈ മഹേതിഹാസത്തിൽ പ്രക്ഷിപ്തമോ? രണ്ടാമത്, കൃഷ്ണൻ എന്ന പേരിൽ ഒരു ചരിത്രപുരുഷൻ ഉണ്ടായിരുന്നോ? മൂന്നാമത്, ഗീതയിൽ പറയും പ്രകാരം, കുരുക്ഷേത്രമഹായുദ്ധം യഥാർത്ഥത്തിൽ നടന്നതാണോ? നാലാമത്, അർജ്ജുനൻ തുടങ്ങിയ കഥാനായകന്മാർ വാസ്തവത്തിൽ ചരിത്രപുരുഷന്മാരാണോ?

ആദ്യമായി, ഇങ്ങനെ ഒരന്വേഷണത്തിനു നിദാനമായ വസ്തുതകളെന്തൊക്കെയെന്നു നോക്കാം. വേദവ്യാസൻ എന്ന പേരിൽ പലരും ഉണ്ടായിരുന്നുവെന്നു നമുക്കറിയാം. അവരിൽ ഗീതയുടെ കർത്താവാര്-ബാദരായണവ്യാസനോ ദ്വൈപായനവ്യാസനോ? 'വ്യാസൻ' എന്നത് ഒരു സ്ഥാനപ്പേർമാത്രമാണ്. വിക്രമാദിത്യൻ എന്നതുപോല വ്യാസൻ എന്നതും ഒരു സാമാന്യസംജ്ഞയാണ്. പുതിയൊരു പുരാണമെഴുതിയ ആരെയും വ്യാസൻ എന്നു വിളിച്ചുവന്നു. മറ്റൊരു സംഗതി, ഗീതയെന്ന ഈ ഗ്രന്ഥം, ശങ്കരാചാര്യർ തന്റെ മഹത്തായ ഭാഷ്യംകൊണ്ടു അതിനെ വിശ്രുതമാക്കുംമുമ്പ്, സാമാന്യജനത്തിന്നിടയിൽ അധികം അറിയപ്പെട്ടിരുന്നില്ല. എന്നാൽ അതിനും വളരെമുമ്പു ഗീതയ്ക്കു ബോധായനന്റെ ഒരു ഭാഷ്യം പ്രചരിച്ചിരുന്നു എന്ന് പലരും അഭിപ്രായപ്പെട്ടിട്ടുണ്ട്. ഇക്കാര്യം തെളിയിക്കാമെങ്കിൽ, ഗീതയുടെ പ്രാചീനത്വവും വ്യാസന്റെ കർത്തൃത്വവും സ്ഥാപിക്കുവാൻ അതു വളരെയേറേ സഹായിക്കും. ബോധായനന്റെ വേദാന്തസൂത്രഭാഷ്യം-ഇതിനെ അവലംബിച്ചാണ് രാമാനുജൻ തന്റെ ശ്രീഭാഷ്യം രചിച്ചിട്ടുള്ളത്. ശങ്കരാചാര്യർ ഇതിനെ പരാമർശിക്കുകമാത്രമല്ല, തന്റെ ഭാഷ്യത്തിൽ അവിടവിടെ ഭാഗികമായി ഉദ്ധ

രിക്കുകകൂടി ചെയ്തിട്ടുണ്ട്. ഇതിനെപ്പറ്റി സ്വാമി ദയാനന്ദൻ വിസ്തൃതമായി ചർച്ചചെയ്തിട്ടുണ്ട്. ഇങ്ങനെയെല്ലാമുള്ള ആ ഭാഷ്യത്തിന്റെ ഒറ്റ പ്രതിപോലും കാണുവാൻ ഭാരതമൊട്ടുക്കു സഞ്ചരിച്ചിട്ടും എനിക്കു സാധിച്ചില്ല. ചിതൽ തിന്ന ഒരു കയ്യെഴുത്തുപ്രതി കൈവന്നതിൽനിന്നാണ് രാമാനുജൻതന്നെയും തന്റെ ഭാഷ്യം രചിച്ചതെന്നു പറയപ്പെടുന്നു. വേദാന്തസൂത്രങ്ങൾക്കു ബോധായനൻ രചിച്ച ഈ ഭാഷ്യത്തിന്റെ കാര്യംതന്നെ ഇത്രമാത്രം അനിശ്ചിതത്വാന്ധകാരത്തിലാണ്ടിരിക്കെ, ഗീതയ്ക്ക് ഒരു ബോധായനഭാഷ്യമുണ്ടായിട്ടുണ്ടെന്ന വാദം കേവലം നിഷ്പ്രയോജനമാണ്. ശങ്കരാചാര്യരാണ് ഗീതയുടെ രചിയിതാവെന്നും അവിടുന്നാണ് മഹാഭാരതത്തിന്റെ ഇടയ്ക്കു അതിനെ ചേർത്തുവെച്ചതെന്നും ചിലർ അനുമാനിക്കുന്നുണ്ട്.

ഇനി രണ്ടാമത്തേതായ കൃഷ്ണന്റെ വ്യക്തിത്വത്തെപ്പറ്റി വലിയ സന്ദേഹം നിലവിലുണ്ട്. ഛാന്ദോഗ്യോപനിഷത്തിൽ ഒരിടത്തു ദേവീകപുത്രനായ കൃഷ്ണൻ, ഘോരനെന്നൊരു യോഗിയിൽനിന്നു ആത്മികോപദേശം സ്വീകരിച്ചതായി പറഞ്ഞുകാണുന്നു. മഹാഭാരതത്തിൽ കൃഷ്ണൻ ദ്വാരകയിലെ രാജാവാണ്. വിഷ്ണുപുരാണത്തിൽ കൃഷ്ണൻ ഗോപസ്ത്രീകളുമൊത്തു ക്രീഡിപ്പിക്കുന്നതായി വർണ്ണിച്ചുകാണുന്നു. പിന്നെ, ഭാഗവതത്തിലും അവിടുത്തെ രാസലീലയുടെ സവിസ്തരവർണ്ണനയുണ്ട്. നമ്മുടെ രാജ്യത്തു പുരാതനകാലങ്ങളിൽ മദനോത്സവം എന്നൊരുത്സവം നടന്നിരുന്നു. ഇതുതന്നെയാണ് പിൽക്കാലത്തു 'ദോലോത്സവ'മായി മാറ്റി കൃഷ്ണന്റെ മേൽ വെച്ചുകെട്ടിയത്. രാസലീല തുടങ്ങിയ കാര്യങ്ങൾ, ഇതുപോലെ അവിടുത്തെമേൽ കെട്ടിവെച്ചതല്ലെന്നു തീർത്തുപറയാൻ ആർക്കുണ്ട് ധൈര്യം? പണ്ടുകാലങ്ങളിൽ ചരിത്രഗവേഷണങ്ങളിലൂടെ സത്യം കണ്ടുപിടിക്കുകയെന്ന ശീലം നമ്മുടെ നാട്ടുകാരിൽ ദുർല്ലഭമായിരുന്നു. അതുകൊണ്ട് വസ്തുതകൾക്കൊണ്ടും തെളിവുകൊണ്ടും സമർത്ഥിക്കാതെ ഇഷ്ടാനുസരണം ആരും എന്തും പറഞ്ഞിരുന്നു. മാത്രമല്ല, ആ പ്രാചീനകാലങ്ങളിൽ മനുഷ്യർ പേരും പെരുമയും പ്രായേണ ആഗ്രഹിച്ചിരുന്നില്ല. അതിനാൽ, ഒരുവൻ ഒരു ഗ്രന്ഥമെഴുതിയിട്ട് അതു തന്റെ ഗുരുവിന്റെയോ മറ്റോ പേരിൽ പ്രചരിപ്പിക്കുക എന്നതു പലപ്പോഴും നടന്നിരുന്നു. അങ്ങനെയുള്ള ദൃഷ്ടാന്തങ്ങളിൽ, ചരിത്രഗവഷകനും സത്യം കണ്ടെത്തുകവലിയൊരു സാഹസമാകും. പുരാതനകാലത്തെ ആളുകൾക്ക് ഭൂമിശാസ്ത്രജ്ഞാനം ഒട്ടുമില്ലായിരുന്നു. അതിനാൽ, ഭാവനയുടെ വിചിത്രസൃഷ്ടികളായി ഇക്ഷുസമുദ്രം, ക്ഷീരസമുദ്രം, ദധിസമുദ്രം മുതലായവ നാം കാണുന്നു. ഒരുവൻ പതിനായിരം വർഷം ജീവിച്ചിരുന്നതായും അപരൻ ലക്ഷം വർഷം ജീവിച്ചിരുന്നതായും മറ്റും പുരാണങ്ങളിൽ കാണുന്നു. എന്നാൽ, 'ശതായുർ വൈ പുരുഷഃ'-മനുഷ്യന്നു നൂറുകൊല്ലമാണായുസ്സ്-എന്നാണ് വേദങ്ങളിൽ പറയുന്നത്. ഇവിടെ നാം

ഏതു സ്വീകരിക്കും? അതുപോലെ കൃഷ്ണനെ സംബന്ധിച്ചു ശരിയായ ഒരു നിഗമനത്തിലെത്തുക മിക്കവാറും അസാദ്ധ്യം.

ഒരു മഹാത്മാവിന്റെ യഥാർത്ഥസ്വഭാവത്തിനു ചുറ്റും സാങ്കൽപ്പികവും അസ്വഭാവികയുമായ എല്ലാത്തരം ഗുണവിശേഷങ്ങളും കെട്ടിപ്പടുക്കുക യെന്നതു മനുഷ്യസ്വഭാവമാണ്. കൃഷ്ണനെസ്സംബന്ധിച്ചും ഇപ്രകാരം സംഭവിച്ചിരിക്കണം. എന്നാൽ, അവിടുന്നു ഒരു രാജാവായിരുന്നു എന്നു ള്ളതു തികച്ചും സംഭവ്യമാണ്. തികച്ചും സംഭവ്യമെന്നു ഞാൻ പറയു ന്നത്, പുരാതനകാലങ്ങളിൽ നമ്മുടെ രാജ്യത്തു പ്രധാനമായും രാജാ ക്കന്മാരാണ് ബ്രഹ്മജ്ഞാനപ്രചാരണത്തിൽ ഏറ്റവും യത്നിച്ചിരുന്നത് എന്നുള്ളതുകൊണ്ടാണ്. ഈ സന്ദർഭത്തിൽ വിശേഷിച്ചും ശ്രദ്ധാർഹമായ മറ്റൊരു വസ്തുത, ഗീതാകാരൻ ആരായാലും, മഹാഭാരതത്തിലാകമാനം കാണുന്ന അതേ ഉപദേശതത്ത്വങ്ങളാണ് ഗീതയിലും കാണുന്നതെന്നു ള്ളതത്രേ. മഹാഭാരതത്തിന്റെ കാലത്ത് ഏതോ ഒരു മഹാത്മാവ് ആവിർഭ വിച്ച്, അന്നത്തെ ജനസമുദായത്തിനു ബ്രഹ്മജ്ഞാനത്തെ ഈ നൂതന രൂപത്തിൽ ഉപദേശിച്ചു എന്നുള്ളിടത്തോളം ഇതിൽനിന്നു നമുക്കൂഹി ക്കാം. മറ്റൊരു വസ്തുതകൂടി നമ്മുടെ ശ്രദ്ധയ്ക്കു വിഷയമാകുന്നു-അ തായത്, പണ്ടുകാലങ്ങളിൽ മതസമ്പ്രദായങ്ങൾ ഒന്നിനൊന്ന് ഉദയം ചെയ്തപ്പോൾ, ഓരോന്നിനോടുമൊപ്പം ഓരോ പുതിയ മതഗ്രന്ഥവും ഉണ്ടായി പ്രചരിച്ചു. കാലാന്തരത്തിൽ, മതസമ്പ്രദായവും അതിന്റെ ഗ്രന്ഥവും ഒപ്പം നശിക്കുകയോ, അല്ലെങ്കിൽ സമ്പ്രദായം നശിച്ചിട്ട്, ഗ്രന്ഥംമാത്രം ശേഷിക്കുകയോ ചെയ്തു. ഈ മട്ടിൽ ഗീത ഇത്തരമൊരു മതശാഖക്കാരുടെ മതഗ്രന്ഥമായിരിക്കാൻ തികച്ചും സംഭവ്യതയുണ്ട്. ആ ശാഖക്കാർ അവരുടെ ഉന്നതവും ഉൽകൃഷ്ടവുമായ ആശയങ്ങൾ ഈ വിശുദ്ധഗ്രന്ഥത്തിൽ ഉൾക്കൊള്ളിച്ചതാവാം.

കുരുക്ഷേത്രയുദ്ധത്തെസ്സംബന്ധിച്ചതാണ് മൂന്നാം പ്രശ്നം. ഇതിന് ഉപോദ്ബലകമായി വിശേഷാൽ തെളിവൊന്നുമില്ല. എന്നാൽ കൗരവ ന്മാരും പാണ്ഡവന്മാരും തമ്മിൽ ഒരു യുദ്ധം നടന്നു എന്നതിനു സംശ യമില്ല. ഇനി മറ്റൊരു സംഗതി: മഹാസൈന്യങ്ങൾ യുദ്ധത്തിനു തയ്യാ റായി അണിനിരന്ന്, അവസാനാജ്ഞയ്ക്കു കാത്തുനിൽക്കുന്ന ഒരു രണാ ങ്കണത്തിൽവെച്ച് ജ്ഞാന-ഭക്തി-യോഗാദിവിഷയങ്ങളെക്കുറിച്ച് ഇത്രയ ധികം ചർച്ചചെയ്യാൻ എങ്ങനെ സാധിച്ചു? യുദ്ധഭൂമിയിലെ ശബ്ദകോ ലാഹലത്തിലും പ്രക്ഷുബ്ധാന്തരീക്ഷത്തിലും കൃഷ്ണനും അർജ്ജുനനും തമ്മിൽ നടന്ന ഈ സംഭാഷണത്തിലെ ഓരോ വാക്കും കുറിച്ചെടുക്കാൻ വല്ല ചുരുക്കെഴുത്തുകാരനും അവിടെ സന്നിഹിതനായിരുന്നോ? ചില രുടെ അഭിപ്രായത്തിൽ, ഈ കുരുക്ഷേത്രയുദ്ധം ഒരധ്യവസായം മാത്ര മാണ്. അതിൽ അന്തർഹിതമായ ആദ്ധ്യാത്മികസാരം, സദ്വാസനകളും ദുർവ്വാസനകളും തമ്മിൽ മനുഷ്യന്റെ ഉള്ളിൽ അനവരതം നടന്നുവ രുന്ന യുദ്ധമത്രേ. ഈ അർത്ഥവും യുക്തിവിരുദ്ധമല്ല.

അർജ്ജുനന്റേയും മറ്റും ചരിത്രപരമായ വാസ്തവികതയെസ്സംബന്ധിച്ചുള്ള നാലാംപ്രശ്നത്തിനു വേണ്ടുവോളം ന്യായമുണ്ട്. അതിതാണ്- 'ശതപഥബ്രാഹ്മണം' ഒരതിപ്രാചീനകൃതിയാണ്. അതിലൊരു ഭാഗത്ത് അശ്വമേധയാഗം നടത്തിയ എല്ലാവരുടേയും പേരുകൾ പറയുന്നുണ്ട്. അവിടെങ്ങും അർജ്ജുനാദികളുടെ പേരുകൾ പറയുന്നില്ല. അവരെപ്പറ്റി ഒരു സൂചനയുമില്ല. അതേ സമയം പരീക്ഷിത്തിന്റെ പുത്രനും അർജ്ജുനന്റെ പൗത്രനുമായ ജനമേജയനെപ്പറ്റി പ്രസ്താവിക്കുന്നുമുണ്ട്. എങ്കിലും, മഹാഭാരതത്തിലും മറ്റു ചില ഗ്രന്ഥങ്ങളിലും യുധിഷ്ഠിരനും അർജ്ജുനനും മറ്റും ചേർന്ന് അശ്വമേധയാഗം നടത്തിയതായി പ്രസ്താവിച്ചിരിക്കുന്നു.

ഈ സന്ദർഭത്തിൽ ഒരു കാര്യം വിശേഷിച്ച് ഓർമ്മിക്കേണ്ടതുണ്ട്-അതായത് ഈ ചരിത്രപരമായ ഗവേഷണങ്ങളും നമ്മുടെ യഥാർത്ഥലക്ഷ്യമായ ധർമ്മലാഭത്തിനുള്ള ജ്ഞാനവും തമ്മിൽ ബന്ധമില്ല. ഇവയ്ക്കൊന്നിനും ചരിത്രപരമായ ഒരു വാസ്തവികതയുമില്ലെന്നു തെളിഞ്ഞാലും അതു നമുക്കൊരു നഷ്ടവും വരുത്തുന്നില്ല. എങ്കിൽ, ഇത്രവളരെ ചരിത്രഗവേഷണംകൊണ്ടുള്ള പ്രയോജനമെന്തെന്നു നിങ്ങൾക്കു ചോദിക്കാം. അതിനുമുണ്ട് ഒരു പ്രയോജനം. നമുക്കു സത്യമറിയണം. അജ്ഞതകൊണ്ട് നാം അന്ധവിശ്വാസങ്ങളുടെ പിടിയിൽ കഴിഞ്ഞാൽ പോരാ. ഈ നാട്ടിൽ ജനങ്ങൾ ഇതുപോലുള്ള ഗവേഷണങ്ങൾക്ക് പ്രാധാന്യം കൊടുക്കുന്നില്ല. അനേകർക്കു നന്മ ചെയ്യാനിടയുള്ള ഒരു നല്ല കാര്യം പ്രചരിപ്പിക്കുവാനായി ഒരു അസത്യം പറയുന്നതിൽ ദോഷമില്ല എന്ന് പല മതസമ്പ്രദായക്കാരും വിശ്വസിക്കുന്നു- അതായത്, ഒരു നല്ല കാര്യം പ്രചരിപ്പിക്കുവാൻ അതു സഹായിക്കുമെങ്കിൽ ദോഷമില്ല. മറ്റു വിധത്തിൽ പറഞ്ഞാൽ, ലക്ഷ്യം മാർഗ്ഗത്തെ നീതീകരിക്കുന്നു. അതുകൊണ്ടത്രേ, നമ്മുടെ പല തന്ത്രഗ്രന്ഥങ്ങളും, 'മഹാദേവൻ പാർവ്വതിയോടു പറഞ്ഞു' എന്നിങ്ങനെ ആരംഭിക്കുന്നതായി കാണുന്നത്. എന്നാൽ, നമ്മുടെ കർത്തവ്യം സത്യമെന്തെന്നു നമ്മെത്തന്നെ ബോധ്യപ്പെടുത്തുകയും സത്യത്തിൽ മാത്രം വിശ്വസിക്കുകയുമായിരിക്കണം. അന്ധവിശ്വാസത്തിന്റെ അഥവാ പഴയ പാരമ്പര്യങ്ങളുടെ സത്യാവസ്ഥയെപ്പററി അന്വേഷിക്കാതെ, അവയിലുള്ള വിശ്വാസത്തിന്റെ പ്രഭാവം മനുഷ്യരെ എന്നും കൈകാൽ കെട്ടിയിടത്തക്കവണ്ണം അത്ര പ്രബലമാണ്. തൽഫലമായി, യേശുക്രിസ്തുവും മുഹമ്മദുനബിയും മറ്റു പല മഹാന്മാരും ഇത്തരം അനേകം അന്ധവിശ്വാസങ്ങളിൽ കഴിഞ്ഞുകൂടി. എന്നാൽ നാം സദാ സത്യത്തിൽമാത്രം ലക്ഷ്യം ഉറപ്പിച്ച്, എല്ലാ അന്ധവിശ്വാസങ്ങളേയും തികച്ചും പരിവർജ്ജിക്കണം.

ഇനി ഗീതയിലെന്താണുള്ളതെന്നു നോക്കാം. കാട്ടിൽ നടക്കുമ്പോൾ, പെട്ടെന്നു മനോജ്ഞമായ ഒരു പനിനീർപുഷ്പം, അതിന്റെ ഇലയും മുള്ളും ചില്ലയുമായി കെട്ടിപ്പിണഞ്ഞുകിടക്കുന്നതായി കണ്ടെത്തുംപോലെ, ഉപനിഷത്തുകൾ പഠിക്കുമ്പോൾ അതുകളിലെ അനേകം

അസംഗതവിഷയങ്ങളാകുന്ന നൂലാമാലകളിൽക്കൂടി അലഞ്ഞുതിരിയുന്നതിനിടയ്ക്ക് പൊടുന്നനവേ ഒരുന്നതതത്ത്വം അവതരിപ്പിക്കുന്നതു കാണാം. ഗീതയിൽ ആ തത്ത്വങ്ങൾ യഥാസ്ഥാനങ്ങളിൽ ഭംഗിയായി ക്രമപ്പെടുത്തിവെച്ചിരിക്കുന്നു-അതിവിശിഷ്ടകുസുമങ്ങളെക്കൊണ്ടു മാത്രം നിർമ്മിതമായ ഒരു മാലയോ പൂച്ചെണ്ടോ പോലെയാണ് ഗീത. ഉപനിഷത്തുകൾ ശ്രദ്ധയെപ്പറ്റി പലേടത്തും സവിസ്തരം പ്രതിപാദിക്കുന്നുണ്ടെങ്കിലും ഭക്തിയെ പ്രസ്താവിക്കുന്നില്ലെന്നുതന്നെ പറയാം. നേരേമറിച്ച്, ഗീതയിൽ ഭക്തിവിഷയം വീണ്ടും വീണ്ടും പരാമർശിക്കപ്പെടുന്നുവെന്നുമാത്രമല്ല, അവിടെ ഭക്തിയുടെ നിസർഗ്ഗജഭാവം അതിന്റെ പരമോച്ചാവസ്ഥയെ പ്രാപിച്ചിട്ടുമുണ്ട്.

ഇനി ഗീതയിൽ ചർച്ച ചെയ്ത ചില പ്രധാനസംഗതികൾ നോക്കാം. മുമ്പുള്ള മതഗ്രന്ഥങ്ങളിൽനിന്ന് ഗീതയെ വേർതിരിച്ചുനിർത്തുന്ന അപൂർവ്വതയെന്താണ്? ഗീതയുടെ ആവിർഭാവത്തിനുമുമ്പ് ജ്ഞാനം, ഭക്തി, യോഗം തുടങ്ങിയ ഓരോ മാർഗ്ഗത്തിനും പ്രബലമായ കൂറുള്ള അനുയായികൾ ഉണ്ടായിരുന്നെങ്കിലും, അവർ തമ്മിൽ കലഹിച്ചുകൊണ്ടിരുന്നു. ഓരോ കൂട്ടരും അവരവരുടെ മാർഗ്ഗത്തിനു മേന്മ അവകാശപ്പെട്ടു. നാനാമാർഗ്ഗങ്ങളെ തമ്മിലിണക്കുവാൻ ആരും ശ്രമിച്ചിരുന്നില്ല. ഇദംപ്രഥമമായി ഇവയെ സമന്വയിക്കാനുദ്യമിച്ചത് ഗീതാകാരനാണ്. അവിടുന്ന് അന്നു നിലവിലിരുന്ന എല്ലാ സമ്പ്രദായങ്ങളിലേയും ഉത്തമാംശങ്ങളെ സ്വീകരിച്ച് അവയെ ഗീതയിൽ കോർത്തിണക്കി. അവിടുത്തേയ്ക്കുപോലും കാണിക്കാൻ സാധിക്കാത്ത, തമ്മിൽ പൊരുതിയിരുന്ന ഈ സമ്പ്രദായങ്ങളുടെ, സമ്പൂർണ്ണസമന്വയമാണ് ഈ പത്തൊമ്പതാം നൂറ്റാണ്ടിൽ ശ്രീരാമകൃഷ്ണപരമഹംസർ സാധിച്ചത്.

അടുത്തത് നിഷ്കാമകർമ്മം, അഥവാ ഫലേച്ഛയോ ആസക്തിയോ കൂടാതുള്ള കർമ്മാനുഷ്ഠാനം. ഇതിലെ ആശയത്തെപ്പറ്റി ജനങ്ങളുടെ ഇടയിൽ ഇക്കാലത്തു പല ധാരണകളാണുള്ളത്. നിഷ്കാമനായിരിക്കുക എന്നുവെച്ചാൽ, ഉദ്ദേശ്യരഹിതനാവുക എന്നാണെന്നും ചിലർ പറയുന്നു. അതാണ് അതിന്റെ ശരിയായ അർത്ഥമെങ്കിൽ, ക്രൂരങ്ങളായ മൃഗങ്ങളും ഭിത്തികളും മറ്റുമായേനെ നിഷ്കാമകർമ്മാനുഷ്ഠാനത്തിന്റെ ഉത്തമനിദർശനങ്ങൾ, മറ്റു പലരും ജനകനെ ദൃഷ്ടാന്തീകരിച്ച് ജനകനെപ്പോലെ തങ്ങളും നിഷ്കാമകർമ്മാനുഷ്ഠാനത്തിനരെ ആദർശങ്ങളായി അംഗീകരിക്കപ്പെടുവാൻ കാംക്ഷിക്കുന്നു. ജനകൻ ഈ ഖ്യാതിനേടിയത് സന്താനങ്ങളെ ഉൽപ്പാദിപ്പിച്ചിട്ടല്ല. പക്ഷേ, ഇക്കൂട്ടരെല്ലാം തങ്ങൾക്ക് ഒരു പറ്റം കുട്ടികളുടെ പിതാവാണെന്നുള്ള ഒറ്റ യോഗ്യതവെച്ചാണ് ജനകന്മാരാകാൻ ആഗ്രഹിക്കുന്നത്. ശരിയായ നിഷ്കാമകർമ്മി മൃഗത്തെപ്പോലെ ഹൃദയശൂന്യനോ ഭിത്തിയെപ്പോലെ നിർജ്ജീവമോ ആകാവതല്ല. അയാൾ താമസപ്രകൃതിയല്ല. ശുദ്ധസാത്ത്വികപ്രകൃതിയാണ്. സ്നേഹപ്രകർഷ

ത്താൽ സമസ്തലോകത്തെയും ആശ്ലേഷിക്കത്തക്കവണ്ണം അയാളുടെ ഹൃദയം സ്നേഹാനുകമ്പാനിർഭരമാകുന്നു. അയാളുടെ സർവ്വവും ഉൾക്കൊള്ളുന്ന സ്നേഹാനുകമ്പകൾ പ്രായേണ ബഹുജനങ്ങൾക്കു മനസ്സിലാക്കുവാൻ കഴിയില്ല. വിഭിന്ന ധർമ്മ മാർഗ്ഗങ്ങളുടെ സമന്വയം, നിഷ്കാമകർമ്മം-ഇവയാണ് ഗീതയുടെ രണ്ടു വിശേഷലക്ഷണങ്ങൾ.

സഞ്ജയ ഉവാച:

> തം തഥാ കൃപയാവിഷ്ടമശ്രുപൂർണ്ണാകുലേക്ഷണം
> വിഷീദന്തമിദം വാക്യമുവാച മധുസൂദനഃ 1

ശ്രീഭഗവാനുവാച

> കുതസ്ത്വാ കശ്മലമിദം വിഷമേ സമുപസ്ഥിതം
> അനാര്യജുഷ്ടമസ്വർഗ്യമകീർത്തികരമർജ്ജുന. 2
>
> ക്ലൈബ്യം മാ സ്മ ഗമഃ പാർത്ഥ നൈതത്ത്വയ്യുപപദ്യതേ
> ക്ഷുദ്രം ഹൃദയദൗർബ്ബല്യം ത്യക്ത്വോത്തിഷ്ഠ പരന്തപ. 3

സഞ്ജയൻ പറഞ്ഞു: അപ്രകാരം കൃപകൊണ്ടമർന്നവനും വിഷാദിക്കുന്നവനും കണ്ണീരുകൊണ്ടു കണ്ണുകൾ മങ്ങിയവനുമായ അവനോടു മധുസൂദനൻ ഈ വാക്കുകൾ പറഞ്ഞു.

ശ്രീഭഗവാൻ പറഞ്ഞു: ''ഹേ അർജ്ജുന, ഇത്തരം ഇടുക്കിൽ, ആര്യന്നു നിരാക്കാത്തതും അപകീർത്തികരവും സ്വർഗ്ഗപ്രാപ്തിക്കു വിപരീതവുമായ ഈ ഇടിച്ചിൽ നിനക്കെങ്ങുനിന്നു വന്നു? ഹേ പൃഥയുടെ പുത്ര! ആണത്തമില്ലായ്മയ്ക്കടിപ്പെടരുത്. അതു നിനക്കു തീരെ ചേരാത്തതാണ്. ഹേ ശത്രുക്കളെ ചുടുന്നവനേ! ഈ നീചമായ ഹൃദയദുർബ്ബലത ദൂരെയെറിഞ്ഞു എണീക്കൂ!''

'തം തഥാ കൃപയാവിഷ്ടം' എന്നു തുടങ്ങുന്ന ശ്ലോകത്തിൽ എത്രമേൽ കാവ്യമയവും മനോഹരവുമായി അർജ്ജുനന്റെ യഥാർത്ഥാവസ്ഥ ചിത്രണം ചെയ്തിരിക്കുന്നു! പിന്നീട് ശ്രീകൃഷ്ണൻ അർജ്ജുനനെ ഉപദേശിക്കുന്നു: 'ക്ലൈബ്യം മാ സ്മ ഗമഃ പാർത്ഥ.' ഇത്യാദി വാക്കുകളിലൂടെ അവിടുന്ന എന്തുകൊണ്ട് അർജ്ജുനനെ യുദ്ധം ചെയ്യാൻ പ്രേരിപ്പിക്കുന്നു? കാരണം, അർജ്ജുനന്റെ യുദ്ധവൈമുഖ്യം അദ്ദേഹത്തിന്റെ പ്രകൃതിയിൽ ശുദ്ധസത്ത്വഗുണം വർദ്ധിച്ചതിന്റെ ഫലമല്ല, തമോഗുണമാണ് അതുളവാക്കിയത്. സാത്ത്വികനായ ഒരുവന്റെ പ്രകൃതം, അയാൾ ഏതവസ്ഥയിലും-സൗഭാഗ്യത്തിലും ദുർഭാഗ്യത്തിലും-ഒന്നുപോലെ പ്രശാന്തനായിരിക്കുന്നുവെന്നതാണ്. അർജ്ജുനനാകട്ടെ, ഭയാക്രാന്തനായി, കൃപാവിഷ്ടനായി, അദ്ദേഹത്തിനു യുദ്ധത്തിൽ അഭിരുചിയും ആഭിമുഖ്യവുമുണ്ടായിരുന്നു എന്നതിന്, മാറ്റൊന്നിനുമല്ല അദ്ദേഹം യുദ്ധക്കളത്തിലേക്കു വന്നതെന്ന വസ്തുതതന്നെ തെളിവാണ്. നമ്മുടെ ജീവിതത്തിലും പലപ്പോഴും ഇതുമാതിരി സംഭവിക്കാറുണ്ട്. പലരും തങ്ങൾ പ്രകൃത്യാ സാത്ത്വികരാണെന്നു വിചാരിക്കുന്നു. പക്ഷേ അവർ യഥാർത്ഥ

ത്തിൽ വെറും താമസരാണ്. ശരീരശുദ്ധിയില്ലാതെ ജീവിക്കുന്ന പലരും തങ്ങൾ പരമഹംസന്മാരാണെന്നു കരുതുന്നു. എന്തുകൊണ്ടെന്നോ? പരമഹംസന്മാർ ജഡവസ്തുവിനെപ്പോലെയോ ഉന്മത്തനെപ്പോലെയോ പിശാചിനെപ്പോലെയോ ജീവിക്കുന്നു എന്ന് ശാസ്ത്രങ്ങളിൽ പ്രസ്താവിച്ചിട്ടുള്ളതിനാൽ, പരമഹംസന്മാരെ ശിശുക്കളോടു സാദൃശ്യപ്പെടുത്താറുണ്ട്. എന്നാൽ, ഇവിടെ സാദൃശ്യം ഒരു പാട്ടിലൂടെയാണ് എന്നും മനസ്സിലാക്കേണ്ടതുണ്ട്. പരമഹംസനും ശിശുവും വ്യത്യാസമില്ലാത്ത ഒരുതരക്കാരല്ല. അവർ രണ്ടു പരകോടികൾ–അങ്ങേ അറ്റവും ഇങ്ങേ അറ്റവും–ആകയാൽ ഒരുപോലെ തോന്നിക്കുന്നു എന്നുമാത്രം. ഒരാൾ ജ്ഞാനത്തെ അതിക്രമിച്ച അവസ്ഥയിലെത്തിയിരിക്കുന്നു. മറ്റേയാൾക്ക് ജ്ഞാനത്തിന്റെ ഉദയമേ ഉണ്ടായിട്ടില്ല. പ്രകാശത്തിന്റെ അതിസത്വരവും അതിമന്ദവുമായ രണ്ടുതരം സ്പന്ദങ്ങളും നമ്മുടെ സ്ഥൂലനേത്രങ്ങൾക്കു ഗോചരമല്ല. എന്നാൽ, ഒരവസ്ഥ അത്യുഗ്രമായ ചൂടും മറ്റേത് ചൂടിന്റെ ഏതാണ്ടു പൂർണ്ണാഭാവവുമാണ്. വിരുദ്ധഗുണങ്ങളായ സത്ത്വത്തിന്റെയും തമസ്സിന്റെയും കാര്യവും ഇതുപോലെയാണ്. ചില അംശങ്ങളിൽ അവ ഒരുപോലെ തോന്നിക്കും. എന്നാൽ അവയ്ക്കു തമ്മിൽ ലോകാന്തരമുണ്ട്. തമോഗുണം സത്ത്വഗുണത്തിന്റെ വേഷമണിഞ്ഞുനിൽക്കാൻ വളരെ കൊതിക്കുന്നു. ഇവിടെ അർജ്ജുനിൽ, ആ വീരയോദ്ധാവിൽ, അതു പ്രവേശിച്ചത് ദയയുടെ വേഷമണിഞ്ഞാണ്.

അർജ്ജുനനെ ഗ്രസിച്ചു കീഴ്പ്പെടുത്തിയ ഈ വ്യാമോഹത്തെ നീക്കിക്കളവാൻ ഭഗവാൻ എന്താണരുളിച്ചെയ്തത്? ഒരുവനെ പാപിയെന്നു വിളിച്ച് അവഹേളിക്കരുതെന്നും, മറിച്ച് തന്നിൽ നിഗൂഢമായുള്ള മഹാശക്തിയിലേക്ക് അയാളുടെ ശ്രദ്ധയെ ആകർഷിക്കുകയാണ് വേണ്ടതെന്നും, ഞാൻ എപ്പോഴും പ്രസംഗിക്കാറുള്ള അതേ രീതിയിൽ, ഭഗവാൻ അർജ്ജുനനോടു പറഞ്ഞു: 'നൈതത്ത്വയ്യുപപദ്യതേ'–'ഇതു നിനക്കു ചേർന്നതല്ല. എല്ലാം തിന്മയ്ക്കും അതീതമായ, അവിനാശിയായ ആത്മാവാണ് നീ' സ്വസ്വരൂപം വിസ്മരിച്ച്, 'ശാരീരികപാപങ്ങളാലും മനോവ്യഥകളാലും പീഡിതനായവൻ എന്നിങ്ങനെ സ്വയം ചിന്തിച്ചു നീ നിന്നെ അപ്രകാരമാക്കിയിരിക്കുന്നു. ഇതു നിനക്കു ചേർന്നതല്ല!' അതിനാൽ ഭഗവാൻ പറയുന്നു; 'ക്ലൈബ്യം മാ സ്മ ഗമഃ പാർത്ഥ'– 'പൃഥാപുത്ര.' 'നീ ആണത്തം കെട്ടവനാകരുത്.' ഈ ലോകത്തിൽ പാപവുമില്ല, ദുഃഖവുമില്ല, വ്യഥയുമില്ല. പാപമെന്നു പറയാവുന്ന വല്ലതുമൊന്നുണ്ടെങ്കിൽ, അതിതാണ്–ഭയം, നിന്നിലുള്ള ബലത്തെ ഉജ്ജീവിപ്പിക്കുന്ന ഏതൊരു മനസ്സിനെയും പുണ്യമായി കരുതിക്കൊൾക. നിന്റെ ശരീരത്തെയും മനസ്സിനെയും ദുർബലമാക്കുന്നതെന്തും പാപമായും ഈ ദൗർബ്ബല്യത്തെ, ഈ ഭീരുത്വത്തെ, കുടഞ്ഞുകളയുക, 'ക്ലൈബ്യം മാ സ്മ ഗമഃ' പാർത്ഥ. നീയൊരു വീരനാണ്. ഇതു നിനക്കു ചേർന്നതല്ല.'

എന്റേ കുട്ടികളേ, നിങ്ങൾക്ക് ഈ സന്ദേശം -'ക്ലൈബ്യം മാ സ്മ ഗമഃ പാർത്ഥ, നൈതത് ത്വയ്യുപപദ്യതേ' എന്ന സന്ദേശം- ലോകത്തിൽ വിളംബരപ്പെടുത്താൻ കഴിഞ്ഞാൽ, അപ്പോൾ, എല്ലാ വ്യഥയും വിഷാദവും പാപവും ദുഃഖവും ഈ ഭൂമുഖത്തുനിന്നു മൂന്നുനാൾക്കകം കാണാതാകും. പിന്നീട് ദൗർബ്ബല്യത്തെസ്സംബന്ധിച്ച ഈ ആശയങ്ങൾ ഒരിടത്തും ഉണ്ടാവില്ല. ഇന്ന് അതെല്ലായിടത്തുമുണ്ട്. ഭയസ്പന്ദങ്ങളുടെ പ്രവാഹം. ഈ പ്രവാഹത്തിന്റെ ഗതി തിരിച്ചു വിടുക, എതിർ സ്പന്ദങ്ങൾ സൃഷ്ടിക്കുക- അപ്പോൾ കാണാം അത്ഭുതകരമായ പരിവർത്തനം. നിങ്ങൾ സർവ്വശക്തരാണ്-പീരങ്കിയുടെ മുഖത്തേക്കുതന്നെയും ചെല്ലുക, ഭയമരുത്. അതിനീചനായ പാപിയെപ്പോലും വെറുക്കരുത്. അവന്റെ പുറം തൊലിയിലേയ്ക്കു നോക്കരുത്. അന്തരംഗത്തിലേക്കു നോക്കുക. അവിടെ പരമാത്മാവ് ഇരുന്നരുളുന്നു. കാഹളധ്വനിയിലേക്കു ലോകത്തെ മുഴുവൻ ഇപ്രകാരം വിളിച്ചറിയിക്കുക-'നിന്നിൽ പാപമില്ല. നിന്നിൽ ദുഃഖമില്ല. നീ സർവ്വശക്തികളുടേയും സംഭരണകേന്ദ്രമാണ്. ഉത്തിഷ്ഠത, ജാഗ്രത, അകത്തുള്ള ബലം പ്രകാശിപ്പിക്കുക.'

ഒരുവൻ ഈ ഒരു ശ്ലോകം വായിച്ചാൽ മതി- 'ക്ലൈബ്യം മാ സ്മ ഗമഃ പാർത്ഥ, നൈതത്ത്വയ്യുപപദ്യതേ! ക്ഷുദ്രം ഹൃദയദൗർബ്ബല്യം ത്യക്ത്വോത്തിഷ്ഠ പരംതപ'- അയാൾക്കു ഗീത മുഴുവൻ വായിക്കുന്നതിന്റെ ഫലവും സിദ്ധിക്കുന്നു. എന്തെന്നാൽ ഈ ഒറ്റ ശ്ലോകത്തിൽ ഗീതയുടെ സന്ദേശം മുഴുവൻ അടങ്ങിയിരിക്കുന്നു.

## 8

## വേദാന്തം ഭാവിയിലെ മതമോ?

(1900 ഏപ്രിൽ 8-ാം തീയതി സാൻഫ്രാൻസിസ്കോവിൽ പ്രസംഗിച്ചത്)

നിങ്ങളുടെ കൂട്ടത്തിൽ, കഴിഞ്ഞ ഒരു മാസത്തോളമായി എന്റെ പ്രഭാഷണങ്ങൾ ശ്രവിച്ചുകൊണ്ടിരുന്നവർ, വേദാന്തതത്ത്വശാസ്ത്രമുൾക്കൊള്ളുന്ന ആശയങ്ങളുമായി ഇതിനകം പരിചയപ്പെട്ടിരിക്കുമെന്നു വിചാരിക്കുന്നു. വേദാന്തം ലോകത്തിലെ ഏറ്റവും പുരാതനമായ സനാതനധർമ്മമാണ്. എന്നാൽ, അതൊരിക്കലും സാമാന്യജനത്തിന്റെ ഇടയിൽ പ്രചരിച്ചതായി പറയാൻ വയ്യ. അതിനാൽ 'അതു ഭാവിയിലെ മതമാകുമോ?' എന്ന ചോദ്യത്തിന് ഉത്തരം പറയാൻ വളരെ വിഷമമുണ്ട്.

വേദാന്തം എന്നെങ്കിലും മനുഷ്യസമുദായത്തിലെ ബഹുഭൂരിപക്ഷത്തിന്റെ മതമാകുമോ എന്ന് എനിക്കു നിശ്ചയമില്ലെന്ന് ആദ്യമേ പറയട്ടെ. അമേരിക്കയിലെ ഐക്യസംസ്ഥാനങ്ങളെപ്പോലുള്ള ഒരു ജനതയെ

മുഴുവനും അതു സ്വാധീനിക്കുവാൻ സാധ്യതയുണ്ടോ? ഒരുപക്ഷേ, അങ്ങനെ സംഭവിച്ചേയ്ക്കാം. ഏതായാലും ഈ പ്രശ്നമാണ് ഈ സായാഹ്നത്തിൽ നമുക്കു ചർച്ചചെയ്യേണ്ടത്. ആദ്യമായി വേദാന്തമല്ലാത്തതെന്താണെന്ന് പ്രസ്താവിച്ചതിനുശേഷം, അതെന്താണെന്നു പറയാം. വേദാന്തം അപൗരുഷേയതത്ത്വങ്ങളെ സർവ്വാത്മനാ മുറുകെ പിടിക്കുന്നുണ്ടെങ്കിലും, അതിന്റെ മൗലികസത്യങ്ങളെ ഉപേക്ഷിക്കുവാനോ, അവയിൽ വിട്ടുവീഴ്ച ചെയ്യാനോ ഒരിക്കലും ഒരുക്കമല്ലെങ്കിലും അത് ഒന്നിനെയും വിരോധിക്കുന്നില്ലെന്നോർക്കണം.

ഒരു മതമുണ്ടാകണമെങ്കിൽ ചിലതെല്ലാം അത്യാവശ്യമാണെന്നു നിങ്ങൾക്കെല്ലാം അറിയാം. ഒന്നാമതു ഗ്രന്ഥം വേണം. ഗ്രന്ഥത്തിന്റെ ശക്തി തുലോം അത്ഭുതാവഹമാണ്. ഏതു പ്രസ്ഥാനമായാലും ശരി, മനുഷ്യന്റെ ഭക്തിയും കൂറും ആകർഷിച്ചുനിർത്തുന്ന കേന്ദ്രസ്ഥാനം ഗ്രന്ഥമാണ്. ഇന്നു ജീവിച്ചിരിക്കുന്ന ഒരു മതത്തിനും ഒരു ഗ്രന്ഥവുമില്ലാതില്ല. യുക്തിവാദപ്രസ്ഥാനവും വീരഭാഷണങ്ങളുമെല്ലാമുണ്ടെങ്കിലും, മനുഷ്യസമുദായം ഇന്നും ഗ്രന്ഥങ്ങളെ പറ്റിപ്പിടിക്കുന്നു. നിങ്ങളുടെ രാജ്യത്തു പുസ്തകമില്ലാത്ത ഒരു മതം തുടങ്ങുവാൻ ചെയ്ത എല്ലാ പരിശ്രമങ്ങളും പരാജയപ്പെടുകയുണ്ടായി. ഭാരതത്തിൽ അനേകം മതവിഭാഗങ്ങൾ വിജയലക്ഷണങ്ങളോടെ ഉത്ഭവിക്കാറുണ്ട്. പക്ഷേ അവയ്ക്കാസ്പദമായി ഗ്രന്ഥമില്ലെന്ന് കാരണത്താൽ ഏതാനുമാണ്ടുകൾക്കുള്ളിൽ അവ മൃതിയടയുന്നതായി കാണുന്നു. ഇതുപോലെതന്നെ മറ്റെല്ലാ രാജ്യങ്ങളിലും.

യൂണിറ്റേറിയൻ പ്രസ്ഥാനത്തിന്റെ ഉത്ഭവവും അധഃപതനവും നോക്കുക. അതു നിങ്ങളുടെ ജനതയുടെ ഉത്തമചിന്തകൾക്കു പ്രതിനിധീഭവിക്കുന്നു. എന്നാൽ മെത്തോഡിസ്റ്റ് (Methodist), ബാപ്റ്റിസ്റ്റ് (Baptist) മുതലായ സമ്പ്രദായങ്ങളെപ്പോലെയും താദൃശങ്ങളായ മറ്റു ചില ക്രൈസ്തവമതവിഭാഗങ്ങളെപ്പോലേയും അത് എന്തുകൊണ്ടു പ്രചരിച്ചില്ല? കാരണം ഗ്രന്ഥമില്ലാഞ്ഞതുതന്നെ. നേരെമറിച്ച്, യഹൂദരുടെ കഥ നോക്കുക. ഒരു ചെറുസംഘം ആളുകൾ, അതും നാടുതോറും ഓടിക്കപ്പെട്ടവർ, ഇന്നും ഒരുമിച്ചു നിലകൊള്ളുന്നു. കാരണം അവർക്കു പൊതുവിൽ ഒരു ഗ്രന്ഥമുണ്ട്. ഇനി പാഴ്സികളെ നോക്കുക. അവർ ആകെക്കൂടി ഈ ലോകത്ത് ഒരു നൂറായിരം പേർമാത്രമാണ്. ഭാരതത്തിൽ ആകപ്പാടെ ശേഷിക്കുന്ന ജൈനന്മാർ പത്തു ലക്ഷംമാത്രം. ഗ്രന്ഥങ്ങളുണ്ടെന്ന ഏകകാരണത്താലാണ് ഇന്നും ഈ ജൈനന്മാരും പാഴ്സികളും നിലനിൽക്കുന്നതെന്നു നിങ്ങൾക്കറിയാമോ? ഇന്നു ജീവിക്കുന്ന ഓരോ മതത്തിനുമുണ്ട് ഓരോ പ്രമാണഗ്രന്ഥം.

ഒരു മതം രൂപപ്പെടുവാൻ വേണ്ടുന്ന രണ്ടാമത്തെ കാര്യം ഒരു വ്യക്തിയോടുള്ള ആദരവാണ്. അദ്ദേഹം ലോകേശ്വരനായോ ലോകഗുരുവായോ ആരാധിക്കപ്പെടുന്നു. മനുഷ്യർക്ക് സശരീരനായ ഒരു മനുഷ്യനെ ആരാ

ധിക്കേണ്ടിയിരിക്കുന്നു. അവതാരപുരുഷനോ മതപ്രവാചകനോ ഒരു മഹാനേതാവെങ്കിലുമോ അവർക്കു കൂടിയേ തീരൂ. അതാണ് എല്ലാ മത ങ്ങളിലും നാമിന്നു കാണുന്നത്. ഹിന്ദുക്കൾക്കും ക്രിസ്ത്യാനികൾക്കും അവതാരപുരുഷന്മാരുണ്ട്. ബുദ്ധമതക്കാർക്കും മുഹമ്മദീയർക്കും യഹൂ ദന്മാർക്കും മതപ്രവാചകന്മാരുണ്ട്. പക്ഷേ, ഇതിന്റെയെല്ലാം തത്ത്വം ഏതാ ണ്ടൊന്നുതന്നെ-ഒരു വ്യക്തിയിന്മേലോ ചില വ്യക്തികളിന്മേലോ ആണ് ഭക്ത്യാദരങ്ങൾ ചുറ്റിപ്പടരുന്നത്.

മൂന്നാമത്തെ കാര്യം, മതം ശക്തിയും തൻനിലയിലുറപ്പുമുള്ളതുമാ കണമെങ്കിൽ അതുമാത്രമാണ് സത്യമതം, അതു വിശ്വസിക്കണം എന്നുള്ള ആശയമാണെന്നു തോന്നുന്നു. അല്ലാഞ്ഞാൽ ജനങ്ങളുടെ മേൽ പ്രഭാവം ചെലുത്താൻ അതിനു കഴിവുണ്ടാകില്ലത്രേ.

വിശാലമനസ്കത (ലിബറലിസം) തകരുന്നു-കാരണം അതു ശുഷ്ക മാണ്. അതിനു മനുഷ്യഹൃദയത്തിൽ മതഭ്രാന്തുദ്ദീപിപ്പിക്കാൻ കഴിവില്ല. അതിനു അതിനോടൊഴിച്ചു മറ്റുള്ളതിനോടെല്ലാം വിദ്വേഷമുണ്ടാകാൻ വയ്യ. അതുകൊണ്ടാണ് വിശാലമനസ്കത നാൾക്കുനാൾ അധഃപതിക്കു ന്നത്. വളരെക്കുറിച്ച് ആളുകളെമാത്രമേ അതിനു വിധേയമാക്കാൻ കഴി യൂ. ഇതിനു കാരണം നിഷ്പ്രയാസം കാണാം. വിശാലമനസ്കത നമ്മെ നിസ്സ്വാർത്ഥരാക്കാനൊരുമ്പെടുന്നു. നാം നിസ്സ്വാർത്ഥരാകാൻ ഇഷ്ടപ്പെ ടുന്നില്ലതാനും-നിസ്സ്വാർത്ഥതയിൽ അരികത്തൊരു ലാഭവും നാം കാണു ന്നില്ല. സ്വാർത്ഥരാകുന്നതാണ് കൂടുതൽ ലാഭകരം. നാം നിർദ്ധനരും നിർഗ്ഗ തികളുമായിരിക്കുന്നിടത്തോളം വിശാലമനസ്കതാതത്ത്വം സ്വീകരിക്കു ന്നു. ധനവും അധികാരവും കൈവരുന്ന നിമിഷം നാം യാഥാസ്ഥിതിക രാകുന്നു. നിർദ്ധനൻ ജനാധിപത്യവാദിയാണ്. അവൻ ധനികനാകു മ്പോൾ സ്വേച്ഛാധിപത്യവാദിയാകുന്നു. മതത്തിന്റെ കാര്യത്തിലും മനു ഷ്യസ്വഭാവം ഈ രീതിയിൽത്തന്നെ പ്രവർത്തിക്കുന്നു.

ഒരു മതപ്രവാചകൻ വരുന്നു; അയാൾ തന്നെ അനുഗമിക്കുന്ന വർക്കെല്ലാം പലതരം പ്രതിഫലങ്ങൾ വാഗ്ദാനം ചെയ്യുന്നു. അല്ലാത്ത വർക്കു നിത്യനരകവും. ഇങ്ങനെ അയാൾ തന്റെ ആശയങ്ങളെ പ്രചരി പ്പിക്കുന്നു. ഇന്നു നിലവിലുള്ള മതങ്ങളിൽ വ്യാപിച്ചുവരുന്നവയെല്ലാം മുഴുത്ത മതഭ്രാന്തുള്ളവയാണ്. ഒരു മതസമ്പ്രദായം എത്രമാത്രം മറ്റു സമ്പ്രദായങ്ങളെ വെറുക്കുന്നവോ, അത്രമാത്രം അതിനു വിജയമുണ്ടാ കുന്നു. അത്രമാത്രം ആളുകൾ അതിൽ ചേരുകയും ചെയ്യുന്നു. ഭൂഗോ ളത്തിന്റെ മിക്ക ഭാഗങ്ങളിലും സഞ്ചരിച്ച്, പലതരം ജനവർഗ്ഗങ്ങളുമായിട പെട്ട് നിലവിലിരിക്കുന്ന സ്ഥിതിഗതികളെ നിരീക്ഷിച്ചതിന്റെ ഫലമായി ഞാൻ എത്തിച്ചേർന്നിട്ടുള്ള നിഗമനം, ഇപ്പോഴത്തെ ഈ അവസ്ഥ തുട രാൻ പോകുന്നുവെന്നാണ്-വിശ്വജനീനമായ സാഹോദര്യത്തെപ്പറ്റിയുള്ള സംസാരങ്ങൾ എത്രയെല്ലാം നന്നാലും ശരി.

ഇപ്പറഞ്ഞ കാര്യങ്ങളിലൊന്നും വേദാന്തം വിശ്വസിക്കുന്നില്ല. ആദ്യം തന്നെ, അതൊരു ഗ്രന്ഥത്തിൽ വിശ്വസിക്കുന്നില്ല. അവിടെയാണ് ഒന്നാമത്തെ വൈഷമ്യം. ഏതെങ്കിലും ഗ്രന്ഥത്തിനു മറ്റേതെങ്കിലുമൊന്നിനെക്കാൾ പ്രാമാണികത്വമുണ്ടെന്നുള്ള നിലപാടിനെ അതു നിരാകരിക്കുന്നു. ഈശ്വരൻ, ജീവാത്മാവ്, ആത്യന്തികമായ സത്ത ഇത്യാദികളെക്കുറിച്ചുള്ള പരമാർത്ഥങ്ങളെല്ലാം ഒറ്റപുസ്തകത്തിലടങ്ങാനൊക്കുമെന്നു പറയുന്നതിനെ അതു ബലമായി നഷേധിക്കുന്നു. നിങ്ങളിൽ ഉപനിഷത്തുകൾ വായിച്ചിട്ടുള്ളവർ ഓർക്കുന്നുണ്ടാവും, 'ഗ്രന്ഥപഠനംകൊണ്ട് സാധിക്കാവുന്നതല്ല ആത്മസാക്ഷാൽക്കാരം' എന്ന് അവ വീണ്ടും വീണ്ടും പറഞ്ഞിട്ടുള്ളത്.

രണ്ടാമത്, ഒരു വ്യക്തിവിശേഷത്തോടു ഭക്തിബഹുമാനങ്ങൾ കാണിക്കുകയെന്ന നിലപാടു സ്വീകരിക്കാൻ വേദാന്തത്തിനു കുറേക്കൂടി വിഷമമാണ്. വേദാന്തം മാത്രമാണ്-വേദാന്തപദംകൊണ്ട് എപ്പോഴും വിവക്ഷിക്കുന്നത് ഉപനിഷത്തുകളാണ്-ഒരു വ്യക്തിയെ പറ്റിപ്പിടിച്ചുനിൽക്കാത്ത ഒരു മതമെന്ന്, നിങ്ങളിൽ വേദാന്തവിദ്യാർത്ഥികളായവർക്ക് അറിവുള്ളതാണല്ലോ. വേദാന്തികളുടെ ഇടയിൽ ഏതെങ്കിലും വ്യക്തി-സ്ത്രീയോ പുരുഷനോ-ഒരിക്കലും ആരാധ്യമായിട്ടില്ല. അതു സാദ്ധ്യമല്ല.

ഒരു മനുഷ്യൻ ഏതെങ്കിലും പക്ഷിയെക്കാളോ പുഴുവിനെക്കാളോ മേലേ ആരാധ്യനല്ല. നമ്മളെല്ലാവരും സഹോദരന്മാർ. വ്യത്യാസം താരതമ്യത്തിൽമാത്രമാണ്. ഞാനും ഏറ്റവും താഴ്ന്ന നിലയിലുള്ള പുഴുവും ശരിക്കും തുല്യരാണ്. ഒരുവനു നമ്മെക്കാൾ മേലേക്കിടയിൽ നിൽക്കാനോ നാം അയാളെ ആരാധിക്കാനോ അയാളാൽ വലിച്ചിഴച്ചു രക്ഷിക്കപ്പെടാനോ ഉള്ള സാധ്യത വേദാന്തത്തിൽ എത്ര വളരെ വിരളമാണെന്നു നിങ്ങൾക്കു കാണാം. വേദാന്തം നിങ്ങൾക്ക് അതൊന്നും അനുവദിക്കുന്നില്ല. അവിടെ ഗ്രന്ഥമില്ല, ആരാധ്യപുരുഷനില്ല, യാതൊന്നുമില്ല.

ഈശ്വരനെസ്സംബന്ധിച്ചാണ് ഇതിലും വിഷമം. നിങ്ങൾ ഈ രാജ്യത്തു ജനായത്തമാണല്ലോ ആഗ്രഹിക്കുന്നത്. വേദാന്തം ഉപദേശിക്കുന്ന ഈശ്വരനും ജനായത്തനാണ്.

നിങ്ങൾക്ക് ഒരു ഭരണകൂടമുണ്ട്. എന്നാൽ അതു വ്യക്തിനിഷ്ഠമല്ല. അതൊരു സ്വേച്ഛാധികാരഭരണകൂടമല്ല. എങ്കിലും ലോകത്തിലെ ഏതു രാജകീയഭരണകൂടത്തേക്കാളും പ്രബലമത്രേ. യഥാർത്ഥാധികാരം, യഥാർത്ഥശക്തി, യഥാർത്ഥജീവൻ, അദൃശ്യമായതിൽ, സാമാന്യതത്ത്വത്തിൽ അധിഷ്ഠിതമാണെന്നും വ്യക്തിനിഷ്ഠമല്ലെന്നും ആരും മനസ്സിലാക്കുന്നതായി തോന്നുന്നില്ല. മറ്റുള്ളവരിൽ നിന്നു വേർപെട്ടു കേവല വ്യക്തി എന്ന നിലയിൽ നിങ്ങൾ വെറും നിസ്സാരൻ. എന്നാൽ സ്വയം ഭരിക്കുന്ന ഒരു വലിയ രാഷ്ട്രത്തിന്റെ സാമാന്യഘടകമെന്ന നിലയിൽ നിങ്ങൾ ഒരു അത്ഭുതശക്തിയാകുന്നു. ഒരു ഗവർമ്മെണ്ടിന്റെ രൂപത്തിൽ

നിങ്ങളെല്ലാവരും ഒന്നാകുന്നു. മഹത്തായൊരു ശക്തി. ഈ ശക്തി എവിടെയിരിക്കുന്നു? ഓരോ മനുഷ്യനും ആ ശക്തിയുടെ ആസ്ഥാനമാണ്. ഇവിടെ രാജാവില്ല. എല്ലാവരും ഒരുപോലെ തുല്യന്മാരാണെന്ന് ഞാൻ കാണുന്നു. എനിക്ക് ആരെയും തൊപ്പി ഊരി വണങ്ങേണ്ടതില്ല. എന്നിരുന്നാലും ഓരോ മനുഷ്യനിലും നിസ്സീമമായ ശക്തി കുടികൊള്ളുന്നു.

ഇതു വേദാന്തത്തിന്റെ ശരിയായൊരു നിദർശകമാണ്. അവിടെ ഈശ്വരൻ നമ്മിൽനിന്നു വളരെ അകന്നു സിംഹാസനത്തിലിരിക്കുന്ന ചക്രവർത്തിയല്ല. അത്തരം ഒരീശ്വരനെ, നാം പേടിക്കേണ്ടതും പ്രീണിപ്പിക്കേണ്ടതുമായ ഒരീശ്വരനെ, വേണ്ടവരുണ്ട്. അവർ അവിടുത്തെ മുമ്പിൽ മെഴുകുതിരി കത്തിച്ചുവെച്ച് പൊടിയിൽ കിടന്ന് ഇഴയുകയും മറ്റും ചെയ്യുന്നു. അവർക്ക് അവരെ ഭരിക്കാൻ ഒരു രാജാവ് വേണം. എല്ലാവരേയും ഭരിക്കുന്ന സ്വർഗ്ഗസ്ഥനായ ഒരു രാജാവുണ്ടെന്ന് അവർ വിശ്വസിക്കുന്നു. ഈ രാജ്യത്തുനിന്നെങ്കിലും രാജാവു പൊയ്പോയിരിക്കുന്നു. സ്വർഗ്ഗത്തിലെ രാജാവ് ഇപ്പോഴെവിടെയാണ്? ഭൂലോകത്തിലെ രാജാവ് എവിടെയോ അവിടെത്തന്നെ. ഈ രാജ്യത്ത് രാജാവ് നിങ്ങളോരോരുത്തനിലും കുടികൊള്ളുന്നു. ഇവിടെ നിങ്ങളെല്ലാവരും രാജാക്കന്മാരാണ്. വേദാന്തമതത്തിലും അങ്ങനെതന്നെ. നിങ്ങളെല്ലാവരും ഈശ്വരന്മാരാണ്. ഒരീശ്വരൻ പോരാ, നിങ്ങളെല്ലാവരും ഈശ്വരന്മാരാണെന്ന് വേദാന്തം പറയുന്നു.

ഈ വസ്തുത വേദാന്തസ്വീകരണത്തിന്റെ പ്രയാസം വർദ്ധിപ്പിക്കുന്നു. അതു ഈശ്വരനെപ്പറ്റി പഴയമട്ടിലുള്ള ആശയം പഠിപ്പിക്കുന്നില്ല. മേഘങ്ങൾക്കു മുകളിലിരുന്നു നമ്മുടെ ആരുടേയും സമ്മതം നോക്കാതെ ലോകഭരണം നടത്തുകയും തന്റെ ഇഷ്ടമാണെന്ന ഏകകാരണത്താൽ നമ്മെ ശൂന്യതയിൽനിന്നു സൃഷ്ടിച്ചു പലതരം ദുരിതങ്ങൾക്കു വിധേയരാക്കുകയും ചെയ്യുന്ന ഈശ്വരന്റെ സ്ഥാനത്ത്, ഓരോ ജീവിയിലും കുടികൊള്ളുന്ന, ഓരോ ജീവിയും ഓരോ വസ്തുവുമായി പരിണമിച്ചിട്ടുള്ള, ഒരീശ്വരനെയാണ് വേദാന്തം പഠിപ്പിക്കുന്നത്. മഹാരാജാവുതിരുമനസ്സുകൊണ്ട് ഈ രാജ്യത്തുനിന്നു പൊയ്പ്പോയി. അതുപോലെ, സ്വർഗ്ഗത്തിലെ രാജസ്ഥാനം വേദാന്തത്തിൽ അനേകശതവർഷങ്ങൾക്കുമുമ്പേ പൊയ്ക്കഴിഞ്ഞു.

ഭൂമിയിലെ ചക്രവർത്തിതിരുമനസ്സിനെ ഉപേക്ഷിക്കാൻ ഭാരതത്തിനു സാധിക്കുന്നില്ല. അതുകൊണ്ട്, വേദാന്തത്തിനു ഭാരതത്തിലെ സാമാന്യമതമാകാനും സാധിക്കുന്നില്ല. നിങ്ങളുടെ ജനായത്തഭരണം കാരണം, വേദാന്തം നിങ്ങളുടെ രാജ്യത്തെ മതമാകാൻ ഒരു സാദ്ധ്യത കാണുന്നുണ്ട്. പക്ഷേ, അങ്ങനെയാവണമെങ്കിൽ, നിങ്ങളതു ശരിക്കു മനസ്സിലാക്കണം, അതിനു നിങ്ങൾക്കു കഴിവുണ്ടാകണം. നിങ്ങൾ യഥാർത്ഥസ്ത്രീപുരുഷന്മാരാകണം. അന്ധവിശ്വാസങ്ങളും അവ്യക്തധാരണകളും തലയിലേറ്റിവെച്ചിരിക്കാതെ യഥാർത്ഥമായ ആദ്ധ്യാത്മികജീവിതം കാംക്ഷി

ക്കണം–എന്തെന്നാൽ ആദ്ധ്യാത്മികതയെമാത്രമാണ് വേദാന്തം പ്രതിപാദിക്കുന്നത്.

സ്വർഗ്ഗത്തിലെ ഈശ്വരനെക്കുറിച്ചുള്ള സങ്കൽപ്പമെന്താണ്? വെറും ഭൗതികത്വം നമ്മളിലെല്ലാം അന്തര്യാമിയായി വർത്തിക്കുന്ന അനന്ത തത്ത്വം എന്നതാണ് ഈശ്വരനെപ്പറ്റിയ വേദാന്താശയം. ഈശ്വരൻ മേഘത്തിന്റെ മുകളിൽ ഇരുന്നരുളുന്നുവത്രേ. എത്ര മോശമായ സങ്കൽപ്പം. അതു കേവലം ഭൗതികത്വമാണ്. കറയറ്റ ഭൗതകത്വം. കുട്ടികളാണ് അങ്ങനെ ചിന്തിക്കുന്നതെങ്കിൽ, പൊറുക്കാമായിരുന്നു. മുതിർന്നവർ ഇത്തരം ആശയങ്ങളെ പ്രചരിപ്പിക്കുന്നത് വെറും കുത്സിതവൃത്തിയെന്നേ പറയാനാവൂ. ഇതെല്ലാം –ഈ ശരീരബോധവും സ്ഥൂലവിഷയബോധവും ഇന്ദ്രിയബോധവുമെല്ലാം–കേവലം ഭൗതികം, ഈ ആശയത്തിന്റെ ഓരോ ചെറിയ അംശവും വെറും മണ്ണ്, ശുദ്ധമേ കളിമണ്ണ്, അതു മതമാകുമോ? അത് ആഫ്രിക്കയിലെ കാട്ടുജാതിക്കാരുടെ മഠബോജംബോമതത്തെക്കാൾ മെച്ചമല്ല. ഈശ്വരൻ ചൈതന്യമാണ്. അവിടുത്തെ ചൈതന്യസ്വരൂപനായും സത്യസ്വരൂപനായും വേണം ആരാധിക്കുക. ചൈതന്യം സ്വർഗ്ഗത്തിൽ മാത്രം ഇരിക്കുന്നതോ? എന്താണാ ചൈതന്യം? നമ്മളെല്ലാം ചൈതന്യമാണ്. അതുകൊണ്ട് നാം അതിനെപ്പറ്റി ബോധവാന്മാരാകുന്നില്ല. നിങ്ങളെ എന്നിൽനിന്നുവേർതിരിച്ചു നിർത്തുന്ന ഉപാധിയെന്ത്? ശരീരംമാത്രം. ശരീരത്തെ വിസ്മരിക്കുക. ഉടനെ എല്ലാം ചൈതന്യമാകും.

ഇതൊക്കെയാണ് വേദാന്തത്തിനു നൽകാനില്ലാത്തത്–ഒരു ഗ്രന്ഥവിശേഷം, അതുപോലെ ‘നിങ്ങളെല്ലാം പുഴുക്കൾ, നാം സർവ്വേശ്വരൻ’ എന്ന അവകാശവാദവും. ഇതൊന്നും വേദാന്തം സമ്മതിക്കുന്നില്ല. നിങ്ങൾ സർവ്വേശ്വരനാണെങ്കിൽ, ഞാനും സാർവ്വേശ്വരനാണ് എന്നാണ് വേദാന്തിയുടെ നില. അതുപോലെ പാപം എന്ന ആശയം വേദാന്തത്തിലില്ല. പ്രമാദങ്ങൾ, തെറ്റുകൾ ഉണ്ടാകാം. പാപം എന്നൊന്നില്ല. എല്ലാ തെറ്റുകളും കാലക്രമത്തിൽ ശരിപ്പെട്ടുവരികയും ചെയ്യും. സാത്താൻ എന്ന സങ്കൽപ്പവുമില്ല വേദാന്തത്തിൽ. വേദാന്തം ഒറ്റപ്പാപത്തിലേ വിശ്വസിക്കുന്നുള്ളു. ലോകത്തിലാകെക്കൂടി ഒറ്റപ്പാപം മാത്രം. അതിതാണ്: നിങ്ങൾ എപ്പോഴെങ്കിലും സ്വയം പാപികളാണെന്നോ മറ്റുള്ളവർ പാപികളാണെന്നോ വിചാരിക്കുന്നുവെങ്കിൽ, ആ വിചാരം മറ്റെല്ലാ തെറ്റുകളും, പാപങ്ങളെന്നു സാധാരണ പറയപ്പെടുന്നവയെല്ലാം, ഈ ഒരു വിചാരത്തെ തുടർന്നുണ്ടാകുന്നു. ജീവിതത്തിൽ നാം അനേകം തെറ്റുകൾ ചെയ്തു പോയിട്ടുണ്ട്. എന്നിട്ടും നാം മുന്നോട്ടു പൊയ്ക്കൊണ്ടേയിരിക്കുന്നു. നാം തെറ്റുകൾ ചെയ്തതും നമ്മുടെ മാഹാത്മ്യംതന്നെ. നിങ്ങളുടെ കഴിഞ്ഞ ജീവിതത്തിലേക്കു ഒന്നു നീട്ടി കണ്ണോടിച്ചുനോക്കുക. നിങ്ങളുടെ ഇപ്പോഴത്തെ നില മെച്ചപ്പെട്ടതാണെന്നു വിചാരിക്കുന്നുവെങ്കിൽ, അതു കഴിഞ്ഞ

കാലത്തെ അബദ്ധങ്ങളുടെയും വിജയങ്ങളുടെയും സംയുക്തഫലമാണെന്നു കാണാം. വിജയങ്ങൾ വിജയിക്കട്ടെ.. അബദ്ധങ്ങളും വിജയിക്കട്ടെ. ചെയ്തുപോയ കർമ്മങ്ങളെ തിരിഞ്ഞുനോക്കാതിരിക്കുക. മുമ്പോട്ടു പോകുക.

വേദാന്തം പാപത്തേയോ പാപിയേയോ കുറിച്ചു പറയുന്നില്ല. അതിൽ നമുക്കു പേടിക്കേണ്ടുന്ന ഒരീശ്വരനില്ല. നമുക്കൊരിക്കലും പേടിക്കേണ്ടാത്ത ഒരു ജീവിയുണ്ടെങ്കിൽ, അതു ഈശ്വരൻമാത്രം. എന്തെന്നാൽ അവിടുന്നു നമ്മുടെ അന്തരാത്മാവുതന്നെയാണ്. നിങ്ങൾക്ക് തീർച്ചയായും ഭയപ്പെടാനാവാത്ത തത്ത്വം ഒന്നുമാത്രം– ഈശ്വരൻ. എങ്കിൽ, ഈശ്വരനെ ഭയപ്പെടുന്നവൻ അങ്ങേ അറ്റത്തെ അന്ധവിശ്വാസിയല്ലേ? സ്വന്തം നിഴലിനെ ഭയപ്പെടുന്ന വല്ലവനേയും കണ്ടേയ്ക്കാം. അവൻ പോലും തന്നെത്തന്നെ ഭയപ്പെടുന്നില്ല. ഈശ്വരൻ മനുഷ്യന്റെ അന്തരാത്മാവുതന്നെ. നിങ്ങൾക്കു ഭയപ്പെടാനാവാത്ത ഒറ്റയാൾ ഈശ്വരൻമാത്രം. മനുഷ്യനിൽ ആ ഈശ്വരനെക്കുറിച്ചുള്ള ഭയം കടന്നുകൂടി അവനെ കിടുകിടാ വിറപ്പിക്കുന്നു. എന്തസംബന്ധമാണിതെല്ലാം. നമ്മളെല്ലാവരും ഭ്രാന്താലയത്തിൽ അടയ്ക്കപ്പെടാഞ്ഞത് ഈശ്വരാനുഗ്രഹംതന്നെ. പക്ഷേ നമ്മളിൽ മിക്കവരും ഭ്രാന്തന്മാരല്ലെങ്കിൽ, എന്തിനാണ് ഈ ഈശ്വരഭയം മുതലായ ആശയങ്ങൾ രൂപപ്പെടുത്തുന്നത്? മനുഷ്യവർഗ്ഗം മുഴുവനും ഏറെക്കുറെ ഭ്രാന്തന്മാരാണെന്നു ബുദ്ധദേവൻ പറഞ്ഞിട്ടുണ്ട്. അതു ശരിയാണെന്നു തോന്നുന്നു.

ഗ്രന്ഥം വേണ്ട, ആരാധ്യപുരുഷൻ വേണ്ട, സഗുണേശ്വരനും വേണ്ട. ഇതെല്ലാം പോകണം. കൂടാതെ ഇന്ദ്രിയങ്ങളും പോകണം. നാം ഇന്ദ്രിയബദ്ധരായിരിക്കാൻ വയ്യ. ഇപ്പോൾ നാം അതുകളോടു ബന്ധിക്കപ്പെട്ടിരിക്കുന്നു–മഞ്ഞുകട്ടകൾക്കിടയിൽ കിടന്നു തണുത്തു ചാകാൻ പോകുന്നവരെപ്പോലെയാണ് നാം. അവർക്കു വല്ലാതെ ഉറക്കം വരുന്നു. അവിടെ കിടന്നു ചത്തുപോകുമെന്നു പറഞ്ഞ്: അവരുടെ സ്നേഹിതൻ അവരെ വിളിച്ചുണർത്താൻ ശ്രമിക്കുമ്പോൾ, 'ചത്തോട്ടെ, എന്നാലും എനിക്കൊന്നുറങ്ങണം' എന്നവർ പറയുന്നു. നാം ഈ ഇന്ദ്രിയമേഖലയിൽപ്പെട്ട ക്ഷുദ്രവസ്തുക്കളെ കെട്ടിപ്പുണർന്നു കിടക്കുന്നു. അതിന്റെ ഫലം വിനാശമാണെങ്കിലും, അത്യധികം ഉത്കൃഷ്ടങ്ങളായ മറ്റു വസ്തുക്കളുണ്ടെന്നുള്ളതു നാം വിസ്മരിക്കുന്നു.

ഈശ്വരൻ ഒരിക്കൽ ഭൂമിയിൽ പന്നിയായവതരിച്ചതായി ഒരു ഹിന്ദു പുരാണകഥയുണ്ട്. അവിടേക്ക് ഒരു പെൺപന്നിയുമുണ്ടായിരുന്നു. കാലക്രമത്തിൽ ധാരാളം പന്നിക്കിടാങ്ങുമായി. തന്റെ ഉന്നതമഹിമകളും ഈശ്വരത്വവും മറന്നു പന്നിയായി കഴിഞ്ഞുകൂടിയ അവിടേയ്ക്ക് ആ കുടുംബജീവിതം തുലോം ആനന്ദകരമായി. ആനന്ദാതിരേകത്താൽ മുക്രയിട്ടും ചളിയിൽ കിടന്നുപുളച്ചും കഴിഞ്ഞു. ഇതു ദേവന്മാരെ സംഭ്രാന്തരാക്കി.

അവർ ഭൂമിയിൽ വന്ന് ഈശ്വരനോടപേക്ഷിച്ചു. പന്നിമെയ് വെടിഞ്ഞ് സ്വധാമമായ സ്വർഗ്ഗത്തിലേക്ക് ചെല്ലണമെന്ന്. എന്നാൽ ഈശ്വരൻ ആ അഭ്യർത്ഥനകളൊന്നും ചെവിക്കൊള്ളാതെ അവരോടു കയർത്തു. തനിക്കു തന്റെ സൂകരജീവിതം വളരെ സുഖമാണെന്നും അതുകൊണ്ട് തന്നെ തൽക്കാലം ശല്യപ്പെടുത്തരുതെന്നുമാണ് അവിടുന്നരുളിച്ചെയ്തത്. മറ്റു പോംവഴിയില്ലെന്നു കണ്ടപ്പോൾ, ദേവന്മാർ ഈശ്വരന്റെ സൂകരശരീരം നശിപ്പിച്ചു. പെട്ടെന്ന് ഈശ്വരനു തന്റെ ഐശ്വരമഹിമ വീണ്ടും കിട്ടി. പന്നിമെയ്യിലിരിക്കുന്നതിൽ തനിക്കൊരു സുഖം തോന്നിയതിനെപ്പറ്റി അവിടുന്നുതന്നെ അത്ഭുതപ്പെട്ടു.

ഇങ്ങനെതന്നെയാണ് മനുഷ്യരും. നിർഗുണേശ്വരനെപ്പറ്റി കേൾക്കുമ്പോഴൊക്കെ, 'അയ്യോ, എന്റെ വ്യക്തിത്വത്തിന് എന്തു സംഭവിക്കുമോ? അതു പൊയ്പ്പോവില്ലേ!' എന്നു വിചാരിക്കുന്നു. ഇനിയൊരിക്കൽ ആ വിചാരം വരുമ്പോൾ, പന്നിയുടെ കഥ ഓർക്കുക. എന്നിട്ടു നിങ്ങളുടെ ഓരോരുത്തരുടേയും ജന്മാവകാശമായ ആ അനന്തസുഖഖനിയെപ്പറ്റിയും ചിന്തിക്കുക. ഇപ്പോഴത്തെ നിങ്ങളുടെ അവസ്ഥയിൽ നിങ്ങൾ എത്ര സന്തുഷ്ടർ! എന്നാൽ നിങ്ങളുടെ യഥാർത്ഥസ്വരൂപം അനുഭവപ്പെടുമ്പോൾ, ഇന്ദ്രിയസുഖാസക്തമായ, ഈ ജീവിതം ത്യജിക്കുന്നതിലുണ്ടായ വൈമനസ്യത്തെക്കുറിച്ചു നിങ്ങൾ അത്ഭുതപ്പെടും. നിങ്ങളുടെ വ്യക്തിത്വത്തിൽ എന്തിരിക്കുന്നു? ആ സൂകരജീവിതത്തെക്കാൾ തെല്ലെങ്കിലും മെച്ചമാണോ അത്? എന്നിട്ടും അതാണല്ലോ നിങ്ങൾക്കു കൈവെടിയാനിഷ്ടമില്ലാത്തത്! ഈശ്വരോ രക്ഷതു!

വേദാന്തം നമ്മെ എന്തു പഠിപ്പിക്കുന്നു? ഒന്നാമതു സത്യമറിവാൻ നിങ്ങൾ നിങ്ങൾക്കു വെളിയിൽ പോകേണ്ടതില്ല. സമസ്തഭൂതവും സമസ്തഭാവിയും ഈ വർത്തമാനത്തിൽത്തന്നെ അടങ്ങിയിരിക്കുന്നു. ഒരു മനുഷ്യനും തന്റെ ഭൂതകാലത്തെ കണ്ടിട്ടില്ല. നിങ്ങളിലാരാനും കണ്ടിട്ടുണ്ടോ, നിങ്ങളുടെ ഭൂതകാലത്തെ? ഭൂതകാലം അറിയുന്നുവെന്ന് എപ്പോഴെങ്കിലും നിങ്ങൾ വിചാരിക്കുന്നെങ്കിൽ, അപ്പോഴൊക്കെ ഭൂതകാലത്തെ വർത്തമാനമുഹൂർത്തത്തിൽ വിഭാവനം ചെയ്യുന്നേ ഉള്ളൂ. ഭാവികാലം കാണണമെങ്കിലും, അതിനെ വർത്തമാനകാലത്തിലേക്കു കൊണ്ടുവരണം. വർത്തമാനകാലംമാത്രമാണ് സത്യം. ബാക്കിയെല്ലാം വിഭാവനയാണ്. ഉള്ളതെല്ലാം വർത്തമാനത്തിലാണ്. സത്ത ഒന്നുമാത്രമേയുള്ളു. ഉള്ളതെല്ലാം ഇവിടെ ഈ നിമിഷത്തിലുണ്ട്. അനന്തമായ കാലത്തിലെ ഒരു നിമിഷം മറ്റേതൊരു നിമിഷത്തേയുംപോലെ, പരിപൂർണ്ണവും സർവ്വാശ്ലേഷിയുമാണ്. ഉള്ളതും ഉണ്ടായിരുന്നതും ഉണ്ടാകാനിരിക്കുന്നതുമെല്ലാം ഈ കാലത്തിൽത്തന്നെയുണ്ട്. ഇതിനു വെളിയിൽ വല്ലതും സങ്കൽപ്പിക്കുവാൻ ആരെങ്കിലും ശ്രമിക്കട്ടെ–അയാൾ പരാജയമടയുന്നതാണ്.

ഈ ലോകത്തോടു സാദൃശ്യമില്ലാത്ത ഒരു സ്വർഗ്ഗം ചിത്രീകരിക്കുവാൻ ഏതു മതത്തിനു കഴിയും? അതെല്ലാം കേവലം കല, സങ്കൽപ്പവി

ദ്യമാത്രം–ഈ കലാവിദ്യ കാലക്രമത്തിലേ നമുക്കുവെളിവാകൂ. പഞ്ചേന്ദ്രിയങ്ങളിലൂടെ ഈ ലോകത്തെ നോക്കുമ്പോൾ, അതു സ്ഥൂലവും വർണ്ണരൂപാന്വിതവും ശബ്ദായമാനവും മറ്റുമായി ഗോചരമാകുന്നു. ഇനി വിദ്യുന്മയമായ ഒരിന്ദ്രിയം എന്നിൽ വികസിക്കുന്നുവെന്നിരിക്കട്ടെ–എന്നെസ്സംബന്ധിച്ച് എല്ലാം വ്യത്യാസപ്പെടും. അല്ലെങ്കിൽ, എന്റെ ഇന്ദ്രിയങ്ങളെല്ലാം സൂക്ഷ്മതരമാകുന്നു എന്നു വിചാരിക്കുക–നിങ്ങളെല്ലാം വ്യത്യാസപ്പെടും. എന്നിൽ മാറ്റം വന്നാൽ നിങ്ങളിലും മാറ്റം വരും, ഈ ഇന്ദ്രിയമേഖലകളെ കടന്നു നിന്നാൽ നിങ്ങളെയെല്ലാം ചൈതന്യമായി–ഈശ്വരനായി, കാണും. കാഴ്ചയിൽ തോന്നിക്കുന്നതല്ല വസ്തുക്കളുടെ തനിസ്വരൂപം.

ഈ പരമാർത്ഥം കാലക്രമത്തിൽ നമുക്കു മനസ്സിലാകും. അനന്തരം നാം അതു സാക്ഷാൽക്കരിക്കും–സകലസ്വർഗ്ഗങ്ങളും അതുപോലെ മറ്റെന്തും ഇവിടെ ഈ നിമിഷത്തിൽത്തന്നെ. അവ യഥാർത്ഥത്തിൽ ഈശ്വരസാന്നിദ്ധ്യത്തിന്മേൽ പ്രത്യക്ഷമാകുന്ന പ്രതിഭാസങ്ങൾമാത്രം. ഈ സാന്നിദ്ധ്യം സകലഭൂമണ്ഡലങ്ങളെക്കാളും സകലസ്വർഗ്ഗങ്ങളെക്കാളും വളരെ മഹത്തത്രേ. ഈ ലോകം ചീത്തയാണെന്നും സ്വർഗ്ഗം മറ്റെവിടെയോ നിലകൊള്ളുന്നുവെന്നും ആളുകൾ കരുതുന്നു. ഈ ലോകം ചീത്തയല്ല. അതു ഈശ്വരൻതന്നെയാണ്. നിങ്ങൾക്കതറിയുമെങ്കിൽ,ആ വസ്തുത ബുദ്ധികൊണ്ടു ഗ്രഹിക്കുവാൻ പോലും തുലോം പ്രയാസം. വിശ്വസിക്കുന്നതിനെക്കാളും പ്രയാസം. നാളെ കഴുമരത്തിലേറ്റപ്പെടേണ്ട കൊലപാതകിയും ഈശ്വരനാണ്, പൂർണ്ണേശ്വരൻ. അതു ഗ്രഹിക്കാൻ വളരെ വിഷമമാണെന്നതിൽ സംശയമില്ല. എന്നാലും ഗ്രഹിക്കാൻ സാധിക്കായ്കയില്ല.

അതിനാൽ, വേദാന്തം രൂപപ്പെടുത്തുന്നത് സാർവ്വലൗകികമായ സാഹോദര്യമല്ല. സാർവ്വലൗകികമായ ഏകത്വമാണ്. ഞാൻ മറ്റേതു മനുഷ്യനോടും മൃഗത്തിനോടും–നല്ലതോ ചീത്തയോ എന്തുമാകട്ടെ–ഒന്നുതന്നെ. എല്ലാം ഒരു ശരീരം, ഒരു മനസ്സ്, ഒരാത്മാവ്. ചൈതന്യം (ആത്മാവ്) ഒരിക്കലും നശിക്കുന്നില്ല. മരണം ഒരിടത്തുമില്ല, ശരീരത്തിനുപോലുമില്ല, മനസ്സും നശിക്കുന്നില്ല. ശരീരംതന്നെ എങ്ങനെ നശിക്കാനാണ്? മരത്തിന്മേൽനിന്ന് ഒരില കൊഴിയുന്നു–അതുകൊണ്ട് മരം നശിക്കുന്നുണ്ടോ? ഈ ജഗത്താണ് എന്റെ ശരീരം. അത് അഭംഗുരം തുടരുന്നതു നോക്കുക. എല്ലാ മനസ്സുകളും എന്റെ മനസ്സാണ്. എല്ലാ കാലുകളെക്കൊണ്ടും ഞാൻ നടക്കുന്നു. എല്ലാ വായിൽക്കൂടിയും ഞാൻ മൊഴിയുന്നു. സകല ശരീരത്തിലും ഞാൻ വസിക്കുന്നു.

എന്തുകൊണ്ടാണ് ഞാനതറിയാത്തത്? വ്യക്തിത്വബോധംകൊണ്ട്, ആ സൂകരഭാവംകൊണ്ട്. നിങ്ങൾ ഈ മനസ്സുമായി ബദ്ധരാണ്. അതിനാൽ ഇവിടെയിരിക്കാനേ കഴിയുന്നുള്ളൂ. അവിടെ പ്രവേശിക്കാൻ കഴിയുന്നില്ല. അമൃതത്വമെന്നാലെന്താണ്? 'അതു നമ്മുടെ ഈ സത്തതന്നെ' എന്ന്

എത്ര കുറച്ചാളുകളെ ഉത്തരം നൽകുന്നുള്ളൂ. ഇക്കാണായതെല്ലാം മരണധർമ്മമുള്ളത്, മൃതപ്രായം, ഈശ്വരൻ ഈ സ്ഥലത്തെങ്ങുമല്ല, തങ്ങൾ അമൃതന്മാരാകുന്നതു സ്വർഗ്ഗത്തിലെത്തുമ്പോൾ– ഇങ്ങനെയൊക്കെയാണ് മിക്കവരും വിചാരിക്കുന്നത്. മരണശേഷം തങ്ങൾ ഈശ്വരനെ കണ്ടെത്തുമെന്ന് അവർ വിചാരിക്കുന്നു. എന്നാൽ അവർ ഇവിടെ, ഇപ്പോൾ, ഈശ്വരനെ കാണുന്നില്ലെങ്കിൽ മരണശേഷവും കാണില്ല. അവരൊക്കെ ആത്മാവിന്റെ നിത്യജീവിതത്തിൽ വിശ്വസിക്കുന്നുണ്ട്. എന്നാൽ, മരണാനന്തരം സ്വർഗ്ഗത്തിലെത്തിയിട്ടല്ല അതു ലഭ്യമാകുന്നതെന്നും, സൂകരപ്രായമായ ഈ വ്യക്തിത്വത്തെ ഉപേക്ഷിച്ചിട്ടാണ്, ഈ ചെറുശരീരത്തോടു ബദ്ധരാകാതിരുന്നിട്ടാണ്, അതു നേടേണ്ടതെന്നും അവർ അറിയുന്നില്ല. നാം സമസ്തവുമായി ഒന്ന്, നാം സമസ്തശരീരങ്ങളിലും ജീവിക്കുന്നു, നാം സമസ്തമനസ്സുകളിലൂടെയും വീക്ഷിക്കുന്നു എന്നീ അനുഭവമാണ് അമൃതത്വം. ഈ ശരീരത്തിൽനിന്ന് അനന്യമായ ശരീരങ്ങളിലൂടെ നമുക്ക് അനുഭവങ്ങളുണ്ടാകണം. സഹാനുഭൂതിയെന്നാലെന്താണ്? സഹാനുഭൂതിക്ക് അന്യശരീരങ്ങളിലെ ആത്മഭാവനയ്ക്കു വല്ല പരിധിയുമുണ്ടോ? എനിക്ക് ഈ പ്രപഞ്ചത്തിലാകെ ആത്മഭാവനചെയ്യാൻ കഴിവുണ്ടാകുന്ന–പ്രപഞ്ചം മുഴുവൻ എന്റെ ശരീരമാണെന്ന ബോധം കൈവരുന്ന– ഒരു കാലം വരാം.

എന്നാൽ അതുകൊണ്ടു ലാഭമെന്ത്? സൂകരശരീരം വെടിയാൻ മഹാപ്രയാസം. ഒരു ചെറിയ സൂകരശരീരത്തിലൂടെയുള്ള സുഖാനുഭവം പൊയ്പ്പോകുന്നതിൽ നമുക്കു മഹാവിമ്മിട്ടം. അതുപേക്ഷിക്കണമെന്നു വേദാന്തം പറയുന്നില്ല. അതിനെ അതിക്രമിക്കുക എന്നേ പറയുന്നുള്ളൂ. കഠിനതപശ്ചര്യകളൊന്നും വേണ്ട. രണ്ടോ മൂന്നോ ശരീരങ്ങളിലിരുന്നു സുഖമനുഭവിക്കാമെങ്കിൽ, അത് ഒറ്റ ശരീരത്തിലെ സുഖാനുഭവത്തെക്കാൾ മെച്ചമാകുമല്ലോ. നോക്കുക, അനേകശരീരങ്ങളിൽ ജീവിക്കാനുള്ള കഴിവ്! പ്രപഞ്ചം മുഴുവനിലൂടെയും എനിക്കു സുഖമനുഭവിക്കാമെന്നാകുമ്പോൾ, സമസ്തപ്രപഞ്ചവും എന്റെ ശരീരമായിരിക്കും.

ഈ ഉപദേശങ്ങൾ കേൾക്കുമ്പോൾ പലരും ഭയപ്പെടുന്നു, അവർ ദുശ്ശാസകനും സ്വേച്ഛാപ്രഭുവുമായ ഒരീശ്വരനാൽ സൃഷ്ടിക്കപ്പെട്ട സൂകരങ്ങളല്ലെന്നു പറയുന്നതു കേൾക്കാൻ അവർക്കിഷ്ടമില്ല. 'കേറിവരുവിൻ' എന്നു ഞാൻ അവരോടു പറയുന്നു. എന്നാൽ തങ്ങൾ പാപത്തിൽ ജനിച്ചവരാണെന്നും, മറ്റു വല്ലവരുടെയും കാരുണ്യംകൊണ്ടല്ലാതെ കേറിവരാൻ വയ്യെന്നും അവർ പറയുന്നു. 'നിങ്ങൾ ഈശ്വരന്മാരാണ്' എന്ന് ഞാൻ അവരോടു പറയുമ്പോൾ, 'ഹേ, ഈശ്വരനിന്ദകാ! അങ്ങനെ കൂസലില്ലാതെ ഈശ്വരനെ അവഹേളിക്കയോ! ഞങ്ങൾ പാപികൾ. കഷ്ടപ്പെട്ടു കഴിയുന്ന ക്ഷുദ്രജീവി എങ്ങനെ ഈശ്വരനാകും?' എന്ന് അവർ മറുപടി പറയുന്നു. അതിനാൽ ഞാൻ ചിലപ്പോൾ വല്ലാതെ ഭഗ്നോത്സാഹനാ

കുന്നു. 'നരകമില്ലെങ്കിൽ പിന്നെ മതമെങ്ങിനെ?' എന്ന് അനേകശതം സ്ത്രീപുരുഷന്മാർ എന്നോട് ചോദിക്കുന്നു. ഈ ആളുകൾ സ്വേച്ഛയാ നരകത്തിലേക്ക് പോകുന്നെങ്കിൽ അവരെ ആർക്കു തടയാം?

എന്തെന്തു നിങ്ങൾ ചിന്തിക്കുകയോ സ്വപ്നം കാണുകയോ ചെയ്യുന്നുവോ അവയെ നിങ്ങൾ സൃഷ്ടിക്കുന്നു. നരകത്തെയാണെങ്കിൽ മരണാനന്തരം നിങ്ങൾ നരകം കാണും. തിന്മയെയും ചെകുത്താനെയും കുറിച്ചാണെങ്കിൽ, നിങ്ങൾക്കു ചെകുത്താനെ കിട്ടും. പ്രേതങ്ങളെക്കുറിച്ചാണെങ്കിൽ, പ്രേതങ്ങളെ കണ്ടെത്തും. നിങ്ങൾ എന്തു ചിന്തിക്കുന്നുവോ, അതാകും. ചിന്തിച്ചേ തീരുവെങ്കിൽ, വിശിഷ്ടങ്ങളായ ആശയങ്ങളെ, മഹത്തായ ആശയങ്ങളെ, ചിന്തിക്കുക. നാം ദുർബ്ബലരും നികൃഷ്ടരുമാണെന്ന്, അനുക്തസിദ്ധമെന്നവണ്ണം, അങ്ങു സ്വീകരിക്കുകയോ! നാം ദുർബ്ബലരാണെന്നു സ്വയം പ്രഖ്യാപനം ചെയ്താൽ ദുർബ്ബലരാകും. ഉൽകൃഷ്ടരാവില്ല. നാം നമ്മുടെ മുറിയിലെ വിളക്കണച്ചു ജനലുകളും അടച്ച് മുറി ഇരുളടഞ്ഞതാണെന്നു മുറവിളിക്കൂട്ടിയാലത്തെ അസംബന്ധം ആലോചിക്കുക! ഞാനൊരു പാപിയാണെന്നു പറയുന്നതുകൊണ്ട് എനിക്കെന്തു പ്രയോജനം? ഞാൻ ഇരുട്ടത്താണെങ്കിൽ ഒരു വിളക്കു കത്തിക്കണം. അപ്പോൾ എല്ലാം ശരിയായി. പക്ഷേ, മനുഷ്യസ്വഭാവം എത്ര വിചിത്രം. സമഷ്ടിമനസ്സ് തങ്ങളുടെ ജീവിതത്തിനുപിന്നിൽ സദാ നിലകൊള്ളുന്നുണ്ടെന്നറിഞ്ഞിട്ടും അവർ ചെകുത്താനെയും നരകങ്ങളെയും മറ്റും പറ്റിയാണ് ചിന്തിക്കുന്നത്. സത്യമെന്തെന്നു പറഞ്ഞുകൊടുത്താലും അവരുടെ മനസ്സിലേറുന്നില്ല. അവർക്കു വെളിച്ചത്തെക്കാളേറെ ഇരുട്ടാണിഷ്ടം.

'എന്തുകൊണ്ടാണ് മനുഷ്യർക്കിത്ര ഭയം?' വേദാന്തത്തിലെ ഒരു മുഖ്യപ്രശ്നമാണിത്. ഇതിനുത്തരം, ജനങ്ങൾ തങ്ങളെത്തന്നെ നിസ്സഹായരും അന്യാവലംബികളുമാക്കിയിരിക്കുന്നു എന്നാണ്. നാം ബഹുമടിയന്മാർ, നമുക്കുവേണ്ടി ഒന്നും പ്രവർത്തിക്കാൻ നാം ഒരുക്കമല്ല. അതിനാൽ, നമുക്കുവേണ്ടി എല്ലാം ചെയ്യാൻ ഒരു സഗുണേശ്വരനെ ഒരു രക്ഷിതാവോ ഒരു പ്രവാചകനോ വേണ്ടിവരുന്നു. വലിയ ധനവാൻ ഒരിക്കലും നടന്നുപോവില്ല. എപ്പോഴും വണ്ടിയിലേ സഞ്ചരിക്കൂ. കാലക്രമത്തിൽ അയാൾക്കു ദേഹമാകെ പക്ഷവാതം പിടിപെടുന്നു. താൻ തുടർന്ന ജീവിതചര്യ അത്ര നന്നല്ലെന്ന് അയാൾ അപ്പോൾ മനസ്സിലാക്കുന്നു. എനിക്കുവേണ്ടി മറ്റൊരാൾക്കു നടക്കാൻ പറ്റില്ല. എനിക്കുവേണ്ടി വല്ലവരും അങ്ങനെ ചെയ്തിട്ടുണ്ടെങ്കിൽ അത് എനിക്കു ദ്രോഹകരമായിരുന്നു. മനുഷ്യനു വേണ്ടതെല്ലാം മറ്റാളുകൾ ചെയ്യുന്നപക്ഷം, അയാളുടെ അവയവങ്ങൾ നിരുപയോഗങ്ങളാകും. നാം സ്വയം ചെയ്യുന്നതേ നമ്മൾ ചെയ്തതാകൂ. മറ്റൊരുവൻ നമുക്കുവേണ്ടി വല്ലതും ചെയ്താൽ അതു നമ്മുടേതാവില്ല. നിങ്ങൾക്കു എന്റെ പ്രസംഗങ്ങൾവഴി അദ്ധ്യാത്മസത്യങ്ങളെ പ്രാപിക്കാനാവില്ല. നിങ്ങൾ വല്ലതും ഗ്രഹിച്ചിട്ടുണ്ടെങ്കിൽ നിങ്ങളുടെ ജ്ഞാനത്തെ

പുറത്തിറക്കിയ, അതിനെ ജ്വലിപ്പിച്ച, ഒരു സ്ഫുലിംഗംമാത്രമാണ് ഞാൻ. ഇത്രയേ എല്ലാ പ്രവാചകന്മാർക്കും ആചാര്യന്മാർക്കും സാധിക്കൂ. അതുകൊണ്ട് പരസഹായത്തിനുവേണ്ടി ഓടുന്ന ഈ ഓട്ടമെല്ലാം വിഡ്ഢിത്തം.

ഭാരതത്തിൽ കാളവണ്ടികളുണ്ടെന്ന് നിങ്ങൾക്കറിയാമല്ലോ. സാധാരണ ഒരു വണ്ടിയിൽ രണ്ടു കാളകളെ കെട്ടിയിരിക്കും. ചിലപ്പോൾ നടുക്കുള്ള ദണ്ഡത്തിന്റെ അറ്റത്ത് ഒരു ചെറിയ പുൽക്കെട്ട്, കാളകളുടെ മുമ്പിലായി അവയ്ക്കു എത്തിത്തിന്നാൻ സാധിക്കാത്തവിധം, തൂക്കിയിട്ടിരിക്കും. കാളകൾ ആ പുല്ലു വലിച്ചുതിന്നാൻ എത്ര നടന്നാലും അവയക്കതു സാധിക്കില്ല. നമുക്കു കിട്ടുന്ന ബാഹ്യസഹായവും ഇതുപോലെയാണ്. രക്ഷ, ബലം, ജ്ഞാനം, സുഖം ഇതെല്ലാം പുറത്തുനിന്നു കിട്ടുമെന്നു നാം വിചാരിക്കുന്നു, സദാ ആശിക്കുന്നു. പക്ഷേ ഒരിക്കലും ആശ ഫലിക്കുന്നില്ല. പുറത്തുനിന്ന് ഒരു സഹായവും വരുന്നില്ല.

മനുഷ്യനു സഹായം എന്നൊന്നില്ല-അങ്ങനെയൊന്ന് ഒരിക്കലും ഉണ്ടായിട്ടില്ല. ഇപ്പോഴില്ല. അതെന്തിനുണ്ടാകണം? നിങ്ങൾ പുരുഷന്മാരും സ്ത്രീകളുമല്ലേ? ഭൂലോകനാഥന്മാരായ നിങ്ങൾ മറ്റു വല്ലവരാലും സഹായിക്കപ്പെടണമോ? നിങ്ങൾക്കു ലജ്ജയില്ലേ? നിങ്ങൾ പൊടിയായിരുന്നാലേ നിങ്ങൾക്കു സഹായം ലഭിക്കൂ എന്നു നിങ്ങൾ വിശ്വസിക്കുന്നു. പക്ഷേ നിങ്ങൾ ചൈതന്യമാണ്. ദുരിതങ്ങളിൽനിന്നു നിങ്ങൾതന്നെ നിങ്ങളെ ഉദ്ധരിക്കുക. നിങ്ങൾതന്നെ നിങ്ങളെ രക്ഷിക്കുക. മറ്റാരും നിങ്ങളെ രക്ഷിക്കാനില്ല. ഒരിക്കലും ഉണ്ടായിരുന്നുമില്ല. ഉണ്ടാകുമെന്നു കരുതുന്നത് ഒരു മധുര വ്യാമോഹംമാത്രം, അതിൽനിന്നൊരു ഗുണവും വരാനില്ല.

ഒരിക്കൽ ഒരു ക്രിസ്ത്യൻ സ്നേഹിതൻ എന്റെ അടുത്തു വന്ന്, 'നിങ്ങൾ വല്ലാത്ത പാപിയാണ്' എന്നു പറഞ്ഞു, 'അതേ, ഞാൻ പാപിയാണ്, ഇനി അടുത്തതെന്താണെന്നു കേൾക്കട്ടെ' എന്നു ഞാൻ മറുപടി പറഞ്ഞു. അയാൾ ഒരു ക്രിസ്ത്യൻമിഷണറിയായിരുന്നു. അയാൾ എന്നെ സൈ്വരം കൊടുത്തിക്കൊണ്ടിരുന്നു. അയാളെ കാണുമ്പോൾ ഞാൻ ഒഴിഞ്ഞുമാറും. ഒരിക്കലയാൾ പറഞ്ഞു: 'നിങ്ങൾക്കു വേണ്ടുന്ന വളരെ നല്ല കാര്യങ്ങൾ എന്റെ പക്കലുണ്ട്. നിങ്ങൾ പാപിയാണ്. നിങ്ങൾ നരകത്തിലേക്കാണ് പോകുന്നത്' എന്ന്. 'വളരെ നല്ലത്, പിന്നെ എന്തു വിശേഷം' ഞാൻ ചോദിച്ചു. 'നിങ്ങളോ, എവിടേയ്ക്കാണ് പോകുന്നത്?' 'ഞാൻ സ്വർഗ്ഗത്തിലേക്കു പോകും' എന്നായി അയാൾ. 'എങ്കിൽ ഞാൻ നരകത്തിലേയ്ക്കുതന്നെ' എന്ന് ഞാനും പറഞ്ഞു. അന്നത്തോടുകൂടി അയാൾ എന്നെ നിരാശയോടെ കൈവെടിഞ്ഞു.

ഒരു ക്രിസ്ത്യാനി വന്നു പറയുന്നു: 'നിങ്ങൾ നരകത്തിനു വിധിക്കപ്പെട്ടവരാണ്. എന്നാൽ (ഞങ്ങളുടെ) ഈ സിദ്ധാന്തത്തിൽ വിശ്വസിച്ചാൽ, ക്രിസ്തു നിങ്ങളെ രക്ഷിക്കും.' ഇത് ശുദ്ധമേ മൂഢവിശ്വാസമാണ്. ഇതു

സത്യമായിരുന്നെങ്കിൽ, ക്രിസ്ത്യൻരാജ്യങ്ങളിൽ ദുഷ്ടതയെന്നതു കാണാഞ്ഞേനേ. നമുക്കതങ്ങു വിശ്വസിക്കാം–വിശ്വസിക്കാൻ നമുക്കൊരു ചെലവുമില്ലല്ലോ–എന്നാലും എന്തുകൊണ്ടാണ് ഫലം കാണാത്തത്? ദുഷ്ടന്മാരുടെ എണ്ണം ഇത്ര വളരെ കൂടിയിരിക്കുന്നതു എന്തുകൊണ്ടാണെന്ന് അവരോടു ചോദിച്ചാൽ 'നാം ഇനിയും യത്നിക്കേണ്ടിയിരിക്കുന്നു' എന്നാണ് മറുപടി, ഈശ്വരനിൽ വിശ്വസിക്കുകയും, അതോടൊപ്പം വെടിമരുന്ന് നനയാതെ സൂക്ഷിക്കുകയും ചെയ്യുക. ഈശ്വരനോടു പ്രാർത്ഥിക്കുക. ഈശ്വരൻ വന്നു നിങ്ങളെ ദുരിതങ്ങളിൽനിന്നു കരകയറ്റട്ടെ. പണിപ്പെടുകയും ഭജിക്കുകയും പൂജിക്കുകയും ചെയ്യുന്നത് ഞാൻ. എന്റെ പ്രശ്നങ്ങൾ ഞാൻ തന്നെ പരിഹരിക്കുന്നു. എന്നിട്ട് ഈശ്വരൻ അതിനുള്ള ഖ്യാതി തട്ടിയെടുക്കുകയും ഇതു ശരിയല്ല. ഞാൻ ഒരിക്കലും അങ്ങനെ ചെയ്യില്ല.

ഒരിക്കൽ ഞാൻ ഒരു വിരുന്നിനു ക്ഷണിക്കപ്പെട്ടു. ആതിഥേയി 'ഈശ്വരനു ധന്യവാദം ചെയ്യാൻ' എന്നോടാവശ്യപ്പെട്ടു. 'ഞാൻ താങ്കൾക്കു ധന്യവാദം അർപ്പിക്കുന്നു. എന്റെ ധന്യവാദവും നന്ദിയുമെല്ലാം താങ്കൾക്കാണ്' എന്ന് ഞാൻ പറഞ്ഞു. ഞാൻ വേല ചെയ്യുമ്പോൾ എനിക്കു തന്നെ ധന്യവാദമർപ്പിക്കുന്നു. എനിക്കുള്ളതെല്ലാം ഞാൻ കഷ്ടപ്പെട്ടുണ്ടാക്കിയതാണ്. അതിന്റെ പ്രശംസയും എനിക്കിരിക്കട്ടെ.

ഉള്ള കാലമത്രയും നിങ്ങൾ കഷ്ടപ്പെട്ടു പണിചെയ്തിട്ടു മറ്റാർക്കെങ്കിലും ധന്യവാദമർപ്പിക്കുക! നിങ്ങളുടെ അന്ധവിശ്വാസം ഹേതുവായി നിങ്ങൾ ഭയപ്പെടുന്നു. അനേകായിരത്താണ്ടുകളായി വളർത്തിക്കൊണ്ടുവന്ന ഈ അന്ധവിശ്വാസങ്ങൾ ഇനിമേൽ വെച്ചിരിക്കരുത്. ആദ്ധ്യാത്മനിഷ്ഠനാകാൻ കുറച്ചു കഠിനയത്നം വേണം. അന്ധവിശ്വാസങ്ങളെല്ലാം കേവലം ഭൗതികത്വമാണ്. അവയെല്ലാം ശരീരബോധത്തെ ആശ്രയിച്ചു നിൽക്കുന്നവയാണ്. ശരീരം! ശരീരം! അവിടെ ആത്മാവിനു സ്ഥാനമില്ല. ആത്മാവിനു അന്ധവിശ്വാസമില്ല. അതു തുച്ഛങ്ങളായ ശാരീരികാഭിലാഷങ്ങൾക്കു അതീതമത്രേ.

എന്നാൽ ചിലേടങ്ങളിൽ ഈ വ്യർത്ഥാഭിലാഷങ്ങളെ ആദ്ധ്യാത്മികമണ്ഡലത്തിലേക്കു വീശുന്നുണ്ട്. ഞാൻ പല പ്രേതവിദ്യാസംഘങ്ങളുടെ സദസ്സുകളിൽ സന്നിഹിതനായിട്ടുണ്ട്. ഒരു സദസ്സിൽ മാധ്യമം ഒരു സ്ത്രീയായിരുന്നു. 'നിങ്ങളുടെ അമ്മയും മുത്തച്ഛനും എന്റെ അടുത്തു വന്നു' എന്ന് അവർ എന്നോടു പറഞ്ഞു. അവർ അവളെ അഭിവാദനം ചെയ്തുവെന്നും അവളോടു സംസാരിച്ചുവെന്നും അവൾ പ്രസ്താവിച്ചു. പക്ഷേ എന്റെ അമ്മ ഇന്നും ജീവിച്ചിരിക്കുന്നു. തങ്ങളുടെ ബന്ധുജനങ്ങൾ മരിച്ചിട്ടും അവരവരുടെ ശരീരങ്ങളിൽ തുടർന്നു ജീവിക്കുന്നു എന്ന സങ്കൽപ്പം ആളുകൾക്കിഷ്ടമാണ്. ജനങ്ങളുടെ അന്ധവിശ്വാസങ്ങളിൽനിന്നു പ്രേതവിദ്യക്കാർ മുതലെടുക്കുന്നു. പരേതനായ എന്റെ

അച്ഛൻ ഇപ്പോഴും തന്റെ മലിനശരീരവും പേറി കഴിയുകയാണെങ്കിൽ, എനിക്കതു വളരെ വ്യസനകരമാണ്. എന്നാൽ തങ്ങളുടെ പിതൃക്കൾ ജഡത്തിൽ കുടുങ്ങി കഴിയുന്നുവെന്നതിൽ ആളുകൾ ആശ്വാസവും സന്തോഷവും അനുഭവിക്കുന്നു. മറ്റൊരു ദിക്കിൽവെച്ച് അവർ യേശു ദേവനെ വരുത്തി. 'ഭഗവൻ! അങ്ങേയക്കു കുശലമല്ലേ?' എന്നു ഞാൻ ചോദിച്ചു. ഇതുകൂടിയായപ്പോൾ അതു നിരാശാജനകമാംവണ്ണം വഷളാണെന്നു എനിക്കു തോന്നി. ആ മഹാനായ സിദ്ധപുരുഷൻ ഇനിയും ദേഹബദ്ധനായി കഴിയുന്നെങ്കിൽ നമ്മളെപ്പോലുള്ള നിസ്സാരജീവികളുടെ കഥയെന്ത്? പ്രേതവിദ്യക്കാർ, അവർ കാട്ടിത്തന്ന മാന്യന്മാരാരെയും സ്പർശിക്കാൻ എന്നെ അനുവദിച്ചില്ല. ഇതിലെല്ലാം വല്ല പരമാർത്ഥവുമുണ്ടെങ്കിൽത്തന്നെ എനിക്ക് അവയുടെ ആവശ്യം തോന്നുന്നില്ല. 'അംബ ജഗദീശ്വരി, ആളുകളൊക്കെ പരമാർത്ഥത്തിൽ നിരീശ്വരനാണ്! ഈ പഞ്ചേന്ദ്രിയങ്ങളിൽമാത്രമാണ് അവർക്കാഗ്രഹം! ഇവിടെയുള്ളവകൊണ്ടു തൃപ്തിവരാതെ മരണശേഷവും അവർ അവ തന്നെ ആഗ്രഹിക്കുന്നു!' എന്നത്രേ ഞാൻ വിചാരിക്കുന്നത്.

വേദാന്തത്തിലെ ഈശ്വരൻ എന്ത്? അവനൊരു തത്ത്വമാണ്, വ്യക്തിയല്ല. നിങ്ങളും ഞാനുമൊക്കെ സഗുണേശ്വരന്മാരാണ്. പ്രപഞ്ചത്തിന്റെ പരമേശ്വരൻ, ഈ പ്രപഞ്ചത്തിന്റെ സൃഷ്ടിസ്ഥിതി സംഹാരകർത്താവ്, ഒരു കേവലതത്ത്വമത്രേ. നിങ്ങൾ, ഞാൻ, പൂച്ച, എലി, ചെകുത്താൻ, പ്രേതം എന്നിവയെല്ലാം ആ തത്ത്വത്തിന്റെ സാകാരഭാവങ്ങൾ. അവയെല്ലാം സഗുണേശ്വരന്മാർ. നിങ്ങൾക്കു സഗുണേശ്വരന്മാരെ ആരാധിക്കണമെന്നുണ്ട്. എന്നാൽ അതു നിങ്ങളുടെ ആത്മപൂജതന്നെ. നിങ്ങൾ എന്റെ ഉപദേശം കൈക്കൊള്ളുമെങ്കിൽ ഇനി ഒരു പള്ളിയിലും കയറുകയില്ല. പുറത്തു വരിക. പോയി കഴുകിക്കളയുക. യുഗങ്ങളായി നിങ്ങളിൽ ഇഴുകിപ്പിടിച്ച അന്ധവിശ്വാസങ്ങളിൽനിന്നു നിർമ്മുക്തരാകുംവരെ വീണ്ടും വീണ്ടും തന്നെത്താൻ കഴുകുക. ഇതു നിങ്ങൾ ഒരുപക്ഷേ ഇഷ്ടപ്പെടില്ലായിരിക്കാം. എന്തെന്നാൽ ഈ രാജ്യത്ത് നിങ്ങൾ കൂടെക്കൂടെ കഴുകാറില്ല- കൂടെക്കൂടെ കഴുകൽ ഭാരതീയസമ്പ്രദായമാണ്, നിങ്ങളുടെ സമുദായത്തിന്റെ സമ്പ്രദായമല്ല.

'നിങ്ങളെന്താണ് വളരെയേറെ ചിരിക്കുന്നതും നേരംപോക്കു പറയുന്നതും?' എന്ന് എന്നോടു പലരും ചോദിക്കാറുണ്ട്. ഞാൻ ചിലപ്പോൾ ഗൗരവം കൊള്ളാറുണ്ട്, വയറുവേദനയുണ്ടാകുമ്പോൾ! ഈശ്വരൻ ആനന്ദസ്വരൂപനാണ്– സകലത്തിനും പിന്നിലുള്ള പരമമായ സത്യവസ്തവും എല്ലാത്തിലും അടങ്ങിയിരിക്കുന്ന നന്മയും, നിങ്ങളെല്ലാം അവിടുത്തെ അവതാരങ്ങൾ. അതാണതിലെ മാഹാത്മ്യം. നിങ്ങൾ അവിടുന്നുമായി എത്രമാത്രം അടുത്തിരിക്കുന്നുവോ അത്ര കുറച്ചേ നിങ്ങൾക്കു കരഞ്ഞു കണ്ണീരൊലിപ്പിക്കേണ്ടിവരൂ. നിങ്ങൾ എത്രമാത്രം അവിടുന്നിൽനിന്ന് അക

ലുന്നുവോ അത്രമാത്രം വിലപിക്കേണ്ടിയും വരും. നാം എത്രമാത്രം അവിടുത്തെ അറിയുന്നുവോ അതിനനുസരിച്ച് നമ്മുടെ കഷ്ടതകളും കുറയുന്നു. ഈശ്വരനിൽ ജീവിക്കുന്നവനും ദുഃഖിതനെങ്കിൽ, അവിടുന്നിൽ ജീവിക്കുന്നതുകൊണ്ടു ഗുണമെന്ത്? അത്തരം ഒരീശ്വരനെക്കൊണ്ട് ഉപയോഗമെന്ത്? ആ ഈശ്വരനെ ശാന്തസമുദ്രത്തിലേക്കു വലിച്ചെറിയുക. നമുക്കവിടുന്നു വേണ്ട.

എന്നാൽ, ഈശ്വരൻ അപരിമിതനും നിർഗുണനും നിത്യനും നിർഭയനും അവികാരിയും അവിനാശിയുമത്രേ. നിങ്ങളെല്ലാവരും അവിടുത്തെ അവതാരങ്ങൾ. അവിടുത്തെ മൂർത്തീഭാവങ്ങൾ. ഇതാണ് വേദാന്തത്തിലെ ഈശ്വരൻ. ഏതൊരിടവും അവിടുത്തെ സ്വർഗ്ഗമാണ്. ഈ സ്വർഗ്ഗത്തിലത്രേ സമസ്തസഗുണേശ്വരന്മാരും വസിക്കുന്നത്-നിങ്ങളെല്ലാവരുംതന്നെ. ദേവാലയങ്ങളിലെ പ്രാർത്ഥനകളും പുഷ്പാർച്ചനകളുമെല്ലാം അന്തർദ്ധാനം ചെയ്യുന്നു.

നിങ്ങൾ പ്രാർത്ഥിക്കുന്നതെന്തിന്? സ്വർഗ്ഗത്തിൽ പോകാൻ, നിങ്ങൾക്കു വല്ലതും കിട്ടാനും മറ്റാർക്കാനും അതു കിട്ടാതിരിക്കാനും വേണ്ടി, 'ഭഗവാനേ! എനിക്കു ഭക്ഷിക്കാൻ വക തരണേ! മറ്റാരെങ്കിലും പട്ടിണിയായിക്കൊള്ളട്ടെ!' പരമാർത്ഥവസ്തുവായി, അപരിമിതനായി, സത്താമത്രനായി, നിരവയവനായി, നിത്യശുദ്ധബുദ്ധമുക്തസ്വരൂപനായ ഈശ്വരനെക്കുറിച്ചു എന്തൊരു വിചിത്രമായ ഭാവന! മനുഷ്യസാധാരണങ്ങളായ സ്വഭാവങ്ങളും പ്രവർത്തനങ്ങളും പരിമിതികളും നാം അവിടുത്തെമേൽ ആരോപിക്കുന്നു. അവിടുന്നു നമുക്കു ആഹാരം കൊണ്ടുവരണം, വസ്ത്രങ്ങൾ കൊണ്ടുവരണം. പരമാർത്ഥത്തിൽ നമുക്കു വേണ്ടുന്ന ഈ കാര്യമെല്ലാം നാംതന്നെ ചെയ്യേണ്ടിയിരിക്കുന്നു. നമുക്കുവേണ്ടി മറ്റാരും അതൊന്നും ഇതുവരെ ചെയ്തിട്ടില്ല. ഇതാണ് പരമാർത്ഥം.

എന്നാൽ നിങ്ങൾ ഇതേപ്പറ്റി പ്രായേണ ചിന്തിക്കാറില്ല. ഈശ്വരനുണ്ട്, നിങ്ങൾ അവിടുത്തെ വാത്സല്യഭാജനങ്ങളാണ്. നിങ്ങൾ പ്രാർത്ഥിക്കുന്നതൊക്കെ അവിടുന്നുതരും എന്നെല്ലാം വിചാരിക്കുന്നു. ഇനി എല്ലാ മനുഷ്യർക്കും എല്ലാ ജീവികൾക്കും വേണ്ടിയുള്ള ആനുകൂല്യങ്ങളല്ല നിങ്ങൾ അർത്ഥിക്കുന്നത്. നിങ്ങൾക്കും നിങ്ങളുടെ കുടുംബത്തിനും നിങ്ങളുടെ സ്വജനങ്ങൾക്കും വേണ്ടിയേ നിങ്ങൾ പ്രാർത്ഥിക്കുന്നുള്ളൂ. ഹിന്ദുക്കൾ പട്ടിണിയാണെങ്കിൽ, നിങ്ങൾ അതു കൂട്ടാക്കുന്നില്ല. ക്രിസ്ത്യാനികളുടെ ഈശ്വരൻതന്നെയാണ് ഹിന്ദുക്കളുടെ ഈശ്വരനും എന്ന് ആ സമയത്തു നിങ്ങൾ വിചാരിക്കുന്നില്ല. ഈശ്വരനെപ്പറ്റിയ നമ്മുടെ ഭാവന മുഴുവനും നമ്മുടെ പ്രാർത്ഥനകളും ആരാധനകളുമെല്ലാം, നമ്മുടെ അജ്ഞാതകൊണ്ട്, നാം ശരീരമാണെന്നുള്ള മൂഢതകൊണ്ട്, ദുഷ്ടമായിരിക്കുന്നു. ഞാൻ പറയുന്നതു നിങ്ങൾക്കു രസിക്കുന്നില്ലായിരിക്കാം. ഇന്നു നിങ്ങൾ എന്നെ ശപിച്ചേയ്ക്കാം. എന്നാൽ നാളെ അനുഗ്രഹിക്കും.

നാം ചിന്താശീലരാകണം. ഓരോ ജന്മവും ദുഃഖസമ്പൂർണ്ണമാണ്. നമുക്കു ഭൗതികവാദത്തിന്റെ പുറത്തു കടക്കണം. എന്റെ അമ്മ തന്റെ

പിടിയിൽനിന്നു നമ്മെ വിട്ടയയ്ക്കില്ല. എങ്കിലും നാം അതിനു ശ്രമിക്കണം. ഈ ശ്രമം, ഈ സമരം, മാത്രമാണ് ആരാധന മുഴുവൻ. മറ്റെല്ലാം വെറും നിഴൽ. നിങ്ങളെല്ലാം സഗുണേശ്വരന്മാരാണ്. ഇപ്പോൾ ഞാൻ നിങ്ങളെ ആരാധിക്കുകയാണ്. ഇതാണ് ഏറ്റവും മഹത്തായ പ്രാർത്ഥന. ലോകത്തെ മുഴുവൻ ആരാധനാബുദ്ധ്യാ സേവിക്കുകതന്നെ. ഈ ഉന്നതവേദിയിലെ നിൽപ്പ് ആരാധനപോലെ തോന്നുന്നില്ല, എനിക്കറിയാം. എന്നാൽ ഇതു സേവനമാണെങ്കിൽ ആരാധനയുമാണ്.

അനന്തമായ സത്യം പുതുതായി സമ്പാദിക്കപ്പെടേണ്ടതല്ല. അത് ഇവിടെത്തന്നെ എല്ലായ്പ്പോഴും അനശ്വരവും അജാതവുമായിരിപ്പുണ്ട്. ജഗദീശ്വരനായ അവിടുന്ന് എല്ലാവരിലും അന്തർഭവിച്ചിരിക്കുന്നു. ക്ഷേത്രം ഒന്നേ ഉള്ളൂ-അതാണ് നമ്മുടെ ശരീരം. ഏതു കാലത്തും ഉണ്ടായിരുന്നത് ഈ ഒരു ക്ഷേത്രംമാത്രമാണ്. സർവ്വനിയന്താവും രാജാധിരാജനുമായ ഈശ്വരൻ ഈ ശരീരത്തിൽ വർത്തിക്കുന്നു. എന്നാൽ നാം അതു മനസ്സിലാക്കുന്നില്ല. എന്നിട്ടു വിഗ്രഹങ്ങളുണ്ടാക്കി അവയ്ക്കുമേൽ ക്ഷേത്രങ്ങളും പണിയുന്നു. ഭാരതത്തിൽ വേദാന്തം ഏതു കാലത്തുമുണ്ടായിരുന്നു. പക്ഷേ, ആ രാജ്യം നിറയെ ക്ഷേത്രങ്ങളാണ്. മാത്രമല്ല, കൊത്തിയെടുത്ത പ്രതിമകൾ നിറഞ്ഞ ഗുഹകളുമുണ്ട്. 'ഗംഗാതീരത്തു പാർക്കുന്ന മഠയൻ വെള്ളത്തിനുവേണ്ടി അതിന്റെ തീരത്തു കിണർ കുഴിക്കുന്നു!' എന്നൊരു പഴമൊഴിയുണ്ട്. അതുപോലെയാണ് നമ്മളും. ഈശ്വരന്റെ ഉള്ളിലിരുന്നുകൊണ്ട് നമുക്കു പ്രതിമകളുണ്ടാക്കണം. അവിടുന്നു സദാ നമ്മുടെ ശരീരാന്തർഭാഗത്തുതന്നെ വർത്തിക്കെ, നാം അവിടുത്തെ ശിലാവിഗ്രഹത്തിലേക്ക് പ്രസർജ്ജനം ചെയ്യുന്നു. നാമെല്ലാം ഭ്രാന്തന്മാരാണ്. ഇതാണ് മഹാമായ.

സകലതിനേയും ഈശ്വരഭാവനയോടെ ആരാധിക്കുക. എല്ലാ രൂപങ്ങളും അവിടുത്തെ ക്ഷേത്രം. മറ്റു തോന്നലുകളൊക്കെ അവിദ്യ. എല്ലായ്പ്പോഴും അന്തർമുഖനാകുക, ബഹിർഭാഗത്തേയ്ക്കു നോക്കരുത്. ഇത്തരമത്രേ വേദാന്തം പഠിപ്പിക്കുന്ന ഈശ്വരൻ. ഇത്തരമത്രേ അവിടുത്തെ ആരാധനയും. തൽഫലമായി, വേദാന്തത്തിൽ സമ്പ്രദായഭേദങ്ങളില്ല. വിശ്വാസസംഹിതകളില്ല. ജാതിയില്ല, വർഗ്ഗമില്ല, ഈ മതം എങ്ങനെ ഭാരതത്തിൽ ദേശീയമതമാകും?

നൂറുകണക്കിനു ജാതികൾ! ഒരു മനുഷ്യൻ മറ്റൊരു മനുഷ്യന്റെ ആഹാരം തൊട്ടുപോയാൽ, 'ഈശ്വരോ രക്ഷതു, ഞാൻ അശുദ്ധനായിപ്പോയി!' എന്നയാൾ വിളിച്ചുകരയുന്നു. ഞാൻ പാശ്ചാത്യരാജ്യങ്ങളിലെ സഞ്ചാരത്തിനുശേഷം ഭാരതത്തിൽ മടങ്ങിച്ചെന്നപ്പോൾ, പാശ്ചാത്യജനങ്ങളുമായി കൂടിക്കഴിഞ്ഞതിനേയും മാമൂൽ നിയമങ്ങൾ തെറ്റിച്ചിതനേയും എതിർത്തുകൊണ്ട് അനേകം യാഥാസ്ഥിതികഹിന്ദുക്കൾ മുറവിളി കൂട്ടി. പാശ്ചാത്യജനങ്ങളെ വേദസത്യങ്ങൾ പഠിപ്പിച്ചതിനും അവർക്കെന്നോടിഷ്ടമല്ല.

ഈ ഭിന്നതകളും വ്യത്യാസങ്ങളുമെല്ലാം എങ്ങനെ സാധുവാകും? നാമെല്ലാം ചൈതന്യമയരും തന്മൂലം സമന്മാരുമാണെങ്കിൽ, ധനികൻ നിർദ്ധനന്റെയും പണ്ഡിതൻ പാമരന്റെയും നേരെ നിന്ദയോടെ പെരുമാറുന്നതു എങ്ങനെ സാധുവാകും? ജനസമുദായത്തിനു മാറ്റം വരാത്ത കാലത്തോളം, വേദാന്തത്തെപ്പോലുള്ള ഒരു മതം എങ്ങനെ പ്രചരിപ്പിക്കാനാണ്? ശരിക്കുള്ള യുക്തിവാദികളുടെ എണ്ണം നല്ല തോതിൽ വർദ്ധിച്ചുവരുവാൻ ഇനിയും സഹസ്രാബ്ദങ്ങൾ കഴിയേണ്ടിവരാം. മനുഷ്യർക്ക് പുതിയ കാര്യങ്ങൾ കാണിച്ചുകൊടുക്കാനും വലിയ ആശയങ്ങൾ അവരെ മനസ്സിലാക്കാനും വളരെ പ്രയാസം. അതിലും പ്രയാസം, പഴയ അന്ധവിശ്വാസങ്ങളെ തട്ടിയുടയ്ക്കുവാൻ. അവ എളുപ്പമൊന്നും നശിക്കില്ല. വളരെ പഠിച്ചവൻപോലും, അത്രയൊക്കെ പഠിപ്പുണ്ടായിട്ടും, ഇരുട്ടത്തു ഭയപ്പെടുന്നു-ശൈശവകാലത്തെ പ്രേതകഥകൾ ഓർമ്മയിലെത്തുകയും അയാൾ പ്രേതങ്ങളെ കാണുകയും ചെയ്യുന്നു.

യാതൊന്നിൽനിന്നാണോ 'വേദാന്ത' ശബ്ദമുണ്ടായത്, ആ 'വേദ' ശബ്ദത്തിന്റെ അർത്ഥം 'ജ്ഞാനം' (അറിവ്) എന്നാണ്. എല്ലാ ജ്ഞാനങ്ങളും വേദമാണ്. അത് ഈശ്വരനെപ്പോലെ അനന്തവുമാണ്. ജ്ഞാനത്തെ ആരും സൃഷ്ടിക്കുന്നില്ല. എപ്പോഴെങ്കിലും ജ്ഞാനം സൃഷ്ടിക്കപ്പെട്ട് നിങ്ങൾ കണ്ടിട്ടുണ്ടോ? അതിനെ കണ്ടെത്തുന്നുവെന്നുമാത്രം- മറഞ്ഞുകിടക്കുന്നത്, മറ നീക്കുമ്പോൾ വെളിപ്പെടുന്നു എന്നുമാത്രം. ജ്ഞാനം ഏതു കാലത്തും അവിടെയുണ്ട്. എന്തെന്നാൽ അത് ഈശ്വരനാണ്. കഴിഞ്ഞതും നിലവിലുള്ളതും വരാൻ പോകുന്നതുമായ ജ്ഞാനമെല്ലാം നമ്മിലെല്ലാവരിലുമുണ്ട്. നാം അവയുടെ മറ നീക്കി കണ്ടെത്തുന്നു, അത്രമാത്രം. ഈ ജ്ഞാനങ്ങളെല്ലാം ഈശ്വരൻതന്നെ, വേദങ്ങൾ സംസ്കൃതഭാഷയിലെ ബൃഹത്തായ ഒരു ഗ്രന്ഥസമുച്ചയമാണ്.

ഞങ്ങളുടെ നാട്ടിൽ വേദം പാരായണം ചെയ്യുന്നവന്റെ മുമ്പിൽ ഞങ്ങൾ മുട്ടുകുത്തി നമസ്കരിക്കുന്നു. എന്നാൽ ഊർജ്ജതന്ത്രം പഠിക്കുന്നവനെപ്പറ്റി ഞങ്ങൾ ഉദാസീനരാണ് . അതും അന്ധവിശ്വാസമാണ്. തികച്ചും ഭൗതികത്വമാണ്. ലേശവും വേദാന്തമല്ല. ഈശ്വരദൃഷ്ടിയിൽ എല്ലാ ജ്ഞാനവും പവിത്രമത്രേ. ജ്ഞാനം ഈശ്വരനാണ്. അനന്തമായ ജ്ഞാനം അതിന്റെ മുഴുവനളവിൽ എല്ലാവരിലും കുടിക്കൊള്ളുന്നു. നിങ്ങൾക്കു മറിച്ചു തോന്നുന്നുണ്ടെങ്കിലും നിങ്ങൾ പരമാർത്ഥത്തിൽ അജ്ഞാനികളല്ല. നിങ്ങളെല്ലാവരും ഈശ്വരന്റെ അവതാരങ്ങളാണ്. സർവ്വശക്തവും സർവ്വവ്യാപിയുമായിരിക്കുന്ന ദിവ്യതത്ത്വത്തിന്റെ മൂർത്തീഭാവങ്ങൾ. ഇതു കേട്ട് നിങ്ങളിപ്പോൾ ചിരിച്ചേയ്ക്കാം. എന്നാൽ നിങ്ങൾക്കതു ബോധ്യപ്പെടുന്ന ഒരു കാലംവരും. വന്നേ മതിയാവൂ. അതു ബോധ്യപ്പെടാതെ ആരും അവശേഷിക്കില്ല.

എന്താണ് നമ്മുടെ ജീവിതലക്ഷ്യം? ഞാൻ വിവരിച്ച ഈ മതം,വേദാന്തം. പുതിയൊരു മതമല്ല. അതു വളരെ പുരാതനമാണ്. ഈശ്വരനോളം പഴക്കമുള്ളത്. അത് ഏതെങ്കിലും കാലത്തിലോ സ്ഥലത്തിലോ പരിമിതമല്ല. എല്ലായിടത്തുമുണ്ട്. ഈ സത്യം എല്ലാവർക്കും അറിയാം. നാം നമ്മുടെ കർമ്മങ്ങളിലൂടെ അതിനെ സഫലമാക്കിവരികയാണ്-സർവ്വജഗത്തിന്റെയും ലക്ഷ്യം അതാണ്. ബാഹ്യപ്രകൃതിയെസ്സംബന്ധിച്ചും ഇതു പരമാർത്ഥമാണ്-ഓരോ അണുവും ഈ ലക്ഷ്യത്തിലേയ്ക്കാണ് പായുന്നത്. അങ്ങനെയിരിക്കെ, അനന്തശുദ്ധചൈതന്യരൂപരായ ജീവന്മാരാരെങ്കിലും പരമസത്യത്തെ അറിയാതിരിക്കുമെന്നു നിങ്ങൾ കരുതുന്നുണ്ടോ? എല്ലാവർക്കും അതുണ്ട്. എല്ലാവരും ഒരേ ലക്ഷ്യത്തിലേക്കു പോകുന്നു -തങ്ങളിൽ അന്തർലീനമായ ദിവ്യത്വത്തിന്റെ സാക്ഷാൽകാരത്തിലേക്ക്, ഭ്രാന്തൻ, കൊലപാതകി, അന്ധവിശ്വാസി, ഈ രാജ്യത്തു 'ലിഞ്ചിങ്' എന്ന പേരിൽ ജനക്കൂട്ടത്താൽ കൊല്ലപ്പെടുന്ന മനുഷ്യൻ-എന്നു വേണ്ട സകലരും ഒരേ ലക്ഷ്യത്തിലേക്കുതന്നെ പോകുന്നു. നാമിപ്പോൾ അറിയാതെ ചെയ്തുവരുന്നത്, ബോധപൂർവ്വവും കുറേക്കൂടി നന്നായും ചെയ്യേണ്ടതാണെന്നുമാത്രം.

സമസ്തസത്തയുടേയും ഏകത്വം-അത് ഇപ്പോൾത്തന്നെ നിങ്ങളുടെ ഉള്ളിലുണ്ട്. അതില്ലാതെ ആരും ഒരിക്കലും ജനിച്ചിട്ടില്ല. നിങ്ങൾ ആ ഏകത്വത്തെ എത്ര നിഷേധിച്ചാലും അതു തുടർച്ചയായി സ്വസാന്നിദ്ധ്യം പ്രഖ്യാപനം ചെയ്യുന്നു. മനുഷ്യസ്നേഹമെന്നുള്ളതെന്താണ്? അത്, ഏറെക്കുറെ ആ ഏകത്വത്തിന്റെ പ്രകടനമാണ്-'എന്റെ ഓമനേ, എന്റെ മകനേ, എന്റെ ചങ്ങാതി', എന്നിങ്ങനെ തത്ത്വമറിയാതെ ആ ഏകത്വത്തെ നിങ്ങൾ പ്രകടമാക്കുന്നു. 'ഭർത്താവിനെ ഭർത്താവിനുവേണ്ടി ആരും സ്നേഹിച്ചിട്ടില്ല. ഭർത്താവിലുള്ള ആത്മാവിനുവേണ്ടിയാണ് സ്നേഹിച്ചിട്ടുള്ളത്.' ഭാര്യ ഭർത്താവിൽ ഏകത്വം കാണുന്നു. ഭർത്താവിന്നു ഭാര്യയുമായും ഏകത്വം തോന്നുന്നു-അയാൾ സഹജവാസനകൊണ്ട് അങ്ങനെ പറയുന്നെങ്കിലും ബോധപൂർവ്വം വിവേകഫലമായി അതിന്റെ തത്ത്വം കാണുന്നില്ല.

പ്രപഞ്ചമാകെക്കൂടി ഏകസത്തയാണ്. മറ്റൊന്നും ഉണ്ടായിരിക്കാൻ വയ്യ. നാനാത്വത്തിൽനിന്നു നാമെല്ലാം ആ സമഷ്ടിസത്തയിലേക്കു പൊയ്ക്കൊണ്ടിരിക്കയാണ്. കുടുംബങ്ങൾ ഗോത്രങ്ങളിലേക്കും ഗോത്രങ്ങൾ വർഗ്ഗങ്ങളിലേക്കും വർഗ്ഗങ്ങൾ രാഷ്ട്രങ്ങളിലേക്കും രാഷ്ട്രങ്ങൾ മനുഷ്യസമുദായത്തിലേക്കും ലയിക്കുവാനുള്ള പ്രയാണത്തിൽ എത്ര മനസ്സുകളാണ് ഏകത്വത്തിലേക്കു നീങ്ങിക്കൊണ്ടിരിക്കുന്നത്! ഇതെല്ലാം ജ്ഞാനമത്രേ. ഈ ഏകത്വസാക്ഷാൽകരണം.

ഏകത്വം ജ്ഞാനവും നാനാത്വം അജ്ഞാനവുമാണ്. ജ്ഞാനം നിങ്ങളുടെ ജന്മാവകാശം. അതു നിങ്ങൾ നിങ്ങളെ പഠിപ്പിക്കേണ്ടതില്ല. ലോക

ത്തിൽ പല മതങ്ങളുണ്ടായിട്ടില്ല. നാമെല്ലാവരും രക്ഷിക്കപ്പെടുമെന്നു തീർച്ച- നാം ഇച്ഛിച്ചാലും ഇല്ലെങ്കിലും ഒരു ദീർഘകാലത്തിന്റെ അന്ത്യ ത്തിലെങ്കിലും നാം മുക്താവസ്ഥയെ പ്രാപിക്കാതെ വയ്യ.എന്തെന്നാൽ സ്വാതന്ത്ര്യമാണ് നമ്മുടെ നൈസർഗ്ഗികഭാവം. ഇപ്പോൾത്തന്നെ മുക്തരാ ണ്. നാം അതറിയുന്നില്ലെന്നുമാത്രം. നാം എന്താണ് പ്രവർത്തിച്ചുകൊ ണ്ടിരുന്നതെന്നും നാം അറിയുന്നില്ല. എല്ലാ മതസമ്പ്രദായങ്ങളിലും ആദർശങ്ങളിലും ഉടനീളം കാണുന്നത് ഒരേ സദാചാരതത്ത്വമാണ്. ‘നിസ്സ്വാത്ഥരായിരിക്കുക, അന്യരെ സ്നേഹിക്കുക.’ എന്തെന്നാൽ അതു യഹോവയുടെ കൽപ്പനയാണെന്നൊരു കൂട്ടർ. അള്ളായുടേതാണെന്നു മുഹമ്മദ്, യേശുവിന്റേതാണെന്നു ക്രിസ്ത്യാനികൾ. അതു യഹോവയുടെ കൽപ്പനമാത്രമായിരുന്നെങ്കിൽ, യഹോവയെപ്പറ്റി കേട്ടിട്ടേയില്ലാത്തവരുടെ ഇടയിൽ അതെങ്ങനെ വന്നു? ക്രിസ്തുവിന്റെതുമാത്രമാണെങ്കിൽ, യേശു വിനെ ഒരിക്കലും അറിഞ്ഞിട്ടില്ലാത്തവർക്ക് അതെങ്ങനെ കിട്ടി? അതു വിഷ്ണുവിന്റേതുമാത്രമാണെങ്കിൽ, ആ മാന്യപുരുഷോത്തമനെ പരിച യമില്ലാത്ത യഹൂദന്മാർക്ക് അതെങ്ങനെ കിട്ടി? അപ്പോൾ ഇവരെക്കാ ളെല്ലാം മഹിമയേറിയ ഒരുൽപ്പത്തിസ്ഥാനമുണ്ട്. അതെവിടെ? ഈശ്വരന്റെ നിത്യധാമത്തിൽ-അതിനീചതമം മുതൽ അത്യുച്ചതമം വരെയുള്ള സമ സ്തജീവജാലങ്ങളുടെയും അന്തരംഗത്തിൽ അപാരമായ നിസ്സ്വാർത്ഥ ത, അളവറ്റ ത്യാഗം, ഏകത്വത്തിലേക്ക് മടങ്ങാനുള്ള നിസ്സീമമായ ആവേശം ഇതെല്ലാം അവിടെതന്നെയുണ്ട്.

നമ്മുടെ അജ്ഞാനം നിമിത്തം നാം വിഭക്തരും പരിച്ഛിന്നരുമെന്നതു പോലെ കാണപ്പെടുന്നു. നാം നിസ്സാരരായ ശ്രീമതിമാരും ശ്രീമാന്മാരു മായതുപോലിരിക്കുന്നു. എന്നാൽ ഇതൊരു വ്യാമോഹമാണെന്നു പ്രകൃതി മുഴുവൻ നിമിഷംപ്രതി തെളിയിച്ചുതരുന്നുണ്ട്. ഞാൻ മറ്റെല്ലാവരിലും നിന്നു വിച്ഛേദിക്കപ്പെട്ട ഒരു പുരുഷനോ സ്ത്രീയോ അല്ല. ആ ഏകസമ ഷ്ടിസത്തതന്നെയാണ്. ആത്മാവ് ഓരോ നിമിഷവും സ്വമഹിമയോടെ ഉയർന്നുവന്ന് അതിന്റെ നൈസർഗ്ഗികമായ ദിവ്യത്വത്തെ പ്രഖ്യാപനം ചെയ്യുന്നു.

ഈ വേദാന്തം എല്ലായിടത്തുമുണ്ട്. നിങ്ങൾ അതിനെക്കുറിച്ചു ബോധ വാന്മാരാകണമെന്നുമാത്രം. മൂഢവും അന്ധവുമായ ഈ വിശ്വാസക്കൂ മ്പാരം നമ്മുടെ മുന്നോട്ടുള്ള ഗതിയെ തടയുന്നു. സാധിക്കുമെങ്കിൽ അതെല്ലാം വലിച്ചെറിഞ്ഞിട്ട്, ഈശ്വരൻ ചൈതന്യസ്വരൂപനാണെന്നും അവിടുത്തെ സത്യസ്വരൂപനായും ചൈതന്യസ്വരൂപനായും ആരാധിക്കേ ണ്ടതാണെന്നും മനസ്സിലാക്കുക. മേലിലെങ്കിലും ഭൗതികാരാധകരാകാ തിരിക്കാൻ ശ്രമിക്കുക! ജഡത്തെ സമ്പൂർണ്ണം പരിത്യജിക്കുക. ഈശ്വ രനെപ്പറ്റിയുള്ള സങ്കൽപ്പം ശരിക്കും ആദ്ധ്യാത്മികമാകണം. ഏറെക്കുറെ ഭൗതികതാംശം കലർന്നിട്ടുള്ള എല്ലാ ഈശ്വരസങ്കൽപ്പങ്ങളും പോകണം.

മനുഷ്യൻ കൂടുതൽ ആത്മനിഷ്ഠനാകുന്നതോടൊപ്പം ഈമാതിരി ആശയങ്ങളെയെല്ലാം തള്ളിക്കളയണം. ഓരോ രാജ്യത്തും ഭൗതികത്വത്തെ നിശ്ശേഷം വെടിഞ്ഞ്, പ്രകാശമാനമായ ചൈതന്യത്തിൽ ഉറച്ചുനിന്ന്, ചൈതന്യത്തെ ചൈതന്യംകൊണ്ടാരാധിക്കത്തക്ക ആത്മവീര്യമുള്ള കുറെപ്പേർ എല്ലായ്പോഴും ഉണ്ടായിട്ടുണ്ട്.

വേദാന്തം-എല്ലാം ഏകവും ചൈതന്യാത്മകവുമാണെന്നുള്ള ബോധപൂർവ്വമായ ജ്ഞാനം-വ്യാപിക്കുന്നപക്ഷം, മനുഷ്യസമുദായം ആദ്ധ്യാത്മികമാകും. പക്ഷേ അതിനു സാധ്യതയുണ്ടോ? എനിക്കറിഞ്ഞുകൂടാ. ഏതായാലും ആയിരത്താണ്ടുകൾക്കകം അതുണ്ടാകാനിടയില്ല. പഴയ അന്ധവിശ്വാസങ്ങൾ രംഗം വിടണം. നിങ്ങളെല്ലാം അവരവരുടെ അന്ധവിശ്വാസങ്ങളെ എങ്ങനെ നിലനിർത്തിക്കൊണ്ടു പോകാം എന്നതിൽ തൽപരരാണ്. പിന്നെ, കുടുംബസോദരൻ, സ്വജാതിസോദരൻ, സ്വദേശീയസോദരൻ എന്നീ ഭാവനകളാണ്. ഇതെല്ലാം വേദാന്താനുഭൂതിക്കു തടസ്സങ്ങളാണ്. മതം യഥാർത്ഥമതമായിരുന്നിട്ടുള്ളതു വളരെക്കുറച്ചുപേർക്കു മാത്രം.

ലോകത്തെവിടെയും മതമഹാക്ഷേത്രത്തിൽ കൈങ്കര്യമനുഷ്ഠിച്ചിരുന്നവരിൽ ഭൂരിഭാഗവും 'യഥാർത്ഥ'ത്തിൽ രാഷ്ട്രീയപ്രവർത്തകരായിരുന്നു. അതാണ് മനുഷ്യസമുദായചരിത്രം. അവർ വിട്ടുവീഴ്ചകൂടാതെ സത്യത്തിനൊത്തു ജീവിക്കുവാൻ ചുരുക്കമായിട്ടേ യത്നിച്ചിട്ടുള്ളൂ. സമുദായമെന്നു പറയുന്ന ഈശ്വരനെയാണ് അവർ സദാ ആരാധിച്ചുപോന്നത്. സാമാന്യജനത്തിന്റെ വിശ്വാസങ്ങളെ-അവരുടെ അന്ധവിശ്വാസങ്ങളേയും ദൗർബ്ബല്യങ്ങളേയും-താങ്ങിനിർത്തുന്നതിലാണ് അവർ ഏറിയകൂറും തൽപ്പരരായിരുന്നത്. അവർ പ്രകൃതിയെ ജയിക്കാൻ ശ്രമിക്കുന്നില്ല. മറിച്ചു പ്രകൃതിയോട് പൊരുത്തപ്പെട്ടുപോകാൻ ശ്രമിക്കുന്നു. മറ്റൊന്നുമല്ല ചെയ്യുന്നത്. നിങ്ങൾ ഭാരതത്തിൽ ചെന്ന് പുതിയൊരു മതവിശ്വാസം പ്രചരിപ്പിക്കാൻ നോക്കുക-അവരതു ശ്രദ്ധിക്കില്ല. എന്നാൽ, അതു വേദത്തിലുള്ളതാണെന്നു പറഞ്ഞാൽ, അവർ പറയും: 'കൊള്ളാം.' ഇവിടെ ഈ സിദ്ധാന്തം, ഈ വേദാന്തമതം,. പ്രസംഗിക്കാൻ എനിക്കു സ്വാതന്ത്ര്യമുണ്ടെന്നതു ശരി. പക്ഷേ, നിങ്ങളിൽ എത്രപേർ ഇതിനെ സഗൗരവം കൈക്കൊള്ളുന്നു? എന്നാൽ സത്യമെല്ലാം ഇവിടെയാണ്; എനിക്കു നിങ്ങളോടു പറയേണ്ടിയുമിരിക്കുന്നു.

പ്രശ്നത്തിന്റെ മറ്റൊരുവശമുണ്ട്. പരമോച്ചമായ ശുദ്ധസത്യത്തെ എല്ലാവർക്കും പെട്ടെന്നങ്ങ് അനുഭവപ്പെടുത്താൻവയ്യെന്നും, പൂജാപ്രാർത്ഥനാദി അനേകം മതാനുഷ്ഠാനങ്ങളിലൂടെ വേണം മനുഷ്യരെ പടിപടിയായി അതിലേക്കു നയിക്കാനെന്നും എല്ലാവരും പറയുന്നു. അതാണ് ശരിയായ മാർഗ്ഗമെന്നോ അല്ലെന്നോ എനിക്കു നിശ്ചയമില്ല. ഭാരതത്തിൽ ഞാൻ ഈ രണ്ടു മാർഗ്ഗത്തിലും പ്രവർത്തിക്കുന്നുണ്ട്.

കൽക്കത്തയിൽ എനിക്ക് എല്ലാത്തരം വിഗ്രഹങ്ങളും ക്ഷേത്രങ്ങളുമുണ്ട്-ഈശ്വരന്റെയും വേദങ്ങളുടെയും ക്രിസ്തുവിന്റെയും ബൈബിളിന്റെയും ബുദ്ധന്റെയും മറ്റും പേരിലുള്ളതെല്ലാം. അതും പരീക്ഷിക്കട്ടെ. എന്നാൽ ഹിമാലയസാനുവിൽ എനിക്കൊരു സ്ഥലമുണ്ട്. അവിടെ ശുദ്ധസത്യമല്ലാതെ മറ്റൊന്നും പ്രവേശിപ്പിക്കില്ലെന്നു ഞാനുറച്ചിരിക്കയാണ്. നിങ്ങളുടെ മുമ്പിൽ ഇന്നു പ്രതിപാദിച്ച ആശയങ്ങളെ അവിടെ പരീക്ഷിച്ചുനോക്കാൻ ഞാനാഗ്രഹിക്കുന്നു. ഇപ്പോൾ അതിന്റെ ചുമതല വഹിക്കുന്നത് ഒരിംഗ്ലീഷുകാരനും ഒരിഗ്ലീഷുകാരിയുമാണ്. ജിജ്ഞാസുക്കൾക്കു സത്യാന്വേഷണത്തിൽ പരിശീലനം നൽകുകയും കുട്ടികളെ അന്ധവിശ്വാസവും ഭയവും ബാധിക്കാതെ വളർത്തിക്കൊണ്ടുവരികയുമാണുദ്ദേശം. അവർ ക്രിസ്തുമാരെയോ ബുദ്ധന്മാരെയോ, ശിവന്മാരെയോ വിഷ്ണുമാരെയോ കുറിച്ച്-ഇത്തരം യാതൊന്നിനെയും കുറിച്ച്-കേൾക്കാനോ ഇടയാക്കില്ല. തുടക്കം മുതൽക്കേ അവർ സ്വന്തം കാലിൽ നിൽക്കാൻ പഠിക്കുന്നു. ഈശ്വരൻചൈതന്യസ്വരൂപനാണെന്നും ചൈതന്യമായിട്ടുതന്നെ യഥാർത്ഥരൂപത്തിൽ ആരാധിക്കപ്പെടേണ്ടതാണെന്നും ശൈശവം മുതൽക്കേ അവർ പഠിക്കും. എല്ലാവരേയും ചൈതന്യമായിട്ടുതന്നെ കാണണം-അതാണാദർശം. ഈ പരീക്ഷണം എത്രത്തോളം വിജയിക്കുമെന്ന് എനിക്കറിഞ്ഞുകൂടാ. ഞാൻ ഇന്നു പ്രസംഗിക്കുന്നത് എനിക്കു പ്രിയമുള്ള ആശയങ്ങളാണ്. തികച്ചും ഈദൃശമായ ആശയങ്ങൾ ഊട്ടി ദ്വൈതപരമായ അന്ധവിശ്വാസജാലങ്ങളില്ലാതെ എന്നെ വളർത്തിയിരുന്നെങ്കിൽ!

ദ്വൈതമാർഗ്ഗത്തിൽ കുറെ നന്മയുണ്ടെന്നു ഞാൻ ചിലപ്പോൾ സമ്മതിക്കുന്നു. അതു ദുർബ്ബലരായ അനേകരെ സഹായിക്കുന്നു. ഒരാളെ ധ്രുവനക്ഷത്രം കാണിക്കണമെങ്കിൽ, ആദ്യം അതിന്നടുത്തു പ്രകാശിക്കുന്ന ഒരു നക്ഷത്രത്തെ കാണിക്കുന്നു. പിന്നീട് അതിലും പ്രകാശക്കുറവുള്ള ഒന്ന്, അനന്തരം മങ്ങിയ മറ്റൊന്ന്, ഒടുവിൽ ധ്രുവനക്ഷത്രം. ഈ രീതി ധ്രുവനക്ഷത്രദർശനത്തിൽ പ്രയാസം കുറയ്ക്കുന്നു. അനേകതരം അനുഷ്ഠാനങ്ങൾ, പരിശീലനങ്ങൾ,മതഗ്രന്ഥങ്ങൾ, ഈശ്വരന്മാർ ഇതെല്ലാം മതത്തിന്റെ പ്രാരംഭാഭ്യാസങ്ങൾ, ബാലപാഠങ്ങൾമാത്രം.

വീണ്ടും പ്രശ്നത്തിന്റെ മറുവശത്തെക്കുറിച്ച് ആലോചിക്കുകയാണ്. ഈ മന്ദഗതി തുടർന്നാൽ, സത്യത്തിലെത്താൻ ലോകർ എത്രകാലം കാത്തിരിക്കേണ്ടിവരും? എത്രകാലം? അതിൽനിന്നു പറയത്തക്ക വിജയമുണ്ടാകുമെന്നതിന് എന്താണുറപ്പ്? ഇതേവരെ അതുണ്ടായിട്ടില്ല. മന്ദതരമോ ദ്രുതമോ ബലഹീർക്ക് എളുപ്പമുള്ളതോ എളുപ്പമില്ലാത്തതോ-അതൊക്കെ എങ്ങനെയായാലും ശരി, ഈ ദ്വൈതമാർഗ്ഗം അസത്യത്തിൽ അധിഷ്ഠിതമല്ലേ? ഇപ്പോൾ പ്രചാരത്തിലുള്ള മതാചരണങ്ങളെല്ലാം

പ്രായേണ മനുഷ്യഹൃദയത്തെ ദുർബ്ബലമാക്കുന്നതും അക്കാരണത്താൽ തെറ്റുമല്ലേ? അവ തെറ്റായ ആശയത്തെ, മനുഷ്യനെക്കുറിച്ചുള്ള തെറ്റായ ഒരു വീക്ഷണത്തെ, ആസ്പദമാക്കിയുള്ളതാണ്. രണ്ടു തെറ്റുകൾ കൂടിയാൽ ഒരു ശരിയുണ്ടാകുമോ? അസത്യം സത്യമാകുമോ? ഇരുട്ടു വെളിച്ചമാകുമോ?

ഞാൻ അന്തരിച്ചുപോയ ഒരു മനുഷ്യന്റെ ദാസനാണ്. അവിടുത്തെ സന്ദേശവാഹകൻമാത്രം. എനിക്ക് ഈ വേദാന്താശയങ്ങൾ പരീക്ഷിക്കണമെന്നുണ്ട്. ഞാൻ നിങ്ങളോടു പറഞ്ഞ ഈ ആശയങ്ങൾ, ഇതിനു മുമ്പു കാര്യമായി പരീക്ഷിക്കപ്പെട്ടിട്ടില്ല. വേദാന്തം ലോകത്തിലെ അതിപുരാതനമായ തത്ത്വദർശനമാണെങ്കിലും അത് എക്കാലത്തും അന്ധവിശ്വാസങ്ങളോടും മറ്റു പലതിനോടും കൂടിക്കലർന്നാണിരുന്നിട്ടുള്ളത്.

‘ഞാനും എന്റെ പിതാവും ഒന്നാണ്’ എന്ന് ക്രിസ്തു പറഞ്ഞു. നിങ്ങൾ അതുരുവിടുകയും ചെയ്യുന്നു. എന്നിട്ടും അതു മനുഷ്യസമുദായത്തെ നന്നാക്കിയിട്ടില്ല. പത്തൊമ്പതു നൂറ്റാണ്ടായിട്ടും മനുഷ്യൻ ആ വചനത്തിന്റെ അർത്ഥം മനസ്സിലാക്കിയിട്ടില്ല. അവർ ക്രിസ്തുവിനെ മനുഷ്യരുടെ രക്ഷിതാവാക്കി നിർത്തിയിരിക്കുന്നു. അവിടുന്ന് ഈശ്വരനും നമ്മളെല്ലാം പുഴുക്കളും. ഇതുപോലെ ഭാരതത്തിലും മറ്റെല്ലാ രാജ്യത്തും മതത്തിന്റെ നട്ടെല്ല് ഈവക വിശ്വാസങ്ങളാണ്. ആയിരത്താണ്ടുകളായി ലോകത്താകെയുള്ള കോടിക്കണക്കിനാളുകളെ ഈശ്വരൻ, ഈശ്വരാവതാരങ്ങൾ, സന്ത്രാതാക്കൾ, പ്രവാചകന്മാർ എന്നിങ്ങനെയുള്ളവരെ ആരാധിക്കാൻ പഠിപ്പിച്ചിരിക്കയാണ്. അവർ നിസ്സഹായരും നികൃഷ്ടരുമാണെന്നും, മോക്ഷത്തിനും രക്ഷയ്ക്കും വേണ്ടി മറ്റു ചിലരുടെ കാരുണ്യത്തെ ആശ്രയിക്കേണ്ടതാണെന്നും അവരെ പഠിപ്പിച്ചുപോന്നു. അത്ഭുതഗുണങ്ങളുള്ള ചിലതെല്ലാം ഇത്തരം വിശ്വാസങ്ങളിൽ ഉണ്ടെന്നുള്ളതിൽ സംശയമില്ല. എന്നാൽ, അവയുടെ ഉത്തമരൂപങ്ങളിൽപ്പോലും അവ മതത്തിന്റെ ബാലപാഠങ്ങൾമാത്രം. അവയിൽനിന്നുണ്ടായിട്ടുള്ള സഹായവും വളരെ തുച്ഛം. മനുഷ്യരിൽ ഇപ്പോഴും ദയനീയമായ അധഃസ്ഥിതിബോധം മയക്കുവിദ്യയാലെന്നവണ്ണം ആവേശിച്ചുവരികയാണ്. ഏതായാലും ഈ വ്യാമോഹങ്ങളെ അതിക്രമിക്കാറുള്ള ചില ധീരാത്മാക്കളുണ്ട്. മതത്തിന്റെ ഈ ബാലപാഠങ്ങളെല്ലാം തള്ളി, ചൈതന്യം ചൈതന്യത്തെ ആരാധിക്കുന്ന രൂപത്തിലുള്ള യഥാർത്ഥമതത്തെ സ്വജീവിതംകൊണ്ടു വിശദമായും ശക്തിമത്തായും പ്രകാശിപ്പിക്കുവാൻ കെൽപ്പുള്ള മഹാത്മാക്കൾ ഉണ്ടാകുന്ന കാലം അടുത്തുതന്നെവരും.

## 9

# വേദാന്തദർശനത്തെപ്പറ്റി*

മനുഷ്യൻ ജനിക്കുന്നില്ല, മരിക്കുന്നില്ല. സ്വർഗ്ഗത്തിൽപ്പോകുന്നുമില്ല. ആത്മാവിനെസ്സംബന്ധിച്ചു പുനർജ്ജന്മമെന്നതു കേവലം മിഥ്യാസങ്കൽപ്പമാണ്-എന്നത്രേ വേദാന്തി പറയുന്നത്. പേജുകൾ മറിക്കപ്പെട്ടുകൊണ്ടിരിക്കുന്ന ഒരു പുസ്തകമാണ് ഇതിനു ദൃഷ്ടാന്തം. പുസ്തകമാണ് പരിണാമവിധേയം. വായിക്കുന്ന മനുഷ്യനല്ല. ഓരോ ആത്മാവും സർവ്വവ്യാപിയാണ്. അതിനാൽ അതെവിടെ പോകാൻ, എവിടെ വരാൻ? ഈ ജനനങ്ങളും മരണങ്ങളും പ്രകൃതിയിലെ മാറ്റങ്ങൾ; നമ്മുടെ മാറ്റങ്ങളെന്നു നാം തെറ്റിദ്ധരിക്കുന്നു.

പുനർജ്ജന്മം പ്രകൃതിയുടെ പരിണാമവും ഉള്ളിലെ ഈശ്വരന്റെ അഭിവ്യക്തിയുമാണ്. ഓരോ ജീവിതവും അതീതജീവിതങ്ങളാകുന്ന അടിസ്ഥാനത്തിന്മേൽ നിർമ്മിക്കപ്പെട്ടിരിക്കയാണെന്നും നമുക്കു നമ്മുടെ ഭൂതകാലം മുഴുവൻ കാണാൻ കഴിഞ്ഞാൽ നാം സ്വതന്ത്രരാകുമെന്നും വേദാന്തം പറയുന്നു. സ്വതന്ത്രനാകാനുള്ള അഭിവാഞ്ഛ ബാല്യംമുതൽക്കേ ആദ്ധ്യാത്മികപ്രവണതയുടെ രൂപത്തിൽ പ്രകടമാകുന്നു. എതാനും വത്സരങ്ങൾക്കുള്ളിൽ സർവ്വസത്യവും വ്യക്തമാകുന്നു. ഈ ജീവിതം അവസാനിപ്പിച്ച്, അടുത്തതിനു കാത്തിരിക്കുമ്പോഴും മനുഷ്യൻ പ്രപഞ്ചത്തിനുള്ളിൽത്തന്നെ.

ആത്മാവിനെ ഇങ്ങനെ ചിത്രീകരിക്കാം. വാളിനു മുറിക്കാനോ, കുന്തത്തിനു തുളയ്ക്കാനോ, തീയിനു ചുടാനോ വെള്ളത്തിന് അലിയിക്കാനോ കഴിയാത്തതും അവിനാശിയും സർവ്വവ്യാപിയുമാണ് ആത്മാവ്. അതിനാൽ, അതിനെച്ചൊല്ലി ഖേദിക്കേണ്ട.

നമ്മുടെ അനുഭവം ഇതിനുമുമ്പ് വളരെ ചീത്തയായിരുന്നിട്ടും അതു ഭാവിയിൽ നന്നാകുമെന്നു നാം വിശ്വസിക്കുന്നു. എല്ലാവർക്കും ശാശ്വതമോചനം ഉണ്ടെന്നുള്ളത് ഒരടിസ്ഥാനതത്ത്വമാണ്. എല്ലാവരും മുക്തരായേ തീരൂ. മുക്തരാകണമെന്ന ആഗ്രഹത്താൽ ഉത്തേജിതരായി നാം യത്നം ചെയ്യേണ്ടിയിരിക്കുന്നു. ഈ ഒരാഗ്രഹമൊഴിച്ച് മറ്റാഗ്രഹങ്ങളെല്ലാം വ്യാമോഹമാണ്. ഓരോ സൽക്കർമ്മവും ആ സ്വാതന്ത്ര്യത്തിന്റെ ഓരോ അഭിസ്ഫുരണമാണെന്നാണ് വേദാന്തി പറയുന്നത്.

ഈ ലോകത്തിലെ തിന്മയെല്ലാം പോയ്മറയുന്ന ഒരു കാലം വരുമെന്ന് ഞാൻ വിശ്വസിക്കുന്നില്ല. അതെങ്ങനെ സംഭവിക്കാം? ഈ പ്രവാഹം അവിരാമം തുടരുന്നു. ഒരറ്റത്തുകൂടി ജലരാശി പുറത്തേക്കൊഴിയുന്നെങ്കിൽ മറ്റേ അറ്റത്തുകൂടി അകത്തേയ്ക്കു വരുന്നുമുണ്ട്.

* 9,10,11 പ്രഭാഷണക്കുറിപ്പുകളാണ്

നിങ്ങൾ പവിത്രനും പരിപൂർണ്ണനുമാണ്. നന്മയ്ക്കും തിന്മയ്ക്കും അതീതമായ ഒരവസ്ഥയുണ്ട്. അതാണ് നിങ്ങളുടെ സ്വപ്രകൃതി എന്ന് വേദാന്തം പറയുന്നു. അതു നന്മയെക്കാളും ഉൽകൃഷ്ടമാണ്. നന്മ തിന്മയെക്കാൾ കുറഞ്ഞ ഭേദഭാവനമാത്രം.

ഞങ്ങൾക്കു തിന്മയെന്ന സിദ്ധാന്തമില്ല. ഞങ്ങൾ അതിനെ അജ്ഞാനം എന്നു പറയുന്നു. മനുഷ്യർ തമ്മിലുള്ള പെരുമാറ്റവും ഇടപാടുകളും മുഴുവൻ, സന്മാർഗ്ഗസദാചാരമൊക്കെ, പ്രപഞ്ചത്തിനുള്ളിൽപെട്ടതാണ്. സത്യത്തിന്റെ സമ്പൂർണ്ണാഖ്യാനമെന്ന നിലയിൽ, ഈശ്വരന് അജ്ഞാനം കൽപ്പിക്കുവാൻ ഞങ്ങൾ മുതിരില്ല. അവിടുത്തെ സച്ചിദാനന്ദസ്വരൂപനെന്നാണ് ഞങ്ങൾ നിർവ്വചിക്കുന്നത്. നിരപേക്ഷവസ്തുവിനെ ചിന്തയ്ക്കോ വാക്കിനോ വിഷയമാക്കാനുള്ള ഏതു സംരംഭവും അതിനെ സാപേക്ഷവും പരിമിതവുമാക്കി അതിന്റെ യഥാർത്ഥപ്രകൃതിയെ ഭഞ്ജിക്കുന്നതാകുന്നു.

ഒരു കാര്യം ഓർമ്മിക്കേണ്ടതുണ്ട്-അഹം ബ്രഹ്മാസ്മി എന്ന് ഇന്ദ്രിയങ്ങളുടെ ലോകത്ത് വർത്തിക്കുന്നിടത്തോളം ആർക്കും പറയാവതല്ല. ഇന്ദ്രിയലോകത്തിൽ നിങ്ങൾ ഈശ്വരൻതന്നെയാണെന്നു പറഞ്ഞാൽ, നിങ്ങളെ തെറ്റു ചെയ്യാതെ, തടയാൻ എന്തിരിക്കുന്നു? അതിനാൽ നിങ്ങളുടെ ഐശ്വരഭാവപ്രഖ്യാപനം ഇന്ദ്രിയാതീതമേഖലയിലേ സാധുവാകൂ. ഞാൻ ഈശ്വരനാണെങ്കിൽ, ഇന്ദ്രിയപരമായ പ്രവണതകൾക്കതീതനും അതിനാൽ തെറ്റു ചെയ്യാത്തവനുമാകണം. സദാചാരനിഷ്ഠ മനുഷ്യന്റെ പരമലക്ഷ്യമല്ല. പരമലക്ഷ്യമായ സ്വാതന്ത്ര്യപ്രാപ്തിക്കുള്ള ഉപായമാണ്. ഈ ദിവ്യത്വാനുഭൂതിക്കു സഹായിക്കുന്ന മാർഗ്ഗമാണ് യോഗം എന്നു വേദാന്തം പറയുന്നു. അന്തഃസ്വാതന്ത്ര്യത്തിന്റെ സാക്ഷാൽക്കാരം കൊണ്ടുതന്നെ മനുഷ്യന് ഈശ്വരത്വം സിദ്ധിക്കാമെന്നും മറ്റെല്ലാം അതിനു വഴങ്ങിക്കൊള്ളുമെന്നും വേദാന്തം പറയുന്നു. ചാരിത്രവും സദാചാരവും അതാതിന്റെ യോഗ്യസ്ഥാനങ്ങളിൽ നിരന്നുകൊള്ളും.

അദ്വൈതവേദാന്തത്തിന്നെതിരായ ആക്ഷേപങ്ങളുടെ രത്നച്ചുരുക്കമിതാണ്-അത് ഇന്ദ്രിയസുഖങ്ങൾക്കുപകരിക്കുന്നില്ലല്ലോ എന്ന്. അത് ശരിയാണെന്ന് ഞങ്ങൾ സസന്തോഷം സമ്മതിക്കുന്നു. വേദാന്തത്തിന്റെ തുടക്കം കടുത്ത ദോഷദർശിതയോടെയാണെങ്കിലും അതു വാസ്തവത്തിൽ അവസാനിക്കുന്നതു ശുഭദർശിതയോടെയാണ്. ഇന്ദ്രിയാനുഭൂതിപരമായ ശുഭദർശിതമായ ഞങ്ങൾ നിരാകരിക്കുന്നു. ഇന്ദ്രിയാതീതമായ, ശരിയായ, ശുഭദർശിതയെ കൈക്കൊള്ളുകയും ചെയ്യുന്നു. ആ യഥാർത്ഥമായ ആനന്ദം ഇന്ദ്രിയങ്ങളിലല്ല, ഇന്ദ്രിയങ്ങൾക്കുപരിയാണ്. അത് എല്ലാവരിലും കുടിക്കൊള്ളുന്നുമുണ്ട്. സാധാരണ നാം കാണുന്ന തരത്തിലുള്ള ശുഭദർശിത ഇന്ദ്രിയങ്ങൾ വഴി മനുഷ്യരെ നാശഗർത്തത്തിലേക്കു നയിക്കുന്നതാണ്.

ഞങ്ങളുടെ തത്ത്വശാസ്ത്രത്തിൽ നിരാസത്തിനു വലിയ പ്രാധാന്യമുണ്ട്. നിരാസത്തിൽ പരമാർത്ഥാത്മാവിന്റെ സ്ഥിരീകരണം ഉപലക്ഷിത

മായിരിക്കുന്നു. ഇന്ദ്രിയപ്രത്യക്ഷമായ ലോകത്തെ നിരസിക്കയാൽ വേദാന്തം ദോഷദർശിയും ഇന്ദ്രിയാതീതമായ പരമാർത്ഥലോകത്തെ സ്ഥിരീകരിക്കയാൽ ശുഭദർശിയുമാണ്. വേദാന്തം ബുദ്ധിക്കു വിഷയമല്ലാത്ത ഒന്നുണ്ടെന്നു പറയുന്നുണ്ടെങ്കിലും മനുഷ്യന്റെ യുക്തിചിന്താശക്തിയെ ധാരാളം അംഗീകരിക്കുന്നു. അതിലേക്കുള്ള വഴി ബുദ്ധിയിൽക്കൂടിയാണെന്നുമാത്രം.

പഴയ അന്ധവിശ്വാസങ്ങളെയെല്ലാം തൂത്തുകളയുവാൻ നമുക്കു യുക്തിയുടെ സഹായം വേണം. അവ പൊയ്പ്പോയതിൽ പിന്നെ ശേഷിക്കുന്നതാണ് വേദാന്തമതം. ഒരു മഹർഷിയുടെ സമാശ്വാസനങ്ങളുൾക്കൊള്ളുന്ന മനോഹരമായ ഒരു സംസ്കൃതകവിതയിൽ ഇങ്ങനെ കാണുന്നു: 'അല്ലയോ സോദര, എന്തിനു കരയുന്നു? നിനക്കു ഭയമോ മരണമോ ഇല്ല. പിന്നെന്തിനു കരയുന്നു? നിനക്കു ദുഃഖത്തിനവകാശമില്ല. എന്തെന്നാൽ നീ അനന്തനീലാകാശംപോലെ ഒരിക്കലും മാറ്റമില്ലാത്ത വസ്തുവാണ്. നാനാവർണ്ണങ്ങളായ മേഘങ്ങൾ ആകാശത്തിൽ വന്നു ക്ഷണനേരത്തേക്കു തത്തിക്കളിച്ചിട്ടുമറയുന്നു. ആകാശം അതേപടി നിലകൊള്ളുന്നു, നീ ആ മേഘപടലങ്ങളെ തുരത്തുകയേ വേണ്ടൂ.'

നാം അണക്കെട്ടിന്റെ ചീർപ്പു തുറക്കുകയും ചാൽ തെളിയിച്ചിടുകയുമേ വേണ്ടൂ. വെള്ളം അതിന്റെ സ്വഭാവവശാൽ ഒഴുകിവന്നുകൊള്ളും. എന്തെന്നാൽ അതവിടെത്തന്നെ കെട്ടിക്കിടക്കുന്നുണ്ട്.

മുനുഷ്യഭാവം ഒട്ടധികം ബോധാവസ്ഥയും കുറെ അബോധവാസ്ഥയും ചേർന്നുള്ളതാണ്. ബോധാവസ്ഥയെ കവിഞ്ഞുപോകാനും സാധ്യതയുണ്ട്. നാം യഥാർത്ഥമനുഷ്യരാകുമ്പോഴേ യുക്തിക്കെല്ലാം അപ്പുറം കടക്കാൻ കഴിയൂ. ഉയർന്നതെന്നും താഴ്ന്നതെന്നും മറ്റുമുള്ള പദപ്രയോഗങ്ങൾ വ്യാവഹാരികലോകത്തിലെ സംഗതമാകൂ. പാരമാർത്ഥികലോകത്തെസ്സംബന്ധിച്ച് അവ ഉപയോഗിക്കുന്നതു വൈരുദ്ധ്യാത്മകമായിരിക്കും. എന്തെന്നാൽ അവിടെ വ്യത്യാസങ്ങളില്ല. യഥാർത്ഥമനുഷ്യന്റെ അഭിസ്ഫുരണമാണ് ഈ ദൃശ്യപ്രപഞ്ചത്തിലെ അത്യുൽകൃഷ്ടമായ അഭിവ്യക്തി. താൻ ദേവന്മാരെക്കാളും ഉൽകൃഷ്ടനാണെന്നു വേദാന്തി പറയുന്നു. ദേവന്മാർക്കും മരണമുണ്ട്. മരണശേഷം അവർ വീണ്ടും മനുഷ്യരാകണം–മനുഷ്യശരീരത്തിൽവെച്ചേ അവർക്കു പൂർണ്ണത്വം പ്രാപിക്കാനാവൂ.

ഞങ്ങൾ ഒരു തത്ത്വശാസ്ത്രം സൃഷ്ടിക്കുന്നുവെന്നതു ശരിതന്നെ. എന്നാൽ അതു പരിപൂർണ്ണമല്ലെന്നു സമ്മതിക്കണം. കാരണം, പരമാർത്ഥം സകലതത്ത്വശാസ്ത്രങ്ങൾക്കും അതീതമാണ്. അതിനെ മറ്റു തത്ത്വശാസ്ത്രങ്ങളുമായി താരതമ്യപ്പെടുത്താൻ ഞങ്ങൾ ഒരുക്കം. യുക്തിസഹമായ ഏകതത്ത്വശാസ്ത്രം അതേയുള്ളുവെന്നു തെളിയിക്കാനും ഒരുക്കം. എന്നാലും അതു പൂർണ്ണമല്ല. എന്തെന്നാൽ യുക്തിതന്നെ പരിപൂർണ്ണമല്ല. എങ്കിലും മനുഷ്യമനസ്സിനു സങ്കൽപ്പിക്കാൻ സാദ്ധ്യമായ ഏകയുക്ത്യനുസാരിയായ തത്ത്വശാസ്ത്രം അതുമാത്രമാണ്.

ഒരു തത്ത്വശാസ്ത്രം ബലവത്താകാൻ സ്വയം പ്രചരിക്കണമെന്നുള്ളതു കുറെയൊക്കെ ശരിയാണ്. വേദാന്തത്തെപ്പോലെ മറ്റൊരു തത്ത്വശാസ്ത്രവും അത്ര വളരെ പ്രചരിച്ചിട്ടില്ല. വ്യക്തിപരമായ സമ്പർക്കംവഴിക്കാണ് ഇപ്പോഴും ഉപദേശം നടക്കുന്നത്. വളരെ വായിച്ചതുകൊണ്ടു മാത്രം യഥാർത്ഥമനുഷ്യരാവില്ല. യഥാർത്ഥമനുഷ്യരായിരുന്നവരെല്ലാം അപ്രകാരമാക്കപ്പെട്ടത് വ്യക്തിപരമായ സമ്പർക്കംവഴിക്കാണ്. ഇത്തരം യഥാർത്ഥമനുഷ്യൻ വളരെ കുറവാണെന്നുള്ളതു ശരി. എന്നാൽ അവരുടെ എണ്ണം വർദ്ധിച്ചുവരും. എന്നാലും, നാമെല്ലാവരും ഒരുമിച്ചു തത്ത്വജ്ഞാനികളാകുന്ന ഒരു കാലം വരുമെന്നു വിശ്വസിക്കാൻ വയ്യ. ദുഃഖങ്ങളെല്ലാം ഒഴിഞ്ഞ് സർവ്വവും സുഖമയമാകുന്ന ഒരു കാലം വരുമെന്ന് ഞങ്ങൾ വിശ്വസിക്കുന്നില്ല.

വല്ലപ്പോഴുമൊക്കെ പരമോന്നതമായ ആനന്ദം അനുഭൂതമാകുന്ന നിമിഷങ്ങൾ നമുക്കുണ്ടാകാറുണ്ട്-അപ്പോൾ നമുക്കു മറ്റൊന്നിന്റെയും ആവശ്യം തോന്നുന്നില്ല. മറ്റൊന്നും നാം അറിയുന്നില്ല. മറ്റൊന്നും നൽകുന്നുമില്ല. ആനന്ദംമാത്രമറിയുന്നു. ആ നിമിഷം കടന്നുപോകുന്നു. വീണ്ടും വിശാലമായ പ്രപഞ്ചം നമ്മുടെ മുമ്പിൽ പ്രചലിക്കുന്നു. എല്ലാറ്റിനും പാശ്ചാത്തലമായ ഈശ്വരനിൽ ചെയ്യപ്പെട്ട ഒരു ശില്പവൈചിത്ര്യമാണതെന്നു നമുക്കറിയാം.

നിർവ്വാണം ഇവിടെവെച്ച് ഇപ്പോൾത്തന്നെ പ്രാപ്യമാണെന്നും അതിനായി മരണംവരെ കാത്തിരിക്കേണ്ടതില്ലെന്നും വേദാന്തം പഠിപ്പിക്കുന്നു. നിർവ്വാണമെന്നാൽ ആത്മസാക്ഷാൽക്കാരം; ഒരു നിമിഷത്തേക്കെങ്കിലും അനുഭവപ്പെടുത്തിയവർ പിന്നീടൊരിക്കലും വ്യക്തിത്വമാകുന്ന മരീചികയാൽ മുഗ്ദ്ധനാകുന്നില്ല. കണ്ണുള്ളതുകൊണ്ട് നാം മിഥ്യാവസ്തുക്കളെ കാണുന്നു. എന്നാൽ അവയെന്താണെന്നു നമുക്കറിയാം. അവയുടെ വാസ്തവപ്രകൃതി നാം കണ്ടെത്തിയിരിക്കുന്നു. ഒരിക്കലും മാറ്റമില്ലാത്ത ആത്മാവിനെ ഒളിപ്പിക്കുന്ന മറയാണ് ഈ മായ. മറ നീങ്ങിയാൽ, പിന്നിലുള്ള ആത്മാവ് ദൃശ്യമാകുന്നു. മാറ്റങ്ങളെല്ലാം ഈ തിരസ്കരണിയ്ക്കാണ്. പുണ്യാത്മാവിൽ ഈ തിരസ്കരണി വളരെ നേർത്തതാകയാൽ അതിൽക്കൂടി സത്യത്തിന് ഒരുവിധം നന്നായി പ്രകാശിക്കാം. പാപിഷ്ഠനിൽ ഈ മറ വളരെ കട്ടിയായിരിക്കുന്നു. തന്നിമിത്തം, പുണ്യാത്മാവിലെന്നപോലെ അവനിലെ മറയ്ക്കു പിന്നിലും ആത്മാവുണ്ടെന്ന വസ്തുത നാം മറന്നുപോകാനിടയുണ്ട്. മറ പാടേ നീങ്ങിയാൽ അതു സത്യത്തിൽ ഒരിക്കലും ഉണ്ടായിരുന്നേയില്ലെന്നു നാം കാണുന്നു-നാം എക്കാലവും ആത്മാവുതന്നെയായിരുന്നു, മറ്റൊന്നുമായിരുന്നില്ലെന്ന്. മറതന്നെയും വിസ്മരിക്കപ്പെടുന്നു.

ഈ വിശിഷ്ടജീവിതത്തിന്റെ രണ്ടു ഭാവങ്ങൾ ഇവയത്രേ-ഒന്നാമത് ആത്മാവിനെ അറിഞ്ഞ പുരുഷൻ യാതൊന്നിനാലും ബാധിക്കപ്പെടുന്നില്ല. രണ്ടാമത്, അത്തരമൊരുവന്നേ ലോകത്തിനു നന്മ ചെയ്യാനാവൂ. അവൻമാത്രമാണ് പരനന്മ ആചരിക്കുവാനുള്ള യഥാർത്ഥപ്രേരകത്തെ

മനസ്സിലാക്കിയവൻ-എല്ലാം ഒന്നുതന്നെ എന്നതാണ് ആ യഥാർത്ഥപ്രേരകം. അവന്റെ പ്രവർത്തനം സ്വാർത്ഥപരമാകാൻ വയ്യ. എന്തെന്നാൽ സ്വാർത്ഥം ഭേദകൽപ്പനയിൽനിന്നുളവാകുന്നതാണ്. നിസ്സ്വാർത്ഥതയെന്നു പറയാവുന്നത് ഈ അവസ്ഥമാത്രം. അതു വ്യഷ്ടികളെയല്ല, സമഷ്ടിയെ ദർശിക്കുന്ന അവസ്ഥയാണ്. സ്നേഹത്തിന്റെയും സഹാനുഭൂതിയുടെയും ഓരോ ദൃഷ്ടാന്തവും ഈ സമഷ്ടിഭാവത്തിന്റെ പ്രഖ്യാപനമത്രേ. 'നാഹം, ത്വമേവ.' അന്യനെ സഹായിക്കുക, എന്തെന്നാൽ നിങ്ങൾ അവനിലും അവൻ നിങ്ങളിലുമാണ് എന്നത്രേ ദാർശനികഭാഷയിൽ പറയേണ്ടത്. യഥാർത്ഥവേദാന്തി മാത്രമേ ഒരു സഹജീവിക്കുവേണ്ടി തന്റെ ജീവനെ ഖേദലേശമില്ലാതെ ത്യജിക്കാൻ മുതിരൂ. കാരണം താൻ മരിക്കുന്നില്ലെന്ന് അയാൾക്കറിയാം. ഈ ലോകത്ത് ഒരു കീടമെങ്കിലും ജീവിച്ചിരിക്കുന്നിടത്തോളംകാലം അവനും ജീവിക്കുന്നു. ഒരു ജീവിയെങ്കിലും ഭക്ഷിക്കുന്നിടത്തോളം കാലം അവനും ജീവിക്കുന്നു. അതിനാൽ അവൻ പരഹിതാചരണം അവിരാമം തുടരുന്നു. ശരീരത്തെ കരുതിസ്സൂക്ഷിക്കുന്നതിനെക്കുറിച്ചുള്ള ആധുനികാഭിപ്രായങ്ങളൊന്നും വകവെയ്ക്കുന്നുമില്ല. സ്വാർത്ഥത്യാഗത്തിന്റെ ഈ പടിയിൽ എത്തുന്നതോടെ ഒരുവൻ സാന്മാർഗ്ഗികമായുള്ള പോരാട്ടത്തിനും സർവ്വത്തിനും അതീതനാകുന്നു. അവൻ പണ്ഡിതനിലും പശുവിലും പട്ടിയിലും അതിനീചസ്ഥാനങ്ങളിലും തത്തത്പദാർത്ഥങ്ങളെയല്ല കാണുന്നത്. എല്ലാത്തിലും അഭിവ്യക്തമാകുന്ന ഒരേ ഈശ്വരസത്തയെയാണ്. അത്തരമൊരുവൻമാത്രമാണ് യഥാർത്ഥസുഖം കൈവന്നവൻ. ആ സമദർശിത്വം നേടിയവൻ ഈ ജന്മത്തിൽത്തന്നെ സാപേക്ഷജീവിതത്തെ മുഴുവൻ ജയിച്ചടക്കിയിരിക്കുന്നു. ഈശ്വരനിൽ പരിശുദ്ധനാണ്. അതിനാൽ ഇപ്രകാരമുള്ള മനുഷ്യൻ ഈശ്വരനിൽ വർത്തിക്കുന്നതായി പറയപ്പെടുന്നു. 'എബ്രഹാമിനും മുമ്പു ഞാനുണ്ട്' എന്ന് യേശുക്രിസ്തു പറയുന്നു. യേശുവും അവിടുത്തെപ്പോലുള്ളവരും നിത്യമുക്താത്മാക്കളാണെന്നാണ് അതിന്റെ സാരം. കഴിഞ്ഞ കാലത്തു ചെയ്ത കർമ്മങ്ങളുടെ ഫലമായിട്ടല്ല യേശു മനുഷ്യശരീരമെടുത്തത്. മനുഷ്യർക്കു നന്മചെയ്യാൻ മാത്രമാണ്. ഒരുവൻ മുക്തനാകുന്നതോടെ ഒരു നിശ്ചലനിർജ്ജീവവസ്തുവാകുകയല്ല ചെയ്യുന്നത്. പ്രത്യുത മറ്റേതൊരു ജീവിയെക്കാളും സജീവമായി പ്രവർത്തിച്ചു തുടങ്ങുകയാണ്. എന്തെന്നാൽ മറ്റെല്ലാ ജീവികളും നിർബ്ബന്ധത്തിനു വശംവദരായി പ്രവർത്തിക്കുമ്പോൾ, മുക്തപുരുഷൻമാത്രം സ്വതന്ത്രനായി കർമ്മം ചെയ്യുന്നു.

നാം ഈശ്വരനിൽനിന്നു അഭിന്നരെങ്കിൽ നമുക്കു വ്യക്തിത്വമില്ലേ? തീർച്ചയായും ഉണ്ട് അത് ഈശ്വരൻതന്നെ. അതല്ല നിങ്ങൾക്കിപ്പോഴുള്ള വ്യക്തിത്വം. നിങ്ങൾ അതിലേക്കു നീങ്ങിക്കൊണ്ടിരിക്കയാണ്. വ്യക്തിത്വമെന്നാൽ അവികാര്യം എന്നാണർത്ഥം. ഇപ്പോഴത്തെ നിങ്ങളുടെ നിലയെ വ്യക്തിത്വമെന്ന് എങ്ങനെ പറയാം? നിങ്ങൾ ഒരിക്കൽ ഒരുവിധം

ചിന്തിക്കുന്നു. അടുത്ത മണിക്കൂറിൽ മറ്റൊരുവിധം. രണ്ടുമണിക്കൂർ കഴിഞ്ഞ് മൂന്നാമത്തെവിധം. വ്യക്തിത്വം മാറ്റമില്ലാതെ വർത്തിക്കേണ്ട ഒന്നാണ്. വികാരങ്ങൾക്കതീതമായി, അവികാര്യമായി, വർത്തിക്കേണ്ടതാണ്. ഇപ്പോഴത്തെ അവസ്ഥ ശാശ്വതമായി നിലനിൽക്കുകയെന്നുവന്നാൽ, അത് അത്യപകടമാകും. എന്തെന്നാൽ അപ്പോൾ, തസ്കരൻ എന്നും തസ്കരനായും, ഖലൻ എന്നും ഖലനായുമിരിക്കും. ഒരു ശിശു മരിച്ചുപോയാലും ശിശുവായിത്തന്നെ തുടരണം. യഥാർത്ഥവ്യക്തിത്വം ഒരിക്കലും മാറ്റം വരാത്തതും മാറ്റം വരാൻ നിവൃത്തിയില്ലാത്തതുമാണ്, അതു നമ്മുടെ ഉള്ളിലെ ഈശ്വരൻതന്നെ.

വേദാന്തം ഒരു വിസ്തീർണ്ണസമുദ്രമാണ്. അതിനുമേലെ ഗംഭീരയുദ്ധക്കപ്പലിനും ചെറിയ കേവുവള്ളത്തിനും അടുത്തടുത്തു കിടക്കാം. അതിനാൽ വേദാന്തത്തിൽ ഒരു മഹായോഗിക്ക് ഒരു വിഗ്രഹാരാധകന്റെയോ ഒരു നാസ്തികന്റെതന്നെയോ കൂടെ ജീവിക്കാം. അത്രമാത്രമല്ല, വേദാന്തത്തിൽ ഹിന്ദുവും മുഹമ്മദീയനും ക്രിസ്ത്യാനിയും പാഴ്സിയും എല്ലാം ഒന്നുതന്നെ. എല്ലാവരും സർവ്വശക്തനായ ഈശ്വരന്റെ അരുമക്കിടാങ്ങൾ.

10

## ബുദ്ധമതവും വേദാന്തവും

വേദാന്തം ബുദ്ധമതത്തിന്റെയും ഭാരതത്തിലുമുള്ള മറ്റെല്ലാത്തിന്റെയും അടിസ്ഥാനമാണ്. എന്നാൽ ആധുനികമായ അദ്വൈതമെന്നു പറയുന്ന വിഭാഗത്തിൽ ബുദ്ധമതക്കാരുടെ ഒട്ടധികം നിഗമനങ്ങൾ സ്ഥിരീകരിച്ചിട്ടുണ്ട്. പക്ഷേ ഹിന്ദുക്കൾ, യാഥാസ്ഥിതികഹിന്ദുക്കൾ, അതു തീർച്ചയായും സമ്മതിച്ചുകൊടുക്കില്ല; എന്തെന്നാൽ അവരുടെ ദൃഷ്ടിയിൽ ബൗദ്ധന്മാർ ശരിയായ ധർമ്മത്തെ, വേദത്തെ അനുസരിക്കാത്തവരാണ്. എന്നാൽ അത്തരം അവൈദികമതാവലംബികളെയും ഉൾക്കൊള്ളുമാറ് അദ്വൈതസിദ്ധാന്തത്തെ വ്യാപകമാക്കുവാനുള്ള ഒരു മനഃപൂർവ്വയത്നം നടക്കുന്നുണ്ട്.

വേദാന്തത്തിനു ബുദ്ധമതവുമായി ശണ്ഠയില്ല. എല്ലാ പ്രസ്ഥാനങ്ങളേയും സമന്വയിക്കുകയാണ് വേദാന്താശയം. ഔത്തരാഹ ബുദ്ധമതക്കാരോടു ഞങ്ങൾക്കു ഒട്ടും വഴക്കില്ല . എന്നാൽ ബർമ്മക്കാരും സയാംകാരും ദാക്ഷിണാത്യരുമായ ബുദ്ധമതക്കാരെല്ലാം ഒരു ദൃശ്യപ്രപഞ്ചമുണ്ടെന്നു സമ്മതിച്ചശേഷം അതിന്റെ പിന്നിൽ വേറൊരു പാരമാർത്ഥികലോകത്തെ സൃഷ്ടിക്കാൻ നമുക്കെന്തവകാശം എന്നു ചോദിക്കുന്നു. ഇതിനു വേദാന്തികൾക്കുള്ള ഉത്തരം അതു ദുർവ്വ്യാഖ്യാനമാണെന്നാണ്. പ്രപഞ്ചവും നിഷ്പ്രപഞ്ചവുമെന്ന രണ്ടു ലോകങ്ങളുണ്ടെന്നു

വേദാന്തം ഒരിക്കലും വാദിച്ചിട്ടില്ല. ഒരു സത്തയുണ്ട്. അതു ഇന്ദ്രിയങ്ങളിൽക്കൂടി ഗ്രഹിക്കപ്പെടുമ്പോൾ ദൃശ്യപ്രപഞ്ചമായി കാണപ്പെടുന്നു. എന്നാൽ അങ്ങനെ കാണപ്പെടുന്നത് എപ്പോഴും നിഷ്പ്രപഞ്ചസത്തയായിത്തന്നെ വർത്തിക്കുന്നു. രജ്ജുകാണുന്ന മനുഷ്യൻ സർപ്പത്തെ കാണുന്നില്ല. അത് ഒന്നുകിൽ രജ്ജു അല്ലെങ്കിൽ സർപ്പം-ഒരിക്കലും രണ്ടും കൂടിയില്ല. അതുകൊണ്ട് ഞങ്ങളുടെ നിലപാടിനെസ്സംബന്ധിച്ചുള്ള ബുദ്ധമതക്കാരുടെ പ്രസ്താവന-രണ്ടുലോകങ്ങളുണ്ടെന്നു ഞങ്ങൾ വിശ്വസിക്കുന്നുവെന്നു പറയുന്നത്-തികച്ചും സത്യവിരുദ്ധമാണ്. അതു വ്യാവഹാരികലോകമാണെന്ന് അവർക്കു പറയണമെങ്കിൽ, അവർക്കതിന് അവകാശമുണ്ട്. എന്നാൽ അതു നിഷ്പ്രപഞ്ചസത്തയാണെന്നു പറയാൻ മറ്റു മനുഷ്യർക്കുള്ള അവകാശം നിഷേധിക്കാൻ അവർക്കവകാശമില്ല.

ബുദ്ധമതത്തിനു ദൃശ്യപ്രതിഭാസങ്ങളൊഴികെ ഒന്നും വേണ്ട. തൃഷ്ണയിരിക്കുന്നതു പ്രതിഭാസത്തിൽമാത്രമാണ്. തൃഷ്ണയാണ് ഇതെല്ലാം സൃഷ്ടിക്കുന്നത്. ആധുനികവേദാന്തികൾ ഈ അഭിപ്രായത്തോടു തീരെ യോജിക്കുന്നില്ല. 'ഇച്ഛ'യായി പരിണമിച്ച ഒരു വസ്തുവുണ്ടെന്നു ഞങ്ങൾ പറയുന്നു. ഇച്ഛ ഒരു കാര്യം, ഒരു സംഘാതം, ആണ്. ഒരിക്കും കേവല വസ്തുവല്ല. ഒരു ബാഹ്യവസ്തുവിന്റെ അഭാവത്തിൽ ഇച്ഛയേ ഉണ്ടാകാൻ തരമില്ല. ഇച്ഛ ഈ പ്രപഞ്ചത്തെ സൃഷ്ടിച്ചുവെന്ന നിലപാട് അസാദ്ധ്യം. എങ്ങനെ സാധ്യമാകും? പുറത്തുനിന്ന് ഉത്തേജനം കൂടാതെയുള്ള ഇച്ഛ വല്ലപ്പോഴും നിങ്ങൾക്ക് അനുഭവമാണോ? ഉത്തേജനം, ആധുനിക മനശ്ശാസ്ത്രത്തിന്റെ ഭാഷയിൽ സിരോത്തേജനം, കൂടാതെ തൃഷ്ണ അങ്കുരിക്കാൻ വയ്യ. ഇച്ഛയെന്നത് മസ്തിഷ്കത്തിന്റെ-സാംഖ്യന്മാർ പറയുന്ന ബുദ്ധിയുടെ-പ്രതിപ്രവർത്തനമാണ്. ഈ പ്രതിപ്രവർത്തനത്തിനുമുമ്പു പ്രവർത്തനമുണ്ടാവണം. പ്രവർത്തനത്തിന് ഒരു ബാഹ്യപ്രപഞ്ചവും വേണം. ബാഹ്യപ്രപഞ്ചമില്ലെങ്കിൽ സ്വാഭാവികമായി ഇച്ഛയും ഉണ്ടാവില്ല. എന്നിട്ടും നിങ്ങളുടെ സിദ്ധാന്തമനുസരിച്ച് ഇച്ഛയാണ് പ്രപഞ്ചത്തെ സൃഷ്ടിക്കുന്നത്. ഇച്ഛയെ ആരു സൃഷ്ടിക്കുന്നു? ഇച്ഛ പ്രപഞ്ചത്തിന്റെ സഹവർത്തിയാണ്. പ്രപഞ്ചത്തെ സൃഷ്ടിച്ച അതേ സർജ്ജനശക്തികൊണ്ടുണ്ടായിട്ടുള്ള ഒരു പ്രതിഭാസമാണ് ഇച്ഛ. എന്നാൽ തത്ത്വശാസ്ത്രത്തിനു ഇവിടെ അവസാനിക്കാൻ വയ്യ. ഇച്ഛ തികച്ചും വ്യക്തിനിഷ്ഠമാണ്. അതിനാൽ ഷോപ്പനവരുടെ നിലപാടിനോടു യോജിച്ചു പോകുക സാദ്ധ്യമല്ല. ഇച്ഛ ഒരു സംഘാതമാണ്-അകത്തേതിന്റെയും പുറത്തേതിന്റെയും ഒരു മിശ്രിതം. ഒരാൾ ഒരു ഇന്ദ്രിയവുമില്ലാതെ ജനിച്ചുവെന്നു വിചാരിക്കുക-അയാൾക്കു ഇച്ഛ എന്നൊന്നുണ്ടാവില്ല. ഇച്ഛയ്ക്കു പുറത്തുനിന്നു വല്ലതുമൊന്നു വേണം. അകത്തുനിന്നു കുറെ ഊർജ്ജം തലച്ചോറിനു കിട്ടുകയും ചെയ്യുന്നുണ്ട്. അതിനാൽ ഇച്ഛ ഒരു സംഘാതമാണ്

– ഈ ഭിത്തിയേയോ അതുപോലെ മറ്റുവല്ലതിനേയോപോലെ ഒരു സംഘാതം. ഈ ജർമ്മൻതത്ത്വശാസ്ത്രജ്ഞന്മാരുടെ ഇച്ഛാസിദ്ധാന്തവുമായി ഞങ്ങൾ ഒട്ടും യോജിക്കുന്നില്ല. ഇച്ഛതന്നെ പ്രപഞ്ചവസ്തുക്കളിൽ പെടുന്നു. അതു കേവലവസ്തുവാകാൻ വയ്യ. അത് അനേകം പ്രസർജ്ജിതവസ്തുക്കളിൽ ഒന്നാണ്. ഇച്ഛയല്ലാത്തൊരു വസ്തുവുണ്ട്. അത് ഇച്ഛയായി അഭിവ്യക്തമാകുന്നു എന്നു പറഞ്ഞാൽ എനിക്കു മനസ്സിലാക്കാം. ആ ഇച്ഛയാണ് മറ്റു വസ്തുക്കളെല്ലാമായി അഭിവ്യക്തമാകുന്നതെന്നു പറഞ്ഞാൽ മനസ്സിലാക്കുക സാദ്ധ്യമല്ല. എന്തെന്നാൽ പ്രപഞ്ചത്തിൽനിന്നു വിഭിന്നമായി ഇച്ഛയെപ്പറ്റി സങ്കൽപ്പിക്കാനേ നമുക്കു വയ്യ. സ്വാതന്ത്ര്യം തന്നെയായ ആ ഒന്ന് ഇച്ഛയാകുമ്പോൾ, കാലദേശനിമിത്തങ്ങളാണ് അതപ്രകാരമാക്കുന്നത്. കാന്റിന്റെ അപഗ്രഥനം നോക്കുക. ഇച്ഛ ദേശകാലനിമിത്തങ്ങൾക്കുള്ളിലാണ്. ആ സ്ഥിതിക്ക് അതെങ്ങനെ കേവലവസ്തുവാകും? കാലത്തിനുള്ളിലല്ലാതെ ഒരുവനും ഇച്ഛിക്കാൻ വയ്യ. ചിന്തകളെല്ലാം അവസാനിപ്പിക്കാൻ നമുക്കു കഴിഞ്ഞാൽ, അപ്പോൾ നാം ചിന്തയ്ക്ക് അതീതരാണെന്നറിവാകും. നിരസനംവഴിയാണ് നാം ഈ നിലയിലെത്തുന്നത്. പ്രപഞ്ചത്തെയെല്ലാം നിരസിച്ചുതീരുമ്പോൾ ശേഷിക്കുന്നതെന്തോ അതാണത്. അതിനെ വിവരിക്കാൻ വയ്യ, അഭിവ്യക്തമാക്കാൻ വയ്യ. എന്തെന്നാൽ അഭിവ്യക്തി വീണ്ടും ഇച്ഛതന്നെയായിരിക്കും.

## 11

## വേദാന്തദർശനവും ക്രിസ്തുമതവും*

ലോകത്തിലെ എല്ലാ വലിയ മതങ്ങൾക്കും തമ്മിൽ പല അംശങ്ങളിലും സാദൃശ്യമുണ്ട്. ആ അംശങ്ങളെ നാനാമതങ്ങൾ അന്യോന്യം പകർത്തിയതാണോ എന്നു തോന്നിക്കുമാറ് ഈ സാദൃശ്യം ചിലപ്പോൾ അത്രയ്ക്കു ഞടുക്കമുണ്ടാക്കുന്നതാണ്.

ഈ അനുകരണാപരാധം പല മതങ്ങളുടെമേലും ആരോപിക്കപ്പെട്ടു; എന്നാൽ അത് അടിസ്ഥാനമുള്ള ഒരാരോപണമല്ലെന്നുള്ളത് താഴെപ്പറയുന്ന വസ്തുക്കളിൽനിന്നു വെളിവാകുന്നു.

മതം മനുഷ്യാത്മാവിന്റെതന്നെ ഒരു മൗലികഘടകമാണ്. എല്ലാ ജീവാഭിവ്യക്തിയും ആന്തരഘടകങ്ങളുടെ പരിണാമമായതുകൊണ്ട്, മതം നാനാമനുഷ്യവർഗ്ഗങ്ങളിലൂടെയും ജനപദങ്ങളിലൂടെയും അവശ്യം പ്രകടമാകുന്നു.

ജനപദങ്ങളുടെ ഭാഷ പലതാണെങ്കിലും ആത്മാവിന്റെ ഭാഷ എവിടെയും ഒന്നുതന്നെ. നാനാജനസമുദായങ്ങളുടെ ആചാരങ്ങളും ജീവിത

* 1900 ഫെബ്രുവരി 28–ാം തീയതി കാലിഫോർണിയായിൽ ഓക്‌ലണ്ടിലെ യൂണിറ്റേറിയൻ ചർച്ചയിൽ ചെയ്ത പ്രഭാഷണത്തിന്റെ കുറിപ്പുകൾ.

രീതികളും തുലോം വിഭിന്നങ്ങളാണ്. എന്നാൽ മതം ആത്മാവിനെ സംബന്ധിച്ചതത്രേ. അതു പല ജനസമുദായങ്ങളിലൂടെയും പല ഭാഷകളിലൂടെയും പല ആചാരാനുഷ്ഠാനങ്ങളിലൂടേയും പ്രകടമാകുന്നു. അതിനാൽ ലോകത്തിലെ മതങ്ങൾ തമ്മിലുള്ള അന്തരം, അവയുടെ പ്രകാശനം, ആവിഷ്കരണം സംബന്ധിച്ചാണെന്നും കഴമ്പായ ഭാഗങ്ങൾ സംബന്ധിച്ചല്ലെന്നും വരുന്നു. അവയിൽ സാദൃശ്യവും ഐക്യവുമുള്ള അംശങ്ങൾ ആത്മാവിനെ സംബന്ധിച്ചവയാണ്, ആന്തരമാണ്. എന്തെന്നാൽ, ഏതെല്ലാം ജനവർഗ്ഗങ്ങളിലൂടെയും എത്രയെല്ലാം ഭിന്നപരിസ്ഥിതികളിലൂടെയും അഭിവ്യക്തമായാലും ആത്മാവിന്റെ ഭാഷയ്ക്കു ഭേദമില്ല. പല തരം സംഗീതോപകരണങ്ങലെന്നപോലെ, ഇവിടെയും അതേ സ്വരൈക്യം സർവ്വത്ര ദൃശ്യമാണ്.

ഒന്നാമതായി ലോകത്തിലെ വലിയ മതങ്ങൾക്കിടയിൽ കണ്ടുവരുന്ന ഒരു സാദൃശ്യം ഒരു പ്രമാണഗ്രന്ഥത്തിന്റെ സാന്നിദ്ധ്യമാണ്. ഇത്തരമൊരു ഗ്രന്ഥം ഇല്ലാത്ത ദൃഷ്ടാന്തങ്ങളിലെല്ലാം മതസമ്പ്രദായങ്ങൾ നാമാവശേഷമാകയാണ് ചെയ്തിട്ടുള്ളത്. അതാണ് ഈജിപ്തിലെ മതങ്ങൾക്കു സംഭവിച്ചത്. ഈ ഗ്രന്ഥം അതതു മതസമ്പ്രദായത്തിന്റെ ഗൃഹാഗ്നികുണ്ഡമാണെന്ന് ഒരു കണക്കിൽ പറയാം-എന്തെന്നാൽ അതതു മതത്തിന്, ജീവനും ഓജസ്സും പ്രസരിപ്പിക്കുന്ന ഈ കേന്ദ്രത്തിനു ചുറ്റും മതാനുയായികൾ ഒരുമിച്ചുകൂടുന്നു.

ഇനി ഓരോ മതവും അതതിന്റെ മതഗ്രന്ഥത്തിലാണ് ഈശ്വരന്റെ പ്രമാണവചനങ്ങൾ അടങ്ങിയിരിക്കുന്നതെന്നും മറ്റെല്ലാ വിശുദ്ധഗ്രന്ഥങ്ങളും മൂഢബുദ്ധികളായ മനുഷ്യരുടെ വിശ്വാസപ്രവണതയിന്മേൽ അടിച്ചേൽപ്പിക്കപ്പെടുന്ന വ്യാജധർമ്മങ്ങളാണെന്നും മറ്റു മതങ്ങളെ അനുവർത്തിക്കുന്നവർ അജ്ഞരും ആദ്ധ്യാത്മികമായി അന്ധരുമാണെന്നും വാദിക്കുന്നു.

ഇത്തരം മതഭ്രാന്ത് എല്ലാ മതങ്ങളിലേയും യാഥാസ്ഥിതികവിഭാഗത്തിന്റെ സ്വഭാവവിശേഷമാണ്. ഉദാഹരണത്തിന്, യാഥാസ്ഥിതികരായ വേദധർമ്മാനുയായികൾ, ലോകത്തിൽ വേദങ്ങൾമാത്രമാണ് ഈശ്വരന്റെ പ്രാമാണികവചനങ്ങളെന്നും വേദങ്ങളിലൂടെ മാത്രമേ ഈശ്വരൻ ലോകത്തോട് സംസാരിച്ചിട്ടുള്ളുവെന്നും വാദിക്കുന്നു. എന്നുമാത്രമല്ല, ലോകം നിലനിൽക്കുന്നതുതന്നെ വേദങ്ങൾ നിമിത്തമാണെന്നും സിദ്ധാന്തിക്കുന്നു. ലോകമുണ്ടാകുന്നതിന്നുമുമ്പും വേദങ്ങളുണ്ടായിരുന്നു. ലോകത്തിലുള്ളതെല്ലാം അവിടെ ഉണ്ടായിരിക്കുന്നത് അവ വേദങ്ങളിലുള്ളതുകൊണ്ടാണ്. പശുവിനെ ലോകത്തിൽ കാണുന്നത് അതു വേദത്തിലുള്ളതുകൊണ്ടാണ്-അതായത് പശു എന്ന പേരിലറിയപ്പെടുന്ന മൃഗത്തിനെക്കുറിച്ച് വേദത്തിൽ പ്രസ്താവിച്ചിട്ടുള്ളതുകൊണ്ട്, വേദഭാഷയാണ് ഈശ്വരന്റെ ഭാഷ, മൂലഭാഷ, മറ്റുള്ളവ ഈശ്വരനിൽനിന്നു നേരിട്ടു വന്നതല്ല, മൂലഭാഷയുടെ പ്രാദേശികരൂപഭേദങ്ങൾമാത്രം. വേദങ്ങളിലെ ഓരോ

വാക്കും വർണ്ണവും തെറ്റുകൂടാതെ ഉച്ചരിക്കേണ്ടതാണ്. ഓരോ ശബ്ദ സ്പന്ദവും ശരിയാകണം. ഈ കർക്കശമായ നിബന്ധനയിൽനിന്നുള്ള എല്ലാ വ്യതിയാനവും അക്ഷന്തവ്യവും ഭയങ്കരവുമായ പാപമാണ്.

അങ്ങനെ, ഈ മതഭ്രാന്ത് എല്ലാ മതങ്ങളിലേയും യാഥാസ്ഥിതികവിഭാഗക്കാരുടെ ഇടയിൽ പ്രബലമായി കാണുന്നു. എന്നാൽ അക്ഷരത്തെച്ചൊല്ലിയുള്ള ഈ പോരാട്ടത്തിലേർപ്പെടുന്നത് അജ്ഞരും ആദ്ധ്യാത്മികാന്ധരും മാത്രമാണ്. ഒട്ടെങ്കിലും യഥാർത്ഥമതഭാവം കൈവന്നവരാരും നാനാമതങ്ങളുടെ ബാഹ്യരൂപങ്ങളെസ്സംബന്ധിച്ചു ശണ്ഠകൂടുന്നില്ല. അവർക്കറിയാം, സർവ്വമതങ്ങളുടെയും ജീവൻ ഒന്നാണെന്ന്. തന്നിമിത്തം, മറ്റൊരുവൻ തങ്ങളുടെ ഭാഷ സംസാരിക്കുന്നില്ല എന്ന കാരണത്താൽ അവരയാളോടു വഴക്കിനു ചെല്ലുന്നില്ല.

വേദങ്ങൾ വാസ്തവത്തിൽ ലോകത്തിലെ ഏറ്റവും പ്രാചീനമായ ആദ്ധ്യാത്മികഗ്രന്ഥങ്ങളാണ്. അവ ഏതു കാലത്തെഴുതപ്പെട്ടുവെന്നോ ആരാലെഴുതപ്പെട്ടുവെന്നോ ആർക്കുമറിഞ്ഞുകൂടാ. അവ അനേകം ഭാഗങ്ങളിലായി കിടക്കുന്നു. ഇവ മുഴുവൻ വായിച്ചിട്ടുള്ള മനുഷ്യൻ വല്ലപ്പോഴും ഉണ്ടായിട്ടുണ്ടോ എന്നു ഞാൻ സംശയിക്കുന്നു.

വൈദികമതം ഹിന്ദുജനതയുടെ മതമാണ്, അതു പൗരസ്ത്യമതങ്ങളുടെയെല്ലാം അടിസ്ഥാനവുമാണ്-മറ്റെല്ലാ പൗരസ്ത്യമതങ്ങളും അതിന്റെ ശാഖകളാണ്, അവയ്ക്കെല്ലാം പ്രമാണം വേദങ്ങളാണ്.

യേശുക്രിസ്തുവിന്റെ ഉപദേശങ്ങളിൽ വിശ്വസിക്കുകയും, അതേ സമയം ആ ഉപദേശങ്ങളിൽ ഏറിയകൂറും ഇക്കാലത്തു പ്രയോഗക്ഷമങ്ങളല്ലെന്ന് അഭിപ്രായപ്പെടുകയും ചെയ്യുന്നതു യുക്തിവിരുദ്ധമായൊരു നിലപാടാണ്. വിശ്വാസികൾക്ക് അതിന്റെ പ്രഭാവം അനുഭവപ്പെടാത്തത് -അങ്ങനെ അനുഭവപ്പെടുമെന്ന് ക്രിസ്തു പറഞ്ഞിട്ടുണ്ട്-നിങ്ങൾക്കു വേണ്ടത്ര വിശ്വാസവും പരിശുദ്ധിയും ഇല്ലാഞ്ഞിട്ടാണെന്നു പറഞ്ഞാൽ, അതു ശരി. എന്നാൽ ഇക്കാലത്ത് അവ പ്രായോഗികമല്ലെന്നു പറയുന്നതു കേവലം പരിഹാസ്യമാണ്.

എന്റെ സമനെങ്കിലുമല്ലാത്ത ഒരു മനുഷ്യനെ ഞാൻ ഇതുവരെ കണ്ടിട്ടില്ല. ഞാൻ ലോകം നീളെ സഞ്ചരിച്ചിട്ടുണ്ട്. അങ്ങേയറ്റം ചീത്ത മനുഷ്യജാതികളുടെ-നരമാംസഭുക്കുകളുടെ -ഇടയിൽപ്പോലും ഞാൻ ചെന്നുപെട്ടിട്ടുണ്ട്. എങ്കിലും, എന്റെ സമനെങ്കിലുമല്ലാത്ത ഒരു മനുഷ്യനെ ഞാൻ കണ്ടിട്ടില്ല. അവർ ചെയ്യുന്നതുപോലെ ചിലതെല്ലാം ഞാനും ചെയ്തിരുന്നു. ഞാനൊരു മൂഢനായിരുന്ന കാലത്ത്, അന്നെനിക്കു അത്രയ്ക്കേ അറിവുണ്ടായിരുന്നുള്ളൂ. ഇപ്പോൾ കുറച്ചുകൂടി അറിവു വന്നു. അവർക്ക് ഇപ്പോഴും അത്രയേ അറിവുള്ളൂ. കുറേ കഴിയുമ്പോൾ അവരുടെ അറിവും മെച്ചപ്പെടും. ഓരോരുത്തനും സ്വപ്രകൃതിയനുസരിച്ചു പ്രവർത്തിക്കുന്നു. നാമെല്ലാം വളർന്നുവരികയാണ്. ഈ വീക്ഷണസ്ഥാനത്തുനിന്നു നോക്കുമ്പോൾ ഒരുവൻ മറ്റൊരുവനെക്കാൾ ശ്രേഷ്ഠനല്ലതന്നെ.

# ശ്രീനാരദഭക്തിസൂത്രം

## പ്രഥമോf ധ്യായഃ

### പരഭക്തിസ്വരൂപം

1. അഥതോ ഭക്തിം വ്യാഖ്യാസ്യാമഃ
2. സാ ത്വസ്മിൻ പരമപ്രേമരൂപാ.
3. അമൃതസ്വരൂപാ ച
4. യല്ലബ്ധ്വാ പുമാൻ സിദ്ധോ ഭവതി. അമൃതോ ഭവതി. തൃപ്തോ ഭവതി.
5. യത് പ്രാപ്യ ന കിഞ്ചിദ് വാഞ്ചതി, ന ശോചതി,
   ന ദ്വേഷ്ടി, ന രമതേ, നോത്സാഹീ ഭവതി.
6. യത് ജ്ഞാത്വാ മത്തോ ഭവതി, സ്തബ്ധോ ഭവതി,
   ആത്മാരാമോ ഭവതി.
7. സാ ന കാമയമാനാ നിരോധരൂപത്വാത്.
8. നിരോധസ്തു ലോകവേദവ്യാപാരന്യാസഃ.
9. തസ്മിന്നനന്യതാ തദ്വിരോധിഷൂദാസീനതാ ച.
10. അന്യാശ്രയാണാം ത്യാഗോfനന്യതാ.
11. ലോകവേദേഷു തദനുകൂലാചരണം തദ്വിരോധി-
    ഷൂദാസീനതാ.
12. ഭവതു നിശ്ചയദാർഢ്യാദൂർധ്വം ശാസ്ത്രരക്ഷണം.
13. അന്യഥാ പാതിത്യാശങ്കയാ.
14. ലോകോfപി താവദേവഃ ഭോജനാദിവ്യാപാരസ്ത്വാ-
    ശരീരാവധി.
15. തല്ലക്ഷണാനി വാച്യന്തേ നാനാമതഭേദാത്.
16. പൂജാദിഷ്വാനുരാഗ ഇതി പാരാശര്യഃ.
17. കഥാദിഷ്വിതി ഗർഗ്ഗഃ.
18. ആത്മരത്യവിരോധേനേതി ശാണ്ഡില്യഃ.
19. നാരദസ്തു ദർപ്പിതാഖിലാചാരതാ തദ്വിസ്മരണേ
    പരമവ്യാകുലതേതി ച.
20. അസ്ത്യേവമേവം.

21. യഥാ വ്രജഗോപികാനാം.
22. തത്രാപി ന മാഹാത്മ്യജ്ഞാനവിസ്മൃത്യപവാദഃ
23. തദ്വിഹീനം ജാരാണാമിവ.
24. നാസ്ത്യേവ തസ്മിൻ തത്സുഖസുഖിത്വം.

## ദ്വിതീയോf

25. സാ തു കർമ്മജ്ഞാനയോഗേഭ്യോfപ്യധികതരാ.
26. ഫലരൂപത്വാത്.
27. ഈശ്വരസ്യാപ്യഭിമാനദ്വേഷിത്വാദ്
    ദൈന്യപ്രിയത്വാച്ച.
28. തസ്യാഃ ജ്ഞാനമേവ സാധനമിത്യേകേ
29. അന്യോന്യാശ്രയത്വമിത്യന്യേ.
30 സ്വയം ഫലരൂപതേതി ബ്രഹ്മകുമാരഃ.
31. രാജഗൃഹഭോജനാദിഷു തഥൈവ ദൃഷ്ടത്വാത്.
32. ന തേന രാജാ പരിതോഷഃ ക്ഷുച്ഛാന്തിർവാ.
33. തസ്മാത് സൈവ ഗ്രാഹ്യാ മുമുക്ഷുഭിഃ..

## f

34. തസ്യാഃ സാധനാനി ഗായന്ത്യാചാര്യഃ.
35. തത്തു വിഷയത്യാഗാത് സംഗത്യാഗാച്ച
36. അവ്യാവൃത്തഭജനാത്.
37. ലോകേfപി ഭഗവദ് ഗുണശ്രവണകീർത്തനാത്.
38. മുഖ്യതസ്തു മഹത്കൃപയൈവ ഭഗവത്-
    കൃപാലേശാദ് വാ.
39. മഹത് സംഗസ്തു ദുർലഭോfഗമ്യോfമോഘശ്ച.
40. ലഭ്യതേfപി തത് കൃപയൈവ.
41. തസ്മിംസ്തജ്ജനേ ഭേദാഭാവാത്.

42. തദേവ സാധ്യതാം തദേവ സാധ്യതാം.
43. ദുഃസംഗഃ സർവഥൈവ ത്യാജ്യഃ
44. കാമക്രോധമോഹസ്മൃതിഭ്രംശബുദ്ധിനാശ-
സർവനാശകാരണത്വാത്.
45. തരംഗായിതാ അപീമേ സംഗാത് സമുദ്രായന്തേ.
46. കസ്തരതി കസ്തരതി മായാം? യഃ സംഗം ത്യജതി.
യോ മഹാനുഭാവം സേവതേ നിർമ്മമോ ഭവതി.
47. യോ വിവിക്തസ്ഥാനം സേവതേ യോ ലോകബന്ധ-
മുന്മൂലയതി നിസ്ത്രൈഗുണ്യോ ഭവതി യോഗക്ഷേമം ത്യജതി.
48. യഃ കർമ്മഫലം ത്യജതി കർമ്മാണി സന്ന്യസ്യതി.
തതോ നിർദ്വന്ദ്വോ ഭവതി.
49. യോ വേദാനപി സന്ന്യസ്യതി, കേവലമവി-
ച്ഛിന്നാനുരാഗം ലഭതേ.
50. സ തരതി സ തരതി സ ലോകാംസ്താരയതി.

*f*

51. അനിർവചനീയം പ്രേമസ്വരൂപം
52. മൂകാസ്വാദനവത്.
53. പ്രകാശതേ ക്വാപി പാത്രേ
54. ഗുണരഹിതം കാമനാരഹിതം പ്രതിക്ഷണവർദ്ധമാന-
മവിച്ഛിന്നം സൂക്ഷ്മതരം അനുഭവരൂപം.
55. തത്പ്രാപ്യ തദേവാവലോകയതി തദേവ ശൃണോതി
തദേവ ഭാഷയതി തദേവ ചിന്തയതി.
56. ഗൗണീ ത്രിധാ ഗുണഭേദാദ് ആർത്താദിഭേദാദ്വാ
57. ഉത്തരസ്മാദുത്തരസ്മാത് പൂർവ്വപൂർവ്വാ ശ്രേയായ ഭവതി.
58. അന്യസ്മാത് സൗലഭ്യം ഭക്തൗ.
59. പ്രമാണാന്തരസ്യാനപേക്ഷത്വാത് സ്വയം പ്രമാണത്വാത്.
60. ശാന്തിരൂപാത് പരമാനന്ദരൂപാച്ച.
61. ലോകഹാനൗ ചിന്താ ന കാര്യാ നിവേദിതാത്മ-
ലോകവേദശീലത്വാത്.

62. ന തത്സിദ്ധൗ ലോകവ്യവഹാരോ ഹേയഃ കിം തു
ഫലത്യാഗഃ തത്സാധനം ച കാര്യമേവ.
63. സ്ത്രീധനനാസ്തികചരിത്രം ന ശ്രവണീയം
64. അഭിമാനദംഭാദികം ത്യാജ്യം.
65. തദർപ്പിതാഖിലാചാരഃ സൻ കാമക്രോധാ-
ഭിമാനാദികം തസ്മിന്നേവ കരണീയം
66. ത്രിരൂപഭംഗപൂർവ്വകം നിത്യദാസ്യനിത്യകാന്താ-
ഭജനാത്മകം പ്രേമ കാര്യം പ്രേമൈവ കാര്യം.

*f*

67 ഭക്താ ഏകാന്തിനോ മുഖ്യാഃ
68. കണ്ഠാവരോധരോമാഞ്ചാശ്രുഭിഃ പരസ്പരം ലപമാനാഃ
പാവയന്തി കുലാനി പൃഥിവീം ച.
69. തീർഥീകർവന്തി തീർഥാനി, സുകർമീകുർവന്തി
കർമാണി, സച്ഛാസ്ത്രീകുർവന്തി ശാസ്ത്രാണി.
70. തന്മയാഃ.
71. മോദന്തേ പിതരോ, നൃത്യന്തി ദേവതാഃ സനാഥാ
ചേയം ഭൂർഭവതി.
72. നാസ്തി തേഷു ജാതിവിദ്യാരൂപകുലധനക്രിയാദിഭേദഃ
73. യതസ്തദീയഃ
74. വാദോ നാവലംബ്യഃ.
75. ബാഹുല്യാവകാശത്വാദ് അനിയതത്വാച്ച.
76. ഭക്തിശാസ്ത്രാണി മനനീയാനി തദ്ബോധക-
കർമ്മാണി കരണീയാനി.
77. സുഖദുഃഖേച്ഛാലാഭാദിത്യക്തേ കാലേ പ്രതീക്ഷ്യ-
മാണേ ക്ഷണാർദ്ധമപി വ്യർത്ഥം ന നേയം.
78. അഹിംസാസത്യശൗചദയാസ്തിക്യാദിചാരിത്രാണി
പരിപാലനീയാനി
79. സർവദാ സർവഭാവേന നിശ്ചിന്തൈർഭഗവാനേവ ഭജനീയഃ.

80. സ കീർത്ത്യമാനഃ. ശീഘ്രമേവാവിർഭവത്യനുഭാവയന്തി ഭക്താൻ.
81. ത്രിസത്യസ്യ ഭക്തിരേവ ഗരീയസീ ഭക്തിരേവ ഗരീയസീ.
82. ഗുണമാഹാത്മ്യാസക്തി-രൂപാസക്തി-പൂജാസക്തി-സ്മരണാ
സക്തി-ദാസ്യാസക്തി-സഖ്യാസക്തി-പരമവിരഹാസക്തി-
രൂപാ ഏകധാ അപി ഏകാദശധാ ഭവതി.
83. ഇത്യേവം വദന്തി ജനജൽപ്പനിർഭയാ ഏകമതാഃ കുമാര-വ്യാസ
ശുക-ശാണ്ഡില്യ-ഗർഗ്ഗ-വിഷ്ണു-കൗണ്ഡിന്യ-ശേഷോദ്ധവാര-
ണി-ബലി-ഹനുമദ്-വിഭീഷണാദയോ ഭക്ത്യാചാര്യാഃ.
84. യ ഇദം നാരദപ്രോക്തം ശിവാനുശാസനം വിശ്വസിതി
ശ്രദ്ധത്തേ സ ഭക്തിമാൻ ഭവതി സഃ പ്രേഷ്ഠം ലഭതേ സഃ
പ്രേഷ്ഠം ലഭതേ.

**ഓം തത് സത്.**

# ഗ്രന്ഥസൂചി

# വാക്യസൂചി

# വിഷയസൂചി

■

# മൂല സൂചി

## Cross. reference to the Originals

(Volumes refer to the Complete Works of
SWAMI VIVEKANANDA in English)

| | | |
|---|---|---|
| 1. Paper on Hinduism | ............... I | 4-18 |
| 2. The Hindu Religion | ............... 1 | 328-331 |
| 3. Steps of Hindu Philosophic Thought | ............... I | 392- 403 |
| 4. Indian Religious Thought | ............... IV | 184-187 |
| 5. Is the Sould Immortal? | ............... IV | 199-202 |
| 6. Reincarnation | ............... VI | 203-217 |
| 7. Divine Incarnation or Avatara | ............... VIII | 190-191 |
| 8. Whos is a real Guru? | ............... V | 184-185 |
| 9. The Evils of Adhikarivada | ............... V | 190-192 |
| 10. Discipleship | ............... VIII | 106-121 |
| 11. The Sannyasin | ............... V | 187 |
| 12. The Sannyasin and Householder | ............... V | 188-189 |
| 13*. Hinduism and Sri Ramakrishna | ............... VI | 154-159 |

| | | |
|---|---|---|
| 1. The Goal and Methods of Realisation | ............... V | 219-220 |
| 2. Four Paths of yoga | ............... VIII | 152- 155 |
| 3. On Karma Yoga | ............... V | 166-169 |
| 4. Jnana and Karma | ............... VIII | 225-230 |
| 5. Unselfish work and True Renuciation | ............... VI | 49-50 |
| 6. The Powers of the Mind | ............... II | 10-23 |
| 7. Concentration | ............... VI | 89-91 |
| 8. The Powers of the Mind | ............... VI | 91-93 |
| 9. Lessons on Raja-Yoga | ............... VI | 94-102 |
| 10. Importance of Psychology | ............... VI | 26-30 |
| 11. On Raja-Yoga | ............... VI | 55 |
| 12. Concentration and Breathing | ............... VI | 35-38 |
| 13. Pranayama | ............... VIII | 192-197 |
| 14. Six Lessons on Raja-Yoga | ............... VIII | 36-52 |
| 15. Hints onf Practical Spirituality | ............... II | 24-37 |
| 16. Bhakti or Devotion | ............... II | 38-53 |
| 17. Address on Bhakti Yoga | ............... IV | 1-58 |
| 18. On Bhakti-Yoga | ............... V | 192-196 |
| 19. On Bhakti-Yoga | ............... VI | 56-57 |
| 20. Lessons on Bhakti-Yoga | ............... VI | 103-111 |
| 21. Mother Worship | ............... VI | 111-116 |
| 22. Narada Bhakti Sutras | ............... VI | 116-121 |
| 23. The Religion of Love | ............... VIII | 220-224 |

* Origionally in Bengali

■